ശ്രീ

# മത്സ്യമഹാപുരാണം


ഗ്രന്ഥകൎത്താവും പ്രസാധകനും

## വള്ളത്തോൾ നാരായണമേനോൻ



പ്രകാശകൻ

കുളക്കുന്നത്ത് ശങ്കരമേനോൻ

ബി. വി. ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

൧-ാംപതിപ്പ് കാപ്പി—൧൦൦൦.

"കമലാലയ അച്ചുക്കൂടം"

തിരുവനന്തപുരം.

1102.

വില ൧-ാംതരത്തിന് [illegible]

സാധാരണ തരത്തിന് ക. [illegible] ണ./[illegible]

ശ്രീ

# മത്സ്യമഹാപുരാണം

ഗ്രന്ഥകൎത്താവും പ്രസാധകനും

**വള്ളത്തോൾ നാരായണമേനോൻ**

പ്രകാശകൻ

**കുളക്കുന്നത്ത് ശങ്കരമേനോൻ**



ബി. വി. ബുക്ക്ഡിപ്പോ,
തിരുവനന്തപുരം.

൧-ാംപതിപ്പ് കാപ്പി—൧൦൦൦.

"കമലാലയ അച്ചുക്കൂടം"
തിരുവനന്തപുരം.

1102.

വില ൧-ാംതരത്തിന് [illegible]
സാധാരണ തരത്തിന് ക. 6 ണ. /൪

# മുഖവുര.

ഈ മത്സ്യപുരാണത്തോടുകൂടി, മുമ്പ് ഇടപ്പള്ളിയിൽനിന്ന "പുരാണമാലിക" വഴിയായി പ്രസിദ്ധീകരിച്ച മാർക്കണ്ഡേയപുരാണമുൾപ്പെടെ, നാലു മഹാപുരാണങ്ങൾ എന്റെ കിഞ്ചിജ്ജ്ഞതയിൽനിന്നു കൈകഴിയും കൈവന്നിരിക്കുന്നു—അതേ, അതിവിശാലവും അതിഗംഭീരവുമായ പുരാണപാരാവാരത്തിലെ നാലു വിഭാഗങ്ങളെ എന്റെ എളിയ കപ്പൽ എങ്ങിനെയോ തരണംചെയ്തിരിക്കുന്നു. ഇത്രയുംകൊണ്ടു തൃപ്തിപ്പെട്ട്, ഈ ക്ലേശഭൂയിഷ്ഠമായ സമുദ്രസഞ്ചാരം കുറച്ചു കാലത്തേയ്ക്കു നിർത്തിവെപ്പാനാണ്, ഇപ്പോൾ എന്റെ മനഃസ്ഥിതി എന്നോടാജ്ഞാപിക്കുന്നതു്.

പത്മപുരാണത്തിലും ഈ പുരാണത്തിലും സമാനങ്ങളായ സന്ദർഭങ്ങൾ എവയൊക്കെയോ, അവയെ ഒട്ടൊക്കെ തെറ്റു തീർത്തു സംസ്കരിപ്പെടുത്തുവാൻ—അവയ്ക്ക് ഒരു ചെറിയ ശുദ്ധിപത്രം തയ്യാറാക്കുവാൻ—ഇതിന്റെ തർജ്ജമയാൽ സാധിച്ചതിൽ എനിക്കു കുറെ ആശ്വാസം തോന്നുന്നുണ്ട്. ഇതിന്ന്, ഒരുത്തരഭാരതീയന്റെ ഇംഗ്ലീഷ് തർജ്ജമ എന്നെ പലപ്പോഴും സഹായിച്ചുപോന്നതു ഞാനിവിടെ കൃതജ്ഞതാപൂർവ്വം അനുസ്മരിച്ചുകൊള്ളുന്നു. എന്നാൽ, നമ്മുടെ ഭാഗ്യക്കുറവിനാൽ, ആ ഇംഗ്ലീഷു തർജ്ജമയും അത്ര ഗുണവത്തായിട്ടല്ല ഇരിക്കുന്നതു്. എന്തു ചെയ്യട്ടെ, മൂലഗ്രന്ഥത്തിലെ തത്താദൃശങ്ങളായ ലിപിദോഷാദികൾ ആ പണ്ഡിതവിവർത്തകനേയും കൂടെക്കൂടെ വഞ്ചിച്ചിരിക്കാം!

പത്മപുരാണത്തിന്റേയും വാമനപുരാണത്തിന്റേയും സാമീപ്യമില്ലാതെ ഈ പുസ്തകം സമഗ്രമായി വായിക്കാവുന്നതല്ല; ഈയൊരസൗകര്യത്തെ മാന്യവായനക്കാർ സദയം സഹിക്കുമെന്നു വിശ്വസിക്കുന്നു.

വണ്ണേരി,
൮-ഇലാം, ൧൧൦൨.

വള്ളത്തോൾ.

—:o:—

# സമർപ്പണം

എന്റെ സർവ്വൈശ്വര്യങ്ങൾക്കും നിദാനകർത്താവായി

പരിപാവനജീവിതം നയിച്ചുപോന്ന

ഋജുജനാവും യശശ്ശരീരനുമായ

എന്റെ വന്ദ്യ മാതുലൻ

**ശ്രീമാൻ കെ. എസ്. രാമൻമേനവൻ**

**അവർകളുടെ**

പാവന പാദങ്ങളിൽ

ഈ ഗ്രന്ഥത്തെ

ഭക്ത്യാദരപുരസ്സരം

സമർപ്പിച്ചുകൊള്ളുന്നു.

പ്രകാശകൻ.

# വിഷയവിവരം

# ശ്രീമത്സ്യമഹാപുരാണം.

## ഒന്നാമദ്ധ്യായം

ഓം നമോ ഭഗവതേ വാസുദേവായ.

(കേക)

ഉഗ്രമാം തിമിങ്ഗലത്തിരകിലെവ സാക്ഷാൽ-
ത്രിജ്ജഗത്തലവാരെദ്ദൂരത്തു തെറിപ്പിക്കും,
നിഖിലനേത്രൻറെയാച്ചരണസരോജങ്ങൾ
മൂഢകങ്ങളെയെല്ലാം മുടിച്ചുകളയട്ടെ!
പാതാളതലത്തിൽനിന്നൽപ്പതിപ്പാനായ്, മത്സ്യ-
ജാതിയിൽജ്ജാതനവൻ വാലിട്ടൊന്നടിക്കയാൽ
വിരിഞ്ചാണ്ഡത്തിന്മേൽച്ചെന്നലച്ചു വഴി മുട്ടി-
ത്തിരിയെ കീഴ്പോട്ടൊൻ വീഴ്കയായ് സമുദ്രങ്ങൾ,
ആ മുകുന്ദൻറെ മുഖാപ്പുഴിയിലെങ്ങും ചെന്ന
മാമരയൊലി നിങ്ങൾക്കലക്ഷ്മിയകറ്റട്ടെ!
ശ്രീനാരായണനെയും നരാഗ്ര്യൻ നരനെയും
വാഗ്ദേവിയെയും നമിച്ചുരചെയ്യേണം ജയം!
അജനെന്നാലുമെവൻ ക്രിയയാൽ നാരായണൻ,
ത്രിഗുണൻ ത്രിഭുവനസ്സൃഷ്ടിപ്രഭവിന്ന തൊഴാം!

നൈമിശാരണ്യത്തിൽ വസിക്കുന്ന ശൌനകാദി മാമുനിമാർ ദീർഘസത്രാവസാനത്തിൽ, ഏകാഗ്രഹൃദയനായി സ്ഥിതിചെയ്യുന്ന സൂതനെ, ധർമ്മമുൾക്കൊള്ളുന്ന ലളിതപുരാണകഥകൾക്കിടയിൽ പൌരാണികത്വമഭിനന്ദിച്ചിട്ട്, ഒരു ദീർഘസംഹിത കഥിപ്പാനാവശ്യപ്പെട്ടു:—"അനഘ, ഭവാൻ ഞങ്ങൾക്ക് അമൃതതുല്യങ്ങളായ പുരാണങ്ങൾ പറഞ്ഞുതന്നുവല്ലോ; അവ ഒരിക്കൽക്കൂടി കേൾക്കേണമെന്നുണ്ട്. ഭഗവാൻ ബ്രഹ്മാവ് ചരാചരങ്ങളെ സൃഷ്ടിച്ചതെങ്ങിനെ? എന്തിനാണ്, വിഷ്ണുഭഗവാൻ മത്സ്യമായവതരിച്ചത്? വൃഷഭധ്വജനായ ശിവൻ ഭൈരവനും പുരാരിയും കപാലിയുമായിത്തീർന്നതെന്തുകൊണ്ടാണ്? സൂത, ഇതെല്ലാം ഗ്രഹിച്ചു വിസ്തരിച്ചു പറയുക. ഭവാൻറെ വാഗമൃതം കേട്ടിട്ട് ഞങ്ങൾക്ക മതി വരുന്നില്ല!"

സൂതൻ:—"ബ്രാഹ്മണരേ, ഇതാ, പുണ്യവും പവിത്രവും ആയുഷ്യവുമായ മത്സ്യപുരാണം വിഷ്ണുവരുളിച്ചെയ്തിട്ടുള്ളതു് ഒട്ടൊഴിയാതെ കേട്ടുകൊൾവിൻ:

പണ്ടു്, സൂര്യപുത്രനായ മനു എന്ന രാജാവു വിരക്തനായി രാജ്യം പുത്രനെയേല്പിച്ചു വലുതായ തപസ്സിലേർപ്പെട്ടു; ആത്മഗുണങ്ങളെല്ലാം തികഞ്ഞ ആ വീരൻ മലയപർവ്വതത്തിൽ ചെന്നു്, സുഖദുഃഖങ്ങളിൽ സമചിത്തനായി മികച്ച യോഗത്തെ പ്രാപിച്ചു. പതിനായിരം സംവത്സരം ചെന്നപ്പോൾ, ബ്രഹ്മാവു പ്രസാദിച്ചു് അദ്ദേഹത്തിന്നു വരം നല്കാനൊരുങ്ങി, 'വരം ചോദിച്ചുകൊൾക' എന്നരുളിച്ചെയ്തു. അരചൻ വിരിഞ്ചനെ വണങ്ങിയറിയിച്ചു:—'ഒരൊററ ശ്രേഷ്ഠവരമേ നിന്തിരുവടി എനിക്കു തരേണ്ടതുള്ളു: പ്രളയകാലത്തു ചരാചരങ്ങളെയെല്ലാം രക്ഷിക്കുന്നതിന്നു ശക്തനായി വരണം ഞാൻ!' 'അങ്ങനെയാവട്ടെ' എന്നും പറഞ്ഞു വിധാതാവു് അവിടെത്തന്നെ മറഞ്ഞു; ആകാശത്തുനിന്നു ദേവകൾ ഉടനുടനെ പുഷ്പവർഷം ചൊരിഞ്ഞു!

ഒരുദിവസം മനു ആശ്രമത്തിൽ പിതൃതർപ്പണം ചെയ്യുമ്പോൾ, ഒരു പരൽമത്സ്യം വെള്ളത്തോടുകൂടി കൈക്കുമ്പിളിൽ വന്നുവീണു. അതിനെ കണ്ടു കനിവു തോന്നിയ മനു അതിനെ രക്ഷിപ്പാനായി കമണ്ഡലുവിലിട്ടു. ഒരഹോരാത്രംകൊണ്ടു് ആ മത്സ്യം പതിനാറുവിരൽ വലുപ്പം പൂണ്ടു്, 'രക്ഷിക്കണേ, രക്ഷിക്കണേ' എന്നപേക്ഷിച്ചു. അദ്ദേഹം ആ ജലജന്തുവിനെ എടുത്തു് ഒരു വെള്ളച്ചാട്ടിയിലിട്ടു. അതിൽക്കിടന്നു ഒരു നാൾകൊണ്ടു മൂന്നുകോൽ വളർച്ചവെച്ചു ആ മത്സ്യം വീണ്ടും ആർത്തസ്വരത്തിൽ വൈവസ്വതനോടുരിയാടി:—'രക്ഷിക്കണേ, രക്ഷിക്കണേ! അങ്ങയെ ശരണംപ്രാപിച്ചവനാണു് ഞാൻ.' മാർത്താണ്ഡപുത്രൻ ആ മത്സ്യത്തെ കിണററിൽ കൊണ്ടിട്ടു; അതിലും ഒതുങ്ങാഞ്ഞതിനാൽ, പിന്നെ ഒരു വമ്പിച്ച പൊയ്കയിൽ കൊണ്ടിട്ടു. മത്സ്യം വീണ്ടും ഒരു യോജന വലുപ്പം പൂണ്ടു്, 'മഹാരാജദേവ, രക്ഷിക്കണേ, രക്ഷിക്കണേ!' എന്നു പിന്നെയും കേണപേക്ഷിക്കയായി. അപ്പോൾ മനു അതിനെ ഗംഗയിലിട്ടു; അവിടെക്കിടന്നും വലുതായതിനാൽ സമുദ്രത്തിൽ കൊണ്ടിട്ടു. സമുദ്രവും മുഴുവൻ മത്സ്യത്താൽ വ്യാപിക്കപ്പെട്ടപ്പോൾ മേദിനീശന്നു ഭീതി തോന്നി. അദ്ദേഹം പറഞ്ഞു:—'ഭവാൻ ഏതോ അസുരതലവനാണു്; അല്ലെങ്കിൽ വിഷ്ണു താൻതന്നെയാണു്. മററാർക്കാം എങ്ങിനെ ഈ നിലയുണ്ടാകും? ആരുടെ ശരീരം ആയിരംയോജന വലുതാവും? എനിക്കു മനസ്സിലായി: കേശവ, നിന്തിരുവടി മത്സ്യമായിച്ചമഞ്ഞു് എന്നെ വലയ്ക്കുകയാണു്. ഹൃഷീകേശ, ജഗന്നാഥ, ജഗദാധാരമേ, നിന്തിരുവടിക്കു നമസ്കാരം!' ഇതു കേട്ടിട്ടു്, ആ മത്സ്യരൂപനായ വിഷ്ണുഭഗവാൻ, നന്നെന്നഭിനന്ദിച്ചു:—'അനഘ, ഭവാൻ എന്നെ ശരിക്കറിഞ്ഞു. ഭൂമിപതേ, സശൈലവനകാനനയായ ഭൂമി അടുത്ത അവസരത്തിൽത്തന്നെ വെള്ള

ത്തിൽ മുഴുകിപ്പോകും. ഇതാ, ജീവജാലത്തെയെല്ലാം രക്ഷിപ്പാനായി ദേവകളെല്ലാവരും കൂടി നിൎമ്മിച്ച തോണി; സുവ്രത, സ്വേദജം, അണ്ഡജം, ഉൽഭിജം, ജരായുജം, എന്നീ ജീവങ്ങളെയെല്ലാം ഭവാൻ ഇതിൽക്കേററി, അവയെ അനാഥതയിൽനിന്നു രക്ഷിച്ചാലും. തോണി കല്പാന്തക്കാററിൽപ്പെട്ടു പായുമ്പോൾ, ഇതിനെ ഭവാൻ എന്റെ ഈ കൊമ്പിന്മേൽ കെട്ടിക്കൊള്ളണം. പ്രളയം കഴിഞ്ഞാൽ, ഭവാൻ ചരാചരജഗത്തിന്നൊക്കെ പ്രജാപതിയായി വരും; ഇങ്ങനെ കൃതയുഗാരംഭത്തിൽ, സൎവ്വജ്ഞനും ധീമാനുമായ ഭവാൻ മന്വന്തരനാഥനായി ദേവപൂജ്യനായി ഭവിക്കും.'

ശ്രീമത്സ്യമഹാപുരാണം, മനുവിഷ്ണുസംവാദം, മനുമത്സ്യസമാഗമം ഒന്നാമദ്ധ്യായം.

—(૦)—

## രണ്ടാമദ്ധ്യായം

സൂതൻ:—ഈ അരുളപ്പാടു കേട്ടിട്ടു മനു മധുസൂദനനോടു ചോദിച്ചു:—'ഭഗവാനേ, എത്ര വൎഷം കഴിഞ്ഞിട്ടാണു് അവാന്തരപ്രളയം? നാഥ, ജീവജാലത്തെ ഞാനെങ്ങനെ രക്ഷിക്കും? ഇവിടത്തോടു സമാഗമം എനിക്കെങ്ങനെ വീണ്ടും സിദ്ധിക്കും?'

മത്സ്യം:—'ഇന്നുമുതൽക്കേ ഭൂമിയിൽ മഴയില്ലാതാകും; ഒരു നൂററാണ്ടു മുഴുവൻ, അത്യുഗ്രോപദ്രവമായ ദുൎഭിക്ഷം വന്നുകൂടും; ചെറുജീവികൾ അററുതിപ്പെട്ടുപോവു്, സൂൎയ്യന്റെ സപ്തരശ്മികൾ ഭീഷണങ്ങളായിത്തീൎന്നു് എരിതീക്കട്ടകൾ വൎഷിക്കും; ബഡവാഗ്നിയും പ്രളയത്തിൽ കത്തിജ്ജ്വലിക്കും; പാതാളത്തിൽനിന്നു സങ്കൎഷണമുഖോൽഗതമായ വിഷാഗ്നി, രുദ്രന്റെ നെററിമേലുള്ള മൂന്നാം കണ്ണിലെത്തീയു് എന്നിവയും മൂവുലകത്തെ ചുട്ടെരിച്ചുംകൊണ്ടു കത്തിപ്പടരും. പിന്നെ, ഇങ്ങനെ ഭൂമിയെല്ലാം ദഹിച്ചു വെൺചാമ്പൽപോലായിത്തീരും; ആകാശം ചുട്ടുപഴുക്കും. അതോടുകൂടി, ഗ്രഹങ്ങളും നക്ഷത്രങ്ങളും ചേൎന്നു ലോകം അറുതിയടയും. സംവൎത്തം, ഭീമനാദം, ദ്രോണം, ചണ്ഡം, ബലാഹകം, വിദ്യുൽപതാകം, ശോണം എന്നീ ഏഴു പ്രളയമേഘങ്ങൾ അഗ്നിയുടെ ആവിയിൽനിന്നുണ്ടായിവന്നു ഭൂമിയെ മുഴുകിക്കും. സമുദ്രങ്ങൾ കലങ്ങിത്തെററി ഒന്നായിച്ചേൎന്നിട്ടു് ഈ ത്രിഭുവനത്തെയെല്ലാം ഒററക്കടലാക്കിത്തീൎക്കും. എന്നാൽ, സുവ്രത, ഭവാൻ ഈ ദേവത്തോണി കൈക്കൊണ്ടു്, ജീവബീജങ്ങളെയെല്ലാം ഇതിൽക്കേററി, ഞാൻ തന്ന കയറുകൊണ്ടു് ഇതിനെ എന്റെ കൊമ്പിന്മേൽ കെട്ടി, ദേവകൾ പോലും നശിച്ചിരിക്കുമ്പോഴും എന്റെ പ്രഭാവത്താൽ രക്ഷിതനായി ഭവാൻ മാത്രം സ്ഥിതിചെയ്യും; സൂൎയ്യചന്ദ്രന്മാർ, ഞാൻ, ബ്രഹ്മാവു്, നാലു ലോകങ്ങൾ, പുണ്യയായ നൎമ്മദാനദി, മാൎക്കണ്ഡേയ

മഹർഷി, ശിവൻ, വേദങ്ങൾ, പുരാണങ്ങൾ, വിദ്യകൾ എന്നിവയും അവാന്തരപ്രളയത്തിൽ ഭവാനോടൊന്നിച്ചു സ്ഥിതിചെയ്യും. ഇപ്രകാരം ഒററക്കടലായി ചാക്ഷുഷമന്വന്തരം കഴിഞ്ഞു്, ഭവാൻ സൃഷ്ടിതുടങ്ങുമ്പോൾ ഞാൻ വേദങ്ങളെ പ്രചരിപ്പിക്കും.'

ഈ വിധം കഥിച്ചു് ഭഗവാൻ അവിടെത്തന്നെ മറഞ്ഞു. മനുവാകട്ടെ, മധുസൂദനപ്രസാദത്താൽ, മുൻ സൂചിപ്പിച്ച പ്രളയം വരുവോളം യോഗം ശീലിച്ചുകൊണ്ടിരുന്നു.

വാസുദേവനാൽ വർണ്ണിക്കപ്പെട്ട കാലം അതേമട്ടിൽ ആഗതമായപ്പോൾ, കൊമ്പുമീനിന്റെ വടിവെടുത്ത ജനാർദ്ദനൻ പ്രത്യക്ഷീഭവിച്ചു; ശേഷനാം കയറായിട്ടു മനുവിന്റെ അടുക്കലെത്തി. ആ ധർമ്മജ്ഞൻ യോഗംകൊണ്ടു ജീവജാലത്തെയെല്ലാം ആകർഷിച്ചു കേററി, തോണിയെ അനന്തനാകുന്ന കയർകൊണ്ടു മത്സ്യത്തിന്റെ കൊമ്പിന്മേൽ കെട്ടി, ജനാർദ്ദനനെ പണിഞ്ഞു്, അതിൽ സ്ഥിതിചെയ്തു.

ആ പ്രളയം നടന്നതിനുശേഷം, യോഗിയായ മനു ആവശ്യപ്പെട്ടതിനാൽ മത്സ്യസ്വരൂപൻ അരുളിച്ചെയ്ത പുരാണം ഞാനിപ്പോൾ പറയാം; ഋഷിസത്തമരേ, കേട്ടുകൊള്ളുവിൻ. ഭവാന്മാർ സൃഷ്ടിയും മററുമാണല്ലോ എന്നോടു ചോദിച്ചതു്; ഇതുതന്നെ ആ ഏകാർണ്ണവത്തിൽവെച്ചു മനു മാധവനോടു ചോദിച്ചു:—'ഉല്പത്തി, പ്രളയം, വംശങ്ങൾ, മന്വന്തരങ്ങൾ, വംശാനുചരിതം, ലോകത്തിന്റെ വിസ്താരം, ദാനധർമ്മവിധി, സനാതനമായ ശ്രാദ്ധകല്പം, വർണ്ണാശ്രമവിഭാഗം, ഇഷ്ടാപൂർത്തങ്ങൾ, ദേവതാപ്രതിഷ്ഠ മുതലായതും, വേറെയും ഭൂമിയിലുള്ള ധർമ്മമൊക്കെയും നിന്തിരുവടി എന്നോടു വിസ്തരിച്ചരുളിച്ചെയ്യുമാറാകണം!'

മത്സ്യം:—'മഹാപ്രളയകാലത്തിന്റെ അവസാനത്തിൽ, ഈ ചരാചരജഗത്തൊക്കെ അന്ധതമസമായി ഉറങ്ങുന്നതുപോലെ കിടക്കുകയായിരുന്നു; ഒന്നും വേർതിരിച്ചറിഞ്ഞുകൂടാ; അറിയപ്പെട്ടിരുന്നതുമില്ല. അപ്പോൾ പുണ്യകർമ്മങ്ങളുടെ ഉല്പത്തിസ്ഥാനമായി അവ്യക്തനായ സ്വയംഭൂവു് ഇതിനെയെല്ലാം വെളിപ്പെടുത്താൻ വേണ്ടി തമസ്സിനെ നീക്കി പ്രാദുർഭവിച്ചു—അതീന്ദ്രിയനും വ്യക്താൽപരനും അണുവും ജ്യായാനും സനാതനനും ഒരുവൻ; ആ നാരായണനെന്നവൻ ഏകനായി സ്വയം പ്രകാശിച്ചുനിന്നു. അവിടുന്നു്, ശരീരത്തിൽനിന്നു വിവിധമായ പ്രജകളെ സൃഷ്ടിപ്പാനാഗ്രഹിച്ചു്, ഒന്നാമതായി ജലത്തെ സൃഷ്ടിച്ചു്, അതിൽ ബീജത്തെ ഉത്സർജ്ജിച്ചു. ആ ബീജംതന്നെ സ്വർണ്ണമയമായ ഒരു വലിയ അണ്ഡമായിച്ചമഞ്ഞു്, ആയിരം സംവത്സരംകൊണ്ടു പതിനായിരം സൂര്യന്മാരെക്കാൾ കാന്തിയെ വഹിച്ചു. തേജസ്സേറിയ സ്വയംഭൂവു താൻതന്നെ അതിനുള്ളിൽകടന്നു്, പ്രഭാവത്താൽ എങ്ങും വ്യാപിച്ചു; അതിനാൽ, അവിടെയ്ക്കു വിഷ്ണു എന്ന പേർ വന്നു. അതിനകത്തു്

നിന്നു മോഹവും, അഹംകാരത്തിൽനിന്നു മദവും, കണ്ഠത്തിൽനിന്നു പ്രമോദവും, കണ്ണിൽനിന്നു മൃത്യുവും ഉളവായി. ഈ ഒമ്പതു പുത്രന്മാർക്കുശേഷം, പത്താമത്തു് ഒരു പെൺകിടാവു പിറന്നു; അവൾക്കു് അംഗജ എന്നത്രേ നാമധേയം.'

മനു:—'ബുദ്ധിയിൽനിന്നു മോഹവും, അഹംകാരത്തിൽനിന്നു മദവും ജനിച്ചു എന്നല്ലേ അരുളിച്ചെയ്തതു്; ബുദ്ധി എന്നതെന്താണ്?'

മത്സ്യം:—'സത്വം, രജസ്സ്, തമസ്സ് എന്നിങ്ങനെ മൂന്നാണ് ഗുണങ്ങൾ; ഇവയുടെ സാമ്യാവസ്ഥയത്രേ പ്രകൃതി. ഇതിനെ ചിലർ പ്രധാനമെന്നു പറയും; മററു ചിലർ അവ്യക്തമെന്നും. സൃഷ്ടി ഇതിൽനിന്നു പുറപ്പെടുന്നു; ഇതിൽത്തന്നെ ലയിക്കുന്നു. ക്ഷോഭിച്ച ഗുണങ്ങളിൽനിന്നു ത്രിമൂർത്തികൾ ഉണ്ടായിവന്നു; ഒരേ ശരീരത്തിന്റെ മൂന്നു ഭാഗങ്ങളത്രേ, ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ. വികാരമടഞ്ഞ പ്രധാനത്തിൽനിന്നു മഹത്തത്വം ഉളവാകുന്നു; ഇതിനെയാണ് ബുദ്ധിയെന്നും പറയുന്നതു്. മാനവർദ്ധന, മഹത്തിൽനിന്നു് അഹങ്കാരം ഉണ്ടായിവരുന്നു; അതിൽനിന്നു് അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമ്മേന്ദ്രിയങ്ങളും പ്രാദുർഭവിക്കുന്നു: മുറയ്ക്കു് ശ്രോത്രം, ത്വക്ക്, നേത്രം, ജിഹ്വ, നാസിക എന്നിവയും ഗുദം, ഉപസ്ഥം, കൈ, കാൽ, വാക്ക് എന്നിവയുമാകുന്നു ആ ഇന്ദ്രിയങ്ങൾ. ശ്രോത്രാദികൾ ശബ്ദസ്പർശരൂപരസഗന്ധങ്ങളെ ഗ്രഹിക്കുന്നു; ഗുദാദികൾ ഉത്സർഗ്ഗാനന്ദാദാനഗമനാലാപങ്ങളെ ചെയ്യുന്നു. പതിനൊന്നാമത്തു്, രണ്ടിനും ഉതകുന്ന മനസ്സ്. ഇന്ദ്രിയങ്ങളുടെ സൂക്ഷ്മാംശങ്ങൾ, ഓരോ ഭൂതമായും ഉൽപ്പന്നീഭവിക്കുന്ന തന്മാത്രമായിത്തീരുന്നു; അതാകുന്ന സൂക്ഷ്മശരീരത്തോടുകൂടി ചേർച്ചയുള്ള ജീവനെ ശരീരി എന്നും അഭിജ്ഞന്മാർ പറയുന്നു. മനസ്സു സൃഷ്ടീച്ഛയാൽ പ്രേരിപ്പിക്കപ്പെട്ടപ്പോൾ സൃഷ്ടി നടത്തുന്നു. ശബ്ദതന്മാത്രത്തിൽനിന്നു്, ശബ്ദഗുണകമായ ആകാശം ഉണ്ടായിവന്നു; ആകാശവികാരത്തിൽനിന്നു്, ശബ്ദസ്പർശഗുണാന്വിതനായ വായു ജനിച്ചു; വായുവിന്റെ സ്പർശതന്മാത്രത്തിൽനിന്നു്, ശബ്ദസ്പർശരൂപങ്ങളാകുന്ന മൂന്നു ഗുണങ്ങളോടുകൂടിയ തേജസ്സുണ്ടായി; തേജോവികാരത്തിൽ നിന്നു്, നാലു ഗുണങ്ങൾ (ശബ്ദസ്പർശരൂപരസങ്ങൾ) ചേർന്ന ജലം സംജാതമായി; അതു രസതന്മാത്രജന്യമാകയാൽ രസമെന്ന ഗുണം ഏറിനില്ക്കും; ഗന്ധതന്മാത്രത്തിൽ നിന്നു്, അഞ്ചു ഗുണങ്ങ(ശബ്ദസ്പർശരൂപരസഗന്ധ)ളോടെ, ഗന്ധഗുണമേറിയ പൃഥിവി ജനിച്ചു. ബുദ്ധിയാണിവയിൽ മീതെ. ഈ ഇരുപത്തഞ്ചു തത്വങ്ങളോടുകൂടിയ പുരുഷൻ, ഷഡ്വിംശകനെന്നു അറിയപ്പെടുന്നു. ഈ തത്വശ്രേഷ്ഠസ്വരൂപനായ അവനെ ജീവാത്മാവെന്നും പണ്ഡിതന്മാർ പറയുന്നു. ഇങ്ങനെ ഇരുപത്താറു തത്വങ്ങളുണ്ടു്, ഈ സ്ഥൂലശരീരത്തിൽ; ഈ തത്വങ്ങളാലാണു്, വിധാതാവു വിശ്വത്തെ സൃഷ്ടിച്ചതു്. ഈ സംഖ്യ പിടിച്ചു്, കപിലാദികൾ സാംഖ്യമെന്നു പേരിട്ടിരിക്കുന്നു.

ലോകസൃഷ്ടിക്കായി സാവിത്രിയെ ഹൃദയത്തിൽ ചേർത്തു ജപിച്ചുകൊണ്ടിരിക്കെ അദ്ദേഹത്തിന്റെ നിർമ്മലമായ ദേഹം രണ്ടായി പിളർന്ന്, പകുതി ഭാഗം സ്ത്രീയായിച്ചമഞ്ഞു. ആ സ്ത്രീയത്രേ ശതരൂപ എന്നും സാവിത്രിയെന്നും സരസ്വതി എന്നും ഗായത്രി എന്നും ബ്രഹ്മാണിയെന്നും കീർത്തിക്കപ്പെടുന്നവൾ. അവളെ ആ വിഭു സ്വദേഹോത്ഭവയാകയാൽ മകളായിക്കരുതി. പിന്നെ പിതാമഹൻ അവളെക്കണ്ടിട്ടു കാമബാണാതുരനായിത്തീർന്ന്, 'അമ്മോ, സൌന്ദര്യം! അമ്മോ, സൌന്ദര്യം!' എന്നിങ്ങനെ പ്രശംസിച്ചുതുടങ്ങി. അപ്പോൾ വസിഷ്ഠാദികൾ 'പെങ്ങളാണെന്നു' ലഹളകൂട്ടി. ബ്രഹ്മാവിന് അവളുടെ മുഖമല്ലാതെ മററു യാതൊന്നിലും കണ്ണു ചെന്നില്ല. അദ്ദേഹം, 'അമ്മോ, സൌന്ദര്യം! അമ്മോ, സൌന്ദര്യം!' എന്നിങ്ങനെ വീണ്ടും വീണ്ടും പ്രശംസിക്കുകയായി. അവൾ തന്നെ വണങ്ങിയപ്പോഴും അദ്ദേഹം അവളെ വീക്ഷിക്കുക തന്നെ ചെയ്തു. പിന്നെ ആ വരവർണ്ണിനി അപ്പുറെ വലത്തുവെച്ചു. അപ്പോൾ അവളുടെ അഴകു കാണ്മാൻവേണ്ടി, പുത്രന്മാരിൽനിന്നു ലജ്ജിതനായ ധാതാവിനു വലത്തുഭാഗത്തു കവിൾത്തടം വിളർത്ത ഒരു മുഖം ഉണ്ടായിവന്നു; അതിനു പിന്നിലും ഒരു വിസ്മയത്താൽ പുരികം വിറച്ചുംകൊണ്ട് ഉൽഭവിച്ചു. അതുപോലെ ഇടത്തുഭാഗത്തും കാമശരാതുരമായ ഒരു മുഖം ആവിർഭവിച്ചു. അതിനുശേഷം മേല്പോട്ടു പോയ അവളെ കാണുവാനുള്ള കൌതുകത്താൽ ബ്രഹ്മാവിന് അഞ്ചാമതും ഒരു മുഖം മുകളിൽ പുറപ്പെട്ടു; അദ്ദേഹം പിന്നെ ജടകൾകൊണ്ടു മറച്ചു. അദ്ദേഹം സൃഷ്ടിക്കവേണ്ടി ആർജ്ജിച്ചുവെച്ചിരുന്ന തപസ്സു മുഴുവനാകെയും സ്വപുത്രിയെ കാമിക്കയാൽ നശിച്ചുപോയി!

പിന്നെ പിതാമഹൻ ആ മാനസപുത്രന്മാരോട് 'നിങ്ങൾ എല്ലാടത്തും ദേവാസുരമനുഷ്യരാകുന്ന പ്രജകളെ സൃഷ്ടിപ്പിൻ' എന്നാജ്ഞാപിച്ചു. അതു കേട്ട് അവരെല്ലാവരും പലതരം പ്രജകളെ സൃഷ്ടിച്ചുപോന്നു. അവർ സൃഷ്ടിക്കായി പോയതിനുശേഷം, ആ വിശ്വസ്വരൂപൻ താനു കമ്പിട്ടു സാധ്വിയായ ശതരൂപയെ വിവാഹംചെയ്തു; എന്നിട്ട്, ഏററവും കാമാതുരനായിരുന്ന ആ ദേവൻ താമരപ്പൂവിന്റെ ഉള്ളാകുന്ന ഗൃഹത്തിൽ വെച്ച് അവളുമായി ഒരു നൂറാണ്ടുകാലം, ഏതൊരു പ്രാകൃതനെന്നവണ്ണം രമിച്ചു. വളരെക്കാലത്തിനുശേഷം അവർക്കു സ്വായംഭുവമനുവാകുന്ന ഒരു പുത്രൻ ജനിച്ചു; അവനത്രെ വിരാട്ടെന്നു നാം കേട്ടിട്ടുള്ളവൻ. ബ്രഹ്മാവിനൊത്ത ഗുണങ്ങളുള്ളതിനാൽ അവൻ അധിപൂരുഷനെന്നു കീർത്തിക്കപ്പെടുന്നു. അവനു വളരെ പുത്രന്മാരുണ്ടായി; അവരിൽ ചിലരത്രെ വൈരാജർ. സ്വായംഭുവിനു വേറെയും സ്വാരോചിഷാദികളായിട്ടും ഉത്തമപ്രമുഖരായിട്ടും മഹാഭാഗന്മാർ പിറന്നു. അവരെല്ലാവരും ബ്രഹ്മതുല്യസ്വരൂപികളത്രേ. അവരിൽവെച്ച് ഏഴാമനാണ് മനു.'

**ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മൂന്നാമദ്ധ്യായം.**

——[൦]——

# നാലാമദ്ധ്യായം.

മനു:—'അയ്യോ, മഹാ കഷ്ടമൊന്നല്ലോ, ഈ പുത്രീഗമനം! സ്വാമിൻ, ഇതു ചെയ്തതിനാൽ പത്മജന്മാവു ദോഷപ്പെടാതിരുന്നതെങ്ങിനെ? സഗോത്രരായ അദ്ദേഹത്തിൻെറ പുത്രന്മാർ പരസ്പരം വിവാഹസംബന്ധം എങ്ങിനെ സംഭവിച്ചു? എൻെറ സംശയം തീൎത്തരിക.'

മത്സ്യം:—'ഈ രജോഗുണജന്യമായ ആദിസൃഷ്ടി ദിവ്യവും ഇന്ദ്രിയമനോദേഹങ്ങളെ അതിശയിച്ചുവൎത്തിക്കുന്നതും ദിവ്യതേജോമയവും ദിവ്യജ്ഞാനപ്രഭവവുമാകുന്നു; മനുഷ്യർ മാംസചക്ഷുസ്സുകൊണ്ടു കണ്ടറിയാവുന്നതല്ല. സൎപ്പങ്ങൾ സൎപ്പങ്ങളുടേയും ആകാശം പക്ഷികളുടേയുമെന്ന പോലെ, ദിവ്യരുടെ മാൎഗ്ഗം ദിവ്യരേ അറികയുള്ളൂ; മനുഷ്യരറിയില്ല; നന്മതിന്മകളെ വരുത്തുന്ന കാൎയ്യാകാൎയ്യങ്ങൾ ദേവകൾക്കില്ല; അതിനാൽ രാജശ്രേഷ്ഠ, അവരെപ്പററി മനുഷ്യർ ആലോചിക്കുന്നതുചിതമല്ല. പോരെങ്കിൽ, എല്ലാ വേദങ്ങളുടേയും അധിഷ്ഠാതാവാണ് ചതുൎമ്മുഖൻ; ഗായത്രി ബ്രഹ്മാവിൻെറ ശരീരത്തിൽനിന്നുണ്ടായവളുമത്രെ. ആ ദ്വന്ദ്വം [സ്ത്രീപുരുഷന്മാർ] അമൂൎത്തവും മൂൎത്തവുമായി പറയപ്പെടുന്നു. വിരിഞ്ചഭഗവാൻ എവിടെയുണ്ടോ, അവിടെയുണ്ട് സരസ്വതീദേവി; വാണിമാതെവിടെയവിടെയുണ്ടോ, അവിടെയവിടെയുണ്ട് പിതാമഹൻ! വെയിൽ ഒരേടത്തും നിഴലിനെ വിട്ടു കാണപ്പെടാറില്ലല്ലൊ; അതിൻവണ്ണം ഗായത്രി ബ്രഹ്മസന്നിധിയെ വിടുകയില്ലതന്നെ. ബ്രഹ്മാവു വേദങ്ങളുടെ നാഥനും, സാവിത്രി അവയുടെ സ്വാമിനിയുമത്രെ. അതിനാൽ അദ്ദേഹം സാവിത്രീഗമനംചെയ്തതിൽ യാതൊരു ദോഷവുമില്ല.

എങ്കിലും, അന്നു തൻെറ പുത്രിയെഗ്ഗമിച്ചതിൽ പിതാമഹൻ ലജ്ജയാൽ തല കുനിഞ്ഞുപോയി; അദ്ദേഹം കാമദേവനെ ശപിച്ചു:—'നീ എനിക്കും അടവെച്ചു മനഃക്ഷോഭം വരുത്തിക്കളഞ്ഞുവല്ലോ; അതിനാൽ നിൻെറ ശരീരം താമസിയാതെ രുദ്രൻ ഭസ്മീകരിക്കും'. അപ്പോൾ അങ്ങവൻ നാന്മുഖനെ പ്രസാദിപ്പിച്ചു:—'ദേവ, എന്നെ ഇവിടുന്നു വെറുതെ ശപിച്ചുകൂടാ; ഇവിടുന്നുതന്നെയാണല്ലൊ, എന്നെ ഇപ്രകാരം സൎവ്വശരീരികൾക്കും ഇന്ദ്രിയക്ഷോഭം വരുത്തുന്നവനാക്കി സൃഷ്ടിച്ചതു്; ഞാൻ തിരിഞ്ഞും മറിഞ്ഞും നോക്കാതെ സ്ത്രീപുരുഷന്മാരുടെ മനസ്സു പിണിച്ചപ്പെട്ടും ഇളക്കിക്കൊള്ളണമെന്ന്, ഇവിടുന്നുതന്നെയല്ലേ മുമ്പരുളിച്ചെയ്തതു്. അതിനാൽ അപരാധമില്ലാതെയാണ് എന്നെ നിന്തിരുവടി ശപിച്ചതു്. ഭഗവൻ, എനിക്കു വീണ്ടും ശരീരമുണ്ടാകുന്നതിനു കനിഞ്ഞരുളിയാലും!'

ബ്രഹ്മാവ്:—'വൈവസ്വതമന്വന്തരം വന്നാൽ, യാദവവംശത്തിൽ [illegible]ത മനുഷ്യൻ എൻെറ സത്വബലം പൂണ്ടവതരിച്ചു്, അസു

ത്തെ സംഹരിച്ച്, ദ്വാരകയിൽ നിവസിക്കും; നീ അദ്ദേഹത്തിന്നു തുല്യനായ അദ്ദേഹത്തിന്റെ അനുജന്റെ പുത്രനായിപ്പിറക്കും. അങ്ങിനെ നീ ശരീരം നേടി ഭോഗങ്ങളെല്ലാം ഭുജിക്കും; പിന്നെ മന്വന്തരം കഴിയുമ്പോൾ വത്സരാജാവിന്റെ പുത്രനായി ജനിച്ച്, വിദ്യാധരപ്പെരുമാളായി വാണ്, പ്രളയംവരെ ധർമ്മത്താൽ സുഖങ്ങളനുഭവിച്ച്, എന്റെ സന്നിധിയിൽ വന്നുചേരും.'

ഈ വിധം ശാപപ്രസാദങ്ങളാൽ ഖേദവും മോദവുമിയന്ന കുസുമായുധൻ യഥേഷ്ടം നടകൊണ്ടു.'

മനു:—'കാമന്റെ ജനനം ആരുടെ വംശത്തിലോ, ആ യദു എന്നവൻ ആരാണ്? എങ്ങനെ, എന്തിനാണ് മലരമ്പനെ മഹേശ്വരൻ ചുട്ടെരിച്ചതു്? മുമ്പു ഭൂതവർഗ്ഗം ആർ എങ്ങനെ സൃഷ്ടിച്ചു? ഇതെല്ലാം എന്റെ സംശയം തീരുവാൻ ആദിപുരുഷൻതന്നെ അരുളിച്ചെയ്താലും.'

മത്സ്യം:—'ശരീരാർദ്ധത്തിൽനിന്നുത്ഭവിച്ച ബ്രഹ്മവാദിനിയായ ഗായത്രിയിൽ——മനുവിന്റെ അമ്മ, ശതേന്ദ്രിയയായ ശതരൂപാദേവിയിൽ——രതി, മനസ്സ്, തപസ്സ്, ബുദ്ധി, മഹാൻ, ദിക്ക്, സംഭ്രമം എന്നീ ഏഴു സന്താനങ്ങളെക്കൂടി ബ്രഹ്മാവുല്പാദിപ്പിച്ചു. ആ ധീമാന്റെ മാനസപുത്രന്മാരായ മരീചിപ്രമുഖന്മാരുടെ ലോകം പണ്ടു സർവ്വജ്ഞാനാത്മകമായിരുന്നു. പിന്നീടു ത്രിശൂലധാരിയായ വാമദേവനും, പൂർവ്വർക്കും പൂർവ്വജനായ സനൽക്കുമാരസ്വാമിയും സൃഷ്ടിക്കപ്പെട്ടു. ഭഗവാൻ വാമദേവനാകട്ടെ, മുഖത്തുനിന്നു ബ്രാഹ്മണരെയും, കൈകളിൽനിന്നു ക്ഷത്രിയരെയും, ഊരുക്കളിൽനിന്നു വൈശ്യരെയും, കാൽകളിൽനിന്നു ശൂദ്രരെയും സൃഷ്ടിച്ചു; ആദിയിൽ മിന്നൽ, ഇടിവാൾ, മേഘം, രോഹിതം, മഴവില്ല്, ഛന്ദസ്സുകൾ എന്നിവയെയും, ഒടുവിൽ പർജ്ജന്യനെയും സൃഷ്ടിച്ചു. വീണ്ടും ഈശ്വരൻ ജരാമരണങ്ങളില്ലാത്ത ത്രിനേത്രരായ എൺപതിനാലുകോടി സാദ്ധ്യഗണങ്ങളെ സൃഷ്ടിച്ചു. അപ്പോൾ ആ അമർത്ത്യസൃഷ്ടിയെ പിതാമഹൻ വിലക്കി:—'ഇങ്ങനെ ജരാമരണങ്ങളില്ലാത്തതായിട്ടുള്ള സൃഷ്ടി; നന്മയും തിന്മയും ചേർന്ന സൃഷ്ടിയാണു വേണ്ടതു്; എന്നിട്ടത്രേ വാമദേവൻ സൃഷ്ടിവിട്ടു് അനങ്ങാതിരുന്നു; അതിനാലത്രെ സ്ഥാണുവായതു്.

ധീമാനായ സ്വായംഭുവമനു നിഷ്ഠുരമായ തപസ്സു ചെയ്തു് അനന്തി എന്ന സുന്ദരിയെ പത്നിയായി നേടി; അവളിൽ മനുവിന്നു പ്രിയവ്രതനും ഉത്താനപാദനും പിറന്നു. ധർമ്മന്റെ മകളും, വിദ്യയും സുന്ദരിയും മന്ദഗാമിനിയുമായ സൂനൃത എന്നവൾ ഉത്താനപാദങ്കൽനിന്നു് അപസ്മൃതി, അപസ്മൃതൻ, കീർത്തിമാൻ, ധ്രുവൻ എന്നീ പുത്രന്മാരെ ഉല്പാദിപ്പിച്ചു. ധ്രുവൻ പണ്ടു മൂവായിരത്താണ്ടു തപസ്സുചെയ്തു്, ബ്രഹ്മാവിന്റെ വരത്താൽ ശാശ്വതമായ ദിവ്യപദം നേടി; ആ ധ്രുവനെ മുന്നിലു

കഴിയിട്ടാണ് സപ്തർഷിമാർ സ്ഥിതിചെയ്യുന്നത്. മനുവിന്റെ മകളം ധന്യ എന്നവളം ധ്രുവങ്കൽനിന്ന ശിഷ്ടനെ ജനിപ്പിച്ചു. ശിഷ്ടങ്കൽനിന്ന് അഗ്നിപുത്രിയായ സുച്ഛായയിൽ കൃപൻ, രിപുഞ്ജയൻ, വൃത്തൻ, വൃകൻ, വൃകതേജസ്സ് എന്നീ പുത്രന്മാരുണ്ടായി. രിപുഞ്ജയന്ന ബ്രഹ്മദൌഹിത്രിയായ വീരിണിയിൽ ചക്ഷുസ്സ് പിറന്നു. ചക്ഷുസ്സ് വീരണപുത്രിയിൽ മനുവിനെ ജനിപ്പിച്ചു; ആ ചാക്ഷുഷമനുവിന്ന രാജകന്യകയായ നഡ്വലയിൽ ശൂരന്മാരായ പത്തു സൽപുത്രന്മാരുണ്ടായി: ഊരു, പൂരു, ശതദ്യുമ്നൻ, തപസ്വിയായ സത്യവാക്ക്, കവി, അഗ്നിഷ്ടുത്ത്, അതിരാത്രൻ, സുദ്യുമ്നൻ, അപരാജിതൻ, അഭിമന്യു. ഊരുവിന്ന് ആഗ്നേയിയിൽ അംഗനും സുമനസ്സും ഖ്യാതിയും ക്രതുവും ആംഗിരസ്സും ഗയനുമാകുന്ന തേജസ്വികളായ ആറു പുത്രന്മാർ ഉളവായി. പിതൃകന്യയായ സുനീഥ അംഗങ്കൽനിന്ന വേനനെ ജനിപ്പിച്ചു. അനീതിമാനായ വേനനെ ബ്രാഹ്മണർ മഥനംചെയ്തു; അവന്റെ കയ്യിന്മേൽനിന്ന്, തേജസ്സേറിയ പൃഥു ജനിച്ചു. പൃഥുവിന്ന രണ്ടു പുത്രന്മാരുണ്ടായി; അവരിൽ അന്തർദ്ധാനൻ ശിഖണ്ഡിനിയിൽ മാരീചനെ ഉൽപ്പാദിപ്പിച്ചു; ഹവിർദ്ധാനന് അഗ്നിപുത്രിയായ ധിഷണയിൽ പ്രാചീനബർഹിസ്സും സാംഗനും യമനും ശുക്രനും ബലനും ശുഭനുമാകുന്ന ആറു പുത്രന്മാർ പിറന്നു. മഹാനായ ഭഗവാൻ പ്രാചീനബർഹിസ്സ് പ്രജാപതിയായി വാണു. അദ്ദേഹത്തിന്ന ഹവിർദ്ധാനനെന്ന വളരെ പ്രജകളുണ്ടായി; സമുദ്രപുത്രിയായ സവർണ്ണയിൽ ആ പെരുമാൾക്ക പത്തു പുത്രന്മാർ പിറന്നു; പ്രചേതസ്സുകളെന്ന അവരെല്ലാം ധനുർവേദത്തിന്റെ മറുകര പൂകിയവരായിരുന്നു. അവർ തപസ്സുചെയ്യുന്നതായി വൃക്ഷങ്ങളും നട്ടുവളർത്തിയതു ക്രമേണ വലിയ കാടായിത്തീർന്നു; അവയെ ദേവാജ്ഞയാൽ അഗ്നി ദഹിപ്പിച്ചുകളഞ്ഞു. അവർക്ക് സോമകന്യകയായ മാരിഷ എന്നവളായിരുന്നു പത്നി; അവർക്ക് ഒന്നാമതായി ദക്ഷൻ എന്നൊരു പുത്രനും, പിന്നീട് വൃക്ഷങ്ങളും, ഔഷധങ്ങളും എന്നിവയും ചന്ദ്രവതീനദിയും സന്താനങ്ങളായി ജനിച്ചു. ചന്ദ്രന്റെ അംശമായ ദക്ഷന്, ലോകത്തിൽ വേരുറച്ച നൂറ്റൻപതുകോടി സന്താനങ്ങളുണ്ടായി: ചിലർ ഇരുകാലികൾ; ചിലർ വളരെ കാലുകളുള്ളവർ; ചിലർ മുഖം ചുളിഞ്ഞവർ, ചെവി പരന്നവർ, ചെവി വിടർന്നവർ, ചിലർ ആനക്കുട്ടി, കുതിര, സിംഹം, നായ്, പന്നി, ഒട്ടകം എന്നിവയുടെ മുഖമുള്ളവർ. ആ ധർമ്മാത്മാവ് അസംഖ്യം ജന്തുക്കളെ മനസ്സുകൊണ്ട് സൃഷ്ടിച്ചിട്ട്, ഒടുവിൽ പെൺമക്കളെ ഉൽപ്പാദിപ്പിച്ചു. അവരിൽ പത്തുപേരെ ധർമ്മനും, പതിമൂന്നുപേരെ കശ്യപനും, നക്ഷത്രങ്ങളാകുന്ന ഇരുപത്തേഴുപേരെ ചന്ദ്രനും നൽകി; ആ സ്ത്രീകളിൽനിന്ന് ദേവാസുരമനുഷ്യാദിലോകങ്ങളെല്ലാം ഉളവായി!"

ശ്രീമത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, ആദിസൃഷ്ടി നാലാമദ്ധ്യായം.

—[൦]—

സൂതൻ:—"..........................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ആധിപത്യാഭിഷേചനകഥനം എട്ടാമദ്ധ്യായം.

—[൦]—

## ഒമ്പതാമദ്ധ്യായം.

സൂതൻ:—ഇതുകേട്ടിട്ട് മനു വീണ്ടും മധുസൂദനനോടപേക്ഷിച്ചു:—'ജനാർദ്ദന, പൂർവ്വമന്വന്തരങ്ങളുടെ ചരിതം തെളിച്ചുചൊല്ലുക.'

മത്സ്യം:—* ..........................................".

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മന്വന്തരസങ്കീർത്തനം ഒമ്പതാമദ്ധ്യായം.

—[൦]—

## പത്താമദ്ധ്യായം.

ഋഷിമാർ:—"¶ ..........................................".

സൂതൻ:—"..........................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പൃഥുവർണ്ണനം പത്താമദ്ധ്യായം.

—(൦)—

## പതിനൊന്നാമദ്ധ്യായം

ഋഷിമാർ:—"‖ ..........................................".

സൂതൻ:—"..........................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സൂര്യവംശകഥനാരംഭം, ഇളാബുധസമാഗമം പതിനൊന്നാമദ്ധ്യായം.

—(൦)—

## പന്ത്രണ്ടാമദ്ധ്യായം.

സൂതൻ:—§ ..........................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സൂര്യവംശാനുകീർത്തനം പന്ത്രണ്ടാമദ്ധ്യായം.

—(൦)—

* മന്വന്തരവർണ്ണനം പത്മപുരാണം സൃഷ്ടിഖണ്ഡം ൭-ാമദ്ധ്യായത്തിലുണ്ട്.

¶ പൃഥുചരിതമാണ് പത്താമദ്ധ്യായത്തിൽ; പൃഥുമഹാരാജചരിതമായ ഇതിനെ കാണ്മാനും മറ്റും പത്മപുരാണം ഭൂമിഖണ്ഡം ൨൭-ാമദ്ധ്യായത്തിൽ വായിച്ചുകൊൾക.

‖ പത്മപുരാണം സൃഷ്ടിഖണ്ഡം എട്ടാമദ്ധ്യായത്തിലെ 'ബ്രഹ്മൻ, സൂര്യവംശവും' എന്നു തുടങ്ങിയ വാക്യംമുതൽ, '[illegible] ലീലയാടികൊണ്ടിൽ വിഹരിച്ചു വാണാൾ' എന്നതുവരെയുള്ളതാണ് പതിനൊന്നാമദ്ധ്യായത്തിലെ വിഷയം.

§ പത്മപുരാണം, സൃഷ്ടിഖണ്ഡം എട്ടാമദ്ധ്യായത്തിലെ, '[illegible], ഇള[illegible] [illegible]' എന്നതുമുതൽ അദ്ധ്യായാവസാനംവരെ നോക്കുക.

# പതിമൂന്നാമദ്ധ്യായം

മനു:—'ഭഗവൻ, സൂര്യചന്ദ്രന്മാരിലുള്ള പിതൃക്കളുടെ ശ്രേഷ്ഠവംശം എനിക്കു കേൾക്കേണമെന്നുണ്ട്.'

മത്സ്യം:—'* ................................അശരീരർ വൈരാജപ്രജാപതിയുടെ പിതൃക്കളത്രെ. യോഗഭ്രഷ്ടരായ ആ വൈരാജദേവന്മാർ സനാതനലോകങ്ങളടഞ്ഞു യജ്ഞം ചെയ്തുപോരുന്നു. ഈ ബ്രഹ്മവാദികൾ വീണ്ടും കല്പാരംഭത്തിൽ ജനിച്ചു...............'

ഋഷിമാർ:—"സൂത, എന്തിനാണ്, പണ്ടു ദാക്ഷായണി തന്നെത്താൻ ദഹിപ്പിച്ചത്? ഭൂമിയിൽ ഹിമവൽപുത്രിയായിപ്പിറന്നതെങ്ങനെ? ആത്മസംഹാരം ചെയ്യുമ്പോൾ പുത്രിയോടെന്താണ് ബ്രഹ്മനന്ദനനായ ദക്ഷൻ പറഞ്ഞത്? വിസ്തരിച്ചു പറയുക."

സൂതൻ:—"ദക്ഷൻ ശ്രേഷ്ഠദക്ഷിണകളേറിയ യാഗം ആരംഭിച്ചു, ദേവന്മാരെ ക്ഷണിച്ചുവരുത്തിയപ്പോൾ, സതി അച്ഛനോടു ചോദിച്ചു:—'അച്ഛ, എന്തുകൊണ്ടാണ്, എന്റെ ഭർത്താവിനെ ഈ യാഗത്തിനു ക്ഷണിക്കാഞ്ഞത്?' 'ആ ശൂലധരൻ യാഗയോഗ്യനല്ല'എന്നായിരുന്നു ദക്ഷന്റെ മറുപടി:—'സംഹാരമാണ് അവന്റെ തൊഴിൽ; അതിനാൽ അവൻ നല്ലവനല്ല!' അരിശം കൊണ്ടു ജ്വലിതയായ സതി, 'ഭവാങ്കൽനിന്നുണ്ടായ ശരീരം ഞാൻ ത്യജിക്കയാണ്. ഭവാൻ പത്തു പിതൃക്കൾക്ക് ഏകപുത്രനായി ജനിക്കും; ക്ഷത്രിയനായി അശ്വമേധം ചെയ്യുമ്പോൾ രുദ്രങ്കൽനിന്നു നാശവുമുണ്ടാകും!' എന്നരുളിച്ചെയ്തു, യോഗത്തിലിരുന്ന്, തന്റെ ശരീരത്തിൽനിന്നു പുറപ്പെട്ട തേജസ്സിൽ ദഹിച്ചുതുടങ്ങി; ദേവകൾ, അസുരന്മാർ, കിന്നരന്മാർ, ഗന്ധർവന്മാർ, ഗണങ്ങൾ, ഗുഹ്യകന്മാർ എന്നിവർ ഇതെന്താണിതെന്താണെന്നു നിലവിളി കൂട്ടി. അപ്പോൾ ദുഃഖിതനായ ദക്ഷൻ അരികെ ചെന്നു വണങ്ങി സ്തുതിച്ചു:—'ദേവി, ഈ ലോകത്തിനു മാതാവും സൌഭാഗ്യദേവതയുമാണവിടുന്ന്; എന്റെ മകളായിപ്പിറന്നതു് എന്നെ അനുഗ്രഹിപ്പാനാകുന്നു. ഇവിടുന്നൊഴിഞ്ഞൊന്നുമില്ല, ചരാചരങ്ങളുൾപ്പെട്ട ബ്രഹ്മാണ്ഡത്തിൽ. ധർമ്മജ്ഞേ, പ്രസാദിച്ചാലും; എന്നെ കൈവെടിഞ്ഞുകളയരുതേ!' ദേവി മറുപടി പറഞ്ഞു:—'ഞാൻ ആരംഭിച്ചതു മുഴുമിപ്പിക്കതന്നെ വേണം. തീർച്ചയായും ശൂലായുധൻ ഭവാന്റെ യാഗം മുടിക്കും. അതിനുശേഷം ഭവാൻ തപസ്സുചെയ്യണം; പിന്നെ പത്തുപേരുടെ പുത്രനായിപ്പിറന്നു പ്രജാപതിയാകുംവിധം. പിന്നീട് എന്റെ സന്നിധിയിൽ തപസ്സു ചെയ്താൽ ഭവാനു മികച്ച യോഗം സിദ്ധിക്കും.' ഇതു കേട്ടിട്ട് ദക്ഷൻ ചോ

* പത്മപുരാണം സൃഷ്ടിഖണ്ഡം ൯-ാമദ്ധ്യായം ആരംഭത്തിൽ, 'ബലികഴിച്ചുകൊണ്ടു' എന്നതുവരെ നോക്കുക. 'അതിനാൽ യോഗികളെ വേണം ശ്രാദ്ധങ്ങൾ ഊട്ടുക' എന്നതിനെ, അതിനാൽ ആ യോഗികൾക്കു ശ്രാദ്ധം നൽകണം എന്നാക്കി വായിക്കുക.

അഗ്നിഷോമയമന്മാരുടെ ഉപരിലാണ് അഭിജ്ഞൻ തർപ്പണം ചെയ്യേണ്ടത്. തീയില്ലെങ്കിൽ............ജലസമീപത്തോ ചെയ്യുക. പിതൃക്കളുടെ പാർപ്പിടം ഏകാരവും ദിക്ക തെക്കത്രേ. വലത്തുവശത്തിട്ട പൂണൂൽ, വെള്ളം, എള്ള്, ദർഭ, മാംസം, പാഠീനം (ഒരുവക മത്സ്യം), പശുവിൻപാൽ, മധുരദ്രവ്യങ്ങൾ, കണ്ഡമൃഗത്തിൻമാംസം, തേൻ, ചാമ, ചെന്നെല്ല്, യവം, വരിനെല്ല്, ചെറുപയർ, കരിമ്പ്, വെളുത്ത പൂവ്, നെയ്യ് എന്നിവ പിതൃക്കൾക്ക് ഇഷ്ടമോ പ്രീതികരങ്ങളാകുന്നു; അപ്രീതികരങ്ങളും വർജ്ജനീയങ്ങളും ഇന്നവയെന്നും പറയാം: ചണം പയർ..........

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പിതൃവംശാനുകീർത്തനം
പതിനഞ്ചാമദ്ധ്യായം.

———(0)———

# പതിനാറാമദ്ധ്യായം

സൂതൻ:—ഇതെല്ലാം കേട്ടിട്ട് മനു മാധവനോടാവശ്യപ്പെട്ടു:—'ശ്രാദ്ധകാലം, ശ്രാദ്ധവ്യത്യാസങ്ങൾ, ശ്രാദ്ധവിധി എന്നിവകൂടി പറഞ്ഞുതരിക *............പാത്രങ്ങൾ എന്തൊക്കെ? എങ്ങനെ വേണം ക്രിയ?

മത്സ്യം:—'............ള്ളതെന്നെയുള്ള ബ്രാഹ്മണനെ വേണം ക്ഷണിച്ചു ചാത്തമൂട്ടാൻ. മകളുടെ മകൻ, ഭാര്യയുടെ അച്ഛൻ, ഗുരു, വൈദ്യതലവൻ, അമ്മാമൻ, ബന്ധു, ഋത്വിക്ക്, ആചാര്യൻ, സോമപൻ എന്നിവരേയും ഊട്ടാം; വൈയാകരണൻ, ധർമ്മശാസ്ത്രങ്ങളറിയുന്നവൻ, സാമസ്വരവിധിജ്ഞൻ എന്നിവർ പന്തിയെ പരിശുദ്ധിപ്പെടുത്തുന്നവരിലുംവെച്ചു പരിശുദ്ധിപ്പെടുത്തുന്നവരത്രേ. സാമഗൻ, ബ്രഹ്മചാരി, വേദവാൻ, ബ്രഹ്മജ്ഞൻ എന്നിവർ യാതൊരു ശ്രാദ്ധത്തിൽ ഊണുകഴിക്കുന്നുവോ, അതുതന്നെ യഥാർത്ഥ ശ്രാദ്ധം! ഭ്രഷ്ടൻ, ശോധപ്പെട്ടവൻ, ഷണ്ഡൻ, കള്ളൻ, ഏഷണിക്കാരൻ, അംഗഹീനൻ, രോഗി, കഴിവുകേടുകാരൻ, പല്ലു മരിച്ചു കരിവാളിച്ചവൻ, കുണ്ഡൻ, ഗോളൻ, അശ്വപാലകൻ, പരിവേത്താവ് (ജ്യേഷ്ഠനു മുമ്പു വേളികഴിച്ചവൻ) തോന്നിയതൊക്കെ പറയുന്നവൻ, മത്തൻ, ഉന്മ

* പത്മമഹാപുരാണം, സൃഷ്ടിഖണ്ഡം, ൯-ാമദ്ധ്യായത്തിൽ ൧൨൦-൦ ശ്ലോകം മുതൽ നോക്കുക. അവിടെ, 'അർഘ്യവും ആവാഹനവും വേണ്ട; അഗ്നൗകരണവും വേണ്ട' എന്ന വാക്യം; അർഘ്യവും ആവാഹനവും ദൈവശ്രാദ്ധവും വേണ്ട എന്നർത്ഥം. പാഠാന്തരം ഉണ്ടായിരിക്കാം എന്നുവേണം വിചാരിക്കാൻ. 'ബ്രാഹ്മണർക്ക്' ബ്രഹ്മചാരികളുടെ ......

ത്തൻ, കാമഹൃദയൻ, പൂർവ്വമുണ്ടായ കൊററിലുണ്ടായ ഒട്ടക്കാരൻ, മാംസികൻ, പൂജകന്മാർ, കൃതഘ്നന്മാർ, നാസ്തികന്മാർ, ഗ്രാമപുരോഹിതവാസികളായ ത്രിശങ്കു ബർബര-ദ്രവീഡ-ദ്രാവിഡ-കൊങ്കണന്മാർ, ഭിക്ഷ വിഹായാരികരം എന്നിവരിലവരെയും മാററിനിർത്തി......... ...... വേദജ്ഞന്മാരെക്കൊണ്ടിട്ട വേണം ക്ഷണിക്കുക.......... അഗ്നിമാൻ എല്ലാ മാസങ്ങളിലും പിതൃക്കൾക്ക തർപ്പണം ചെയ്ത്, പിണ്ഡം വെച്ച് അന്വാഹാര്യം അനുഷ്ഠിക്കണം: തൊഴുത്തിനടുത്തോ കുളത്തിനടുത്തോ അടുത്തതായ ചാണക സ്ഥലം ചാണകംകൊണ്ട് മെഴുകിയെടുത്തുവേണം ശ്രാദ്ധകർമ്മം. അന്നം താൻ തന്നെ പചിച്ച്, ഇതുകളിലും ഒപ്പമെടുക്കണം, എല്ലാം 'പിതൃഭ്യോ നിർവ്വപാമി' (പിതൃക്കൾക്കർപ്പിക്കുന്നു) എന്നുച്ചരിച്ചു തെക്കോട്ടായി വെയ്ക്കണം. മൂന്നു നിർവ്വാപങ്ങളുടെയും അഗ്രത്തിൽ വെള്ളം തളിക്കണം (ഉപസ്പർശിക്കണം). അവ മൂന്നിനും നാലുവിരൽ വീതി വേണം. നല്ല നീളത്തിലും അരച്ചാൺ വലുപ്പത്തിലും തലപ്പ് കൈപ്പത്തിയുടെ ആകൃതിയിലുമായി കരിങ്ങാലി കൊണ്ടുണ്ടാക്കി വെള്ളി പതിച്ച മൂന്നു കയിൽ വേണം. പൂണൂൽ വലത്തുവശത്തിട്ട്, ഓട്ടുകൊണ്ടുള്ള ജലപാത്രം-രക്ഷണം (ഒരുതരം വലിയ പാത്രം)-ചമത-ദർഭ-എള്ള്-ഉലകം-കോടിവസ്ത്രം-ഗന്ധപുഷ്പാദിലേപനങ്ങൾ എന്നിവയെല്ലാം തെക്കോട്ടായി വെയ്ക്കണം. എന്നിട്ട് ഗൃഹത്തിന്റെ മുൻവശത്തു ചാണകം കൊണ്ടു മെഴുകിയെടുത്ത് ഗോമൂത്രം വട്ടത്തിൽ പ്പുകന്ന്, അതിനെ പുഷ്പാക്ഷതങ്ങൾകൊണ്ട് പൂജിക്കണം. ബ്രാഹ്മണരെ 'വീണ്ടും വീണ്ടും ആദരിച്ചു കാൽ കഴുകിച്ച് ആചമനവും കഴിപ്പിച്ച് യഥാവിധി ദർഭാസനങ്ങളിൽ ക്ഷണിച്ചിരുത്തണം..........സമ്പ്രദായവിധിയനുസരിച്ച്, കവ്യം ഓട്ടുപാത്രത്തിലെടുത്ത് അഗ്നിസോമയമന്മാർക്കായി ദക്ഷിണാഗ്നിയിലോ, ഏകാഗ്നിയാണെങ്കിൽ ആ അഗ്നിയിലോ ഹോമിക്കണം; പൂണൂൽ ഇടത്തുതന്നെ ഇട്ടു പര്യുക്ഷണവും (ചുററും വെള്ളം തളിക്കുക) ചെയ്യണം. മററെല്ലാം അങ്ങിനെ പൂണൂൽ വലത്തിട്ടു ചെയ്യുക.

ആ ഹവിശ്ശേഷത്തിൽനിന്ന് ആറു പിണ്ഡമുരുട്ടിവെച്ച് ഇടത്തെ കൈകൊണ്ടു ജലപാത്രത്തിൽനിന്നു വെള്ളമെടുത്ത് കൊടുക്കണം. ഇടത്തേകാൽമുട്ടിന്മേലിരുന്ന്, ശ്രദ്ധയോടുകൂടി ദർഭപ്പുല്ലുകൊണ്ട് ഒരു വര വരച്ച്, തെക്കോട്ടു തിരിഞ്ഞിരുന്ന കൈയ്യിൽ കയിലെടുത്തു നിർവ്വാപങ്ങളിൽ നീർ വീഴ്ത്തണം. എന്നിട്ട് ആ വരയിന്മേൽ മൂന്നു ദർഭപ്പുല്ലുവെച്ച്, നാമം ഗോത്രവുമുച്ചരിച്ചു പിണ്ഡദാനം ചെയ്യുക. പിന്നെ ലേപഭാഗികൾക്കായി ആ കൈ ദർഭപ്പുല്ലിൽ തുടച്ച്, വീണ്ടും മുമ്പത്തെപ്പോലെ നീർ വീഴ്ത്തണം. ആറു പിതൃക്കളെയും ഗന്ധപുഷ്പാദികൾകൊണ്ട് പൂജിച്ചു നമസ്കരിക്കണം; എല്ലാവരേയും യഥാക്രമങ്ങളായ വേദമന്ത്രങ്ങൾകൊണ്ടാവാഹിക്കുക. ഏകാഗ്നിയായിട്ടുള്ളവനു പിണ്ഡവും കയിലും ഓരോന്നു മതി. അനന്തരം

അവരുടെ പത്നിമാർക്ക് ദർഭപ്പുല്ലിൽ പിണ്ഡം വെയ്ക്കണം; അതേമട്ടിൽ തന്നെ ആവാഹിക്കുകയും വിസർജ്ജിക്കുകയും ചെയ്യുക.

എന്നിട്ട് പിണ്ഡങ്ങളിൽനിന്ന് ഏതാനും വറവുകളെടുത്ത് യഥാക്രമം ആ ബ്രാഹ്മണരെ മന്നാമതായി ഭക്ഷിപ്പിക്കണം. അന്നാഹൃതങ്ങളായ വറവുകളെ ബ്രാഹ്മണർ ഭക്ഷിക്കുന്നതുകൊണ്ടത്രെ, അമാവാസിശ്രാദ്ധത്തിന് അന്വാഹാര്യമെന്ന പേർ. പിന്നെ അവരുടെ കൈയിൽ പവിത്രവും തിലോദകവും കൊടുത്തിട്ട് വറവുകൾ ...; അനന്തരം 'സ്വധാനമസ്സ്' എന്നുച്ചരിക്കണം....... ദേവകളെ പൂജിക്കാതെ ശ്രാദ്ധം പൂർണ്ണമാവില്ല...........

'ദാതാരഃ നോ.........
ഇരക്കരുതേ ഞങ്ങളോട്; അന്നം ഒരിക്കലും കുറയൊലാ!'

ഇങ്ങനെയാണ് അന്വാഹാര്യമെന്ന പാർവ്വണശ്രാദ്ധം; ഇതുപോലെതന്നെ കാമ്യവും അമാവാസിയിൽ അനുഷ്ഠിക്കുക. പിണ്ഡങ്ങൾ........... ബ്രാഹ്മണർക്കോ കൊടുക്കണം; ..... പക്ഷികളുടെ മുമ്പിൽ വിതറുകയുമാവാം. നടുവിലെ പിണ്ഡം ഭാര്യ ഭക്ഷിയ്ക്കുക. 'ആധത്ത പിതരോ ഗർഭമത്ര സന്താനവർദ്ധനം' എന്നുച്ചരിച്ചു ഭക്ഷിക്കണം. ഉല്ലേഖനം, ബ്രാഹ്മണരെ പിരിച്ചയയ്ക്കുന്നതുവരെ കിടക്കണം. ...... ഇതിൻവണ്ണം വേണം ശ്രാദ്ധം. കന്നി, കുംഭം, ഇടവം എന്നീ മാസങ്ങളിലെല്ലാം കറുത്ത പക്ഷത്തിൽ അഗ്നിഹോത്രി ശ്രാദ്ധമൂട്ടണം. സപിണ്ഡീകരണശ്രാദ്ധത്തിന്നും ഇതുതന്നെ വിധി.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സാഗ്നികശ്രാദ്ധവിധികഥനം
പതിനാറാമദ്ധ്യായം.

(൦)

## പതിനേഴാമദ്ധ്യായം

സൂതൻ:—ഇനി ഭുക്തിക്കും മുക്തിക്കും ഉതകുന്ന സാധാരണശ്രാദ്ധം വിഷ്ണുവചനങ്ങളിലുള്ളതു ഞാൻ പറയാം. * ............ ....രണ്ടുപാത്രം ദർഭപവിത്രങ്ങളോടുകൂടി വെച്ച് 'ശം നോ ദേവി' എന്ന മന്ത്രംകൊണ്ട് ഒന്നിൽ വെള്ളവും 'യവോസി' എന്ന മന്ത്രത്തിൽ യവവും നിറയ്ക്കുക. വൈശ്വദേവപാത്രങ്ങളിൽ പുഷ്പം ചന്ദനവും വെച്ച്, 'വിശ്വേദേവാഃ' എന്ന മന്ത്രംകൊണ്ടാവാഹിച്ച്, ... ചന്ദനവും പൂവും ചാർത്തിച്ച്,

* പത്മപുരാണം സൃഷ്ടിഖണ്ഡം ൯-ാം അദ്ധ്യായത്തിലുള്ളതു തന്നെയാണ് സാധാരണശ്രാദ്ധവിധി.

'യാ ദിവ്യാ' എന്ന് അർഘ്യം നൽകുക. വിശ്വേദേവാർച്ചനത്തിന്നുശേഷം പിതൃകർമ്മം തുടങ്ങുക.

ആദ്യം ദർഭ പരത്തി........പാത്രം മരംകൊണ്ടോ........സ്വർണ്ണം കൊണ്ടോ ആവാം........അർഘ്യപിണ്ഡഭോജനാദികൾക്കും വെള്ളിപ്പാത്രമാണു വേണ്ടത്........എന്നാൽ ദേവപൂജയ്ക്കു വെള്ളിപ്പാത്രം പാടില്ല. ഇങ്ങനെ കഴിവുപോലെ പിതൃക്കൾക്കു വിട്ട പാത്രങ്ങളൊരുക്കി, 'യാ ദിവ്യാ എന്ന മന്ത്രവും പിതൃനാമഗോത്രങ്ങളും ചൊല്ലി ദർഭ കയ്യിൽ വെച്ച്,....... ആവാഹിക്കുക; 'യാ ദിവ്യാ' എന്ന്, ഗന്ധപുഷ്പോദകത്താൽ അർഘ്യം നൽകുക. പിന്നെ പാത്രങ്ങളിൽ പവിത്രമിട്ട തർപ്പണജലം പകർന്ന്, ആകെ, 'പിതൃഭ്യഃ സ്ഥാനമസി' എന്നുച്ചരിച്ച്, പിതൃസ്ഥാനത്തിന്നിടത്തുവശത്തു കമിഴ്ത്തണം; മുൻപറഞ്ഞപ്രകാരം ഹോമവും അവാഹിതനായി ചെയ്യണം. പിന്നെ രണ്ടു കൈകൊണ്ടും എടുത്തുകൊണ്ടുവന്ന്, ഗുണമേറിയ സൂപശാകങ്ങളും പലതരം ഭക്ഷ്യങ്ങളും ചോറും തയിരും പാലും പശുവിൻനെയ്യും പഞ്ചസാരയുമെല്ലാം, ദർഭ കയ്യിൽ വെച്ച് ശാന്തചിത്തനായി വിളമ്പിക്കൊടുക്കണം.

മാംസം പിതൃക്കൾക്കേറ്റവും പ്രീതികരമാണെന്നു വിഷ്ണുവരുളിച്ചെയ്തിരിക്കുന്നു; മത്സ്യത്തിന്റെ മാംസത്താൽ രണ്ടു മാസത്തെയ്ക്കും, മാനിന്റെ മാംസത്താൽ മൂന്നു മാസത്തെയ്ക്കും, ആടിന്റെ മാംസത്താൽ നാലുമാസത്തെയ്ക്കും, പക്ഷിമാംസത്താൽ അഞ്ചു മാസത്തെയ്ക്കും, കോലാടിൻ മാംസത്താൽ ആറു മാസത്തെയ്ക്കും, പുള്ളിമാനിൻമാംസത്താൽ ഏഴു മാസത്തെയ്ക്കും, ഏണ (ഒരുതരം മാൻ) മാംസത്താൽ എട്ടുമാസത്തെയ്ക്കും, പന്നി പോത്തു മാംസങ്ങളാൽ പത്തു മാസത്തെയ്ക്കും, ആമ മുയൽ മാംസങ്ങളാൽ പതിനൊന്നു മാസത്തെയ്ക്കും, പശുവിന്റെ മാംസം പാൽ-പായസം എന്നിവയാൽ ഒരു കൊല്ലത്തെയ്ക്കും, കൃഷ്ണമൃഗമാംസത്താൽ പതിനഞ്ചുമാസത്തെയ്ക്കും, സിംഹത്തിന്റെ (?) മാംസത്താൽ പന്ത്രണ്ടു കൊല്ലത്തെയ്ക്കും പിതൃക്കൾക്കു സംതൃപ്തി വരും; കാലശാകം, കണ്ടാമൃഗമാംസം എന്നിവയാൽ വളരെ വളരെക്കാലത്തെയ്ക്കു സംതൃപ്തി വരും. ..............ജ്യേഷ്ഠസാമം, രോഹിണസാമം, ..........എന്നിവയും ചൊല്ലാം. ബ്രാഹ്മണരുടെ ഊണു കഴിയാറായാൽ, എല്ലാ ജാതിക്കാർക്കുമായി, ചോറും വെള്ളവും കൂട്ടി, അവരുടെ മുമ്പിൽ നിലത്തു തൂവണം;

'അഗ്നിദഗ്ധാ ..............................................

..............................................................

..............................................................

..............................................................

..................................................................

..................................................................

സന്ത്യക്തസ്ത്രീകളനുപനീതരായി മരിച്ചവർ
ഇവർക്കും തൃപ്തി സിദ്ധിക്കട്ടീയെന്റെ 'വികിര'ത്തിനാൽ!'

എന്നു പ്രാർത്ഥിച്ചുകൊണ്ടാണ് 'വികിരം' (ചൊരുതൂവൽ) ചെയ്യേണ്ടതു്. ബ്രാഹ്മണരുടെ ഊണു കഴിഞ്ഞാൽ കയ്യിൽ വെള്ളം പകർന്നുകൊടുക്കണം. നിലം ഗോമയഗോമൂത്രങ്ങൾകൊണ്ടു മെഴുകി, ദർഭ വഴിപോലെ തലതെക്കോട്ടായി പരത്തി, എല്ലാത്തരം പിണ്ഡങ്ങളും അവനേജന (നീരൊഴുക്കൽ) പൂർവം പേരും ഗോത്രവുമുച്ചരിച്ചു വെയ്ക്കുക. പിന്നെ ഗന്ധപുഷ്പാദികൾ നൽകി, പ്രത്യവനേജനം ചെയ്തു്, ഇടത്തുകാൽ മുട്ടിന്മേലിരുന്ന്, ദർഭയും വെള്ളവും ഇടത്തുകയ്യിലെടുത്തു പിതൃക്കളെ ആവാഹിച്ചു വലത്തുവെയ്ക്കണം; ദീപം കാണിച്ചു പൂവാരാധിയ്ക്കുകയും ചെയ്യണം. ബ്രാഹ്മണർ ആചമിച്ചുകഴിഞ്ഞാൽ താനും ആചമിച്ചു വെള്ളവും പൂവും അക്ഷതവും ക്രമേണനായി നൽകുക; എള്ളുകൂടി അക്ഷയ്യോദകം നൽകി, യഥാശക്തി ദക്ഷിണയും കൊടുക്കുക............ബ്രാഹ്മണരെ പിരിച്ചയയ്ക്കുന്നതുവരെ ഉച്ഛിഷ്ടം കിടക്കണം; പിന്നെ ഗൃഹബലി നടത്തുക. ഇങ്ങനെയാണു ധർമ്മവ്യവസ്ഥ. ഉച്ഛിഷ്ടം എന്നതു്, ആസ്തികൻ അകടിലൻ എന്നിവരുടെ ദാസവർഗ്ഗത്തിനായി നിലത്തു തൂവപ്പെട്ടതത്രേ; ഇതു ദാസവർഗ്ഗത്തിനു ഭക്ഷണമായി പണ്ടു പിതൃക്കൾ നിശ്ചയിച്ചതാകുന്നു. ഇതു പുത്രരുള്ളവരും ഇല്ലാത്തവരും ചെയ്യണം.

..............കിഴക്കോട്ടു തിരിഞ്ഞിരുന്നു കറുകദർഭകളോടുകൂടി പിണ്ഡം വെയ്ക്കുക. 'സമ്പന്നം' എന്നുച്ചരിച്ചു് അർഘ്യം............എള്ളിനു പകരം യവമുപയോഗിക്കുക. ഇതിനു നാന്ദീമുഖശ്രാദ്ധമെന്നും പേരുണ്ടു്............ഈ ആഭ്യുദയികശ്രാദ്ധം ശൂദ്രനും ഉണക്കലരികൊണ്ടു നമോമന്ത്രപൂർവം അനുഷ്ഠിക്കാം..........................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സാധാരണശ്രാദ്ധാദിവിധികഥനം
പതിനേഴാമദ്ധ്യായം.

—— (൧൭) ——

# പതിനെട്ടാമദ്ധ്യായം

സൂതൻ:—ചക്രപാണിയാൽ പ്രോക്തമായ ഏകോദ്ദിഷ്ടവും, പൃഥക്കായുള്ള കർമ്മവും ഞാൻ പറയാം:

1 ......ശ്രാദ്ധം മുപ്പതാം. ചൗളം കഴിയാത്തവൻ മരിച്ചാൽ മൂന്നാംതതി പുല ......ഉദകദാനം ഒരു ശ്രാദ്ധവും എന്നിവ വേണം.

---

1 പത്മപുരാണം സൃഷ്ടിഖണ്ഡം ൧൦-ാമദ്ധ്യായം ആദിയിൽ, 'ഇങ്ങനെ ഏഴുപേരെന്ന് സപിണ്ഡർ' എന്നതുവരെ വായിക്കുക.

......'സപിതം' എന്നുച്ചരിച്ചു വികിരണവും, 'അഭിരമ്യതാം' എന്നുള്ളതുകൊണ്ടുപാസനവും ചെയ്യുക.

........ഒരു ബ്രാഹ്മണനെയും പതിനേഴും പലതരം പണങ്ങളുണ്ടാക്കിയിച്ച്, ഒരു കാള-ഒരു നല്ല പയ്യ്-തിലോദകപൂരിതമായ ജലകലശം-പലതരം പലഹാരങ്ങൾ എന്നിവയും ദാനം ചെയ്യണം. ഒരു കൊല്ലത്തിലായാൽ സപിണ്ഡീകരണം; അതു കഴിഞ്ഞ പ്രേതത്തിനു പാർവണശ്രാദ്ധാദികളായ ശ്രാദ്ധങ്ങളിൽ പങ്കു കിട്ടുകയും, ഗൃഹസ്ഥൻ നാന്ദീമുഖാദിശ്രാദ്ധങ്ങൾക്കർഹനാകയും ചെയ്യും. സപിണ്ഡീകരണശ്രാദ്ധത്തിൽ ദൈവപാദവും വേണം; പിതൃക്കളെയും പ്രേതത്തെയും വെവ്വേറെ ഊട്ടണം; അർഘ്യത്തിനു ചന്ദനവും എള്ളുമിട്ട നാലു ജലപാത്രം വേണം; ......; 'സമാനാഃ' എന്ന രണ്ടു ഋക്കുകൊണ്ട് അന്നം മൂന്നായി പകുത്തിട്ട് പിതൃക്കൾക്കുള്ള ചോറോടു ചേർക്കണം. സപിണ്ഡീകരണത്തിലല്ലാതെ മറ്റൊന്നിലുമില്ല, പ്രേതത്തിനു തനിച്ചുള്ള ക്രിയ. സപിണ്ഡീകരണം കഴിഞ്ഞാൽ പ്രേതം പിതൃപദത്തെ, പരമതൃപ്തി നേടി, അഗ്നിഷ്വാത്താദികളിൽച്ചെന്ന്, ഉൽകൃഷ്ടമായ അമൃതം ഭുജിക്കുന്നു. അതിനാലാണ്, സപിണ്ഡീകരണത്തിനു ശേഷം പ്രേതത്തിനു പിണ്ഡംവെയ്ക്കാത്തത്. പിതൃപദമായവർക്കേ പിണ്ഡം വെയ്ക്കലുള്ളു. അതുമുതൽക്കു സംക്രമം ഗ്രഹണം മുതലായ പുണ്യകാലങ്ങളിൽ മൂന്നു പിണ്ഡം വെയ്ക്കണം; മരിച്ച നാളിൽ ഒന്ന്. മരിച്ച നാളിൽ ഏകോദ്ദിഷ്ടം വെടിഞ്ഞു പാർവണശ്രാദ്ധം കഴിക്കുന്നവൻ പിതൃഹന്താവും മാതൃഹന്താവും ഭ്രാതൃഹന്താവുമായിത്തീരും; കീഴ്പോട്ടു കീഴ്പോട്ടു പോവുകയും ചെയ്യും. പ്രേതങ്ങളോടു കൂടിച്ചേർന്നുള്ള അമാവാസ്യയിൽ വല്ലായ്മ വന്നു കൂടും; അതിനാൽ ആണ്ടുതോറും ഏകോദ്ദിഷ്ടം അനുഷ്ഠിക്കണം.

ഒരു കൊല്ലം മുഴുവൻ പ്രേതത്തെ ഉദ്ദേശിച്ച് യാവനൊരുത്തൻ മടികൂടാതെ അന്നവും ജലകലശവും നൽകുമോ, അവന് അശ്വമേധഫലം കിട്ടും. വിധിജ്ഞൻ ഊട്ട് (വൈദികമന്ത്രങ്ങളെക്കൊണ്ട്) ശ്രാദ്ധം കഴിക്കുമ്പോൾ, അഗ്നൗകരണം ചെയ്ത് അതിലൊന്നുതന്നെ പിണ്ഡം വെയ്ക്കുക. മരിച്ചവർ സപിണ്ഡീകരണത്താൽ മൂന്നു പിതൃവർഗ്ഗങ്ങളിൽ ചെന്നു ചേരുന്നു; കാരണം ബന്ധമുക്തരായിരുന്നാലും, ദർഭയിൽ കൈ തുടയ്ക്കുന്നതുകൊണ്ട് ആ ലേപം നൽകൽ അവരെ ശിക്ഷിക്കുന്നു. അച്ഛൻ, മുത്തച്ഛൻ, മുതുമുത്തച്ഛൻ എന്നിങ്ങനെ മൂന്നുപേർ പിണ്ഡഭാജികളും, അവർക്കു മുമ്പു മൂന്നുപേർ ലേപഭാജികളുമത്രെ; പിണ്ഡം വെയ്ക്കുന്നവൻ ഏഴാമൻ. ഇങ്ങനെ ഏഴുപേരാണ് സപിണ്ഡർ."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സപിണ്ഡീകരണകല്പം
പതിനെട്ടാമദ്ധ്യായം.

—(○)—

## ഇരുപത്തൊന്നാമദ്ധ്യായം

ഋഷിമാർ:—"‡......................"

സൂതൻ:—"..................................

പണ്ടു വൈഭ്രാജകനായ അണുഹനെന്ന പാഞ്ചാലരാജാവ് പുത്രനുണ്ടാകാൻ വേണ്ടി തീവ്രതപസ്സിലേർപ്പെട്ടു ശ്രീനാരായണൻ തിരുവടിയെ ആരാധിച്ചുവരുന്നു..............

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, ശ്രാദ്ധകല്പം,
പിതൃമാഹാത്മ്യകഥനം ഇരുപത്തൊന്നാമദ്ധ്യായം.

—(൨൧)—

## ഇരുപത്തിരണ്ടാമദ്ധ്യായം

ഋഷിമാർ:—"ഏതു കാലത്തായാലാണ് ശ്രാദ്ധം അനന്തഫലമാവുക? ƒ ..............

സൂതൻ:—"അപരാഹ്നത്തിൽ അഭിജിദ്രോഹിണീനക്ഷത്രങ്ങളിൽ വല്ലതും നൽകപ്പെട്ടാൽ അതു് അക്ഷയമായിരിക്കും. ദ്വിജോത്തമന്മാരേ, പിതൃപ്രിയങ്ങളായ തീർത്ഥങ്ങളെല്ലാം ഞാൻ ചുരുക്കത്തിൽപ്പറയാം: ഗയയാണ് എല്ലാ തീർത്ഥങ്ങളിലുംവെച്ചു ശ്രേഷ്ഠമായ പിതൃതീർത്ഥം. അവിടെ, ദേവദേവേശനായ പിതാമഹൻ സ്വയമേ വാണരുളുന്നു. ഇതിൽ ഭാഗകാംക്ഷികളായ പിതൃക്കൾ ഒരു ഗാഥ പാടിയിട്ടുണ്ട്:

(അന്നനട)

'പെരുത്തു പുത്രരെക്കാത്തിരിയ്ക്കണം—ഒരി-
ലൊരുവനെങ്കിലും ഗയയിൽപ്പോകയോ,
തുരംഗമേധമോ, തഥാ നീലവൃഷ-
പ്രദാനമെന്നതോ സമാചരിച്ചേയ്ക്കും!'

ശ്രീകാശിയും പിതൃക്കൾക്കു സദാ പ്രിയപ്പെട്ടതു തന്നെ; ഭുക്തിമുക്തിപ്രദമായ അവിമുക്തസാന്നിദ്ധ്യമുണ്ടല്ലോ, അവിടെ. ആ വിധം തന്നെ പിതൃക്കൾക്കു പ്രിയമേറ്റ പുണ്യമായ വിമലേശ്വരവും. പ്രയാഗമാകട്ടെ, സർവകാമങ്ങളേയും നൽകുന്ന പിതൃതീർത്ഥമാകുന്നു. അവിടെ ഭഗവാൻ വിഷ്ണു മാധവനെന്ന തിരുനാമത്തോടെ യോഗനിദ്ര പൂണ്ടു വടേശ്വരനായി വാണരുളുന്നു. ദശാശ്വമേധികം, ഗംഗാദ്വാരം എന്നിവയും പുണ്യങ്ങളാകുന്നു*...... ..............

‡ പത്മപുരാണം സൃഷ്ടിഖണ്ഡം ൧൦-അദ്ധ്യായത്തിന്റെ അന്ത്യഭാഗം നോക്കുക.

ƒ പത്മപുരാണം സൃഷ്ടിഖണ്ഡം ൧൧-അദ്ധ്യായം നോക്കുക.

* പത്മപുരാണം സൃഷ്ടിഖണ്ഡം ൧൧-അദ്ധ്യായം നോക്കുക; തീർത്ഥങ്ങൾക്കു കൂടുതലും കുറവും തമ്മിൽ വ്യത്യാസമില്ലായ്കയില്ല. ൧൧-ാം ശ്ലോകം 'തീർത്ഥങ്ങളുടെ......' എന്ന വാക്യത്തിനു ശേഷം ഒരു ശ്ലോകം കൂടുതലുണ്ട് എന്നതുമാത്രം.

യുമ: ഒരുപ്പോൾതന്നെ അവരുടെ തേജസ്സ് അന്യരാജ്യങ്ങളെ ജയിച്ചു...............

............അവരിൽ യദുവും പൂരുവും വംശം വർദ്ധിപ്പിച്ചു വന്നു. നഹുഷപുത്രൻ, സത്യവിക്രമനായ യയാതിരാജാവു ഭൂമിയെ പാലിക്കുകയും പലതരം യാഗങ്ങൾ കഴിക്കുകയും അതിഭക്തിയോടു പ്രയതനായി ഒന്നാമതു പിതൃദേവകളെ പൂജിക്കുകയും പ്രജകളെല്ലാവരെയുംകൊണ്ടു ദാനം കഴിപ്പിക്കുകയും ചെയ്തുപോന്നു. വളരെ വളരെക്കാലം പ്രജകളെ ധർമ്മത്താൽ പാലിച്ചുകൊണ്ടിരുന്ന ആ അപരാജിതനായ രാജാവിനെ മഹാഘോരയായ ജര വന്നു ബാധിച്ചു. ജരാക്രാന്തനായപ്പോൾ അദ്ദേഹം, യദുവും പൂരുവും തുർവസുവും ദ്രുഹ്യുവും അനുവും ആകുന്ന പുത്രന്മാരോടു പറഞ്ഞു:—'ഉണ്ണികളേ, എനിക്കു യൌവനത്താൽ യുവാവായി, യുവതികളോടൊന്നിച്ചു സുഖം കാമങ്ങൾ അനുഭവിക്കേണമെന്നുണ്ട്; അതിന്നു നിങ്ങൾ സഹായിപ്പിൻ.' അപ്പോൾ, ദേവയാനിയിൽ പിറന്ന ജ്യേഷ്ഠപുത്രൻ യദു ചോദിച്ചു:— 'യൌവനംകൊണ്ടാണോ, അച്ഛനെ ഞങ്ങൾ സഹായിക്കേണ്ടതു്?' യയാതി പറഞ്ഞു:—'എന്റെ ജര വാങ്ങുവിൻ; നിങ്ങളുടെ യൌവനംകൊണ്ടു ഞാൻ വിഷയങ്ങൾ അനുഭവിച്ചുകൊള്ളാം. ദീർഘസത്രങ്ങളിലേർപ്പെട്ടതിനാലും ശുക്രമുനിയുടെ ശാപത്താലും ഞാൻ കാമം കാര്യമായി അനുഭവിച്ചിട്ടില്ല; ഉണ്ണികളേ, എനിക്കു തൃപ്തി വന്നിട്ടില്ല. ഈ ജരയെ സ്വശരീരത്തിലേയ്ക്കു പകർത്തുവിൻ; ഞാൻ പുതിയ ശരീരംകൊണ്ടു യുവാവായി കാമങ്ങൾ ഭുജിച്ചുകൊള്ളാം.' യദു മുതലായ നാലുപേർ അച്ഛന്റെ ജര കൈക്കൊണ്ടില്ല; അവരെ ആ രാജർഷി ശപിച്ചു എന്നാണ് കേൾവി. പിന്നീട്, ഇളയ മകൻ, സത്യവിക്രമനായ പൂരു യയാതിയോടു പറഞ്ഞു:—'ജര എനിക്കു തന്ന് അച്ഛൻ എന്റെ യൌവനംകൊണ്ടു സുഖമനുഭവിച്ചുകൊൾക. ഞാൻ അച്ഛന്റെ ജര വാങ്ങി, ഇവിടത്തെ ആജ്ഞയാൽ നാടുവാഴാം.' ഇതുകേട്ട് ആ രാജർഷി തപോവീര്യത്താൽ ജര പൂരുവിങ്കലേയ്ക്കാക്കി, ആ പുത്രന്റെ വയസ്സിനാൽ യൌവനസ്ഥനായിച്ചമഞ്ഞു; യയാതിയുടെ വയസ്സു പൂണ്ട പൂരു നാടുവാഴുകയും ചെയ്തു. പിന്നെ ഒരായിരത്താണ്ടിനുശേഷം, അപരാജിതനായ യയാതി കാമങ്ങളിൽ അതൃപ്തനെന്നപോലെ പുത്രനായ പൂരുവിനോടു ചൊല്ലി:—'നിന്നെക്കൊണ്ടാണ് ഞാൻ പുത്രവാനായതു്. നീയാണ് എനിക്കു വംശകർത്താവായ പുത്രൻ. ഈ വംശം പൌരവമെന്ന പേരിൽ ലോകത്തിൽ വിളിക്കപ്പെടും.' എന്നിട്ട് ആ രാജകേസരി പൂരുവിനെ രാജ്യത്തിൽ അഭിഷേചിച്ചു; വളരെക്കാലത്തിനുശേഷം മൃതിയുമടഞ്ഞു. ഋഷിസത്തമന്മാരേ, ഇനി വംശത്തെ വർദ്ധിപ്പിച്ച രാജാക്കന്മാർ പിറന്ന പൂരുവംശം ഞാൻ പറയാം; കേട്ടുകൊൾവിൻ."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം

യയാതിചരിതസംഗ്രഹം ഇരുപത്തിനാലാമദ്ധ്യായം.

——[൧]——

# ഇരുപത്തഞ്ചാമദ്ധ്യായം

ഋഷികൾ:—"പൂരുവംശം എങ്ങിനെ ഭൂമിയിൽ ശ്രേഷ്ഠത നേടി? ജ്യേഷ്ഠനായിരുന്നിട്ടും യദുവിന്റെ വംശത്തിനു ശ്രീ കുറഞ്ഞതെങ്ങിനെ? സൂത, യയാതിയുടെ മറ്റു ചരിത്രവും വിസ്തരിച്ചുപറയുക; പുണ്യവും ആയുഷ്യവും ദേവകളുമായിക്കൂടി അഭിനന്ദ്യവുമാണല്ലോ അത്."

സൂതൻ:—"ഈ പുണ്യവും വിശ്രുതവും ആയുഷ്യവും മഹത്തുമായ യയാതിചരിതം തന്നെ പണ്ടു ശതാനീകൻ ശൌനകനോട് ചോദിക്കുകയുണ്ടായി:

ശതാനീകൻ:—'ഞങ്ങളുടെ പൂർവികനും പ്രജാപതിയുടെ പത്താമനുമായ യയാതി പരമദുർല്ലഭയായ ശുക്രപുത്രിയെ നേടിയതെങ്ങിനെയാണ്? ഇതു വിസ്തരിച്ചുകേൾക്കേണമെനിക്ക്; തപോധന, പൂരുവംശരാജാക്കന്മാരെയും യഥാക്രമം പറഞ്ഞുതരിക.'

ശൌനകൻ:—'ദേവേന്ദ്രനൊത്ത തേജസ്വിയായിരുന്നു, യയാതി രാജർഷി; അദ്ദേഹത്തെ പണ്ടു ശുക്രനും വൃഷപർവാവും വരിച്ചതെങ്ങിനെ എന്നും, രാജസത്തമ, ഭവാൻ ചോദിച്ചതിനാൽ, നാഹുഷൻ ദേവയാനിയോടു ചേർന്നതെങ്ങനെ എന്നും, ഞാൻ പറയാം:

ദേവാസുരന്മാർ തമ്മിൽ, സചരാചരമായ ത്രിഭുവനത്തിലെ ഐശ്വര്യത്തിനായി പോരുതുടങ്ങി. അപ്പോൾ ദേവന്മാർ ജയേച്ഛയാൽ ബൃഹസ്പതിമുനിയെയും, മറ്റവർ ശുക്രനെയും യാജപുരോഹിതനാക്കി; ആ ബ്രാഹ്മണരിരുവരും തമ്മിൽ എന്നെന്നും വലിയ ഈർഷ്യയായിരുന്നു. യുദ്ധത്തിൽ ഒത്തൊരുമിച്ചു യാവചില ദൈത്യന്മാർ ദേവന്മാരാൽ വധിക്കപ്പെട്ടുവോ, അവരെ ശുക്രൻ വിദ്യാബലത്താൽ പുനർജ്ജീവിപ്പിച്ചുപോന്നു; അതിനാൽ അവർ വീണ്ടും എഴുന്നേറ്റു നിലിമ്പരോടു പോർപൊരുതി. അമർത്തലക്കൽ അസുരന്മാർ കൊന്ന സുരന്മാരെയാകട്ടെ, മഹാബുദ്ധിമാനായ ബൃഹസ്പതി ജീവിപ്പിക്കുകയുണ്ടായില്ല; അദ്ദേഹത്തിന്നറിഞ്ഞുകൂടായിരുന്നു, വീര്യവാനായ ശുക്രന്നറിവുള്ള സഞ്ജീവനീവിദ്യ. അതിൽ വിണ്ണവർ വലിയ വിഷാദം നേരിട്ട് അവർ കാര്യമാലോചിച്ചുറച്ച്, ബൃഹസ്പതിയുടെ മൂത്ത മകനായ കചനോട് അടുത്തുചെന്നപേക്ഷിച്ചു:—'ആശ്രയിച്ച ഞങ്ങളെ കൈക്കൊള്ളുക; ഭവാൻ ഒരു വലിയ സഹായം ചെയ്തരിക: തേജസ്സിന്നളവില്ലാത്ത ശുക്രബ്രാഹ്മണങ്കലുള്ള വിദ്യയെ ഭവാൻ വേഗത്തിൽ കൈക്കലാക്കുക; യജ്ഞത്തിലെല്ലാം ഭാഗം തരാം. ആ ദ്വിജനെ വൃഷപർവാവിന്റെ അടുക്കൽ കാണാം. അദ്ദേഹം അവിടെ ദാനവരെ രക്ഷിച്ചുപോരുന്നു; അദേവന്മാരെ രക്ഷിക്കയില്ല. അദ്ദേഹത്തെ ആരാധിപ്പാൻ അങ്ങല്ലാതെ മറ്റാരും ആളാകയില്ല. ആ മഹാത്മാവിന്നു ദേവയാനി എ

അദ്ദേഹത്തെക്കൂടാതെ ഞാൻ ജീവിച്ചിരിക്കില്ല; വാസ്തവം പറയാം!' ഉടനെ ശുക്രൻ, 'മരിച്ചുവെങ്കിൽ അവനെ ഞാൻ 'വരൂ വരൂ' എന്നു വിളിച്ചു ജീവിപ്പിക്കാം' എന്ന്, സംജീവിനീവിദ്യ പ്രയോഗിച്ചു കചനെ വിളിച്ചു. വിളിച്ചതോടുകൂടി, ഗീഷ്പതിസുതൻ ദൂരത്തു നിന്നോടിവന്നു ശുക്രനെ നമസ്കരിച്ചു; എന്നെ അസുരന്മാർ കൊന്നുകളഞ്ഞു എന്നറിയിക്കുകയും ചെയ്തു.

പിന്നെ ഒരിക്കൽ, ദേവയാനി പറകയാൽ പുഷ്പം കൊണ്ടുവരുവാനായി കചൻ സനാതനവേദം ചൊല്ലിക്കൊണ്ടു കാട്ടിലേയ്ക്കു പോയി. കാട്ടിൽ പൂവറുക്കുമ്പോൾ അദ്ദേഹത്തെ അസുരന്മാർ കണ്ടെത്തി. രണ്ടാമതും അവർ അദ്ദേഹത്തെ കൊന്നു ചുട്ടുപൊടിച്ചു മദ്യത്തിൽ കലക്കി, ശുക്രനു തന്നെ കൊടുത്തു. അതിനാൽ ദേവയാനി വീണ്ടും അച്ഛനോടു പറഞ്ഞു:—'അച്ഛ, പൂവു കൊണ്ടുവരുവാൻ പോയ കചനെ കാണുന്നില്ല; അദ്ദേഹം കൊലപ്പെട്ടോ മൃതിപ്പെട്ടോ പോയിരിക്കണം. അദ്ദേഹത്തെക്കൂടാതെ ഞാൻ ജീവിച്ചിരിക്കയില്ല; വാസ്തവം പറയാം!'

ശുക്രൻ:—'മകളേ, വ്യാഴന്റെ മകൻ കചൻ മരിച്ചുപോയി; ഞാൻ മന്ത്രംകൊണ്ടു ജീവിപ്പിച്ചാലും കൊന്നുകളയുന്നു. എന്തുചെയ്യും! ദേവയാനി, നീ ഇവനെച്ചൊല്ലി വ്യസനിച്ചു കരയരുത്; നിന്നെപ്പോലുള്ളവർ ഒരു മനുഷ്യനെക്കുറിച്ചു വ്യസനിക്കുകയില്ല: ബ്രഹ്മവും ബ്രാഹ്മണരും ഇന്ദ്രാദിദേവകളും വസുക്കളും അശ്വികളും അസുരരും—എന്നല്ല, ലോകം മുഴുവനും—എന്റെ പ്രഭാവത്താൽ നിനക്കു കീഴിലാണല്ലോ! ഈ ദ്വിജനെ ജീവിപ്പിക്കാൻ വയ്യ; ജീവിപ്പിച്ചാൽ പിന്നെയും കൊന്നുകളയുന്നു.'

ദേവയാനി:—'യാതൊരാൾക്കു മഹാവൃദ്ധനായ അംഗിരസ്സു പിതാമഹനും, തപോനിധിയായ വാചസ്പതി പിതാവുമാകുന്നു, ഋഷിയുടെ സൽപുത്രനും പൌത്രനുമായ അദ്ദേഹത്തെക്കുറിച്ച് ഞാനെങ്ങിനെ വ്യസനിച്ചു കരയാതിരിക്കും? ബ്രഹ്മചാരി, തപോധനൻ, എപ്പോഴും ഉണർന്നോൻ, കർമ്മങ്ങളിൽ കുശലൻ—ഇങ്ങനെയുള്ള കചന്റെ പിന്നാലെ പോകുന്നു ഞാൻ; എനിക്കു ജീവിച്ചിരിക്കേണ്ട! അച്ഛ, എനിക്ക് പ്രിയപ്പെട്ടവനാണ്, അഭിരൂപനായ കചൻ.'

ഇങ്ങനെ ദേവയാനി പറഞ്ഞതുപ്രകാരം, ശുക്രമഹർഷി കോപിച്ചു് ഉരചെയ്തു:—'നിശ്ചയമായും അസുരന്മാർക്ക് എന്റെ മേലിൽ ദ്വേഷമുണ്ട്; എന്റെ ശിഷ്യനെ വധിച്ചു കൊല്ലുകയാണല്ലോ അവർ ചെയ്യുന്നത്. ബ്രാഹ്മണനെ കൊല്ലുവാനൊരുങ്ങുന്ന, ആ ക്രൂരന്മാരായ ദാനവന്മാരുടെ ഒരുമ്പാട്. ഈ പാപത്തിനൊക്കെ അവസാനമാം? ഇന്ദ്രനായാലും അവൻ ബ്രഹ്മഹത്യയാൽ മറിപ്പിക്കപ്പെടുകയില്ലേ?' അദ്ദേഹം മന്ത്രത്താൽ വിളിച്ചപ്പോൾ, കചൻ വയറ്റിൽ നിന്നു പതുക്കെ വിളികേട്ടു. അപ്പോൾ ശു

ക്രൻ ചോദിച്ചു:—'ആരാണ് ഉണ്ണിയെ എന്റെ വയററിലാക്കിയത്? പറയൂ.'

കചൻ:—'ഇവിടുത്തെ പ്രസാദത്താൽ എനിക്ക് ഓർമ്മക്കേടൊന്നുമില്ല; ഉണ്ടായതെല്ലാം എന്റെ ഓർമ്മയിലുണ്ട്. എനിക്കു തപോനാശം വരാതിരിപ്പാൻ അതിഘോരമായ കഷ്ടപ്പാടും ഞാൻ സഹിക്കുന്നു. എന്നെ അസുരന്മാർ കൊന്നു ചുട്ടുപൊടിച്ചു മദ്യത്തിൽകലക്കി അങ്ങയ്ക്കു തരികയാണുണ്ടായത്. ഇവിടുന്നിരിക്കെ, അസുരന്മാരുടെ മായയ്ക്കെങ്ങനെ ബ്രാഹ്മമായയെ ബാധിക്കുന്നു?'

ശുക്രൻ:—'കുഞ്ഞേ, ദേവയാനി, നിനക്കിപ്പോൾ എന്തു പ്രിയം ഞാൻ ചെയ്യേണ്ടൂ? ഞാൻ മരിച്ചേ കചൻ ജീവിക്കൂ. എന്നിലകപ്പെട്ട കചന് എന്റെ വയറു പിളർത്താതെ പുറത്തേയ്ക്കു പോരാൻ വയ്യ.'

ദേവയാനി:—'കചന്റെ നാശം, അച്ഛന്റെ മരണം എന്നീ രണ്ടു ദുഃഖവും എന്നെ തീയെന്നപോലെ ചുട്ടെരിക്കും. കചൻ നശിച്ചാൽ എനിക്കു സുഖമില്ല; അച്ഛൻ മരിച്ചാൽ ഞാൻ ജീവിപ്പാനാളാവില്ല!'

ശുക്രൻ:—'ബൃഹസ്പതിപുത്ര, നിനക്കു കാര്യം നിറവേറിക്കഴിഞ്ഞു. കുമാര, നിന്നെ ദേവയാനി സ്നേഹിക്കുന്നു. നീ കചന്റെ വേഷം പൂണ്ട ദേവേന്ദ്രനല്ലെങ്കിൽ, ഇതാ, സഞ്ജീവിനീവിദ്യ വാങ്ങിക്കൊൾക. ബ്രാഹ്മണൻ മാത്രമല്ലാതെ മററാരും എന്റെ വയററിൽ നിന്നു ജീവനോടെ പോരികയില്ല; അതിനാൽ നീ മന്ത്രം വാങ്ങിക്കൊൾക. നീ പുത്രനായിട്ട് എന്റെ വയററിൽ നിന്ന്, കുക്ഷി പിളർന്നു പുറത്തേയ്ക്കു പോന്നുകൊൾക; എന്നിട്ട് ഉണ്ണി എന്നേയും ജീവിപ്പിക്ക. ഗുരുവിങ്കൽ നിന്നു വിദ്യ നേടി വിദ്വാനായിത്തീർന്ന നീ ധർമ്മത്തെ നിരീക്ഷിച്ചുകൊള്ളേണം.'

'കചൻ ഗുരുവിങ്കൽനിന്നു വിദ്യ വാങ്ങി, വയർ പിളർന്ന്, പൗർണ്ണമാപ്രദോഷത്തിൽ ഉദയാദ്രിയുടെ വെൺകൊടുമുടി ഭേദിച്ച ചന്ദ്രനെന്നപോലെ, പുറത്തേയ്ക്കു പോന്നു; മരിച്ചുവീണ ആ വേദനിധിയെ കണ്ട്, അദ്ദേഹത്തെ ജീവിപ്പിച്ചെഴുന്നേല്പിക്കുകയും ചെയ്തു. എന്നിട്ട്, മന്ത്രം സിദ്ധിച്ച കചൻ ഗുരുവിനെ അഭിവാദ്യം ചെയ്തു പറഞ്ഞു:—'എനിക്കു സത്യത്തെ ഉപദേശിച്ചുവന്നതും നാലു നിധികൾക്കു നിധിയും പൂജനീയനുമായ ഗുരുവിനെ ആദരിക്കാത്തവർ ആരായാലും, അവർ നിലവിട്ടു പാപലോകങ്ങളിൽ ചെന്നുചേരും.' ഉടനെ മഹാനുഭാവനായ കാവ്യൻ, ചതിയിൽപ്പെട്ടു മദ്യം കുടിച്ചതിനാൽ ഘോരമായ ബോധക്ഷയം പററിയതും, ആ [illegible] പനായ കചനെക്കൂടി മത്തിനാൽ മദ്യത്തിലൂടെ കുടിച്ചുപോയതുമോർത്ത്, മദ്യപാനത്തിൽ വെറുപ്പും അരിശവും പൂണ്ടെഴുന്നേററ്, ബ്രാഹ്മണഹിതനായിട്ടരുളിച്ചെയ്തു:—'ഇന്നുമുതൽക്ക് യാതൊരു ബ്രാഹ്മണൻ മോഹംകൊണ്ടോ ബുദ്ധികെട്ടു മദ്യം കുടിക്കുമോ, അവൻ ധർമ്മമററു ബ്രഹ്മഘ്നനും ഇഹപ

ങ്ങളിൽ നിന്ദിതന്മാരായിത്തീരും! ഞാനിവെച്ച ബ്രാഹ്മണധർമ്മമര്യാദയെ ലോകത്തിലുള്ള സത്തുക്കളും ബ്രാഹ്മണരും ഗുരുശുശ്രൂഷകരും ദേവകളും അസുരന്മാരുമെല്ലാം കേൾക്കട്ടെ!'

ഇത്രയും പറഞ്ഞിട്ട്, തപോനിധികൾക്കിരിപ്പിടമായി അപ്രമേയനായിരിക്കുന്ന ആ മഹാത്മാവൻ ആ ചതിപ്പണിക്കാരായ ദാനവരെ വിളിച്ചുരചെയ്തു:—'ദൈത്യരേ, ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ കഥയില്ലാത്തവരാണ്. ശിഷ്യനായ കചന് എന്റെയടുക്കൽ പാർക്കാറാകണം. സഞ്ജീവനീവിദ്യ നേടിയ ഈ ബ്രാഹ്മണൻ എന്നോടൊപ്പം പ്രഭാവമുള്ള ബ്രഹ്മഭൂതനാകുന്നു.' കചൻ പത്തുനൂറാണ്ടു ഗുരുവിന്റെയടുക്കൽ താമസിച്ചു; പിന്നെ വിടവാങ്ങി ദേവലോകത്തേയ്ക്കു പോകാനൊരുങ്ങി.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദേ, സോമവംശാഖ്യാനം, യയാതിചരിതം, കചന്റെ മൃതസഞ്ജീവിനീലാഭം ഇരുപത്തഞ്ചാമദ്ധ്യായം.

—:0:—

## ഇരുപത്താറാമദ്ധ്യായം.

ശൌനകൻ:—വ്രതമവസാനിച്ച കചൻ ഗുരുവിനാൽ വിടനൽകപ്പെട്ടു സ്വർഗ്ഗത്തിലേയ്ക്കു പുറപ്പെട്ടപ്പോൾ, ദേവയാനി അദ്ദേഹത്തോടപേക്ഷിച്ചു:—'അംഗിരസ്സുമഹർഷിയുടെ പൌത്രനായുള്ളോവേ, ഭവാൻ വ്രതാദികൃത്യങ്ങൾകൊണ്ടും വിദ്യകൊണ്ടും തപോഗുണങ്ങൾകൊണ്ടും ശോഭിക്കുന്നു. യശസ്വിയായ അംഗിരസ്സുമഹർഷി എന്റെ അച്ഛന് എപ്രകാരം മാന്യനോ, അപ്രകാരം എനിക്കു മാന്യനും പൂജ്യനുമാകുന്നു ബൃഹസ്പതി. തപോധന, ഇതറിഞ്ഞു ഞാൻ പറയുന്നതു കേട്ടാലും: വ്രതനിയമസ്ഥനായ ഭവാനിൽ ഞാൻ പെരുമാറിയപ്പോഴത്തെ ഓർക്കുക; അങ്ങനെ വിദ്യാഭ്യാസം കഴിഞ്ഞ ഭവാൻ ഭക്തയായ എന്നെ ത്യജിക്കരുത്. യഥാവിധി മന്ത്രപൂർവം എന്നെ പാണിഗ്രഹണം ചെയ്യുക.'

കചൻ:—'അനവദ്യാംഗി, ഭഗവാൻ നിന്റെ അച്ഛൻ എനിക്കു എപ്രകാരം പൂജ്യനും മാന്യനുമോ, അപ്രകാരം അതിപൂജ്യയാണ് ഭവതിയും. മഹാത്മാവായ ഭാർഗ്ഗവന്റെ സ്വപ്രാണനേക്കാളും പ്രിയപ്പെട്ടവളാണ് ഭവതി; ഗുരുപുത്രിയായ ഭവതി ധർമ്മത്താൽ എനിക്കെന്നും പൂജനീയയാകുന്നു. ദേവയാനി, എനിക്കു ഗുരുവായ ഭവതിയുടെ അച്ഛൻ, ശുക്രൻ എപ്രകാരം മാന്യനോ, അപ്രകാരംതന്നെയാണ് ഭവതിയും. അതിനാൽ എന്നോട് ഇങ്ങനെ പറയരുത്.'

ദേവയാനി:—'എനിക്കു ഗുരുപുത്രന്റെ പുത്രനാണ് ഭവാൻ; എന്റെ അച്ഛന്റേയല്ല. ദ്വിജോത്തമ, അതിനാൽ ഭവാൻ എനിക്കും

മാന്ത്യന്മം പൂജ്യനമാകുന്നു. കചാ, ദാനവന്മാർ അസൂയമൂലം വീണ്ടും വീണ്ടും കൊന്നപ്പോഴൊക്കെ എന്റെ പ്രേമം പ്രത്യക്ഷപ്പെട്ടിട്ടുണ്ടല്ലൊ; അതുകൊണ്ടു ഓൎത്തിട്ടുക. സൌഹൃദത്തിലും അനുരാഗത്തിലും എന്റെ നിലയെന്തെന്നു ഭവാനറിയാമല്ലോ; 'ധൎമ്മജ്ഞ, ഭക്തയും നിരപരാധയുമായ എന്നെ ഭവാൻ ഉപേക്ഷിക്കരുതേ!'

കചൻ:—'സുവ്രതേ, അരുതാത്തതു ചെയ്യാനാണു് എന്നോടു ഭവതി ആജ്ഞാപിക്കുന്നതു്. സുഭ്രു, പ്രസാദിച്ചാലും. എനിക്കു ഗുരുവിനെക്കാളും ഗുരുവാണു് ഭവതി. വിശാലാക്ഷി, ചന്ദ്രവദനേ, ഭവതി താതന്റെ ഉദരത്തിൽ ഇരുന്നുവോ, ആ ശുക്രകുക്ഷിയിൽ ഞാനും ഇരിക്കയുണ്ടായല്ലോ; അതിനാൽ എനിക്കു ധൎമ്മംകൊണ്ടു സോദരിയാണു് ഭവതി. ഇപ്രകാരം പറയരുതു്. ഭാമിനി, സുഖമായിട്ടാണു് ഞാനിവിടെ പാൎത്തതു; ഒരു ദുഷിപ്പിലുമില്ല. ഞാൻ വിട ചോദിക്കുന്നു; പോവട്ടെ. എനിക്കു മാൎഗ്ഗത്തിൽ മംഗളം വരട്ടെ! ധൎമ്മവിരോധമല്ലാത്ത വണ്ണം ഭവതി എന്നെ ഇടയ്ക്കിടയ്ക്കു ഓൎമ്മിക്കണേ. എന്നെന്നും തെറ്റുപറ്റാതെ കരുതലോടുകൂടി എന്റെ ഗുരുവിനെ ശുശ്രൂഷിക്കുക.'

ദേവയാനി:—'ദാനവന്മാരാൽ വധിക്കപ്പെട്ട ഭവാനെ ഭർത്തൃബുദ്ധിയാലാണു്, ഞാൻ രക്ഷിച്ചുപോന്നതു്. ധൎമ്മകാമാൎത്ഥിനിയായ എന്നെ ഭവാൻ തള്ളുകയാണെങ്കിൽ, കചാ, ഭവാനു് ഈ വിദ്യ ഫലപ്പെടുകയില്ല!'

കചൻ:—'ഗുരുപുത്രിയാണെന്നുവെച്ചുമാണു്, ദോഷംകൊണ്ടല്ല, ഗുരുവിനാൽ വിട നല്കപ്പെട്ട ഞാൻ ഭവതിയെ കൈക്കൊള്ളാഞ്ഞതു്; എന്നെ ശപിച്ചുകൊൾകയാണോ! ദേവയാനി, ഋഷിധൎമ്മം പറയുന്ന എന്നെ ഭവതി ശപിച്ചുകളഞ്ഞുവല്ലോ. അതു കാമത്താലാണു്, ധൎമ്മത്താലല്ല. അതിനാൽ ഭവതിയുടെ കാമം ആ വിധം നിറവേറുകയില്ല; ഋഷിപുത്രൻ ഒരിക്കലും ഭവതിയെ പാണിഗ്രഹണം ചെയ്യുകയില്ല! എന്റെ വിദ്യ ഫലപ്പെടുകയില്ലെന്നു ഭവതി പറഞ്ഞുവല്ലോ; അതങ്ങിനെ തന്നെയിരിക്കട്ടെ. ഞാൻ പഠിപ്പിക്കുന്നവനു വിദ്യ ഫലപ്പെട്ടുകൊള്ളും.'

ദ്വിജോത്തമ, ഇങ്ങനെ ദേവയാനിയോടു പറഞ്ഞു് ആ കചദ്വിജേന്ദ്രൻ വേഗത്തിൽ ദേവേന്ദ്രലോകത്തേയ്ക്കു നടകൊണ്ടു. അദ്ദേഹം വന്നതു കണ്ടിട്ടു് ഇന്ദ്രാദിദേവന്മാർ ബൃഹസ്പതിയെ മാനിച്ചു സസന്തോഷം കഥിച്ചു:—'കചാ, ഭവാൻ ഞങ്ങൾക്കു വേണ്ടി അത്ഭുതകരമായ മഹാകൎമ്മം ചെയ്തുവല്ലോ; ഭവാനു യശസ്സു നശിക്കുകയില്ല. ശ്രേയസ്സുണ്ടാവും നിശ്ചയം."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ചന്ദ്രവംശാഖ്യാനം, യയാതിചരിതം, കചശാപം എന്ന ഇരുപത്തഞ്ചാമദ്ധ്യായം.

—⁂—

## ഇരുപത്തേഴാമദ്ധ്യായം

ശൌനകൻ:—ഭാരതശ്രേഷ്ഠ, കചൻ വിദ്യ നേടി തിരിച്ചെത്തിയതിൽ മനം കളിർത്ത ദേവന്മാർ കചനിൽനിന്ന് ആ വിദ്യ വാങ്ങി കൃതകൃത്യരായിട്ട്, എല്ലാവരും കൂടിച്ചെന്നു ശതമഖനോടുണർത്തിച്ചു:—'പുരന്ദര, ഇവിടെയ്ക്കിനി പോർപൊരുതാം; ശത്രുക്കളെ കൊന്നൊടുക്കുക.' അങ്ങിനെതന്നെ എന്നു പുരുഹൂതൻ പുറപ്പെട്ടു.

അദ്ദേഹം വനത്തിൽ ഏതാനും സ്ത്രീകളെ കണ്ടെത്തി; അവർ ചൈത്രരഥത്തിനൊത്ത പൂങ്കാവിൽ കളിക്കുകയായിരുന്നു. വാസവൻ വായുവായിച്ചെന്ന് ആ കന്യകമാരുടെ വസ്ത്രങ്ങളെല്ലാം ഒന്നിച്ചു കൂട്ടിക്കളഞ്ഞു. കന്യകമാരെല്ലാവരും വെള്ളത്തിൽനിന്നു കേറി, കിട്ടിയ വസ്ത്രങ്ങളെടുക്കുകയായി. അക്കൂട്ടത്തിൽ, വൃഷപർവ്വാത്മജയായ ശർമ്മിഷ്ഠ ദേവയാനിയുടെ വസ്ത്രം എടുത്തുപോയി; മാറിയതറിഞ്ഞില്ല. മഹാരാജാവേ, തന്മൂലം ദേവയാനിയും ശർമ്മിഷ്ഠയും തമ്മിൽ പിണക്കം വന്നുകൂടി.

ദേവയാനി:—'അസുരി, എന്താണ്, എന്റെ ശിഷ്യത്തിയായിരിക്കെ നീ എന്റെ വസ്ത്രമെടുക്കുന്നത്? മര്യാദകെട്ട നിനക്കു നന്മ വരികയില്ല!'

ശർമ്മിഷ്ഠ:—'ഇരിക്കുമ്പോഴും കിടക്കുമ്പോഴും എന്റെ അച്ഛനെ താണവണങ്ങിനിന്നു തെരുതെരെ സ്തുതിക്കുകയും ഇരക്കുകയും ചെയ്യുന്നവനാണ് നിന്റെ അച്ഛൻ. സ്തുതിക്കുന്നവന്റെ — യാചിക്കുന്നവന്റെ — വാങ്ങുന്നവന്റെ — മകളാണ് നീ; ഞാനോ, സ്തുതിക്കപ്പെടുന്നവന്റെ — കൊടുക്കുന്നവന്റെ — വാങ്ങാത്തവന്റെ — പുത്രിയാണ്. ഇരപ്പാളിച്ചി, ആയുധമില്ലാത്ത നീ ആയുധമുള്ള എന്നോടു കയർക്കുമ്പോൾ എതിരാളിയെ വേറെ നോക്കണം. ഞാൻ നിന്നെ വകവെയ്ക്കില്ല.'

ദേവയാനി ഗർവ്വോടെ വസ്ത്രത്തിന്മേൽ പിടിമുറുക്കി. ശർമ്മിഷ്ഠ അവളെ കിണററിൽ തള്ളിയിട്ടു സ്വഗൃഹത്തിലേയ്ക്കു തിരിച്ചു; അവളും ചത്തു എന്നു കരുതി, കോപത്തള്ളലാൽ പാപനിശ്ചയയായ ശർമ്മിഷ്ഠ തിരിഞ്ഞുനോക്കാതെ നടകൊണ്ടു.

അപ്പോഴും, നഹുഷാത്മജൻ യയാതി നായാട്ടിൽ ക്ഷീണിച്ച്, ക്ഷീണിച്ച കുതിരയുമായി ദാഹംപൂണ്ട് ആ സ്ഥലത്തെത്തി. അദ്ദേഹം ഒരു പൊട്ടക്കിണററിൽ നോക്കിയപ്പോൾ, എരിതീജ്ജ്വാലപോലുള്ള ഒരു കന്യകയെ അതിൽ കണ്ടു. ആ ദേവവർണ്ണിനിയെ കണ്ടതോടുകൂടി, രാജശ്രേഷ്ഠൻ അതിമധുരമായ സാമവാക്കിനാൽ സാന്ത്വനംചെയ്തു ചോദിച്ചു:—'സുമുഖി, ശ്യാമയും ഉരച്ചുമിനുക്കിയ മണികുണ്ഡലങ്ങളിട്ടവളുമായ നീ ആരാണ്?

എന്തുകൊണ്ടാണ്, ദീർഘചിന്ത കൊള്ളുന്നതും ദീനയായി കരയുന്നതും? ഈ വള്ളി പുല്ലുകളാൽ മൂടപ്പെട്ട കിണററിൽ വീണതെങ്ങിനെ? ആരുടെ മകളാണ് നീ? കൃശോദരി, എല്ലാം പറയു.'

ദേവയാനി:—'ദേവകൾ കൊല്ലുന്ന ദൈത്യരെ മന്ത്രംകൊണ്ടു പുനർജ്ജീവിപ്പിക്കുന്നതാരോ, ആ ശുക്രന്റെ കന്യകയാണ് ഞാൻ; അവിടുന്നറിഞ്ഞിരിക്കില്ല, എന്റെ സ്ഥിതി. രാജാവേ, ഇതാ, നഖങ്ങൾ ഉള്ളതായ എന്റെ വലംകയ്യ്; ഇതു പിടിച്ച് എന്നെ കരയേററിയാലും. ഭവാൻ കുലീനനാണെന്നു ഞാൻ വിചാരിക്കുന്നു. എനിക്കറിയാം, ശാന്തനും വീര്യവാനും യശസ്വിയുമാണ് ഭവാൻ; അതിനാൽ എന്നെ ഈ കിണററിൽനിന്നു കേററിയാലും.'

അവളെ ബ്രാഹ്മണസ്ത്രീയാണെന്നറിഞ്ഞിട്ടു നാഹുഷാത്മജൻ വലംകൈമേൽ പിടിച്ച് ആ കുഴിയിൽനിന്നു കേററി. അവളെ ആ കിണററിൽനിന്നു വേഗത്തിൽ കേററിയിട്ട് നരേന്ദ്രൻ സുശ്രോണിയോടു യാത്ര പറഞ്ഞ്, തന്റെ അരമനയിലേയ്ക്കു തിരിച്ചു.

നാഹുഷൻ നടകൊണ്ടതിനു ശേഷം, അവമാനിതയായ ദേവയാനി, തിരഞ്ഞുവന്ന ഘൂർണ്ണികയോടു ശോകസന്തപ്തയായിപ്പറഞ്ഞു:—'ഘൂർണ്ണികേ, നീ ക്ഷണത്തിൽപ്പോയി എല്ലാം എന്റെ അച്ഛനോടു പറയുക; ഞാനിനി വൃഷപർവ്വാവിന്റെ നഗരത്തിൽ കടക്കുകയില്ല!' ഘൂർണ്ണിക വേഗത്തിൽ അസുരപുരിയിലെത്തി ശുക്രനെ കണ്ട്, വെളിവുകെട്ടു വിറച്ചുംകൊണ്ടുണർത്തിച്ചു:—'മഹാപ്രാജ്ഞ, സൌഭാഗ്യവതി ദേവയാനിയെ വനത്തിൽവെച്ചു വൃഷപർവ്വാവിന്റെ മകൾ ശർമ്മിഷ്ഠ ഉപദ്രവിച്ചുകളഞ്ഞു.' മകളെ ശർമ്മിഷ്ഠ ഉപദ്രവിച്ചു എന്നു കേട്ടതോടുകൂടി, ശുക്രൻ ദുഃഖത്താൽ വെമ്പൽപൂണ്ടു കാട്ടിലേയ്ക്കു തിരഞ്ഞു പുറപ്പെട്ടു. അദ്ദേഹം തപോവനത്തിൽവെച്ചു മകൾ ദേവയാനിയെ കണ്ടെത്തി, രണ്ടുകൈകൊണ്ടും കെട്ടിപ്പുണർന്ന്, സങ്കടത്തോടെ ഉരിയാടി:—'സ്വകർമ്മങ്ങൾമൂലമാണ് എല്ലാവർക്കും സുഖദുഃഖങ്ങൾ. നീ ദുഷ്കർമ്മം വല്ലതും ചെയ്തിരിക്കാം; അതിന്റെ ഫലമാണിത്.'

ദേവയാനി:—'ഫലമാവട്ടെ, അല്ലെങ്കിലാവട്ടെ; വൃഷപർവ്വാവിന്റെ മകൾ ശർമ്മിഷ്ഠ പറഞ്ഞതു ശ്രദ്ധിച്ചുകേട്ടാലും: പരമാർത്ഥമാണിത്; ഞാൻ അസുരന്മാരുടെ പാട്ടുകാരിയാണത്രേ! ഇങ്ങനെയാണ് ആ ശർമ്മിഷ്ഠ ക്രോധത്താൽ കണ്ണു തുടുത്ത്, എന്നോടു തീക്ഷ്ണപരുഷമായി പറഞ്ഞത്. 'സ്തുതിക്കുന്നവന്റെ—ഇരക്കുന്നവന്റെ—വാങ്ങുന്നവന്റെ—മകളാണ് നീ; ഞാനോ, സ്തുതിക്കപ്പെടുന്നവന്റെ—കൊടുക്കുന്നവന്റെ—വാങ്ങാത്തവന്റെ—പുത്രിയാണ്.' എന്നത്രേ, ക്രോധത്താൽ കണ്ണുകൾ തുടുത്തും മുഖത്തു ഗർവ്വു നിറഞ്ഞും വൃഷപർവ്വപുത്രി എന്നോടു പറഞ്ഞത്; അച്ഛാ, 'ഞാൻ സ്തുതി

ച്ചു വാങ്ങുന്നവന്റെ മകളാണെങ്കിൽ, നിന്നെ ശുശ്രൂഷിച്ചുകൊള്ളാ'മെന്നു ശർമ്മിഷ്ഠയോടു ഞാനും പറഞ്ഞു.'

ശുക്രൻ:—'ശോഭനേ, സ്തുതിക്കുന്നവന്റെ മകളല്ല നീ; വാങ്ങുന്നവന്റെയുമല്ല. നേരെമറിച്ച്, സ്തുതിക്കപ്പെടുന്നവന്റെ പുത്രിയാണ് നീ. ദേവയാനി, ഇതു വൃഷപർവ്വാവിനു തന്നെ അറിയാം; ഇന്ദ്രൻ, യയാതിരാജാവ് എന്നിവർക്കും അറിയാം. അചിന്ത്യവും അപ്രമേയവുമത്രേ എനിക്കുള്ള ബ്രാഹ്മൈശ്വര്യബലം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം,
യയാതിചരിതം, ദേവയാനീശർമ്മിഷ്ഠാവിവാദകഥനം, ഇരുപത്തേഴാമദ്ധ്യായം.

—— 0 ——

## ഇരുപത്തെട്ടാമദ്ധ്യായം

ശുക്രൻ:—

[illegible]

ഏവനെപ്പൊഴുതും പൊറുക്കുമോ
പരർ കേറിപ്പറയുന്ന വാക്കുകൾ,
അറികെന്മകളേ ദേവയാനി, നീ-
യവനിപ്പാരഖിലം ജയിച്ചവൻ!

ചാടുന്ന കോപത്തിനെയാരടക്കി-
നിർത്തീടുമശ്വത്തിനെയെന്നപോലെ,
യന്താവവൻപോൽ; കടിഞാണുതന്മേൽ-
പ്പിടിച്ചുതൂങ്ങുന്ന മനുഷ്യനല്ല!

സമുച്ചലിക്കും ക്രോധത്തെയക്രോധത്താലകറ്റുവോൻ,
ധരിക്ക നീ ദേവയാനി, പാരിതെല്ലാം ജയിച്ചവൻ!

ഉളവായ്‌വന്ന കോപത്തെ, ഉറയെപ്പാമ്പുപോലവേ
ക്ഷമയാൽക്കളയുന്നോനാണാണെന്നോതപ്പെടുന്നവൻ!

ഏവൻ ധർമ്മത്തെയുൾക്കൊൾവോനെന്തായാലും ക്ഷമിപ്പവൻ,
തപിപ്പിച്ചാൽ തപിക്കാത്തോനവനർത്ഥങ്ങൾ കയ്യിലാം!

നൂറാണ്ടുകാലം ഹയമേധയാഗം
മാസത്തിൽ മാസത്തിൽ നടത്തിടുന്നോൻ,
ആരോടുമേ കിഞ്ചന കോപിയാത്തതാ-
നീ രണ്ടുപേരിൽപ്പെരിതാണകോപൻ!

ആൺപെൺകുഞ്ഞുങ്ങൾ കഥയില്ലായ്മയാൽക്കലഹിച്ചിടാം;
അജ്ഞരെന്നില്ലു;-വരറിയില്ലയല്ലോ ബലാബലം.'

ദേവയാനി:—'അച്ഛാ, ഞാനൊരു കുട്ടിയാണെങ്കിലും, എനിക്കറിയാം കാൎയ്യഗതി; അരിശമില്ലായ്മ, കേറിപ്പറയൽ എന്നിവയുടെ ബലാബലവും ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. എന്നാൽ, ശിഷ്യന്റെ അശിഷ്യനടപടി ഗുരുവിനു ക്ഷമിക്കാവുന്നതല്ല. ദുൎന്നടപ്പുകാരുടെ ഇടയിൽ താമസിക്കുന്നതിൽ എനിക്കൊട്ടും രസമില്ല. നടപ്പ്, അഭിജാത്യം എന്നിവയെ യാവചിലർ അഭിനന്ദിക്കുന്നില്ലയോ, ആ പാപശീലരുടെ ഇടയിൽ താമസിച്ചുകൂടാ, നന്മതേടുന്ന പണ്ഡിതൻ. നടപ്പ്, അഭിജാത്യം എന്നിവയെ അഭിനന്ദിക്കുന്ന സജ്ജനങ്ങളുടെ ഇടയിൽ വേണം പാൎക്കുക; ആ പാൎപ്പത്രേ ഉത്തമം. വൃഷപൎവ്വപുത്രിയുടെ ആ കടുത്ത ദുൎവ്വചനം, അഗ്നികടയുന്ന അരണിയെ എന്നപോലെ, എന്റെ ഹൃദയത്തെ കടയുന്നു! അച്ഛാ, ശ്രീയിടിഞ്ഞു ശത്രുശ്രീയെ ആശ്രയിക്കുക എന്നതിലും മീതെ ദുഷ്കരമായിട്ടൊന്നില്ല മൂന്നു ലോകത്തുമെന്നാണ് എന്റെ പക്ഷം!'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം, യയാതിചരിതം, ശുക്രദേവയാനീസംവാദം ഇരുപത്തെട്ടാമദ്ധ്യായം.

——(0)——

# ഇരുപത്തൊമ്പതാമദ്ധ്യായം

ശൌനകൻ:—പിന്നീടു ഋഷിച്ചിലിയനു ഭൃഗുശ്രേഷ്ഠൻ, ശുക്രൻ, വൃഷപൎവ്വാവിന്റെ അടുക്കൽച്ചെന്നു നിൎവ്വിശങ്കം കഥിച്ചു:—'രാജാവേ, അധൎമ്മം ചെയ്യുന്നത്, ഭൂമി എന്നപോലെ, പെട്ടെന്നു ഫലം കൊടുക്കുകയില്ല; ക്രമേണ മുതിൎന്നാലോ, ഉന്മൂലനാശംകൂടി വരുത്തിക്കളയും! തങ്കലോ പുത്രപൌത്രരിലോ കണ്ടില്ലെങ്കിൽത്തന്നെയും, പാപകൎമ്മം ധൎമ്മാത്മകാമങ്ങളെ ഇടിച്ചുതാഴ്ത്തിക്കളയും; ഇങ്ങനെ പാപം തീൎച്ചയായും, വയററിൽച്ചെന്ന ഗുരുഭക്ഷ്യംപോലെ ഫലം കാണിക്കും! അകല്മഷനായി, ധൎമ്മജ്ഞനായി, എന്റെ ഗൃഹത്തിൽ ശുശ്രൂഷിച്ചുകൊണ്ടു താമസിച്ചിരുന്ന ആംഗിരസബ്രാഹ്മണനായ കചനെ ഭവാൻ കൊല്ലിച്ചുപോന്നില്ലയോ; വധാനൎഹനായ അയാളേയും എന്റെ മകളേയും ഹിംസിച്ചതിനാൽ, വൃഷപൎവ്വാവേ, കേൾക്കുക, അങ്ങയേയും കൂററുകാരേയും ഞാൻ ഉപേക്ഷിക്കുന്നു. ഭവാന്റെ രാജ്യത്ത്, ഭവാനോടൊന്നിച്ചു താമസിപ്പാൻ എനിക്കു വയ്യതന്നെ. ഇപ്പോഴാം എനിക്കു മനസ്സിലായി, വെറുതെ പുലമ്പുന്ന അസുരനാണ് ഭവാൻ! സ്വന്തം മകളുടെ തള്ളിച്ചു കണ്ടുകൊണ്ടിരിക്കയാണല്ലോ!'

വൃഷപൎവ്വാവ്:—'ഭാൎഗ്ഗവ, ഭവാന്റെ നേൎക്കു പിഴയോ പാഴ്വാക്കു പറകയോ ചെയ്തതായി ഞാനറിയുന്നില്ല. ഭവാങ്കലിരിക്കുന്നു, സത്യവും ധൎമ്മവും. എന്റെ പേരിൽ പ്രസാദിച്ചരുളിയാലും! ഇവിടുന്നിപ്പോഴം ഞ

അവളെ വെടിഞ്ഞുപോകയാണെങ്കിൽ, ഞാൻ കടലിന്നുള്ളിൽ പൂകേണ്ടി വരും; മറ്റൊരാശ്രയമില്ല!'

ശുക്രൻ:—'നിങ്ങൾ, അസുരന്മാർ കടലിൽപ്പൂകിയാലും ശരി, ദിക്കുകളിലേയ്ക്കോടിയാലും ശരി; എന്റെ മകൾക്കപ്രിയം ചെയ്തതു സഹിപ്പാൻ ഞാനാളല്ല; എന്റെ ഓമനയാണവൾ! ദേവയാനിയെ പ്രസാദിപ്പിക്കുക; അവളിലാണ് എന്റെ പ്രാണൻ! എന്നാൽ ഞാൻ, ബൃഹസ്പതി ദേവേന്ദ്രന്നെന്നപോലെ, ഭവാന്നു യോഗക്ഷേമം സാധിപ്പിക്കാം.'

വൃഷപർവ്വാവ്:—'ഭൃഗുശ്രേഷ്ഠ, അസുരേന്ദ്രന്മാർക്കു ഭൂമിയിൽ പണമോ ആന തേർ കുതിരകളോ ആയിട്ട് എന്തെല്ലാമുണ്ടോ, അതിന്നും എനിക്കും ഇവിടുന്നാണ് ഉടയവൻ!'

ശുക്രൻ:—'അസുരേന്ദ്ര, ദാനവതലവന്മാരുടെ മുതലിന്നൊക്കെ ഞാനാണ് ഉടയവനെങ്കിൽ, ദേവയാനിയെ പ്രസാദിപ്പിക്കു.'

രാജാവ് വെമ്പലോടെ ശുക്രന്റെ കൂടെപ്പോന്നു. ശുക്രൻ വിവരമെല്ലാം ദേവയാനിയോടു പറഞ്ഞു.

ദേവയാനി:—'രാജാവിന്റെ മുതലിന്ന് അച്ഛനാണ് അധിപതിയെങ്കിൽ, അതു ഞാനറിഞ്ഞിട്ടില്ല; രാജാവുതന്നെ എന്നോടു പറയട്ടെ.'

വൃഷപർവ്വാവ്:—'ശുചിസ്മിതേ, ദേവയാനി, ഭവതിക്കെന്തു വേണമോ, അത് എത്ര ദുർല്ലഭമായാലും ഞാൻ തന്നേയ്ക്കാം.'

ദേവയാനി:—'എനിക്കു ശർമ്മിഷ്ഠയെ ആയിരം കന്യകമാരോടുകൂടി ദാസിയായി കിട്ടണം; അച്ഛൻ എന്നെ എവിടെ കൊടുക്കുമോ, അവിടേയ്ക്ക് അവൾ കൂടെപ്പോരണം.'

വൃഷപർവ്വാവ്:—'ധാത്രി, നീ വേഗത്തിൽപ്പോയി ശർമ്മിഷ്ഠയെ കൂട്ടിക്കൊണ്ടുവരിക; അവൾ ദേവയാനിക്കു വേണ്ടതൊക്കെ ചെയ്തുകൊള്ളണം.

ധാത്രി ചെന്നു ശർമ്മിഷ്ഠയോടു പറഞ്ഞു:—'ഭദ്രേ, ശർമ്മിഷ്ഠേ, പോരിക; ബന്ധുക്കൾക്കു സമാശ്വാസം വരുത്തു; ദേവയാനിയുടെ പ്രേരണയാൽ ശുക്രൻ ശിഷ്യരെ ത്യജിക്കാൻ തുടങ്ങുകയാണ്! അനഘേ, അവൾക്കു വേണ്ടതൊക്കെ ഭവതി ചെയ്യേണ്ടിയിരിക്കുന്നു; സുഭഗേ, ഭവതി ദേവയാനിക്കു ദാസിയായി നൽകപ്പെട്ടിരിക്കുന്നു.'

ശർമ്മിഷ്ഠ:—'വേണ്ടതൊക്കെ ഇന്നുമുതൽ ഞാൻ ചെയ്തുകൊള്ളാം; ഞാൻനിമിത്തം ശുക്രനും ദേവയാനിക്കും മുഷിച്ചിലുണ്ടായിക്കൂടാ.'

അവൾ അച്ഛന്റെ ആജ്ഞയാൽ വെമ്പലോടെ പല്ലക്കിൽക്കേറി, ആയിരം കന്യകമാരോടൊന്നിച്ച് അരമനയിൽ നിന്നു പുറപ്പെട്ടു.

ശർമ്മിഷ്ഠ:—'ഞാൻ ആയിരം കന്യകമാരോടുകൂടി ദാസിയായി ഭവതിയെ പരിചരിച്ചുകൊള്ളാം; ഭവതിയെ അച്ഛൻ കൊടുക്കുന്നേടത്തേയ്ക്കു കൂടെപ്പോരുകയും ചെയ്തുകൊള്ളാം.'

ദേവയാനി:—'സ്തുതിക്കുന്നവന്റെ—ഇരക്കുന്നവന്റെ—വാങ്ങുന്നവന്റെ മകളല്ല ഞാൻ; സ്തുതിക്കപ്പെടുന്നവന്റെ മകളായ നീ എങ്ങനെ ദാസിയാവും!'

ശർമ്മിഷ്ഠ:—'എന്തുചെയ്തിട്ടും, ആതുരരായ ബന്ധുക്കളെ ആശ്വസിപ്പിക്കണമല്ലോ, ഭവതിയെ അച്ഛൻ കൊടുക്കുന്നേടത്തെല്ലാം ഞാൻ കൂടെപ്പോന്നുകൊള്ളാം.'

നൃപശ്രേഷ്ഠ, വൃഷപർവ്വാവിന്റെ പുത്രി ദാസ്യം ഏറ്റുപറഞ്ഞപ്പോൾ, ദേവയാനി അച്ഛനോടു കഥിച്ചു:—'അച്ഛ, ഇനി ഞാൻ പുരിയിലേയ്ക്കു പോരാം; ദ്വിജോത്തമ, എനിക്കു സന്തോഷമായി. അമോഘമായ വിജ്ഞാനവും വിദ്യാബലവുമുണ്ടിവിടെയ്ക്കു'!' മകളുടെ ഈ വാക്കിനാൽ മനം കുളിർത്ത മഹായശസ്സായ ബ്രാഹ്മണോത്തമൻ ദാനവരാലെല്ലാം പൂജിക്കപ്പെട്ടു പുരിയിലേക്കു തിരിച്ചു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശവർണ്ണനം,
യയാതിചരിതം, ശർമ്മിഷ്ഠാദാസ്യകഥനം ഇരുപത്തൊമ്പതാമദ്ധ്യായം.

—(o)—



# മുപ്പതാമദ്ധ്യായം

ശൌനകൻ:—

(മകരന്ദമഞ്ജരി)

ഏറെനാൾക്കിപ്പുറമക്കാടേ പൂകിനാൾ
നേരംപോക്കിന്നായിദ്ദേവയാനി;
ആയിരം ദാസിമാർചേർന്നു, ശർമ്മിഷ്ഠയു-
മായിട്ടാസ്സുന്ദരവർണ്ണിനിയാൾ

അല്ലിക്കുതാനങ്ങളെത്തോഴിമാരൊക്ക-
യൊത്തു യഥേഷ്ടം നടന്നാൾ തുഷ്ട്യാ.
ക്രീഡയിണങ്ങിയാ മങ്കമാരെല്ലാരും
ക്രീഡകളാടിനാർ ഭൂപമൌലേ,
ഹാരിയാം മദ്യം നുകർന്നും, പല പല-
ഹാരമശിച്ചും, പഴങ്ങൾ തിന്നും.

പിന്നെയുമന്നാസ്ഥലത്തെത്തി, വേട്ടയിൽ-
ക്ഷീണനാം നാഹുഷൻ തണ്ണീരിന്നായ്;
പൃഥ്വീപതിക്കു യദൃച്ഛയാ കാണായി-
തദ്ദേവയാനിയും ശർമ്മിഷ്ഠയും
പാനംചെയ്താടിക്കളിക്കുമാസ്ത്രീകളും
നാനാലിവ്യാകല്പഭൂഷിതമാർ.

മദ്ധ്യേ വിളങ്ങിനാൾ മഞ്ജുസ്മിതത്തോടും
നിസ്തുല്യരൂപയാം ദേവയാനി,
കാലുതലോടിയും മററുമായ് ശ്ശർമ്മിഷ്ഠ-
യാലുപസേവിക്കപ്പെട്ടുകൊണ്ടേ.

യയാതി:—'ആയിരമായിരം ദാസിമാർ ചൂഴുന്ന കന്യകമാരിരുവരുടേയും ഗോത്രനാമങ്ങൾ ഞാൻ ചോദിച്ചുകൊള്ളുന്നു.'

ദേവയാനി:—'നരേന്ദ്ര, ഞാൻ പറയാം; കേൾക്കു: അസുരാചാര്യൻ ശുക്രനാണല്ലോ; അദ്ദേഹത്തിന്റെ മകളാണ് ഞാൻ. ഈ സഖി എന്റെ കൂടെപ്പോരുന്ന ദാസിയും, വൃഷപർവാവെന്ന ദാനവേന്ദ്രന്റെ മകളുമായ ശർമ്മിഷ്ഠയാണ്.'

യയാതി:—'സുഭ്രൂ, ഈ സഖിയായ കന്യക—വരവർണ്ണിനിയായ ദൈത്യേന്ദ്രപുത്രി—എങ്ങിനെ ഭവതിക്കു ദാസിയായി? എനിക്കു വളരെ കൗതുകം തോന്നുന്നു.'

ദേവയാനി:—'നരവ്യാഘ്ര, സകലരും വിധിയെപ്പിന്തുടരുന്നു; ഇതു വിധികല്പിതമാണെന്നോർത്ത് അത്ഭുതപ്പെടാതിരിക്കുക. രാജാവിന്നൊത്തിരിക്കുന്നു, ഭവാന്റെ രൂപവും വേഷവും; സംസാരമോ, ബ്രാഹ്മണന്റേതുതന്നെ! എന്താണ് പേർ? എവിടെനിന്നു വരുന്നു? ആരുടെ മകനാണ് ഭവാൻ? പറഞ്ഞാലും.'

യയാതി:—'ബ്രഹ്മചര്യംകൊണ്ടു വേദമെല്ലാം കേട്ടു പഠിച്ചിട്ടുള്ള ഒരു രാജപുത്രനായ രാജാവാണ് ഞാൻ; യയാതി എന്നാണ് പേര്.'

ദേവയാനി:—'രാജാവേ, എന്തിനായിട്ടാണ് ഭവാൻ ഇവിടെ വന്നതു്? വെള്ളമെടുപ്പാനോ, വേട്ടയാടാനോ ആയിരിക്കുമോ?'

യയാതി:—'ഭദ്രേ, ഞാൻ വേട്ടയാടുകയായിരുന്നു; വെള്ളത്തിനാണ് ഇവിടെ വന്നതു്. ചോദിച്ചതൊക്കെ ഞാൻ പറഞ്ഞുവല്ലോ; ഇനി, വിടതരിക.'

ദേവയാനി:—'രണ്ടായിരം കന്യകമാരോടും ദാസിയായ ശർമ്മിഷ്ഠയോടും കൂടി ഞാൻ അങ്ങയ്ക്കധീനയായിരിക്കുന്നു; ഭവാനു മംഗളം! അങ്ങ് എന്റെ സുഹൃത്തും ഭർത്താവുമാവുക!'

യയാതി:—'ശുക്രസുതേ, ഭവതിക്കു മംഗളം! ഭവതിക്കു തക്കവനല്ല ഞാൻ. സുന്ദരി, ദേവയാനി, ഞങ്ങൾ ക്ഷത്രിയർ ഭവതിയുടെ അച്ഛന്നു വിവാഹയോഗ്യരല്ല.'

ദേവയാനി:— ബ്രാഹ്മത്തോടു ചേർന്നതാകുന്നു ക്ഷാത്രം; ക്ഷാത്രം ബ്രാഹ്മത്തിലിരിക്കുന്നു. അതിനാൽ ഋഷിപുത്രനായ ഋഷിയാണ് ഭവാൻ. നാഹുഷാത്മജ, എന്നെ കൈക്കൊണ്ടാലും!'

യയാതി:—സുമുഖി, ജാതി നാലും ഒരേ ശരീരത്തിൽ നിന്നുണ്ടായതുതന്നെ; എങ്കിലും ധർമ്മവും ശുദ്ധിയും വെവ്വേറെയാണ്; അതിൽവെച്ച് ബ്രാഹ്മണനത്രേ ശ്രേഷ്ഠൻ.'

ദേവയാനി:—'നാഹുഷ, ഈ പാണിഗ്രഹണം മറെറാരു പുരുഷനും ചെയ്തിട്ടില്ല; ഭവാൻ ഇതു മുമ്പു പിടിക്കുകയുണ്ടായല്ലോ. അതുകൊണ്ടാണ്, ഞാൻ അങ്ങയെ വരിക്കുന്നതു്. ഋഷിപുത്രനോ ഋഷിതന്നെയോ ആയ ഭവാനാൽ ഗ്രഹിക്കപ്പെട്ടിരിക്കെ, മനസ്വിനിയായ എന്റെ കരം എങ്ങനെ മറെറാരുവൻ തൊടും!'

യയാതി:—'അറിവുള്ളവന്, ചൊടിച്ച പാമ്പിനെക്കാളും പടന്നുകത്തുന്ന തീയിനെക്കാളും ദുർധർഷനാകുന്നു ബ്രാഹ്മണൻ.'

ദേവയാനി:—'പുരുഷർഷഭ, ചൊടിച്ച പാമ്പിനെക്കാളും പടന്നുകത്തുന്ന തീയിനെക്കാളും ദുർധർഷനാകുന്നു ബ്രാഹ്മണനെന്നു ഭവാൻ പറഞ്ഞതെന്തുകൊണ്ടാണ്?'

യയാതി:—'പാമ്പു കടിച്ചാലും ആയുധമേററാലും ഒരാളൊരുത്തനേ ചാകൂ; ബ്രാഹ്മണൻ കോപിച്ചാലോ, നാടും നഗരവുംകൂടി മുടിഞ്ഞുപോകും! അതിനാലത്രേ, അതിദുർധർഷനാണ് ബ്രാഹ്മണനെന്നു് ഞാനഭിപ്രായപ്പെടുന്നതു്. ഭദ്രേ, അതിനാൽ അച്ഛൻ തന്നല്ലാതെ ഭവതിയെ ഞാൻ വേൾക്കുകയില്ല.'

ദേവയാനി:—'അച്ഛൻ തന്നിട്ടു വേട്ടാൽ മതി. രാജാവേ, ഭവാനെ ഞാൻ വരിക്കയാണല്ലോ ഉണ്ടായതു്; യാചിക്കാതെ, തന്നാൽ വാങ്ങുന്നതിൽ ഭയപ്പെടാനില്ല.'

ഒട്ടും താമസിക്കാതെ ദേവയാനി ധാത്രിയെ അച്ഛന്റെ അടുക്കലേയ്ക്കയച്ചു; അവൾ വിവരമെല്ലാം അദ്ദേഹത്തെ ധരിപ്പിച്ചു. തൽക്ഷണം തന്നെ ഭാർഗ്ഗവൻ രാജാവിന്റെ മുമ്പിലെത്തി. ശുക്രൻ വന്നതു കണ്ടതോടുകൂടി, യയാതിനൃപൻ ആ ബ്രാഹ്മണനെ വണങ്ങി വന്ദിച്ചു തൊഴുതുനിന്നു. അദ്ദേഹത്തോടു കാവ്യൻ അതിഭംഗിയിൽ 'ലൗകികം' പറകയും ചെയ്തു.

ദേവയാനി:—'അച്ഛ, ഈ നഹുഷപുത്രനായ രാജാവു പൊട്ടക്കിണററിൽ വെച്ചു് എന്റെ കൈ പിടിച്ചിരിക്കുന്നു. ഇവിടെയ്ക്കു നമസ്കാരം! എന്നെ ഇദ്ദേഹത്തിന്നു കൊടുക്കുക; ലോകത്തിൽ മറെറാരുത്തനെ ഞാൻ ഭർത്താവാക്കുകയില്ല.'

ശുക്രൻ:—'വീര, എന്റെ ഈ ഓമനമകൾ അങ്ങയെ ഭർത്താവായി വരിച്ചിരിക്കുന്നു; നാഹുഷ, ഞാൻ തന്ന ഇവളെ ഭവാൻ മഹിഷിയായി കൈക്കൊള്ളുക.'

യയാതി:—'ബ്രഹ്മൻ, ഇതു ചെയ്താൽ, വർണ്ണസംകരംമൂലം എനിക്കധർമ്മവും ഇവൾക്കു പാപവും പററിപ്പോകരുതെന്നു ഞാൻ ഇവിടുത്തോടപേക്ഷിക്കുന്നു.'

ശുക്രൻ:—'അധർമ്മത്തിൽനിന്നു ഭവാനെ ഞാൻ വേർപെടുത്തും; വേണ്ട വരം വാങ്ങിക്കൊൾക. ഈ വിവാഹത്തിൽ അങ്ങയ്ക്കു യശസ്സു വരും; പാപം ഞാൻ നീക്കിക്കൊള്ളാം. ഭവാൻ ശുചിസ്മിതയായ ദേവയാനിയെ ധർമ്മമനുസരിച്ചു വിവാഹംചെയ്താലും; ഇവളോടൊന്നിച്ചു നിസ്തുല്യമായ പ്രീതിയും നേടിയാലും. രാജാവേ, ഈ വൃഷപർവ്വകുമാരിയായ

ശർമ്മിഷ്ഠയേയും ഭവാൻ സദാ ആദരിക്കണം; എന്നാൽ ഇവളെ സഹശയനത്തിന്നു വിളിക്കരുതു്.'

ഇതുകേട്ട മനംകളിർത്ത യയാതി ശുക്രനെ വലത്തുവെച്ചു്, ശാസ്ത്രപ്രകാരം വേളിയും കഴിച്ചു്, ആ മഹാത്മാവിനാൽ വിട നൽകപ്പെട്ടു്, തന്റെ ആമനയിലേയ്ക്കു തിരിച്ചു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം, യയാതിചരിതം, ദേവയാനീപരിണയം മുപ്പതാമദ്ധ്യായം.

—— (൦) ——

# മുപ്പത്തൊന്നാമദ്ധ്യായം

ശൌനകൻ:— യയാതി ഇന്ദ്രപുരത്തിന്നൊത്ത തന്റെ രാജധാനിയിൽ ചെന്നിട്ടു്, അന്തഃപുരമണഞ്ഞു്, ദേവയാനിയെ അവിടെ 'കുടിവെച്ചു'; വൃഷപർവ്വകുമാരിയെയാകട്ടേ, ദേവയാനിയുടെ അനുമതിയോടുകൂടി, അശോകവനികയ്ക്കടുക്കൽ ഒരു ഗൃഹം നിർമ്മിച്ചു പാർപ്പിച്ചു. ആ ദാനവിയേയും ഓരായിരം ദാസിമാരേയും, വസ്ത്രാന്നപാനങ്ങൾ വെവ്വേറെ നൽകി സൽക്കരിച്ചുംപോന്നു.

ആ നഹുഷാത്മജനായ നരേന്ദ്രൻ ദേവയാനിയോടൊന്നിച്ചു വളരെക്കാലം പരമസന്തോഷത്തോടെ വിഹരിച്ചു. ഋതുകാലം വന്നപ്പോൾ, വരാംഗനയായ ദേവയാനിക്കു ഗർഭമുണ്ടാവുകയും, ഒന്നാമതായി ഒരാൺകുട്ടി പിറക്കുകയുംചെയ്തു.

ഒരായിരത്താണ്ടിന്നുശേഷം, യൌവനംവന്ന പങ്കജാക്ഷിയായ വൃഷപർവ്വകുമാരിയും ഋതുമതിയായിച്ചമഞ്ഞു. അപ്പോൾ, ആ ധർമ്മജ്ഞയായ സുന്ദരി വിചാരിച്ചു:—'ഋതുകാലം വന്നിരിക്കുന്നു; ഞാൻ ആരെയും ഭർത്താവായി വരിച്ചിട്ടില്ല. എന്താവും? എന്തുവേണ്ടു? എന്തുചെയ്താലാണ് നന്മവരിക? ദേവയാനി പ്രസവിച്ചുകഴിഞ്ഞു; എനിക്കു യൌവനം വന്നതു വെറുതെ! അവൾ വരിച്ചപോലെ അദ്ദേഹത്തെ ഞാനും ഭർത്താവായി വരിക്കുന്നുണ്ടു്. രാജാവിങ്കൽനിന്നു പുത്രനുണ്ടാകണമെന്നു ഞാൻ തീർച്ചപ്പെടുത്തിക്കഴിഞ്ഞു. ഇപ്പോൾ ആ ധർമ്മാത്മാവിനെ എനിക്കു വിജനത്തിൽ കണ്ടുകിട്ടുമോ, ആവോ!' അതേസമയത്തു് അരചൻ യദൃച്ഛയാ പുറത്തെഴുന്നള്ളി, അശോകവനികയ്ക്കടുക്കൽ ശർമ്മിഷ്ഠയെ കണ്ടെത്തി, അത്ഭുതപ്പെട്ടുനിന്നു. രാജാവിനെ ഒററയ്ക്കു വിജനത്തിൽ കണ്ടതോടുകൂടി, ശർമ്മിഷ്ഠ ഭംഗിയിൽ പുഞ്ചിരിക്കൊണ്ടെതിരേററു്, കൈതൊഴുതുണർത്തിച്ചു:—'ചന്ദ്രൻ, ഇന്ദ്രൻ, വായു, യമൻ, വരുണൻ എന്നിവരുടേയോ ഭവാന്റേയോ ഗൃഹത്തിൽ സ്ത്രീയെ ഏതൊരുത്തൻ കാണും? നഹുഷാത്മജനായ രാജാവേ, എന്റെ അഴകും ആഭിജാത്യവും സൌശീല്യവും ഇവിടേയ്ക്കറിയാമല്ലോ;

അതിനാൽ ഞാൻ അങ്ങയെപ്രസാദിപ്പിച്ചപേക്ഷിക്കുന്നു: എനിക്ക് ഋതുസിദ്ധി തന്നാലും!'

യയാതി:—'എനിക്കറിയാം, ദൈത്യകന്യകയായ നീ സുശീലയും സാധ്വിയുമാണ്; നിന്റെ സൗന്ദര്യത്തിലാകട്ടെ, ഒരെള്ളോളംപോലുമില്ലതാനും. എന്നാൽ, ഞാൻ ദേവയാനിയെ വേട്ടപ്പോൾ ശുക്രൻ എന്നോടു പറഞ്ഞിട്ടുണ്ട്, 'ഈ വൃഷപർവ്വപുത്രിയെ സഹശയനത്തിനു വിളിക്കരുതെ'ന്ന്.

(ശ്ലോകങ്ങൾ)

ശർമ്മിഷ്ഠ:—

'കേളിയിലും, സ്ത്രീകളിലും,
വേളിയിലും, പ്രാണഹാനിവേളയിലും,
സ്വധനത്താകെക്കെടപ്പോഴും—
കേടില്ലീയഞ്ചിടത്തു പൊളിചൊന്നാൽ.
സാക്ഷ്യത്തിൽ മറ്റൊരുവിധം
ചൊല്ലുന്നോർ നുണയർതന്നെ രാജാവേ;
ഏകാർത്ഥച്ചേർച്ചയിലും
നുണ പറയുകിലനൃതപാതകം പററും.'

യയാതി:—'രാജാവാണ് പ്രജകൾക്കു പ്രമാണം; അവൻ ഭോഷ്ക്കു പറഞ്ഞാൽ നശിച്ചുപോകും. എന്തു കഷ്ടപ്പാടു വന്നാലും, ഞാൻ നുണ പറകയില്ല!'

ശർമ്മിഷ്ഠ:—'രാജാവേ, ഒരുപോലെയത്രെ ഭർത്താവും സഖിയുടെ ഭർത്താവും; ഒരുപോലെയത്രെ വിവാഹവും. അതിനാൽ, സഖീഭർത്താവായ ഭവാനെ ഞാൻ വരിച്ചിരിക്കുന്നു.'

യയാതി:—'യാചിക്കുന്നവനു കൊടുക്കണം; ഇതെന്റെ വ്രതമാണ്. നീ എന്നോടു യാചിക്കുകയാണുതാനും. പറയൂ: ഞാൻ എന്തു ചെയ്തുതരണം?'

ശർമ്മിഷ്ഠ:—'ഭാര്യ, ദാസൻ, പുത്രൻ എന്നീ മൂന്നുപേർ നിർദ്ധനരത്രെ; അവർക്കു കിട്ടുന്ന ധനമൊക്കെ അവരുടെ നാഥന്റെയാണ്. ദേവയാനിയുടെ ദാസിയാണ് ഞാൻ; ആ ശുക്രപുത്രി അങ്ങയ്ക്കധീനയുമാണ്. അവളെയും എന്നെയും ഭവാൻ ഭരിക്കണം. അതിനാൽ എന്നെ സ്വീകരിക്കുക. എന്നെ അധർമ്മത്തിൽനിന്നു രക്ഷിച്ചു ധർമ്മവതിയാക്കിയാലും. ഭവാങ്കൽനിന്നു സന്താനത്തെ നേടി ഞാൻ ശ്രേഷ്ഠമായ ധർമ്മം അനുഷ്ഠിക്കട്ടെ!

ഇതുകേട്ടപ്പോൾ അരചൻ ശരിതന്നെ എന്നു സമ്മതിച്ച്, ശർമ്മിഷ്ഠയെ മാനിച്ചു; അവൾക്കു ധർമ്മസിദ്ധിയും വരുത്തി. അദ്ദേഹം ശർമ്മിഷ്ഠയോടു ചേർന്നു കാമം നിറവേററി; അതിനുശേഷം അവരിരുവരും അന്യോന്യം മാനിച്ചു വേർപിരികയും ചെയ്തു.

ആ ഒന്നാമത്തെ സമാഗമത്താൽത്തന്നെ, നല്ല പുരികക്കൊടിയുള്ള വൃഷപർവ്വകുമാരി മഹാരാജാവിങ്കൽനിന്നു ഗർഭം ധരിച്ചു; യഥാകാലം, ആ രാജീവലോചനയായ രാജ്ഞി സൂര്യനൊത്ത തേജസ്സുള്ള ഒരു ദേവകുമാരതുല്യനായ കുമാരനെ പ്രസവിക്കുകയും ചെയ്തു.

ശ്രീമത്സ്യമഹാപുരാണം, ശ്രീമത്സ്യസംവാദം, സോമവംശാഖ്യാനം,
യയാതിചരിതം, ശർമ്മിഷ്ഠാവിവാഹം, മുപ്പത്തൊന്നാമദ്ധ്യായം.

— —[ ० ]— —

## മുപ്പത്തിരണ്ടാമദ്ധ്യായം

ശൌനകൻ:—'ഉണ്ണിയുണ്ടായതു കേട്ടപ്പോൾ, ആ ശുചിസ്മിതയായ ദേവയാനി വല്ലാത്ത വ്യസനത്തിൽപ്പെട്ടു ശർമ്മിഷ്ഠയെക്കുറിച്ചു ചിന്ത തുടങ്ങി. അവൾ ശർമ്മിഷ്ഠയുടെ അടുക്കൽച്ചെന്നു ചോദിച്ചു:— 'സുഭ്രു, നീയെന്തിനാണ്, കാമം കൊതിച്ചു പാപം ചെയ്തുകളഞ്ഞതു്?'

ശർമ്മിഷ്ഠ:—'വേദങ്ങളുടെ മറുകരയണഞ്ഞ ധർമ്മാത്മാവായ ഒരൃഷി ഇവിടെ വന്നിരുന്നു. അദ്ദേഹത്തോടു ഞാൻ ധർമ്മസിദ്ധിക്കായി വരം യാചിച്ചു; അല്ലാതെ, അന്യായമായി കാമമനുഷ്ഠിക്കയല്ല ഞാൻ ചെയ്തതു്. ശുചിസ്മിതേ, ആ ഋഷിയിങ്കൽനിന്നാണ് എനിക്കു കുട്ടിയുണ്ടായതു്. വാസ്തവമാണിപ്പറഞ്ഞതു്.'

ദേവയാനി:—'എന്നാൽ, ശർമ്മിഷ്ഠേ, എനിക്കു മുഷിച്ചിലൊന്നുമില്ല. ഒരു വലിയ ശ്രേഷ്ഠബ്രാഹ്മണനിൽനിന്നാണല്ലോ, നിനക്കു സന്താനമുണ്ടായതു്; ഇതു പരമാർത്ഥമാണെങ്കിൽ നല്ലതുതന്നെ. എന്നാൽ, ആ ബ്രാഹ്മണനെ അറിയാമോ? അദ്ദേഹത്തിന്റെ ഗോത്രനാമങ്ങൾ കേൾക്കേണമെന്നുണ്ടു്.'

ശർമ്മിഷ്ഠ:—'ഓജസ്സുകൊണ്ടും തേജസ്സുകൊണ്ടും സൂര്യനെപ്പോലെ മിന്നിത്തിളങ്ങിയിരുന്ന അദ്ദേഹത്തെ കണ്ടപ്പോൾ ചോദിപ്പാൻ എനിക്കു കെല്പുണ്ടായില്ല.'

ഇങ്ങനെ തമ്മിൽ സംസാരിച്ചു രണ്ടുപേരും ചിരിച്ചു. ദേവയാനി, അതു വാസ്തവമെന്നുറച്ചു സ്വഗൃഹത്തിലേയ്ക്കു പോരികയും ചെയ്തു.

യയാതിനൃപനു ദേവയാനിയിൽ, വേറെ ഒരു *ജിഷ്ണുവും വിഷ്ണുവുമോ എന്നു തോന്നുമാറു്, യദുവും തുർവ്വസുവുമാകുന്ന രണ്ടു പുത്രന്മാരുണ്ടായി. വൃഷപർവ്വകുമാരിക്കു ആ രാജർഷിയിൽനിന്നുതന്നെ ദ്രുഹ്യുവും അനുവും പൂരുവുമാകുന്ന മൂന്നുണ്ണികൾ പിറന്നു.

* ഇന്ദ്രൻ.

പിന്നീടൊരിക്കൽ, ശുഭ്രഹാസിനിയായ ദേവയാനി യയാതിയോടൊരുമിച്ച്, ആ പച്ചനിറംപൂണ്ട കാട്ടിലേയ്ക്കു പോയി. അവിടെ ദേവരൂപന്മാരായ കുമാരന്മാർ യഥേഷ്ടം കളിയാടുന്നുണ്ടായിരുന്നു. അവരെ കണ്ടു അത്ഭുതപ്പെട്ടു ദേവയാനി ചോദിച്ചു:—'രാജാവേ, ആരുടെയാണ്, ദേവകുമാരന്മാരെപ്പോലെയുള്ള ഈ നല്ല കുട്ടികൾ? തേജസ്സുകൊണ്ടും അഴകുകൊണ്ടും ഇവിടുത്തെയ്ക്കൊത്തിരിക്കുന്നുവല്ലോ!' ഈ വിധം രാജാവിനോടു ചോദിച്ചിട്ട് അവൾ കുമാരന്മാരോടു ചോദിച്ചു:—'ഉണ്ണികളേ, നിങ്ങളുടെ പേരെന്താണ്? വംശമേതാണ്? അച്ഛനാരാണ്? വാസ്തവം പറയുവിൻ. എനിക്കു കേൾക്കേണമെന്നുണ്ട്.' കുമാരന്മാർ ആ രാജേന്ദ്രനെത്തന്നെ ചൂണ്ടിക്കാണിച്ചു; ശർമ്മിഷ്ഠയാണ് അമ്മ എന്നും ഉരിയാടി. എന്നിട്ട് എല്ലാവരും കൂടി രാജാവിന്റെ അടുക്കലേയ്ക്കു ചെന്നു. എന്നാൽ, ദേവയാനി അരികത്തുണ്ടായിരുന്നതിനാൽ അരചൻ അവരെ ഓമനിച്ചില്ല. അതിനാൽ കുഞ്ഞുങ്ങൾ കരഞ്ഞുംകൊണ്ടു ശർമ്മിഷ്ഠയുടെ അടുക്കലേയ്ക്കു പോന്നു. ആ പൈതങ്ങൾക്കു പാർത്ഥിവന്റെ പേരിലുള്ള സ്നേഹം കണ്ടപ്പോൾ ദേവയാനിക്കു വാസ്തവം മനസ്സിലായി; അവൾ ശർമ്മിഷ്ഠയോടു ചോദിച്ചു:—'എന്റെ കീഴിലിരിക്കെ നീ എനിക്കപ്രിയം ചെയ്തതെന്താണ്? ആ ആസുരധർമ്മത്തെത്തന്നെ ആചരിപ്പാൻ നിനക്കു പേടിയില്ലെന്നോ!'

ശർമ്മിഷ്ഠ:—'ചാരുഹാസിനി, ഋഷി എന്നു ഞാൻ പറഞ്ഞതു പരമാർത്ഥമാണ്. ന്യായധർമ്മാനുവർത്തിനിയായ എനിക്കു ഭവതിയെപ്പേടിയില്ല. ഭവതി വരിച്ചപ്പോൾത്തന്നെ, ഞാനും രാജാവിനെ വരിച്ചിരിക്കുന്നു. സഖീഭർത്താവു ധർമ്മത്താൽ ഭർത്താവാണല്ലോ. എന്റെ ജ്യേഷ്ഠത്തിയും ബ്രാഹ്മണപുത്രിയുമായ ഭവതി എനിക്കു മാന്യയും പൂജ്യയും തന്നെ; എന്നാൽ ഭവതിയെക്കാളേറെ പൂജ്യനാണ് എനിക്കു രാജർഷി എന്നറിഞ്ഞുകൂടെയോ?'

അവളുടെ വാക്കു കേട്ടിട്ടു ദേവയാനി പറഞ്ഞു:—'രാജാവേ, ഞാനിനി ഇവിടെപ്പാർക്കയില്ല. എനിക്കു ഭവാൻ അപ്രിയം ചെയ്തിരിക്കുന്നു.' ആ യുവതി പിടക്കെന്നെഴുന്നേറ്റു കണ്ണുനീർ വാർത്തുംകൊണ്ടു ശുക്രന്റെ അടുക്കലേയ്ക്കു പുറപ്പെട്ടു. അതുകണ്ട് നരേന്ദ്രൻ നടുങ്ങിപ്പോയി. അദ്ദേഹം പരിഭ്രമിച്ച്, നല്ല വാക്കു പറഞ്ഞുംകൊണ്ടു പിന്നാലെ ചെന്നു. എന്നാൽ അവൾ പിന്തിരിഞ്ഞില്ല; രാജാവിനോടു യാതൊന്നും സംസാരിച്ചതുമില്ല. അവളുടെ കണ്ണുകൾ മുറ്റും വെള്ളം നിറഞ്ഞുമിരുന്നു. അവൾ വേഗത്തിൽ ശുക്രന്റെ സമീപത്തെത്തി. അച്ഛനെ കണ്ടതോടുകൂടി അവൾ അഭിവാദ്യംചെയ്തു മുമ്പിൽ നിന്നു. അപ്പോഴേയ്ക്കു യയാതിയും എത്തി ഭാർഗ്ഗവനെ വണങ്ങി.

ദേവയാനി:—'അച്ഛാ, അധർമ്മം ധർമ്മത്തെ ജയിച്ചുകളഞ്ഞു; കീഴ്മേൽ മറിഞ്ഞായി നില; വൃഷപർവ്വാവിന്റെ മകൾ ശർമ്മിഷ്ഠ എന്നെ

ക്കാരം മീതെയായി! അവളിൽ ഈ യയാതിരാജാവു മൂന്നു പുത്രന്മാരെ ഉൽപ്പാദിപ്പിച്ചിരിക്കുന്നു; ഭാഗ്യംകെട്ട എനിക്കൊ, രണ്ടെണ്ണമുള്ളു പുത്രന്മാർ. ഭൃഗുശ്രേഷ്ഠ, ധർമ്മജ്ഞനെന്നു കേളികേട്ട ഈ രാജാവു മര്യാദ തെറ്റിച്ചിരിക്കുന്നു; ഇതു ഞാൻ ഇവിടത്തോടു പറഞ്ഞു!'

ശുക്രൻ:—'മഹാരാജാവേ, ധർമ്മമറിയുന്ന ഭവാൻ കാമത്താൽ അധർമ്മം ചെയ്തുപോയല്ലോ; അതിനാൽ, അങ്ങയ്ക്കു്, ഒഴിച്ചുകൂടാത്ത വാർദ്ധക്യം വന്നുകൂടും.'

യയാതി:—'ബ്രഹ്മൻ, യാചിക്കുന്നവർക്കു ഋതുസിദ്ധി നൽകാത്ത പുരുഷൻ ആരൊ, അവനെ ബ്രഹ്മവാദികൾ ഭ്രൂണഘ്നനെന്നു പറയുന്നു; ഒരു ഗമ്യയായ സ്ത്രീ ഋതുകാമയായി രഹസ്സിൽ വെച്ചു യാചിച്ചാൽ, അവളെ ഗമിക്കാത്തതേവനോ, അവൻ അഭിജ്ഞന്മാരുടെ അഭിപ്രായത്തിൽ ബ്രഹ്മഹത്യക്കാരനത്രെ! ഇതെല്ലാം ആലോചിച്ചിട്ടാണ്, ഞാൻ അധർമ്മഭയംമൂലം ശർമ്മിഷ്ഠയോടു ചേർന്നതു്.'

ശുക്രൻ:—'എന്നെ വിചാരിക്കേണ്ടാ എന്നോ; ഭവാൻ എന്റെ കീഴിലല്ലേ? നാഹുഷ, ധർമ്മത്തിൽ കളവുചെയ്യുവൻ കള്ളനായിപ്പോവും.'

ക്രോധംമൂലം ശുക്രൻ ശപിച്ചതോടുകൂടി, നാഹുഷാത്മജൻ യൌവനമകന്നു വാർദ്ധക്യത്തിൽപ്പെട്ടുപോയി.

യയാതി:—'ഭൃഗുശ്രേഷ്ഠ, എനിക്കു യൌവനംകൊണ്ടു ദേവയാനിയിൽ മതി വന്നിട്ടില്ല. ബ്രഹ്മൻ, പ്രസാദിച്ചാലും: ഈ ജര എന്നെ ബാധിക്കരുതു്!'

ശുക്രൻ:—'പാർത്ഥിവ, ഞാൻ പറഞ്ഞതു പാഴാകയില്ല; ഭവാനെ ജര ബാധിച്ചുപോയി. എന്നാൽ, ഈ ജരയെ ഭവാൻ യഥേഷ്ടം മററാരാളിലാക്കിക്കൊൾക.'

യയാതി:—'എന്നാൽ എനിക്കു യൌവനം നല്കുന്നവൻ രാജ്യവും പുണ്യവും കീർത്തിയും നേടണം; അതിന്നനുവദിച്ചാലും.'

ശുക്രൻ:—'നാഹുഷാത്മജ, ഭവാൻ എന്നെ ധ്യാനിച്ചു്, ഇഷ്ടംപോലെ ജര മററാരാളിലാക്കാം; അതിൽ പാപം പററുകയുമില്ല. അങ്ങയ്ക്കു് യൌവനം നൽകുന്ന പുത്രൻ നാട്ടുവാഴും, ആയുഷ്മാ[illegible], കീർത്തിമാനാകും; വളരെ സന്താനങ്ങളേയും ജനിപ്പിക്കും.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം,
യയാതിചരിതം, ശുക്രകൃതയയാതിശാപം മുപ്പത്തിരണ്ടാമദ്ധ്യായം.

——[o]——

# മുപ്പത്തിമൂന്നാമദ്ധ്യായം

ശൌനകൻ:—യയാതി ജര പൂണ്ടു്, തന്റെ രാജധാനിയിൽ തിരിച്ചെത്തിയിട്ടു്, യദുവെന്ന ശ്രേഷ്ഠനായ മൂത്ത മകനോടാവശ്യപ്പെട്ടു:—'ഉണ്ണി, എനിക്കു ശുക്രന്റെ ശാപംമൂലം ജരയും ചുളിവും നരയും വന്നുകൂടിയിരിക്കുന്നു; യൌവനത്തിൽ മതിവന്നിട്ടുമില്ല. യദു, എന്റെ പാപത്തെയും ജരയെയും നീ ഏറ്റുവാങ്ങുക; നിന്റെ യൌവനംകൊണ്ടു് ഞാൻ വിഷയമനുഭവിക്കട്ടെ. ആയിരം സംവത്സരം കഴിഞ്ഞാൽ, നിന്റെ യൌവനം തിരിയെ തന്നു പാപത്തെയും ജരയെയും ഞാൻതന്നെ വാങ്ങിക്കൊള്ളാം.'

യദു:—'ജരകൊണ്ടു ശരീരം അഴഞ്ഞുപോകും; താടി നരയ്ക്കും; അവയവങ്ങൾ ചുക്കിച്ചുളിയും; കാണാൻ കൊള്ളരുതാതാകും; കെല്പു കെടും; ചടയ്ക്കും; ഒന്നിനും വയ്യാതാകും; സ്ത്രീകളും കൂടെപ്പാർക്കുന്നവരും കളിയാക്കിത്തുടങ്ങും; അതിനാൽ എനിക്കു വേണ്ടാ, ജര! ധർമ്മജ്ഞ, ഇവിടെയ്ക്കു വളരെയുണ്ടല്ലോ, എന്നെക്കാൾ പ്രിയപ്പെട്ട പുത്രന്മാർ; മറ്റേതു മകനോടു് ആവശ്യപ്പെടുക, ജര വാങ്ങാൻ.'

യയാതി:—'എന്റെ ഔരസപുത്രനായ നീ എനിക്കു നിന്റെ വയസ്സ് തരുന്നില്ലല്ലോ; അതിനാൽ നിന്റെ മക്കൾക്കു രാജത്വം ഉണ്ടാകയില്ല. തുർവ്വസോ, നീ വാങ്ങുക, എന്റെ പാപവും ജരയും; മകനേ, നിന്റെ യൌവനംകൊണ്ടു ഞാൻ വിഷയമനുഭവിക്കട്ടെ. ആയിരം സംവത്സരം കഴിഞ്ഞാൽ യൌവനം തിരിയെ തരാം; പാപവും ജരയും ഞാൻ തന്നെ ഏറ്റു വാങ്ങിക്കൊള്ളാം.'

തുർവ്വസു:—'അച്ഛ, എനിക്കു വേണ്ടാ ജര; അതു കാമഭോഗങ്ങളെ കളയും; ബലരൂപങ്ങളെ നശിപ്പിക്കും; ബുദ്ധിമനസ്സുകളെ കെടുക്കും'.

യയാതി:—'എന്റെ ഔരസപുത്രനായ നീ എനിക്കു നിന്റെ വയസ്സു തരുന്നില്ലല്ലോ; അതിനാൽ, തുർവ്വസോ, നിന്റെ വംശം കുററിമുടിഞ്ഞുപോകും. സങ്കീർണ്ണധർമ്മാചാരരായി വിപരീതനടപടിക്കാരായ മാംസഭോജികളുടെ ഇടയിലാവും, നിന്റെ രാജത്വം—ഗുരുതല്പഗാമികളും തിര്യഗ്യോനികളിൽ രമിക്കുന്നവരും പശുപ്രായരുമായ മ്ലേച്ഛരിലാവും, നിന്റെ നാട്ടുവാഴ്ച.'

ഈ വിധം തുർവ്വസുവിനെയും ശപിച്ചിട്ടു യയാതി ശർമ്മിഷ്ഠയുടെ മൂത്ത മകനായ ദ്രുഹ്യുവിനോടു പറഞ്ഞു. 'ദ്രുഹ്യു, ഈ നിറവും അഴകും പോക്കുന്ന ജര നീ വാങ്ങി, ആയിരം വർഷത്തേക്കു നിന്റെ യൌവനം എനിക്കു തരിക; ആയിരം വർഷം കഴിഞ്ഞാൽ യൌവനം തിരിയെ തരാം. പാപവും ജരയും ഞാൻതന്നെ ഏറ്റു വാങ്ങിക്കൊള്ളാം.'

ദ്രുഹ്യു:—'ജര പൂണ്ടവന്നു രാജ്യത്തെയോ രഥാശ്വാദികളെയോ സ്ത്രീയെയോ അനുഭവിക്കാവില്ല; അനുരാഗമുദിക്കലുമില്ല. അതിനാൽ എനിക്കു വേണ്ട, അങ്ങയുടെ ജര!'

യയാതി:—'എന്റെ ഔരസപുത്രനായ നീ എനിക്കു നിന്റെ വയസ്സു തരുന്നില്ലല്ലോ; അതിനാൽ, ദ്രുഹ്യു, നിനക്കു പ്രിയമായ കാമം ഒരിക്കലും നിറവേറുകയില്ല. നീ വംശത്തോടെ, വെള്ളത്തിൽ പൊങ്ങുതടികൊണ്ടു സഞ്ചരിക്കൽ മാത്രമുള്ള രാജ്യത്തു രാജാവല്ലാതെ ഭോജനായി വാഴും! അനു, നീ വാങ്ങുക എന്റെ പാപവും ജരയും; ആയിരംവർഷം നിന്റെ യൗവനം ഞാനനുഭവിക്കട്ടെ.'

അനു:—'ജര ബാധിച്ചവൻ ഒരു കുട്ടിയെപ്പോലെ വൃത്തികേടോടുകൂടിയാണ്, നേരത്തു ഭക്ഷണം കഴിക്കുക; നേരത്തു് അഗ്നിഹോത്രം കഴിക്കലില്ലതാനും. അതിനാൽ എനിക്കു വേണ്ടാ ജര.'

യയാതി:—'എന്റെ ഔരസപുത്രനായ നീ എനിക്കു നിന്റെ വയസ്സു തരാതെ ജരയുടെ ദോഷം പറകയാണല്ലോ ചെയ്തതു്; അതിനാൽ അതു നിന്നെ ബാധിക്കും; നിന്റെ സന്തതികൾ യൗവനം വന്നാലപ്പോഴം മരിച്ചുപോകും. നീ അഗ്നിഹോത്രവും മറവുമില്ലാത്തവനുമാകും! പൂരു, നീ വാങ്ങുക, എന്റെ പാപവും ജരയും. എന്റെ ഓമനമകനാണ് നീ; നിനക്കു ജയം വരും. ഉണ്ണി, എനിക്കു ശുക്രന്റെ ശാപംമൂലം ജരയും വളിയും നരയും വന്നുകൂടിയിരിക്കുന്നു; യൗവനത്തിൽ മതിവന്നിട്ടില്ല. കുറെക്കാലം ഞാൻ നിന്റെ വയസ്സുകൊണ്ടു വിഷയമനുഭവിക്കട്ടെ; ആയിരം വർഷം കഴിഞ്ഞാൽ യൗവനം തിരികെ തന്ന്, പാപവും ജരയും ഞാൻ തന്നെ ഏറ്റുവാങ്ങിക്കൊള്ളാം.'

ഒട്ടും താമസിയാതെ പൂരു മറുപടി പറഞ്ഞു:—'മഹാരാജാവേ, ഞാൻ, ഇവിടുന്നു പറഞ്ഞതിൻവണ്ണം ചെയ്യാം—ഇവിടുത്തെ പാപവും ജരയും ഞാൻ വാങ്ങിക്കൊള്ളാം. ഇവിടുന്ന് എന്നോടു യൗവനം മേടിച്ചു വേണ്ടുന്ന കാമങ്ങൾ അനുഭവിച്ചാലും. ഞാൻ യൗവനം ഇവിടേക്കു തന്ന്, ജര വാങ്ങി, ഇവിടുത്തെ പ്രായവും വടിവും പൂണ്ടു്, കല്പനപോലെ നടന്നുകൊള്ളാം.'

ശ്രീമത്സ്യമഹാപുരാണം, ഭാഷാമത്സ്യസംഗ്രഹം, സോമവംശാഖ്യാനേ
യയാതിചരിതേ, ജരാസംക്രമണം മുപ്പത്തിമൂന്നാമദ്ധ്യായം.

—[o]—

# മുപ്പത്തിനാലാമദ്ധ്യായം

ശൌനകൻ:—ഇതു കേട്ടിട്ട്, ആ രാജർഷി മഹാപ്രതാപനായ ശുക്രനെ സ്മരിച്ച്, ജരയെ അപ്പോൾത്തന്നെ മഹാത്മാവായ പുത്രങ്കൽ സംക്രമിപ്പിച്ചു. പൂരുവിന്റെ വയസ്സുകൊണ്ടു പ്രീതനായ നാഹുഷനരേന്ദ്രൻ കാമത്തിനൊത്തും ഉത്സാഹത്തിനൊത്തും കാലത്തിനൊത്തും സുഖത്തിനൊത്തും ധർമ്മത്തിനു വിരോധമല്ലാതെ ഒരു മഹാരാജാവിനർഹമാംവണ്ണം വിഷയസുഖം ഭുജിച്ചുപോന്നു. അദ്ദേഹം യജ്ഞങ്ങൾകൊണ്ടു ദേവകളേയും, ശ്രാദ്ധങ്ങൾകൊണ്ടു പിതൃക്കളേയും, അനുഗ്രഹങ്ങൾകൊണ്ടു ദീനരേയും, ഇഷ്ടദാനങ്ങൾകൊണ്ട് ബ്രാഹ്മണോത്തമന്മാരെയും, അലിവുകൊണ്ടു ശൂദ്രരേയും, നിഗ്രഹങ്ങൾകൊണ്ടു ദസ്യുക്കളേയും തൃപ്തിപ്പെടുത്തി; ധർമ്മത്താൽ പ്രജകളെയെല്ലാം വഴിപോലെ രഞ്ജിപ്പിച്ചുംകൊണ്ട് അദ്ദേഹം, മററാരു മഹേന്ദ്രനോ എന്നു തോന്നുംവണ്ണം പരിപാലിച്ചു. യുവാവായ ആ സിംഹവിക്രമൻ ധർമ്മത്തിനു വിരോധം വരാതെ മികച്ച വിഷയസുഖം അനുഭവിച്ചുകൊണ്ടിരുന്നു.

അങ്ങനെ നല്ല കാമങ്ങളും ഭുജിച്ചു തൃപ്തനാകാഖിന്നനുമായ യയാതി ആയിരത്താണ്ടു ചെന്നതോർമ്മിച്ചു: കലാകാഷ്ഠാദികളെ കണക്കാക്കിയതിൽ കാലം പൂർണ്ണമായി എന്നു കണ്ടിട്ട് ആ കാലജ്ഞനായ വീര്യവാൻ പൂരുവാകുന്ന പുത്രനോടുരചെയ്തു:—'കാമം ഒരിക്കലും കാമോപഭോഗത്താൽ ശമിക്കുകയില്ല; നേരെമറിച്ച്, ഹവിസ്സിനാൽ അഗ്നി എന്നപോലെ വീണ്ടും വർദ്ധിക്കുകയേയുള്ളൂ! ഭൂമിയിലെ നെല്ല്, യവം, സ്വർണ്ണം, പശുക്കൾ, സ്ത്രീകൾ എന്നിവയെല്ലാം കൂടിയാലും ഒരാൾക്കു തന്നെ തികയുകയില്ല; ഇതോർത്തു ശമം പൂണ്ടുകൊള്ളണം! ഉണ്ണി, അരിന്ദമ, ഞാൻ നിന്റെ യൌവനംകൊണ്ടു സുഖത്തിനൊത്തും ഉന്മേഷത്തിനൊത്തും കാമത്തിനൊത്തും വിഷയമനുഭവിച്ചു; പൂരു, എനിക്കു സന്തോഷമായി. നിനക്കു മംഗളം! ഇതാ, നിന്റെ യൌവനം തിരികെ വാങ്ങിക്കൊൾക; ഈ രാജ്യവും വാങ്ങിക്കൊൾക; നീയാണ്, എനിക്കു പ്രിയംചെയ്ത പുത്രൻ.'

യയാതി ജര തിരികെ വാങ്ങി; പൂരു സ്വന്തം യൌവനവും നേടി. പിന്നെ ഇളയ മകനായ പൂരുവിനു രാജ്യാഭിഷേകം നടത്താനൊരുങ്ങിയ നാഹുഷനോടു ബ്രാഹ്മണരും മററും ചോദിച്ചു:—'തിരുമേനി, ശുക്രന്റെ ദൌഹിത്രനും ദേവയാനിയുടെ പുത്രനും മൂത്തവനുമായ യദുവിനെ വിട്ട്, രാജ്യം പൂരുവിനു കൊടുക്കുന്നതെന്താണ്? ഇവിടത്തെ മൂത്ത മകൻ യദുവാണ്; പിന്നെ തുർവ്വസു. ശർമ്മിഷ്ഠയുടെ പുത്രരിൽത്തന്നെ, ദ്രുഹ്യുവിനും അനുവിനും താഴെയാണല്ലോ പൂരു; മൂത്തവരെ വിട്ട് ഇളയവനു കൊടുക്കാമോ രാജ്യം? ഇതോർമ്മപ്പെടുത്തുകയാണ് ഞങ്ങൾ; സ്വധർമ്മം രക്ഷിച്ചാലും.'

യയാതി:—'ബ്രാഹ്മണാദി ജാതിക്കാരെല്ലാവരും കേൾക്കുവിൻ, ഇന്നതുകൊണ്ടാണ്, എന്റെ രാജ്യം ഒരുവിധത്തിലും മൂത്തവന്നു കൊടുക്കുടാത്തതായതെന്ന്: മൂത്തവനായ യദു എന്റെ ആജ്ഞ കേൾക്കുകയുണ്ടായില്ല. അച്ഛന്നു പ്രതികൂലനായിട്ടുള്ളവൻ പുത്രനല്ലെന്നാണ് സജ്ജനമതം; അച്ഛനമ്മമാരിൽ മകനെപ്പോലെ നിൽക്കുന്നവനത്രെ മകൻ. യദു എന്നെ അനാദരിച്ചുകളഞ്ഞു; തുർവ്വസുവും അങ്ങനെതന്നെ. ദ്രുഹ്യു, അനു എന്നിവരും എന്നിൽ അനാദരം കാണിക്കുകയാണു ചെയ്തതു്. പൂരുവോ, ഞാൻ പറഞ്ഞതു ചെയ്തു്, എന്നെ വിശേഷാൽ മാനിച്ചു: എന്റെ ഇളയ മകൻ എങ്കൽനിന്നു ജര സ്വീകരിച്ചു; പൂരു പുത്രന്റെ നിലയിൽ എന്റെ കാമം പൂരിപ്പിച്ചു! ഉശനസ്സായ കാവ്യൻ എനിക്കു വരം തന്നിട്ടുമുണ്ടു്, 'ഭവാന്റെ ഹിതം നോക്കുന്ന പുത്രൻ ആരോ, അവൻ രാജാവായി നാടു വാഴും' എന്നു്. അതിനാൽ നിങ്ങൾ സമ്മതിക്കണം, പൂരുവിനെ നാടുവാഴിപ്പാൻ.'

പ്രജകൾ:—'എപ്പോഴും അച്ഛനമ്മമാരുടെ ഹിതം നോക്കുന്ന ഗുണവാനായ പുത്രൻ ആരോ, അവൻ തന്നെയാണ്, ഇളയവനായാലും നന്മയ്ക്കെല്ലാം അർഹൻ. അതിനാൽ, ഇവിടെയ്ക്കു പ്രിയംചെയ്ത പുത്രനായ പൂരുവിന്നുതന്നെ ഈ രാജ്യം. ശുക്രന്റെ വരംകൂടിയുണ്ടെങ്കിൽ; അപ്പുറം പറയാനുമില്ല!'

ഇങ്ങനെ പൌരന്മാരും നാട്ടുകാരും അഭിനന്ദിച്ചതിനാൽ, നാഹുഷൻ പ്രിയപുത്രനായ പൂരുവിനെ രാജ്യത്തിൽ അഭിഷേചിച്ചു. രാജ്യം പൂരുവിന്നു കൊടുത്തിട്ടു് അദ്ദേഹം വനവാസത്തിന്നൊരുങ്ങി, താപസബ്രാഹ്മണരോടൊന്നിച്ചു പുരിയിൽനിന്നു പുറപ്പെടുകയും ചെയ്തു.

യദുവിങ്കൽ നിന്നു യാദവരും, തുർവ്വസുവിങ്കൽ നിന്നു യവനരും, ദ്രുഹ്യുവിങ്കൽ നിന്നു ഭോജരും, അനുവിങ്കൽ നിന്ന് മ്ലേച്ഛരും ഉണ്ടായി വന്നു. പൂരുവിന്റെ വംശം പൌരവം; അതിലാണല്ലോ, രാജാവേ, ആയിരത്താണ്ടുകാലം ഊഴി വാഴത്തക്ക ജിതേന്ദ്രിയനായ ഭവാന്റെ ജനനം.

**ശ്രീമത്സ്യമഹാപുരാണം മനുമത്സ്യസംവാദം, സോമവംശാഖ്യാനം,**
**യയാതിചരിതം, പൂരുരാജ്യാഭിഷേകം മുപ്പത്തിനാലാമദ്ധ്യായം.**

———[o]———

## മുപ്പത്തഞ്ചാമദ്ധ്യായം

ശൌനകൻ:—ഇങ്ങനെ ആ യയാതി പ്രിയപുത്രനെ നാടുവാഴിച്ചു സന്തുഷ്ടനായിട്ടു വാനപ്രസ്ഥമുനിയായിച്ചമഞ്ഞു. അദ്ദേഹം ബ്രാഹ്മണരൊന്നിച്ചു മൌനനായി ഫലമൂലാഹാരനായി വനവാസമനുഷ്ഠിച്ചു് ഒടുവിൽ സ്വർഗ്ഗമണഞ്ഞു. കുറെക്കാലം സ്വർഗ്ഗത്തിൽ സുഖമാംവണ്ണം നിവസിച്ചതിന്റെശേഷം അദ്ദേഹത്തെ ദേവേന്ദ്രൻ കീഴ്പോട്ടു വീഴിച്ചുകളഞ്ഞു. വി

വശനായി സ്വൎഗ്ഗത്തിൽ നിന്നു ഭ്രംശിച്ചു നാഹുഷൻ ഭൂമിയിലണയാതെ ആകാശത്തു നിലകൊണ്ടു എന്നും, അവിടെനിന്നു വീണ്ടും ആ വീഴ്വാൻ വസുമാനെന്ന രാജാവിനോടും അഷ്ടകനോടും പ്രതൎദ്ദനനോടും ശിബിയോടും ചേൎന്ന്, സ്വൎഗ്ഗത്തിലേയ്ക്കുതന്നെ പോയി എന്നുമാണു് ഞാൻ കേട്ടിട്ടുള്ളതു്.

ശതാനീകൻ:—'ഭഗവൻ, ഏതു കൎമ്മംകൊണ്ടാണു്, ആ മന്നവൻ വീണ്ടും വിണ്ണുപൂകിയതു്? അദ്ദേഹത്തെ ദേവൎകൾ ഊഴിയിലേയ്ക്കു വീഴിച്ചതെങ്ങിനെ? ഇതെല്ലാം ശരിക്കു ബ്രഹ്മൎഷിസന്നിധിയിൽവെച്ചു് ഇവിടുന്നു ചൊല്ലിക്കേൾപ്പാൻ എനിക്കാഗ്രഹമുണ്ടു്. ദേവേന്ദ്രതുല്യനായിരുന്നുവല്ലോ, കുരുവംശം വളൎത്തിയ വഹ്നിതേജസ്സായ യയാതിനൃപൻ; ആ യശസ്സു പരന്ന സത്യകീൎത്തിയായ മഹാത്മാവിന്റെ ദ്യോവിലും ഭൂവിലുമുള്ള കഥ മുഴുവനും കേൾക്കേണമെന്നുണ്ടു്.'

ശൌനകൻ:—'കേട്ടാലും; യയാതിയുടെ ദ്യോവിലും ഭൂവിലുമുള്ള സൎവ്വപാപപ്രണാശനമായ പുണ്യസൽകഥ ഞാൻ പറഞ്ഞുതരാം: നഹുഷപുത്രനായ യയാതിരാജാവു് ഇളയ മകനെ നാടുവാഴിച്ചു്, യദു മുതലായ പുത്രന്മാരെ അതിൎത്തികളിലും നിയമിച്ചു്, ഫലമൂലാഹാരനായി വളരെ നാൾ വനത്തിൽ വസിച്ചു: അദ്ദേഹം ജിതാത്മാവായി ജിതക്രോധനായി പിതൃദേവകളെ തൎപ്പിക്കും; വാനപ്രസ്ഥനൊത്ത മട്ടിൽ അഗ്നിഹോത്രം കഴിക്കും; പതിവായി കാട്ടിലെ ഹവിസ്സുകൊണ്ടു് അതിഥികളെ സൽക്കരിക്കും; ശിലോഞ്ഛവൃത്തിപൂണ്ടു ശേഷിച്ച അന്നം മാത്രം ഭക്ഷിക്കും; ഇങ്ങിനെയാണു് ഒരായിരത്താണ്ടു മുഴുവൻ കഴിച്ചതു്. പിന്നെ മൂന്നു വൎഷം, വാക്കും മനസ്സുമടക്കി വെള്ളംമാത്രം കുടിച്ചുപോന്നു; അതിനുശേഷം ഒരു വൎഷം മടികൂടാതെ വായുഭക്ഷണം ശീലിച്ചു. പിന്നീടു് ഒരു വൎഷം പഞ്ചാഗ്നിമദ്ധ്യത്തിൽ തപസ്സനുഷ്ഠിച്ചു്, ആറുമാസം കാററുണ്ടുംകൊണ്ടു് ഒററക്കാലിന്മേൽ നിന്നു. ഒടുവിൽ ആ പുണ്യശ്ലോകൻ ഭൂവിലും ദ്യോവിലും തേജസ്സു വ്യാപിപ്പിച്ചു് സ്വൎഗ്ഗവും പൂകി.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം,
യയാതിചരിതം, യയാതിസ്വൎഗ്ഗാരോഹണം മുപ്പത്തഞ്ചാമദ്ധ്യായം.

—— (०) ——

## മുപ്പത്താറാമദ്ധ്യായം.

ശൌനകൻ:—ആ സ്വൎഗ്ഗംപൂക്ക മഹാരാജാവു് ദേവസാദ്ധ്യമരുദ്വസുക്കളാൽ സൽക്കരിക്കപ്പെട്ടു നിൎജ്ജരാലയത്തിൽ നിവസിച്ചുപോന്നു; ജിതേന്ദ്രിയനും പുണ്യവാനുമായിരുന്ന അദ്ദേഹം ദേവലോകത്തിൽനിന്നു ബ്രഹ്മലോകത്തിലേയ്ക്കു സഞ്ചരിച്ചുംകൊണ്ടു വളരെക്കാലം വാണു എന്നാ

ണ്ട് കേറാംവി. ഒരിക്കൽ അദ്ദേഹം ഇന്ദ്രന്റെ സമീപത്തു ചെന്നു. അവിടെ, ഓരോന്നു സംസാരിക്കുന്നതിനിടയിൽ വാസവൻ വസുധേശനോടു ചോദിച്ചു:—'രാജാവേ, പൂരു ജര വാങ്ങി, ഭവാന്റെ വടിവുപൂണ്ടു ലോകത്തിൻ പെരുമാറിയല്ലോ; അതിന്നു രാജ്യം അയാൾക്കു കൊടുത്തിട്ടു ഭവാൻ അയാളോടുപദേശിച്ചതെന്താണ്? ശരിക്കു പറഞ്ഞാലും.'

യയാതി:—'നാട്ടുകാരുടെ അനുമതിയോടുകൂടി പൂരുവിനെ നാടു വാഴിച്ചിട്ടു ഞാൻ പറഞ്ഞതിതാണ്:

(കാകളി)

'നിന്നുടെയാകുന്നു, ഗംഗായമുനകൾ-
ക്കന്നിടയിൽക്കിടക്കുന്ന നാടൊക്കെയും;
മന്നിന്നു മദ്ധ്യഭാഗത്തു നീ രാജാവു;
നിന്നഗ്രജന്മാരതിർത്തികാക്കുന്നവർ.
ക്രോധനരെക്കാൾ വിശിഷ്ടനക്രോധനൻ;
മീതെ ക്ഷമാവാൻ ക്ഷമയററ കൂട്ടരിൽ;
മാനുഷൻ മീതെയമാനുഷരിൽ; ബുധൻ-
താനനഭിജ്ഞരെക്കാളും മികച്ചവൻ.
തെല്ലും, ശകാരിക്കുവോനെശ്ശകാരിച്ചി-
ടൊല്ലാ; തിതിക്ഷുവിൻനേർക്കു കയർത്തതു
ചുട്ടെരിക്കും ശകാരിപ്പോനെ; മററാൾക്ക
കിട്ടിച്ചുകൊള്ളുമവന്റെ പുണ്യത്തെയും!
മർമ്മത്തു കൊത്തൊലാ, ക്രൂരവാക്കോതൊലാ,
നിർമ്മിച്ചിടൊല്ലാ നികൃഷ്ടവൃത്ത്യാ ജയം;
ചൊല്ലൊല്ലാ തീരെക്കടുത്തവാക്കന്യന
വല്ലാതു പൊറുമാറാ;-യതു പാപമാം.
മർമ്മത്തു കുത്തുവോൻ, തീക്ഷ്ണവാക്കാകിയ
വൻമുള്ളുകൊണ്ടു ജനങ്ങളെക്കുത്തുവോൻ;
ഇമ്മർത്ത്യരിൽവെച്ചലക്ഷ്മീമാനവൻ,
തന്മുഖത്താ * രാക്ഷസിയെ വഹിപ്പവൻ!
മുന്നിലഭ്യർച്ചിതനാകണം സത്തരാൽ;
പിന്നിലും പാലിതനാകണം സത്തരാൽ;
ദുർമ്മനസ്സുകൾ കേറിപ്പറവതും
നന്നായ് ക്ഷമിച്ചു സൽപ്രവൃത്തി നടത്തണം.
വായിൽനിന്നു വിടും വാക്ശരമേററവൻ
രാവും പകലും കിടന്നുഴലുന്നിതു;
മർമ്മത്തിലല്ലാതെ തട്ടുകില്ലാശ്ശരം;
ചെമ്മേ പരരിലതെയ്യൊലാ പണ്ഡിതൻ!

* തീക്ഷ്ണവാക്കിനെ രാക്ഷസിയായി കല്പിച്ചിരിക്കുന്നു.

ജീവമൈത്രി, ദയ, ദാനം, മധുരവാ-
ക്കിവകയെല്ലാറ്റുമിണക്കവാനൊന്നമേ
ഇല്ല പാർ മൂന്നിലും;-മാകയാൽസ്സാന്ത്വമേ
ചൊല്ലുകെപ്പോഴും, പരുഷമരുതെല്ലാ:
പൂജനം ചെയ്യുക പൂജ്യരെ; നൽകുക,
യാചനക്കാരനായ്ത്തീരൊല്ലൊരിക്കലും.'

ശ്രീമത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, സോമവംശാഖ്യാനം, യയാതിചരിതം, ഇന്ദ്രയയാതിസംഭാഷണം, മുപ്പത്താറാമദ്ധ്യായം.

——(0)——

## മുപ്പത്തേഴാമദ്ധ്യായം

ഇന്ദ്രൻ:—'യയാതിരാജാവേ, അങ്ങു കാര്യമെല്ലാം അവസാനിപ്പിച്ചു്, ഗൃഹംവെടിഞ്ഞു വനത്തിലേയ്ക്കു പോന്നുവല്ലോ; അതിനാൽ ഞാൻ ചോദിക്കുന്നു: തപസ്സിൽ ആരോടു തുല്യനാണു് ഭവാൻ?'

യയാതി:—'പുരന്ദര, ദേവകളിലോ മനുഷ്യരിലോ ഗന്ധർവരിലോ മഹർഷിമാരിലോ, തപസ്സിൽ എനിക്കു തുല്യനായി ആരെയും ഞാൻ കാണുന്നില്ല!'

ഇന്ദ്രൻ:—'തുല്യരേയും മേന്മ കൂടിയവരേയും കുറഞ്ഞവരേയും, പ്രഭാവമറിയാതെ ഭവാൻ അവമാനിച്ചുകളഞ്ഞുവല്ലോ; അതിനാൽ അങ്ങയ്ക്കു് ഈ ലോകങ്ങളിൽ വാസം അവസാനിച്ചുപോയി—രാജാവേ, പുണ്യം ക്ഷയിച്ചതിനാൽ അങ്ങിതാ, കീഴ്പോട്ടു വീഴുകയായി!'

യയാതി:—'ദേവരാജാവേ, ദേവമനുഷ്യഗന്ധർവമഹർഷിമാരെ അവമാനിച്ചതിനാൽ എനിക്കു പുണ്യം ക്ഷയിച്ചിരിക്കുന്നു എങ്കിൽ, സ്വർഗ്ഗഭ്രഷ്ടനായ ഞാൻ സജ്ജനങ്ങളുടെ ഇടയിൽ വീണാൽക്കൊള്ളാം.'

ഇന്ദ്രൻ:—'ഭവാൻ സജ്ജനസമീപത്തുതന്നെ വീഴും. എന്നാൽ പതിതനായ ഭവാനു വീണ്ടും നില കിട്ടും: യയാതിരാജാവേ, ഇനിമേൽ ഭവാൻ മേലിൽ തുല്യരേയും അധികരേയും അവമാനിച്ചുപോകരുതു്.'

ഉടനേ യയാതി വിണ്ണവർകോന്റെ പുണ്യലോകത്തിൽനിന്നു കീഴ്പോട്ടു വീണു. അതുകണ്ടിട്ടു്, ധർമവിധിയെ രക്ഷിച്ചുപോരുന്ന അഷ്ടകനെന്ന രാജർഷിശ്രേഷ്ഠൻ ചോദിച്ചു:—'യുവാവായി ദേവേന്ദ്രസദൃശാകാരനായി, സ്വന്തം തേജസ്സിനാൽ അഗ്നിപോലെ ദീപ്യമാനനായി, കാറടച്ചിട്ടു വാനത്തുനിന്നു സൂര്യദേവനൊപ്പം നിപതിക്കുന്ന ഭവാൻ ആരാണു്? അഗ്ന്യർക്കതേജസ്സായി അപ്രമേയനായിരിക്കുന്ന ഭവാൻ സൂര്യമാർഗ്ഗത്തിൽനിന്നു വീഴുന്നതു കണ്ടിട്ടു്, 'എന്തായിരിക്കാം ഈ വീഴുന്നതു്' എന്നു്, ഞങ്ങളെ

ല്ലാവരും അമ്പരന്നുപോയി! ദേവേന്ദ്രനോടും സൂര്യനോടും വിഷ്ണുവിനോടും തുല്യപ്രഭാവനായ ഭവാൻ ദേവലോകത്തുനിന്നു വീഴുന്നതു കണ്ടിട്ടു ഞങ്ങളെല്ലാവരും ഈ വീഴ്ചയുടെ കാരണമറിയാൻവേണ്ടി അങ്ങയെ എതിരേറ്റു. മുമ്പേ ഭവാനോടു ചോദിപ്പാൻ ഞങ്ങൾ ശക്തരല്ല; എന്നാൽ, ഞങ്ങളാരെന്നു ഭവാൻ ഇങ്ങോട്ടു ചോദിക്കുന്നില്ലല്ലോ. അതിനാൽ കാമ്യരൂപനായ ഭവാനോടു ഞങ്ങൾ ചോദിക്കുന്നു; ഭവാൻ ആരുടെ പുത്രനാണ്? ഈ വീഴ്ചയ്ക്കെന്താണു ഹേതു? അങ്ങയ്ക്കു ഭയം വേണ്ട; വാസവസദൃശനായുള്ളോവേ, വിഷാദമോഹങ്ങളും വെടിഞ്ഞുകൊൾക. സജ്ജനങ്ങളുടെ സമീപത്തുവെച്ചു ഭവാനോടെതിർക്കാൻ വജ്രായുധനായ വലാന്തകനും ആളാവില്ല! എന്നെന്നും സത്തുക്കളാണ്, സുഖഭ്രഷ്ടരായ സത്തുക്കൾക്കവലംബം. സത്തുക്കളത്രേ ചരാചരങ്ങൾക്കധിപന്മാർ. തനിക്കൊത്ത സത്തുക്കളിലാണ് ഭവാൻ എത്തിച്ചേർന്നിരിക്കുന്നതു്. ചൂടു നൽകുന്നതിൽ അഗ്നിയും, മുളപ്പിക്കുന്നതിൽ ഭൂമിയും, പ്രകാശിപ്പിക്കുന്നതിൽ സൂര്യനുമാണല്ലോ മേലാൾ. സത്തുക്കൾക്കോ, അതിഥിയാണ് മേലാൾ.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം,
യയാതിചരിതം, യയാതിപതനം, മുപ്പത്തേഴാമദ്ധ്യായം.

—(૦)—

# മുപ്പത്തെട്ടാമദ്ധ്യായം

യയാതി:—'നഹുഷന്റെ മകനും പൂരുവിന്റെ അച്ഛനുമായ യയാതിയാണ് ഞാൻ; എല്ലാവരേയും അവമാനിച്ചതുകൊണ്ടു് അല്പപുണ്യനായ ഞാൻ സുരസിദ്ധലോകത്തുനിന്നു ഭ്രംശിപ്പിക്കപ്പെട്ടു വീണുപോയി. എനിക്കു നിങ്ങളെക്കാളേറും പ്രായം; അതുകൊണ്ടാണ്, ഭവാന്മാരെ ഞാൻ അഭിവാദ്യം ചെയ്യാത്തതു്. വിദ്യയോ തപസ്സോ വയസ്സോ ഏറിയവൻ ദ്വിജാതികൾക്കു വൃദ്ധനാണല്ലോ.'

അഷ്ടകൻ:—'രാജാവേ, 'വയസ്സേറിക്കേറും' എന്നാണല്ലോ അങ്ങു പറഞ്ഞതു്. എന്നാൽ ഇതുകൊണ്ടു ഭവാൻ ഒരു വിധത്തിലും മീതെയാവില്ല; വിദ്യകൊണ്ടോ തപസ്സുകൊണ്ടോ വൃദ്ധനായിട്ടുള്ളവനേ ബ്രാഹ്മണർക്കു പൂജ്യനാകൂ.'

യയാതി:—'നടപ്പിന്നെതിരായി നിൽക്കുക പാപമത്രേ; അതു ചെയ്യുവർ പാപലോകം പൂകും. അതിനാൽ, നടപ്പിന്നെതിരായി സംസാരിക്കുന്ന ദുർജ്ജനങ്ങളെ സജ്ജനങ്ങൾ അനുവർത്തിക്കുകയില്ല. തന്റെ നന്മയ്ക്കായി പ്രവർത്തിക്കുന്നവനാണ് അറിവുള്ള ധീരൻ എന്നു കരുതി, ഞാൻ പ്രയത്നിച്ചു നേടിയ ധനധാന്യം എനിക്കു വളരെയുണ്ടായിരുന്നു. ജീവികൾക്കു പലതരത്തിലായിരിക്കും നിനവു്; എന്നാൽ ലാഭവും ചേതവും ദൈവ

ത്തിന്നധീനമത്രെ. ദൈവംതന്നെ ബലവത്തരമെന്ന മനസ്സിലാക്കിയ ധീരന്ന്, അതാതു നേരിട്ടാൽ ഖേദമേശം വരികയില്ല. ജീവന്ന സുഖമോ ദുഃഖമോ സംഭവിക്കുന്നതു സ്വശക്തിയാലല്ല; ദൈവത്താലാകുന്നു. അതിനാൽ, ദൈവംതന്നെ ബലവത്തരമെന്നുറച്ചവൻ ഒരിക്കലും ഖേദിക്കുകയോ മോദിക്കുകയോ ചെയ്യുന്നില്ല. ധീരൻ ദുഃഖത്തിൽ സന്തപിക്കില്ല; സുഖത്തിൽ സന്തോഷിക്കയുമില്ല; എപ്പോഴും ഒരേ നിലയിലിരിക്കും. അതിനാൽ, ദൈവം തന്നെ ബലവത്തരമെന്നുറച്ച്, ഒരിക്കലും ഖേദിക്കയോ മോദിക്കയോ ചെയ്യരുത്. അഷ്ടക, ഞാൻ ഭയത്തിൽ ഒരിക്കലും അസ്വാസ്ഥ്യപ്പെടുകയില്ല; എനിക്ക മനസ്താപവും തീരെയില്ല: വിധി എന്നെ ലോകത്തിൽ എങ്ങിനെയാക്കുന്നുവോ, അങ്ങിനെയാവും ഞാൻ എന്നാണ് എന്റെ ദൃഢവിശ്വാസം. സ്വേദജങ്ങൾ, അണ്ഡജങ്ങൾ, ഉത്ഭിജ്ജങ്ങൾ, ഇഴജന്തുക്കൾ, പുഴുക്കൾ, വെള്ളത്തിലെ മത്സ്യങ്ങൾ, കല്ലുകൾ, പുല്ലുകൾ, മരങ്ങൾ എന്നിതൊക്കെയും വിധിയാലാണ് അതാതു രൂപത്തിലാവുന്നത്. സുഖവും ദുഃഖവും നശ്വരമാണെന്നറിഞ്ഞ ഞാൻ എന്തിന്ന സന്താപംകൊള്ളണം? എന്തു ചെയ്യേണ്ടു, എന്തു ചെയ്താൽ സന്താപപ്പെടില്ല എന്നാലോചിച്ചു ഞാൻ ക്ലേശിക്കാറില്ല.'

ഇങ്ങനെ, മഹാത്മാവായ മഹാഗുണവാൻ യയാതിനൃപൻ സ്വർഗ്ഗത്തിലെന്നപോലെ ആകാശത്തു നിലകൊണ്ടുരചെയ്യുമ്പോൾ, അഷ്ടകൻ വീണ്ടും ആവശ്യപ്പെട്ടു:—'മഹാരാജാവേ, ഇന്നയിന്ന പ്രധാന ലോകങ്ങൾ ഇത്രയിത്ര കാലം ഭവാനനുഭവിച്ചു എന്നതെല്ലാം ശരിക്ക പറഞ്ഞാലും. ക്ഷേത്രജ്ഞനെപ്പോലെയാണല്ലോ, അങ്ങ ധർമ്മം കഥിക്കുന്നത്.'

യയാതി:—'ഞാൻ ഭൂമിയിൽ ചക്രവർത്തിരാജാവായിരുന്നു. പിന്നെ മഹത്തന്ന ലോകത്തെത്തി; അവിടെ ഒരായിരത്താണ്ടു പാർത്തിട്ട്, അതിലും മീതെയുള്ള ലോകത്തേയ്ക്കു പോയി: ആയിരം ഗോപുരവും നൂറു യോജന വിസ്താരവുമുള്ള രമണീയമായ ദേവേന്ദ്രപുരിയിലെത്തി; അവിടെ ഒരായിരത്താണ്ടു പാർത്തിട്ട് അതിലും മീതെയുള്ള ലോകത്തേയ്ക്കു പോയി: ജഗദീശനായ പ്രജാപതിയുടെ ദിവ്യവും അജരവും ദുരാപവുമായ ലോകത്തിലെത്തി; അവിടെ ഒരായിരത്താണ്ടു പാർത്തിട്ട്, അതിലും മീതെയുള്ള ലോകത്തേയ്ക്കു പോയി; ദേവദേവന്റെ ഗൃഹത്തിലും, നിർജ്ജിതലോകനായ ഞാൻ ദേവകളാലെല്ലാം പൂജിക്കപ്പെട്ടുകൊണ്ട് ഈശ്വരതുല്യപ്രഭാവനായി യഥേഷ്ടം നിവസിച്ചു. പിന്നീട്, കാമരൂപനായ ഞാൻ നന്ദനത്തിൽ അപ്സരസ്ത്രീകളോടൊന്നിച്ചു രമിച്ചുകൊണ്ടും പുഷ്പിതങ്ങളായി പുണ്യസൗരഭ്യമിയന്ന മനോഹരവൃക്ഷങ്ങളെ വീക്ഷിച്ചുകൊണ്ടും പതിനായിരം നൂറാണ്ടു പാർത്തു. അവിടെ ദേവസുഖം ഭുജിച്ചുകൊണ്ടിരുന്ന എന്നോട്, കാലം കഴിഞ്ഞതിനാൽ, ഒരു ദേവദൂതൻ മൂന്നുപ്രാവശ്യം അത്യുച്ചസ്വരത്തിൽ, 'കീഴ്പതിക്കുക' എന്നുരചെയ്തു. രാജസിംഹ, ഇത്രത്തോളമേ എ

നിഷേറിഞ്ഞുകൂട്ട. അതോടുകൂടി, പുണ്യം ക്ഷയിച്ചു ഞാൻ നന്ദനത്തിൽനിന്നു നിപതിച്ചു. അപ്പോൾ ആകാശത്ത്, എന്നെപ്പററി കനിവുതോന്നി വ്യസനിക്കുന്ന ദേവന്മാർ പറയുന്നതു ഞാൻ കേൾക്കകയുണ്ടായി:—'പുണ്യവാനും പുണ്യശ്ലോകനുമായ യയാതി ഇതാ, പെട്ടെന്നു പുണ്യം ക്ഷയിച്ചു കീഴ്പോട്ടു വീഴുന്നു'. വീഴുന്ന ഞാൻ അവരോടു ചോദിച്ചു, 'സത്തുക്കളുടെ ഇടയിൽ വീഴാനെന്തുവേണ്ടു' എന്ന്. അവർ നിങ്ങളുടെ യജ്ഞഭൂമി പറഞ്ഞുതന്നു; ഞാൻ നോക്കി ഇവിടെയ്ക്കു പോന്നു. ഹോമഗന്ധവും പുകയാകുന്ന കടാക്ഷവും, ഇതു യജ്ഞഭൂമിയാണെന്ന് എന്നെ ധരിപ്പിച്ചു.'

ശ്രീമത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, സോമവംശാഖ്യാനേ,
യയാതിചരിതം, യയാത്യഷ്ടകസംവാദം മുപ്പത്തെട്ടാമദ്ധ്യായം.

## മുപ്പത്തൊമ്പതാമദ്ധ്യായം

അഷ്ടകൻ:—'കൃതയുഗപ്രധാന, ഭവാൻ കാമരൂപനായി നന്ദനത്തിൽ പതിനായിരം നൂററാണ്ടു പാർത്തുവല്ലൊ; അതു വിട്ടു ഭൂമിയിലേയ്ക്കു പോന്നതെന്തുകൊണ്ടാണ്?'

യയാതി:—'ഇവിടെ ധനം നശിച്ചാൽ ജ്ഞാതിയോ സുഹൃത്തോ ബന്ധുവോ ആളുകളാൽ ത്യജിക്കപ്പെടുന്നില്ലയോ; അതിൻവണ്ണം സ്വർഗ്ഗത്തിൽ പുണ്യം ക്ഷയിച്ച മനുഷ്യൻ അപ്പോൾത്തന്നെ ഗഗനചാരികളായ ദേവകളാൽ ത്യജിക്കപ്പെടുന്നു.'

അഷ്ടകൻ:—'അവിടെ പുണ്യം ക്ഷയിച്ചവർ ഏതു നിലയിലാകും? എൻെറ മനസ്സു വല്ലാതെ അന്ധാളിച്ചുപോകുന്നു! അവർ ഏതു ലോകമണയും? പറഞ്ഞുതന്നാലും. ക്ഷേത്രജ്ഞനാണല്ലൊ ഭവാൻ.'

യയാതി:—'നരദേവ, അവരെല്ലാം ഈ ഭൌമനരകത്തിൽ വീഴുന്നു; ഭൂമിയിൽ കഴുകുകൾക്കും കുറുനരികൾക്കും മാംസത്തിററിക്കായി പലമട്ടിൽ വളരുകയും ചെയ്യുന്നു! അതിനാൽ, ലോകത്തിൽ കാണപ്പെടുന്ന നിന്ദ്യകർമ്മം വർജ്ജിക്കുകതന്നെവേണം. പാർത്ഥിവ, ഇതെല്ലാം ഞാൻ പറഞ്ഞു; ഇനിമേൽ എന്താണു പറയേണ്ടതു്?'

അഷ്ടകൻ:—'പക്ഷികളും കഴുകുകളും മയിലുകളും പതംഗങ്ങളും അവരെ കൊത്തിത്തിന്നുമെങ്കിൽ, അവരുടെ സ്ഥിതിയെന്താവും? ഭൌമനരകവും ഭവാൻ പറഞ്ഞുകേൾക്കേണമെന്നുണ്ടു്.'

യയാതി:—'ദേഹം കർമ്മത്താൽ ഉണ്ടാകുന്നതിനുമുമ്പു് അവർ പൃഥിവിയുടെ മീതെ സഞ്ചരിക്കുന്നു; പിന്നെ ഈ ഭൌമനരകത്തിൽ വീഴുന്നു. എത്ര വർഷങ്ങൾ കഴിഞ്ഞാലും അറികയില്ല. അറുപതിനായിരത്തെണ്ണൂറുകൊല്ലം ആകാശത്തു പറന്നുനടന്നിട്ടു കീഴ്പോട്ടു വീഴുന്നു. അപ്പോൾ

അവരെ ഭീമരായ രൌദ്രരാക്ഷസർ തീക്ഷ്ണദംഷ്ട്രകൾകൊണ്ടു കടിച്ചുതിന്നുന്നു!'

അഷ്ടകൻ:—'ആ വീഴുന്നവരെ ഭീമരായ രൌദ്രരാക്ഷസർ തീക്ഷ്ണദംഷ്ട്രകൾകൊണ്ടു കടിച്ചുതിന്നുമെങ്കിൽ, അവരുടെ സ്ഥിതിയെന്താവും? ഗർഭമായിത്തീരുന്നതെങ്ങിനെ?'

യയാതി:—'പുഷ്പരസത്തിലൂടെ പുരുഷന്റെ രേതസ്സായിത്തീർന്ന് അതു സ്ത്രീയുടെ ഋതുകാലത്തോടു ചേർന്നിട്ടു ഗർഭമായിപ്പരിണമിക്കുന്നു; വനസ്പതികൾ, ഓഷധികൾ, ജലം, വായു, പൃഥിവി, അന്തരിക്ഷം എന്നവയിലൂടെപ്പുക്കു നാൽക്കാലികളുടെയും ഇരുകാലികളുടെയും ഗർഭത്തിൽ പ്രവേശിക്കുന്നു.'

അഷ്ടകൻ:—'മറ്റു ശരീരത്താലോ, അതോ, സ്വന്തം ശരീരത്താലോ മനുഷ്യയോനിയണഞ്ഞു ഗർഭമായിത്തീരുന്നതു്? പറഞ്ഞുതരിക; സംശയത്താൽ ചോദിക്കയാണു ഞാൻ. ശരീരഭേദങ്ങളും വളർച്ചയും കണ്ണും ചെവിയും ബുദ്ധിയുമൊക്കെ എങ്ങിനെയുണ്ടാകുന്നു? ഇതെല്ലാം പറഞ്ഞുതരിക. ഭവാൻ ക്ഷേത്രജ്ഞനാണെന്നു മതമാണു, ഞങ്ങൾക്കെല്ലാം.'

യയാതി:—'വായു ഋതുവിങ്കൽ രക്തത്തോടുചേർന്ന ശുക്ലത്തെ ഗർഭപാത്രത്തിലേയ്ക്കാകർഷിക്കുന്നു; അതിങ്കൽ തന്മാത്രങ്ങളെക്കൊണ്ടു ഗർഭത്തെ ക്രമേണ വളർത്തുന്നു. അതു് അവയവങ്ങളെല്ലാം പൂണ്ടു ബുദ്ധിയും നേടി മനുഷ്യനായി ജനിക്കുന്നു; അവൻ ചെവികൊണ്ടു ശബ്ദത്തെയും, കണ്ണുകൊണ്ടു രൂപത്തെയും, നാസികകൊണ്ടു ഗന്ധത്തെയും, നാവുകൊണ്ടു രസത്തെയും, ത്വക്കുകൊണ്ടു സ്പർശത്തെയും, മനസ്സുകൊണ്ടു ഭാവത്തെയും ഗ്രഹിക്കുന്നു. അഷ്ടക, ഇങ്ങനെയാണു ജീവനു ശരീരസിദ്ധി.'

അഷ്ടകൻ:—'ചത്താൽ ദഹിപ്പിക്കപ്പെടുകയോ കുഴിച്ചിടപ്പെടുകയോ ഭക്ഷിക്കപ്പെടുകയോ ചെയ്തു നശിച്ചു് അഭാവമടഞ്ഞ മനുഷ്യൻ വീണ്ടും ആത്മാവിനെ ഉൾച്ചേർക്കുന്നതെങ്ങിനെ?'

യയാതി:—'രാജസിംഹ, അവൻ മരിച്ചു ശരീരം വെടിഞ്ഞതിനുശേഷം, ഉറങ്ങിയുണർന്നവനെപ്പോലെ, സുകൃതദുഷ്കൃതങ്ങളെ മുൻനിർത്തി, പുണ്യപാപങ്ങൾക്കൊത്ത മറെറാരു യോനിയണയുന്നു; പുണ്യംചെയ്തവർ പുണ്യയോനി പൂകും; പാപം ചെയ്തവർ പാപയോനിയിൽ ചെല്ലും. മഹാനുഭാവ, ഇന്ന പാപത്താലാണു് പുഴുക്കളും പാററകളുമാവുക എന്നു്, എനിക്കു പറവാൻ വയ്യ. ഇന്ന തരക്കാരാണു് നാൽക്കാലികളും ഇരുകാലികളും പക്ഷികളുമായിത്തീരുക എന്നതു മുമ്പത്തിൽ ഞാൻ പറഞ്ഞുവല്ലോ; ഇനിയെന്താണു് ഭവാൻ ചോദിക്കുന്നതു്?'

അഷ്ടകൻ:—'താത, എന്തൊരറിവുകൊണ്ടോ തപസ്സുകൊണ്ടോ ആണു് മനുഷ്യൻ മേന്മ നേടുക? ഇന്നതുകൊണ്ടു് ക്രമേണ നല്ല ലോകങ്ങളിൽ ചെല്ലുമെന്നതും ഒട്ടൊഴിയാതെ പറഞ്ഞുതരിക.'

യയാതി:—'തപസ്സ്, ദാനം, ശമം, ദമം, ലജ്ജ, ആർജ്ജവം, സർവ്വഭൂതദയ എന്നിവ ഏഴുമത്രെ, മനുഷ്യർക്കു സ്വർഗ്ഗലോകത്തെയ്ക്കുള്ള വലിയ വാതിലുകൾ. ഇപ്രകാരത്തെ തപസ്സു മുതലായവയെല്ലാം ചെയ്തവർപോലും, അഭിമാനത്താൽ തമസ്സു ബാധിച്ചുപോയാൽ നശിക്കയേ ഉള്ളു എന്നും സജ്ജനങ്ങൾ പറയുന്നു. പഠിച്ചു പണ്ഡിതനെന്നു ഭാവിച്ചു യാവനൊരുത്തൻ അറിവുകൊണ്ട് അന്യൻെറ യശസ്സു കെടുത്തുമോ, അവൻ നിത്യലോകങ്ങളിൽ ചെല്ലുകയില്ല; ബ്രഹ്മഫലവും നേടുകയില്ല. മാനാഗ്നിഹോത്രം, മാനമൗനം, മാനാധ്യയനം, മാനയജ്ഞം എന്നീ നാലു കർമ്മങ്ങൾ പിഴച്ചാൽ ഭയങ്കരങ്ങൾ തന്നെ. മാനിക്കപ്പെട്ടാൽ സന്തോഷിക്കരുത്; അവമാനിക്കപ്പെട്ടാൽ സന്താപിക്കുകയും ചെയ്യരുത്. ലോകത്തിൽ സജ്ജനങ്ങൾ സജ്ജനങ്ങളെ പൂജിക്കും; അസജ്ജനങ്ങൾക്കു സൽബുദ്ധി വരികയില്ല. ഇങ്ങനെ ദാനം, ഇങ്ങനെ യജ്ഞം, ഇങ്ങനെ അധ്യയനം എന്നാണ് ഞാൻ കേട്ടിട്ടുള്ളത്; ഇവ ഭയങ്ങളും സദാ അവർജ്ജ്യങ്ങളുമത്രെ. യാതൊന്നുകൊണ്ടു സനാതനാധാരത്തെ അറിഞ്ഞു മനീഷികൾ അഭിമാനത്തെ അകറ്റുന്നുവോ, അതാണ് ശ്രേയസ്സ്; അതിനോടു ചേർന്നാൽ ഇങ്ങും അങ്ങും പരമശാന്തി നേടാം.'

ശ്രീ മത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം,
യയാതിചരിതം, യയാത്യുപദേശം മുപ്പത്തൊമ്പതാമദ്ധ്യായം.

—(൦)—

# നാൽപ്പതാമദ്ധ്യായം

അഷ്ടകൻ:—'ഗൃഹസ്ഥൻ, സന്ന്യാസി, ബ്രഹ്മചാരി, വാനപ്രസ്ഥൻ എന്നിവർ സന്മാർഗ്ഗത്തിൽ വർത്തിച്ച് എങ്ങനെയെങ്ങനെ ആചരിച്ചാൽ ദിവ്യലോകം പൂകും?'

യയാതി:—'വിളിച്ചാൽ ചെന്നു പഠിക്കുക; ഗുരുവിന്നു വേണ്ടതൊക്കെ ചെയ്യുക; മുമ്പേ ഉണർന്നെഴുന്നേൽക്കുക; ഒടുവിൽ കിടക്കുക; മൃദുവും ദാന്തനും ധൃതിമാനും അപ്രമത്തനുമായിരിക്കുക—ഇങ്ങനെ പഠിച്ചുപോരുന്ന ബ്രഹ്മചാരിക്കു സിദ്ധി വരും. ധർമ്മത്താൽ കിട്ടിയ ധനംകൊണ്ടു യജ്ഞം കഴിക്കുക, ദാനം ചെയ്യുക, പതിവായി അതിഥികളെ ഊട്ടുക, അന്യന്മാർ കൊടുക്കാത്തതു കൈക്കൊള്ളായ്ക—ഇതത്രെ, പണ്ടേയുള്ള ഗൃഹസ്ഥചര്യ. തൻെറ വീര്യത്താൽ ഉപജീവിച്ചും, പാപത്തിൽനിന്നു വിട്ടുമാറിയും, അന്യരെ സഹായിച്ചും, അന്യരെ ഉപദ്രവിക്കാതെയും, മുനിയായി നിയതാഹാരവിഹാരനായി വനത്തിൽ വസിക്കുന്നവൻ മികച്ച സിദ്ധി നേടും. അശില്പവൃത്തിയായി ഗൃഹമില്ലാത്തവനായി ജിതേന്ദ്രിയനായി എല്ലാററിൽനിന്നും ഒഴിഞ്ഞവനായി ഒരേ ദിക്കിൽ കിടക്കാത്തവനായി, ഇത്തിരി കിട്ടി

ഷാത് മതി എന്നുള്ളവനായി ഒററ വസ്ത്രത്തോടെ ഊരു തെണ്ടുന്നവനാണ് സന്ന്യാസി. ലോകങ്ങളെ ജയിക്കുകയും സ്വയമേവ കാമങ്ങളെ ത്യജിക്കുകയും ചെയ്യുന്ന അന്ത്യദിവസത്തിൽ വേണം, അഭിജ്ഞൻ യഥാവത്തായ വാനപ്രസ്ഥനാകാൻ ശ്രമിക്കുക! വനത്തിൽ വസിച്ചു ശരീരധാതുക്കളെ വനത്തിൽ വെടിഞ്ഞവൻ മീതെ പത്തും താഴെ പത്തും ജ്ഞാതികളേയും തന്നേയും—ഇങ്ങനെ ഇരുപത്തൊന്നുപേരെ—സ്വകൃതംകൊണ്ടുദ്ധരിക്കുന്നു.'

അഷ്ടകൻ:—'എങ്ങനെയുള്ളവരാണ് മുനിമാർ? മൌനം എത്ര വിധമുണ്ട്? അതു പറയുക; ഞങ്ങൾക്ക് കേൾക്കേണമെന്നുണ്ട്.'

യയാതി:—'യാവനൊരുത്തൻ വനത്തിൽ വസിക്കുമ്പോൾ ഗ്രാമവും ഗ്രാമത്തിൽ വസിക്കുമ്പോൾ വനവും പിന്നിലാവുമോ, ജനാധിപ, അവനത്രെ മുനി.'

അഷ്ടകൻ:—'വനത്തിൽ വസിക്കുമ്പോൾ ഗ്രാമവും, ഗ്രാമത്തിൽ വസിക്കുമ്പോൾ വനവും പിന്നിലാവുന്നതെങ്ങനെ?'

യയാതി:—'യാതൊരാരണ്യകൻ ഗ്രാമത്തിലെ യാതൊന്നും ഉപയോഗിക്കില്ലയോ, ആ മുനി വനത്തിൽ വസിക്കുമ്പോൾ ഗ്രാമം പിന്നിലാകുന്നു. അഗ്നിയും ഗൃഹവും ഗോത്രചരണങ്ങളുമില്ലാതെ, കൌപീനാച്ഛാദനത്തിനു മാത്രം വസ്ത്രവും പ്രാണസംധാരണത്തിനു മാത്രം ഭക്ഷണവും തേടുന്ന മുനി യാതൊരുവനോ, അവൻ ഗ്രാമത്തിൽ വസിക്കുമ്പോൾ വനം പിന്നിലാവുന്നു. ആർ കാമങ്ങൾ വെടിഞ്ഞു കർമ്മങ്ങൾ നിർത്തി ജിതേന്ദ്രിയനായി മൌനം കൊള്ളുമോ, ആ മുനി ലോകത്തിൽ സിദ്ധി നേടും. നഖം മുറിച്ചു നിത്യം പല്ലുതേച്ചു കുളിച്ച് അലംകരിച്ചു വിശുദ്ധനായിരിപ്പവൻപോലും ഒരു വൃത്തികെട്ട മുനിയെ പൂജിച്ചേ കഴിയൂ. തപസ്സുകൊണ്ടു ചടച്ചു മെലിഞ്ഞു രക്തമാംസാസ്ഥികൾ ക്ഷയിച്ചു നിർദ്വന്ദ്വനായിത്തീരുന്നു, മൌനം പൂണ്ട മുനി; അവൻ ഈ ലോകത്തെ ജയിച്ചിട്ടു പരലോകത്തെയും ജയിക്കും. ഗോവിനെപ്പോലെ മുഖംകൊണ്ടു മാത്രം ആഹാരം തേടുന്ന മുനി ഈ ലോകമെല്ലാം കീഴടക്കി അമൃതത്വമടയുന്നു.'

**ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം, യയാതിചരിതം, ആശ്രമധർമ്മകഥനം നാല്പതാമദ്ധ്യായം.**

——[o]——

# നാല്പത്തൊന്നാമദ്ധ്യായം

അഷ്ടകൻ:—'രാജാവേ, സൂര്യചന്ദ്രന്മാരെപ്പോലെ ചരിക്കുന്ന ഈ രണ്ടുപേരിൽ [വാനപ്രസ്ഥൻ, സന്ന്യാസി] ആരാണ് മുമ്പേ ദേവസാത്മ്യം പ്രാപിക്കുക?'

യയാതി:—'ഗൃഹമില്ലാതെ, കാമവൃത്തരായ ഗൃഹസ്ഥരുടെ അടുക്കൽ സംയമംപൂണ്ടു ഗ്രാമത്തിൽത്തന്നെ ചരിക്കുന്ന സന്ന്യാസിയാണ് അവരിൽ മുമ്പെ പ്രാപിക്കുക. സുദുർല്ലഭമായ ദീർഘായുസ്സു കിട്ടിയിട്ടു മനസ്സിളകിപ്പോയാൽ, അതിൽ പശ്ചാത്താപംപൂണ്ട് അവൻ തീവ്രമായ തപസ്സു ചെയ്യണം. നൃശംസ്യം അപത്ഥ്യവുമത്രെ, അർത്ഥത്തിന്നായി ധർമ്മം ചെയ്യരുത്. നിഷ്കാമനായി ധർമ്മമാചരിക്കുക എന്നതു യാതൊന്നോ, അതാണ് ആർജ്ജവം; അതാണ് സമാധി; അതാണ് ഉൽകൃഷ്ടം!

അഷ്ടകൻ:—'രാജാവേ, ഭവാനെ ആര് പറഞ്ഞയച്ചു? യുവാവും പൂമാലയിട്ടവനും ദർശനീയനും തേജസ്വിയുമായ ഭവാൻ എവിടെനിന്നു വരുന്നു? എവിടെപ്പോകുന്നു? ഭവാനു ഭൂമിയിൽ സ്ഥാനമുണ്ടായിരിക്കുമോ?'

യയാതി:—'ഞാൻ പുണ്യക്ഷയത്താൽ ഈ ഭൌമനരകം പൂകുന്നതിന്ന് ആകാശത്തുനിന്നു നിപതിച്ചതാണ്. നിങ്ങളോടു പറഞ്ഞു ഞാൻ വീണുകൊള്ളട്ടെ; ലോകപാലന്മാർ തിടുക്കുന്നു. സജ്ജനങ്ങളുടെ ഇടയിൽ വീഴണമെന്നപേക്ഷിച്ചതിനാലാണ് ഞാൻ ഗുണവാന്മാരായ നിങ്ങളുടെ ഇടയിൽ വന്നതു്. നരേന്ദ്ര, ഭൂമിയിലേയ്ക്കു വീഴാൻ തുടങ്ങുമ്പോഴും എനിക്ക് ഈയൊരു വരം ദേവേന്ദ്രൻ തന്നിട്ടുണ്ടായിരുന്നു.'

അഷ്ടകൻ:—'പാർത്ഥിവ, വീഴുന്ന ഭവാനോടു ഞാൻ ചോദിച്ചുകൊള്ളുന്നു, വാനിലോ വിണ്ണിലോ എനിക്കു വല്ല ലോകവുമുണ്ടോ എന്ന്; ഉണ്ടെങ്കിൽ, ക്ഷേത്രജ്ഞനായ ഭവാനറിയാമെന്നാണ് എന്റെ വിശ്വാസം.'

യയാതി:—'ഭൂമിയിൽ കാട്ടിലെപ്പശുപക്ഷികളോടുകൂടി എത്ര ഗോക്കളും അശ്വങ്ങളുമുണ്ടോ അത്ര ലോകങ്ങളുണ്ട് ഭവാനു ദ്യോവിങ്കൽ.'

അഷ്ടകൻ:—'രാജേന്ദ്ര, എന്നാൽ ഭവാൻ കീഴ്പോട്ടു വീഴേണ്ട; വാനിലോ വിണ്ണിലോ എനിക്കുള്ള ലോകങ്ങളെല്ലാമൊക്കെ ഞാൻ അങ്ങയ്ക്കു തരുന്നു; വേഗത്തിൽ അവയെ ആരോഹണംചെയ്തുകൊൾക; ശത്രുക്കളെ ഹനിക്കുന്നവനാണല്ലോ ഭവാൻ.'

യയാതി:—'നൃപശ്രേഷ്ഠ, എന്നെപ്പോലെ ബ്രഹ്മജ്ഞനായ ഒരു ബ്രാഹ്മണൻ ദാനം വാങ്ങുകയില്ല. മുമ്പു പതിവായി, ദ്വിജന്മാർക്കു വേണ്ടതിൻവണ്ണം ദാനംചെയ്തുപോന്നവനാണു ഞാൻ. എത്ര ദരിദ്രനായാലും അബ്രാഹ്മണനും, വീരപത്നിയായ ബ്രാഹ്മണിയും യാചനംകൊണ്ടു (ദാനം വാങ്ങി) ജീവിക്കരുത്. മുമ്പു ചെയ്തിട്ടില്ലാത്തതു ഞാൻ ചെയ്യില്ല; ഇതു ചെയ്യുന്നോരാളാമോ നല്ലവൻ?'

പ്രതർദ്ദനൻ—'ഇന്ദ്രരൂപനായുള്ളോരവേ, ഞാൻ, പ്രതർദ്ദനൻ ചോദിച്ചുകൊള്ളുന്നു, വാനിലോ, വിണ്ണിലോ എനിക്കു വല്ല ലോകവുമുണ്ടോ എന്ന്; ഉണ്ടെങ്കിൽ, ക്ഷേത്രജ്ഞനായ ഭവാനറിയാമെന്നാണ് എന്റെ വിശ്വാസം.'

യയാതി:—'നരേന്ദ്ര, ഉണ്ടു്, തേജസ്സൊഴുകുന്ന നിരാമയങ്ങളായ വളരെ ലോകങ്ങൾ അങ്ങയെ കാത്തിരിക്കുന്നുണ്ടു്; ഓരോന്നിൽ ഏഴേഴുദിവസമേ പാർക്കൂ എങ്കിൽത്തന്നെ അവ അവസാനിക്കയില്ല!'

പ്രതർദ്ദനൻ:—'രാജാവേ, എന്നാൽ അവ ഞാൻ വീഴുന്ന ഭവാനു തരുന്നു; എനിക്കു വാനിലോ വിണ്ണിലോ ഉള്ള ലോകങ്ങളൊക്കെ അങ്ങയ്ക്കായിരിക്കട്ടെ. ഭവാൻ വേഗത്തിൽ വിമോഹംവിട്ടു് അവയെ ആരോഹണം ചെയ്തുകൊൾക.'

യയാതി:—'ഒരു രാജാവിങ്കൽനിന്നു്, അതേവിധം തേജസ്സുള്ള രാജാവായ ഞാൻ, യോഗക്ഷേമം ഏറ്റെടുത്തുകിട്ടാൻ ആഗ്രഹിക്കയില്ല. ദൈവനിയോഗംമൂലം ആപത്തു പറ്റിയാൽ, വിജ്ഞനായ രാജാവു് ഒരിക്കലും അധർമ്മം ചെയ്തില്ലല്ലോ. ധർമ്മം നോക്കുന്നവൻ ധർമ്മ്യവും യശസ്കരവുമായ മാർഗ്ഗം ആലോചിച്ചു തപസ്സു ചെയ്യണം. എന്നെപ്പോലെ ധാർമ്മികനായ ഒരു രാജാവു്, ഭവാൻ പറയുന്നതിൻവണ്ണം ലുബ്ധന്റെ തൊഴിൽ ചെയ്യുകയില്ല! മുമ്പാരും ചെയ്തിട്ടില്ലാത്തതു ഞാൻ ചെയ്യില്ല; ഇതിലേയ്ക്കൊരുങ്ങാമോ നല്ലവൻ?'

ഇപ്രകാരം കഥിക്കുന്ന യയാതിനൃപനോടു വസുമാനെന്ന രാജശ്രേഷ്ഠൻ പറഞ്ഞു.

ശ്രീമത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, സോമവംശാഖ്യാനേ,
യയാതിചരിതം, പരപുണ്യാനംഗീകാരോ നാൽപ്പത്തൊന്നാമദ്ധ്യായം.

——[൦]——

# നാൽപ്പത്തിരണ്ടാമദ്ധ്യായം

വസുമാൻ:—'നരേന്ദ്ര, ഞാൻ, ഉഷദശ്വപുത്രനായ വസുമാൻ ചോദിച്ചുകൊള്ളുന്നു, വിണ്ണിലോ വാനിലോ എനിക്കു പേർ പുകഴ്ന്ന ലോകം വല്ലതുമുണ്ടോ എന്നു്; ഉണ്ടെങ്കിൽ, ക്ഷേത്രജ്ഞനായ ഭവാനറിയാമെന്നാണു് എന്റെ വിശ്വാസം.'

യയാതി:—'ആകാശവും ഭൂമിയും ദിക്കുകളും—സൂര്യൻ തേജസ്സുകൊണ്ടു ചൂടു നൽകുന്നേടം മുഴുവനും—എത്രയാണോ, അത്ര ലോകങ്ങളുണ്ടു്, വിണ്ണിൽ അങ്ങയെ കാത്തിരിക്കുന്നു!'

വസുമാൻ:—'എന്നാൽ ഭവാൻ കീഴ്പോട്ടു വീഴണ്ട; അവ ഞാൻ അങ്ങയ്ക്കു തരുന്നു; എന്റെ ലോകങ്ങൾ അങ്ങയ്ക്കായിരിക്കട്ടെ. രാജാവേ, ദാനംവാങ്ങൽ കഠിനമായതെങ്കിൽ, വല്ല പുല്ലെങ്കിലും വിലയായിത്തന്നു് അവ വാങ്ങിക്കൊൾക.'

യയാതി:—'മിത്ഥ്യയായി (വില കൊടുത്തതായി നടിച്ചു) മേടിക്കുക എന്നതു കുട്ടിക്കാലത്തുപോലും ചെയ്തിട്ടുള്ളതായി ഞാൻ ഓർക്കുന്നില്ല. മുമ്പാരും ചെയ്തിട്ടില്ലാത്തതു ഞാൻ ചെയ്യില്ല; ഇതിലേയ്ക്കൊരുങ്ങാമോ നല്ലവൻ?'

വസുമാൻ:—'ആ ലോകങ്ങളിലേയ്ക്കു പോയ്ക്കൊൾക; വാങ്ങൽ അങ്ങയ്ക്കിഷ്ടമല്ലെങ്കിൽ, ഞാൻ വെറുതേ തന്നിരിക്കുന്നു. അവിടങ്ങളിലേയ്ക്കു ഞാൻ വരികയില്ല; അവയെല്ലാം അങ്ങയ്ക്കിരിക്കട്ടെ.'

ശിബി:—'താത, ഞാൻ, ഉശീനരപുത്രനായ ശിബി ചോദിച്ചുകൊള്ളുന്നു, വാനിലോ വിണ്ണിലോ എനിക്കുമുണ്ടോ വല്ല ലോകവുമെന്ന്; ഉണ്ടെങ്കിൽ ക്ഷേത്രജ്ഞനായ ഭവാനറിയാമെന്നാണ് എന്റെ വിശ്വാസം.'

യയാതി:—'നരേന്ദ്ര, ഭവാൻ വാക്കുകൊണ്ടു മാത്രമല്ല, മനസ്സുകൊണ്ടുകൂടി മറവുള്ളവരെ അവമാനിക്കയുണ്ടായിട്ടില്ല; അതിനാൽ ഭവാനു വിണ്ണിങ്കൽ മിന്നൽക്കൊപ്പം മിന്നിത്തിളങ്ങുന്ന മഹാലോകങ്ങൾ അററമില്ലാതെയുണ്ട്!'

ശിബി:—'എന്നാൽ ആ ലോകങ്ങളിലേയ്ക്കു, പോയ്ക്കൊൾക; വാങ്ങൽ അങ്ങയ്ക്കിഷ്ടമല്ലെങ്കിൽ, ഞാൻ വെറുതേ തന്നിരിക്കുന്നു. തന്നു കഴിഞ്ഞതുകൊണ്ട് ഞാൻ വരികയില്ല, അങ്ങു പോകുന്ന ലോകത്തിലേയ്ക്ക്.'

യയാതി:—'നരേന്ദ്ര, ഇന്ദ്രപ്രഭാവനായ ഭവാനെപ്പോലെ തന്നെ ശ്രേഷ്ഠങ്ങളാണ് ആ ലോകങ്ങൾ. എന്നാൽ എനിക്കു മറെറാരാൾ തന്ന ലോകം പ്രിയമാകയില്ല; അതിനാൽ, ശിബി, ഭവാൻ പറഞ്ഞതിനെ ഞാൻ അഭിനന്ദിക്കുന്നില്ല.'

അഷ്ടകൻ:—'രാജാവേ, ഞങ്ങളിൽ ഓരോരുത്തന്റെ ലോകം അങ്ങു കൈക്കൊള്ളുകയില്ലെങ്കിൽ, എല്ലാവരുടേയും ലോകം തന്നു ഞങ്ങൾ നരകത്തിലേയ്ക്കു പോകും!'

യയാതി:—'നിങ്ങൾ, സത്യവാദികളായ സജ്ജനങ്ങൾ, തക്കതല്ലാത്തതു സംസാരിക്കരുത്. മുമ്പു ചെയ്തിട്ടില്ലാത്തതിന്റെ ഫലം ഞാൻ കൈക്കൊൾകയില്ല. വേണമെന്നില്ലായ്കയാൽ നിങ്ങൾ പറഞ്ഞതു ഞാൻ ചെയ്യുന്നില്ല; എന്നാൽ പറഞ്ഞതുകൊണ്ടുതന്നെ നിങ്ങൾക്ക് ഈ ദാനത്തിന്റെ അനന്തഫലം കിട്ടും.'

അഷ്ടകൻ:—'ആരുടെയാണ്, ആ കാണുന്ന അഞ്ചു സ്വർണ്ണരഥങ്ങൾ? ഉന്നതങ്ങളായ അവകൾ കത്തുന്ന തീയിൻജ്വാലകളെന്നപോലെ മിന്നിത്തിളങ്ങുന്നു.'

യയാതി:—'ഭവാന്മാർക്കും എനിക്കുമുള്ളവയാണ് ഈ സ്വർണ്ണരഥങ്ങൾ; ഇവയിൽ കേറി ഭവാന്മാരും എന്നോടുകൂടിപ്പോരണം.'

അഷ്ടകൻ:—'ഭവാൻ തേരിലേറി വാനത്തിലൂടേ പോയ്ക്കൊൾക; കാലം വരുമ്പോൾ, ഞങ്ങളും പിന്നാലെ വരാം.'

യയാതി:—'എല്ലാവർക്കും ഇപ്പോൾത്തന്നെ പോകാം; നമ്മളൊന്നിച്ചാണല്ലോ സ്വർഗ്ഗം ജയിച്ചത്. ഇതാ നിങ്ങൾക്ക ദേവലോകത്തേയ്ക്കുള്ള മാർഗ്ഗം നിർമ്മലമായി കാണപ്പെടുന്നു.'

രാജാവേ, ആ രാജാക്കന്മാരെല്ലാവരും തേരുകളിൽക്കേറി, ദ്യോവിലും ഭൂവിലും ധർമ്മതേജസ്സ് വ്യാപിപ്പിച്ചു സ്വർഗ്ഗത്തിലേയ്ക്കു ഗമിച്ചു.

അഷ്ടകൻ:—'ഞാൻ മററുള്ള മുമ്പേ പോകുമെന്നും, മഹാത്മാവായ ദേവേന്ദ്രൻ എൻെറ സ്നേഹിതനാണെന്നും മററും ഞാൻ വിചാരിച്ചിരുന്നു; എന്നാൽ, എന്തുകൊണ്ടാണ്, ഈ ഔശീനരനായ ശിബി തനിയേ എല്ലാവരേയും പിന്നിട്ടു വേഗത്തിൽ പോയത്?'

യയാതി:—'ധനം മുഴുവൻ ദിവ്യഗതിക്കായി ദാനംചെയ്തതിനാലത്രേ, ഈ ശ്രീമാൻ ഔശീനരൻ നിങ്ങളെക്കാൾ മീതെയായത്. ദാനം, ശൗചം, സത്യം, അഹിംസ, ലജ്ജ, ശ്രീ, ക്ഷമ, സമചിത്തത, മനസ്സലിവ് എന്നിവയെല്ലാം നിസ്തുല്യബുദ്ധിമാനായ ശിബിനൃപനിൽ ഉറച്ചിരിപ്പുണ്ട്. ഇങ്ങനെയുള്ളവനാകയാലാണ്, ശിബി തേരിലൂടെ മുൻ കടന്നത്.'

അഷ്ടകൻ വീണ്ടും മഹേന്ദ്രതുല്യനായ മാതാമഹനോടു കൗതുകത്താൽ ചോദിച്ചു:—'നൃപതേ, ഞാൻ ചോദിക്കുന്നു; സത്യം പറയുക: അങ്ങാരാണ്? എവിടെ നിന്നാണ്? എങ്ങിനെ (സ്വർഗ്ഗത്തിലേയ്ക്കു) പോന്നു? അങ്ങ ചെയ്തിട്ടുള്ള ലോകത്തിൽ മററാരു ക്ഷത്രിയനോ ബ്രാഹ്മണനോ ചെയ്യുകയില്ല!'

(കേക)

യയാതി:—

'നാഹുഷൻ യയാതിഞാൻ പൂരുവിൻ പിതാവേക-
നാഥനായ് വാണേനൂഴിക്കെൻ; കൂട്ടരോടു ഗോപ്യം
തുറന്നുചൊല്ലാം: ഭവാന്മാർക്കു ഞാൻ മാതാമഹൻ;
ധരണിയെല്ലാം വെന്നു നൽകിനേൻ ദ്വിജേന്ദ്രർക്കായ്;
യാതൊന്നാലമരരായ്ത്തീരുന്നു സുകൃതികൾ,
ചെയ്തേനാപ്പവിത്രാശ്വമേധവും പലവട്ടം;
അന്നമൊട്ടുക്ക നിറഞ്ഞൊത്രയും സമ്പൂർണ്ണമാം
മന്ദിരം മറയവർക്കേകിനേൻ യഥാവിധി,
പൊന്നുകൾ മറുധനം ഗോക്കളെന്നിവയേയും,
പിന്നെയോ നൂററർബുദമശ്വഹസ്തികളേയും.
മാനുഷർ മൻസത്യത്താലുജ്ജ്വലിച്ചിതു മന്നും
വാനുമഗ്നിയും; പാഴ്‌വാക്കോതലില്ലെനിക്കേതും.

നിത്യമെ സത്സമ്മതം; അഷ്ടകൻ, പ്രതർദ്ദനൻ,
വസുമാൻ, ശിബിയിവരോടിതാ, സത്യം ചൊൽവൻ:
ഉത്ഭവം മുനിമാതൃമുഖകം മുഴുവനും
സമ്പ്രീതി നേടും സത്യത്താലെന്നെന്നഭിപ്രായം!
നമ്മുടെ വിണ്ണേറലിതൊക്കെയുമനസൂയം
ബ്രാഹ്മസന്നിധൗ ചൊൽവോൻ നമ്മുടെ ലോകം പൂകും.'

ഇങ്ങനെ, പാരിലെങ്ങും പുകഴ്പ്പെട്ട പരമോദാരകർമ്മങ്ങൾ ചെയ്തു മഹാത്മാവായ ആ യയാതി, തന്റെ ദൌഹിത്രരായ ശ്രേഷ്ഠസുഹൃത്തുക്കളാൽ കേററപ്പെട്ട്, ഭൂലോകം വിട്ടു സ്വർല്ലോകത്തിലെയ്ക്കു ഗമിച്ചു.

ഇപ്രകാരം യയാതിയുടെ ചരിതമെല്ലാം ശരിക്ക വിസ്തരിച്ചു ഭവാനോടു ഞാൻ പറഞ്ഞു. അദ്ദേഹത്തിന്റേതത്രെ പുകഴ്പ്പെട്ട പൂരുവംശം; അതിലാണല്ലോ, മഹേന്ദ്രതുല്യനായ ഭവാന്റെ ജനനം.'

ശ്രീമത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, സോമവംശാഖ്യാനേ,
യയാതിചരിതം, യയാത്യുപാഖ്യാനം നാല്പത്തിരണ്ടാമദ്ധ്യായം.

——[൦]——

## നാല്പത്തിമൂന്നാമദ്ധ്യായം

സൂതൻ—ഇതു ശൌനകനിൽനിന്നു ശ്രവിച്ചിട്ടു വിസ്മയപ്പെട്ട ശതാനീകരാജാവു മികച്ച സന്തോഷത്താൽ പൂർണ്ണചന്ദ്രനെപ്പോലെ ശോഭിച്ചു; രത്നങ്ങൾ, സ്വർണ്ണങ്ങൾ, ഗോക്കൾ, പലതരം വസ്ത്രങ്ങൾ എന്നിവകൊണ്ടു ശൌനകനെ ശരിക്ക പൂജിക്കുകയും ചെയ്തു. ശൌനകനോ, രാജാവു നൽകിയ ധനമെല്ലാം സ്വീകരിച്ചു ബ്രാഹ്മണർക്കായി കൊടുത്തു മറഞ്ഞു."

ഋഷിമാർ:—"യയാതിയുടെ വംശം, യദു മുതലായ പുത്രന്മാരാൽ ലോകത്തിലുറപ്പിക്കപ്പെട്ടതു വിസ്തരിച്ചു പറയുക; ഞങ്ങൾക്കു കേൾക്കേണമെന്നുണ്ട്."

സൂതൻ:—"മൂത്തമകനായ തേജസ്സേറിയ യദുവിന്റെ വംശം ക്രമത്തിൽ വിസ്തരിച്ചു പറയാം; കേട്ടുകൊള്ളുവിൻ:

യദുവിനു ദേവകുമാരന്മാരെപ്പോലെ മഹാരഥന്മാരും മഹാവില്ലാളികളുമായ അഞ്ചു പുത്രന്മാർ സംജാതരായി: *............ആ ബുദ്ധിമാന്നു വേണ്ടപ്പോൾ ആയിരം കൈകളും തേരും കൊടിമരവും ഉണ്ടായിവന്നതു നന്ന് [illegible]; അവൻ ഏഴു ദ്വീപുകളിൽ പതിനായിരം യാഗം നടത്തി

* പത്മപുരാണം സൃഷ്ടിഖണ്ഡം ൧൨-മദ്ധ്യായം (൧൦൩-ാമതു മുതൽ അദ്ധ്യായാവസാനംവരെ) നോക്കുക. പേരുകൾക്കിതിൽ വ്യത്യാസമുണ്ട്. ൧൦൩-ാമത്തേതു 'ശിശുപാലൻ' എന്നല്ല പശുപാലൻ എന്നാകണം.

ല്ലാമത നടത്തിയതായും കേട്ടിട്ടുണ്ട്. ............യാഗത്തിൽവെച്ച്, ആ കാർത്തവീര്യരാജർഷിയുടെ മാഹാത്മ്യം കണ്ടിട്ട് ഗന്ധർവ്വൻ നാരദനും,

'കാർത്തവീര്യന്റെ ഗതിയെ നേടാ ക്ഷത്രിയരാരുമേ
യജ്ഞം, ദാനം, തപം, ശാസ്ത്രം, കൃത്യമിവയിലൊന്നിലും!'

എന്നു പാടുകയുണ്ടായി. ആ യോഗിയായ നരേന്ദ്രൻ ഏഴു ദ്വീപുകളിലും, വാളും വില്ലും ചക്രങ്ങളുമേന്തി തേരേറി സ്സഞ്ചരിച്ച് തസ്കരന്മാരെ കണ്ടുപിടിക്കും. എൺപത്തയ്യായിരം കൊല്ലം അദ്ദേഹം രത്നങ്ങളെല്ലാം തികഞ്ഞ ചക്രവർത്തിയായി വാണു. ............ആ തേജസ്വി കാർക്കോടകപുത്രരായ നാഗത്താന്മാരെ ജയിച്ച്, മനുഷ്യരുടെ ഇടയിൽ, തന്റെ മാഹിഷ്മതീപുരിയിൽ താമസിപ്പിച്ചിരുന്നു. അദ്ദേഹം മഴക്കാലത്തു കടലിന്റെ വേലിയേററത്തിനു നേരെ കളിച്ചുംകൊണ്ടു സുഖമാംവണ്ണം നീന്തിച്ചെല്ലും! അദ്ദേഹം കളിച്ചിളക്കുമ്പോൾ, നല്ല പൂമാലയണിഞ്ഞും തിരകളുളകുന്ന പുരികങ്ങളോടുകൂടിയും നർമ്മദാനദി പേടിച്ചുവിറകൊള്ളും! അദ്ദേഹം ഒററയ്ക്ക് ആയിരം കൈകൾകൊണ്ടു വൻകടലിലിറങ്ങി നീന്തും; മഴക്കാലത്തു കരകവിഞ്ഞൊഴുകുന്ന നർമ്മദയെ കെട്ടിനിർത്തും! അദ്ദേഹത്തിന്റെ ആയിരം കൈകളാൽ വൻകടൽ ഇളകി മറിക്കപ്പെട്ടപ്പോൾ, പാതാളത്തിൽ അസുരശ്രേഷ്ഠന്മാർ ഭീതിയോടെ നിശ്ചേഷ്ടരായിപ്പോകും! 'അദ്ദേഹം ഭുജസഹസ്രം കൊണ്ടൊന്നിളക്കുമ്പോൾ, സമുദ്രത്തിൽ പെരുംതിരകൾ ഉടഞ്ഞുചിന്നും; മത്സ്യങ്ങളും തിമിംഗലങ്ങളും പതുങ്ങും; നുരക്കൂട്ടങ്ങൾ കാററത്തു പറക്കും; ഗംഭീരങ്ങളായ ചുഴികൾ വട്ടംചുററും; വമ്പിച്ച സർപ്പങ്ങൾ, മന്ദരംകൊണ്ടു കടകയാണെന്നും അമൃതുണ്ടാക്കുവാനാണെന്നും ശങ്കിച്ചു ഭയപ്പെട്ട്, വൈകുന്നേരം കാററില്ലായ്കയാൽ ഇളക്കംവിട്ട വാഴകളെന്നപോലെ, പത്തിമടങ്ങാതെ നിന്നുപോവും! .........പിന്നെ പുലസ്ത്യൻ ചെന്നു നല്ല വാക്കു പറകയാൽ കാർത്തവീര്യാർജ്ജുനൻ പൌലസ്ത്യരാക്ഷസനെ വിട്ടയച്ചു. ...........ഇത ശാപത്താലത്രെ, ആ ധീമാനെ ജാമദഗ്ന്യൻ വധിച്ചത്; ഇങ്ങനെ ഒരു വരവും ആ രാജർഷി മുമ്പേ വാങ്ങിയിരുന്നുവല്ലൊ.

അർജ്ജുനനു നൂറു പുത്രന്മാരുണ്ടായി. അവരിൽ ശൂരസേനൻ, ശൂരൻ, ധൃഷ്ടൻ, കൃഷ്ണൻ, അവന്തിരാജാവായിത്തീർന്ന ജയധ്വജൻ എന്നിങ്ങനെ അഞ്ചുപേർ ...........ജയധ്വജന്റെ പുത്രൻ താലജംഘൻ; അവന്റെ നൂറു മക്കൾക്കു താലജംഘരെന്നു പേർ. ആ മഹാത്മാക്കളായ ഹൈഹയരുടെ അഞ്ചു വംശങ്ങൾ വിളിപ്പെട്ടു: വീതിഹോത്രർ, സുജാതർ, ഭോജർ, അവന്തികൾ, തുണ്ഡി [ തൌണ്ഡി) കേരർ. വീതിഹോത്രനു വീര്യവാനായ അനന്തനും, അവനു ശത്രുനാശനനായ ദുർജ്ജയനും പുത്രന്മാർ..........

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം, യദുവംശാനുകീർത്തനം നാല്പത്തിമൂന്നാമദ്ധ്യായം.

# നാല്പത്തിനാലാമദ്ധ്യായം

ഋഷിമാർ:—"എന്തിനാണ് മഹാത്മാവായ വസിഷ്ഠന്റെ വനം കാർത്തവീര്യൻ കടന്നു മഹിപ്പിച്ചതു്? സൂത, ശരിക്കു പറയുക. പ്രജകളുടെ രക്ഷിതാവായിരുന്നു ആ രാജർഷി എന്നാണല്ലൊ നാം കേട്ടിട്ടുള്ളതു്. രക്ഷിതാവായിരിക്കെ ആ തപോവനം മഹിപ്പിച്ചതെങ്ങനെ?"

സൂതൻ:—"ആദിത്യൻ ഒരു ബ്രാഹ്മണന്റെ വേഷത്തിൽ കാർത്തവീര്യന്റെ അടുക്കൽച്ചെന്നാവശ്യപ്പെട്ടു:—'നരേന്ദ്ര, എനിക്ക് ഒരിക്കൽ തൃപ്തിയാകുവോളം ഭക്ഷണം തരിക. ആദിത്യനാണ് ഞാൻ.'

രാജാവ്:—'ഭഗവൻ, ദിവാകര, എന്തുകൊണ്ടാണ് ഇവിടെയുള്ള തൃപ്തിതരിക? എന്തു തരം ഭക്ഷണം ഞാൻ തരേണ്ടു? അതരുളിക്കേട്ടാൽ ചെയ്യാം.'

സൂര്യൻ:—'ദാതാക്കളിൽ വെച്ചു് ശ്രേഷ്ഠനായ രാജാവേ, സ്ഥാവരമായിട്ടുള്ളതെല്ലാം തരിക, എനിക്കു ഭക്ഷിപ്പാൻ. എന്നാൽ എനിക്കു തൃപ്തിവരും; എന്നാലേ തൃപ്തിവരൂ.'

രാജാവ്:—തപിപ്പിക്കുന്നവരിൽ ശ്രേഷ്ഠനായുള്ളോവേ, തേജസ്സുകൊണ്ടോ ബലംകൊണ്ടോ സ്ഥാവരങ്ങളെയെല്ലാം മഹിപ്പിക്കുക എന്നാൽ സാദ്ധ്യമല്ല; അതിനാൽ ഞാൻ തിരുവടിയെ നമസ്കരിക്കുന്നു.

സൂര്യൻ:—'എനിക്കു സന്തോഷമായി. എങ്ങും തടവുപെടാത്ത അക്ഷയശരങ്ങൾ, ഞാൻ തരാം. എന്റെ തേജസ്സുംചേർന്ന ഈ ശരങ്ങൾ ഭവാൻ എയ്തുവിട്ടാൽ ജ്വലിച്ചു സ്ഥാവരങ്ങളെ ഉണക്കിക്കൊള്ളും; ഉണങ്ങിയവയെ ഭസ്മീകരിക്കുകയും ചെയ്യും. എന്നാൽ എനിക്കു തൃപ്തിവരും

സൂര്യൻ കൊടുത്ത ശരങ്ങൾകൊണ്ടു് അർജ്ജുനൻ സ്ഥാവരങ്ങളെയെല്ലാം ചുട്ടെരിച്ചു: ഗ്രാമങ്ങൾ, ആശ്രമങ്ങൾ, ഗോശാലകൾ, നഗരങ്ങൾ, തപോവനങ്ങൾ, രമണീയങ്ങളായ വനങ്ങൾ, ഉപവനങ്ങൾ എന്നിവയെല്ലാം മഹിച്ചുപോയി. ഇങ്ങനെ കിഴക്കേദിക്കിനെ മഹിപ്പിച്ചിട്ടു തെക്കേദിക്കിനെയും മുഴുവൻ ചുട്ടെരിച്ചു. ഘോരമായ തേജസ്സേറ്റിട്ടു ഭൂമി വൃക്ഷവും പുല്ലുംകൂടിയുമില്ലാതായിത്തീർന്നു. അദ്ദേഹം പതിനായിരംകൊല്ലം വെള്ളത്തിൽ നില്ക്കുകയുണ്ടായി. വ്രതമവസാനിച്ചപ്പോൾ ആ തേജസ്സേറിയ തപോധനൻ കരയ്ക്കുകേറി. അപ്പോൾ, തപോവനം കാർത്തവീര്യൻ ചുട്ടെരിച്ചതു കാണുമാറായി. അതിൽ ക്രോധിച്ചു് അദ്ദേഹം രാജർഷിയെ ഞാൻ മുമ്പു പറഞ്ഞതിൻവണ്ണം ശപിച്ചു.

ക്രോഷ്ടുരാജർഷിയുടെ പൌത്രനായുണ്ടായ പിറന്ന വംശം കേട്ടുകൊൾവിൻ; ഇതിലത്രെ വിഷ്ണു വൃഷ്ണികുലോദ്വഹനായി അവതരി

ച്ചു്: * ..........................വൃജിനീവാനു മഹാബലനായ സ്വാഹിയും, സ്വാഹിയ്ക്കു വാഗ്മിപ്രവരനായ രുഷൽഗുവും, രുഷൽഗുവിനു സൌമ്യനും, സൌമ്യനു കർമ്മശീലരായ ചിത്രചിത്രരഥന്മാരും, ചിത്രരഥനു ശശബിന്ദുവും പുത്രന്മാർ.

വിപുലദക്ഷിണനായ ശശബിന്ദു വിളിപ്പെട്ട ചക്രവർത്തിയായി വാണു. അദ്ദേഹത്തിന്റെ വംശത്തെക്കുറിച്ചു് ഒരു ശ്ലോകം പാടേ ചൊല്ലപ്പെട്ടിട്ടുണ്ടു്:

'ശശബിന്ദുസുതന്മാർ നൂറ്, അവർക്കും പുത്രർ നൂറുപേർ
ധീമാന്മാരഭിരൂപന്മാർ ഭൂരിദ്രവ്യമഹസ്സുകൾ.'

അവരിൽ പൃഥുശ്രവസ്സും ..........നല്ല യജ്ഞങ്ങൾ ചെയ്തു. പൃഥുശ്രവസ്സിന്റെ പുത്രൻ സുയജ്ഞൻ; സുയജ്ഞന്റെ മകൻ ഉശനൻ; ആ പരമധാർമ്മികൻ ഭൂമിയെ രക്ഷിച്ചുംകൊണ്ടു് നൂറശ്വമേധം കഴിച്ചു. ഉശനന്നു്, ശത്രുതാപനനായ ശിനേയു എന്ന പുത്രനുണ്ടായി. അവന്റെ മകൻ, രാജർഷിമാരിൽ ശ്രേഷ്ഠനായ മരുത്തൻ; മരുത്തന്റെ മകൻ വീരനായ കംബളബർഹിസ്സ്; കംബളബർഹിസ്സിന്റെ പുത്രൻ വിദ്വാനായ രുക്മകവചൻ; രുക്മകവചരാജാവു കവചധാരികളായ എതിർ വില്ലാളികളെ വിവിധബാണങ്ങൾകൊണ്ടു കൊന്നൊടുക്കി,..........അദ്ദേഹത്തിനു പരവീരഹന്താവായ പരാജിത്തു പിറന്നു. പരാജിത്തിനു മഹാവീര്യവില്ലാളികളായ അഞ്ചു പുത്രന്മാർ സഞ്ജാതരായി;......................................

............കന്തിയ്ക്കു പ്രസാപമിയന്ന ധൃഷ്ടനും, രണധൃഷ്ടനായ ധൃഷ്ടനു.........നിർവൃതിയും, നിർവൃതിക്കു വിദൂരഥനും, വിദൂരഥനു ദശാർഹനും, ദശാർഹനു വ്യോമനും, വ്യോമനു ജീമൂതനും, ജീമൂതനു വികലനും,............മധുവിനു പുരുവസുവും, പുരുവസുവിനു പുരുഷോത്തമനായ പുരുദ്വാനും പുത്രന്മാർ; പുരുദ്വാനു വൈദർഭിയായ ഭദ്രസേനിയിൽ ജന്തു പിറന്നു; ജന്തുവിന്നു് ഐക്ഷ്വാകിയായ പത്നിയിൽ സത്വസമ്പന്നനും സാത്വതർക്കു കീർത്തിവർദ്ധനനുമായ സാത്വതൻ സഞ്ജാതനായി,..................

സത്വസമ്പന്നനായ സാത്വതനിൽനിന്നു കൌസല്യ ഭജിയേയും ഭജമാനനേയും ദിവ്യനായ ദേവാവൃധനേയും മഹാഭുജനായ അന്ധകനേയും യദുപ്രീതിദനായ വൃഷ്ണിയേയും ഉൽപ്പാദിപ്പിച്ചു. ഇവരിൽ നിന്നു നാലു വംശങ്ങളുണ്ടായി; അവ വിസ്തരിച്ചു കേട്ടാലും: ഭജമാനനു സൃഞ്ജയപുത്രിമാരായ ബാഹ്യകോപബാഹ്യകമാരിൽ വളരെ പുത്രന്മാരുണ്ടായി; നിമി, ക്രമിലൻ, ധൃഷ്ടൻ, ശൂരൻ, പുരഞ്ജയൻ എന്നിവർ ഭജമാനനു ബാഹ്യകയിൽ ജനിച്ചവരത്രേ. ബന്ധുക്കൾക്കു പ്രീതിവളർത്തുന്ന യജ്വാവായ

* പത്മപുരാണം സൃഷ്ടിഖണ്ഡം ൧൩-ാമദ്ധ്യായം ൧൭-൧൮-ാം ശ്ലോകത്തു് 'വംശം വർദ്ധിപ്പിച്ചവരാം' എന്നതുവരെ വായിക്കുക; പാഠഭേദം വ്യത്യാസം പേരുകൾക്കേയുള്ളു. ൧൯-ാം ശ്ലോകത്തു്, 'അവരുടെ അദ്ദേഹം' എന്നതിനുശേഷം ഭയാകുലം എന്നു ചേർക്കണം.

ദേവാവൃധന്നു പുത്രന്മാരുണ്ടായില്ല;..................അദ്ദേഹം മന്ത്രം ജപിച്ചുകൊണ്ട് പർണ്ണാശാനദിയിലാണ് തപശ്ചരണം ചെയ്തിരുന്നത്.......... ഒടുവിൽ അവൾ, 'ഇങ്ങനെയുള്ള പുത്രൻ പിറക്കത്തക്ക ഒരു സ്ത്രീയെ കാണുന്നില്ല; അതിനാൽ ഞാൻതന്നെ ഇദ്ദേഹത്തിന്നു പുത്രനെ പ്രസവിച്ചുകൊടുക്കാം' എന്നാലോചിച്ചുറച്ചു..........അന്വവംശത്തിൽ പുരാണജ്ഞന്മാർ മഹാത്മാവായ ദേവാവൃധന്റെ ഗുണങ്ങൾ വർണ്ണിച്ചു പറയുന്നതു കേട്ടിട്ടുണ്ട്:—'നാം ദൂരത്തുനിന്നു കേൾക്കുമ്പോഴെന്നപ്പോലെ തന്നെയാണ്, അടുത്തുചെന്നു കാണുമ്പോഴും: ബഭ്രു മനുഷ്യരിൽവെച്ചു ശ്രേഷ്ഠൻ; ദേവാവൃധനോ, ദേവതുല്യൻ. പൂർവ്വികന്മാർ എഴുപത്തിനായിരത്തറുപത്തുപേർ ബഭ്രുദേവാവൃധന്മാർമൂലം മുക്തിയടഞ്ഞിരിക്കുന്നു!' യജ്വാവും ദാനപതിയും ബ്രഹ്മണ്യനും ദൃഢവ്രതനും സുരൂപനും വലിയ തേജസ്വിയും ശ്രുതവീര്യശാലിയുമായിരുന്നു ബഭ്രു. അന്ധകന്നു കാശ്യപുത്രിയിൽ കുകുരൻ, ഭജമാനൻ, ശശി, കംബളബർഹിസ്സ് എന്നീ നാലു പുത്രന്മാരുണ്ടായി. കുകുരന്നു ധൃഷ്ണുവും, ധൃഷ്ണുവിന്നു ധൃതിയും, ധൃതിക്കു കപോതരോമാവും, അദ്ദേഹത്തിന്നു തൈത്തിരിയും, തൈത്തിരിക്കു നന്ദനോദരദുന്ദുഭി എന്നു കൂടിപ്പേരുള്ള അഭിജിത്തെന്നായ നളനും പുത്രന്മാർ. ആ നരോത്തമൻ പുത്രനുണ്ടാകാൻവേണ്ടി അശ്വമേധം കഴിച്ചു; ആ യാഗത്തിൽ അതിരാത്രത്തിനിടയിൽ, സഭാമദ്ധ്യത്തിൽ നിന്നു കുലീനനായ പുനർവ്വസു ഉണ്ടായിവന്നു. വിദ്വാനും കർമ്മജ്ഞനും യജ്വാവും ദാതാവുമായിരുന്ന പുനർവസുവിന്ന് ആഹുകൻ എന്നൊരു പുത്രനും ആഹുകി എന്നൊരു പുത്രിയും പിറന്നു. ആഹുകനെപ്പററി ചില ഗാഥകളുണ്ട്:

(കാകളി)

'അച്ചുതണ്ടുകളുമാവനാഴികളും
വെച്ചു വെളിയ കെട്ടിയിട്ടുള്ളതായ്
ഉച്ചധ്വജാഢ്യമായ് ശോഭിച്ചു കാർകൊണ്ട-
ലൊച്ചമുഴക്കിന തേർ പതിനായിരം.
ആയിരത്തിൽക്കുറഞ്ഞേകുവോൻ, മിഥ്യോക്തി-
യാരുമനായജ്വാവ,തേജസ്വ്യ,ശൌചവാൻ
പാമരനെന്നിവരില്ലപോലാഹുകൻ
സ്വാമിയായ് മേവിന ഭോജപ്പരിഷയിൽ!'

ആഹുകൻ സോദരിയായ ആഹുകിയെ അവന്തിരാജാവിന്നു കൊടുത്തു. ആഹുകന്നു കാശ്യപുത്രിയിൽ ദേവകൻ ഉഗ്രസേനൻ എന്നിങ്ങനെ ദേവകുമാരോപമന്മാരായ രണ്ടു പുത്രന്മാരുണ്ടായി. ദേവകന്നു ദേവതുല്യന്മാരായി ദേവവാനെന്നും ഉപദേവനെന്നും സുദേവനെന്നും ദേവരക്ഷിതനെന്നും നാലു വീരപുത്രന്മാരും അവർക്ക് ഏഴു സോദരിമാരും പിറന്നു; ആ സ്ത്രീകളെ—ദേവകി, ശ്രുതദേവി, മിത്രദേവി, യശോധര, ശ്രീദേവി, സത്യദേവി, സുതാപി എന്നിവരെ—വസുദേവന്നു കൊടുത്തു.........

കുകുരവംശ്യനായ ഉഗ്രസേനനേയും സന്താനങ്ങളേയും പറഞ്ഞുവല്ലോ............

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം,
ക്രോഷ്ടുവംശാനുകീർത്തനം നാല്പത്തിനാലാമദ്ധ്യായം.

——(o)——

# നാല്പത്തഞ്ചാമദ്ധ്യായം

——

സൂതൻ:—* ........................................

സത്രാജിത്തിന്നു കേകയപുത്രിമാരായ പത്തു സൽപത്നിമാരിൽ, വീര്യത്താൽ വിളിപ്പെട്ട നൂറൊറ്റ പുത്രന്മാരുണ്ടായി. അവരിൽ മൂത്തവൻ ഭംഗകാരനായിരുന്നു. പിന്നീട്, (ഭംഗകാരനെപ്പെറ്റതിന്നു ശേഷം) വ്രതവതി എന്നവരും പങ്കജാക്ഷിമാരായ മൂന്നു പെൺകിടാങ്ങളെ പ്രസവിച്ചു: സ്ത്രീകളിൽ ഉത്തമയായ സത്യഭാമയും ദൃഢവ്രതയായ വ്രതിനിയും പത്മാവതിയുമാകുന്ന അവരെ കൃഷ്ണന്നു കൊടുത്തു. വൃഷ്ണിയുടെ ഇളയമകനായ അനമിത്രന്നു ശിനി പിറന്നു. ശിനിയുടെ മകൻ സത്യകൻ; സത്യകപുത്രൻ സാത്യകി; സാത്യകി പുത്രൻ, സത്യവാനായ യുയുധാനൻ; പ്രതാപമിയന്ന ശിനി പൌത്രനായ യുയുധാനന്ന് അസംഗനും, അദ്ദേഹത്തിന്നു ഭൂമിയും ഭൂമിക്കു യുഗന്ധരനും തനയന്മാർ. ഇവരൊക്കെയത്രെ ശൈനേയന്മാർ. ഇങ്ങനെ വൃഷ്ണിവംശ്യനായ അനമിത്രന്റെ സന്താനപരമ്പര പറയപ്പെട്ടു.

അനമിത്രന്നു പൃഥ്വിയിൽ വീരനായ യുധാജിത്തൻ ജനിച്ചു. യുധാജിത്തന്നു രണ്ടു പുത്രന്മാരുണ്ടായി: വൃഷഭനും ക്ഷത്രനും. വൃഷഭൻ കാശിരാജാത്മജയായ ജയന്തിയെ വേളി കഴിച്ചു; അവളിൽ ജയന്തൻ എന്നൊരു സൽപുത്രനുണ്ടായി. ജയന്തൻ, സദാ യജ്ഞം ചെയ്യുന്നവനും അതിവീരനും അതിഥിപ്രിയനും ശാസ്ത്രജ്ഞനുമായിരുന്നു. അദ്ദേഹത്തിന്നു സമയജ്ഞനും ഭൂരിദക്ഷിണനുമായ അക്രൂരൻ സംജാതനായി. അക്രൂരൻ രത്ന എന്ന ശൈബ്യകന്യകയെ വിവാഹംചെയ്തു; അവളിൽ മഹാബലരായ പതിനൊന്നു പുത്രന്മാർ പിറന്നു: ഉപലംഭൻ, സദാലംഭൻ, വൃകലൻ, വീര്യൻ, സവിതരൻ, സദാപക്ഷൻ, ശത്രുഘ്നൻ, വാരിമേജയൻ, ധർമ്മദൃക്ക്, ധർമ്മവർമ്മാവ്, ധൃഷ്ടമാനൻ; ഈ രത്നാപുത്രരെല്ലാവരും അഗ്നിഹോത്രികളായിരുന്നു. അക്രൂരന്ന് ഉഗ്രസേനയിൽ കുലവർദ്ധനന്മാരായ രണ്ടു കുമാരന്മാരുളവായി: ദേവന്മാർക്കൊത്ത ദേവവാനും ഉപദേവനും;..........

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം സോമവംശാഖ്യാനം,
വൃഷ്ണിവംശാനുകീർത്തനം നാല്പത്തഞ്ചാമദ്ധ്യായം.

പത്മപുരാണം സൃഷ്ടിഖണ്ഡം ൧൩-ാമദ്ധ്യായം ൧൩൫-ാം ശ്ലോകത്തു 'ക്രോഷ്ടുവിന്റെ' എന്നു തുടങ്ങുന്ന ഖണ്ഡികകളതിൽ, ൧൩൫-ാം ശ്ലോകത്തു', 'എന്നിവർ പിറന്നു' എന്നതുവരെ നോക്കുക.

# നാല്പത്താറാമദ്ധ്യായം

സൂതൻ:--* ......................ശ്രുതശ്രവസ്സിന്നു ചൈദ്യനിൽനിന്നു സുനീഥൻ ജാതനായി; അദ്ദേഹം പലവ്രത ധർമ്മങ്ങൾ ചെയ്യുവന്നു ശത്രുമർദ്ദനനുമായിരുന്നു.

പൃഥയെ ശൂരൻ വൃദ്ധനായ കുന്തിഭോജന്നു മകളായി കൊടുത്തു;........
...........ചിത്ര, അക്ഷി എന്നു രണ്ടു പെൺകിടാങ്ങളും രോഹിണിക്കുണ്ടായിവന്നു. ദേവകിക്കു വസുദേവങ്കൽനിന്നു സുഷേണനും കീർത്തിമാനും ഉദാസിയും ഭദ്രസേനനും ഋഷിവാസനും ഭദ്രവിദേഹനുമാകുന്ന ആറു പുത്രന്മാർ പിറന്നു; അവരെയെല്ലാം കംസൻ കൊന്നുകളഞ്ഞു. വർഷാകാലത്തിലെ ഒന്നാമത്തെ അമാവാസ്യയ്ക്കു മുമ്പത്രെ, മഹാളജനായി പ്രജാപതിയായിരിക്കുന്ന കൃഷ്ണൻ ദേവകിയിൽ അവതരിച്ചതു്; കൃഷ്ണന്റെ അനുജത്തിയായി, പേർപുകഴ്ന്ന ഭദ്രഭാഷിണിയായ സുഭദ്രയും ദേവകിയിൽ ജനിച്ചു. ആശ്രയിൽ വസുദേവന്നു സഹദേവൻ സംജാതനായി. ദേവരക്ഷിതയ്ക്കു് ഉപാസംഗധരൻ എന്നൊരാൺകുട്ടിയും സുമശ്ശയായ ഒരു പെൺകുട്ടിയും പിറന്നു; പെൺകുട്ടിയെ കംസൻ കൊന്നു. വിജയൻ, രോചമാനൻ, വർദ്ധമാനൻ, ദേവലൻ എന്നീ മഹാത്മാക്കൾ ഉപദേവിയിൽ ജനിച്ചു. വൃകദേവിയിൽ മഹാത്മാവായ അവഗാഹനും നന്ദകനും സഞ്ജാതരായി. ദേവകിയുടെ ഏഴാമത്തെ മകൻ മദനനത്രെ. ശ്രദ്ധാദേവി പൊരിൽത്തോൽക്കാത്ത മഹാഭാഗനായ ഗവേഷണനെ പ്രസവിച്ചു. വനത്തിൽ സഞ്ചരിക്കെ വൈശ്യസ്ത്രീയിൽ ഉത്പാദിപ്പിച്ച കൌശികനാകുന്നു, വസുദേവന്റെ പ്രഥമപുത്രൻ. സുതനു, രഥരാജി എന്നു രണ്ടു പരിഗ്രഹങ്ങൾ കൂടി വസുദേവന്നുണ്ടായിരുന്നു; അവരിൽ ബലവാന്മാരായ രണ്ടു പുത്രന്മാർ—പുണ്ഡ്രനും കപിലനും—പിറന്നു; അവരിൽ ഒന്നാമൻ ജര എന്ന നിഷാദവർഗ്ഗത്തിലെ വില്ലാളിയത്രെ. സൌഭദ്രൻ, ഭവൻ എന്നീ മഹാസത്വന്മാരും ഉല്പന്നരായി. ദേവഭാഗന്നു് ഉദ്ധവൻ എന്ന പുത്രൻ ഉളവായി; ദേവശ്രവസ്സായ ഉദ്ധവൻ പണ്ഡിതരിൽ അഗ്രഗണ്യനത്രെ. ഐക്ഷ്വാകിയായ യശസ്വിനി അനാധൃഷ്ടിയിങ്കൽ നിന്നു സകലരെയും വെല്ലുന്ന ശത്രുഘ്നനെ ഉൽപ്പാദിപ്പിച്ചു; അദ്ദേഹത്തിന്റെ പുത്രൻ ശ്രാദ്ധൻ. സന്തതിയില്ലാതിരുന്ന കൃഷ്ണന്നു വിഷ്ണുപ്രസാദത്താൽ മഹാഭാഗനും മഹാബലവീര്യനുമായ സുചന്ദ്രൻ എന്ന മകനുണ്ടായി. ജാംബവതിയുടെ സുലക്ഷണന്മാരായ സുതന്മാരാകുന്നു, ബലവീര്യങ്ങളേറിയ ചാരുദേഷ്ണനും സാംബനും. തന്ത്രന്നു തന്ത്രിപാലനും തന്ത്രിയും പുത്രന്മാർ. ശഖികന്നു വിക്രമവും ബലവും മ

* പത്മപുരാണം, സൃഷ്ടിഖണ്ഡം, ൧൩-ാമദ്ധ്യായം ൧൩൩-ാം ശ്ലോകത്തിന്ന്, 'ദേവകിയിൽ' എന്നാരംഭിക്കുന്ന വാക്യം മുതൽ ൧൩൪-ാം ശ്ലോകത്തിലെ 'ജനിച്ചു' എന്നതുവരെ വായിക്കുക. ൧൩൨-ാം ശ്ലോകത്തിലെ 'പൃഥയിൽനിന്ന്' എന്നതിനെ 'ശ്രുതനിൽനിന്ന്' എന്നാക്കണം.

ഴുതു നാലു പുത്രന്മാർ: വിരാജനും ധന്വവും ശ്യാമനും സൃഞ്ജയനും. ശ്യാമ ന്നു സന്തതിയുണ്ടായില്ല. ശമീകൻ രാജത്വം വെറുത്തു കാട്ടിൽ പോയി രാജർഷിയായിപ്പുമത്രെ.........................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശഖ്യാനം,
വൃഷ്ണിവംശാനുകീർത്തനം നാല്പത്താറാമദ്ധ്യായം.

— —[o]— —

# നാല്പത്തേഴാമദ്ധ്യായം

— — —

സൂതൻ:—* ..................................................

ദ്വിജോത്തമരേ, ഇങ്ങനെ അനേകായിരം പുത്രന്മാർ കൃഷ്ണനുണ്ടായി. വാസുദേവസുതന്മാർ ശതസഹസ്രങ്ങളെന്നും, എണ്ണൂറിനായിരമെന്നും, ഒരു ലക്ഷമെന്നും ഗണിക്കപ്പെട്ടിരിക്കുന്നു. ഉപാസംഗന്റെ പുത്രന്മാർ വജ്രനും സംക്ഷിപ്തനും; ഗദൻ എന്നവന്റെ പുത്രന്മാർ ശ്രീന്ദ്രസേനനും ഭൂരിയും............. സമ്പന്നയായ കാശിരാജപുത്രിയായ സുപാർശ്വയിൽ ബലിഷ്ഠരും സത്യസന്ധരും ദേവതുല്യരുമായ അഞ്ചു വീരപുത്രന്മാരുണ്ടായി. മൂന്നുകോടി യാദവവീരന്മാരിൽ, മഹാബലവീര്യരായ അറുപതിനായിരം പേർ ദേവാംശങ്ങളത്രെ.................................................”

ഋഷിമാർ:—“സപ്തർഷിമാർ, കുബേരൻ, മണിധരയക്ഷൻ, സാലകി, നാരദൻ, സിദ്ധൻ, ധന്വന്തരി എന്നിവരോടൊന്നിച്ച്, ആദിദേവനായ വിഷ്ണു അവതരിച്ചതെങ്ങിനെ? എത്ര അവതാരങ്ങൾ കഴിഞ്ഞിട്ടുണ്ട്? ഇനിയെത്രയുണ്ടാവും? ഭൂമിയിൽ ബ്രഹ്മക്ഷത്രിയകുലങ്ങളിൽ മാത്രം ജനിക്കുന്നതെന്തുകൊണ്ട്? വൃഷ്ണ്യന്ധകകുലത്തിൽ പിറന്നതെന്തിന്? വീണ്ടും വീണ്ടും മനുഷ്യനായിപ്പിറക്കുന്നതെന്തുകൊണ്ട്? ഞങ്ങൾക്കു പറഞ്ഞുതന്നാലും.”

സൂതൻ:—“യുഗം അവസാനിക്കാറാകുമ്പോൾ, ധർമ്മത്തിന്നു ക്ഷയംവരുമ്പോൾ, വിഷ്ണുഭഗവാൻ ദിവ്യസ്വരൂപം വിട്ടു മനുഷ്യലോകത്തിൽ അവതരിക്കുന്നു; അല്ലെങ്കിൽ, ദേവാസുരയുദ്ധങ്ങളിൽ അവതരിക്കുന്നു. പണ്ടു ഹിരണ്യകശിപു എന്ന ദൈത്യനും, പിന്നീടു മാവേലിയും മൂവുലകം വാഴുന്ന കാലത്തു ദേവകളും അസുരരും വലിയ മൈത്രിയിലായിരുന്നു. അതു അസുരന്മാരുടെ യുഗമായിരുന്നു. ഇരുകൂട്ടരും ആ രണ്ടു രാജാക്കന്മാരുടെ ചൊല്പടിയിൽ നിന്നതിനാൽ ലോകത്തിന്നുപദ്രവമൊന്നുമുണ്ടായിരുന്നില്ല......”

* പത്മപുരാണം, സൃഷ്ടിഖണ്ഡം ൧൩-ാമദ്ധ്യായം, ൧൭൭-ാം ശ്ലോകത്തിൽ ‘പ്രജാപതിയായി’ എന്നു തുടങ്ങുന്ന വാക്യംമുതൽ, ൧൮൫-ാം ശ്ലോകത്തിലെ ‘സഹസ്രങ്ങളിലേക്കു മടങ്ങി’ എന്നതുവരെ വായിക്കുക, ‘ആദ്യസംവത്സരം’ എന്നതിനു പത്തുസംവത്സരമെന്നാണിതിൽ.

ഋഷിമാർ:—"വിഷ്ണു താൻതന്നെ ദേവാസുരയുദ്ധത്തിൽ എങ്ങനെ വ്യാപരിച്ചു? ദേവാസുരന്മാർ തമ്മിൽ എങ്ങനെ പോരുണ്ടായി വന്നു? ഇതും ഞങ്ങൾക്കു പറഞ്ഞുതരിക."

സൂതൻ:—"പൈതൃകസ്വത്തിന്നുവേണ്ടിയാണ് അവർ തമ്മിൽ ഘോരയുദ്ധങ്ങൾ നടന്നതു്; വരാഹംമുതൽ, ശണ്ഡാമർക്കാന്തരത്തിൽ പന്തിരണ്ടു ദേവാസുരയുദ്ധങ്ങൾ നടന്നിട്ടുണ്ടു്. അവയുടെ പേർ ചുരുക്കത്തിൽ കേട്ടുകൊൾവിൻ: ..........; പത്താമത്തു ധാത്രം; .......... ആഡീബകത്തിലും ത്രൈപുരത്തിലും വളരെ ദാനവന്മാർ ത്രിലോചനനാൽ സംഹരിക്കപ്പെട്ടു; അന്ധകവധത്തിലും ദൈത്യദാനവപിശാചരെ ശിവൻ സംഹരിച്ചു. വൃത്രവധത്തിൽ ദേവമനുഷ്യപിതൃക്കളാൽ സഹായിക്കപ്പെട്ട വൃത്രനെ വിഷ്ണുസഹായനായ വിണ്ണവർകോൻ വീഴിച്ചു. ധാത്രത്തിൽ, മായകൊണ്ടു മറഞ്ഞ യോഗജ്ഞനായ വിപ്രചിത്തിയേയും കൂട്ടുകാരേയും മഹേന്ദ്രൻ മർദ്ദിച്ചു. ഹാലാഹലത്തിൽ ഘോരദാനവരെ വിഷ്ണു കൊന്നൊടുക്കി. കോലാഹലത്തിൽ, ഒത്തൊരുമിച്ച ദൈത്യദാനവരെയെല്ലാം ദേവകളാൽ ചുറ്റപ്പെട്ട പുരന്ദരൻ ജയിച്ചു. ശണ്ഡാമർക്കരെ ദേവകൾ യാഗാന്തസ്ഥാനത്തിന്നവകാശികളാക്കി.............ഈ രാജസ്വികൾ മൂന്നും അസുരരുടെ ഇന്ദ്രന്മാരാകുന്നു. പത്തു യുഗം അസുരരുടെ കീഴിലായിരുന്നു ത്രിഭുവനം മുഴുവൻ; വീണ്ടും ഇതു നിസ്സപത്നമായി ദേവേന്ദ്രനാൽ പാലിക്കപ്പെട്ടുപോരുന്നു. ഉതഴ പ്രകാരം ജഗത്തു മൂന്നും ഇന്ദ്രനാൽ ചേർന്നൊട്ടുകൂടി, യജ്ഞം അസുരരെ വെടിഞ്ഞു ദേവകളുടെ അടുക്കലേക്കു പോയി.

.....................................................................

...............ഈ വരങ്ങൾ ലഭിച്ചു സന്തോഷത്താൽ കോൾമയിർക്കൊണ്ട കാവ്യൻ നീലലോഹിതനെ വണങ്ങി സ്തുതിച്ചു:—

'നമോസ്തു ശിതികണ്ഠായ കനിഷ്ഠായ സുവർച്ചസേ
ലേലിഹാനായ കാവ്യായ വത്സരായാന്ധസഃ പതേ!
കപർദ്ദിനേ കരാളായ ഹര്യക്ഷ്ണേ വരദായ ച
സംസ്തുതായ സുതീർത്ഥായ ദേവദേവായ മംഹസേ!
ഉഷ്ണീഷിണേ സുവക്ത്രായ ബഹുരൂപായ വേധസേ
വസുരേതായ രുദ്രായ തപസേ ചിത്രവാസസേ!
ഹ്രസ്വായ മുക്തകേശായ സേനാന്യേ രോഹിതായ ച
കവയേ രാജവൃക്ഷായ തക്ഷകക്രീഡനായ ച!
സഹസ്രശിരസേ ചൈവ സഹസ്രാക്ഷായ മീഢുഷേ
വരായ ഭവ്യരൂപായ ശ്വേതായ പുരുഷായ ച!
ഗിരിശായ നമോഽർക്കായ ബലിനേ ആജ്യപായ ച
സുതൃപ്തായ സുവസ്ത്രായ ധന്വിനേ ഭാർഗ്ഗവായ ച!

നിഷംഗിണേ ച താരായ സ്വക്ഷായ ക്ഷപണായ ച
താമ്രായ ചൈവ ഭീമായ ഉഗ്രായ ച ശിവായ ച!
മഹാദേവായ ശർവ്വായ വിശ്വരൂപശിവായ ച
ഹിരണ്യായ വരിഷ്ഠായ ജ്യേഷ്ഠായ മദ്ധ്യമായ ച!
വാസ്തോഷ്പതേ, പിനാകായ മുക്തയേ കേവലായ ച
മൃഗവ്യാധായ ദക്ഷായ സ്ഥാണവേ ഭീഷണായ ച!
ബഹുനേത്രായ ധുര്യായ ത്രിനേത്രായേശ്വരായ ച
കപാലിനേ ച വീരായ മൃത്യവേ ത്ര്യംബകായ ച!
ബഭ്രവേ ച പിശംഗായ പിംഗളായാരുണായ ച
പിനാകിനേ ചേഷുമതേ ചിത്രായ രോഹിതായ ച!
ദുന്ദുഭ്യായൈകപാദായ അജായ ബുദ്ധിദായ ച
ആരണ്യായ ഗൃഹസ്ഥായ യതയേ ബ്രഹ്മചാരിണേ!
സാംഖ്യായ ചൈവ യോഗായ വ്യാപിനേ ദീക്ഷിതായ ച
അനാഹതായ ശർവ്വായ ഭവ്യേശായ യമായ ച!
രോധസേ ചേകിതാനായ ബ്രഹ്മിഷ്ഠായ മഹർഷയേ
ചതുഷ്പദായ മേധ്യായ രക്ഷിണേ ശീഘ്രഗായ ച!
ശിഖണ്ഡിനേ കരാളായ ദംഷ്ട്രിണേ വിശ്വവേധസേ
ഭാസ്വരായ പ്രതീതായ സുദീപ്തായ സുമേധസേ!
ക്രൂരായ വികൃതായൈവ ഭീഷണായ ശിവായ ച
സൌമ്യായ ചൈവ മുഖ്യായ ധാർമ്മികായ ശുഭായ ച!
അവധ്യായ മൃതായൈവ നിത്യായ ശാശ്വതായ ച
വ്യാപൃതായ വിശിഷ്ടായ ഭരതായ ച സാക്ഷിണേ!
ക്ഷേമായ സഹമാനായ സത്യായ ചാമൃതായ ച
കർത്രേ പരശവേ ചൈവ ശൂലിനേ ദിവ്യചക്ഷുഷേ!
സോമപായാജ്യപായൈവ ധൂമപായോഷ്മപായ ച
ശുചയേ പരിധാനായ സദ്യോജാതായ മൃത്യവേ!
പിശിതാശായ സർവ്വായ മേഘായ വിദ്യുതായ ച
വ്യാവൃത്തായ വരിഷ്ഠായ ഭരിതായ തരക്ഷവേ!
ത്രിപുരഘ്നായ തീർത്ഥായാവക്രായ രോമശായ ച
തിഗ്മായുധായ വ്യാഖ്യായ സുസിദ്ധായ പുലസ്തയേ!
രോചമാനായ ചണ്ഡായ സ്ഫീതായ ഋഷഭായ ച
വ്രതിനേ യുഞ്ജമാനായ ശുചയേ ചോർദ്ധ്വരേതസേ!
അസുരഘ്നായ സ്വാഘ്നായ മൃത്യുഘ്നേ യജ്ഞിയായ ച
കൃശാനവേ പ്രചേതായ വഹ്നയേ നിർമ്മലായ ച!
രക്ഷോഘ്നായ പശുഘ്നായാവിഘ്നായ ശ്വസിതായ ച
വിഭ്രാന്തായ മഹാന്തായ അത്യന്തം ദുർഗ്ഗമായ ച!
കൃഷ്ണായ ച ജയന്തായ ലോകാനാമീശ്വരായ ച
അനാശ്രിതായ വേദ്യായ സമസ്താധിഷ്ഠിതായ ച!

ഹിരണ്യബാഹവേ ചൈവ വ്യാപ്തായ ച മഹായ ച
സുകർമ്മണേ പ്രസഹ്യായ ഘോരാനായ സുചക്ഷുഷേ!
ക്ഷിപ്രേഷവേ സദശ്വായ ശിവായ മോക്ഷദായ ച
കപിലായ പിശംഗായ മഹാദേവായ ധീമതേ!
മഹാകായായ ദീപ്തായ രോദനായ സഹായ ച
ദൃഢധന്വനേ കവചിനേ രഥിനേ ച വരൂഥിനേ!
ഭൃഗുനാഥായ ശുക്രായ ഗഹ്വരിഷ്ഠായ വേധസേ
അമോഘായ പ്രശാന്തായ സുമേധായ വൃഷായ ച!
നമോസ്തു തുഭ്യം ഭഗവൻ, വിശ്വായ കൃത്തിവാസസേ!
പശൂനാം പതയേ തുഭ്യം ഭൂതാനാം പതയേ നമഃ!
പ്രണവേ ഋഗ്യജുസ്സാമ്നേ സ്വാഹായ ച സ്വധായ ച
വഷട്കാരാത്മനേ ചൈവ തുഭ്യം മന്ത്രാത്മനേ നമഃ!
ത്വഷ്ട്രേ ധാത്രേ തഥാ കർത്രേ ചക്ഷുഃശ്രോത്രമയായ ച
ഭൂതഭവ്യഭവേശായ തുഭ്യം കർമ്മാത്മനേ നമഃ!
വസവേ ചൈവ സാധ്യായ രുദ്രാദിത്യസുരായ ച
വിശ്വായ മരുതാം ചൈവ തുഭ്യം ദേവാത്മനേ നമഃ!
അഗ്നീഷോമവിധിജ്ഞായ പശുമന്ത്രൗഷധായ ച
സ്വയംഭുവേ ഹ്യജായൈവ അപൂർവ്വപ്രഥമായ ച
പ്രജാനാം പതയേ ചൈവ തുഭ്യം ബ്രഹ്മാത്മനേ നമഃ!
ആത്മേശായാത്മവശ്യായ സർവ്വേശാതിശയായ ച
സർവ്വഭൂതാംഗഭൂതായ തുഭ്യം ഭൂതാത്മനേ നമഃ!
നിർഗ്ഗുണായ ഗുണജ്ഞായ വ്യാകൃതായാമൃതായ ച
നിരുപാഖ്യായ മിത്രായ തുഭ്യം സാംഖ്യാത്മനേ നമഃ!
പൃഥിവ്യൈ ചാന്തരിക്ഷായ ദിവ്യായ ച മഹായ ച
ജനസ്തപായ സത്യായ തുഭ്യം ലോകാത്മനേ നമഃ!
അവ്യക്തായ ച മഹതേ ഭൂതാദേരിന്ദ്രിയായ ച
ആത്മജ്ഞായ വിശേഷായ തുഭ്യം സർവ്വാത്മനേ നമഃ!
നിത്യായ ചാത്മലിംഗായ സൂക്ഷ്മായൈവേതരായ ച
ബുദ്ധായ വിഭവേ ചൈവ തുഭ്യം മോക്ഷാത്മനേ നമഃ!
നമസ്തേ ത്രിഷു ലോകേഷു! നമസ്തേ പരതസ്ത്രിഷു!
സത്യാന്തേഷു മഹാദ്യേഷു ചതുർഷു ച നമോസ്തു തേ!
നമഃസ്തോത്രേ മയാ ഹ്യസ്മിൻ യദി ന വ്യാഹൃതം ഭവേത്
മദ്ഭക്ത ഇതി ബ്രഹ്മണ്യ, തത് സർവ്വം ക്ഷന്തുമർഹസി!'

പ്രീതനായ പരമേശ്വരൻ, ഈ വിധം സ്തുതിച്ചു വണങ്ങിക്കൊണ്ടു നിന്ന ശുക്രന്റെ ശരീരം ഇരുകൈകൊണ്ടും തടവി, തികച്ചും ദർശനം നൽകി, അവിടെത്തന്നെ മറഞ്ഞു.............................

ജയന്തി ദേവഹിതത്തിനായി ശുക്രനെ പ്രസാദിപ്പിച്ചു വരം വാങ്ങി, പത്തു കൊല്ലത്തേയ്ക്കു മറവിലാക്കിയതറിഞ്ഞിട്ട്, ഇതൊരു തക്കമാണെന്നുറച്ച്, ഇന്ദ്രനാൽ പ്രേരിതനായ വ്യാഴൻ ശുക്രന്റെ രൂപം പൂണ്ടു ചെന്ന് അസുരന്മാരെ വിളിച്ചു. തൽക്ഷണം അവർ അരികത്തെത്തി. അവരെ കണ്ടു ബൃഹസ്പതി കഥിച്ചു:—'എന്റെ * യാജ്യന്മാർക്കു സ്വാഗതം! നിങ്ങളുടെ നന്മയ്ക്കായി വന്നിരിക്കയാണ് ഞാൻ. എനിക്കു ലഭിച്ച വിദ്യകളെല്ലാം ഞാൻ നിങ്ങളെ പഠിപ്പിക്കാം.' അവർ മനം തെളിഞ്ഞു വിദ്യകൾ പഠിപ്പാനൊരുങ്ങി.

ശുക്രന്റെ നിശ്ചിതകാലം—പത്തുകൊല്ലം—അവസാനിച്ചു; അതിന്റെ അവസാനത്തിലത്രെ, ദേവയാനിയുടെ ജനനം. പിന്നീടു കാവ്യൻ യാജ്യരെച്ചെന്നു കാണാനുറച്ചു. 'ദേവി, ശുചിസ്മിതേ, ചകിതവീക്ഷിതേ, സാധ്വി, ത്രിവർണ്ണായതലോചനേ, ഞാൻ എന്റെ യാജ്യരെ കാണ്മാൻ പോകുന്നു'. ജയന്തി അതു സമ്മതിച്ചു: 'മഹാവ്രത, ഭക്തരുടെ അടുക്കലേയ്ക്കു പോയ്ക്കൊൾക; ഇതാണല്ലോ സജ്ജനധർമ്മം. ബ്രാഹ്മൺ, ഞാൻ ഇവിടെയ്ക്കു ധർമ്മലോപം വരുത്തുന്നില്ല.' ശുക്രൻ നടകൊണ്ടു. അദ്ദേഹം, ശുക്രന്റെ വഴിവെട്ടുന്ന ബുദ്ധിമാനായ ബൃഹസ്പതിയാൽ വഞ്ചിതരായ ദൈത്യരെ കണ്ടിട്ട്, അവരോടുരചെയ്തു:—'ദാനവന്മാരെല്ലാവരും കേൾക്കുവിൻ: ശുക്രൻ ഞാനാണ്. ഞാൻ ശിവൻതിരുവടിയെ പ്രസാദിപ്പിച്ചു. കഷ്ടം, നിങ്ങൾ വഞ്ചിതരായിപ്പോയല്ലോ!' ഇതുകേട്ട് അസുരന്മാർ അമ്പരന്ന്, ആ നില്ക്കുകയും ഇരിക്കുകയും ചെയ്യുന്ന രണ്ടുപേരെയും പകച്ചു നോക്കുകയായി; ആർക്കും വാസ്തവം മനസ്സിലായില്ല. അവരുടെ അന്ധാളിത്തംകണ്ട് കാവ്യൻ വീണ്ടും കഥിച്ചു:—'ദൈത്യന്മാരേ, നിങ്ങളുടെ ആചാര്യൻ, ശുക്രൻ, ഞാനാണ്. ഇയ്യാൾ ദേവാചാര്യനായ വ്യാഴനാണ്. ഈ ബൃഹസ്പതിയെ വെടിഞ്ഞു നിങ്ങൾ എന്നെ അനുസരിക്കുവിൻ.' ഇതു കേട്ടിട്ടും, അസുരന്മാർക്ക് ആ രണ്ടുപേരുടെ വ്യത്യാസം ബോധപ്പെട്ടില്ല. അപ്പോൾ, തപോധനനായ ബൃഹസ്പതി സംഭ്രമമൊന്നുംകൂടാതെ അവരോടുരിയാടി:—'അസുരന്മാരേ, ഞാനാണ്, നിങ്ങളുടെ ഗുരുവായ ശുക്രൻ; എന്റെ വഴിവെട്ടുന്ന വ്യാഴനാണിയ്യാൾ. ഇയ്യാൾ എന്റെ വേഷംധരിച്ചു നിങ്ങളെ അന്ധാളിപ്പിയ്ക്കുകയാണ്.' അസുരന്മാർ അതു ശരിവെച്ചു:—'ഈ മഹാൻ നമ്മെ പത്തുകൊല്ലമായി മുടങ്ങാതെ പഠിപ്പിച്ചുപോരുന്നു; ഇദ്ദേഹം തന്നെയാണ് നമ്മുടെ ഗുരു' എന്നിങ്ങനെ, ചിരപരിചയത്താൽ മോഹിതരായ ദൈത്യന്മാരെല്ലാവരും വ്യാഴനെ വണങ്ങിയഭിനന്ദിച്ച്, ശുക്രനോടു ക്രോധത്താൽ ഉടനെ കഠിനമായി തട്ടിക്കയറി. 'ഇദ്ദേഹമാണ്, ഞങ്ങളുടെ പ്രിയഗുരു; പോവൂ, ഭവാനല്ല. ശുക്രനായാലും വ്യാഴനായാലും, ഈ ഭഗവാനാണ് ഞങ്ങൾക്കു ഗുരു. ഞങ്ങൾ ഇദ്ദേഹത്തിന്റെ പിടിയിൽ നില്ക്കയാണ്. ഭവാൻ പോവാം; വൈകിയ്ക്കേണ്ട!' എന്നുപറഞ്ഞ്, അ

* യാഗം ചെയ്യിയ്ക്കപ്പെടേണ്ടവർ; ശിഷ്യരെന്നു സാരം.

പ്രസാദിച്ച് വേറെ ഒരു വരംകൂടി ഭവാൻ തന്നിട്ടുണ്ട്. അതു ഞാൻ ഭവാനോടു പറഞ്ഞുകൂടാ; ഭവിഷ്യൽജ്ജന്മനായ ബ്രഹ്മാവ് എന്നെ വിലക്കിയിരിക്കുന്നു. എൻ്റെ ഈ ബൃഹസ്പതിതുല്യന്മാരായ രണ്ടു ശിഷ്യന്മാർ ദേവകളോടിടയുന്ന നിങ്ങളെയെല്ലാം നിലനിർത്തിക്കൊള്ളും.'

അക്ലിഷ്ടകർമ്മാവായ ശുക്രൻ്റെ ഈ വാക്ക് ദാനവരെയെല്ലാം സന്തുഷ്ടരാക്കി; അവർ മഹാത്മാവായ പ്രഹ്ലാദനോടൊന്നിച്ചു തിരിച്ചു. പിന്നെ അവർ, തീർച്ചയായും ഒരിയ്ക്കൽ ജയം കിട്ടുമെന്നു ശുക്രൻ പറഞ്ഞിരുന്നതിനാൽ ചട്ടയിട്ട് ആയുധങ്ങളുമേന്തി, ദേവകളെ പോരിനു വിളിച്ചു. ദേവകളും യുദ്ധത്തിനണഞ്ഞ ദൈത്യരെ കണ്ടിട്ട്, ഒത്തൊരുമിച്ചു കോപ്പെല്ലാമൊരുക്കി പടതുടങ്ങി. ഈ ദേവാസുരയുദ്ധം ഒരു നൂറാണ്ടു നടന്നു. അതിൽ അസുരന്മാർ സുരന്മാരെ തോല്പിച്ചു. അതിനുശേഷം അമരന്മാർ, 'അവരിരുവരേയും നാം യജ്ഞത്തിനു ക്ഷണിക്കുക, എന്നാൽ അസുരരെ ജയിയ്ക്കാം' എന്നാലോചിച്ചുറച്ച്, ശണ്ഡാമർക്കരെ യജ്ഞത്തിനു ക്ഷണിച്ചു; 'ദ്വിജന്മാരേ, നിങ്ങളിരുവരും അസുരരെ ത്യജിയ്ക്കുവിൻ; ഞങ്ങൾ ദൈതേയരെ ജയിച്ച്, നിങ്ങളുടെ ആളുകളായിക്കൊള്ളാം' എന്നാവശ്യപ്പെടുകയും ചെയ്തു. ശണ്ഡാമർക്കർ അതു സമ്മതിച്ച്, ദാനവരെ പരിത്യജിച്ചു; അതോടുകൂടി, ദാനവന്മാർ ദുർബ്ബലരായിപ്പോയി. ഇപ്രകാരം പണ്ട് ശുക്രൻ്റെ ശാപമേററ ദൈത്യന്മാർ നീചരും നിരായുധരുമായിത്തീർന്ന്, ദേവന്മാരാൽ തോല്പിയ്ക്കപ്പെട്ടു പാതാളത്തിൽച്ചെന്നുകൂടി. ഇങ്ങനെ വാനവർ ദാനവരെ പണിപ്പെട്ടടക്കി നിർത്തി.

അതുമുതല്ക്ക്, ഭൃഗുവിൻ്റെ ശാപംമൂലം വിഷ്ണു അഴിവുവന്ന ധർമ്മത്തെ ഉറപ്പിപ്പാനും അസുരരെ നശിപ്പിപ്പാനുമായി വീണ്ടും വീണ്ടും പിറവികൊള്ളുന്നു. പ്രഹ്ലാദൻ്റെ ചൊല്പടിയിൽ നിൽക്കാത്ത അസുരന്മാർ യാവചിലരോ, അവരെല്ലാം മനുഷ്യനാൽ കൊല്ലപ്പെടേണ്ടവരാണെന്നത്രേ, ബ്രഹ്മഭഗവാൻ അരുളിച്ചെയ്തിട്ടുള്ളത്. ചാക്ഷുഷമന്വന്തരാവസാനത്തിൽ വിഷ്ണുവിൻ്റെ ഒരംശം ധർമ്മായിട്ടവതരിച്ചു. വൈവസ്വതമന്വന്തരാരംഭത്തിൽ ദേവന്മാർ ഒരു യാഗം കഴിയ്ക്കുകയുണ്ടായി. ആ അവതാരത്തിൽ ബ്രഹ്മാവായിരുന്നു പുരോഹിതൻ. ലോകം ആപത്തിലകപ്പെട്ടപ്പോൾ, ഹിരണ്യകശിപുവിനെ കൊല്ലാൻ [illegible] യുഗാരംഭചതുർത്ഥിയിൽ സമുദ്രതീരത്താവിർഭവിച്ചു; ഈ രണ്ടാമത്തേതായ നാരസിംഹാവതാരത്തിൽ രുദ്രനായിരുന്നു പുരോഹിതൻ. ഏഴാമത്തെ ത്രേതായുഗത്തിൽ ലോകങ്ങൾ ബാലിയുടെ കീഴിലിരിക്കെ അവിടുന്ന്, മൂന്നാമതു വാമനനായവതരിച്ചു; അതിൽ ധർമ്മനായിരുന്നു പുരോഹിതൻ. ബ്രാഹ്മണരേ, ഇവ മൂന്നും ഭഗവാൻ്റെ ദിവ്യാവതാരങ്ങളത്രേ. ഇനി, ശാപത്താലുള്ള ഏഴു മാനുഷാവതാരങ്ങളും കേട്ടുകൊൾവിൻ;

നാലാമത്, ഒന്നാമത്തെ ത്രേതായുഗത്തിൽ, ധർമ്മം നശിച്ചപ്പോൾ ദാമോദരൻ ദത്താത്രേയനായിപ്പിറന്നു. അന്നു മാർക്കണ്ഡേയനായിരുന്നു പുരോഹിതൻ. അഞ്ചാമത്, പതിനഞ്ചാമത്തെ ത്രേതായുഗത്തിൽ മാന്ധാതാവെന്ന ചക്രവർത്തിയായി ജനിച്ചു; ഉതങ്കനായിരുന്നു പുരോഹിതൻ. ആറാമത്, പത്തൊമ്പതാമത്തെ ത്രേതായുഗത്തിൽ ക്ഷത്രിയരെയെല്ലാം മുടിക്കാൻ പരശുരാമനായി ജനിച്ചു; വിശ്വാമിത്രനായിരുന്നു പുരോഹിതൻ. ഏഴാമത്, ഇരുപത്തിനാലാംത്രേതായുഗത്തിൽ രാവണവധത്തിനായി രാമനെന്ന ദാശരഥിയായിജ്ജനിച്ചു; വസിഷ്ഠനായിരുന്നു പുരോഹിതൻ. എട്ടാമത്, ഇരുപത്തെട്ടാം ദ്വാപരയുഗത്തിൽ, പരാശരനിൽനിന്നു വേദവ്യാസനായവതരിച്ചു. ജാതുകർണ്ണ്യനായിരുന്നു പുരോഹിതൻ. ഒമ്പതാമത്, തപസ്സുകൊണ്ടു ധർമ്മസംസ്ഥാപനത്തിനും അസുരനാശനത്തിനുമായി, ദേവന്മാർക്കൊത്ത സുന്ദരരൂപത്തോടെ ബുദ്ധനായിട്ടവതരിച്ചു; ദ്വൈപായനനായിരുന്നു പുരോഹിതൻ. പത്താമത്, ആ യുഗത്തിൽത്തന്നെ, സന്ധ്യാകാലം മാത്രം ശേഷിച്ചുള്ളപ്പോൾ, വിഷ്ണുയശസ്സിങ്കൽ നിന്നു കൽക്കിയായി പിറക്കും; യാജ്ഞവൽക്യനായിരിക്കും പുരോഹിതൻ.

ആ കൽക്കി നൂറുനൂറായിരം ആയുധധാരികളായ ബ്രാഹ്മണരാൽ ചുററപ്പെട്ടു ധർമ്മനാസ്തികന്മാരേയും പാഷണ്ഡരേയും ശൂദ്രരാജാക്കന്മാരേയും ഒട്ടൊഴിയാതെ കൊന്നൊടുക്കും; ബ്രഹ്മദ്വേഷികളായ ശത്രുക്കളെ സംഹരിച്ച് ഇരുപത്തെട്ടാം നാളിൽ സസൈന്യനായി പുറപ്പെടും. ശൂദ്രരെ ശുദ്ധിപ്പെടുത്തി, സമുദ്രത്തിന്റെ മറുകരയന്നോളം ധർമ്മഹീനരായ വൃഷലരെ മുച്ചൂടും മുടിച്ചു കൃതാർത്ഥനാകും. അങ്ങിനെ സജ്ജനങ്ങൾക്കറിവുണ്ടാകും. പ്രജകൾ പെട്ടെന്നു മതിമറന്നു തങ്ങളിൽ ശണ്ഠയിടും; ഭവിതവ്യതാപ്രേരണയാൽ തമ്മിൽത്തമ്മിൽ ആവൃത്തി വരുത്തും. കുറെ കാലം കഴിഞ്ഞാൽ തന്തിയവടി മറയും. അപ്പോൾ പ്രജകളുടെ കലഹംമൂലം രാജാക്കന്മാർ നശിക്കും; രക്ഷിതാവില്ലായ്കയാൽ പ്രജകൾ പരസ്പരം പോരു തുടങ്ങും; തമ്മിൽത്തല്ലു നിലവിളിച്ചു കഷ്ടപ്പെട്ടു നാടും നഗരവും വെടിയും; എല്ലാവരും ഒരുപോലെ യാതൊരു മുതലുമില്ലാത്തവരായിത്തീരും. വർണ്ണാശ്രമധർമ്മങ്ങൾ നശിക്കും. യുഗാവസാനത്തിൽ, നാട്ടിൻപുറങ്ങൾ ശോഭ വിടും; നാൽക്കൂട്ടപ്പെരുവഴികൾ വേദം വിൽക്കും; സ്ത്രീകൾ ദേഹം വില്ക്കും! ആളുകൾക്കു ശരീരവും ആയുസ്സും കുറയും; പാർപ്പ് കാടുകളിലും പുഴകളിലും മലകളിലുമാവും; ആഹാരം കായ്കനികളാവും; ഉടുപ്പു കീറത്തുണിയും മാൻതോലുമാവും; ഘോരമായ വർണ്ണസങ്കരം വന്നുകൂടും; ഉൽപ്പാതങ്ങൾകൊണ്ട് ആപത്തുകൾ പെരുകും; ദുർഭിക്ഷം വരും; ഉപദ്രവങ്ങൾ മുഴുക്കും. ഇങ്ങനെ ആ സന്ധ്യാംശകാലത്തു കഷ്ടത്തിലകപ്പെട്ട് അവർ കലിയുഗത്തോടൊന്നിച്ച് ആവൃതിയടയും. കലിയുഗം കഴിഞ്ഞാൽ കൃതയുഗം തുടങ്ങുകയായി.

ഇങ്ങനെ ദേവാസുരന്മാരുടെ വിശേഷചരിതവും, യദുവംശപ്രസംഗത്താൽ പ്രസക്തത്തിൽ വിഷ്ണുവിന്റെ ചരിതവും ഞാൻ ശരിക്കു പറഞ്ഞു; ഇനി, തുർവ്വസുവിന്റെയും പൂരുവിന്റെയും ദ്രുഹ്യുവിന്റെയും അനുവിന്റെയും വംശം വിവരിക്കാം:

**ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശഖ്യാനം, ദേവാസുരയുദ്ധനിരൂപണം നാല്പത്തേഴാമദ്ധ്യായം.**

—[൦]—

# നാൽപ്പത്തെട്ടാമദ്ധ്യായം

**സൂതൻ:**—തുർവ്വസുവിന്റെ പുത്രൻ ഗർഭൻ; ഗർഭന്റെ പുത്രൻ ഗോഭാനു; ഗോഭാനുവിന്റെ പുത്രൻ പരാജയം പറ്റാത്ത വീരനായ ത്രിസാരി; ത്രിസാരിപുത്രൻ കരന്ധമൻ; തൽപുത്രൻ മരുത്തൻ; മരുത്തന്റെ മകൻ, കല്മഷമില്ലാത്ത പൌരവനായ ദുഷ്യന്തൻ. തുർവ്വസുവിന്റെ ഈ വംശം, പണ്ടു ജര കൈമാറുന്ന ഘട്ടത്തിൽ യയാതി ശപിച്ചിരുന്നതുമൂലം പൂരുവിന്റെ വംശത്തിൽ ലയിച്ചുപോയി. ദുഷ്യന്തന്റെ മകൻ, വരൂഥനെന്ന രാജാവ്; വരൂഥപുത്രൻ ഹീരൻ; ഹീരസുതൻ സന്ധാനൻ. ഇവരുടെയായിരുന്നു, പാണ്ഡ്യം, കേരളം, ചോളം, കർണ്ണാടകം എന്നീ സമൃദ്ധങ്ങളായ രാജ്യങ്ങൾ.

ദ്രുഹ്യുവിന്നു കേതു, സേതു എന്നു രണ്ടു ശൂരപുത്രന്മാരുണ്ടായി. സേതുവിന്നു ശരദ്വാനും, ശരദ്വാനു ഗാന്ധാരനും പിറന്നു; ഇദ്ദേഹം വാണ രാജ്യമത്രെ ഗാന്ധാരം. അതിലുൾപ്പെട്ട ആരട്ട ദേശത്തിലെ കുതിരകൾ അശ്വങ്ങളിൽവെച്ചു ശ്രേഷ്ഠങ്ങളാകുന്നു. ഗാന്ധാരന്റെ മകൻ ധർമ്മൻ; തത്സുതൻ ഘൃതൻ; ഘൃതപുത്രൻ വിദുഷൻ; തൽപുത്രൻ പ്രചേതസ്സ്. പ്രചേതസ്സിന്നു നൂറു പുത്രന്മാരുണ്ടായി. അവരെല്ലാം രാജാക്കന്മാർ തന്നെ; വടക്കേദിക്കിൽ മ്ലേച്ഛരാജ്യങ്ങളിലായിരുന്നു അവരുടെ വാഴ്ച.

അനുവിന്നു് ധാർമ്മികരായ മൂന്നു വീരപുത്രന്മാരുണ്ടായി: സഭാനരനും, ചാക്ഷുഷനും, പരമേഷുവും. സഭാനരന്റെ പുത്രൻ, വിദ്വാനായ കോലാഹലനൃപൻ; കോലാഹലപുത്രൻ, ധർമ്മാത്മാവായ സഞ്ജയൻ; സഞ്ജയന്റെ പുത്രൻ, പുരഞ്ജയനെന്ന വീരൻ; പുരഞ്ജയാത്മജൻ ജനമേജയമഹാരാജാവ്. ജനമേജയരാജർഷിക്കു മഹാശീലനെന്ന ഒരു മകനുണ്ടായി; പുരന്ദരനൊപ്പം പുകൾ നേട്ട രാജാവായിരുന്നു അദ്ദേഹം. മഹാശീലന്റെ മകൻ, ധാർമ്മികനായ മഹാമനസ്സ്, ഏഴു ദ്വീപുകൾക്കും അധിപതിയായ ചക്രവർത്തിയായി വാണു. മഹാമനസ്കനായ മഹാമനസ്സിന്നു പുകളിയന്ന രണ്ടു പുത്രന്മാരുണ്ടായി: ധർമ്മജ്ഞനായ ഉശീനരനും, തിതിക്ഷുവും. ഉശീ

നരൻ അഞ്ചു രാജർഷികന്യകമാരെ—നൃഗ, കൃമി, നവ, ദർവ്വ, ദൃഷദ്വതി എന്നിവരെ—വിവാഹം ചെയ്തു; അവരിൽ, അദ്ദേഹത്തിനു വാർദ്ധക്യകാലത്ത്, വളരെ തപസ്സുമൂലം, കുലോദ്ധാരകരും ധാർമ്മികന്മാരുമായ അഞ്ചു പുത്രന്മാരുണ്ടായിവന്നു: നൃഗയിൽ നൃഗനും, നവയിൽ നവനും, കൃമിയിൽ കൃമിനും, ദർവ്വയിൽ സുവ്രതനും, ദൃഷദ്വതിയിൽ ശിബി എന്ന രാജാവും ജനിച്ചു. ശിബിക്കു ലോകപ്രസിദ്ധരായ നാലു പുത്രന്മാരുണ്ടായി: പൃഥുദർഭൻ, സുവീരൻ, കേകയൻ, മദ്രകൻ; ഇവരുടെ രാജ്യങ്ങളാണ്, കേകയവും മദ്രകവും സൗവീരവും പൌരവും. നൃഗന്റെ രാജ്യത്തിനും ശിബികേകയമെന്നു പേരുണ്ട്. സുവ്രതൻ അംബഷ്ഠയിലും, കൃമൻ വൃഷലാപുരിയിലും, നവൻ നവരാഷ്ട്രത്തിലും വാണു. തിതിക്ഷു കിഴക്കെദിക്കിൽ പുകൾപ്പെട്ട രാജാവായി. അദ്ദേഹത്തിന്റെ മകൻ വൃഷദ്രഥനും, വൃഷദ്രഥന്റെ സേ(ഫേ)നനും, അദ്ദേഹത്തിനു സുതപസ്സും പുത്രന്മാർ; സുതപസ്സിന്റെ പുത്രൻ ബലി; വാമനനാൽ ബന്ധിക്കപ്പെട്ട മഹാബലിതന്നെയാണിത്; വംശം ക്ഷയിച്ചതിനാൽ സന്തത്യുല്പാദനത്തിനായിട്ടത്രെ, ആ മഹായോഗി മനുഷ്യയോനിയിൽ ജനിച്ചത്. അദ്ദേഹം രാജകുമാരന്മാരായ അഞ്ചു ക്ഷേത്രജപുത്രന്മാരെ സമ്പാദിച്ചു: അംഗൻ, വംഗൻ, സുഹ്മൻ, പുണ്ഡ്രൻ, കലിംഗൻ എന്നിവരാകുന്നു ബലിയുടെ ക്ഷേത്രജന്മാർ. ആ കുലകർത്താക്കളായ ബാലേയന്മാർ ബ്രാഹ്മണരത്രെ. ബുദ്ധിമാനായ ബലിക്കു ബ്രഹ്മാവു പ്രസാദിച്ച്, മഹായോഗിത്വം, കല്പം മുഴുവൻ ആയുസ്സ്, യുദ്ധത്തിൽ അജയ്യത്വം, ധർമ്മത്തിൽ മികച്ച ഉൽക്കർഷ്കാന്തി, ത്രികാലജ്ഞാനം, വംശപ്രാധാന്യം, യുദ്ധത്തിൽ നിസ്തുല്യമായ ജയം, ധർമ്മതത്ത്വാർത്ഥദർശനം എന്നീ വരങ്ങളും നൽകിയിരുന്നു. ആ രാജാവു നാലുജാതിയെയും ഉത്പാദിപ്പിച്ചു. അദ്ദേഹത്തിന്റെ പുത്രന്മാരുടെ രാജ്യങ്ങളത്രെ അംഗവംഗസുഹ്മപുണ്ഡ്രകലിംഗങ്ങൾ. അംഗന്റെ സന്താനത്തെയും കേട്ടുകൊൾവിൻ."

ഋഷിമാർ:—"മഹാത്മാവായ ബലിയ്ക്കു് അഞ്ചു പുത്രന്മാർ എങ്ങിനെ ഉണ്ടായി? അദ്ദേഹത്തിന്റെ പട്ടമഹിഷിക്കു പേരെന്താണ്? ഏതൊരു ഋഷിയാണ് പുത്രോല്പാദനം ചെയ്തതു? അദ്ദേഹത്തിന്റെ പ്രഭാവവും മാഹാത്മ്യവുമൊക്കെ പറഞ്ഞുതരിക."

സൂതൻ:—"പണ്ട് ഉശിജൻ (ഉതത്ഥ്യൻ) എന്നൊരു വിദ്വാനായ ഋഷിയുണ്ടായിരുന്നു. മമത എന്നവളായിരുന്നു ആ മഹാത്മാവിന്റെ പത്നി. ഉശിജന്റെ അനുജൻ, ബ്രഹ്മതേജസ്സായ ബൃഹസ്പതി, ജ്യേഷ്ഠന്റെ പത്നിയെ കാമിച്ചു. അപ്പോൾ സർവ്വാംഗസുന്ദരിയായ മമത ദേവര (ഭർത്താവിന്റെ അനുജ)നോടു പറഞ്ഞു:—'മഹാഭാഗനായ ബൃഹസ്പതേ, ഭവാന്റെ ജ്യേഷ്ഠൻ എനിക്കു ഗർഭമുല്പാദിപ്പിച്ചിരിക്കുന്നു; എന്റെ ഈ ഗർഭം—സാംഗോപാംഗമായ വേദം ഉച്ചരിച്ചുപോരുന്ന ഭവൽഭ്രാതൃപുത്രനായ ഈ ശിശു—ശപിച്ചുകളയും. ഭവാനും അമോഘരേതസ്സാണ്; അതിനാൽ എന്നെ പ്രാപിച്ചുകൂടാ. ഈ കാലം കഴിഞ്ഞാൽ, ഭവാന്റെ

ഇഷ്ടംപോലെ ചെയ്യാം.' മഹാശയനായാണെങ്കിലും വ്യാഴൻ കാമം മുഴുത്തതിനാൽ മനസ്സിനെ അടക്കിനിർത്തിയില്ല; കാമമില്ലാത്ത അവളെ പുണരുകതന്നെ ചെയ്തു! ഗർഭസ്ഥനായിരുന്നവൻ പറഞ്ഞു:— 'അച്ഛാ, വാചസ്പതേ, രണ്ടുപേർക്ക് ഇവിടെ ഇരിപ്പിടമില്ല; ഭവാന്റെ അമോഘരേതസ്സാണല്ലോ. ഞാൻ മുമ്പേ ഇവിടെ വന്നുചേർന്നിരിക്കുന്നു.' ഇതു കേട്ട് അരിശംകൊണ്ട് ഭഗവാൻ ആംഗിരസർഷി ഗർഭസ്ഥനായ ജ്യേഷ്ഠപുത്രനെ ശപിച്ചുകളഞ്ഞു:— 'ഇങ്ങനെയുള്ള സമയത്ത്, വയറ്റിലിരിക്കെത്തന്നെ നീ എന്നോടു നിഷേധിച്ചു പറഞ്ഞുവല്ലോ; അതിനാൽ നിനക്ക ദീർഘമായ തമസ്സു സംഭവിക്കും.' ഈ ശാപം മൂലം ആ ഋഷിപുത്രനു ദീർഘതമസ്സ് എന്നു പേർ വന്നു.

രാജസ്സുകൊണ്ടു വ്യാഴനോടു തുല്യനായ ആ കീർത്തിയേറിയ ഔശിജൻ ഊർദ്ധ്വരേതസ്സായി ജ്യേഷ്ഠന്റെ ആശ്രമത്തിൽ പാർത്തുപോന്നു. അന്ന് അദ്ദേഹം പശുക്കളുടെ ധർമ്മം ഒരു കാള പറഞ്ഞുകേൾക്കുകയുണ്ടായി: അദ്ദേഹത്തെ അനുജന്റെ പുത്രന്മാരായിരുന്നു ഭരിച്ചിരുന്നത്. അവിടെത്താമസിക്കുന്നകാലത്തു, ഒട്ടുനാൾ ഒരു കാള വന്നുകേറി, യജ്ഞത്തിന്നൊരുക്കിയ ദർഭപ്പുല്ലു തിന്നുതുടങ്ങി. ആ ശബ്ദംകേട്ടിട്ട് ദീർഘതമസ്സ് ഇതിന്റെ കൊമ്പുകളിലുമായി കടന്നുപിടിച്ചു. ആ പിടുത്തംകൊണ്ടാൽ വൃഷഭത്തിന്ന് അനങ്ങാൻവയ്യാതായി. അതിനാൽ അത് അദ്ദേഹത്തിനോടുരിയാടി:— 'ബലവത്തരനായുള്ളവരേ, എന്നെ വിടുക. നിങ്ങളെപ്പോലെയുള്ള ഒരു ബലവാനെ ഞാൻ എങ്ങും കണ്ടിട്ടില്ല. ലോകത്തിൽ എന്റെ കിടയ്ക്കുതന്നെ മറ്റാരുമില്ല. താത, എന്നെ വിടുക. ഞാൻ സന്തുഷ്ടനായി. വരം ചോദിച്ചുകൊൾക.' ഇതുകേട്ടു ദീർഘതമസ്സു ചൊല്ലി:— 'നീ ജീവനോടെ എവിടെപ്പോകും? പരസ്വം തിന്നുന്ന നാല്ക്കാലിയായ നിന്നെ ഞാൻ വിടുകയില്ല!'

വൃഷഭം:— 'താത, പാപമോ ചെയ്യേണ്ടതോ ഭക്ഷ്യാഭക്ഷ്യമോ പേയാപേയമോ ഞങ്ങൾക്കില്ല; ഇതൊക്കെ മനുഷ്യർക്ക് ഉള്ളൂ. പശുക്കളുടെ ധർമ്മമിതാണ്. അവയ്ക്കു കാര്യാകാര്യമില്ല, ഗമ്യാഗമ്യമില്ല!'

ഗോധർമ്മം കേട്ടതോടുകൂടി, ദീർഘതമസ്സു സസംഭ്രമം വൃഷഭത്തെ വിടുകയും യഥാശക്തി ഭോജനപാനങ്ങളും കൊടുത്തു പ്രസാദിപ്പിക്കുകയും ചെയ്തു. അതു സന്തുഷ്ടിയോടെ നടകൊണ്ടു. ദീർഘതമസ്സാകട്ടെ, ഗോധർമ്മത്തെ ഭക്തിപൂർവം മനസ്സിൽ ധ്യാനിച്ച്, അതിൽ അത്യാസക്തനായിച്ചമഞ്ഞു! അതിനാൽ അദ്ദേഹം ഒരു കാളക്കൂറ്റനെന്നപോലെ, അനുജനായ ഗൌതമന്റെ ഭാര്യയെ പിടികൂടി; അവരും നിഷേധിച്ചതു വകവെച്ചില്ല. കേവലം ഗോധർമ്മത്തെ സ്മരിച്ച് ആ സ്ത്രീയെ ഇരുകൈകൊണ്ടും പിടിച്ചു തടഞ്ഞുനിർത്തി പുണരുകതന്നെ ചെയ്തു! അവരും ആ ഗോധ

ഷ്മക്കാരമെന്ന ശകാരിച്ചു:—'ഭവാൻ കാളക്കൂറ്റനെന്നപോലെ, അതതാതന്തു ചെയ്യുകയാണ്; ഗോധർമ്മത്താൽ ഗമ്യാഗമ്യബോധമില്ലാതെ ഭവാൻ സ്നുഷയെ കാമിക്കുന്നു. ദുർവ്വൃത്തനായ ഭവാനെ ഞാനിപ്പോൾ ദൂരെക്കളയും. സ്വകർമ്മത്തിന്റെ വഴിയെ പോയ്ക്കൊൾക.' അവരും അദ്ദേഹത്തെ ഒരു മരപ്പെട്ടിയിലാക്കി ഗംഗയിലെക്കെറിഞ്ഞു.

ഗംഗാപ്രവാഹത്തിൽ ഒഴുകിപ്പോകുന്ന ദീർഘതമസ്സിനെ, കരയ്ക്കണഞ്ഞപ്പോൾ, ധർമ്മജ്ഞനായ വിരോചനപൗത്രൻ ബലി എടുത്തുകൊണ്ടുപോയി അന്തഃപുരത്തിൽ സൂക്ഷിച്ചു ഭക്ഷ്യഭോജ്യങ്ങൾ വേണ്ടുവോളം നൽകിപ്പോന്നു. അതിൽ പ്രസന്നനായ മുനി ബലിയോടു വരം ചോദിച്ചുകൊൾവാൻ പറഞ്ഞു. ആ ദാനവേശ്വരൻ മക്കളുണ്ടാവാൻ വരം വാങ്ങി:—'മഹാഭാഗ, ഭവാൻ എനിക്ക സന്തതിയെ എന്റെ ഭാര്യയിൽ ധർമ്മാർത്ഥതത്ത്വജ്ഞരായ പുത്രന്മാരെ ഉല്പാദിപ്പിച്ചാലും.' ദേവർഷി അതു സമ്മതിച്ചു. രാജാവ്, തന്റെ ഭാര്യയായ സുദേഷ്ണയെ അദ്ദേഹത്തിന്റെ അടുക്കലേയ്ക്കയച്ചു. എന്നാൽ, അദ്ദേഹം കുരുടനും കിഴവനുമാണെന്നറികയാൽ രാജ്ഞി പോയില്ല; ധാത്രീപുത്രിയായ ശൂദ്രസ്ത്രീയെ അയയ്ക്കയാണു ചെയ്തത്. അവളിൽ ധർമ്മാത്മാവായ ഋഷി കാക്ഷീവാനെയും മറ്റും ജനിപ്പിച്ചു. വേദമറിയുന്ന ഋഗ്വിധർമ്മപ്രവീണരായ കാക്ഷീവദാദികളെ കണ്ടിട്ടു ബലി, 'ഇവർ എന്റെയല്ലയോ' എന്നു ദീർഘതമസ്സിനോടു ചോദിച്ചു. ഇവർ എന്റേതാണെന്നായിരുന്നു മുനിയുടെ മറുപടി:—'അസുരേന്ദ്ര, ശൂദ്രയോനിയിൽ ജനിച്ചവരാണിവർ; ഞാൻ കുരുടനും കിഴവനുമാണെന്നറികയാൽ, അങ്ങയുടെ മഹിഷി സുദേഷ്ണ എന്നെ അനാദരിച്ച്, ശൂദ്രസ്ത്രീയായ ധാത്രേയികയെ അയയ്ക്കുകയാണു ചെയ്തത്!' ബലി മഹർഷിയെ പ്രസാദിപ്പിച്ച്, ഭാര്യയെ ശകാരിച്ചു; വീണ്ടും സുദേഷ്ണയെ ചമച്ചു മുനിയുടെ അടുക്കലേയ്ക്കയയ്ക്കുകയും ചെയ്തു.

ദീർഘതമസ്സു രാജ്ഞിയോടു പറഞ്ഞു:—'എന്റെ ശരീരത്തിൽ തയിരും തേനും ഉപ്പും തേച്ചിട്ട് മുടിമുതൽ അടിവരെ അറപ്പുകൂടാതെ നക്കുക. എന്നാൽ ഭവതിക്കു നിനച്ചുവണ്ണം പുത്രന്മാരുണ്ടായിവരും.' രാജ്ഞി അതിൻവണ്ണം അനുഷ്ഠിച്ചതിൽ ഗുഹ്യസ്ഥലം വർജ്ജിച്ചതിനാൽ മഹർഷി പറഞ്ഞു:—'ഗുഹ്യംകൂടാതെയാവും ഭവതിയുടെ മൂത്തമകൻ ജനിക്കുക.'

സുദേഷ്ണ:—'മഹാഭാഗ, ഇങ്ങനെയുള്ള പുത്രനെ എനിക്കു തരരുതേ! ഞാൻ അങ്ങയെ കഴിയുംവണ്ണം സന്തോഷിപ്പിച്ചുവല്ലോ; സ്വാമിൻ, എങ്കൽ ദയചെയ്യണേ!'

ദീർഘതമസ്സ്:—'ദേവി, ഭവതിയുടെ തെറ്റിനാൽ അങ്ങനെതന്നെയാവും; മറിച്ചു വരില്ല. എന്നാൽ, ഭവതിയുടെ പുത്രന് ഇതനാലെപ്പെട്ടില്ല; പൌത്രനെ അങ്ങനെയേൽപ്പിച്ചു. അവനു ഗുഹ്യമില്ലാത്തതുകൊണ്ടു തരക്കേടുണ്ടാവില്ലതാനും'.

പിന്നെ ദീർഘതമസ്സ് സുദേഷ്ണയുടെ വയററത്തു കൈവെച്ചുര ചെയ്തു:—'ശുചിസ്മിതേ, എൻെറ മററവയവങ്ങളെല്ലാം ഭവതി നക്കിയല്ലോ; അതിനാൽ, ഭവതിയുടെ വയററിൽ, പൂർണ്ണചന്ദ്രന്മാരെപ്പോലെ, ദേവകുമാരതുല്യരായ അഞ്ചു പുത്രന്മാർ സംഭവിക്കുന്നതാണ്. അവർ തേജസ്വികളും സത്യവ്രതന്മാരും യജ്വാക്കളും ധർമ്മിഷ്ഠരുമായിവരും.'

ദീർഘതമസ്സിൻെറ അംശത്താൽ സുദേഷ്ണയ്ക്കു മൂത്തമകനായി അംഗനും പിന്നെ കലിംഗപുണ്ഡ്രസുഹ്മവംഗന്മാരും ജനിച്ചു. ഇവരൈവരുമാണ്, ബലിയ്ക്കു ദീർഘതമസ്സിനാൽ നൽകപ്പെട്ട ക്ഷേത്രജപുത്രന്മാർ. അവർ നാട്ടുവാഴ്ചയുണ്ടാക്കിയതിനുശേഷം ബ്രാഹ്മണരാക്കപ്പെട്ടു. ഇങ്ങനെ ബലി മനുഷ്യയോനിയിൽ ജനിച്ചു സന്താനങ്ങളെ ഉൽപ്പാദിപ്പിച്ചു.

അനന്തരം കാമധേനു ദീർഘതമസ്സിനോടു പറഞ്ഞു:—'അനഘ, ഭവാൻ ഗോധർമ്മത്തെ നിരൂപിച്ചു പ്രമാണമാക്കിയല്ലോ; ഭവാൻെറ ഈ അനന്യഭക്തിയാൽ ഞാൻ പ്രസാദിച്ചിരിക്കുന്നു. അതിനാൽ അങ്ങയുടെ ദീർഘമായ തമസ്സിനെ ഞാൻ ഘ്രാണിച്ചു ദൂരീകരിക്കും—ഭവാങ്കൽ നില്ക്കുന്ന ബൃഹസ്പതിശാപത്തെയും ജരാമരണതമസ്സുകളെയും ഞാൻ ഘ്രാണിച്ചു ദൂരീകരിക്കും.' ധേനു ഘ്രാണിച്ചതോടുകൂടി, ആ ക്ഷണത്തിൽത്തന്നെ മുനിശ്രേഷ്ഠന് അഴകും ആയുസ്സും കൺകാഴ്ചയും കൈവന്നു! ഗോവിനാൽ തമസ്സകററപ്പെട്ടതിനാൽ ഗോതമനെന്ന പേരും വന്നു.

കാക്ഷീവാൻ അമ്മയോടുകൂടി ഗിരിവ്രജത്തിൽ പോയി, അപ്പനെ കണ്ടു വന്ദിച്ച്, വളരെക്കാലം തപസ്സുചെയ്തു. ആ വമ്പിച്ച തപസ്സിനാൽ അദ്ദേഹം മാതൃജശരീരം വിശുദ്ധീകരിച്ചു ബ്രാഹ്മണനായിച്ചമഞ്ഞു. അപ്പോൾ അപ്പൻ അദ്ദേഹത്തെ അഭിനന്ദിച്ചു:—'ധർമ്മജ്ഞ, നിന്നെക്കൊണ്ടു ഞാൻ പുത്രവാനായി—സൽപുത്രനും യശസ്വിയുമായ നിന്നെക്കൊണ്ടു ഞാൻ കൃതാർത്ഥനായി!' പിന്നീടദ്ദേഹം ഉടൽ വെടിഞ്ഞു ബ്രഹ്മാലയമണഞ്ഞു. ബ്രാഹ്മണ്യം നേടിയതിനുശേഷം കാക്ഷീവാന് ആയിരം പുത്രന്മാരുണ്ടായി; കൌഷ്മാണ്ഡരും ഗൌതമന്മാരുമത്രെ കാക്ഷീവാൻെറ മക്കൾ.

ഇങ്ങനെ, ദീർഘതമസ്സിൻെറയും വിരോചനപുത്രനായ ബലിയുടെയും സമാഗമവും, ഇരുവരുടെയും സന്തതിയും ഞാൻ ഭവാന്മാരോടു പറഞ്ഞു. ബലിയും ആ നിഷ്കന്മഷരായ പുത്രന്മാരൈവരെയും അഭിനന്ദിച്ചു. അങ്ങനെ കൃതാർത്ഥനായ ആ ധർമ്മിഷ്ഠൻ [illegible]യാൽ തന്നെ താൻ മറച്ച്, ഏവർക്കും അദൃശ്യനായി, കാല[illegible]തിചെയ്യുന്നു.

അംഗൻെറ പുത്രൻ, ദധിവാ[illegible] പുത്രൻ, ദിവിരഥരാജാവ്; ദിവിരഥൻെറ മക[illegible]

പൻ. ആ ധർമ്മരഥൻ വലിയ ശ്രീമാനായിരുന്നു; അദ്ദേഹം വിഷ്ണുപദപർവ്വതത്തിൽവെച്ചു മഹാത്മാവായ ശുക്രനോടൊരുമിച്ചു സോമപാനംചെയ്യുകയുണ്ടായി. ധർമ്മരഥനു ചിത്രരഥനും, ചിത്രരഥനു സത്യരഥനും, സത്യരഥനു ലോമപാദനെന്നുകൂടി പേരുള്ള ദശരഥനത്രേ പുത്രന്മാർ. ദശരഥനു ശാന്ത എന്നൊരു മകളുണ്ടായി; പിന്നീട് ഋശ്യശൃംഗപ്രസാദത്താൽ, കുലവർദ്ധനനായി പേർപുകഴ്ന്ന ചതുരംഗനും ജനിച്ചു. ചതുരംഗന്റെ മകൻ പൃഥുലാക്ഷൻ; പൃഥുലാക്ഷപുത്രൻ ചമ്പൻ. ചമ്പന്റെ രാജധാനിയത്രേ ചമ്പ; അതു മുമ്പു മാലിനിയെന്നായിരുന്നു. ചമ്പനു പൂർണ്ണഭദ്രന്റെ പ്രസാദത്താൽ ഹര്യംഗൻ എന്നൊരുണ്ണിയുണ്ടായി; ഹര്യംഗനു ഋശ്യശൃംഗൻ മന്ത്രങ്ങൾകൊണ്ടു ദേവേന്ദ്രന്റെ ഗജത്തെ മുഖ്യവാഹനമാക്കി ഭൂമിയിൽ വരുത്തിക്കൊടുത്തു. ഹര്യംഗനു ഭദ്രരഥനും, ഭദ്രരഥനു ബൃഹൽകർമ്മാവെന്ന രാജാവും, ബൃഹത്കർമ്മാവിനു മഹാത്മാവായ ബൃഹൽഭാനുവും, ബൃഹത്ഭാനുമഹാരാജാവിനു ജയദ്രഥനും, ജയദ്രഥനു ബൃഹദ്രഥനൃപനും, ബൃഹദ്രഥനു വിശ്വജിത്തായ ജനമേജയനും, ജനമേജയനു് അംഗനും, അംഗനു കർണ്ണനും, കർണ്ണനു വൃഷസേനനും, വൃഷസേനനു പൃഥുസേനനും പുത്രന്മാർ. ഇങ്ങനെ അംഗപുത്രന്മാരായ രാജാക്കന്മാരെല്ലാവരെയും ഞാൻ വിസ്തരിച്ചും മുറയ്ക്കും പറഞ്ഞു; ബ്രാഹ്മണരേ, ഇനി പൂരുവിന്റെ വംശം കേട്ടുകൊൾവിൻ."

ഋഷിമാർ:—"കർണ്ണൻ സൂതപുത്രനും അംഗപുത്രനുമായതെങ്ങനെ? ഇതു കേൾക്കേണമെന്നുണ്ടു്. എല്ലാം അറിയാമല്ലോ, ഭവാന്."

സൂതൻ:—"ബൃഹൽഭാനുനന്ദനനായ ബൃഹന്മനസ്സെന്ന രാജാവിനു് ശൈബ്യകന്യകമാരായ യശോദേവിയും സത്യയുമാകുന്ന രണ്ടു പത്നിമാരിൽ രണ്ടു പുത്രന്മാരുണ്ടായി; യശോദേവിയിൽ ജയദ്രഥനും, സത്യയിൽ വിജയനും. വിജയനു ബൃഹത്തും, ബൃഹത്തിനു ബൃഹദ്രഥനും, ബൃഹദ്രഥനു മഹാശയനായ സത്യകർമ്മാവും, സത്യകർമ്മാവിനു് അധിരഥനും പിറന്നു. അധിരഥൻ സൂതനത്രേ; അദ്ദേഹം എടുത്തുവളർത്തിയതിനാലാണു് കർണ്ണൻ സൂതപുത്രനായതു്. കർണ്ണനെപ്പററി ചോദിച്ചതും ഞാൻ പറഞ്ഞു;

ശ്രീമത്സ്യമഹാപുരാണേ മനുമത്സ്യസംവാദേ, സോമവംശാഖ്യാനം,
ദ്രുഹ്യ്വാദിവംശകഥനം നാല്പത്തെട്ടാമദ്ധ്യായം.

—— (o) ——

# നാല്പത്തൊമ്പതാമദ്ധ്യായം

സൂതൻ:—പൂരുവിന്റെ മകൻ, പരമതേജസ്വിയായ ജനമേജയരാജാവു്. തൽസുതൻ, പ്രാചീ (കിഴക്കേ) ദിക്കു കീഴടക്കിയ പ്രാചീതപൻ. പ്രാചീതപനു മനസ്യുവും, മനസ്യുവിനു വീതായുധനെന്ന (വീതമയസ്സെന്ന)

രാജാവും, അദ്ദേഹത്തിന്നു ധുന്ധു എന്ന ഭൂപതിയും, ധുന്ധുവിന്നു ബഹുവിധനും, അദ്ദേഹത്തിന്നു സംപാതിയും, സംപാതിക്കു രഹോവർച്ചസ്സും, അദ്ദേഹത്തിന്നു ഭദ്രാശ്വനും പുത്രന്മാർ. ഭദ്രാശ്വന്നു ധൃത (ഘൃതാചി) എന്ന അപ്സരസ്ത്രീയിൽ പത്തു പുത്രന്മാരുണ്ടായി: ഔചേയു, ഹൃഷേയു, കക്ഷേയു, സനേയു, ധൃതേയു, വിനേയു, സ്ഥലേയു, ധർമ്മേയു, സന്നതേയു, പുണ്യേയു. ഔചേയുവിന്നു തക്ഷകാത്മജയായ ജ്വലന എന്ന പത്നിയിൽ രന്തിനാരനെന്ന രാജാവു പിറന്നു. രന്തിനാരന്നു മനസ്വിനിയിൽ വീരനായ അമൂർത്തരജസ്സും ധാർമ്മികനായ ത്രിവനനുമാകുന്ന സൽപുത്രന്മാരും, മൂന്നാമതു മാന്ധാതാവിന്റെ അമ്മയായ ഗൌരിയെന്നൊരു മകളും ഉണ്ടായിവന്നു; യമപുത്രിയായ ഇളിനയും ബ്രഹ്മവാദികളായി പരാക്രാന്തരായി നന്മ നൽകുന്ന പുത്രന്മാരെ പ്രസവിച്ചു. ഇളിനാപുത്രകൾ നിന്ന് ഉപദാനവിക്കു ദുഷ്യന്തനും ധുഷ്യന്തനും പ്രവീരനും അനഘനുമാകുന്ന നാലുണ്ണികളുണ്ടായി. ദുഷ്യന്തന്നു ശകുന്തളയിൽ സമിതിഞ്ജയനായ ഭരതചക്രവർത്തി പിറന്നു; അദ്ദേഹത്തിന്നാലത്രെ ഭാരതർ എന്ന പേര്. ഭരതനെപ്പററി ദുഷ്യന്തനോടു് ഒരശരീരിവാക്കുണ്ടായി;—

(ശ്ലോകങ്ങൾ)

'അമ്മയുമപ്പനുവ;—യവർതാനവനല്ലവാം മകൻ!
ദുഷ്യന്ത, മകനെപ്പോററുക; തള്ളൊല്ല പത്നിയെ.
ചത്താൽ കേറവും യമപുരാൽ വീര്യദായിയെ നന്ദനൻ;
നിന്നാലാഹിതമിഗ്ഗർഭം; നേർതാൻ ചൊല്ലി ശകുന്തള.'

ഭരതന്റെ പുത്രന്മാരൊക്കെ മാതൃകോപത്താൽ (മസൂരികാദിരോഗങ്ങളാൽ) മരിച്ചുപോയി. അതിനാൽ മരുത്തുക്കൾ വ്യാഴന്റെ മകനായ ഭരദ്വാജനെ കൊണ്ടുവന്നു ഭരതന്നു കൊടുത്തു."

ഋഷിമാർ:—"എങ്ങനെയാണ്, മരുത്തുക്കൾ ഭരദ്വാജനെ ഭരതന്നു മകനായി കൊടുത്തതു്? അതു ശരിയ്ക്കു പറഞ്ഞുതരിക."

സൂതൻ:—"പത്നി ഗർഭിണിയായിരിക്കുമ്പോൾ ഉശിജൻ ഭൂലോകത്തായിരുന്നു. ആ ജ്യേഷ്ഠപത്നിയെ കണ്ടു വ്യാഴൻ ആവശ്യപ്പെട്ടു:—'ഭദ്രേ, ആഭരണങ്ങളണിഞ്ഞു് എന്നോടൊന്നിച്ചു രമിപ്പാൻ വരിക'. *......അവൾ, ഇതധർമ്മമാണെന്നു വിലക്കി. അപ്പോൾ ബൃഹസ്പതി, 'നിന്റെ ഹിതോപദേശം വേണ്ട എനിയ്ക്കു' എന്നു പറഞ്ഞു്, അവളെ പൊത്തിപ്പിടിച്ചു...... കാമപൂരണാനന്തരത്തിൽ വാചസ്പതിയുടെ ശുക്ലം നിലത്തു വീണു തൽക്ഷണം ഒരു കിടാവായിച്ചമഞ്ഞു. ആ ഉണ്ണിയെ കണ്ടിട്ടു മമത പറഞ്ഞു:—'ബൃഹസ്പതേ, ഞാൻ ഗൃഹത്തിലേയ്ക്കു പോകയാണ്; ദ്വയന്റെ ഈ പുത്രനെ ഭവാൻതന്നെ വളർത്തിക്കൊൾക.' അവൾ പോയപ്പോൾ വ്യാഴനും കുട്ടിയെ വിട്ടു നടകൊണ്ടു.

* കഴിഞ്ഞ അദ്ധ്യായത്തിൽ നോക്കുക.

മാതാപിതാക്കളാൽ ത്യജിക്കപ്പെട്ട ആ പൈതലിനെ മരുത്തുക്കൾ കണ്ടെത്തി. അവർ മനസ്സലിഞ്ഞ് അവനെ കൈക്കൊണ്ടു; ഭരദ്വാജനെന്നു പേരുമിട്ടു. അക്കാലത്ത്, സന്താനേച്ഛുവായ [ഭരതമഹാരാജാവ്, പുത്രോല്പാദകങ്ങളായ പല യാഗങ്ങൾ ചെയ്തിട്ടും ഉണ്ണിയുണ്ടാകാഞ്ഞതിനാൽ മരുൽസ്തോമയാഗം കഴിച്ചു. അതിൽ സന്തുഷ്ടിപൂണ്ട മരുത്തുക്കൾ ആംഗിരസന്റെ ഔരസപുത്രനായ ആ ഭരദ്വാജനെ ഭരതന്നു മകനായി കൊണ്ടുവന്നുകൊടുത്തു. ഭരതൻ ആ പുത്രനെ കൈക്കൊണ്ട്, 'വിഭോ, ഭവാനാൽ ഞാൻ കൃതാർത്ഥനായി' എന്നു നിവേദിച്ചു. അദ്ദേഹത്തിന്റെ മുമ്പത്തെ പുത്രജനനം വിതഥമാക (പാഴിലാക)യാണല്ലോ ചെയ്തത്; അതിനാൽ, ഭരദ്വാജന്നു വിതഥനെന്നു പേരിട്ടു. ഭരദ്വാജന്നു ബ്രാഹ്മണരും ക്ഷത്രിയരുമായി വളരെ പുത്രന്മാരുണ്ടായി; അവർ ദ്വ്യാമുഷ്യായണകൗലീനരെന്നു പേർ പറയുന്നു. വിതഥനെ കിട്ടിയതിന്നുശേഷം ഭരതൻ സ്വർഗ്ഗമടഞ്ഞു; മകനെ നാടുവാഴിച്ചു ഭരദ്വാജർഷിയും സ്വർഗ്ഗം പൂകി.

വിതഥന്നു വിപുലയശസ്സായ ഭുവമന്യു എന്ന പുത്രൻ പിറന്നു. ഭുവമന്യുവിന്നു ബൃഹൽക്ഷത്രൻ, അഹാര്യൻ, നരൻ, വീര്യശാലിയായ ഗർഗ്ഗൻ എന്നീ മഹാത്മാക്കളായ നാലു പുത്രന്മാരുണ്ടായി. നരന്റെ പുത്രൻ, സംകൃതി; തൽപുത്രൻ, മഹായശസ്സ്; മഹായശസ്സിന്നു സംകൃതിയിൽ ഗുരുവും രന്തിദേവനും പിറന്നു; ഗർഗ്ഗന്റെ പുത്രൻ, വിദ്വാനായ ശിബി; ശിബിയുടെ മക്കളായ ശൈബ്യനും ഗർഗ്ഗനും ക്ഷത്രിയബ്രാഹ്മണരത്രെ. അഹാര്യന്റെ മകൻ, ധീമാനായ ഉരുക്ഷയൻ; അദ്ദേഹത്തിന്റെ ഭാര്യ, യശസ്വിനിയായ വിശാല, ത്രയ്യരുണനും പുഷ്കരിയും കവിയുമാകുന്ന മൂന്നു പുത്രന്മാരെ പ്രസവിച്ചു. ഈ ഔരുക്ഷയരെല്ലാം ബ്രാഹ്മണ്യം നേടിയവരത്രെ. കാവ്യരിൽ മീത ഈ മൂന്നു മഹർഷിമാരത്രെ. ഗർഗ്ഗർ, സംകൃതികർ, കാവ്യർ എന്നിവർ പണ്ഡിതന്മാരായ ക്ഷത്രിയബ്രാഹ്മണരാകുന്നു. അംഗിരസ്സിൽ നിന്നാണല്ലോ അവരുടെ ഉല്പത്തി. ബൃഹൽക്ഷത്രന്റെ മകൻ, ക്ഷിതി എന്ന ഹസ്തി; അദ്ദേഹമാണ് പണ്ടു ഹസ്തിനാപുരം കെട്ടിച്ചത്. ഹസ്തിക്കു മഹായശസ്വികളായ മൂന്നു പുത്രന്മാരുണ്ടായി: അജമീഢനും, ദ്വിമീഢനും, പുരുമീഢനും. അജമീഢന്നു നീലിനിയും ധൂമിനിയും കേശിനിയുമാകുന്ന മൂന്നു കുലകന്യകമാർ പത്നിമാരുണ്ടായിരുന്നു. അവരിൽ അദ്ദേഹത്തിന്ന്, വാർദ്ധക്യകാലത്തു തപസ്സുമൂലം ഭരദ്വാജൻ പ്രസാദിച്ചതിനാൽ, ദേവന്മാരെപ്പോലെ തേജസ്സുറ്റ പുത്രന്മാരുണ്ടായി; കേശിനിയിൽ കണ്വൻ ജനിച്ചു; കണ്വന്റെ മകൻ മേധാതിഥി; അദ്ദേഹത്തിൽനിന്നത്രെ കാണ്വായനദ്വിജർ. ധൂമിനിയിൽ ബൃഹന്തു എന്ന രാജാവു പിറന്നു; ബൃഹന്തുവിന്നു ബൃഹന്തനും, ബൃഹന്തന്നു ബൃഹന്മനസ്സും, ബൃഹന്മനസ്സിന്നു ബൃഹദ്ധനുവും, ബൃഹദ്ധനുവിന്നു ബൃഹദിഷുവും, ബൃഹദിഷുവിന്നു ജയദ്രഥനും, ജയദ്രഥന്ന് അശ്വജിത്തും, അശ്വജിത്തിന്നു സേനജിത്തും പുത്രന്മാർ. സേനജിത്തിന്നു വിശ്വവിശ്രുതരായ നാലു പുത്രന്മാരുണ്ടായി: രുചിരാശ്വനും, കാവ്യനും, ദൃഢരഥനെന്ന രാജാവും,

വത്സരാജനും. വത്സരാജൻ്റെ ആയിരുന്ന വത്സരാജ്യം. അചിരാശ്രാന്ത പൃഥുയശസ്സായ പൃഥുസേനനും, പൃഥുസേനന്നു പൌരനും, പൌരന്നു നീപനും പുത്രന്മാർ. നീപന്ന് രാജശ്രേഷ്ഠരായ നൂറു പുത്രന്മാരുണ്ടായി; നീപന്മാരെന്നു വിളിക്കപ്പെട്ട രാജാക്കന്മാരത്രെ അവരെല്ലാം. കാമ്പില്യനിൽനിന്ന്, ആ നീപന്മാർക്ക് വംശകർത്താവും കീർത്തിവർദ്ധനനുമായ സമരൻ സംജാതനായി; സദാ സമരപ്രിയനായിരുന്നു സമരൻ. സമരന്നു പാരനും സമ്പാരനും സദശ്വനുമെന്ന മൂന്നു പുത്രന്മാർ പിറന്നു; അവർ എല്ലാ ഗുണവും തികഞ്ഞവരും മന്നിൽ പുകഴ്പ്പെട്ടവരുമായിരുന്നു. പാരന്നു പൃഥുവും, പൃഥുവിന്നു സുകൃതനും, സുകൃതന്ന് എല്ലാ ഗുണവും തികഞ്ഞ വിഭ്രാജനും, വിഭ്രാജന്ന് അണുഹനും പുത്രന്മാർ. കൃത്വിയുടെ ഭർത്താവായി ശുകൻ്റെ ജാമാതാവായി മഹായശസ്സായ അണുഹന്നു ബ്രഹ്മദത്തനെന്ന ഭൂപതിയും, അദ്ദേഹത്തിന്നു യുഗദത്തനും, യുഗദത്തന്നു വിഷ്വക്സേനനും പുത്രന്മാർ. പുണ്യകർമ്മത്താൽ വീണ്ടും ജനിച്ച വിഭ്രാജൻ തന്നെയാണ് വിഷ്വക്സേനൻ. വിഷ്വക്സേനന്ന് ഉദക്സേനനും, ഉദക്സേനന്നു ഭല്ലാടനും, ഭല്ലാടന്നു ജനമേജയനും പുത്രന്മാർ. ഈ ജനമേജയന്നുവേണ്ടി ഉഗ്രായുധൻ നീപന്മാരെയെല്ലാം നശിപ്പിച്ചുകളഞ്ഞു."

ഋഷിമാർ:—"ഉഗ്രായുധൻ ആരുടെ മകനാണ്? ഏതു വംശക്കാരനാണ്? എന്തിനാണദ്ദേഹം നീപരെയെല്ലാം നശിപ്പിച്ചത്?"

സൂതൻ:—"* പൂരുവംശജനായ ഉഗ്രായുധൻ ഒരു പുണ്യാശ്രമത്തിൽ എണ്ണായിരം കൊല്ലം വെറും കമ്പിപോലെ നിന്നു തപസ്സുചെയ്തു. ജനമേജയൻ അദ്ദേഹത്തെ ശരണംപ്രാപിച്ചതിനാൽ, അദ്ദേഹം രാജ്യം കൊടുക്കാമെന്നേറ്റു. നീപന്മാരുടെ അടുക്കൽച്ചെന്നു പലതരത്തിൽ നല്ല വാക്കു പറഞ്ഞുനോക്കി. എന്നാൽ, രണ്ടുപേരിലും ന്യായം പ്രയോഗിക്കയാണ് നീപന്മാർ ചെയ്തത്. അപ്പോൾ ഉഗ്രായുധൻ, 'ഞാൻ ശരണാഗതരക്ഷണത്തിന്നായി പറഞ്ഞതു നിങ്ങൾ കേട്ടില്ലല്ലോ; അതിനാൽ, എനിക്കു തപസ്സുണ്ടെങ്കിൽ, നിങ്ങളെയെല്ലാം യമൻ കൊണ്ടുപോകട്ടെ!' എന്നു ശപിച്ചു. ഉടനെ കാലൻ മുൻവശത്തു നീപന്മാരെ വലിച്ചിഴയ്ക്കുകയായി. അതു കണ്ടപ്പോൾ ഉഗ്രായുധന്നു വല്ലാതെ മനസ്സൊന്നി. അദ്ദേഹം ജനമേജയനോട്, 'അവിവേകികളെങ്കിലും, ഈ വീരന്മാരെ ഭവാൻ രക്ഷിക്കണേ'മെന്നാവശ്യപ്പെട്ടു. അതിൻവണ്ണം ജനമേജയൻ, 'ദുഷ്ടപാപികളേ, ഇദ്ദേഹത്തിന്നു കീഴടങ്ങുവിൻ' എന്നുരചെയ്ത്, ഘോരരായ വ്യാധികളാലും നരകദേവതകളാലും പരിവൃതനായ യമനെ ചിരം പോർപൊരുതിത്തോല്പിച്ചു താപസന്നു സമർപ്പിച്ചു! അത്ഭുതമെന്നേ പറയേണ്ടു! അതിൽ യമൻ സന്തുഷ്ടനായി അദ്ദേഹത്തിന്നു മുക്തിജ്ഞാനം ഉപദേശിച്ചു. അതിനാൽ അവരെല്ലാം അവധിയില്ലാത്ത വിഷ്ണുവിങ്കലണഞ്ഞു. ഇവരുടെ ചരിതം ശ്രവിച്ചാൽ അപമൃത്യു നേരിടുകയില്ല; ഇഹത്തിലും പരത്തിലും അക്ഷയസുഖം അനുഭവപ്പെടുകയും ചെയ്യും.

* മൂലം ശ്ലോകം അസന്ദിഗ്ധം!

അജമീഢന്നു ധൂമിനിയിൽ അളിജനായ യവീനരൻ പിറന്നു. യവീനരന്നു ധൃതിമാനും, ധൃതിമാന്നു സത്യധൃതിയും, സത്യധൃതിക്കു പ്രതാപവാനായ ദൃഢനേമിയും, ദൃഢനേമിക്കു സുധൎമ്മാവുമത്രെ പുത്രന്മാർ. സുധൎമ്മാവിന്റെ സുതൻ, പ്രതാപശാലിയായ സാൎവ്വഭൌമൻ; ആ സാൎവ്വഭൌമൻ ഭൂമിയിൽ ഏകഛത്രാധിപതിതന്നെയായിരുന്നു. അദ്ദേഹത്തിന്നു മഹാപൌരവനും, മഹാപൌരവന്നു രുഗ്മരഥരാജാവും, രുഗ്മരഥന്നു സുപാർശ്വനെന്ന പാൎത്ഥിവനും, സുപാർശ്വന്നു ധൎമ്മിഷ്ഠനായ സുമതിയും, സുമതിക്കു സന്നതിമാനെന്ന നൃപനും പുത്രന്മാർ. സന്നതിമാന്റെ പുത്രൻ, മഹാനായ കൃതൻ; ഹിരണ്യനാഭി എന്ന മഹാത്മാവായ കൌസല്യന്റെ ശിഷ്യനായ കൃതൻ ഇരുപത്തിനാലു സാമസംഹിതകൾ വിരചിച്ചു. ഈ സാമങ്ങൾ പാടുന്നവരത്രെ കാൎത്തരെന്ന പ്രാച്യസാമകന്മാർ. കൃതന്റെ പുത്രനാണു്, പൂരുവംശം വളൎത്തിയ ഉഗ്രായുധൻ. അദ്ദേഹം പൃഥുക (പൃഷത) ന്റെ പിതാവായ നീപനെന്ന പാഞ്ചാലമഹാരാജാവിനെ എതിൎത്തു വധിച്ചു. ഉഗ്രായുധന്നു പുകളേറിയ ക്ഷേമനും, ക്ഷേമന്നു സുനീഥനും, സുനീഥന്നു നൃപഞ്ജയനും, നൃപഞ്ജയന്നു വിരഥനും പുത്രന്മാർ. ഇവരൊക്കെ പൌരവരത്രെ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം പൂരുവംശാനുകീൎത്തനം നാല്പത്തൊമ്പതാമദ്ധ്യായം.

——[ ○ ]——

## അമ്പതാമദ്ധ്യായം

സൂതൻ:—അജമീഢന്നു നീലിനിയിൽ നീലനെന്ന നൃപൻ പിറന്നു. നീലന്നു തീവ്രതപസ്സിനാൽ സുശാന്തിയും, സുശാന്തിക്കു പുരുജാനുവും, പുരുജാനുവിന്നു പൃഥുവും, പൃഥുവിന്നു ഭദ്രാശ്വനും ജനിച്ചു. ഭദ്രാശ്വന്നു് അഞ്ചു പുത്രന്മാരുണ്ടായി: മുൽഗലൻ, ജയൻ, ബൃഹദിഷു, വിക്രമിയായ ജവീനരൻ, കപിലൻ. ഈ അഞ്ചുപേരുടെ രാജ്യമാണു് പാഞ്ചാലം; പഞ്ച അലം (അഞ്ചുപേരും മതി) നാടുവാഴുവാൻ എന്നതുകൊണ്ടത്രെ പാഞ്ചാലമെന്ന പേർ. മുൽഗലനിൽ നിന്നു മൌൽഗല്യരെന്ന ക്ഷത്രിയബ്രാഹ്മണരുണ്ടായി. അംഗിരസ്സിന്റെ പക്ഷത്തിൽച്ചേൎന്നവരാകുന്നു കാണ്വമൌൽഗല്യന്മാർ. മുൽഗലന്റെ മകൻ, പുകൾ മുഴുത്ത ബ്രഹ്മിഷ്ഠൻ; അദ്ദേഹത്തിന്റെ മകൻ, ഇന്ദ്രസേനൻ; ഇന്ദ്രസേനന്റെ മകൻ വിന്ധ്യാശ്വൻ. വിന്ധ്യാശ്വന്നു മേനകയിൽ, ദിവോദാസനെന്ന രാജർഷിയും യശസ്വിനിയായ അഹല്യയുമാകുന്ന രണ്ടു മക്കൾ ഇരട്ട പിറന്നു. അഹല്യ ശരദ്വാനിൽനിന്നു ശതാനന്ദമഹർഷിയെ പ്രസവിച്ചു. ശതാനന്ദന്റെ മകൻ, ധനുൎവ്വേദപാരഗനായ സത്യധൃതി. ആ മഹാതപസ്വിയായ ധാൎമ്മികൻ അമോഘരേതസ്സായിരുന്നു; അദ്ദേഹത്തിന്നു് ഒരപ്സരസ്സിനെ കണ്ടതിനാൽ ശുക്ലം ജലത്തിൽ വീണു; അതു് ആ പൊയ്കയിൽ ഒരാൺകുട്ടിയും പെൺകുട്ടിയുമായിച്ചമഞ്ഞു. ആ

കുട്ടികളെ, നായാട്ടിൽ അവിടെച്ചെന്ന ശന്തനു കണ്ടെത്തി, കനിഞ്ഞു കൈക്കൊണ്ടു. ഈ ശാരദ്വതരെ ഞാൻ പറഞ്ഞു; ഇവരത്രെ ഗൌതമർ. ഇനി, ദിവോദാസന്റെ സന്താനത്തെ പറയാം:

ദിവോദാസന്റെ പുത്രൻ, ധർമ്മിഷ്ഠനായ മിത്രയുരാജാവ്. അദ്ദേഹത്തിന്റെ മകൻ, മൈത്രേയൻ. അദ്ദേഹമത്രെ മൈത്രേയന്മാരുടെ തലവൻ. ഇവർ യതിഗോത്രത്തിൽച്ചേർന്ന ക്ഷത്രിയഭാർഗ്ഗവരായി. മൈത്രേയന്നു ചൈദ്യവരനെന്ന രാജാവും, ചൈദ്യവരന്നു വിദ്വാനായ സുദാസനും പുത്രന്മാർ. സുദാസപുത്രൻ, പുനർജ്ജാതനായ അജമീഢൻ. തൽപുത്രൻ, സോമകൻ. സോമകന്റെ മകൻ, ജന്തു. സോമകൻ ഹനിക്കപ്പെട്ടപ്പോൾ, മഹാത്മാവായ അജമീഢന്നു നൂറു പുത്രന്മാരുണ്ടായി: പുത്രനാശം വന്നപ്പോൾ, അജമീഢന്റെ ധൂമിനി എന്ന മഹിഷി പുത്രലബ്ധിക്കായി നൂറു സംവത്സരം തീവ്രതപസ്സു ചെയ്തു. ആ മഹാവ്രത ഹോമം യഥാവിധി കഴിച്ച്, വിശുദ്ധമായ ആഹാരം ഭുജിച്ച്, അഗ്നികുണ്ഡത്തിന്നരികിൽത്തന്നെ കിടന്നുറങ്ങും. അതിനാൽ പുകനിറം പൂണ്ടിരുന്ന അവളിൽ അജമീഢന്ന്, നൂറുപേരിൽ ജ്യേഷ്ഠനും ധൂമ്രവർണ്ണനും സുന്ദരനുമായ ഋക്ഷനെന്ന പുത്രൻ ജനിച്ചു. ഋക്ഷന്നു സംവരണനും, സംവരണന്നു കുരുവും സഞ്ജാതനായി. കുരു പ്രയാഗംവിട്ട കുരുക്ഷേത്രം തലസ്ഥാനമാക്കി. അവിടെ അദ്ദേഹം വളരെസ്സംവത്സരം ഉഴുതു കൊണ്ടിരുന്നു; അതിൽ ഭയപ്പെട്ട ദേവേന്ദ്രൻ അദ്ദേഹത്തിന്നു വരം കൊടുത്തു. പുണ്യവും രമ്യവുമത്രെ ആ കുരുക്ഷേത്രം. അദ്ദേഹത്തിന്റെ വംശം ഉലകം വലുതാണ്. അദ്ദേഹത്താലാണ്, കൌരവരെന്ന പേര്.

കുരുവിന്ന് അഞ്ചു പുത്രന്മാരുണ്ടായി: സുധന്വാവ്, ജഹ്നു, തേജസ്സേറിയ പരീക്ഷിത്ത്, പ്രജനൻ, അരിമർദ്ദനൻ. സുധന്വാവിന്നു മഹാബുദ്ധിമാനായി ധർമ്മാർത്ഥതത്ത്വജ്ഞനായ ച്യവനനെന്ന രാജാവും പുത്രന്മാർ. ച്യവനന്ന് ഋക്ഷനും, ഋക്ഷന്നു കൃമിയും പുത്രന്മാർ. കൃമിക്ക് ഇന്ദ്രനൊത്ത വീര്യശാലിയായ ഒരു മകനുണ്ടായി; ആകാശഗാമിയായ ആ വീരനെ ചൈദ്യോപരിചരനെന്നും വസുവെന്നും പേർ പറയുന്നു. ചൈദ്യോപരിചരന്നു ഗിരികയിൽ ഏഴു മക്കളുണ്ടായി: മഹാരഥനായി മഗധരാജാവായി പുകഴ്പ്പെട്ട ബൃഹദ്രഥനും, പ്രത്യശ്രവസ്സും, കശനും, ഹരിവാഹനനും, യജുവും, മത്സ്യനും, കാളിയും. ബൃഹദ്രഥന്നു കശാഗ്രനും, കശാഗ്രന്നു വീര്യവാനായ വൃഷഭനും, വൃഷഭന്നു പുണ്യവാനെന്ന മന്നവനും, പുണ്യവാന്നു പുണ്യനും, അദ്ദേഹത്തിന്നു സത്യധൃതിയും, സത്യധൃതിക്കു ധനുഷനും, ധനുഷന്നു സർവ്വനും, സർവ്വന്നു സംഭവനും, സംഭവന്നു ബൃഹദ്രഥനും പുത്രന്മാർ. ബൃഹദ്രഥന്റെ മകൻ രണ്ടു കീറുകളായിട്ടാണു പിറന്നത്; അവയെ ജരാ കൂട്ടിച്ചേർത്തു. ജരയാൽ സന്ധിപ്പിക്കപ്പെട്ടതിനാൽ ആ കുട്ടിക്കു ജരാസന്ധൻ എന്നു പേർ വന്നു. എല്ലാ ക്ഷത്രിയരെയും ജയിച്ച മഹാബലനായിരുന്നു ജരാസന്ധൻ. ജരാസന്ധന്റെ പുത്രൻ, പ്രതാപവാനായ സഹദേവൻ: സഹദേവ

യിൽ ഘടോൽക്കചനും, കാശ്യയിൽ സവ്വഗനും; സഹദേവന്നു മാദ്രിയിൽ സുഹോത്രൻ; നകലന്നു ചൈദ്യയായ കരേണുമതിയിൽ നിരമിത്രൻ; അജ്ജുനന്നു സുഭദ്രയിൽ അഭിമന്യു; യുധിഷ്ഠിരന്നു ദേവകിയിൽ യൌധേയൻ. അഭിമന്യുവിന്നു പരപുരഞ്ജയനായ പരീക്ഷിത്തും, പരീക്ഷിത്തിന്നു പരമധാമ്മികനായ *ജനമേജയനും ജനിച്ചു. ജനമേജയൻ യാജ്ഞവൽക്യനെ യാഗത്തിന്നു പുരോഹിതനാക്കി; അതു വൈശമ്പായനമഹർഷിയെ മുഷിപ്പിച്ചു. അദ്ദേഹം രാജാവിനോടു പറഞ്ഞു:—'അങ്ങയുടെ ഈ ദുർവ്വിചാരത്താലുള്ള ഏർപ്പാടു്, അങ്ങു ജീവിച്ചിരിക്കുന്നേടത്തോളം കാലമേ വകവെയ്ക്കപ്പെടു' എന്നാൽ പ്രജകൾ ക്ഷാത്രത്തിന്റെ ജയം കണ്ടിട്ടു ജനമേജയനോടിണങ്ങിനിന്നു. അതുമുതൽക്കു് ആ ശാപം മൂലം ക്ഷത്രിയന്റെ യാഗത്തിന്നു പൌരോഹിത്യം നടത്തുന്നവർ ചുരുങ്ങിത്തുടങ്ങി; അവർ പൊറുകതന്നെയും ചുരുക്കമായി. ഒരു പൌർണ്ണമിനാൾ പ്രജാപതിയജ്ഞത്തിൽ ജനമേജയൻ ആകത്തെയ്ക്കു കടക്കാൻ തുടങ്ങിയപ്പോൾ വൈശമ്പായനൻ തടയുകയുണ്ടായി. ആ പൂരുവംശ്യനായ പരീക്ഷിൽപുത്രൻ, ജനമേജയൻ, യാജ്ഞവൽക്യനാകുന്ന പുരോഹിതനോടുകൂടി രണ്ടശ്വമേധം കഴിച്ചു്, ബ്രാഹ്മണരോടു വാദിച്ചതിൽ ശാപമേറ്റു വനത്തിലേയ്ക്കു ഗമിച്ചു. ജനമേജയന്നു വിദ്വാനായ ശതാനീകൻ ജനിച്ചു. ആ പുത്രനെ അച്ഛൻ നാടുവാഴിച്ചു. ശതാനീകന്നു്, അശ്വമേധയജ്ഞത്താൽ അധിസാമകൃഷ്ണൻ എന്നൊരു പുത്രനുണ്ടായി. ഇപ്പോൾ ആ കീർത്തിമാൻ രാജ്യം ഭരിച്ചുപോരുമ്പോഴാണല്ലോ, നിങ്ങൾ ഈ ദുഷ്കരമായ ദീർഘസത്രം മൂന്നാണ്ടു പുഷ്കരത്തിലും ഈരണ്ടാണ്ടു കുരുക്ഷേത്രത്തിലും ദൃഷദ്വതീതീരത്തും നടത്തിയതു്."

ഋഷിമാർ:—'ലോമഹർഷണപുത്ര, കഴിഞ്ഞുപോയതൊക്കെ ഭവാൻ പറഞ്ഞുവല്ലോ; വരാൻപോകുന്നതും കേൾപ്പാൻ ഞങ്ങൾക്കാഗ്രഹമുണ്ടു്. നാടുവാഴ്വു എന്തെല്ലാ രാജാക്കന്മാരായിരിക്കും? അവർക്കായുസ്സെത്ര? പേരെന്തു്? കൃതത്രേതാദ്വാപരകലിയുഗങ്ങളുടെ വലുപ്പവും, ഓരോ യുഗത്തിലേയും സുഖദുഃഖങ്ങളും ഗുണദോഷങ്ങളും—ഇതൊക്കെ—ശരിയായി ഞങ്ങൾക്കു പറഞ്ഞുതരിക.'

സൂതൻ:—'പണ്ടു് അക്ലിഷ്ടകർമ്മാവായ വ്യാസൻ എനിക്കുപദേശിച്ചുതന്നിട്ടുള്ളതിൻവണ്ണം, വരാൻപോകുന്ന കലിയുഗം, മന്വന്തരങ്ങൾ മുതലായതെല്ലാം ഞാൻ പറയാം; ഐളൻ, ഇക്ഷ്വാകു, പൂരു എന്നിവരുടെ വംശം ഏവയിൽ ചേരുമോ, അവയിൽ ഇനി മേലുണ്ടാകാൻ പോകുന്ന രാജാക്കന്മാരെ ഞാൻ വിവരിക്കാം. അവർക്കു പുറമേ, ക്ഷത്രിയരും പാരശവരും ശൂദ്രരും വിദേശിയരായ ആന്ധ്രരും ശകരും പുളിന്ദരും ചൂളികരും

* ശുദ്ധം സന്ദിഗ്ദ്ധം.

യവനന്മാരും കൈവൎത്തന്മാരും ആഭീരന്മാരും ശബരന്മാരും മററു മ്ലേച്ഛന്മാരുമാകുന്ന രാജാക്കന്മാരുടെ പേരുകളും ഞാൻ യഥാക്രമം പറയാം:

അധിസോമകൃഷ്ണനാണല്ലോ, ഇപ്പോഴത്തെ രാജാവ്; അദ്ദേഹത്തിന്റെ വംശത്തിൽ ജനിക്കാൻപോകുന്ന മന്നവന്മാരെ ഒന്നാമതായി പറയാം: അധിസോമകൃഷ്ണനു വിവക്ഷു എന്ന പുത്രൻ പിറക്കും; ആ രാജാവ്, ഹസ്തിനാപുരം ഗംഗയിൽ മുഴുകുന്നതാൽ അതു വിട്ടു കൌശാംബിയിൽ ചെന്നു പാൎക്കും. അദ്ദേഹത്തിനു മഹാബലപരാക്രമരായ എട്ടു പുത്രന്മാരുണ്ടാവും; അവരിൽ മൂത്തവനായ ഭൂരിക്കു ചിത്രരഥനും, ചിത്രരഥനു ശുചിദ്രവനും, ശുചിദ്രവനു വൃഷ്ണിമാനും, വൃഷ്ണിമാനു സുഷേണനും, സുഷേണനു സുനീഥനും, സുനീഥനു തേജസ്സേറിയ സുചക്ഷുസ്സും, സുചക്ഷുസ്സിനു സുഖീബലനും, സുഖീബലനു പരിഷ്ണവനും, പരിഷ്ണവനു സുതപസ്സും, സുതപസ്സിനു മേധാവിയും, മേധാവിക്കു പുരഞ്ജയനും, പുരഞ്ജയനു് ഉൎവനും, ഉൎവനു തിഗ്മാത്മാവും, തിഗ്മാത്മാവിനു ബൃഹദ്രഥനും, ബൃഹദ്രഥനു വസുദാമാവും, വസുദാമാവിനു ശതാനീകനും, ശതാനീകനു് ഉദയനനും, ഉദയനനു വീരനായ വഹീനരനും, വഹീനരനു ദണ്ഡപാണിയും, ദണ്ഡപാണിക്കു നിരമിത്രനും, നിരമിത്രനു ക്ഷേ(വ)മകനും പുത്രന്മാർ. ഇതിൽ ഒരു ശ്ലോകം പൌരാണികബ്രാഹ്മണർ ചൊല്ലിയിട്ടുണ്ടു്:

'ദേവൎഷിപൂജിതം ബ്രഹ്മക്ഷത്രിയാന്വയമൊക്കെയും
ക്ഷേ(വ)മകാൎച്ചീശനിൽച്ചെന്നു നിലയ്ക്കും കലിവേളയിൽ.'

ഇങ്ങനെ പൂരുവംശത്തിൽ, മഹാത്മാവായ അൎജ്ജുനന്റെ സന്തതിപരമ്പര ശരിക്കു ഞാൻ പറഞ്ഞു.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം, ഭവിഷ്യദ്രാജകഥനം അമ്പതാമദ്ധ്യായം.

—— (൦) ——

# അൻപത്തൊന്നാമദ്ധ്യായം

ഋഷിമാർ:—"സൂത, ഇനി, ബ്രാഹ്മണർ നിരന്തരം പൂജനീയരായ അഗ്നികളെയും അവരുടെ വംശത്തെയും മുറയ്ക്കു പറയുക."

സൂതൻ:—അഗ്ന്യഭിമാനി സ്വായംഭുവമന്വന്തരത്തിൽ ബ്രഹ്മാവിന്റെ മാനസപുത്രനായി ജനിച്ചു. അദ്ദേഹത്തിൽനിന്നു സ്വാഹാപാവകനും പവമാനനും ശുചിയുമാകുന്ന അഗ്നികളെ ജനിപ്പിച്ചു. പാവകൻ വൈദ്യുതനും, പവമാനൻ * നിൎമ്മഥ്യനും, ശുചി സൌരനുമത്രേ; ഇവർ സ്ഥാവരരാകുന്നു. പവമാനന്റെ പുത്രനായ അഗ്നിക്കു ഹവ്യവാഹനെന്നും,

* സംഘൎഷണത്താലുണ്ടാകുന്ന അഗ്നി.

പാവകപുത്രനു സഹരക്ഷനെന്നും, ശുചിപുത്രനു ഹവ്യവാഹമുഖനെന്നും പേർ. ഹവ്യവാഹൻ ദേവകളുടേയും, ഹവ്യവാഹമുഖൻ മനുഷ്യരുടേയും, സഹരക്ഷൻ അസുരരുടേയും അഗ്നിയാകുന്നു; ഈ മൂന്നഗ്നികൾ മൂന്നു കൂട്ടരാൽ ആരാധിക്കപ്പെടുന്നു. ഇവരുടെ പുത്രപൌത്രരായി നാല്പത്തഞ്ചുപേരുണ്ട്; അവരേയും വെവ്വേറെ വിവരിക്കാം: പാവനനായ ലൌകികാഗ്നി ബ്രഹ്മാവിന്റെ പ്രഥമപുത്രനാകുന്നു; അദ്ദേഹത്തിന്റെ പുത്രൻ, ഭരതനെന്നുകൂടിപ്പേരുള്ള ബ്രഹ്മൌദനാഗ്നി. വൈശ്വാനരനായ ഹവ്യവാഹൻ ഹവിസ്സു കൊണ്ടുപോകുമ്പോൾ മരിച്ചുപോയി; മരണാനന്തരം അദ്ദേഹത്തെ ഭൃഗുപുത്രനായ അഥർവാവിന്റെ പുത്രൻ അംഗിരസ്സു പുഷ്കരോദധി എന്ന പേരിൽ ഉല്പാദിപ്പിച്ചു. ഈ ആംഗിരസാഗ്നിക്ക് ശലൌകികാഗ്നി എന്നും ദക്ഷിണാഗ്നി എന്നും പേർ പറയുന്നു. നിർമ്മഥ്യാഗ്നിയായ പവമാനനാണ് ബ്രാഹ്മണർക്കു മുഖ്യനായ ഗാർഹപത്യാഗ്നി. പവമാനനു സംശതിയിൽ സഭ്യനും ആവസഥ്യനുമാകുന്ന രണ്ടു പുത്രന്മാരുണ്ടായി.

ആഹവനീയനെന്നും പേരുള്ള ഹവ്യവാഹനനായ അഗ്ന്യഭിമാനി പതിനാറു നദികളെ—കാവേരി, കൃഷ്ണവേണി, നർമ്മദ, യമുന, ഗോദാവരി, വിതസ്ത, ചന്ദ്രഭാഗ, ഇരാവതി, വിപാശ, കൌശികി, ശതദ്രു, സരയൂ, സീത, മനസ്വിനി ഹ്ലാദിനി, പാവന എന്നിവരെ—കാമിച്ചു; എന്നിട്ട് സ്വശരീരം പതിനാറായിപ്പകുത്ത് അദ്ദേഹം അവരിൽ വെവ്വേറെ രമിച്ചുപോന്നു. അങ്ങിനെയിരിക്കെ, അദ്ദേഹത്തിനു * ധിഷ്ണ്യങ്ങൾ വേണമെന്നു തോന്നി; ധിഷ്ണ്യങ്ങളിൽ വെച്ച് അദ്ദേഹത്തിന് ആ നദികളിൽ ധിഷ്ണകൾ എന്ന പുത്രന്മാരുണ്ടായി; ധിഷ്ണ്യങ്ങളിൽ ജനിച്ചതിനാലത്രെ അവർക്ക്, ധിഷ്ണകൾ എന്ന പേര്. അവരിൽ § വിഹരണീയരേയും ഉപസ്ഥേയരേയും വേർതിരിച്ചു കേട്ടുകൊള്ളുക: വിഭു, പ്രവഹണൻ, അഗ്നീധ്രൻ എന്നിവർ ഉപസ്ഥേയരും (സ്വസ്ഥാനങ്ങളിൽത്തന്നെ വെയ്ക്കപ്പെടേണ്ടവർ) മററു ധിഷ്ണകൾ പുണ്യകാലത്തു സ്വസ്ഥാനങ്ങളിൽ നിന്നു മാറ്റപ്പെടാവുന്നവരുമത്രെ. അനിർദ്ദേശ്യാഗ്നികൾ അനിവാര്യാഗ്നികൾ എന്നിവരേയും മുറയ്ക്കു പറയാം: വാസവനും കൃശാനുവും ദ്വിതീയവേദിയിലെയും അഗ്നിസ്വരനായ സമ്രാട്ട് ഉത്തരവേദിയിലെയും അഗ്നികളാകുന്നു. സമ്രാട്ടഗ്നിക്ക്, എട്ടു പുത്രന്മാരുണ്ട്. അവരെ ദ്വിജന്മാർ, ഉപാസിച്ചുപോരുന്നു. പർജ്ജന്യൻ, പവമാനൻ എന്നിവർ ദ്വിതീയവേദിയിലും, പാവകോഷ്ണൻ സമൂഹ്യൻ എന്നിവർ ഉത്തരവേദിയിലും പ്രത്യക്ഷീഭവിക്കുന്നു. ഹവ്യസൂദൻ, അസംമൃജ്യൻ എന്നിവര ശാമിത്രാഗ്നികളും, ശതധാമാവ്, സുധാജ്യോതിസ്സ് എന്നിവർ രൌദ്രൈശ്വര്യാഗ്നികളും, ബ്രഹ്മജ്യോതിസ്സ്, വസുധാമാവ് എന്നിവർ ബ്രഹ്മസ്ഥാനീയാഗ്നികളുമത്രെ. അജൈകപാത്ത്

* സ്ഥാനങ്ങൾ (പാർപ്പിടങ്ങൾ)

§ വേദിയിൽ നിന്നു മാറ്റപ്പെടാവുന്നവർ.

എന്ന ഉപസ്ഥേയാഗ്നി ശാലാമുഖനെന്നു പറയപ്പെടുന്നു. അനിർദ്ദേശ്യനും അഹിർബുധ്നനും ദക്ഷിണാഗ്നികളത്രേ. ഈ ഉപസ്ഥേയാഗ്നികൾ സർവ്വരാലും പൂജനീയരാണെന്നു ബ്രാഹ്മണർ അഭിപ്രായപ്പെട്ടിരിക്കുന്നു.

ഇനി, വിഹരണീയരേയും എട്ടു പുത്രന്മാരേയും പറയാം: ഹോത്രിയന്റെ സുതൻ, ഹവിസ്സിനെ വഹിക്കുന്ന ബഹിഷൻ; പ്രശംസ്യന്റെ പുത്രൻ, പ്രചേതസ്സ് എന്ന ദ്വിതീയാഗ്നി; ബ്രാഹ്മണാച്ഛംസി എന്ന അഗ്നിയുടെ പുത്രൻ, സംസഹായകനായ വിശ്വവേദസ്സ്, സ്വാമിന്റെ പുത്രൻ, സലിലയോനിയായ സേതു. ഈ ധിഷ്ണ്യാഹരണരെ ദ്വിജന്മാർ സോമത്തോടുകൂടി പൂജിച്ചുപോരുന്നു. സത്തുക്കളാൽ യോഗമെന്നു പറയപ്പെടുന്ന പാവകാഗ്നിയെയാണ് അവഭൃഥസ്ഥാനത്തിൽ വരുണനോടൊന്നിച്ചു പൂജിക്കുന്നത്. ഹൃദയാഗ്നിയുടെ പുത്രൻ മനുഷ്യരുടെ വയററിൽ അന്നങ്ങളെ ദഹിപ്പിക്കുന്നു; അദ്ദേഹത്തെ മന്യുമാനെന്നും ജഠരാഗ്നി എന്നും വിഡാഗ്നിയെന്നും വിളിക്കുന്നു. മന്യുമാന്റെ പുത്രനാണ്, സംഘർഷണത്താൽ ഉണ്ടാകുന്നവനും സകലത്തേയും ചുട്ടെരിക്കുന്നവനും ഘോരനുമായ സംവർത്തകൻ; ഈ അഗ്നി സമുദ്രത്തിൽ ബഡബാമുഖത്തിൽ വെള്ളം കുടിച്ചുകൊണ്ടിരിക്കുന്നു. സമുദ്രാഗ്നിയുടെ പുത്രൻ, സഹരക്ഷകൻ; ഈ അഗ്നി മനുഷ്യരുടെ ഗൃഹങ്ങളിൽ പാർത്ത്, വേണ്ടുന്നതു നിറവേററിക്കൊടുക്കുന്നു. ഇദ്ദേഹത്തിന്റെ പുത്രൻ, ക്രവ്യാദാഗ്നി മരിച്ച മനുഷ്യരെ ഭക്ഷിച്ചുപോരുന്നു. ഇവർ പാവകാഗ്നിയുടെ പുത്രന്മാരത്രേ. അദ്ദേഹത്തിന്നു സൌവീരിയിൽ പിറന്ന പുത്രന്മാർ ഗന്ധർവ്വരാലും അസുരരാലും മോഷ്ടിക്കപ്പെട്ടു.

അരണിയിൽ കടഞ്ഞുണ്ടാക്കപ്പെടുന്ന അഗ്നി ചമതകളിൽ സ്ഥിതിചെയ്യുന്നു; ആയുസ്സ് എന്നു പേരായ ഈ ഭഗവാനാണു പശുക്കളെ ഹോമിക്കുന്നത്. ആയുസ്സിന്റെ പുത്രൻ മഹിമാൻ; തൽസുതൻ, ദഹനൻ; ഈ അഗ്നി ഗൃഹ്യയജ്ഞങ്ങളിൽ ഹവിസ്സു ഭുജിക്കുന്നു—ദേവപിതൃക്കൾക്കർപ്പിച്ചു ഹവ്യകവ്യങ്ങൾ ഭുജിക്കുന്നു. ദഹനന്റെ പുത്രൻ, സഹിതാശ്രുതൻ; ഈ കീർത്തിമാൻ പ്രായശ്ചിത്തങ്ങളിൽ ഹവ്യകവ്യങ്ങൾ ഭുജിച്ചുപോരുന്നു. അത്ഭുതനെന്ന മഹാനായ ദേവാംശനും, അതു വീരന്ന വിവിധാഗ്നിയും, അദ്ദേഹത്തിന്നു മഹാകവിയും പുത്രന്മാർ. വിവിധാഗ്നിയുടെ മറെറാരു മകനായ അർക്കന്ന് എട്ടുപുത്രന്മാരുണ്ട്: കാമ്യേഷ്ടികളിൽ പ്രാധാന്യം വഹിക്കുന്ന രക്ഷോഹായതിക്കൃത്തും, സുരഭിയും, വസുമാനും, നാദനും, ഹര്യശ്വനും, രുദ്രവാനും, പ്രവർഗ്ഗ്യനും, ക്ഷേമവാനും. ഈ അഗ്നികളും ശുചിയുടെ മക്കളും കൂടി പതിനാല്.

ഇങ്ങനെ, കഴിഞ്ഞ യുഗങ്ങളിൽ ദേവന്മാരാലും യമന്മാരാലും യജ്ഞത്തിൽ പൂജിക്കപ്പെട്ടുപോന്ന അഗ്നികളെ ഞാൻ വിവരിച്ചു. പണ്ടു സ്വായംഭുവമന്വന്തരത്തിൽ പ്രധാന ദേവതകളാണ് ഈ അഗ്നികൾ. *അഗ്നീധ്രന്മാരെ, ഇവർ ഒരു വേദിയിൽനിന്നു മറെറാന്നിലേയ്ക്കു മാറുന്നു;

* അഗ്ന്യാധാനം ചെയ്തവർ.

ചരങ്ങളിലും അചരങ്ങളിലും സഞ്ചരിക്കുന്നു; കാമ്യനൈമിത്തികാദികർമ്മങ്ങളിൽ ഏർപ്പെടുന്നു. കഴിഞ്ഞ മന്വന്തരത്തിൽ ശുക്രയാമദേവഗണങ്ങൾ ഇവരെ പൂജിച്ചുപോന്നു. ഇങ്ങനെ പ്രഥമമന്വന്തരത്തിലെ അഗ്നികളുടെ ഉല്പത്തിയും സ്ഥാനങ്ങളും ഞാൻ പറഞ്ഞു; ഇതുപോലെതന്നെ, സ്വാരോചിഷംമുതൽ സപ്തസാവർണ്ണംവരെയുള്ള മന്വന്തരങ്ങളിലും. എല്ലാ മന്വന്തരങ്ങളിലും ഈ അഗ്നികൾ അന്നത്തെ ദേവയാമന്മാരൊന്നിച്ചു പലതരം രൂപവും പലതരം ഉദ്ദേശ്യങ്ങളുമായി പ്രവർത്തിക്കുന്നു. ഭാവ്യഗ്നികൾ ഭാവിദേവന്മാരോടൊന്നിച്ചു വസിക്കും.

ഇങ്ങനെ, അഗ്നികളുടെ സന്തതി പരമ്പരമുഴുവനും വിസ്തരിച്ചും ഞാൻ പറഞ്ഞു: ഇനിയെന്താണ് നിങ്ങൾക്കു കേൾക്കേണ്ടതു്?"

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അഗ്നിവംശകഥനം
അമ്പത്തൊന്നാമദ്ധ്യായം.

———[o]———

## അമ്പത്തിരണ്ടാമദ്ധ്യായം

ഋഷിമാർ:—"ഇനി, മനു ചോദിച്ചതിനാൽ മധുസൂദനൻ അരുളിച്ചെയ്ത ധർമ്മാധർമ്മവിസ്തരം പറഞ്ഞുതരിക."

സൂതൻ:—"ഇപ്രകാരം ആ ഏകാർണ്ണവത്തിൽവെച്ചു്, മത്സ്യരൂപം പൂണ്ട വിശ്വാത്മാവായ വിഷ്ണു ബുദ്ധിസത്ത്വവും പ്രതിസത്ത്വവും കർമ്മയോഗവും സാംഖ്യവുമെല്ലാം വൈവസ്വതമനുവിനോടു വിസ്തരിച്ചരുളിച്ചെയ്തു."

ഋഷിമാർ:—"സുവ്രതനായ സൂത, കർമ്മയോഗം എങ്ങനെയാണെന്നു കേട്ടാൽക്കൊള്ളാം. അങ്ങയ്ക്കറിഞ്ഞുകൂടാത്തതായി ഒന്നുമില്ലല്ലോ ലോകത്തിൽ."

സൂതൻ:—"കർമ്മയോഗം വിഷ്ണുവരുളിച്ചെയ്തതിൻവണ്ണം ഞാൻ പറയാം."

ആയിരം ജ്ഞാനയോഗത്തെക്കാൾ മീതെയാണ് കർമ്മയോഗം. കർമ്മയോഗത്തിൽ നിന്നത്രേ ജ്ഞാനമുണ്ടാകുന്നതു്; അതിനാൽ ഇതിന്നു പ്രാധാന്യം കൂടും. കർമ്മജ്ഞാനങ്ങളാലാണ് മോക്ഷം. എന്നാൽ കർമ്മമില്ലാത്തവന്നു ജ്ഞാനമുണ്ടാവില്ല. അതുകൊണ്ടു കർമ്മത്തിൽ ശ്രദ്ധിച്ചേ ശാശ്വതതത്ത്വം കൈവരൂ. വേദവും വേദജ്ഞരുടെ ആചാരവുമത്രേ ധർമ്മത്തിന്റെ ഉററ മുരട്ട്. അതിന്നു് എട്ടു് ആത്മഗുണങ്ങളാണു പ്രധാനം; സർവ്വഭൂതങ്ങളിലും ദയ, ക്ഷമ, ആർത്തത്രാണം, അസൂയയില്ലായ്ക, അകത്തും പുറത്തും ശുദ്ധി, ഏതു കഷ്ടപ്പാടിലും സദാചാരമനുഷ്ഠിക്കുക, ദ്രവ്യത്തിലും ആശ്രയിച്ചുവീന്നവരിലും പിശുക്കില്ലായ്ക, പരസ്വത്തിലും പരസ്ത്രീകളിലും ആ

സ്പൃഹം തോന്നായ്ക എന്നിവയാകുന്ന, പുരാണകവികളാൽ പ്രോക്തങ്ങളായ എട്ടാത്മഗുണങ്ങൾ. ഈ കർമ്മയോഗം വേണം ജ്ഞാനയോഗം സമ്പാദിപ്പാൻ; കർമ്മയോഗം കൂടാതെ, ലോകത്തിൽ ആർക്കും ജ്ഞാനം കാണപ്പെടുന്നില്ല!

ശ്രുതിസ്മൃതിപ്രോക്തമായ ധർമ്മം പണിപ്പെട്ടും അനുഷ്ഠിക്കണം: നാൾതോറും ദേവകളേയും പിതൃക്കളേയും ഋഷികളേയും മനുഷ്യരേയും ഭൂതങ്ങളേയും യജ്ഞങ്ങൾകൊണ്ടു തൃപ്തിപ്പെടുത്തണം. വേദപഠനംകൊണ്ടു ഋഷികളേയും ഹോമംകൊണ്ടു ദേവകളേയും, ശ്രാദ്ധംകൊണ്ടു പിതൃക്കളേയും, അന്നദാനംകൊണ്ടു മനുഷ്യരേയും, ബലികൊണ്ടു ഭൂതങ്ങളേയും ആരാധിക്കുക; ഈ പഞ്ചയജ്ഞങ്ങൾ വേണം പഞ്ചസൂനകളെ നീക്കാൻ; * കണ്ഡനി, പേഷിണി, ചുല്ലി, ജലകുംഭി, പ്രമാർജ്ജിനി എന്നിങ്ങനെ അഞ്ചു സൂനകളുണ്ടു ഗൃഹസ്ഥന്ന്; ഇവയെ കളയാഞ്ഞാൽ സ്വർഗ്ഗം കിട്ടില്ല. ആ പാപങ്ങളെ നശിപ്പിക്കാനാണ് ഈപ്പറഞ്ഞ പഞ്ചയജ്ഞങ്ങൾ. മുപ്പതുസംസ്കാരങ്ങൾ കഴിക്കപ്പെട്ടാലും, ആത്മഗുണങ്ങളില്ലാത്തവന്നു മുക്തിയില്ല; അതിനാൽ ആത്മഗുണങ്ങൾ നേടി, വേദോക്തം ആചരിച്ചുകൊള്ളണം. എന്നെന്നും ഗോബ്രാഹ്മണർക്കു ദാനംകൊണ്ടു നന്മ വരുത്തണം. ഗോഭൂകനകവസ്ത്രങ്ങൾകൊണ്ടും ഗന്ധമാല്യോദകങ്ങൾകൊണ്ടും ബ്രഹ്മവിഷ്ണ്വർക്കരുദ്രസ്വരൂപനായ ശിവനെ പൂജിക്കണം. വ്രതോപവാസങ്ങൾ മുഷിച്ചിൽ കൂടാതെ ശ്രദ്ധിച്ചു വേണ്ടുംവിധമനുഷ്ഠിക്കണം. അതീന്ദ്രിയനായി സൂക്ഷ്മനായി അവ്യക്തനായി ശാന്തനായി ശാശ്വതനായി വിശ്വാത്മാവായിരിക്കുന്ന വാസുദേവന്റെ വിഭൂതികളത്രേ, ബ്രഹ്മവിഷ്ണുമഹേശസൂര്യന്മാരും അഷ്ടവസുക്കളും. ഏകാദശരുദ്രന്മാരും ലോകപാലന്മാരും പിതൃക്കളും മാതൃക്കളും; ഈ ചരാചരങ്ങൾക്കെല്ലാം മൂലം, ബ്രഹ്മാദികളായ നാലുപേരാകുന്നു. അതിനാൽ ബ്രഹ്മാവിനേയും വിഷ്ണുവിനേയും ശിവനേയും സൂര്യനേയും അഭേദേന പൂജിച്ചാൽ, ചരാചരം മുഴുവൻ പൂജിക്കപ്പെട്ടുകഴിഞ്ഞു! ബ്രഹ്മാവു മുതലായ ത്രിമൂർത്തികളുടെ ഇരിപ്പിടം, വേദസ്വരൂപനായ സൂര്യനാകുന്നു; അതിനാൽ സൂര്യനെ ശുഷ്കാന്തിവെച്ചു പൂജിക്കണം. ഇവരെ മനുഷ്യൻ, അഗ്നിയും ബ്രാഹ്മണരും വഴിയായി, ഹോമദാനവ്രതോപവാസജപാദികൾകൊണ്ട് ആരാധിച്ചുകൊള്ളണം. ഈപ്രകാരം, വേദാന്തധർമ്മശാസ്ത്രങ്ങളിൽ ശ്രദ്ധിച്ചു സദാ വിഹിതകർമ്മത്തെ ഭജിച്ചുകൊണ്ട് കർമ്മയോഗമനുഷ്ഠിക്കുന്നവന്ന് ഇഹത്തിലോ പരത്തിലോ അലഭ്യമായിട്ടൊന്നുമില്ലതന്നെ!"

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, കർമ്മയോഗനിരൂപണം
അൻപത്തിരണ്ടാമദ്ധ്യായം.

———[o]— —

* ൧. ഉരല്പുരത്തൽ, ൨. അരവ്, ൩. അടുപ്പ്, ൪. വെള്ളംവെക്കൽ, ൫. അടിച്ചുവാരൽ എന്നിവയാലുണ്ടാകുന്ന പാപങ്ങൾ.

# അൻപത്തിമൂന്നാമദ്ധ്യായം

ഋഷിമാർ:—"സൂത, പുരാണങ്ങളുടെ സംഖ്യയും, ദാനധർമ്മവും മുറയ്ക്കു വിസ്തരിച്ചു പറഞ്ഞാലും."

സൂതൻ:—"ഇതുതന്നെ അന്നു മനു ആവശ്യപ്പെട്ടതിനാൽ, ആ വിശ്വാത്മാവായ പുരാണപുരുഷൻ അരുളിച്ചെയ്തതു കേട്ടുകൊൾവിൻ:—

"എല്ലാ ശാസ്ത്രങ്ങൾക്കും മുമ്പേ പുരാണമാണു് ബ്രഹ്മാവിനാൽ സ്മരിക്കപ്പെട്ടതു്. അതിന്നശേഷമത്രെ, അദ്ദേഹത്തിന്റെ മുഖങ്ങളിൽ നിന്നു് വേദങ്ങളുണ്ടായതു്. അന്നു, ആ കല്പത്തിൽ ഒരു പുരാണമേയുള്ളൂ. നൂറുകോടി ഗ്രന്ഥങ്ങളുള്ള അതുമാത്രമായിരുന്നു ത്രിവർഗ്ഗസാധനം. ഞാൻ അഗ്നിരൂപിയായി ലോകങ്ങളെ ഭസ്മീകരിച്ചപ്പോൾ, നാലു വേദങ്ങളും അംഗങ്ങളും പുരാണവും ന്യായശാസ്ത്രവും മീമാംസയും സ്മൃതിയും എങ്കൽ സൂക്ഷിക്കപ്പെട്ടിരുന്നു. വീണ്ടും കല്പാരംഭത്തിൽ, ഏകാർണ്ണവത്തിൽ മത്സ്യമായിച്ചമഞ്ഞ ഞാൻ വെള്ളത്തിൽവെച്ചു് അവയൊക്കെച്ചൊല്ലിക്കൊടുത്തു. അതു നാന്മുഖൻ മുനിമാരെയും ദേവന്മാരെയും പഠിപ്പിച്ചു. അങ്ങിനെ ശാസ്ത്രങ്ങളും പുരാണവും നടപ്പിൽ വന്നു. കാലക്രമേണ പുരാണത്തിൽ അവഗാഹമില്ലായ്മ കാണുകയാൽ ഞാൻ യുഗംതോറും വ്യാസനായിപ്പിറന്നു് അതു ചുരുക്കിപ്പോരുന്നു—ദ്വാപരയുഗംതോറും, നാലുലക്ഷം * ഗ്രന്ഥംകൊണ്ടു പതിനെട്ടെണ്ണമാക്കി ഭൂലോകത്തു വെളിപ്പെടുത്തുന്നു. ഇന്നും ദേവലോകത്തു നൂറുകോടിയുണ്ടു്; ഭൂമിയിൽ നാലു ലക്ഷമാക്കി ചുരുക്കിവെച്ചിരിക്കയാണു്."

മുനിശ്രേഷ്ഠന്മാരെ, ഇപ്പോൾ ഇവിടെ പതിനെട്ടു പുരാണങ്ങളുണ്ടല്ലോ; അവയുടെ പേർ കേട്ടുകൊള്ളുവിൻ. ബ്രഹ്മാവു മുമ്പേ മരീചിക്കു പറഞ്ഞുകൊടുത്തതു യാതൊന്നോ, അതു പതിമൂവായിരം ഗ്രന്ഥമുള്ള ബ്രഹ്മപുരാണമത്രെ; അതെഴുതി, വൈശാഖപൌർണ്ണമാസിയിൽ ജലധേനുവോടുകൂടി ദാനംചെയ്യുവൻ ബ്രഹ്മലോകത്തു സൽക്കരിക്കപ്പെടും.

ഈ ലോകം ഹിരണ്മയപത്മത്തിൽനിന്നുത്ഭവിച്ചതെന്നോ, അന്നത്തെ കഥകളടങ്ങിയ പുരാണത്തിനു പാത്മകമെന്നു പേരു്; അമ്പത്തയ്യായിരം ഗ്രന്ഥമുള്ള പാത്മം ജ്യേഷ്ഠപൌർണ്ണമിയിൽ പൊൻതാമരപ്പൂവോടും എള്ളോടുംകൂടി ദാനംചെയ്താൽ അശ്വമേധഫലം കിട്ടും.

വരാഹകല്പത്തിൽ പരാശരൻ ധർമ്മമെല്ലാം പ്രതിപാദിച്ചിട്ടുള്ളതു വൈഷ്ണവപുരാണമത്രെ; ഇരുപത്തിമൂവായിരമുള്ള അതു ആഷാഢപൌർണ്ണമിയിൽ ഘൃതധേനുവോടുകൂടി ദാനംചെയ്യുവൻ വിശുദ്ധാത്മാവായി വരുണലോകം പ്രാപിക്കും.

* മുപ്പത്തിരണ്ടക്ഷരങ്ങൾകൂടിയതു് ഗ്രന്ഥമെന്നു സംജ്ഞ.

ശ്വേതകല്പത്തിൽ വായുവിനാൽ ധൎമ്മം പറയപ്പെട്ടതു്, വായുപുരാണം; ശിവമാഹാത്മ്യപൂൎണ്ണമായും ഇരുപത്തിനാലായിരം ഗ്രന്ഥങ്ങളുള്ളതുമായ ആ പുരാണം ശ്രാവണപൌൎണ്ണമിയിൽ ഗുളധേനുവോടും കാളയോടുംകൂടി ഗൃഹസ്ഥബ്രാഹ്മണന്നു ദാനംചെയ്യുവൻ വിശുദ്ധാത്മാവായി ഒരു കല്പം ശിവലോകത്തു വസിക്കും.

ഗായത്രീവിഷയകമായി ധൎമ്മം പ്രതിപാദിക്കുന്നതും വൃത്രാസുരവധമടങ്ങിയതും സാരസ്വതകല്പത്തിലെ രാജാക്കന്മാരുടെ ചരിത്രം ചേൎന്നതുമായ പുരാണത്തിന്നു ഭാഗവതമെന്നു പേര്; പതിനെണ്ണായിരം ഗ്രന്ഥമുള്ള ആ പുരാണം എഴുതി, ഭാദ്രപദപൌൎണ്ണമിയിൽ സ്വൎണ്ണസിംഹത്തോടുകൂടി ദാനംചെയ്യുവന്നു പരമഗതി ലഭിക്കും.

ബൃഹൽകല്പത്തിലെ കഥകളും ധൎമ്മങ്ങളും നാരദനാൽ പറയപ്പെട്ടിട്ടുള്ള പുരാണം നാരദീയമാകുന്നു; ഇരുപത്തയ്യായിരം ഗ്രന്ഥമുള്ള അതു് ആശ്വിനപൌൎണ്ണമാസിയിൽ പശുവിനോടുകൂടി നല്കുന്നവൻ പുനരാവൃത്തിയില്ലാത്ത പരമസിദ്ധിയടയും.

പക്ഷികളെപ്പററി ജൈമിനി ചോദിച്ചപ്പോൾ, ധൎമ്മചാരികളായ മുനിമാരാൽ പ്രതിപാദിക്കപ്പെട്ട ധൎമ്മാധൎമ്മങ്ങളെ മാൎക്കണ്ഡേയൻ വിസ്തരിച്ചു പറഞ്ഞതേതിലോ, അതു് ഒൻപതിനായിരം ഗ്രന്ഥമുള്ള മാൎക്കണ്ഡേയമത്രെ; ആ പുരാണം എഴുതി കാൎത്തികപൌൎണ്ണമിയിൽ കനകഗജത്തോടുകൂടി നല്കിയവന്നു പുണ്ഡരീകയാഗത്തിന്റെ ഫലം കിട്ടും.

ഈശാനകല്പത്തിൽ അഗ്നി വസിഷ്ഠനോടു പറഞ്ഞതു്, അഗ്നിപുരാണം; പതിനാറായിരം ഗ്രന്ഥമുള്ള അതു് എഴുതി മാൎഗ്ഗശീൎഷപൌൎണ്ണമിയിൽ പൊൻതാമരപ്പൂവോടും തിലധേനുവോടുംകൂടി നല്കിയാൽ എല്ലാ യാഗങ്ങളുടേയും ഫലം കിട്ടും.

അഘോരകല്പത്തിൽ, ആദിത്യമാഹാത്മ്യമധികരിച്ചു്, ലോകസ്ഥിതിയും സൃഷ്ടിക്കപ്പെട്ടതിന്റെയെല്ലാം സ്വഭാവവും മനുവിനോടു പറഞ്ഞതേതിലോ, ഭാവിചരിതമേറിയ ആ പുരാണം ഭവിഷ്യത്തത്രെ; പതിനാലായിരത്തഞ്ഞൂറു ഗ്രന്ഥമുള്ള അതു പൌഷപൌൎണ്ണമിയിൽ പിത്തളക്കൂടാത്ത വെല്ലക്കുടത്തോടുകൂടി ദാനം ചെയ്യുവൻ അഗ്നിഷ്ടോമഫലം നേടും.

രഥന്തരകല്പത്തിൽ സാവൎണ്ണി നാരദനോടു കൃഷ്ണന്റെ മികച്ച മാഹാത്മ്യവും ബ്രഹ്മവരാഹത്തിന്റെ ചരിത്രവും വൎണ്ണിച്ചു പറഞ്ഞതു ബ്രഹ്മവൈവൎത്തമാകുന്നു; പതിനെണ്ണായിരമുള്ള ആ പുരാണം മാഘപൌൎണ്ണമിയാകുന്ന പുണ്യദിനത്തിൽ നല്കിയവൻ ബ്രഹ്മലോകത്തു സൽക്കരിക്കപ്പെടും.

ആഗ്നേയകല്പത്തിൽ അഗ്നിലിംഗമദ്ധ്യസ്ഥിതനായ ശിവൻതിരുവടി ധൎമ്മാൎത്ഥകാമമോക്ഷങ്ങളെ അരുളിച്ചെയ്തിട്ടുള്ളതേതിലോ, അതു ലൈംഗപുരാണമത്രെ; പതിനോരായിരം ഗ്രന്ഥമുള്ള അതു ഫാല്ഗുനപൌൎണ്ണമിയിൽ തിലധേനുവോടുകൂടി ദാനംചെയ്യുവൻ ശിവസാരൂപ്യമടയും.

മുനീന്ദ്രന്മാരേ, മാനവകല്പത്തിൽ മഹാവരാഹത്തിന്റെ മാഹാത്മ്യം വിഷ്ണു ഭൂമിയോടു പറഞ്ഞതു്, വാരാഹം; ഇരുപത്തിനാലായിരം ഗ്രന്ഥമുള്ള ആ പുരാണം ചൈത്രപൌർണ്ണമിയിൽ ഗരുഡന്റെ സ്വർണ്ണപ്രതിമയോടും തിലധേനുവിനോടും കൂടി ബ്രാഹ്മണനു ദാനംചെയ്യുവൻ വരാഹപ്രസാദത്താൽ വൈകുണ്ഠം പ്രാപിക്കും.

തൽപുരുഷകല്പത്തിൽ സ്കന്ദനാൽ ശൈവധർമ്മങ്ങളും കഥകളും പറയപ്പെട്ടിട്ടുള്ളതു്, സ്കാന്ദം; എമ്പത്തോരായിരത്തൊരുനൂറു ഗ്രന്ഥമുള്ള ആ പുരാണം എഴുതി മീനപൌർണ്ണമിയിൽ സ്വർണ്ണശൂലത്തോടു കൂടി നൽകിയവൻ ശിവലോകമടയും.

കൂർമ്മകല്പത്തിൽ ത്രിവിക്രമന്റെ മാഹാത്മ്യത്തെ വിഷയീകരിച്ചു നാന്മുഖനാൽ ത്രിവർഗ്ഗങ്ങളിലുൾപ്പെട്ടതു്, പതിനായിരം ഗ്രന്ഥമുള്ള വാമനപുരാണം; അതു ശരൽസംക്രമത്തിൽ ദാനംചെയ്യുവൻ വിഷ്ണുലോകം പ്രാപിക്കും.

ലക്ഷ്മീകല്പത്തിൽ ഇന്ദ്രദ്യുമ്നചരിതം അടിസ്ഥാനമാക്കി, കൂർമ്മരൂപിയായ വിഷ്ണു പാതാളത്തിൽ വെച്ചു് ഇന്ദ്രസന്നിധിയിൽ ഋഷിമാരോടു ധർമ്മാർത്ഥകാമമോക്ഷങ്ങളെക്കുറിച്ചുചൊല്ലിയതു്, പതിനെണ്ണായിരം ഗ്രന്ഥമുള്ള കൂർമ്മപുരാണമാകുന്നു; അതു കനകകൂർമ്മത്തോടുകൂടി അയനാരംഭത്തിൽ ദാനംചെയ്യുന്ന മനുഷ്യന്നു് ആയിരം പശുദാനത്തിന്റെ ഫലം കിട്ടും.

കല്പാരംഭത്തിൽ മത്സ്യരൂപിയായ മധുസൂദനൻ വേദാർത്ഥം നാട്ടിൽ വരുത്താൻവേണ്ടി നരസിംഹചരിതത്തെ വിഷയീകരിച്ചു് ഏഴു കല്പങ്ങളിലെ അവസ്ഥ മനുവിനോടരുളിച്ചെയ്തതാകുന്നു, പതിന്നാലായിരം ഗ്രന്ഥമുള്ള മത്സ്യപുരാണം; ഇതു വിഷുവത്തിൽ സ്വർണ്ണമത്സ്യത്തോടും പശുവിനോടും കൂടി നൽകിയാൽ ഭൂമി മുഴുവനും നൽകിക്കഴിഞ്ഞു.

ഗാരുഡകല്പത്തിൽ വിശ്വാണ്ഡത്തിൽനിന്നു ഗരുഡൻ ജനിച്ചതിനെ വിഷയമാക്കി കൃഷ്ണൻ കഥിച്ചതു്, പതിനെണ്ണായിരം ഗ്രന്ഥമുള്ള ഗാരുഡപുരാണമത്രെ; അതു പൊന്നരയന്നത്തോടുകൂടി നൽകിയ മനുഷ്യൻ പുണ്യസിദ്ധി നേടി, ശിവലോകത്തു വസിക്കും.

ബ്രഹ്മാണ്ഡമാഹാത്മ്യത്തെയും ഭാവികല്പങ്ങളെയും വിവരിച്ചു ബ്രഹ്മാവിനാൽ കഥിക്കപ്പെട്ടതു്, പന്തീരായിരത്തിരുനൂറു ഗ്രന്ഥമുള്ള ബ്രഹ്മാണ്ഡപുരാണം; അതു് വ്യതീപാതത്തിൽ ഒരു മഞ്ഞക്കമ്പിളിയോടുകൂടി നൽകിയ മനുഷ്യന്നു് ആയിരം രാജസൂയത്തിന്റെ ഫലം കിട്ടും; സ്വർണ്ണധേനുവിനോടുകൂടി ദാനംചെയ്യുവൻ ബ്രഹ്മലോകമടയും.

ഈ നാലുലക്ഷം ഗ്രന്ഥം അത്ഭുതകർമ്മാവായ വ്യാസൻ എന്റെ അച്ഛനേയും അച്ഛൻ എന്നേയും പഠിപ്പിച്ചു; ഞാൻ നിങ്ങളോടും പറഞ്ഞു. ഇവിടെ മനുഷ്യർക്കുള്ളുപ്പത്തിൽ വായിക്കാൻവേണ്ടിയാണ് മഹർഷി ചുരുക്കിയതു്; ദേവലോകത്തിലിപ്പോഴും നൂറുകോടി ഗ്രന്ഥമുണ്ട്. ഇനി, ലോകത്തിൽ നടപ്പുള്ള ഉപപുരാണങ്ങളെ പറയാം:

പദ്മകല്പത്തിൽ നരസിംഹത്തെ വർണ്ണിച്ചിട്ടുള്ളതേതിലോ പതിനെണ്ണായിരം ഗ്രന്ഥമുള്ള അതു് നാരസിംഹമെന്ന ഉപപുരാണമത്രെ. നന്ദാമാഹാത്മ്യം കാർത്തികേയനാൽ കഥിക്കപ്പെട്ടിട്ടുള്ളതു്, നാന്ദമെന്ന ഉപപുരാണം. സാംബനെ പുരസ്കരിച്ചു ഭാവിചരിതവും പ്രതിപാദിക്കപ്പെട്ടിട്ടുള്ളതു സാംബമെന്ന ഉപപുരാണമാകുന്നു. സൌരവും ഉപപുരാണങ്ങളിൽപ്പെട്ടതുതന്നെ. * ദ്വിജശ്രേഷ്ഠന്മാരേ, പതിനെട്ടിൽനിന്നു വേറെ കാണപ്പെടുന്ന പുരാണം ഇവയിൽനിന്നുതന്നെ ഉണ്ടായതായിരിക്കും. പുരാണങ്ങളിൽ അഞ്ചംഗങ്ങളുണ്ട്;

> സർഗ്ഗം താൻ, പ്രതിസർഗ്ഗം താൻ, വംശം, മന്വന്തരങ്ങളും
> വംശാനുചരിതം താനും—പുരാണം പഞ്ചലക്ഷണം.

ബ്രഹ്മവിഷ്ണുസൂര്യരുദ്രന്മാരുടെ മാഹാത്മ്യം, ജഗത്തിന്റെ സൃഷ്ടിസംഹാരം എന്നിവ പുരാണത്തിൽ വർണ്ണിക്കപ്പെടുന്നു. എല്ലാ പുരാണങ്ങളിലും ധർമ്മാർത്ഥകാമമോക്ഷങ്ങളും അവയുടെ ഫലവും പ്രതിപാദിച്ചിട്ടുണ്ടാവും. സാത്ത്വികങ്ങളായ പുരാണങ്ങളിൽ വിഷ്ണുവിന്റെയും, രാജസങ്ങളിൽ ബ്രഹ്മാവിന്റെയും, താമസങ്ങളിൽ അഗ്നിശിവന്മാരുടേയും, സങ്കീർണ്ണങ്ങളിൽ സരസ്വതി പിതൃക്കൾ എന്നിവരുടേയും മാഹാത്മ്യം അധികമായി വർണ്ണിച്ചിരിക്കും.

പതിനെട്ടു പുരാണങ്ങളുണ്ടാക്കിയതിന്നുശേഷം വ്യാസൻ അവയുടേയും വേദങ്ങളുടേയും സത്തെല്ലാമടങ്ങിയ ഭാരതമെന്ന ഇതിഹാസം വിരചിച്ചു; അതിൽ ഒരുലക്ഷം ഗ്രന്ഥമുണ്ട്. വാല്മീകിയാകട്ടെ, ശ്രേഷ്ഠമായ രാമചരിതം നിർമ്മിച്ചു. നൂറുകോടി ഗ്രന്ഥമുള്ള അതു് നാന്മുഖൻ നാരദനോടു ചുരുക്കിപ്പറഞ്ഞു; നാരദൻ വാല്മീകിയ്ക്കു പറഞ്ഞുകൊടുത്തു; വാല്മീകി ധർമ്മാർത്ഥകാമസാധകമായ അതു് ലോകത്തിൽ പ്രകാശിപ്പിക്കുകയും ചെയ്തു. ഇങ്ങനെ അഞ്ചുകോടി ലക്ഷം ഗ്രന്ഥമുണ്ട് മനുഷ്യലോകത്തിൽ. പുരാതനകല്പത്തെ സംബന്ധിച്ചവയത്രേ പുരാണങ്ങൾ.

ഈ ധന്യവും യശസ്കരവും ആയുഷ്കരവുമായ പുരാണാനുക്രമം ചൊല്ലുകയോ കേൾക്കുകയോ ചെയ്താൽ പരമഗതി കിട്ടും.

---

* മത്സ്യപുരാണം കല്ക്കത്ത മറ്റു പുരാണേങ്ങൾ ഉണ്ടായിട്ടില്ലായിരിക്കും.

(ശ്ലോകം)

ഇതു പുണ്യമിതിപ്പ്രിയം പുകഴ്-
ക്കിതു വിജ്ഞാർക്ക സ്വധാരസായിതം,
ഇതതീവ പിതൃപ്രിയം, നര-
ക്കിതു നിത്യം ദുരിതപ്രണാശനം!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പുരാണാനുക്രമകഥനം
നാമ അൻപത്തിമൂന്നാമദ്ധ്യായം.

—(o)—

# അൻപതിനാലാമദ്ധ്യായം.

സൂതൻ:—'ഇനി മത്സ്യമതിലുള്ളതിൻവണ്ണം ദാനധർമ്മങ്ങളും വ്രതോപവാസങ്ങളും കട്ടൊഴിയാതെ ഞാൻ പറയാം; ശിവനും ധീമാനായ നാരദനും തമ്മിലുണ്ടായ സംവാദം വഴിയായി, ധർമ്മാർത്ഥകാമസാധകമായിട്ടുള്ളതു ഞാൻ പറയാം. പണ്ട്, കൈലാസശൃംഗത്തിൽ വാണരുളുന്ന കാമദഹനനായ മുക്കണ്ണൻതിരുവടിയോടു നാരദൻ ചോദിച്ചു:—'ഭഗവൻ, ദേവദേവ, ബ്രഹ്മവിഷ്ണ്വാദിന്ദ്രന്മാർക്കും സ്വാമിയായുള്ളോവേ, നിന്തിരുവടിയുടെയോ വിഷ്ണുവിൻ്റെയോ ഭക്തനായ പുരുഷൻ എങ്ങനെയായാൽ ആരോഗ്യവും അഴകും ആയുസ്സും ഭാഗ്യവും സൗഭാഗ്യവും സമ്പത്തും നേടും? സ്ത്രീ എങ്ങനെയായാൽ സുമംഗലിയായി സർവ്വഗുണസൗഭാഗ്യശാലിനിയായിത്തീരും? ക്രമേണ മുക്തിയെക്കൂടി നൽകുന്നതായ ഒരു വ്രതം അരുളിച്ചെയ്യാലും.'

ശിവൻ:—'ബ്രഹ്മൻ, കൊള്ളാം, ലോകത്തിന്നാകെ നന്മ വരുത്തുന്നതാണ് ഭവാൻ്റെ ചോദ്യം. ശ്രവിച്ചാൽത്തന്നെ ശാന്തികിട്ടുന്ന ഒരു വ്രതം— വിഷ്ണുപരമായ നക്ഷത്രപുരുഷവ്രതം—കേട്ടുകൊള്ളുക:

ചൈത്രമാസത്തിലെ മൂലംനാൾ മുതൽക്ക്, ബ്രാഹ്മണനെക്കൊണ്ടു സ്വസ്തിചൊല്ലിച്ച്, വിഷ്ണുപ്രതിമയെ തൃക്കാൽക്കൽനിന്നു തുടങ്ങി, തിരുനാമം ജപിച്ചുകൊണ്ടു യഥാവിധി പൂജിക്കുക: മൂലംനാളിൽ, 'വിശ്വധരായ നമഃ' എന്നു തൃക്കാലുകൾ പൂജിക്കുക; രോഹിണിനാളിൽ, 'അനന്തായ നമഃ' എന്നു തൊറിയാണികൾ; അശ്വതിനാളിൽ, 'വരദായ നമഃ' എന്നു കണങ്കാലുകളും കാൽമുട്ടുകളും; പൂരാടം-ഉത്രാടം നാളുകളിൽ, 'ശിവായ നമഃ' എന്നു തുടകൾ; പൂരുരുട്ടാതി-ഉത്രട്ടാതി നാളുകളിൽ, 'പഞ്ചശരായ നമഃ' എന്നു ലിംഗം; കാർത്തികനാളിൽ, 'ശാർങ്ഗധരായ നമഃ' എന്ന് അരക്കെട്ട്; പൂരം-ഉത്രം നാളുകളിൽ, 'കേശിനിഷൂദനായ നമഃ' എന്നു വാരിഭാഗങ്ങൾ; രേവതിനാളിൽ, 'ദാമോദരായ നമഃ' എന്നു കക്ഷങ്ങൾ; അനിഴം

നാളിൽ, 'മാധവായ നമഃ' എന്നു മാറിടം; അവിട്ടംനാളിൽ, 'അഖിലാഘവിധ്വംസകരായ നമഃ' എന്നു പുറം; വിശാഖംനാളിൽ, 'ശ്രീശംഖചക്രാസിഗദാധരായ നമഃ' എന്നു കൈകൾ; അത്തംനാളിൽ, 'മധുസൂദനായ നമഃ' എന്നു കൈപ്പടങ്ങൾ; പുണർതംനാളിൽ, 'സാമ്നാമധീശായ നമഃ' എന്നു കൈവിരൽത്തലകപ്പുറം; ആയില്യംനാളിൽ, 'മത്സ്യശരീരമാജ്ഞൌ പാദമൌ ശരണം പ്രപദ്യേ' എന്നു നഖങ്ങൾ; കേട്ടനാളിൽ, 'കൂർമ്മസ്യ പാദൌ ശരണം പ്രപദ്യേ' എന്നു കണ്ഠം; ഓണംനാളിൽ, 'വരാഹായ നമഃ' എന്നു കണ്ണുകൾ; പൂയംനാളിൽ, 'ദാനവസൂദനായ നൃസിംഹായ നമഃ' എന്നു മുഖം; ചോതിനാളിൽ, 'കാരണവാമനായ നമഃ' എന്നു പല്ലുകൾ; ചതയംനാളിൽ; 'ഭാർഗ്ഗവനന്ദനായ നമഃ' എന്നു തിരുവായ; മകംനാളിൽ, 'രാമായ രഘുനന്ദനായ നമഃ' എന്നു തിരുമൂക്ക്; മകയിരംനാളിൽ, 'രാമായ വിഷ്ണുരൂപിണേ കഷായ നമഃ' എന്നു തൃക്കണ്ണുകൾ; ചിത്രനാളിൽ, 'ബുദ്ധായ ശാന്തായ നമഃ' എന്നു തിരുനെററി; ഭരണിനാളിൽ, 'വിശ്വേശ്വരായ കൽക്കിരൂപിണേ നമഃ' എന്നു ശിരസ്സ്; ആതിരനാളിൽ, 'ഹരയേ നമഃ' എന്നു തലമുടി. ഈ നാളുകളിൽ നൊൽമ്പുവേണം; ബ്രാഹ്മണശ്രേഷ്ഠരെ ഭക്തിപൂർവ്വം ഊട്ടുകയും വേണം.

വ്രതാവസാനത്തിൽ, മുത്തു ചന്ദ്രകാന്തരത്നങ്ങൾ പതിച്ചതും നീണ്ട നാല് കൈകളോടുകൂടിയതുമായ വിഷ്ണുവിന്റെ സ്വർണ്ണപ്രതിമ ഒരു വെള്ളം നിറച്ച കുടത്തിന്മേൽ വെച്ച് വസ്ത്രങ്ങളോടും പശുവിനോടും കൂടി, അറിവും അഴകും ചാരിത്രവും എല്ലാ ഗുണങ്ങളും ചേർന്ന ഒരു സാമവേദി ബ്രാഹ്മണന്നു ദാനം ചെയ്യണം; ഒരു കിടക്ക, ഉപകരണപാത്രാദികൾ എന്നിവയും ദാനംചെയ്യണം. കൊടുക്കാവുന്നതു സകലവും, തന്റെ സമ്പത്തായി, 'ഹിരണ്യഗർഭാച്യുതരുദ്രരൂപനായുള്ളോരേ, ഞങ്ങൾക്ക മനോരഥം നിറവേററിത്തന്നാലും' എന്നു പ്രാർത്ഥിച്ച് ബ്രാഹ്മണന്നു നൽകണം. ലക്ഷ്മീസഹിതനായ വിഷ്ണുവിന്റെ കനകപ്രതിമയും ഒപ്പം പിഞ്ഞലുമില്ലാത്ത കിടക്കയും സമ്പന്നനായ ബ്രാഹ്മണന്നു വേണം മന്ത്രംചൊല്ലി കൊടുക്കുക:

> 'യഥാ ന വിഷ്ണുഭക്താനാം വൃജിനം ജായതേ ക്വചിത്,
> തഥാ സുരൂപതാരോഗ്യം കേശവേ ഭക്തിരുത്തമാ!
> യഥാ ന ലക്ഷ്മ്യാ ശയനം തവ ശൂന്യം ജനാർദ്ദന,
> ശയ്യാ മമാപ്യശൂന്യാസ്തു കൃഷ്ണ, ജന്മനി ജന്മനി!'

എന്നിങ്ങനെ പ്രാർത്ഥിച്ച് ആ വസ്തുമാല്യാനുലേപനങ്ങളും നക്ഷത്രപുരുഷജ്ഞനായ ബ്രാഹ്മണന്നു കൊടുത്തയയ്ക്കണം. എല്ലാ നാളുകളിലും നൊററ്, ഉപ്പും എണ്ണയും കൂടാതെ ഊണ് കഴിക്കുക. കഴിയുംവിധത്തിൽ, ഊട്ടുകയുംവേണം; പിശുക്ക പിടിക്കരുത്.

ഇങ്ങനെ നക്ഷത്രപുരുഷനെ ശരിക്കു സേവിച്ചാൽ എല്ലാ അഭീഷ്ടവും നിറവേറും; വിഷ്ണുലോകത്തു സൽക്കരിക്കപ്പെടുകയും ചെയ്യും. ഇജ്ജന്മത്തിലോ മുൻജന്മത്തിലോ താനോ പൂർവ്വികരോ ചെയ്തിട്ടുള്ള ബ്രഹ്മഹത്യാദിപോലും നിശ്ശേഷം നശിച്ചുപോകും. പുരുഷനോ സ്ത്രീയോ ഇതു ഭക്തിപൂർവ്വം ചൊല്ലുകയും കേൾക്കുകയും അനുഷ്ഠിക്കുകയും ചെയ്താൽ, വിഷ്ണുപ്രസാദംമൂലം കലികല്മഷങ്ങൾ നീങ്ങും; എല്ലാസ്സൗഭാഗ്യങ്ങളും ലഭിക്കും.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതനാരദശിവസംവാദം,
നക്ഷത്രപുരുഷവ്രതകഥനം അമ്പത്തിനാലാമദ്ധ്യായം.

——[o]——

# അമ്പത്തഞ്ചാമദ്ധ്യായം

നാരദൻ:—'ശീലിക്കായ്കയാലോ രോഗത്താലോ ഉപവാസത്തിനു ശക്തിയില്ലാത്തവനു്, അതിന്റെ ഫലം കിട്ടാൻ എന്തു വ്രതം വേണം?'

ശിവൻ:—'ഉപവാസത്തിനു കെല്പില്ലാത്തവർക്കു്, രാത്രിയിൽ ഭക്ഷണം കഴിക്കാവുന്ന മഹാവ്രതമുണ്ടു്; അതു കേട്ടുകൊള്ളുക:

* ആദിത്യശയനമെന്നാണു് അതിന്റെ പേർ; പുരാണജ്ഞന്മാർ പറഞ്ഞിട്ടുള്ള നാളുകളിൽ ശിവനെ ശരിക്കു പൂജിക്കണം. അത്തം ചേർന്ന സപ്തമിയിൽ ഞായറാഴ്ചയോ സൂര്യസംക്രമമോ വന്നാൽ, ആ തിഥി സർവ്വകാമപ്രദമത്രെ. അന്നു് ഉമാമഹേശന്മാരെ സൂര്യനാമങ്ങളാൽ പൂജിക്കണം; സൂര്യനെ ശിവലിംഗത്തിലും സത്രീകം പൂജിക്കണം...........ഓണം നാളിൽ 'തീക്ഷ്ണാംശവേ നമഃ' എന്നു കക്ഷം; ഭരണിനാളിൽ 'കഠോരധാമ്നേ നമഃ' എന്നു കണ്ഠം; കാർത്തികനാളിൽ 'ദിവാകരായ നമഃ' എന്നു പിൻകഴുത്തു്; രോഹിണിനാളിൽ 'അംബുജേശായ നമഃ' എന്നു് അധരം; മകയിരം നാളിൽ 'ഹരയേ നമഃ' എന്നു പല്ലുകൾ; ആതിരനാളിൽ 'സവിത്രേ നമഃ' എന്നു നാവ്; പുണർതംനാളിൽ 'ശങ്കരായ നമഃ' എന്നു മൂക്കു്;..........

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതനാരദശിവസംവാദം,
ആദിത്യശയനവ്രതകഥനം അമ്പത്തഞ്ചാമദ്ധ്യായം.

——[o]——

* ആദിത്യശയനവ്രതം പത്മപുരാണം സൃഷ്ടിഖണ്ഡം ൨൪-ാമദ്ധ്യായത്തിലുണ്ടു്; ൧൩൯-ാം ശ്ലോകത്തിന്റെ ഉത്തരാർദ്ധംമുതല്ക്കു് ൧൪൪-ാം ശ്ലോകം 'സൌഭാഗ്യത്തിലെ...' എന്നതുവരെ വായിക്കുക. ൧൪൧-ാം ശ്ലോകത്തു് 'ആപാദങ്ങൾ' എന്നതു് ആയുധങ്ങൾ എന്നാക്കണം. ൧൪൩-ാം ശ്ലോകം 'സപ്തമ്യാം ചൈവ തിഥൗ' എന്നതിനുപകരം, 'ഉൽകൃഷ്ടാതിഥികളിൽ' എന്നാണു് ഇതിൽ കാണുന്നതു്.

# അൻപത്താറാമദ്ധ്യായം

ശിവൻ:—ഇനി, കൃഷ്ണാഷ്ടമീവ്രതം പറയാം. അതു് മനുഷ്യരുടെ സർവ്വപാപങ്ങളേയും നശിപ്പിക്കും; ശാന്തിയേയും മുക്തിയേയും വിശേഷിച്ചു ജയത്തേയും പ്രദാനംചെയ്യും:

മാർഗ്ഗശീർഷമാസത്തിൽ ശങ്കരനേയും, പൌഷത്തിൽ ശംഭുവിനേയും, മാഘത്തിൽ മഹേശ്വരനേയും, ഫാൽഗ്ഗുനത്തിൽ മഹാദേവനേയും, ചൈത്രത്തിൽ സ്ഥാണുവിനേയും, വൈശാഖത്തിൽ ശിവനേയും, ജ്യേഷ്ഠത്തിൽ പശുപതിയേയും, ആഷാഢത്തിൽ ഉഗ്രനേയും, ശ്രാവണത്തിൽ ശർവ്വനേയും, പ്രോഷ്ഠപദത്തിൽ ത്ര്യംബകനേയും, ആശ്വിനത്തിൽ ഹരനേയും, കാർത്തികത്തിൽ ഈശാനനേയും, കറുത്തഷ്ടമികളിൽ ഉപവസിച്ചു പൂജിക്കുക. കഴിവുണ്ടെങ്കിൽ, ശിവഭക്തരായ ബ്രാഹ്മണരെ പൈ, ഭൂമി, സ്വർണ്ണം, വസ്ത്രം എന്നിവകൊണ്ടു പ്രീതിപ്പെടുത്തണം. മാർഗ്ഗശീർഷാദിമാസങ്ങളിൽ മുറയ്ക്കു ഗോമൂത്രവും, പശുവിൻനെയ്യും, പശുവിൻപാലും, എള്ളും, യവവും, കുശോദകവും, ഗോശൃംഗജലവും, നെന്മേനിവാകപ്പൂവും, എരിക്കിൻപൂവും, കൂവളത്തിലയും, തയിരും, പഞ്ചഗവ്യവും സേവിക്കുക. രാത്രിയിൽ വേണം ശിവപൂജ. ഈ രണ്ടു മാസങ്ങളിൽ മുറയ്ക്കു് അരയാൽ, പേരാൽ, അത്തി, ഇത്തി, പിലാവു്, ഞാവൽ എന്നീ ആറു വൃക്ഷങ്ങളുടെ കോൽകൊണ്ടു പല്ലുതേയ്ക്കുക. ഒട്ടുവിടു്, തയിർച്ചോർ, മേലാപ്പു്, കൊടിമരം, വെൺചാമരം, പഞ്ചരത്നങ്ങളിട്ട ജലകലശങ്ങൾ, കറുത്ത പൈക്കൾ, സ്വർണ്ണം, പലതരം വസ്ത്രങ്ങൾ എന്നിവ ബ്രാഹ്മണർക്കു കൊടുക്കണം. കഴിവില്ലെങ്കിൽ ഒരു പശുവിനെയെങ്കിലും കൊടുക്കുക. പിശുക്കു പിടിക്കരുതു്; പിടിച്ചാൽ ദോഷം പററും. ഇപ്രകാരം കൃഷ്ണാഷ്ടമി നോററവൻ മുന്നൂറേറഴു കല്പം ദേവന്മാരാൽ മാനിതനായി ശിവലോകത്തു വസിക്കും.

ശ്രീമന്മഹാപുരാണം, സനൽസുജാതസംവാദാന്തർഗ്ഗതനാരദശിവസംവാദം,
കൃഷ്ണാഷ്ടമിവ്രതകഥനം അൻപത്താറാമദ്ധ്യായം.

———[൦]———

# അൻപത്തേഴാമദ്ധ്യായം

നാരദൻ:—'ചന്ദ്രശേഖര, എത്ര ജന്മം ജനിച്ചാലും മനുഷ്യന്നു ദീർഘായുരാരോഗ്യങ്ങളും, കുലാഭിവൃദ്ധിയും, രാജത്വവും സിദ്ധിക്കത്തക്ക ഒരു വ്രതം പറഞ്ഞുതന്നാലും:'

ശിവൻ:—*..........................................

.........ഇരുപത്തെട്ടുതള്ള മെനെക്കുട്ടിയുണ്ടാക. ......താമരപ്പൂവും; ശതപത്രിപ്പൂവും,.........ആരണ്ടത്തി........... . കട്ടിലൊടുക്കി...........

............ആചരിച്ചവൻ..............മുന്നൂററെഴു കല്പം മുക്തിനേടട്ടും."

ശ്രീമത്സ്യമഹാപുരാണം മനുമത്സ്യസംവാദാന്തർഗ്ഗതനാരദശിവസംവാദം, രോഹിണീചന്ദ്രശയനവ്രതകഥനം അമ്പത്തേഴാമദ്ധ്യായം.

———(൦)———

# അൻപത്തെട്ടാമദ്ധ്യായം

സൂതൻ:—ജലാശയനായനായ ജനാർദ്ദനനോടു വൈവസ്വതൻ അപേക്ഷിച്ചു:—'ദേവേശ, *f* തടാകം, കൂപം,.................

മത്സ്യം:—'..........................................

...............ഗ്രീഷ്മകാലത്തുണ്ടാക്കിയാൽ രാജസൂയത്തിന്റേതിൽ കവിഞ്ഞും ഫലം കിട്ടും.................മഹത്തുപോലോകാദികളിൽ മനോജ്ഞയോഗിമാരോടൊന്നിച്ചു സുഖിക്കും;..................'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, തടാകാദിവിധികഥനം അമ്പത്തെട്ടാമദ്ധ്യായം.

——— ൦ ———

# അൻപത്തൊമ്പതാമദ്ധ്യായം

ഋഷിമാർ:—'സൂത, ‡ വൃക്ഷങ്ങളുടെ..........."

സൂതൻ:—"..................."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, വൃക്ഷാരാമപ്രതിഷ്ഠാവിധികഥനം അമ്പത്തൊമ്പതാമദ്ധ്യായം.

———(൦)———

* രോഹിണീചന്ദ്രശയനവ്രതമാണ് ഈ അദ്ധ്യായത്തിൽ; ഇതു പത്മപുരാണം സൃഷ്ടിഖണ്ഡം ൨൪-ാമദ്ധ്യായത്തിലുണ്ട്.

*f* പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൭-ാമദ്ധ്യായം ൧൭൩-ാം ശ്ലോകമായുള്ള ഭീഷ്മവാക്യം മുതൽ ൧൯൦-ാം ശ്ലോകമായ 'പൂകകയും ചെയ്യും' എന്നതുവരെ വായിക്കുക.

‡ പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൮-ാമദ്ധ്യായം, ൧൯൦-ാംശ്ലോകമായുള്ള ഭീഷ്മവാക്യം മുതൽ ൧൯൫-ാം ശ്ലോകമായുള്ള 'ബ്രഹ്മലോകത്തു സുഖിക്കും' എന്നതുവരെ വായിക്കുക; ആ ഖണ്ഡികയുടെ അന്തരഭാഗം ഈ പുരാണത്തിലില്ല.

വരും അഭിപ്രായപ്പെട്ടു:—‘......... അതിനാൽ ഈ പാപം ഞങ്ങൾ ചെയ്യുകയില്ല...............’ ഇതു കേട്ടപ്പോൾ അമരർകോൻ.........ഉരിയാടി:—‘.........പാവക, ഭവാനും വായുവും മുനിമാരുടെ അഹിംസാവ്രതം കൈക്കൊണ്ട്,........... എന്റെ ശാസനം തള്ളുകയാണല്ലോ ചെയ്തതു്;...........’

അവരിരുവരും ഇന്ദ്രശാപത്താൽ തൽക്ഷണം ഭൂമിയിലേയ്ക്കു വീണു്, ഒരേ ശരീരം പൂണ്ടു്, മിത്രാവരുണവീര്യത്താൽ, വസിഷ്ഠന്റെ അനുജനായി കുടത്തിൽനിന്നു ജനിച്ചു; ആ പുത്രൻ തീവ്രതപസ്സുചെയ്തു് അഗസ്ത്യനെന്ന മുനിയായി ചമഞ്ഞു.’

നാരദൻ:—‘ത്രിപുരാന്തക, എങ്ങനെയാണു് ആ മുനി വസിഷ്ഠാനുജനായി ജനിച്ചതു്?.........’

ശിവൻ:—‘......... അവരുടെ പാട്ടും കൊട്ടും ആട്ടവുമൊന്നും മാധവന്റെ മനസ്സിളക്കിയില്ല; അതിനാൽ കാമനും വസന്തനും സ്ത്രീകളും വിഷണ്ണരായിച്ചമഞ്ഞു. പിന്നെ നാരായണൻ അവരെ മോഹിപ്പിക്കാനായി.........’

നാരദൻ:—‘സ്വാമിൻ, എങ്ങിനെയാണു് അഗസ്ത്യനു് അർഘ്യം നൽകേണ്ടതു്? തൽപൂജാവിധി എനിക്കു പറഞ്ഞുതരാറാകണം.’

ശിവൻ:—‘.........പഞ്ചരത്നങ്ങളിടണം. ......പ്രതിമയും സപ്തധാന്യവസ്ത്രങ്ങളും വെയ്ക്കണം; നീണ്ട നാലു കൈകളോടും തൂങ്ങിയ വയറോടും കൂടിയ ആ ദ്വിജപുംഗവനെ തെക്കോട്ടു തിരിഞ്ഞിരുന്നു് ഏകാഗ്രചിത്തനായി ധ്യാനിക്കണം.........’

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതനാരദശിവസംവാദേ,
അഗസ്ത്യാർഘ്യവിധികഥനം അറുപത്തൊന്നാമദ്ധ്യായം.

——[o]——

## അറുപത്തിരണ്ടാമദ്ധ്യായം

മനു:—‘ദേവ, ജനാർദ്ദന, സൌഭാഗ്യാരോഗ്യങ്ങളെ നൽകുന്നതും, പരലോകത്തു് അക്ഷയമായിരിക്കുന്നതും ഭുക്തിമുക്തിപ്രദവുമായിട്ടുള്ള വ്രതമേതാകുന്നു, അതു പറഞ്ഞുതരിക.’

മത്സ്യം:—‘പണ്ടു പാർവ്വതീദേവി ഭംഗിയേറിയ ധർമ്മകഥകൾക്കിടയിൽ ചോദിച്ചതിനാൽ, കൈലാസശിഖരസ്ഥനായ മുപ്പുരാരിഭഗവാൻ ഭുക്തിമുക്തിപ്രദമായ യാതൊന്നരുൾചെയ്തുവോ, അതു ഞാൻ പറയാം:

ശിവൻ:—'*............................

............ഗോരോചനം—ചൂടാറിയിട്ടില്ലാത്ത പൈച്ചാണകം—ചന്ദനം-എന്നിവ..........എല്ലാ തൃതീയകളിലും പുരുഷൻ രണ്ടു മഞ്ഞവസ്ത്രങ്ങളും, വേളി കഴിഞ്ഞ സ്ത്രീ ഉടുവസ്ത്രങ്ങളും, വിധവ കാവിവസ്ത്രങ്ങളും, കന്യക വെള്ളവസ്ത്രങ്ങളും ധരിച്ച്,...........ധാന്യങ്ങളും—ജീരകം—.........ഇക്കാൽ മുതൽക്കു പൂജിക്കുക:..........വാമദേവ്യൈ നമഃ എന്നരക്കെട്ട്; മദനവാസിന്യൈ നമഃ എന്നു മുഖം;........ഇഷ്ടൈ്യ നമഃ എന്നു നെററിയും കറുനിരകളും;........

........പതിനെട്ടിതളുകളോടും.........പടിഞ്ഞാറേതിൽ സൌമ്യയെയും, വായുകോണിലേതിൽ മദനവാസിനിയെയും, വടക്കേതിൽ ഉഗ്രയായ പാടലയെയും, ഈശാനകോണിലേതിൽ ഉമയെയും വിന്യസിക്കുക; ഇടയിലെ ഇതളുകളിൽ മാംസാംഗ, മംഗല, കമല, സതി എന്നിവരെയും നടുവിൽ ബ്രഹ്മനെയും കർണ്ണികമേൽ ലളിതയെയും വിന്യസിക്കുക.........സുവാസിനിമാരെ ചുകന്ന...........ദേവിമാരുടെ ശിരസ്സിൽ സിന്ദൂരവും സ്നാനചൂർണ്ണവും വെയ്ക്കണം; സിന്ദൂരകുങ്കുമസ്നാനം അവർക്കു എല്ലാം പ്രിയമത്രേ.

പ്രോഷ്ഠപദമാസത്തിൽ ലളിതയെ കരിങ്കുവളപ്പൂവുകൊണ്ടും, ആശ്വിനത്തിൽ ചെമ്പരത്തിപ്പൂവുകൊണ്ടും, കാർത്തികത്തിൽ ശതപത്രിപ്പൂവുകൊണ്ടും,..........മാഘത്തിൽ കുരുക്കുത്തിമുല്ല—കുങ്കുമപ്പൂക്കൾകൊണ്ടും, ...........പുരുഷനു രണ്ടു മഞ്ഞവസ്ത്രവും ചെറുക-ജീരകം-ഉപ്പ്-കരിമ്പിൻതണ്ട്-വെല്ലം എന്നിവയും കൊടുക്കുക; സ്ത്രീയ്ക്കു രണ്ടു ചായച്ചേലയും ഫലപുഷ്പസുവർണ്ണോല്പലങ്ങളും നൽകുക.

......................കന്യകയോ വിധവയോ ഇതനുഷ്ഠിച്ചാൽ അവർക്കും ഈ ഫലം ഗൌരിയുടെ അനുഗ്രഹത്താൽ കൈവരും..................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതോമാമഹേശ്വരസംവാദം,
രസാനന്ദതൃതീയാവിധികഥനം അറുപതിരണ്ടാമദ്ധ്യായം.

——(൦)——

* പത്മപുരാണം, സൃഷ്ടിഖണ്ഡം ൨൨-മദ്ധ്യായത്തിലെ ൧൧൩-ം ശ്ലോകത്തിലെ പരമേശ്വരവാക്യം മുതൽക്ക് ൧൨൨-ം ശ്ലോകത്തിന്റെ ഒന്നാംവരി കഴിയുംവരെ വായിക്കുക. ൧൧൭-ം ശ്ലോകത്തിലെ 'തപ്തകാഞ്ചനവർണ്ണാഭ' എന്നതിനു തപിച്ച പൊന്നിന്റെ നിറമുള്ള എന്നാക്കണം. 'ഭൂഷണങ്ങൾ' എന്നതിനു ഭൂഷണങ്ങളെന്നുമാക്കണം. 'നമഃ' എന്നതിന് നമസ്കാരം എന്നു വായിക്കണം.

## അറുപത്തിമൂന്നാമദ്ധ്യായം

ശിവൻ:—*............മന്മഥാധിഷ്ഠൈന്യ നമഃ എന്നു മാറിടം;..... ചാപകപ്രിയായൈ നമഃ എന്നു തുട;........ഗായത്രൈ്യ നമഃ എന്നു നെറിയാണി......വിശോകായൈ്യ നമഃ എന്നു ശിരസ്സ്.

............വൈശാഖത്തിൽ തേനും,.........കാർത്തികത്തിൽ ചെറുതേനും,......ലഡ്ഡു, ശ്വേതവർത്തി, സംയാവം, പൂരിക, ഘാരികം, അപൂപം, പിഷ്ടാപൂപം, മണ്ഡകം, ക്ഷീരശാകം, ദധ്യന്നം, ഇണ്ഡരി, അശോകവർത്തി, ............(ഓരോ പലഹാരങ്ങൾ) തൊണ്ണൂറുകോടി ആയിരം ജന്മത്തിലും ദുഃഖം നേരിടുകയില്ല......................മാസംതോറും പൊൻതാമരപ്പൂവു നൽകിയാൽ ആയിരം അഗ്നിഷ്ടോമത്തിന്റെ ഫലം കിട്ടും...... .....

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദത്തിൽ ഉമാമഹേശ്വരസംവാദം, രസകല്യാണിനീവ്രതകഥനം അറുപത്തിമൂന്നാമദ്ധ്യായം.

——[o]——

## അറുപത്തിനാലാമദ്ധ്യായം

ശിവൻ:—+ ............ആലിമൈത്യ നമഃ, ശൂലപാണയേ നമഃ എന്ന് അരക്കെട്ടുകൾ;...... പരിരംഭിണൈ്യ നമഃ, നൃത്യശീലായ നമഃ എന്നു കൈകൾ; വിലാസിനൈ്യ നമഃ, വൃഷേശായ നമഃ എന്നു മുഖങ്ങൾ; സസ്മേരലീലായൈ നമഃ, വിശ്വവക്ത്രായ നമഃ എന്നു പുഞ്ചിരികൾ; മദനവാസിനൈ്യ നമഃ, വിശ്വധാമ്നേ നമഃ എന്നു കണ്ണുകൾ; നൃത്യപ്രിയായൈ നമഃ, താണ്ഡവേശായ നമഃ എന്നു പുരികങ്ങൾ; ഇന്ദ്രാണൈ്യ നമഃ, ഹവ്യവാഹായ നമഃ എന്നു നെററികൾ;...........

...... .....സ്വസ്തികം-തോട്ടി-വെൺചാമരം എന്നിവ വരയ്ക്കുക ........പിന്നെ നന്നാലുമാസം ക്രമേണ നാലു പാത്രം മലർപ്പൊടിയും...... പാൽ, ചെറുകൊന്നു കഴുകിയ വെള്ളം, അരിമാവുവെള്ളം,..............

* പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൨-ാമദ്ധ്യായത്തിലെ രസകല്യാണിനി തൃതീയാവിധിയാണ് ഈ അദ്ധ്യായത്തിൽ. ൧൪൨-ാം ശ്ലോകത്തിൽ കാണുന്ന 'ഗന്ധജല'വും 'കുങ്കുമ'വും ഇതിലില്ല.

+ പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൨-ാമദ്ധ്യായം, ൧൪൩-ാം ശ്ലോകത്തു് ഒടുവിലെ ഖണ്ഡികമുതൽ, ൧൪൯-ാം ശ്ലോകത്തു് ആദ്യഖണ്ഡികയുടെ അവസാനംവരെ വായിക്കുക. 'ആനന്ദകരി' എന്നല്ല, ആർദ്രാനന്ദകരി എന്നാണ് തൃതീയസ്സിതിൽ പേര്; 'മകാ'ത്തിനു പകരം മകരിലയുമാണ്.

........സപര്‍ണ്ണപ്രതിമയും ലവണവും വെല്ലക്കട്ടയും സര്‍ജ്ജികയും (ഒരു തരം ഉപ്പ്?) ചന്ദനവും നേത്രപ്പട്ടും പൊന്നിന്‍താമരപ്പൂവും............ മേല്‍വിരിപ്പോടും തലയണയോടും കൂടിയ കിടക്കയും............ആര്‍ദ്രാനന്ദകരി എന്ന ഈ സനാതനമായ തൃതീയ നോററവന്‍ ശിവന്റെ പരമപദം പ്രാപിക്കും. ഇഹലോകത്തു ധനസമൃദ്ധിയാല്‍ സദാ ആനന്ദമനുഭവിക്കും; ആയുരാരോഗ്യങ്ങളും വര്‍ദ്ധിക്കും; ഒരു ദുഃഖവും നേരിടുകയില്ല. ഗൃഹിണിയോ കന്യകയോ വിധവയോ നോററാല്‍ അവര്‍ക്കും ദേവിയുടെ അനുഗ്രഹത്താല്‍ ഈ ഫലമെല്ലാം കിട്ടും. ഈ വിധം പക്ഷംതോറും മന്ത്രാര്‍ച്ചനവിധിക്കൊത്തു നോററാല്‍, പുനരാവൃത്തിരഹിതമായ രുദ്രാണീലോകമണയാം. ഇതു പതിവായി ശ്രവിക്കുകയോ ശ്രവിപ്പിക്കുകയോ ചെയ്യുവോന്‍ ഇന്ദ്രലോകത്തു മൂന്നു യുഗം ഗന്ധര്‍വരാല്‍ ഉപചരിക്കപ്പെടും. ദുഃഖത്തെയെല്ലാമകററി ആനന്ദം നല്‍കുന്നതായ ഈ തൃതീയ നോററാല്‍, സുമംഗലിയും വിധവയും സ്വഗൃഹത്തില്‍ വളരെ വളരെ സുഖങ്ങളനുഭവിച്ചു ഭര്‍ത്താവിനോടുകൂടി ഗൌരീലോകത്തു ചെന്നുചേരും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തര്‍ഗ്ഗതോമാമഹേശ്വരസംവാദം,
ആര്‍ദ്രാനന്ദകരീ തൃതീയാവിധികഥനം അറുപത്തിനാലാമദ്ധ്യായം.

—— (ം) ——

## അറുപത്തഞ്ചാമദ്ധ്യായം

**ശിവന്‍:**—മറെറാരു സര്‍വ്വകാമപ്രദമായ തൃതീയകൂടി പറയാം; ഈ തിഥിയില്‍ ചെയ്യു ദാനവും ഹോമവും ജപവുമൊക്കെ അക്ഷയമായിരിക്കും: വൈശാഖത്തിലെ വെളുത്ത തൃതീയ നോററാല്‍, എല്ലാ സുകൃതത്തിന്റെയും ഫലം അക്ഷയമായി ലഭിക്കും. ഈ തൃതീയ കാര്‍ത്തികയോടു ചേര്‍ന്നാലോ, വിശേഷിച്ചും പ്രശസ്തമത്രെ. അതു നോററാല്‍ സന്തതി അക്ഷയമാവും; സുകൃതം അക്ഷയമാവും. അന്ന് അക്ഷതംകൊണ്ടു സ്നാനംകഴിച്ച്, അക്ഷതം വിഷ്ണുവിന്നു നിവേദിച്ച്, അതുതന്നെ നല്ല മലര്‍പ്പൊടിയോടുകൂടി ബ്രാഹ്മണന്നു നല്‍കി, വിഹിതമായ അന്നം ഭുജിച്ചു മഹാഭാഗന്‍ അക്ഷയമായ ഫലം നേടും. ഇതൊന്നു ശരിക്കു നോററാല്‍ത്തന്നെ, എല്ലാ തൃതീയകളുടെയും ഫലം കിട്ടും. അക്ഷയതൃതീയ നോററു വിഷ്ണുവിനെ പൂജിച്ചവന്‍ രാജസൂയഫലം നേടി, പരമഗതിയടയും.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തര്‍ഗ്ഗതോമാമഹേശ്വരസംവാദം,
അക്ഷയതൃതീയാവിധികഥനം അറുപത്തഞ്ചാമദ്ധ്യായം.

—— (ം) ——

വജ്രം കൈക്കൊണ്ടിട്ടും ദേവൻ വാനോർക്കരചനേവനോ,
അശ്ശക്രനായിരംകണ്ണൻ നീക്കട്ടേ ഗ്രഹപീഡയെ!
മുഖമാമമരർക്കെല്ലാം സപ്താർച്ചിസ്സമിതദ്യുതി,
അപ്പാവകനകററട്ടേ ചന്ദ്രഗ്രഹണപീഡയെ!
ജീവങ്ങൾതൻ കർമ്മസാക്ഷി ധർമ്മൻ മഹിഷവാഹനൻ
യമൻ മമ ശമിപ്പിക്ക ചന്ദ്രഗ്രഹണപീഡയെ!
രക്ഷോഗണാധിപൻ സാക്ഷാൽ പ്രളയാനലസന്നിഭൻ
വാളേന്തും രാക്ഷസൻ ഘോരൻ ധീരൻ നീക്കട്ടെ പീഡയെ!
നാഗപാശധരൻ ദേവൻ സാക്ഷാൽ മകരവാഹനൻ
ജലാധിപനകററട്ടേ ചന്ദ്രഗ്രഹണപീഡയെ!
പ്രാണനായ് നിന്നുലകിനെക്കാക്കും കൃഷ്ണമൃഗപ്രിയൻ
വായുദേവനകററട്ടേ ചന്ദ്രഗ്രഹണപീഡയെ!
ഏതുദേവൻ നിധിപതി ഖഡ്ഗശൂലഗദാധരൻ,
അദ്ധനേശൻ കളയുകെൻ ചന്ദ്രഗ്രഹണകല്മഷം!
'അരിന്ദുചൂഡനാം ദേവൻ പിനാകി വൃഷവാഹനൻ,
അശ്ശങ്കരനകററട്ടേ ചന്ദ്രഗ്രഹണപീഡയെ!
ഭൂതങ്ങളെല്ലാ മുപ്പാരിൽ ബ്രഹ്മവിഷ്ണ്വർക്കരൊപ്പമേ,
ചരാചരങ്ങളെല്ലാ മേ ചുട്ടെരിക്കട്ടെ പാതകം!'

എന്നാവാഹിച്ചു്, ശുഭ്രമാല്യാനുലേപരായ സൽബ്രാഹ്മണർ ഋഗ്യജുസ്സാമമന്ത്രങ്ങൾ ജപിച്ചുകൊണ്ടു കലശജലം യഷ്ടാവിനെ ആടിക്കണം. യഷ്ടാവു വസ്ത്രഗോദാനങ്ങൾകൊണ്ടു ബ്രാഹ്മണരെയും ഇഷ്ടദേവതകളെയും പൂജിക്കണം. ബ്രാഹ്മണോത്തമർ ഈ മന്ത്രങ്ങൾതന്നെ വസ്ത്രത്തിലോ പത്രത്തിലോ എഴുതി, പഞ്ചരത്നങ്ങളിട്ട തളികയിൽവെച്ചു യഷ്ടാവിന്റെ തലയിൽ വെക്കണം. ഗ്രഹണസമയം കഴിയുന്നതുവരെ കിഴക്കോട്ടു തിരിഞ്ഞിരുന്ന് ഇഷ്ടദേവതകളെ പൂജിച്ചു വണങ്ങണം. ഗ്രഹണം കഴിഞ്ഞാൽ, ഗോദാനമംഗളമനുഷ്ഠിച്ചു കുളിച്ചു്, ആ തളിക ബ്രാഹ്മണന്നു നൽകണം.

ഇതിൻപ്രകാരം ഗ്രഹണസ്നാനം ആചരിച്ചവനു ഗ്രഹപീഡയോ ബന്ധുനാശമോ വരികയില്ല; പുനരാവൃത്തിയില്ലാത്ത പരമസിദ്ധി ലഭിക്കുകയും ചെയ്യും.

സൂര്യഗ്രഹണമാണെങ്കിൽ, മന്ത്രങ്ങളിൽ സൂര്യനാമം ചൊല്ലുക; രത്നങ്ങളിൽ പത്മരാഗംകൂടി വേണം. രണ്ടു ഗ്രഹണങ്ങളിലും, നല്ല ഒരു കപിലപ്പശുവിനെ ബ്രാഹ്മണജ്യോതിഷിമാർക്കു ദാനം ചെയ്യണം.

ഇതു പതിവായി ശ്രവിക്കുകയോ ശ്രവിപ്പിക്കുകയോ ചെയ്താൽത്തന്നെ മനുഷ്യൻ സർവ്വപാപനിർമ്മുക്തനായി ശക്രലോകത്തു സൽക്കരിക്കപ്പെടും.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഗ്രഹണസ്നാനവിധികഥനം
അറുപത്തേഴാമദ്ധ്യായം.

——(o)——

# അറുപത്തെട്ടാമദ്ധ്യായം

നാരദൻ:—'പെട്ടെന്നു ഭയം നേരിട്ടാൽ എന്തു വേണം? എന്തു ചെയ്താൽ അലക്ഷ്മി നീങ്ങും? * മൃതവത്സയെ ഫലിപ്പിക്കുകയും മററും എങ്ങിനെയാണ്'.

ശിവൻ:—'അല്ലയോ നാരദ, മുൻജന്മത്തിലെപ്പാപങ്ങളാണ്, രോഗമായും ദാരിദ്ര്യമായും ബന്ധുമരണമായും മററും ഇജ്ജന്മത്തിൽ അനുഭവപ്പെടുന്നത്; അവയുടെ നിവാരണത്തിന്നായി, സദാ മംഗളപ്രദവും പീഡാപ്രണാശനവുമായ സപ്തമീസ്നപനം ഞാൻ പറയാം; മുല കുടിക്കുന്ന കുട്ടികളും യൗവനസ്ഥന്മാരും വൃദ്ധന്മാരും രോഗികളും എവിടെ മരണമടയുന്നുവോ, അവിടെ ശാന്തിവരാൻ മൃതവത്സാസ്നപനം ഞാൻ പറയാം. ഇതുതന്നെ മതി, പെട്ടെന്നുണ്ടാകുന്ന ഭയവും ചിത്തഭ്രമവും വിട്ടൊഴിയാൻ:

വാരാഹകല്പത്തിൽ വൈവസ്വതമന്വന്തരത്തിൽ, ഇരുപത്തഞ്ചാം കൃതയുഗത്തിൽ, കൃതവീര്യൻ എന്നൊരു പ്രതാപവാനായ രാജാവുണ്ടാവും. ആ വീരൻ ഏഴു ദ്വീപുകളുൾപ്പെട്ട മന്നിടം മുഴുവൻ എഴുപത്തേഴായിരംകൊല്ലം ഭരിച്ചു വാഴും. അവന്നാകട്ടെ ച്യവനശാപംമൂലം നൂറു പുത്രന്മാർ, ജനിച്ചു ഉടൻതന്നെ മരിച്ചുപോകും; ഗുണവാനായി ശ്രീമാനായി രാജലക്ഷണസമ്പന്നനായി സഹസ്രബാഹുവാകുന്ന പുത്രൻ പിറക്കുമ്പോളാകട്ടെ, കൃതവീര്യൻ സഹസ്രകിരണനായ സൂര്യനെ ഉപവാസവ്രതങ്ങൾകൊണ്ടും ദിവ്യങ്ങളായ വേദസൂക്തങ്ങൾകൊണ്ടും ആരാധിച്ച്, ഉണ്ണിക്കായുസ്സിനായി ഈ സ്നാനം മനസ്സിലാക്കും—കൃതവീര്യൻ ചോദിക്കയാൽ സൂര്യൻ എന്നെന്നും സകലദുഷ്ടരേയും കല്മഷങ്ങളേയും നശിപ്പിക്കുന്നതായ ഇതു പറഞ്ഞുകൊടുക്കും:—'രാജാവേ, ദുഃഖിക്കേണ്ട; ഭവാന്റെ മകനു ദീർഘായുസ്സുണ്ടാവും. കല്മഷപ്രണാശനമായ സപ്തമീസ്നാനം എല്ലാവരുടേയും നന്മയ്ക്കായി ഞാൻ പറഞ്ഞുതരാം: മക്കൾ മരിച്ച സ്ത്രീക്ക കുട്ടിയുണ്ടായാൽ ഏഴാംമാസത്തിലോ വെളുത്ത സപ്തമിയിലോ ഗ്രഹസ്ഥിതിയിരിക്കുമ്പോഴോ ബ്രാഹ്മണനെക്കൊണ്ട് സ്വസ്തി ചൊല്ലിച്ച്, ഈ കർമ്മം അനുഷ്ഠിക്കുക; പൈതൽ പിറന്ന നാളിലും പക്ഷത്തിലും പാടില്ല. രോഗി വൃദ്ധാദികൾക്കും ഇതുത്തമം തന്നെ. ചാണകംകൊണ്ടു മെഴുകിയേടത്ത്, ഏകാഗ്നിക്രിയയ്ക്കെന്നപോലെ, ചെന്നെല്ലരികൊണ്ടു പാൽപ്പായസം വെച്ച് സൂര്യന്നും രുദ്രന്നും അവരുടെ മന്ത്രങ്ങൾകൊണ്ടു യഥാവിധി ഹോമിക്കുക. സൂര്യനെപ്പററിയുള്ള ഏഴ് ഋക്കുകൊണ്ടു സൂര്യന്നും രുദ്രസൂക്തംകൊണ്ടു രുദ്രന്നും നെയ്യ് ഹോമിക്കണം; എരിക്ക്, പ്ലാശ് എന്നിവയുടെ ചമതകളും ഹോമിക്കണം. വീണ്ടും കാര

* മൃതവത്സ = കുട്ടികൾ മരിച്ച സ്ത്രീ.

ള്ള-യവങ്ങൾകൊണ്ടു നൂറെറട്ടു ഹോമം ചെയ്യണം. വ്യാഹൃതികൾ ജപിച്ച് നെയ്യുകൊണ്ടും നൂറെറട്ടു ഹോമം വേണം. ഹോമം കഴിഞ്ഞാൽ, ധീമാനായി വേദജ്ഞനായ ബ്രാഹ്മണൻ മർ കസ്സിൽവെച്ചു യഥാവിധി മംഗലസ്നാനം കഴിപ്പിക്കണം; നാലു കോണിലായി നല്ല കുടം നാലെണ്ണം വെയ്ക്കുക; നടുവിലും, മധ്യക്ഷതാലംകൃതമായി പഞ്ചരത്നങ്ങളിട്ടു സ്തുതീർത്ഥം നിറച്ചു ഒരു കേടില്ലാത്ത കുടം ഏഴ് സൂക്തങ്ങൾ ജപിച്ചു പ്രതിഷ്ഠിക്കുക. എല്ലാക്കുടങ്ങളിലും ഔഷധികൾ, പഞ്ചഗവ്യം, പഞ്ചരത്നം, പുഷ്പഫലങ്ങൾ എന്നിവയുണ്ടായിരിക്കണം. ആനതേർ കുതിരകൾ നടക്കുന്ന വഴി, സംഗമം, കുളം, തൊഴുത്ത് എന്നിവയിൽ നിന്നെടുത്ത വിശുദ്ധമായ മണ്ണ് എല്ലാക്കുടങ്ങളിലും ഇടണം; എല്ലാററിന്മേലും വസ്ത്രങ്ങൾ ചുററണം; അവയിൽ നടുവിലെ കലശമെടുത്തു ബ്രാഹ്മണൻ ഗ്രഹയജ്ഞമന്ത്രങ്ങൾ ഉച്ചരിക്കണം. പിന്നീട്, യഥാശക്തി വസ്ത്രമാല്യാഭരണങ്ങളണിയിക്കപ്പെട്ടവരും അംഗവൈകല്യമില്ലാത്തവരുമായ ഏഴു ബ്രാഹ്മണസ്ത്രീകൾ ഭർത്താക്കന്മാരോടു കൂടി മൃതവത്സയെ തീർത്ഥമാടിക്കണം. സ്നാപനമന്ത്രം ഇതാണ്:

ദീർഘായുരസ്തു ബാലോയം ജീവത്പുത്രാ ച ഭാമിനീ!
ആദിത്യചന്ദ്രമസൌ സാർദ്ധം ഗ്രഹനക്ഷത്രമണ്ഡലൈഃ
സശക്രാ ലോകപാലാ വൈ ബ്രഹ്മവിഷ്ണുമഹേശ്വരാഃ
ഏതേ ചാന്യേ ച ദേവൌഘാസ്സദാ പാന്തു കുമാരകം!
മിത്രാശനിർവാ ഹുതഭുഗ്ഘ്യാ ബാലഗ്രഹാഃ കചിൽ
പീഡാം കുർവന്തു ബാലസ്യ മാ മാതുർജ്ജനകസ്യ വൈ!

അതിനുശേഷം സ്ത്രീ വെള്ളവസ്ത്രം ധരിച്ച്, കുട്ടിയോടും ഭർത്താവിനോടുംകൂടി ആ ഏഴു സ്ത്രീകളെയും ഗുരുവിനെയും ഭക്തിയോടെ പൂജിക്കണം. സ്വർണ്ണംകൊണ്ടുണ്ടാക്കിയ യമപ്രതിമ ചെമ്പുപാത്രത്തിന്മേൽ വെച്ചു ഗുരുവിനു നൽകണം. വസ്ത്രം, സ്വർണ്ണം, രത്നം, നെയ്യും പാലും ചേർന്ന ഭക്ഷ്യങ്ങൾ എന്നിവ പിശുക്കുകൂടാതെ നൽകി മററു ബ്രാഹ്മണരെയും സന്തോഷിപ്പിക്കണം. ഊണുകഴിഞ്ഞതിനുശേഷം പുരോഹിതൻ ഈ മന്ത്രങ്ങൾകൂടി ചൊല്ലണം:

ദീർഘായുരസ്തു ബാലോയം യാവദ്വർഷശതം സുഖീ
യൽകിഞ്ചിദസ്യ ദുരിതം തൽ ക്ഷിപ്തം വഡവാനലേ!
ബ്രഹ്മാ രുദ്രോ വസുഃ സ്കന്ദോ വിഷ്ണുശ്ശക്രോ ഹുതാശനഃ
രക്ഷന്തു സർവേ ദുഷ്ടേഭ്യോ വരദാസ്സന്തു സർവദാ!'

ഒടുവിൽ, യഥാശക്തി ഒരു പശുവിനെയും കൊടുത്ത്, വണങ്ങി ആ ഗ്രഹത്തെ യാത്രയാക്കണം. സ്ത്രീ പിന്നെ സൂത്രപുത്രന്മാരെ വന്ദിച്ച്, ഹോമാവശിഷ്ടമായ ക്ഷീരാന്നം, 'ആദിത്യായ നമഃ' എന്നുച്ചരിച്ചു ഭക്ഷിക്കണം.

ഇതുതന്നെ മതി, പെട്ടെന്നുണ്ടാകുന്ന ഭയത്തിലും ദുസ്സ്വപ്നത്തിലും, കർമ്മാവിന്റെ പിറന്ന നാളുപക്കങ്ങളിലും ഈ ക്രിയ ചെയ്യുക്കുമോ. ശാന്തിക്കായി ശുക്ലസപ്തമിയിൽ ഇതനുഷ്ഠിക്കുന്നവന്നു യാതൊരു പീഡയും വരികയില്ല.'

ഇതിൻവണ്ണം അനുഷ്ഠിച്ചതിനാൽ ആ രാജാവു ദീർഘായുസ്സു നേടി, പതിനായിരം സംവത്സരം ഈ ഭൂമി ഭരിച്ചു.

ദ്വിജോത്തമ, പുണ്യവും പവിത്രവും ആയുഷ്കരവുമായ സപ്തമീസ്നാനം ഉപദേശിച്ചിട്ട് മാർത്താണ്ഡൻ അവിടെത്തന്നെ മറഞ്ഞു.

ഇങ്ങിനെ ഉത്തമമായ സപ്തമീസ്നാനം ഒട്ടൊഴിയാതെ ഞാൻ പറഞ്ഞു. ഇതു ദുഷ്ടരെ നിശ്ശേഷം നശിപ്പിക്കുന്നതും കട്ടികൾക്കു ഇതെല്ലാം നല്ലതുമാകുന്നു. ആരോഗ്യത്തിന്നു സൂര്യനെയും, ധനത്തിന്ന് അഗ്നിയെയും, ജ്ഞാനത്തിന്നു ശിവനെയും, മോക്ഷത്തിന്നു വിഷ്ണുവിനെയും സേവിക്കുക. മഹാപാപങ്ങളെപ്പോക്കുന്നതും സന്താനവർദ്ധനവും ഇതെല്ലാം ഫലമാണിത്. ഇത് ഏകാഗ്രചിത്തനായി ശ്രവിക്കുന്നവന്നുതന്നെ സിദ്ധിക്കുമെന്നു മുനിമാർ അഭിപ്രായപ്പെട്ടിരിക്കുന്നു.'

ശ്രീമത്സ്യമഹാപുരാണം, മത്സ്യസംവാദത്തിൽ നാരദശിവസംവാദം,
സപ്തമീസ്നപനവിധിപ്രപഞ്ചം അറുപത്തെട്ടാമദ്ധ്യായം.

—[൦]—

# അറുപത്തൊമ്പതാമദ്ധ്യായം

മത്സ്യം:—* പണ്ടു രഥന്തരകല്പത്തിൽ, മന്ദരസ്ഥിതനായ മഹാദേവനോടു മഹാത്മാവായ ബ്രഹ്മാവു താൻതന്നെ ചോദിക്കുകയുണ്ടായി:—'അമരേശ്വര, മനുഷ്യർക്ക് അനന്തമായ ആരോഗ്യവും ഐശ്വര്യവും സായുജ്യവും എങ്ങിനെയായാലാണ് അല്പതപസ്സുകൊണ്ടു സിദ്ധിക്കുക? ഇവിടെയുള്ളറിഞ്ഞുകൂടാത്തതെന്തുണ്ട്? അതിനാൽ, മഹാദേവ, അല്പതപസ്സുകൊണ്ട് അനല്പഫലം എങ്ങിനെ കൈവരുമെന്നു പ്രസാദിച്ചരുളിച്ചെയ്യാലും.' ബ്രഹ്മാവിന്റെ ഈ ചോദ്യത്തിന്ന്, ആ ലോകഭാവനനായ ഗൌരീവല്ലഭൻ ഇങ്ങിനെയാണ് മനസ്തുഷ്ടികരമായ മറുപടി പറഞ്ഞത്:—

'ഈ ഇരുപത്തിമൂന്നാം രഥന്തരകല്പം കഴിഞ്ഞു വാരാഹകല്പത്തിൽ, ഏഴാമത്തേതായ വൈവസ്വതമന്വന്തരത്തിൽ, ഇരുപത്തെട്ടാം ദ്വാപരയുഗത്തിന്നൊടുവിൽ, ഏഴു ലോകങ്ങളെയും ഭരിക്കുന്ന വിഷ്ണുഭഗവാൻ ഭൂഭാരം തീർക്കുന്നതിന്നു ദ്വൈപായനമഹർഷിയായും വസുദേവങ്കൽ നിന്നു രാമകൃഷ്ണന്മാരായും—മൂന്നു രൂപത്തിൽ—അവതരിക്കും;..............
ഭീമസേനൻ ചോദിക്കയാൽ പൃഥാപുത്രനായ ജനാർദ്ദനൻ ഭോദനാൽ

* ഭീമദ്വാദശീവിധിയാണ് ഈ അദ്ധ്യായത്തിൽ. പത്മപുരാണം, സൃഷ്ടിഖണ്ഡം ൨൩-ാമദ്ധ്യായം, ഭവിഷ്യപുരാണം വരാഹപർവ്വം നോക്കുക.

ചോദിക്കപ്പെട്ട ഈ രഹസ്യധർമ്മത്തെ വെളിപ്പെടുത്തും; വൃകോദരൻ അനുഷ്ഠിക്കുകയും ചെയ്യും. ആ പാണ്ഡവനാവും ഈ ധർമ്മത്തിന്റെ പ്രവർത്തകൻ. ഞാൻ കൊടുത്ത വൃകൻ എന്നൊരു തീക്ഷ്ണാഗ്നിയുണ്ടാവും, അയാളുടെ ഉദരത്തിൽ; അതിനാലത്രേ ആ ധാർമ്മികന്നു വൃകോദരനെന്ന നാമം. ബുദ്ധി, ഔദാര്യം, പതിനായിരം ആനയുടെ കരുത്ത്, വളരെ വലുപ്പം എന്നിവയുള്ളവനും ജരയേൽക്കാത്തവനും ശ്രീമാനും കാമദേവനെപ്പോലെ സുന്ദരനുമായിരിക്കും അയാൾ............

വാസുദേവൻ:—'...............

........ദാമോദരായ നമഃ എന്നുദരം. പഞ്ചശരായ നമഃ എന്നു ലിംഗം;.........

.........................................

നമഃ പുഷ്ട്യൈ നമസ്തുഷ്ട്യൈ ധൃഷ്ട്യൈ പുഷ്ട്യൈ നമോ നമഃ.

..........; ........വടക്കോട്ടോ കിഴക്കോട്ടോ തിരിഞ്ഞുനിന്നാചമിക്കുക; സൂര്യാസ്തമയത്തിൽ സായംസന്ധ്യ വന്ദിച്ച്, 'നമോ നാരായണായ! ഞാൻ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു' എന്നുച്ചരിക്കണം..........ദ്വാദശിനാൾ ക്ഷീരസ്നാനവും ഘൃതഹോമവും ചെയ്ത്, ബ്രാഹ്മണരോടുകൂടി, 'ഹേ പുണ്ഡരീകാക്ഷ, ഞാൻ യതാത്മാവായി ക്ഷീരഭോജനം കഴിച്ചുകൊള്ളുന്നു; അതു നിർവിഘ്നമായി ഭവിക്കട്ടെ' എന്നൂൺ കഴിച്ച്, പുരാണം ശ്രവിച്ച്, രാത്രിയിൽ വെറും നിലത്തു കിടന്നുറങ്ങുക. പിറേറന്നാൾ പുലർച്ചയ്ക്കു നദിയിൽ പോയി മണ്ണുതേച്ചു കുളിച്ച്............ഏഴുലകിനും ഏകനാഥനായ ഹൃഷീകേശനെ ഭക്തിപൂർവം വണങ്ങുക. ഗൃഹത്തിന്റെ മുൻവശത്തു പത്തോ പന്ത്രണ്ടോ കോൽ വലുപ്പത്തിൽ ഒരു മണ്ഡപവും, അതിൽ നാലുകോൽ വലുപ്പത്തിൽ ഒരു വേദിയും ഉണ്ടാക്കി, നാലുകോൽ വലുപ്പത്തിൽ തോരണം കെട്ടണം; അതിന്മേൽ ഒരു നിറനീർക്കുടം വെച്ച്, ദിക്പാലന്മാരെ പൂജിക്കുക; എന്നിട്ട് കുടത്തിന് ഒരോട്ടയുണ്ടാക്കി, താഴെ മാൻതോലിലിരുന്ന്, ആ ജലധാര രാത്രിമുഴുവൻ തലയിലേല്ക്കുക; അതിൻവണ്ണം വിഷ്ണുവിന്റെ ശിരസ്സിൽ ക്ഷീരധാരയും നടത്തണം.

അവിടെ ഒരു ചാൺ വലുപ്പത്തിലും മൂന്നു മേഖല (മേൽവശത്തുള്ള തിണ്ട്)യോടുകൂടിയും യോനിമുഖമായ ഒരു കുണ്ഡമുണ്ടാക്കി ബ്രാഹ്മണർ പാലും നെയ്യും എള്ളും ഏകാഗ്രതയോടൊപ്പം പാൽച്ചോറും വൈഷ്ണവമന്ത്രങ്ങൾകൊണ്ടു യഥാവിധി ഹോമിച്ച്, പകുതി ചെറുകമണിയോളം വലുപ്പത്തിൽ ഘൃതധാരവീഴ്ത്തുക. പഞ്ചരത്നങ്ങളിട്ടു വെള്ളവസ്ത്രംകൊണ്ടു ചുററിയ പതിമൂന്നു നീർക്കുടങ്ങൾ പലതരം ഭക്ഷ്യങ്ങളോടും ചെമ്പുപാത്രങ്ങളോടുംകൂടി വെച്ചു നാല് ഋഗ്വേദികൾ വടക്കോട്ടു തിരിഞ്ഞിരുന്നു ഹോമിക്കണം; നാലു യജുർവേദികൾ രുദ്രസൂക്തവും, നാലു സാമവേദികൾ അരിഷ്ടവർഗ്ഗത്തോടുകൂടിയ വൈഷ്ണവസാമങ്ങളും ചൊല്ലണം.

ഈ പന്തിരണ്ടു ബ്രാഹ്മണരെ ......... സല്ക്കരിച്ചിട്ടു, താൻ ഉപ്പും പുളിയും കൂട്ടാതെ ഉണ്ണു്......

....... ഇതിനെപ്പററി പറഞ്ഞതെല്ലാം സ്മരിക്കുന്നവൻതന്നെ പാപമകന്നു ത്രിദശപ്പെരുമാളായിത്തീരും! ഇതു് ഒരു വേശ്യാസ്ത്രീ അനുഷ്ഠിച്ചിട്ടു യാതൊരു ഗോപകന്യക മുൻജന്മത്തിൽ സകൌതുകം സന്ദർശിച്ചുവോ, അവളത്രെ ഇപ്പോൾ ഉർവ്വശിയായി സ്വർഗ്ഗത്തിൽ വാഴുന്നതു്; ആ വേശ്യയോ, പുലോമപുത്രിയായി പുരന്ദരപത്നിയായിച്ചമഞ്ഞതു! അവളുടെ പരിചാരികയായിരുന്നു, ഇപ്പോൾ എന്റെ പ്രിയതമയായ ഈ സത്യഭാമ. ഈ കല്യാണതിഥിയിൽ സഹസ്രജലധാരകളേററു സ്നാനം ചെയ്തതിനാലാണു്, സൂര്യൻ സഹസ്രകിരണനായതും തേജോമണ്ഡലമയമായ ദേഹസ്വരൂപം നേടിയതും. ഇന്ദ്രാദിദേവന്മാരും വസുക്കളും അസുരന്മാരും ഈ വ്രതം അനുഷ്ഠിച്ചിരിക്കുന്നു.......

......ചതുർമ്മുഖ, ദുരിതനാശനമായ ഇതു കേൾക്കുകയോ പരോപകാരാർത്ഥം ചൊല്ലുകയോ ചെയ്യുവൻതന്നെ ഇഹത്തിൽ വേണ്ടതെല്ലാം നേടി, ഭവാനോടു തുല്യനായി വരും!......'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗത ബ്രഹ്മമഹേശ്വരസംവാദം, ഭീമദ്വാദശീവ്രതകഥനം നാമ ഷൾസപ്തതിതമോദ്ധ്യായം.

——[o]——

## എഴുപത്തേഴാമദ്ധ്യായം

ബ്രഹ്മാവു്:—'*......

ശിവൻ:—'.....അവർ ഒരു വസന്തകാലത്തു്, വിരിഞ്ഞ കല്ഹാരങ്ങളുള്ള പൊയ്കയുടെ തീരത്തു്, കുയിലുകളും വണ്ടുകളും നിറഞ്ഞ പൂങ്കാവിൽ മധുപാനം ചെയ്തു വിഹരിക്കും. അപ്പോൾ മാങ്കണ്ണിമന്നാഥ... .....കണ്ടുപോകുകയും, അവർ ആ ...... ............നിങ്ങൾ കാമചാപല്യത്താൽ, ഞാനറിയാതെ ഈ വിധം ചെയ്തുവല്ലോ!' ആ ശാപസന്തപ്തമാരായ സ്ത്രീകൾ ഉടനെ ശാർങ്ഗപാണിയെ പ്രസാദിപ്പിക്കും. അപ്പോൾ ഭക്തവാത്സല്യനായി അനന്താത്മാവായി ബ്രാഹ്മണപ്രിയനായ ദേവൻ അവർക്കു ദാസീഭാവം നീങ്ങാൻ മേലിൽ മംഗളകരമായിട്ടുള്ളതുപദേശിക്കും:—'നിങ്ങൾക്കു ദാല്ഭ്യമഹർഷി പറഞ്ഞുതരുന്ന വ്രതംകൊണ്ടു ദാസീഭാവത്തിൽനിന്നു കരയേറാം. ഈ വിധം കഥിച്ചു് അവരെ ആശ്വസിപ്പിച്ചു ദ്വാരകേശ്വരൻ പാടകെ ...ളും.

* അനംഗദാനവ്രതമാണു് ഈ അദ്ധ്യായത്തിൽ. പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൩-ാമദ്ധ്യായം എഴുപത്തിയാറാംശ്ലോകംമുതൽ ഒടുവുവരെ വായിക്കുക.

............അവർ ദാസഭാഗ്യമരായി...... സമുദ്രതീരത്തു വസിക്കെ, യോഗാത്മാവായ ദാല്ഭ്യനെന്ന മഹാതപസ്വി ചെന്നണയും; .........,അപ്പോൾ ആ ലോകിതഗോത്രജനായ ദാല്ഭ്യൻ അവരോടു പറയും.

.......................................

..............രാജാക്കന്മാർ, യജമാനന്മാർ, ശൂദ്രർ എന്നിവരെ ഒരുപോലെ കരുതി സേവിച്ചാൽ നിങ്ങൾക്കെല്ലാവർക്കും നന്മ വരും. പണവുംകൊണ്ടു ശാവകനായത്തൻ നിങ്ങളുടെ ഗൃഹത്തിൽ വരുമെങ്കിൽ, അവനെ നിങ്ങൾ നിർവ്യാജം ഉപചരിച്ചുകൊള്ളണം; ഇഷ്ടപ്രകാരമെ മാത്രം വേണ്ടൂ. പുണ്യങ്ങളായ............ദാനം ചെയ്യണം; ബ്രാഹ്മണർ പറഞ്ഞതെല്ലാം അനുഷ്ഠിക്കയും വേണം.................

........., മാനസായ നമഃ എന്നു കിരീടം, വിലോലായ നമഃ എന്നു തലമുടി; സർവ്വാത്മനേ നമഃ എന്നു സർവ്വാംഗവും.

'നമഃ ശിവായ ശാന്തായ പാശാങ്കുശധരായ ച

.......................................

...............വേദപാരഗനായി അംഗവൈകല്യമില്ലാത്തവനായ ഒരു ധർമ്മജ്ഞബ്രാഹ്മണനെ വരുത്തി ഗന്ധപുഷ്പാദികളാൽ ആരാധിച്ച്,...... ......പിന്നെ ആ ദ്വിജോത്തമനെ യഥേഷ്ടം ഊട്ടി രമിപ്പിക്കണം; ഇവൻ കാമദേവൻ തന്നെ എന്നു സങ്കല്പിച്ചു...........പതിമൂന്നാംമാസത്തിൽ സമർത്ഥനായ അതേ ബ്രാഹ്മണനെ...........പൊൻകസവിട്ട നേരിപ്പട്ടുകൊണ്ടു ചുററി............

'.......................................................................

യഥാ ന കമലാ ദേഹാൽ പ്രയാതി തവ കേശവ
തഥാ മമാപി ദേവേശ ശരീരം രൂപ കുരു പ്രഭോ!'

ബ്രാഹ്മണൻ സ്വർണ്ണപ്രതിമ വാങ്ങിയിട്ട്, 'കളത്രം കസ്മാദാത്' എന്ന വൈദികമന്ത്രം ഉച്ചരിക്കണം...........അതുമുതൽക്കു ഞായറാഴ്ച രതിക്കായി ഗൃഹത്തിൽ വരുന്ന ഏതു ബ്രാഹ്മണനെയും അദ്ദേഹമായി കരുതി മാനിക്കണം; ഇങ്ങനെ പതിമൂന്നു മാസം ബ്രാഹ്മണേന്ദ്രരെ യഥേഷ്ടം തൃപ്തിപ്പെടുത്തുക; അദ്ദേഹം മററങ്ങോട്ടും പോയാൽ, മടങ്ങിവരുന്നതുവരെ, അദ്ദേഹത്തിന്റെ അനുമതിയോടുകൂടി മററാരു സുന്ദരനെ ആരാധിക്കുക. തനിക്കു..........വിഘ്നം നേരിട്ടാൽ, പ്രതിവിധിയായി സൌന്ദര്യതരായ അവയവത്തെ പുറമേ യഥാശക്തി പൂജിക്കണം. ഇതു ഞാൻ നിങ്ങൾക്കു വിശേഷേണ പറഞ്ഞുതന്നു. ഇതിനാൽ വേശ്യമാർക്ക് ഒരിക്കലും അധർമ്മം പററുകയില്ല.' പണ്ടു പുരന്ദരൻ ദാനവിമാർക്കു പദേശിച്ചതാണിത്; ഇതെല്ലാം ഇപ്പോൾ നിങ്ങൾക്കും യോജിക്കും. പെണ്മണിമാരേ,

നിങ്ങൾ സ്ത്രീകൾക്ക സർവ്വ പാപനാശനവും അനന്തഫലപ്രദവുമായ ഈ വ്രതം അനുഷ്ഠിച്ചുകൊൾവിൻ..............'

..............................'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതബ്രഹ്മമഹേശ്വരസംവാദം,
അനംഗദാനവ്രതകഥനം, എഴുപതാമദ്ധ്യായം,

—(0)—

## എഴുപത്തൊന്നാമദ്ധ്യായം

ബ്രഹ്മാവ്:—'*....................'

ശിവൻ:—'.........................

'ശ്രീവത്സധാരിൻ, ശ്രീകാന്ത, ശ്രീധാമൻ, ശ്രീപതേƒവ്യയ

... ... ... ... ... ... ...

അഗ്നയോ മാ പ്രണശ്യന്തു ദേവതാഃ പുരുഷോത്തമ

പിതരോ മാ പ്രണശ്യന്തു മത്സ്സാദാമ്പത്യഭേദനാൽ.

... ... ... ... ... ... ...

.... .....പിറ്റേന്ന പ്രഭാതത്തിൽ ലക്ഷ്മീരമണന്റെ പ്രതിമയോടുകൂടി, തലയിണ മുതലായ ഉപകരണങ്ങൾ വെച്ച് വെള്ളവസ്ത്രം വിരിച്ച് വെള്ളപ്പൂക്കൾ വിതറിയ ഒരു വടിവൊത്ത കിടക്ക, വിളക്ക്, അന്നപാത്രം, മെതിയടി, ചെരിപ്പ്, കുട, വെൺചാമരം, ആസനം, ആഭരണങ്ങൾ, ധാന്യങ്ങൾ, പലതരം പഴങ്ങൾ എന്നിവ ദാനം ചെയ്യണം; അംഗവൈകല്യമില്ലാത്തവനും, വേദജ്ഞനും നിർദ്ദോഷസ്വഭാവനും—ഗൃഹസ്ഥനുമായ വൈഷ്ണവബ്രാഹ്മണനു വേണം കൊടുപ്പാൻ: ദമ്പതിമാരായ രണ്ടുപേരെ അവിടെയിരുത്തി ആഭരണങ്ങൾ ശരിക്കണിയിച്ച്, ഭാര്യയ്ക്കു ഭക്ഷ്യഭോജ്യങ്ങൾ ചേർന്ന പാത്രവും, ഭർത്താവിന്ന് ഉപകരണങ്ങളോടുകൂടി ദേവദേവന്റെ സ്വർണ്ണവിഗ്രഹവും കൊടുക്കുക..........

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതബ്രഹ്മമഹേശ്വരസംവാദം,
അശൂന്യശയനദ്വിതീയാവ്രതം എഴുപത്തൊന്നാമദ്ധ്യായം.

— 0 —

* പത്മപുരാണം, സൃഷ്ടിഖണ്ഡം ൨൪-ാമദ്ധ്യായം ആദിമുതൽ, ൧൮-ാം ശ്ലോകത്തിലെ 'വിഷ്ണുലോകത്തു പൂജിക്കപ്പെടും' എന്നുവരെ നോക്കുക.

# എഴുപത്തിരണ്ടാമദ്ധ്യായം

ശിവൻ:—പിതാമഹ, വേറെയും വരാൻപോകുന്ന ഒന്നു കേട്ടുകൊള്ളുക. ദ്വാപരയുഗത്തിന്റെ അവസാനത്തിൽ, പിപ്പലാദനും യുധിഷ്ഠിരാദികളും തമ്മിൽ ഒരു സംവാദമുണ്ടാവും: അന്നു നൈമിശാരണ്യത്തിൽ വസിക്കുന്ന തപോധനനായ പിപ്പലാദമഹർഷിയുടെ അടുക്കൽച്ചെന്നു ധർമ്മിഷ്ഠനായ ധർമ്മപുത്രൻ, യുധിഷ്ഠിരൻ, ഈ വിധം ചോദിക്കും:—'ആരോഗ്യവും ഐശ്വര്യവും ധർമ്മനിഷ്ഠയും സൽഗതിയും സൗരൂപതയും ശിവങ്കലോ വിഷ്ണുവിങ്കലോ ഭക്തിയും എങ്ങിനെയുണ്ടാകും?' ഇതിന്ന്, ധീമാനായ പിപ്പലാദൻ ധർമ്മപുത്രനോടു പറയാൻപോകുന്ന മറുപടി ഇതായിരിക്കും:—'ഭദ്ര, ഭവാന്റെ ചോദ്യം കൊള്ളാം. അംഗാരകവ്രതമെന്നതു ഞാൻ ഭവാനു പറഞ്ഞുതരാം.' എന്നിങ്ങനെ അദ്ദേഹം മന്നവനോടു പറവാൻ തുടങ്ങും:—

'ഇതിനെപ്പററി ഒരു പഴയ ഇതിഹാസമുണ്ട്; വിരോചനനും വിദ്വാനായ ശുക്രനും തമ്മിൽ ഒരു സംവാദമുണ്ടായി.

പതിനാറുവയസ്സുചെന്ന പ്രഹ്ലാദപുത്രന്റെ നിസ്തുല്യമായ സൌന്ദര്യവും കാന്തിയും കണ്ടിട്ടു ഭൃഗുനന്ദനൻ ചിരിച്ചുകൊണ്ടുരിയാടി:—'*..........അപ്പോൾ ശിവൻ ആ ഭൃഗുകുലജനെ തടഞ്ഞു:—'......എന്റെ വരത്താൽ നിന്നെ ആളുകൾ അത്യന്തം പൂജിക്കും;......ദേവലോകത്തു നിന്റെ രൂപം അദ്വിതീയമായിരിക്കും......' ..........

.........അസുരശ്രേഷ്ഠ, അതുനിമിത്തമത്രേ ഭവാൻ സുന്ദരനായി ജനിച്ചത്. .... ഒരു ശൂദ്രൻ വ്രതമനുഷ്ഠിക്കുന്നതു കണ്ടതിനാൽ.....

.....; ശൂദ്രൻ മൌനിയായി ചൊവ്വയെ സ്മരിച്ചാൽ മതി. മൈഥുനം വർജ്ജിക്കണം. സൂര്യൻ അസ്തമിച്ചാൽ, മുററം ചാണകംകൊണ്ടു മെഴുകി, അക്ഷതംകൊണ്ടു വിളക്കി, പുഷ്പമാലകൾകൊണ്ടലംകരിച്ച്, എട്ടിതളുള്ള ഒരു പത്മം കുങ്കുമംകൊണ്ടു വരയ്ക്കുക; .......പിന്നെ, കൊമ്പു സ്വർണ്ണംകൊണ്ടും കുളമ്പു വെള്ളികൊണ്ടും കെട്ടിച്ചതും കുട്ടിയോടുകൂടിയതുമായ ഒരു പശു, ഓട്ടുകറവുപാത്രം, അതിസൌമ്യനായ ഒരു ചുകന്നകാള,...... പുരുഷപ്രതിമ, നെയ്യ്, എന്നിവയെ യജ്ഞങ്ങളെല്ലാം ചെയ്യുന്നവനും ജിതേന്ദ്രിയനും സുശീലനും കുലീനനുമായ ഒരു ഗൃഹസ്ഥബ്രാഹ്മണന്നു ദാനംചെയ്യുക; ...........ഭക്തിയോടെ കൈതൊഴുത്,

* അംഗാരകവ്രതമാണ് ഈ അദ്ധ്യായത്തിൽ. പത്മപുരാണം, സൃഷ്ടിഖണ്ഡം, [illegible] ഏഴൻപതാം വാക്യം നാല്പതാം [illegible] മുതൽ ഏഴൻപതാം വാക്യം [illegible] എന്നതുവരെ വായിക്കുക.

'ഭൂമിപുത്ര, മഹാഭാഗ, സ്വേദോത്ഭവ പിനാകിനഃ
ധനപാർത്ഥി ത്വാം പ്രപന്നോഹം ഗൃഹാണാർഘ്യം നമോസ്തുതേ!'

എന്നീ * മന്ത്രം ജപിച്ചു കളഞ്ഞ രക്തചന്ദനജലംകൊണ്ട്........
......രാത്രിയിൽ ഉപ്പും പുളിയുമില്ലാതെ നൈക്രുട്ടിയുണ്ണുക........

ഇത്രയും പറഞ്ഞു ശുക്രൻ നടകൊണ്ടു. അസുരൻ അതെല്ലാം അനുഷ്ഠിക്കുകയും ചെയ്തു. രാജാവേ, ഭവാനും ഇതൊക്കെ അനുഷ്ഠിച്ചുകൊൾക. ഇതക്ഷയമാണെന്നത്രേ വേദജ്ഞന്മാരുടെ അഭിപ്രായം.

അങ്ങിനെയാണെന്ന പിപ്പലാദനെ വണങ്ങി, ആ അത്ഭുതവീര്യകർമ്മാവ് (ധർമ്മപുത്രൻ) ഇതനുഷ്ഠിച്ചു. ഇത് ഏകാഗ്രചിത്തനായി ശ്രവിക്കുന്നവന്ന് തന്നെ ഭഗവാൻ സിദ്ധി കല്പിച്ചു നൽകും!'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗത ബ്രഹ്മമഹേശ്വരസംവാദം,
അംഗാരകവ്രതകഥനം എഴുപത്തിരണ്ടാമദ്ധ്യായം.

——(o)——

## എഴുപത്തിമൂന്നാമദ്ധ്യായം

പിപ്പലാദൻ:— 'രാജാവേ, ഇനി ശാന്തിയുണ്ടാക്കുന്ന ശുക്രപൂജയുടെ വിധി കേട്ടുകൊൾക. ഒരു യാത്രയുടെ ആരംഭത്തിലോ അവസാനത്തിലോ ശുക്രോദയത്തിലോ ശുക്രനെ പൂജിക്കണം: സ്വർണ്ണംകൊണ്ടോ* വെള്ളികൊണ്ടോ ഓടുകൊണ്ടോ ഉള്ള ഒരു പാത്രത്തിൽ വെള്ളരി നിറച്ച്, വെളുത്ത പൂക്കളിട്ട്, വെള്ളവസ്ത്രംവെച്ച്, അതിന്മേൽ ശുക്രന്റെ വെൺമുത്തു പതിച്ച വെള്ളിപ്രതിമ വിന്യസിച്ച്,

'നമസ്തേ സർവ്വലോകേശ! നമസ്തേ ഭൃഗുനന്ദന!
കവേ, സർവ്വാർത്ഥസിദ്ധ്യർത്ഥം ഗൃഹാണാർഘ്യം നമോസ്തുതേ!'

എന്ന മന്ത്രത്താൽ അർഘ്യം നൽകി, അതെല്ലാം ഒരു സാമവേദിയ്ക്കു കൊടുക്കുക. ഭാരത, ഇപ്രകാരം ശുക്രോദയത്തിലും യാത്രകളിലും ചെയ്യുന്നവൻ സർവ്വാഭീഷ്ടങ്ങളും നേടി, വിഷ്ണുലോകത്തു സൽക്കരിക്കപ്പെടും. ശുക്രനെ ശുക്ലപുഷ്പങ്ങൾകൊണ്ടും വടകപൂരികകൾകൊണ്ടും ചണം പയറു കോതമ്പങ്ങൾകൊണ്ടും പൂജിച്ചു മനുഷ്യർ അന്നം ഭുജിക്കാവൂ; എന്നാൽ ധർമ്മാർത്ഥകാമങ്ങൾ സിദ്ധിക്കും.

യുധിഷ്ഠിര, വ്യാഴപൂജയും പറയാം: കടുക്, പിലാശത്തയാൽ നീരകം, പഞ്ചഗവ്യജലം എന്നിവയിലൊന്നുകൊണ്ടു കുളിച്ച്, മഞ്ഞവസ്ത്രം ധരിച്ചു മഞ്ഞക്കുറിതൊട്ട്, ഒരു പൊൻപാത്രത്തിൽ മഞ്ഞപ്പൂക്കൾ നിറച്ചു മഞ്ഞവസ്ത്രംവെച്ചതിന്മേൽ ദേവാചാര്യന്റെ സ്വർണ്ണപ്രതിമ വിന്യസിച്ചു ഘൃതഹോമം കഴിക്കുക; പിന്നെ,

* മററു രണ്ടു മന്ത്രശ്ലോകങ്ങൾ ഇതിലില്ല.

'നമസ്തേംഗിരസാം നാഥ, വാക്പതേ ച ബൃഹസ്പതേ!
ക്രൂരഗ്രഹൈഃ പീഡിതാനാമമൃതായ നമോ നമഃ!'

എന്നു വണങ്ങി, ഒരു പശുവിനോടുകൂടി ബ്രാഹ്മണനു കൊടുക്കുക. കൌന്തേയ, വ്യാഴന്റെ സംക്രമത്തിലോ യാത്രയിലോ സർവ്വകാലത്തോ ഈവിധം ബൃഹസ്പതിയെ പൂജിച്ചാൽ, നിനച്ചതെല്ലാം നിറവേറും'.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതബ്രഹ്മമഹേശ്വരസംവാദം, ശുക്രഗുരുപൂജാവിധികഥനം എഴുപത്തിമൂന്നാമദ്ധ്യായം.

——[o]——

# എഴുപതിനാലമദ്ധ്യായം.

ബ്രഹ്മാവ്:—'ഭഗവൻ, സംസാരസമുദ്രത്തിൽനിന്നു കരയേററുന്നവനേ, ആരോഗ്യസൌഖ്യത്തേയും സ്വർഗ്ഗത്തേയും നൽകുന്ന ഒരു വ്രതം പറഞ്ഞുതരിക.'

ശിവൻ:—'സൌരധർമ്മം പറഞ്ഞുതരാം; കല്യാണസപ്തമി, * .... കമലസപ്തമി, മന്ദാരസപ്തമി, ശുഭസപ്തമി എന്നിവയെല്ലാം പാപനാശനങ്ങളും പുണ്യങ്ങളും അനന്തഫലങ്ങളും ദേവർഷിപൂജിതങ്ങളുമത്രേ....

......ന്നു രാവിലെ പശുവിൻപാൽ കൊണ്ടു കുളിച്ച്,.........പത്മമിട്ട്, ഇതളുകളിലെല്ലാം സൂര്യനെ ഈ മന്ത്രങ്ങൾ ഉച്ചരിച്ചു വിന്യസിക്കണം: ...... ഈശാനകോണിലെതിൽ രവയേ......

..............................................................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതബ്രഹ്മമഹേശ്വരസംവാദം, കല്യാണസപ്തമീവ്രതകഥനം എഴുപതിനാലാമദ്ധ്യായം.

——(o)——

# എഴുപത്തഞ്ചാമദ്ധ്യായം

ശിവൻ:—മുനിപുംഗവ, വിശോകസപ്തമി കേട്ടുകൊൾക, ഇതു നോററ മനുഷ്യന് ഒരിക്കലും ശോകം നേരിടുകയില്ല: *... ...സങ്കല്പിച്ച്, ചുകന്ന കണവീരപ്പൂവുകൊണ്ടും... ......

യഥാ വിശോകം ഭുവനം.........................................

... ... ... ... ... ... ...

.........സപ്തമിനാൾ രാവിലെ എഴുന്നേററു നിത്യകർമ്മങ്ങൾ കഴിച്ച് ബ്രാഹ്മണരെ ഊട്ടി, ............ഈവിധം ............നോററവനു സൽഗതി

* പത്മപുരാണം, സൃഷ്ടിഖണ്ഡം ൨൧-ാമദ്ധ്യായം ൧൧൫-ാംശ്ലോകത്തിന്ന് ശിഷ്ടവാക്യം മുതൽ ൧൨൧-ാംശ്ലോകത്ത് 'വിതസ്ഥിവ്യ.' എന്നതുവരെ വായിക്കുക.

§ പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൧-ാമദ്ധ്യായം ൧൨൨-ാംശ്ലോകം മുതൽ വായിക്കുക.

കിട്ടും; നൂറുകോടി ജന്മങ്ങളും കഴിയുംവരെയ്ക്കും ശോകമോ രോഗമോ ദാരിദ്ര്യമോ നേരിടുകയില്ല;..............................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗത ബ്രഹ്മമഹേശ്വരസംവാദം,
വിശോകസപ്തമീവിധികഥനം, എഴുപത്തഞ്ചാമധ്യായം.

——[൦]——

## എഴുപത്താറാമധ്യായം

ശിവൻ:—

*..........: മാർഗ്ഗശീർഷത്തിലെ വെളുത്ത സപ്തമിയിൽ നിയതവ്രതനായുപവസിച്ച്, പൊൻതാമരപ്പൂവ് പഞ്ചസാരയോടു കൂടി ഒരു ഗൃഹസ്ഥബ്രാഹ്മണന്നു കൊടുക്കുക; അഷ്ടമീതിഥിയിൽ സ്വർണ്ണനിർമ്മിതമായ ഒരു കായകൂടി, 'ഭാനുർമ്മേ പ്രിയതാം' എന്നു ദാനംചെയ്തിട്ടുവേണം പാരണ. പിന്നെ ബ്രാഹ്മണരെ ഭക്തിപൂർവ്വം പൂജിച്ചിട്ടു പാൽകൂട്ടി ഉണ്ണുക. ഇപ്രകാരം —..........—........; ഇതനുഷ്ഠിക്കുന്നവൻ സപ്തമിതോറും പൊന്നിൻകായ നൽകണം. കാലം കൂടുമ്പോൾ..........ഒരു കുടം പഞ്ചസാരയും,

'യഥാ ന വിഫലാഃ കാമാസ്ത്വദ്ഭക്താനാം സദാ രവേ
തഥാനന്തഫലാവാപ്തിരസ്തു മേ സപ്തജന്മസു!'

..........ഒരിക്കലും ഒരു രോഗവുമുണ്ടാവില്ല..............................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതബ്രഹ്മമഹേശ്വരസംവാദം,
ഫലസപ്തമീവിധികഥനം, എഴുപത്താറാമധ്യായം.

——(൦)——

## എഴുപത്തേഴാമധ്യായം

ശിവൻ:—..........'നമഃ സവിത്രേ' എന്ന്, ചന്ദനവും ധൂപവും നൽകുക; ......,

..............................

സർവ്വസ്യാമൃതമേവ ത്വമതശ്ശാന്തിം പ്രയച്ഛ മേ!'

..........പഞ്ചസാരക്കുടവും ഉപകരണാന്വിതമായ ഒരു കിടക്കയും ..........പത്തോ അഞ്ചോ നിഷ്കംകൊണ്ടുണ്ടാക്കിയ പൊൻകുതിരയെയും ദാനംചെയ്യണം; മന്ത്രം മുമ്പേ പറഞ്ഞതുതന്നെ. പിശുക്കു പിടിക്കരുത്; പിടിച്ചാൽ ദോഷമേ വരൂ..........ചെയ്യുന്നവൻ തന്നെ, ദേവകളാലും ദേവസ്ത്രീകളാലും ഉപചരിക്കപ്പെട്ടുംകൊണ്ടു സൂര്യലോകത്തിൽ വസിക്കാം!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതബ്രഹ്മമഹേശ്വരസംവാദം,
സിതാസപ്തമീവിധികഥനം, എഴുപത്തേഴാമധ്യായം.

——(൦)——

* ഫലസപ്തമീവിധിയാണ് ഈ അധ്യായത്തിൽ. പത്മപുരാണം, സൃഷ്ടിഖണ്ഡം [illegible]-ാമധ്യായം എന്നതിൽ [illegible]-ാം വരെത്തു് ഒടുവിലെ ഖണ്ഡികമുതൽ [illegible]-ാം വരെത്തു 'മംഗളം സിദ്ധിക്കും' എന്നതുവരെ നോക്കുക.

## എഴുപത്തെട്ടാമദ്ധ്യായം

ശിവൻ:— * ......................

'നമഃ കമലഹസ്തായ......................

.................................................................'

എന്നു ഗന്ധപുഷ്പങ്ങളാലൎച്ചിച്ചു പൂജിക്കുക; അഷ്ടമിയിൽ പാരണാവസരത്തിൽ, ആ പൊൻതാമരപ്പൂവും ............ഒരു പൊന്നണിഞ്ഞ കറവപ്പശു,..................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തൎഗ്ഗത ബ്രഹ്മമഹേശപരസംവാദം, കമലസപ്തമീവിധികഥനം എഴുപത്തെട്ടാമദ്ധ്യായം.

——[൦]——

## എഴുപത്തൊമ്പതാമദ്ധ്യായം

ശിവൻ:—¶..............ബ്രാഹ്മണരെ യഥാവിധി പൂജിച്ചു രാത്രിയിൽ മന്ദാരപ്പൂവു സേവിക്കുക; സപ്തമിനാൾ രാവിലെ കുളിച്ച്, കാരെള്ളിനാൽ ചെമ്പുപാത്രത്തിൽ എട്ടിതളുള്ള ഒരു പത്മമിട്ട്, ..............; എന്നിട്ട് അതെല്ലാം ഒരു വേദജ്ഞന്നു നൽകി, ബ്രാഹ്മണരെ യഥാശക്തി ഊട്ടി, ...................: അന്നവിഭവങ്ങളെല്ലാം ഒരു കടത്തിന്മേൽ വെച്ചുവേണം നൽകുക; നന്മനേടുന്നവൻ പശ്ചാദ്ദാനവും ചെയ്യണം.

.............................................

.............................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തൎഗ്ഗത ബ്രഹ്മമഹേശപരസംവാദം, മന്ദാരസപ്തമീവിധികഥനം എഴുപത്തൊമ്പതാമദ്ധ്യായം.

—— (൦) ——

## എൺപതാമദ്ധ്യായം

ശിവൻ:— §.....:...ചെയ്തിട്ട്, ഒരു പശുവിനെ

'[illegible] സുവൎണ്ണസംയുക്താ [illegible]

[illegible] ശുഭകല്യാണശീലേ സൎവ്വ[illegible]'

---

* പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൧-ാമദ്ധ്യായം എഴുപത്തൊന്ന്-ാം വരെയുള്ള മൂന്നാം ഖണ്ഡികമുതൽ എൺപത്-ാം വരെയുള്ള ഒന്നാംഖണ്ഡിക കഴിയുംവരെ വായിക്കുക. എൺപത്-ാംവരെയുള്ള 'ശ്രാദ്ധിച്ചു' എന്നതു ഗ്രഹിച്ചു [illegible].

മേൽപ്പറഞ്ഞതിന്നു താഴെ നോക്കുക.

¶ പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൧-ാമദ്ധ്യായം എൺപത്-ാം ഭാഗത്തിലെ അന്തിമ ഖണ്ഡികമുതൽ വായിക്കുക.

§ പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൧-ാമദ്ധ്യായം എൺപത്-ാം വരെയുള്ള നാലാം ഖണ്ഡിക മുതൽ വായിക്കുക.

എന്നു....പൂജിക്കുക; പിറേറന്നു പാരണാവസരത്തിൽ ഒരിടങ്ങഴി എള്ളുനിറച്ച ഒരു ചെമ്പുപാത്രം, ഗന്ധമാല്യങ്ങൾ, വെല്ലം, ഒരു പൊന്നിൻ കാള, പലതരം പഴങ്ങൾ, നെയ്യും പാലും ചേർത്ത പലഹാരങ്ങൾ എന്നിവ 'അയ്യമാ പ്രീയതാം' എന്നു ദാനംചെയ്യണം;.........കാലം കൂട്ടുമ്പോൾ, ഇണവസ്ത്രം, സ്വർണ്ണംകൊണ്ടുള്ള ഗോവൃഷപ്രതിമകൾ, കരിമ്പിൻതടികളും വെല്ലവും തലയണയും ഛത്രം ആസനവും പാത്രവും വെച്ച ഒരു കട്ടിൽ, ചെമ്പുപാത്രത്തിൽ ഒരിടങ്ങഴിയെള്ള് എന്നിവയെല്ലാം...............ഈ വിധത്തിൽ ശുഭസപ്തമി നോററവന്നു ജന്മംതോറും വലിയ ശ്രീയും കീർത്തിയും ഉണ്ടായിവരും; അവൻ അപ്സരോഗന്ധർവ്വന്മാരാൽ പൂജിയ്ക്കപ്പെട്ടുകൊണ്ട്,...............ആയിരം ബ്രഹ്മഹത്യയും നൂറു ഭ്രൂണഹത്യയും.........

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതബ്രഹ്മമഹേശ്വരസംവാദം, ശുഭസപ്തമീവിധികഥനം എൺപതാമദ്ധ്യായം.

——(൦)——

# എൺപത്തൊന്നാമദ്ധ്യായം

മനു:—'*...............

മത്സ്യം:—'...........എന്നാലും ദേവാസുരന്മാരെല്ലാ(?)മായ ഈ വ്രതം ഭക്തിമാനായ ഭവാനോടു ഞാൻ പറയാം:

..................ലക്ഷ്മീകാന്തനെ ചെങ്ങഴിനീർപ്പൂക്കൾകൊണ്ടും ഫലമാല്യാനുലേപനങ്ങൾകൊണ്ടും പൂജിക്കുക:

.................; 'മധുഭിദേ നമഃ' എന്നു കൈപ്പടങ്ങൾ; 'ചക്രിണേ നമഃ' എന്നു ഇടംകൈ 'ഗദിനേ നമഃ' എന്നു വലങ്കൈ .........'മാധവായ നമഃ' എന്നു തലമുടി.

പിന്നെ, ഒരു വട്ടമിട്ടു മുക്കാൽമുഴം വലുപ്പത്തിൽ വടക്കോട്ടു ചായ്വോടും, മീതെ എട്ടു വിരൽപ്പൊക്കത്തോടും പുഴെ രണ്ടുവിരൽ വണ്ണവും ഒരു വിരൽ പൊക്കവുമുള്ള മൂന്നു മതിലുകളോടും കൂടി ഭിന്നസമമാംവണ്ണം മൺകൊണ്ടുണ്ടാക്കിയ ചതുരശ്രസ്ഥണ്ഡിലത്തിൽ, പുഴമണൽകൊണ്ടു ലക്ഷ്മീരൂപം നിർമ്മിച്ചിട്ടുള്ള ഒരു മുറം കൊണ്ടുവെച്ച് അതിന്മേൽ പൂജിക്കണം:

... ... ... ... ... ... ...

'നമഃ പുണ്യൈ നമസ്തുഷ്ട്യൈ വൃദ്ധ്യൈ ഏകൈസ്യൈ നമോനമഃ

... ... ... ... ... ... ...

വിശോകാമേസ്തു സന്ധാനൈ.........;.......

എന്നിങ്ങനെ, മുറം വെള്ളവസ്ത്രങ്ങൾകൊണ്ടു ചുററി, വിവിധ ഫലഭക്ഷ്യങ്ങൾ കൊണ്ടും പൊന്നിൻതാമരപ്പൂവുകൊണ്ടും പൂജിക്കുക; മൽ

---

പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൪ാമദ്ധ്യായം ൧൨൨-൧൨൫ വരെയുള്ള ശ്ലോകവാക്യം മുതൽ നോക്കുക. പത്മപുരാണം മൂലത്തിൽ ശ്രീ(ഭീ)മിനു പകരം സൂർയ്യനും സത്യശക്തിയാണെന്ന്, അതു അല്പഭേദം പററിപ്പോയതു്.

ജലം സേവിക്കുക. രാത്രിമുഴുവൻ പാട്ടും ആട്ടവും മററും വേണം. മൂന്നുയാമം കഴിഞ്ഞാൽ, യഥാശക്തി മൂന്നോ ഒന്നോ ബ്രാഹ്മണദമ്പതിമാരെ, അട ക്കൽവൃന്ദരക്ഷമുന്നത്തി, കിടക്കകൾവെച്ചുതന്നെ, വസ്ത്രമാല്യാനുലേപനങ്ങൾകൊണ്ടു പൂജിച്ച്, 'നമോസ്തു ജലശായിനേ' എന്നു നമസ്കരിക്കണം.

........'ദേവേശ, ലക്ഷ്മി നിന്നോടു...........

... ... ... ... ... ...

... ... ... ... ... ...

... ... ... ... ... ...

..............ഭൂതി തേടുന്നവൻ ലക്ഷ്മീരൂപത്തോടുകൂടിയ ആ മുറവും ദാനംചെയ്യണം.......

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, വിശോകദ്വാദശിവിധികഥനം എൺപത്തൊന്നാമദ്ധ്യായം.

——(൦)——

## എൺപത്തിരണ്ടാമദ്ധ്യായം

മനു:— *'ജഗദീശ, ഗുഡധേനുവിധി എനിക്കു പറഞ്ഞുതരിക. എങ്ങിനെയുണ്ടാക്കണം? ദാനമന്ത്രം എന്താണ്?'

മത്സ്യം:—'............:

...............ദർഭവിരത്തിയതിൽ നാലുകോൽ നീളമുള്ള ഒരു കൃഷ്ണമൃഗത്തോൽ തല കിഴക്കോട്ടായി വിരിക്കുക,..........കുളമ്പ് വെള്ളികൊണ്ടും, നാസാപുടങ്ങൾ സുഗന്ധമുള്ള പഴങ്ങൾകൊണ്ടും, ....

'യാ ലക്ഷ്മീസ്സർവ്വഭൂതാനാം യാ ച ദേവേഷ്വവസ്ഥിതാ
ധേനുരൂപേണ സാ ദേവീ മമ ശാന്തിം പ്രയച്ഛതു!
ദേഹസ്ഥാ യാ ച രുദ്രാണീ ശങ്കരസ്യ സദാ പ്രിയാ
ധേനുരൂപേണ സാ ദേവീ മമ പാപം വ്യപോഹതു!
വിഷ്ണുവക്ഷസി യാ ലക്ഷ്മീ സ്വാഹാ യാ ച വിഭാവസോഃ
ചന്ദ്രാർക്കശക്രശക്തിര്യാ ധേനുരൂപാസ്തു സാ ശ്രിയേ!

... ... ... ... ... ... ... ...

... ... ... ... ... ... ... ...

സ്വധാ യാ പിതൃമുഖ്യാനാം സ്വാഹാ യജ്ഞഭുജാം ച യാ
സർവ്വപാപഹരാ ധേനുസ്തസ്മാച്ഛാന്തിം പ്രയച്ഛ മേ!'

........വിശേഷദിവസങ്ങളിലെല്ലാം യഥേഷ്ടം ഭുക്തിമുക്തിപ്രദമായ ധേനുദാനം അനുഷ്ഠിക്കാം..........ദൈവകന്യാപൃക്ക തൊണ്ണൂറുകോടി പ

* പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൧-ാം അദ്ധ്യായം ൧൨൪-ാം ശ്ലോകം മുതൽക്കു വായിക്കുക. 'നിശ്ചുക' എന്നുള്ള നിർദ്ദേശം എന്താകുന്നു. ലവണധേനുവിനു പകരം ഗുഡധേനുവാണിവിടെ; 'എണ്ണ്' ഇല്ല പകരം തേനുമാണ്. ൭൬-ാം ശ്ലോകം 'മന്ത്രവാദങ്ങൾ' എന്നല്ല മന്ത്രവാഹങ്ങൾ എന്നാക്കണം.

തിനെട്ടു സംവത്സരം അവിടെ വസിക്കും. വിഷ്ണുവിന്റെ തിരുമുമ്പിൽ ആടുകയും പാടുകയും കൊട്ടുകയും ചെയ്യുന്നവന്, അതിന്ന് അവധിയില്ല. അതിനാൽ, ഭൂതിതേടുന്നവൻ പരമഭക്തിയോടെ അതനുഷ്ഠിക്കണം.......'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഗുളധേനുദാനവിധികഥനം എൺപത്തിരണ്ടാമദ്ധ്യായം.

o

## എൺപത്തിമൂന്നാമദ്ധ്യായം

നാരദൻ:—'*. ............ .......'

ശിവൻ:—'മുനിപുംഗവ,.......... ..

.....................പുണ്യനക്ഷത്രം എന്നിവയിൽ ശാസ്ത്രവിധിക്കൊത്തു ധാന്യശൈലാദിദാനം പ്രശസ്തമാകുന്നു. ........ ...

മികച്ച നെല്ലു കുന്നായിക്കൂട്ടി, നടുവിൽ മൂന്നു സ്വർണ്ണവൃക്ഷങ്ങൾ നാട്ടുക;....... ......

...............കിഴക്ക്, അനേകം കായ്കളോടും പൊന്നിൻ പെരുംകടമ്പോടും കനകകാമധേനുവോടും കസ്തൂരിവസ്ത്രവിലേപനങ്ങളോടും പാലാകുന്ന അരുണോദസരസ്സോടും യഥാശക്തി വെള്ളികൊണ്ടു നിർമ്മിച്ച കാനനത്തോടും കൂടിയ മന്ദരം യവംകൊണ്ടു നിർമ്മിക്കുക; തെക്ക്,.................നെയ്യാകുന്ന മാനസസരസ്സ്—........കറുത്തു സ്വർണ്ണമിട്ട കൊത്തമ്പാലകൊണ്ടു തീർക്കുക........തയിരാകുന്ന സിതോദസരസ്സിനാലും.......;.......കാഞ്ചനകാമധേനുവും തേനാകുന്ന ഭദ്രസരസ്സും വെള്ളികൊണ്ടും.........രാത്രിയിൽ.........പാട്ടും കൊട്ടും മററുമായി....... ...

... ... ... ... ... ... ...

......പറഞ്ഞതു കഴിവുപോലെ ചെയ്യണം............

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദത്തിൽപ്പെട്ട നാരദശിവസംവാദം, ധാന്യശൈലവിധികഥനം എൺപത്തിമൂന്നാമദ്ധ്യായം.

## എൺപത്തിനാലാമദ്ധ്യായം

ശിവൻ:— ¶ . . . . . .

'. . . . . . . .

* പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൮-ാമദ്ധ്യായം ൧൭-ാംവശ്ലോകം മുതൽ നോക്കുക. ൧൯-ാം ശ്ലോകത്തിൽ 'വൈഷ്ണവം' എന്നതു വിപ്രിക്കുക എന്നാക്കണം. ൪൯-ാംശ്ലോകത്തിൽ 'ശതകുംഭം' എന്നതിനു പകരം ഒരു കോൽ എന്നാക്കേണ്ടത്; 'കൃതാകൃതം' കൃതാകൃതാൽ എന്നും, 'പർവതം' എന്നതു വർഷങ്ങൾ എന്നും, ൬൫-ാംശ്ലോകത്തിൽ 'അന്നം പ്രാണം' എന്നതു അന്നപ്രാണം എന്നാക്കണം.

¶ പത്മപുരാണം സൃഷ്ടിഖണ്ഡം, ൨൮ മദ്ധ്യായം ൬൫-ാം ശ്ലോകത്തിന്, 'ഇതി ശിവലോകപ്രാപകമായ' എന്ന ഇടയിൽ വായിക്കുക.

തദ്ദാനകർത്തൃകത്വേന ത്വം മാം പാഹി നഗോത്തമ!
യസ്മാദന്നരസാസ്സർവ്വേ നോൽകടാ ലവണം വിനാ
പ്രിയശ്ച ശിവയോർന്നിത്യം തസ്മാച്ഛാന്തിം പ്രയച്ഛ മേ!
വിഷ്ണുദേഹസമുൽഭൂതം യസ്മാദാരോഗ്യവർദ്ധനം
തസ്മാൽ പർവ്വതരൂപേണ പാഹി സംസാരസാഗരാൽ!!'

. . . . . . . . .

ശ്രീമന്മത്സ്യമഹാപുരാണേ, മനുമത്സ്യസംവാദാന്തർഗ്ഗതശിവനാരദസംവാദേ,
ലവണശൈലവിധികഥനം എൺപത്തിനാലാമദ്ധ്യായം.

——[൦]——

## എൺപത്തഞ്ചാമദ്ധ്യായം

ശിവൻ.—

* . . . . . . . .

. . . . . .

മമ തസ്മാൽ പരാം ലക്ഷ്മീം ദദാതു ഗുഡപർവ്വതഃ!
യസ്മാൽ സൌഭാഗ്യദായിന്യാ ഭ്രാതാ ത്വം ഗുഡപർവ്വത,
നിവാസശ്ചാപി പാർവ്വത്യാസ്തസ്മാച്ഛാന്തിം പ്രയച്ഛ മേ!'

. . . . . . . . .

ശ്രീമന്മത്സ്യമഹാപുരാണേ, മനുമത്സ്യസംവാദാന്തർഗ്ഗതനാരദശിവസംവാദേ,
ഗുഡശൈലവിധികഥനം എൺപത്തഞ്ചാമദ്ധ്യായം.

——X——

## എൺപത്താറാമദ്ധ്യായം

ശിവൻ:—മനുഷ്യനെപ്പാപമോചിതനാക്കി ബ്രഹ്മലോകമണയ്ക്കുന്ന സുവർണ്ണശൈലദാനവും പറയാം:

+ . . . . . . . . . . . . . . . . . . . .

ശ്രീമന്മത്സ്യമഹാപുരാണേ, മനുമത്സ്യസംവാദാന്തർഗ്ഗതനാരദശിവസംവാദേ,
സുവർണ്ണശൈലവിധികഥനം എൺപത്താറാമദ്ധ്യായം.

——൦——

* പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൧-ാമദ്ധ്യായം [illegible]-ാം വരിക്കുനിന്ന്', '[illegible]' എന്നു തുടങ്ങി വായിക്കുക.

+ പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൧-ാമദ്ധ്യായം, [illegible]-ാംവരിയിലെ 'ഹേമശൈലത്തിന്' എന്നു തുടങ്ങി നോക്കുക.

## എൺപത്തേഴാമദ്ധ്യായം

ശിവൻ:—

* . . . . . .

'യസ്മാന്മധുവധേ വിഷ്ണോർദ്ദേഹസ്വേദസമുത്ഭവാഃ
തിലാഃ കുശാശ്ച മാഷാശ്ച തസ്മാച്ഛുദ്ധ്യൈന്തു മാന്തവിഹ!
ഹവ്യം കവ്യം ച യസ്മാച്ച തിലാ ഏവാഭിരക്ഷണം
ഭവാദ്ധ്വോ ഉദ്ധരശൈലേന്ദ്ര, തിലാചല, നമോസ്തു തേ!'

. . . . . . .

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതനാരദശിവസംവാദം, തിലശൈലവിധികഥനം, എൺപത്തേഴാമദ്ധ്യായം.

൦0൦

## എൺപത്തെട്ടാമദ്ധ്യായം

ശിവൻ:— + . . . മുനിപുംഗവ, ഗുഡങ്ങളെല്ലാം ധാന്യശൈലദാനത്തിന്റേതുതന്നെ.

. . . . . . . . . . . . . .

'ത്വമേവാവരണം യസ്മാൽ . . .

. . . . . . . .

. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗത നാരദശിവസംവാദം, കാർപ്പാസശൈലവിധികഥനം, എൺപത്തെട്ടാമദ്ധ്യായം.

## എൺപത്തൊമ്പതാമദ്ധ്യായം

ശിവൻ:—മുനിശ്രേഷ്ഠരമായ ഘൃതശൈലത്തെപ്പറയാം; അമൃതതേജോമയവും മഹാപാപനാശനവുമാകുന്നു ഘൃതം; § ഘൃതശൈലത്തിന് . . . .

'സംയോഗാൽ ഘൃതമുത്പന്നം യസ്മാദമൃതതേജസാഃ
തസ്മാൽ ഘൃതാർച്ചിർവിശ്വാത്മാ പ്രീയതാമത്ര ശങ്കരഃ!'

---

* പത്മപുരാണം, സൃഷ്ടിഖണ്ഡം ൨൧-ാമദ്ധ്യായം ൧൯൯-ാം ശ്ലോകം.

+ ടി ടി ടി ടി ടി ടി ടി ടി

§ പത്മപുരാണം, സൃഷ്ടിഖണ്ഡം, ൨൧-ാമദ്ധ്യായം, ൧൭൭-ാം ശ്ലോകം നോക്കുക, ൧൭൮-ാം ശ്ലോകത്തിൽ 'വിദ്യാധരാശ്ച' എന്നതു 'സിദ്ധവിദ്യാധരാശ്ച' എന്നു വായിക്കണം. ആ ഖണ്ഡികയിലെ അന്തിമവാക്യം വിടാം.

യസ്മാത്തേജോമയം ബ്രഹ്മ ഘൃതേ തദ്ധി വ്യവസ്ഥിതം
ഘൃതപർവ്വതരൂപേണ തസ്മാത്ത്വം പാഹി നോനിശം!'
...............പിതൃക്കളോടൊന്നിച്ചു പ്രളയംവരെ വിഹരിക്കും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗത നാരദശിവസംവാദം
ഘൃതശൈലവിധികഥനം എൺപത്തൊമ്പതാമദ്ധ്യായം.

——[൦]——

## തൊണ്ണൂറാമദ്ധ്യായം

ശിവൻ:—

*...........

'യഥാ ദേവഗണാസ്സർവ്വേ സർവ്വരത്നേഷ്വവസ്ഥിതാഃ
ത്വം ച രത്നമയോ നിത്യം നമസ്തേസ്തു സദാചല!
യസ്മാദ്രത്നപ്രദാനേന തുഷ്ടിം പ്രകുരുതേ ഹരിഃ
സദാ രത്നപ്രദാനേന തസ്മാന്നഃ പാഹി പർവ്വത!'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗത നാരദശിവസംവാദം,
രത്നശൈലവിധികഥനം തൊണ്ണൂറാമദ്ധ്യായം.

—— ൦ ——

## തൊണ്ണൂറ്റൊന്നാമദ്ധ്യായം

ശിവൻ:—

§..................മററു ശൈലങ്ങൾക്ക വെള്ളി വേണ്ടേടത്തെല്ലാം ഇതിന്ന സ്വർണ്ണമാണ വേണ്ടതു്. മററു മഹാരജതാദികളെല്ലാം മുമ്പെത്തെപ്പോലെതന്നെ.

'പിതൄണാം വല്ലഭോ യസ്മാദ്ധരീന്ദ്രാണാം ശിവസ്യ ച
പാഹി രാജത, തസ്മാത്ത്വം ശോകസംസാരസാഗരാൽ!'

............ശ്വേതശൈലത്തെ വസ്ത്രാഭരണങ്ങളണിയിക്കപ്പെട്ട ഗുരുവിന്നു...............

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗത നാരദശിവസംവാദം,
രജതശൈലവിധികഥനം തൊണ്ണൂറ്റൊന്നാമദ്ധ്യായം.

——(൦)——

* പത്മപുരാണം, സൃഷ്ടിഖണ്ഡം ൨൪-മദ്ധ്യായം [illegible]-ാം ശ്ലോകം.
§ പത്മപുരാണം, സൃഷ്ടിഖണ്ഡം ൨൪-മദ്ധ്യായം, [illegible]-ാം ഭാഗവും നോക്കുക.

തവും..............കൈവന്നത്. അതിനാൽ അങ്ങുന്നും ഇവിടെ ധാന്യശൈലാദികളായ പത്തു ശൈലങ്ങൾ യഥാവിധി ദാനംചെയ്തുകൊള്ളുക.'

വസിഷ്ഠന്റെ ഉപദേശമനുസരിച്ച് ധർമ്മമൂർത്തി ധാന്യാദിശൈലങ്ങളെല്ലാം പലവുരു ശരിക്കു ദാനംചെയ്തു. ഒടുവിൽ അദ്ദേഹം........വിഷ്ണുമന്ദിരത്തിൽ ചെന്നുചേർന്നു. ദരിദ്രൻ ഇവയെ ദർശിക്കുക, കൊടുക്കുമ്പോൾ തൊടുക, ഭക്തിപൂർവ്വം ശ്രവിക്കുക, ശ്രവിപ്പിക്കുക എന്നിവയെങ്കിലും ചെയ്യണം; എന്നാൽ അവനും നിഷ്കൽമഷനായി സ്വർഗ്ഗം പ്രാപിക്കും. മുനിപുംഗവ, സംസാരഭയത്തെപ്പേടിക്കുന്ന ശൈലദാനം വായിച്ചാൽ തന്നെ ദുസ്സ്വപ്നശാന്തി വരും; പിന്നെ, എല്ലാശൈലങ്ങളെയും ശരിക്കു നൽകിയ മനുഷ്യൻ ശാന്തനാവുകയെന്ന പറയാനുണ്ടോ!'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതനാരദശിവസംവാദം,
ശൈലദാനമാഹാത്മ്യകഥനം തൊണ്ണൂററിരണ്ടാമദ്ധ്യായം.

(0)

# തൊണ്ണൂററിമൂന്നാമദ്ധ്യായം

സൂതൻ:—പണ്ട് വൈശമ്പായനനോടു ശൌനകൻ ചോദിച്ചു:—'സർവ്വാഭീഷ്ടങ്ങളും സാധിപ്പാനുള്ള ശാന്തികവും പൌഷ്ടികവും എങ്ങിനെയാണ്?'

വൈശമ്പായനൻ:—'ശ്രീയോ ശാന്തിയോ അഭിവൃദ്ധിയോ ആയുസ്സോ പുഷ്ടിയോ തേടുന്നവനും ആഭിചാരം ചെയ്യണമെന്നുള്ളവനും ഗ്രഹങ്ങളെ പൂജിച്ചുകൊള്ളണം; ബ്രഹ്മൻ, അതിന്റെ വിധി കേട്ടുകൊള്ളുക: എല്ലാശാസ്ത്രങ്ങളെയും അടിസ്ഥാനമാക്കി, ഗ്രന്ഥവിസ്തരം ചുരുക്കി പുരാണശ്രുതിപ്രോക്തമായ ഗ്രഹശാന്തി ഞാൻ പറയാം:

ബ്രാഹ്മണൻ പറഞ്ഞ പുണ്യദിവസത്തിൽ, ബ്രാഹ്മണനെക്കൊണ്ടു സ്വസ്തി ചൊല്ലിച്ച്, ഗ്രഹങ്ങളെയും ഗ്രഹാധിദേവതകളെയും പ്രതിഷ്ഠിച്ചു ഹോമം തുടങ്ങണം. പുരാണശ്രുതിജ്ഞന്മാരാൽ മൂന്നുതരത്തിൽ പറയപ്പെട്ടിട്ടുണ്ട്, ഗ്രഹയജ്ഞം: പതിനായിരം ഹോമത്തോടുകൂടിയതും, ലക്ഷം ഹോമത്തോടുകൂടിയതും, സർവ്വകാമപ്രദമായ കോടി ഹോമത്തോടുകൂടിയതും. പതിനായിരം ഹോമത്തോടുകൂടിയ നവഗ്രഹയജ്ഞത്തിന്റെ വിധി പുരാണശ്രുതികളിൽ പറയപ്പെട്ടിട്ടുള്ളതു ഞാൻ പറയാം: ഗൃഹത്തിന്റെ വടക്കുകിഴക്കുവശത്ത്, ദേവകളെ പ്രതിഷ്ഠിപ്പാൻ, ഒരു കോൽ വീതിയും അരക്കോൽ പൊക്കവുമുള്ള ഒരു ചതുരശ്രവേദി വടക്കോട്ടു മുഖമായും രണ്ടു മതിലിനാൽ ചുററപ്പെട്ടതായും ഉണ്ടാക്കണം; അതിങ്കൽ അഗ്നിയെ ജ്വലിപ്പിച്ചു ദേവന്മാരെ ആവാഹിക്കണം. മുപ്പത്തിരണ്ടു ദേവന്മാരത്രേ, അവിടെ പ്രതിഷ്ഠിക്കപ്പെടേണ്ടത്. സൂര്യൻ, ചന്ദ്രൻ, കുജൻ, ബുധൻ, ഗുരു, ശുക്രൻ, ശനി.

രാഹു, കേതു എന്നീ ജഗൽപിതാമഹരായ നവഗ്രഹങ്ങളിൽ സൂൎയ്യനെ വെള്ളരികൊണ്ടു നടുവിൽ പ്രതിഷ്ഠിയ്ക്കുക; ചൊവ്വയെ തെക്കും, വ്യാഴനെ വടക്കും, ബുധനെ കിഴക്കുവടക്കും, ശുക്രനെ കിഴക്കും, ചന്ദ്രനെ തെക്കുകിഴക്കും, ശനിയെ പടിഞ്ഞാറും, രാഹുവിനെ തെക്കുപടിഞ്ഞാറും, കേതുവിനെ വടക്കുപടിഞ്ഞാറും വെയ്ക്കുക. സൂൎയ്യന്നു ശിവനാണു് അധിദേവത; ചന്ദ്രന്നു പാൎവ്വതി; ചൊവ്വയ്ക്കു സ്കന്ദൻ; ബുധന്നു വിഷ്ണു; വ്യാഴന്നു ബ്രഹ്മാവ്; ശുക്രന്നു ശക്രൻ; ശനിയ്ക്കു യമൻ; രാഹുവിന്നു കാലൻ; കേതുവിന്നു ചിത്രഗുപ്തൻ. അഗ്നി, ജലം, ഭൂമി, വിഷ്ണു, ഇന്ദ്രൻ, ഇന്ദ്രാണി എന്നിവർ ദേവതകളും, പ്രജാപതി, സൎപ്പങ്ങൾ, ബ്രഹ്മാവ് എന്നിവർ പ്രത്യധിദേവതകളുമത്രെ. വിനായകൻ, ദുൎഗ്ഗ, വായു, ആകാശം, അശ്വിനീകുമാരന്മാർ എന്നിവരേയും വ്യാഹൃതികൾകൊണ്ടാവാഹിയ്ക്കണം; സൂൎയ്യകുജന്മാരെ ചുകപ്പുനിറത്തിലും, ചന്ദ്രശുക്രന്മാരെ വെളുപ്പുനിറത്തിലും, ബുധവ്യാഴന്മാരെ മഞ്ഞനിറത്തിലും, ശനിരാഹുക്കളെ കറുപ്പുനിറത്തിലും, കേതുവിനെ പുകനിറത്തിലും ധ്യാനിയ്ക്കുക. ഓരോ ഗ്രഹത്തിന്നുമുള്ള വസ്ത്രങ്ങളും പൂക്കളും അതിന്റെ നിറത്തിലുള്ളതായിരിയ്ക്കണം. ധൂപം സൌരഭ്യമുള്ളതായിരിക്കണം. ശീതമേലാപ്പു ഭംഗിയിൽ കെട്ടി പൂക്കളും കായ്കളും തൂക്കണം.

സൂൎയ്യന്നു ശൎക്കരപ്പായസവും, ചന്ദ്രന്നു നെയ്പ്പായസവും, കുജന്നു യവച്ചോറും, ബുധന്നു നവരയരിപ്പാൽപ്പായസവും, ഗുരുവിന്നു തയിർച്ചോറും, ശുക്രന്നു ശൎക്കരപ്പായസവും, ശനിയ്ക്കു് എൾച്ചോറും, രാഹുവിന്നു് ആട്ടുമാംസവും, കേതുവിന്നു ചിത്രാന്നവും (പലനിറംചേൎന്ന അന്നം) ഭക്ഷ്യങ്ങളോടെല്ലാമൊന്നിച്ചു നിവേദിയ്ക്കുക.

ഈശാനകോണിലായി, അക്ഷതം ചേൎത്ത തയിർ പൂശി, മാവിൻ തളിരുകൾകൊണ്ടു മൂടി, പഞ്ചരത്ന * പഞ്ചപത്രങ്ങളിട്ട ഒരു കേടില്ലാത്ത കുംഭം കായ്കളോടും രണ്ടു വസ്ത്രത്തോടുംകൂടി വെച്ചു്, അതിൽ വരുണനേയും ഗംഗാദിനദികളേയും സമുദ്രങ്ങളേയും സരസ്സുകളേയും പ്രതിഷ്ഠിയ്ക്കണം; അതിൽ ആന തേർ കുതിരകൾ നടക്കുന്ന വഴി, പുററു്, സംഗമം, കുളം, തൊഴുത്തു് എന്നിവയിൽനിന്നെടുത്ത മണ്ണും ഓഷധികളുമിട്ടു യജമാനന്നു സ്നാനത്തിന്നു വെള്ളവും നിറയ്ക്കണം. മുനിസത്തമ,

'സൎവ്വേ സമുദ്രാസ്സരിതഃ സരാംസി ച നദാസ്തഥാ
ആയാന്തു യജമാനസ്യ ദുരിതക്ഷയകാരകാഃ!'

എന്ന മന്ത്രത്താലാണു് തീൎത്ഥദേവതകളെ ആവാഹിയ്ക്കേണ്ടതു്. ഹോമത്തിന്നു നെയ്യ്, യവം, നെല്ല്, എള്ളു മുതലായവ; എരിക്ക്, പിലാശ്, കരിങ്ങാലി, കടലാടി, അരയാൽ, അത്തി, വന്നി, കറുക, ദൎഭ എന്നിവയത്രെ മുറയ്ക്കു ചമതകൾ. ഓരോന്നും നൂറെട്ടോ ഇരുപത്തെട്ടോ തേനോ-തൈർ- നെയ്യുകളാൽ നനച്ചു ഹോമിയ്ക്കുക. എല്ലാകൎമ്മങ്ങളിലും ചമതയ്ക്കു് ഒരു ചാൺ നീളം വേണം; ചിറ്റിലയാ വലിയ കൊമ്പോ ഇലയുള്ളതോ

* നാല്പാമരത്തിന്റേയും മാവിന്റേയും ഇലകൾ; ഒരുഭേദത്തിൽ, മാവുപ്ലാവരയാൽ പേരാലിലത്തളിരുകൾ.

ആകുന്നതു്. തത്രഭവന്മാർ എല്ലാം ദേവന്മാൎക്കും വെവ്വേറെ അവരവരുടെ മന്ത്രം പതുക്കെ ഉച്ചരിച്ചു ചമത ഹോമിയ്ക്കണം. ചോറും മററും ഹോമിയ്ക്കുക നെയ്യ വീഴ്ത്തിയിട്ടുവേണം. ബ്രാഹ്മണശ്രേഷ്ഠന്മാർ കിഴക്കോട്ടോ വടക്കോട്ടോ തിരിഞ്ഞിരുന്നു മന്ത്രങ്ങളാൽ പത്താഹുതികഴിച്ചിട്ടു വ്യാഹൃതികളാൽ ഹോമംചെയ്യുക. ഓരോ ദേവതയ്ക്കും ചോറു വെവ്വേറെ ഉണ്ടാക്കി, അതു മന്ത്രപൂൎവം ഹോമിച്ചിട്ടുവേണം ഹോമം തുടങ്ങാൻ; ആകൃഷ്ണേന എന്നത്രെ സൂൎയ്യന്റെ ഹോമമന്ത്രം; ആപ്യായസ്വ എന്നു ചന്ദ്രന്നു; അഗ്നിർമൂർദ്ധാ ദിവഃ എന്നു ചൊവ്വയ്ക്കു; അഗ്നേ വിവസ്വദുഷസഃ എന്നു ബുധന്നു; ബൃഹസ്പതേ പരിദീയാ രഥേന എന്നു വ്യാഴന്നു; ശുക്രം തേ അന്യൽ എന്നു ശുക്രന്നു; ശം നോ ദേവി എന്നു ശനിയ്ക്കു; കയാനശ്ചിത്ര ആഭുവഃ എന്നു രാഹുവിന്നു; കേതും കൃണ്വൻ എന്നു കേതുവിന്നു; ആവോ രാജാ എന്നു രുദ്രന്നു; ആപോ ഹി ഷ്ഠാ എന്നു പാൎവതിയ്ക്കു; സ്യോനാ എന്നു സ്കന്ദന്നു; ഇദം വിഷ്ണുഃ എന്നു വിഷ്ണുവിന്നു; തമീശ എന്നു ബ്രഹ്മാവിന്നു; ഇന്ദ്രമിദ്ദേവതാതയേ എന്നിന്ദ്രന്നു; അയം ഗൌഃ എന്നു യമന്നു; ബ്രഹ്മജജ്ഞാനം എന്നു കാലന്നു; അജ്ഞാതം എന്നു ചിത്രഗുപ്തന്നു എന്നത്രെ മന്ത്രങ്ങൾ; അഗ്നിം ദൂതം വൃണീമഹേ എന്നഗ്നിയ്ക്കു; ഉദുത്തമം വരുണം എന്നു ജലത്തിന്നു; പൃഥിവ്യന്തരിക്ഷം എന്നു ഭൂമിയ്ക്കു; സഹസ്രശീൎഷാ പുരുഷഃ എന്നു വിഷ്ണുവിന്നു; ഇന്ദ്രായേന്ദോ മരുത്വതേ എന്നിന്ദ്രന്നു; ഉത്താനപർണ്ണേ സുഭഗേ എന്നിന്ദ്രാണിയ്ക്കു; പ്രജാപതി എന്നു പ്രജാപതിയ്ക്കു; നമോസ്തു സർപ്പേഭ്യഃ എന്നു സർപ്പങ്ങൾക്കു; ഏഷ ബ്രഹ്മാ യ ഋത്വിഗ്ഭിഃ എന്നു ബ്രഹ്മാവിന്നു; ആതൂനം എന്നു വിനായകന്നു; ജാതവേദസേ സുനവാമ എന്നു ദുർഗ്ഗയ്ക്കു; പ്രാണാദിത്രമഹീനാം എന്നു വായുവിന്നു; ആദിപ്രത്നസ്യ രേതസഃ എന്നാകാശത്തിന്നു; ഏഷോ ഉഷാ അപൂൎവ്യാൽ എന്നു അശ്വിനീദേവകൾക്കു; മൂൎദ്ധാനം ദിവഃ എന്നു പൂൎണ്ണാഹുതിയും ചെയ്യുക.

ഹോമം കഴിഞ്ഞാൽ, മംഗളഗീതവാദ്യങ്ങളോടുകൂടി, അംഗവൈകല്യമില്ലാത്തവരും കനകാഭരണവസ്ത്രമാല്യാദ്യലങ്കൃതരുമായ നാലു ബ്രാഹ്മണർ ആ നീർകുടമെടുത്തു് അഭിഷേകമന്ത്രമുച്ചരിച്ചു്, കിഴക്കോട്ടോ വടക്കോട്ടോ തിരിഞ്ഞിരിക്കുന്ന യജമാനനെ സ്നാനംചെയ്യിക്കണം; മന്ത്രം ഇതാണു്:—

സുരാസ്ത്വാമഭിഷിഞ്ചന്തു ബ്രഹ്മവിഷ്ണുമഹേശ്വരാഃ
വാസുദേവോ ജഗന്നാഥസ്തഥാ സങ്കർഷണോ വിഭുഃ!
പ്രദ്യുമ്നശ്ചാനിരുദ്ധശ്ച ഭവന്തു വിജയായ തേ!
ആഖണ്ഡലോഗ്നിർഭഗവാൻ യമോ വൈ നിരൃതിസ്തഥാ
വരുണഃ പവനശ്ചൈവ ധനാദ്ധ്യക്ഷസ്തഥാ ശിവഃ
ബ്രഹ്മണാ സഹിതശ്ശേഷോ ദിക്പാലാഃ പാന്തു തേ സദാ!
കീൎത്തിർല്ലക്ഷ്മീർധൃതിർമ്മേധാ പുഷ്ടിഃ ശ്രദ്ധാ ക്രിയാ മതിഃ

ബുദ്ധിർല്ലജ്ജാ വപുഃ ശാന്തിസ്തുഷ്ടിഃ കാന്തിശ്ച മാതരഃ
ഏതാസ്ത്വാമഭിഷിഞ്ചന്തു ധർമ്മപത്ന്യഃ സമാഗതാഃ!
ആദിത്യശ്ചന്ദ്രമാ ഭൌമോ ബുധജീവസിതാർക്കജാഃ
ഗ്രഹാസ്ത്വാമഭിഷിഞ്ചന്തു രാഹുഃ കേതുശ്ച തർപ്പിതാഃ!
ദേവദാനവഗന്ധർവ്വാ യക്ഷരാക്ഷസപന്നഗാഃ
ഋഷയോ മുനയോ ഗാവോ ദേവമാതര ഏവ ച
ദേവപത്ന്യോ ദ്രുമാ നാഗാ ദൈത്യാശ്ചാപ്സരസാം ഗണാഃ
അസ്ത്രാണി സർവ്വശസ്ത്രാണി രാജാനോ വാഹനാനി ച
ഔഷധാനി ച രത്നാനി കാലസ്യാവയവാശ്ച യേ
സരിതസ്സാഗരാശ്ശൈലാസ്തീർത്ഥാനി ജലദാ നദാഃ
ഏതേ ത്വാമഭിഷിഞ്ചന്തു സർവ്വകാമാർത്ഥസിദ്ധയേ!'

ഇങ്ങനെ ദ്വിജപുംഗവരാൽ സർവ്വൌഷധികൾകൊണ്ടും സർവ്വഗന്ധദ്രവ്യങ്ങൾകൊണ്ടും സ്നാനം ചെയ്യിക്കപ്പെട്ട സപത്നീകനായ യജമാനൻ വെളുത്ത വസ്ത്രഗന്ധാനുലേപനങ്ങൾ ധരിച്ച് ഋത്വിക്കുകളെയെല്ലാം താഴ്മയോടെ ദക്ഷിണ നൽകി സന്തോഷിപ്പിക്കണം: സൂര്യപൂജയിൽ കപിലപ്പയ്യിനെയും, ചന്ദ്രപൂജയിൽ ശംഖും, കുജപൂജയിൽ പൂഞ്ഞയുള്ള ചുകന്ന കാളയെയും, ബുധപൂജയിൽ സ്വർണ്ണവും, വ്യാഴപൂജയിൽ ഇണ മഞ്ഞവസ്ത്രവും, ശുക്രപൂജയിൽ വെള്ളക്കുതിരയെയും, ശനിപൂജയിൽ കറുത്ത പയ്യിനെയും, രാഹുപൂജയിൽ ഇരിമ്പും, കേതുപൂജയിൽ കൊററനാടിനെയും നൽകുക. സ്വർണ്ണത്തോടുകൂടി വേണം ദക്ഷിണ കൊടുപ്പാൻ. അല്ലെങ്കിൽ, എല്ലാററിലും, പൊന്നണിഞ്ഞ പൈക്കളെയോ സ്വർണ്ണമോ പുരോഹിതന്നു പ്രീതികരമായ മററു വല്ലതുമോ നൽകാം. ഓരോന്നും അതിന്റെ മന്ത്രം ചൊല്ലിക്കൊണ്ടുവേണം ദാനം ചെയ്യുക:

'കപിലേ, സർവ്വദേവാനാം പൂജനീയാസി രോഹിണീ
തീർത്ഥദേവമയീ യസ്മാദതഃ ശാന്തിം പ്രയച്ഛ മേ!
പുണ്യസ്ത്വം ശംഖ, പുണ്യാനാം മംഗളാനാം ച മംഗളം
വിഷ്ണുനാ വിധൃതശ്ചാസി അതഃ ശാന്തിം പ്രയച്ഛ മേ!
ധർമ്മസ്ത്വം വൃഷരൂപേണ ജഗദാനന്ദകാരകഃ
അഷ്ടമൂർത്തേരധിഷ്ഠാനമതഃ ശാന്തിം പ്രയച്ഛ മേ!
ഹിരണ്യഗർഭഗർഭസ്ഥം ഹേമ, ബീജം വിഭാവസോഃ
അനന്തപുണ്യഫലദമതഃ ശാന്തിം പ്രയച്ഛ മേ!
പീതവസ്ത്രയുഗം യസ്മാദ്വാസുദേവസ്യ വല്ലഭം
പ്രദാനാത്തസ്യ മേ വിഷ്ണോരതഃ ശാന്തിം പ്രയച്ഛ മേ!
വിഷ്ണുസ്ത്വമശ്വരൂപേണ യസ്മാദമൃതസംഭവഃ
ചന്ദ്രാർക്കവാഹനോ നിത്യമതഃ ശാന്തിം പ്രയച്ഛ മേ!
യസ്മാത്ത്വം പൃഥിവീ സർവ്വാ ധേനുഃ കേശവസന്നിഭാ
സർവ്വപാപഹരാ നിത്യമതഃ ശാന്തിം പ്രയച്ഛ മേ!
യസ്മാദായസ, കർമ്മാണി തവാധീനാനി സർവ്വദാ

ലാംഗലാദ്യായുധാദീനി തസ്മാച്ഛാന്തിം പ്രയച്ഛ മേ।
യസ്മാത്ത്വം സർവ്വയജ്ഞാനാമംഗത്വേന വ്യവസ്ഥിതഃ
യാനം വിഭാവസോർന്നിത്യമതശ്ശാന്തിം പ്രയച്ഛ മേ।
ഗവാമംഗേഷു തിഷ്ഠന്തി ഭുവനാനി ചതുർദ്ദശ
യസ്മാത്തസ്മാച്ഛ്രിയേ മേ സ്യാദിഹ ലോകേ പരത്ര ച।
യസ്മാദശൂന്യം ശയനം കേശവസ്യ ച സർവ്വദാ
ശയ്യാ മമാപ്യശൂന്യാസ്തു ദത്താ ജന്മനി ജന്മനി।
യഥാ രത്നേഷു സർവ്വേഷു സർവ്വേ ദേവാഃ പ്രതിഷ്ഠിതാഃ
തഥാ രത്നാനി യച്ഛന്തു രത്നദാനേന മേ സുരാഃ।
യഥാ ഭൂമിപ്രദാനസ്യ കലാം നാർഹന്തി ഷോഡശീം
ദാനാന്യന്യാനി മേ ശാന്തിർഭൂമിദാനാൽ ഭവത്വിഹ।'

ഇപ്രകാരം കനകരത്നവസ്ത്രങ്ങളും ധൂപമാല്യാനുലേപനങ്ങളും പിശുക്കു പിടിക്കാതെ നൽകി ഭക്തിപൂർവ്വം പൂജിക്കണം. ഇതിൻവണ്ണം ഗ്രഹപൂജ കഴിക്കുന്നവൻ സർവ്വാഭീഷ്ടങ്ങളും നേടും; മരിച്ചാൽ സ്വർഗ്ഗത്തിൽ സൽക്കരിക്കപ്പെടുകയും ചെയ്യും. മുതൽകുറഞ്ഞവനാകട്ടെ, പീഡിപ്പിക്കുന്ന ഗ്രഹത്തെ പൂർണ്ണമായി പൂജിച്ചതിനു ശേഷം മററു ചില ഗ്രഹങ്ങളെക്കൂടി പൂജിക്കുക. ഗ്രഹങ്ങൾ, ഗോക്കൾ, രാജാക്കന്മാർ, ബ്രാഹ്മണർ എന്നിവർ പൂജിപ്പവനെ പൂജിക്കും; അവമാനിപ്പവനെ ഭസ്മീകരിക്കും! അമ്പുകൾക്കു ചട്ട എപ്രകാരമോ, അപ്രകാരം ദൈവപീഡകൾക്ക് ഒരു തടവാകുന്നു ശാന്തികർമ്മം. അതിനാൽ നന്മ തേടുന്നവൻ ദക്ഷിണകൂടാതെ അനുഷ്ഠിക്കരുതു്; ദക്ഷിണ തികച്ചും കൊടുത്താൽ ദേവന്മാർ പ്രസാദിക്കും.

നവഗ്രഹപൂജ, വിവാഹം, ഉത്സവം, യജ്ഞം, പ്രതിഷ്ഠ മുതലായവയിൽ നിർവ്വിഘ്നതയ്ക്കും പെട്ടെന്നുണ്ടാകുന്ന ഭയങ്ങൾ നീങ്ങുന്നതിന്നുമത്രെ ഈ പതിനായിരം ഹോമം. ഇനി ലക്ഷഹോമം കേട്ടുകൊള്ളുക; സർവ്വാഭീഷ്ടസാധകവും പിതൃക്കൾക്കു പ്രീതികരവും ഭുക്തിമുക്തിപ്രദവുമാണു് ലക്ഷഹോമമെന്നു വിദ്വജ്ജനങ്ങൾ പറയുന്നു. ഗ്രഹങ്ങളും നക്ഷത്രങ്ങളും അനുകൂലങ്ങളായിരിക്കെ, ബ്രാഹ്മണരെക്കൊണ്ടു് സ്വസ്തി ചൊല്ലിച്ചു്, ഗൃഹത്തിന്റെ ഈശാനകോണിലോ ശിവക്ഷേത്രത്തിന്റെ തിരുമുററത്തോ വടക്കോട്ടു മുഖമായ ഒരു ചതുരശ്രമണ്ഡപം പത്തോ എട്ടോ കോൽ ചുററളവിലുണ്ടാക്കുക; നിലം കിഴക്കുവടക്കോട്ടു ചാഞ്ഞതാകണം. മണ്ഡപത്തിന്റെ കിഴക്കു വടക്കുവശത്തു് ഒരു യോനിമുഖമായ ലക്ഷണമൊത്ത ചതുരശ്രകുണ്ഡം വെട്ടപ്പിൽ ഉണ്ടാക്കണം; അതിന്റെ മേഖലയ്ക്കു നാലുവിരൽ വീതിയും അത്രതന്നെ പൊക്കവും നീളെ നിരപ്പും കിഴക്കുവടക്കോട്ടു ചായ്വും വേണം. സർവ്വലോകശാന്തിക്കു വേണ്ടിയാണല്ലോ നവഗ്രഹയജ്ഞം; അതിനുള്ള കുണ്ഡം കണക്കിൽ കുറഞ്ഞതോ ഏറിയതോ ആയാൽ അനേകം ഉപദ്രവങ്ങൾ വന്നുകൂടും. അതിനാൽ ശരിക്കുള്ളതായിരിക്കണം ശാന്തികുണ്ഡം. അയുതഹോമത്തിന്റെ പതിരട്ടി വേണം ആഹുതിയും

ദക്ഷിണയും ലക്ഷഹോമത്തിന്നെന്നു ബ്രഹ്മാവു വിധിച്ചിരിക്കുന്നു. രണ്ടുകോൽ വീതിയും നാലുകോൽ നീളവുമുള്ളതും യോനിമുഖവും മൂന്നു മേഖലകളോടുകൂടിയതുമായിരിക്കണം ലക്ഷഹോമത്തിന്നുള്ള കുണ്ഡം. അതിന്റെ കിഴക്കുവടക്കുവശത്തു് ഒന്നരക്കോലകലെ ദേവതകളെ പ്രതിഷ്ഠിപ്പാൻ ഒരു ചതുരശ്രസ്ഥണ്ഡിലം കിഴക്കുവടക്കോട്ടു ചായ്വായി ഉണ്ടാക്കണം; അതിന്നു മുക്കാൽകോൽ പൊക്കവും മൂന്നു മതിലും വേണമെന്നു വിശ്വകർമ്മാവു പറയുന്നു; ഒന്നാമത്തെ മതിലിന്നു പൊക്കം രണ്ടുവിരൽ; മറ്റു രണ്ടിന്നും ഓരോ വിരൽ; മൂന്നിന്നും [illegible] മുമ്മൂന്നുവിരൽ; സ്ഥണ്ഡിലത്തിന്റെ മേൽപ്പുറമിന്നു പത്തുവിരൽ പൊക്കം. അവിടെ ദേവകളെ മുമ്പേത്തെപ്പോലെ പുഷ്പവും അരിയുംകൊണ്ടു് ആവാഹിച്ചു വെയ്ക്കുക. അധിദേവതാപ്രത്യധിദേവതകളെയെല്ലാം സൂര്യന്നഭിമുഖമായി വെയ്ക്കണം; വടക്കോട്ടോ പടിഞ്ഞാറോട്ടോ തിരിച്ചാകരുതു്. വിശേഷാൽ ഗരുഡനെക്കൂടി ശ്രീതേടുന്നവൻ,

'സാമധ്വനിശരീരസ്ത്വം വാഹനം പരമേഷ്ഠിനഃ
വിഷപാപഹരോ നിത്യമതശ്ശാന്തിം പ്രയച്ഛ മേ!'

എന്നു പൂജിക്കണം. പിന്നെ, മുൻചൊന്ന മട്ടിൽ കലശം പ്രതിഷ്ഠിച്ചു ഹോമം തുടങ്ങുക. ലക്ഷം ഹോമിച്ചിട്ടു ചമത ബാക്കിയുണ്ടെങ്കിൽ അതും തീയിലിട്ടു കലത്തിൽനിന്നു നെയ്യ് *വസുധാരയായി തൂകണം; അത്തികൊണ്ടുള്ളതും ഉണങ്ങിയിട്ടില്ലാത്തതും പൊടിയില്ലാത്തതും ഒരു കൈ നീളമുള്ളതുമായ സ്രുവം രണ്ടു താങ്ങിന്മീതെ നേരെയായി വെച്ചു്, അതിലൂടെ വേണം നെയ്യ് തൂകാൻ. അപ്പോൾ, അഗ്നിവിഷ്ണുരുദ്രചന്ദ്രമഹാവൈശ്വാനര സൂക്തങ്ങളും സാമവും ജ്യേഷ്ഠസാമവും ചൊല്ലണം. യജമാനനെ സ്നാനം ചെയ്യിക്കുക, സ്വസ്തി ചൊല്ലുക, യജമാനന്റെ ദക്ഷിണകൾ എന്നിവയൊക്കെ മുമ്പത്തെപ്പോലെ തന്നെ. കാമക്രോധങ്ങൾ വിട്ടു ശാന്തചിത്തനായിട്ടു വേണം ഋത്വിക്കുകൾക്കു ദക്ഷിണ നൽകാൻ. പതിനായിരം ഹോമമുള്ള നവഗ്രഹയജ്ഞത്തിന്നു വേദവേദികളായ ഋത്വിക്കുകൾ നാലുപേർ വേണം; ശമശീലരായ രണ്ടുപേർ മതി എന്നും വെയ്ക്കാം. പരപ്പുവേണ്ടാ. ലക്ഷഹോമത്തിന്നാകട്ടെ, പത്തോ എട്ടോ നാലോ ഋത്വിക്കുകളെ യഥാശക്തി പിശുക്കുകൂടാതെ ഏർപ്പെടുത്തുക. മുനിശ്രേഷ്ഠ, ദാനം പതിന്മടങ്ങു വേണം. ശയ്യകൾ, കിടക്കകൾ, വസ്ത്രങ്ങൾ, വള-കടകൻ- മോതിരം- പവിത്രം- കണ്ഠസൂത്രം മുതലായ കനകാഭരണങ്ങൾ എന്നിവ കൊടുക്കണം, ശേഷിയുള്ളവൻ; പിശുക്കു പിടിച്ചു ദക്ഷിണ കുറയ്ക്കരുതു്. ലോഭത്താലോ മോഹത്താലോ കൊടുക്കാതിരുന്നാൽ ഫലം മുടിഞ്ഞുപോകും.

നന്മ തേടുന്നവൻ കഴിവുപോലെ അന്നവും കൊടുക്കണം. അന്നം കൊടുക്കാഞ്ഞാൽ ദുർഭിക്ഷമ വരും. അന്നമില്ലാഞ്ഞാൽ യജ്ഞം രാജ്യത്തെയും, മന്ത്രമില്ലാഞ്ഞാൽ ഋത്വിക്കുകളേയും, ദക്ഷിണയില്ലാഞ്ഞാൽ യജമാനനെയും ദഹിപ്പിക്കും; യജ്ഞത്തിനെപ്പോലെ ഒരു ശത്രുവില്ലതന്നെ!

* ചേദിരാജനെന്ന വസുവിന്നായിട്ടുള്ള നെയ്യൊഴുക്കലിന്നു വസുധാര എന്നു പേർ.

വക കുറഞ്ഞവൻ ഒരിക്കലും ലക്ഷഹോമത്തിന്നു പുറപ്പെടരുതു്; പീഡിപ്പിക്കുന്ന ഗ്രഹത്തെ മാത്രമോ രണ്ടോ മൂന്നോ ഗ്രഹങ്ങളെക്കൂടി യോ യഥാവിധി ഭക്തിയോടെ പൂജിച്ചാൽ മതി. വേദപാരഗനായ ഒരു ബ്രാഹ്മണനെ മാത്രം ദക്ഷിണകളാൽ പ്രീതിപ്പെടുത്തുകയും ചെയ്യുക; ഏറെപ്പേരെ വേണ്ടാ. ധനം വളരെയുണ്ടെങ്കിൽ ലക്ഷഹോമം തന്നെ കഴിയ്ക്കണം; ശരിക്കു കഴിച്ചവൻ സൎവ്വകാമങ്ങളും നേടി, എണ്ണൂറു കല്പം ശിവലോകത്തു് ആദിത്യവസുമരുൽഗണങ്ങളാൽ പൂജിക്കപ്പെടുകയും, പിന്നെ മുക്തിയടയുകയും ചെയ്യും. ലക്ഷഹോമം ഏതിന്നു വേണ്ടി ശരിക്കു നടത്തുന്നുവോ, അതു നിറവേറും; അറുതിയില്ലാത്ത ലോകവും കിട്ടും. പുത്രൻ വേണ്ടവന്നു പുത്രനും, ധനം വേണ്ടവന്നു ധനവുമുണ്ടാകും; ഭാൎയ്യ വേണ്ടവന്നു നല്ല ഭാൎയ്യയേയും, കന്യകയ്ക്കു നല്ല ഭൎത്താവിനെയും കിട്ടും; രാജ്യം പോയവന്നു രാജ്യവും, ശ്രീ വേണ്ടവന്നു ശ്രീയും ലഭിക്കും—ഏതെന്തിച്ഛിക്കുന്നുവോ, അതൊക്കെ നിറവേറും. നിഷ്കാമനായി ചെയ്യുന്നവനാകട്ടെ, പരബ്രഹ്മത്തോടു ചേരും.

ഇതിന്റെ നൂറിരട്ടിയാണു് ആഹുതിയും ദക്ഷിണയും ഫലവും കോടിഹോമത്തിന്നെന്നത്രെ ബ്രഹ്മവചനം. ഗ്രഹങ്ങളെയും ദേവതകളെയും ആവാഹിക്കുക, വിസൎജ്ജിക്കുക, ഹോമം, മന്ത്രം, സ്നപനം, ദാനം എന്നിവയൊക്കെ മുൻപറഞ്ഞപ്പോലെ തന്നെ; കുണ്ഡം, മണ്ഡപം, വേദി ഇവയ്ക്കു വ്യത്യാസമുണ്ടു്. കോടിഹോമത്തിന്നുള്ള കുണ്ഡം നാലുകോൽ ചുററളവും രണ്ടു യോനിമുഖങ്ങളും മൂന്നു മേഖലകളുമുള്ളതായിരിക്കണം. ഒന്നാമത്തെ മേഖലയ്ക്കു പൊക്കം രണ്ടുവിരൽ; രണ്ടാമത്തേതിന്നു മൂന്നു വിരൽ; മൂന്നാമത്തേതിന്നു പൊക്കവും വണ്ണവും മൂന്നുവിരൽ; പന്തിരണ്ടുവിരൽ നീളവും ഏഴോ ആറോ വിരൽ വീതിയുമായും നടുവിൽ ആമപ്പുറംപോലുയൎന്നു്, ഇരുവശങ്ങളിൽ ഒരു വിരൽ പൊക്കം പൂണ്ടു്, ആനച്ചുണ്ടിൻവടിവൊത്തു്, കുഴയോടുകൂടിയതായിരിക്കണം യോനി; എല്ലാ കുണ്ഡങ്ങളിലും യോനി ഇങ്ങനെ തന്നെ. മേഖലയുടെ മുകൾഭാഗം, എല്ലാ കുണ്ഡങ്ങളിലും അരയാലിലയ്ക്കൊത്തിരിക്കണം. വേദി ചതുരമായി രണ്ടുകോൽ വലുപ്പവും മൂന്നു മതിലുമുള്ളതായിരിക്കണം. മതിലുകളുടെ വലുപ്പവും വേദിയുടെ പൊക്കവും മുൻപറഞ്ഞതു തന്നെ. മണ്ഡപത്തിനു് പതിനാറുകോൽ വലുപ്പവും നാലുവാതിലും വേണം. കിഴക്കെ വാതില്ക്കൽ ഋഗ്വേദിയേയും, തെക്കേതിൽ യജുൎവ്വേദിയേയും, പടിഞ്ഞാറേതിൽ സാമവേദിയേയും, വടക്കേതിൽ അഥൎവ്വവേദിയേയും ഇരുത്തുക. ഹോമിപ്പാൻ, വേദവേദാംഗകോവിദന്മാരായ എട്ടു പേർ വേണം. ഈ പന്തിരണ്ടു ബ്രാഹ്മണരെയും മുമ്പത്തെപ്പോലെ ഗന്ധമാല്യാനുലേപനങ്ങളെക്കൊണ്ടും വസ്ത്രാഭരണങ്ങൾകൊണ്ടും ഭക്തിപൂൎവ്വം പൂജിക്കണം.

കിഴക്കെ വാതില്ക്കൽ ഋഗ്വേദി വടക്കോട്ടു തിരിഞ്ഞിരുന്നു രാത്രിസൂക്തവും രുദ്രസൂക്തവും പവമാനസൂക്തവും സുമംഗലസൂക്തവും ശാന്തിസൂക്തവും ചൊല്ലണം; തെക്കെവാതില്ക്കൽ യജുൎവ്വേദി ശാന്ത-ശാക്ര-

കൈകൊണ്ടു ഹോമിക്കുക. ശത്രുവിന്റെ പ്രതിരൂപമുണ്ടാക്കി, ശ്യേനാഭിചാരമന്ത്രം ജപിച്ചു ക്ഷുരകത്തികൊണ്ട് ആ രൂപത്തിന്റെ അവയവങ്ങൾ മുറിച്ചെടുത്ത് അഗ്നിയിലിടുക. ഇങ്ങനെ തന്നെ വിദ്വേഷണകർമ്മത്തിലും. ഇതു മനുഷ്യന് ഇഹത്തിലേയ്ക്കു പ്രയോജനപ്പെടാ; പരത്തിലേയ്ക്കു നന്നല്ല. അതിനാൽ, നന്മ തേടുന്നവൻ ശാന്തികർമ്മമേ ചെയ്യാവൂ.

ഈ ഗ്രഹയജ്ഞം മുമ്പേ നിഷ്കാമമായി ചെയ്യുന്ന മനുഷ്യൻ പുനരാവൃത്തിരഹിതമായ വിഷ്ണുലോകത്തു ചെന്നുചേരും. ഇതു പതിവായി ശ്രവിക്കുകയോ ശ്രവിപ്പിക്കുകയോ ചെയ്യുന്നവനു ഗ്രഹപീഡയോ ബന്ധുനാശമോ നേരിടുകയില്ല. ഇത് ഏതൊരു ഗൃഹത്തിൽ എഴുതിവെച്ചിട്ടുണ്ടോ, അവിടെ ബാലപീഡയില്ല; രോഗമില്ല; ബന്ധനമില്ല! എല്ലാ യജ്ഞങ്ങളുടേയും ഫലം നല്കുന്നതും പാപങ്ങളെ നിശ്ശേഷം നശിപ്പിക്കുന്നതും ഭുക്തിമുക്തിപ്രദവുമാണ് കോടിഹോമമെന്നു പണ്ഡിതന്മാർ പറയുന്നു. അശ്വമേധത്തിന്നൊക്കും ലക്ഷഹോമമെന്നാണ് ദേവശ്രേഷ്ഠന്മാരുടെ അഭിപ്രായം. ദശഹോമയജ്ഞത്തോടു സദൃശമത്രേ നവഗ്രഹയജ്ഞം.

ഇങ്ങനെ, ഉത്സവാനന്ദങ്ങളേകുന്നതും സകല കല്മഷനാശനവുമായ ദേവയജ്ഞാഭിഷേകം ഞാൻ പറഞ്ഞു. ഇതു ചൊല്ലുകയോ ചൊല്ലിക്കയോ കേൾക്കുകയോ ചെയ്യുവൻ തന്നെ ശത്രുക്കളെ ജയിക്കും; ആയുരാരോഗ്യങ്ങളും നേടും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗത നാരദശിവസംവാദം,
നവഗ്രഹയജ്ഞനിരൂപണം തൊണ്ണൂററിമൂന്നാമദ്ധ്യായം.

൯൩

# തൊണ്ണൂററിനാലാമദ്ധ്യായം

ശിവൻ:—രണ്ടു കൈ, കൈയിൽ താമരപ്പൂവ്, താമരപ്പൂവാകുന്ന ആസനം, താമരപ്പൂവിന്റെ ഉള്ളിലെപ്പോലത്തെ നിറം, ഏഴു കുതിര, ഏഴു കടിഞാൺ — ഇങ്ങനെയായിരിക്കണം *വരദനായ സൂര്യന്റെ പ്രതിമ; വരദനായ ചന്ദ്രനെ വെളുത്ത നിറത്തോടും വെളുത്ത വസ്ത്രത്തോടും വെളുത്ത ആഭരണങ്ങളോടും രണ്ടു കൈകളോടും കൈയിൽ ഗദയോടുംകൂടി നിർമ്മിക്കുക; ചുകന്ന വസ്ത്രമാല്യങ്ങൾ, വേൽഗദാശൂലങ്ങളാകുന്ന ആയുധങ്ങൾ, നാലു കൈകൾ, വെളുത്ത രോമങ്ങൾ — ഇങ്ങനെ വേണം വരദനായ ചൊവ്വയുടെ വിഗ്രഹം; മഞ്ഞവസ്ത്രമാല്യങ്ങൾ ധരിച്ചവനും കൊങ്ങപ്പൂവിനൊത്ത നിറമുള്ളവനും വാൾപരിചഗദകളേന്തിയവനും സിംഹവാഹനനുമാകുന്ന, വരദ

* ഒരു കൈ അഭയമുദ്രയോടുകൂടിയതായിരിക്കണം എന്നു കാണിക്കുന്നതാകുന്നു, ഈ പ്രകരണത്തിലെ വരദശബ്ദം.

നായ ബുധൻ; വരദരായ ദേവദൈത്യാചാൎയ്യന്മാരെ (ശുക്രവ്യാഴന്മാരെ) മുറയ്ക്കു മഞ്ഞവെള്ളനിറങ്ങളിലും നാലു കൈകളോടുകൂടിയും, ദണ്ഡാക്ഷസൂത്രകമണ്ഡലുപാണികളായും വിരചിക്കണം; ഇന്ദ്രനീലത്തിന്റെ നിറത്തോടും കൈകളിൽ വില്ലുശൂലങ്ങളോടും കഴുകനാകുന്ന വാഹനത്തോടും കൂടിയതായിരിക്കണം വരദനായ ശനിയുടെ രൂപം; ഘോരമായ മുഖം, കൈകളിൽ വാൾ പരിചശൂലങ്ങൾ, കറുത്ത സിംഹമാകുന്ന വാഹനം എന്നിവയോടു കൂടിയവനത്രേ വരദനായ രാഹുവിനെ ഉണ്ടാക്കുക; പുകനിറം, രണ്ടു കൈകൾ, ഗദ, വികൃതമായ മുഖം, കഴുകനാകുന്ന വാഹനം—ഇങ്ങനെയാണ് വരദനായ കേതുവിന്റെ രൂപം. ഈ ജഗൽപിതാമഹരായ ഗ്രഹങ്ങളെല്ലാവൎക്കും കിരീടം വേണം; രാഹുവിൽ പൊക്കവും വേണം. മന്ത്രം നൂറെറട്ടുരു ജപിക്കണം.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തൎഗ്ഗതനാരദശിവസംവാദം,
ഗ്രഹരൂപാഖ്യാനം, തൊണ്ണൂററിനാലാമദ്ധ്യായം.

—— (൦) ——

# തൊണ്ണൂററഞ്ചാമദ്ധ്യായം

നാരദൻ:—'ഭൂതഭവ്യേശനായ ഭഗവാനേ, കേട്ടാൽത്തന്നെ ഭുക്തിമുക്തികരം കൈവരുന്നതായ മറെറാന്നുകൂടി അരുളിച്ചെയ്യുമാറാകണം.'

മഹേശ്വരൻ ഒരുപാടി പറഞ്ഞു:—'ഇതാ, വാങ്മയങ്ങളുടെ മകര പൂക്കാവനം, തപസ്സുകൊണ്ട് എനിക്കു തുല്യനും, പുരാണശ്രുതികോവിദനുമായ നന്ദി എന്ന ഗണത്തലവൻ; വൃഷരൂപം പൂണ്ട ധൎമ്മമണിയാൾ. നാരദ, ഇനി, മാഹേശ്വരധൎമ്മങ്ങൾ ഇയ്യാൾ പറഞ്ഞുതരും.' ഇത്രയും അരുളിച്ചെയ്തു ദേവദേവേശൻ അവിടെത്തന്നെ മറഞ്ഞു. നാരദനാകട്ടെ, ശ്രവണോത്സുകനായി നന്ദികേശ്വരനോടപേക്ഷിച്ചു:—"അങ്ങയോടു ചോദിപ്പതാണ ശിവന്റെ അരുളപ്പാട്; എനിക്കു ശൈവവ്രതം പറഞ്ഞുതന്നാലും."

നന്ദികേശ്വരൻ:—ബ്രഹ്മൻ, മനസ്സിരുത്തി കേട്ടുകൊള്ളുക; ശൈവവ്രതം ഞാൻ പറയാം: ലോകം മൂന്നിലും പുകൾപ്പെട്ടതാകുന്നു ശിവചതുൎദ്ദശി. മാൎഗ്ഗശീൎഷത്തിലെ വെളുത്ത ത്രയോദശിയിൽ ഒരിക്കലൂണ്ട്, 'ദേവദേവേശ, ഞാൻ നിന്തിരുവടിയെ ശരണം പ്രാപിച്ചിരിക്കുന്നു' എന്നു പ്രാൎത്ഥിക്കുക; 'ചതുൎദ്ദശി നോററു ശിവനെ ശരിക്കു പൂജിച്ച്, പിററന്നു സ്വൎണ്ണവൃഷഭത്തെ ദാനംചെയ്തിട്ടേ ഞാൻ ഉണ്ണുകയുള്ളൂ' എന്നു വ്രതംകൊണ്ടു കിടന്നുറങ്ങുക. പിററന്നു പുലർകാലത്തെഴുന്നേററു കുളിയും ജപവും കഴിച്ച്, പാൎവ്വതീസഹിതനായ പരമേശ്വരനെ വെൺതാമരപ്പൂക്കൾകൊണ്ടും ഗന്ധമാല്യാദ്യുപചാരങ്ങളെക്കൊണ്ടും പൂജിക്കുക: ശിവായ നമഃ എന്നു ഇരുകാലുകൾ; സൎവ്വാത്മനേ നമഃ എന്നു ശിരസ്സ്; ത്രിനേത്രായ നമഃ എന്നു കണ്ണു

കരം; ഹരായ നമഃ എന്നു നെററി; ഇന്ദുമുഖായ നമഃ എന്നു മുഖം; ശ്രീകണ്ഠായ നമഃ എന്നു കഴുത്തു്; സദ്യോജാതായ നമഃ എന്നു കണ്ണുകൾ; വാമദേവായ നമഃ എന്നു കൈകൾ; അഘോരഹൃദയായ നമഃ എന്നു മാറിടം; തൽപുരുഷായ നമഃ എന്നു സ്തനങ്ങൾ; ഈശാനായ നമഃ എന്നു വയർ; അനന്തധർമ്മായ നമഃ എന്നു വാരിഭാഗങ്ങൾ; ജ്ഞാനഭൂതായ നമഃ എന്നു അരക്കെട്ടു്; അനന്തവൈരാഗ്യസിംഹായ നമഃ എന്നു തുടകൾ; അനന്തൈശ്വര്യനാഥായ നമഃ എന്നു കാൽമുട്ടുകൾ; പ്രധാനായ നമഃ എന്നു കണങ്കാലുകൾ; വ്യോമാത്മനേ നമഃ എന്നു ഞെരിയാണികൾ; വ്യോമകേശായ നമഃ എന്നു തലമുടി; ആത്മരൂപായ നമഃ എന്നു പുറം. നമഃ പുഷ്ടൈ്യ നമസ്തുഷ്ടൈ്യ എന്നു പാർവ്വതിയെയും പൂജിക്കുക. അതിന്നുശേഷം, വെളുത്ത വസ്ത്രമാല്യങ്ങളണിയിച്ചു ഒരു പൊന്നിൻകാളയെ ജലകുംഭത്തോടും പാത്രങ്ങളോടും പഞ്ചരത്ന പലഹാരങ്ങളോടുംകൂടി ഒരു ബ്രാഹ്മണന്നു കൊടുക്കണം; വിശിഷ്ടബ്രാഹ്മണരെ വരുത്തി ഭക്തിപൂർവ്വം ഊട്ടുകയും വേണം. എന്നിട്ടു വടക്കോട്ടു തിരിഞ്ഞിരുന്നു്, തയിർചേർത്തു നെയ്യു സേവിച്ചു നിലത്തു കിടന്നുറങ്ങുക. പിറേറന്നു്, വാവിൻനാൾ, ബ്രാഹ്മണരെ പൂജിച്ചു മൌനിയായി ഊൺ കഴിക്കുക. കറുത്ത പതിന്നാലിലും ഇതെല്ലാമനുഷ്ഠിക്കണം. എല്ലാ ചതുർദ്ദശികളിലും പൂജ ഇപ്പറഞ്ഞ വിധം തന്നെ.

ഓരോ മാസത്തിലും വിശേഷാൽ വേണ്ടതു പറയാം: മാർഗ്ഗശീർഷാദി മാസങ്ങളിൽ മുറയ്ക്കു ശങ്കരായ നമഃ എന്നും, കരവീരായ നമഃ എന്നും, ത്ര്യംബകായ നമഃ എന്നും, മഹേശ്വരായ നമഃ എന്നും, മഹാദേവായ നമഃ എന്നും, സ്ഥാണവേ നമഃ എന്നും, പശുപതയേ നമഃ എന്നും, നാഥായ നമഃ എന്നും, ശംഭവേ നമഃ എന്നും, പരമാനന്ദായ നമഃ എന്നും, സോമാർദ്ധധാരിണേ നമഃ എന്നും, ഭീമായ നമഃ എന്നുമാണു് ഉച്ചരിക്കേണ്ടതു്; ഒടുവിൽ അഘം ക്ഷാം ശൌരം ഗതഃ എന്നും ഉച്ചരിക്കണം. ഗോമൂത്രം, പച്ചച്ചാണകം, പാൽ, തയിർ, നെയ്യു്, ദർഭജലം, പഞ്ചഗവ്യം, കൂവളത്തില, കർപ്പൂരം, അകില്, യവ, കായെള്ളു് എന്നിവയത്രേ മുറയ്ക്കു സേവിപ്പാൻ. ഒരു മാസത്തിൽ ഇരുചതുർദ്ദശികളിലും ഒന്നുതന്നെ സേവിക്കുക. വെൺതാമരപ്പൂവ്, മന്ദാരപ്പൂവ്, പിച്ചകപ്പൂവ്, ഉമ്മത്തിൻപൂവ്, കരനൊച്ചിപ്പൂവ്, അശോകപ്പൂവ്, മല്ലപ്പൂവ്, പാതിരിപ്പൂവ്, എരിക്കിൻപൂവ്, കടമ്പിൻപൂവ്, ശതപത്രിപ്പൂവ്, ചെങ്ങഴിനീർപ്പൂവ് എന്നിവയിൽ ഓരോന്നുകൊണ്ടു മുറയ്ക്കു ഇരുചതുർദ്ദശികളിലും പുരവൈരിയെ പൂജിക്കുക.

പിന്നത്തെ കാർത്തികമാസത്തിൽ ബ്രാഹ്മണരെ വസ്ത്രമാല്യാഭരണങ്ങളെക്കൊണ്ടും വിവിധഭക്ഷ്യാന്നങ്ങൾകൊണ്ടും തൃപ്തിപ്പെടുത്തണം; വേദോക്തവിധിക്കൊത്തു ദീപവൃക്ഷത്തെയും നൽകണം. ഒരുമാമഹേശ്വര

പ്പൊൻപ്രതിമ എട്ടു മുത്തുമണിയോടുകൂടി, ചെമ്പുപാത്രത്തിൽ ചെന്നെല്ലുരിക്കു മീതെവെച്ചു്, വെള്ളനേരിപ്പട്ടുവിരിച്ചു ഒരു സൎവോപകരണാന്വിതമായ കിടക്കയോടും നീർക്കുടത്തോടും മെതിയടികളോടുംകൂടി, ശാന്തനും വേദവ്രതനിരതനും ജ്യേഷ്ഠസാമവേദിയുമായ ബ്രാഹ്മണന്നു കൊടുക്കുക; ഒരിക്കലും കൊററിവ്രതക്കാരന്നു (ധൎമ്മിഷ്ഠവേഷം നടിക്കുന്നവന്നു) കൊടുക്കരുതു്. ഗുണജ്ഞനായ ശ്രോത്രിയന്നും തത്വജ്ഞനായ ഗുരുവിന്നുമാണു് ദാനം വേണ്ടതു്. അംഗവൈകല്യമില്ലാത്തവൻ, ദൈവജ്ഞൻ, സദാ നല്ലതു ചെയ്യുന്നവൻ—ഇങ്ങനെയുള്ളവനേയും തൽപത്നിയേയും വസ്ത്രമാല്യാഭരണങ്ങളണിയിച്ചു ദാനം ചെയ്യുക. ഗുരുവുണ്ടെങ്കിൽ ഗുരുവിന്നു്; ഇല്ലെങ്കിൽ മററൊരു ബ്രാഹ്മണന്നു്. പിശുക്കു പിടിക്കരുതു്; പിടിച്ചാൽ ദോഷംമൂലം അധഃപതിച്ചുപോകും.

ഈ വിധം ശിവചതുൎദ്ദശി നോററ മനുഷ്യന്നു് ആയിരം അശ്വമേധത്തിന്റെ ഫലം കിട്ടും; ഇജ്ജന്മത്തിലോ, മുൻജന്മത്തിലോ പിതാക്കളോ ഭ്രാതാക്കളോ ചെയ്ത ബ്രഹ്മഹത്യാദിപോലും നിശ്ശേഷം നശിച്ചുപോകും; ഇഹത്തിൽ ദീർഘായുസ്സ്, ആരോഗ്യം, കുലാഭിവൃദ്ധി, സമ്പത്തു് എന്നിവയും പരത്തിൽ ചതുൎഭുജത്വം, ഗണാധിപത്യം എന്നിവയും സിദ്ധിക്കും; ദ്യോവിങ്കൽ മന്വന്തരകോടി കല്പം നിവസിച്ചിട്ടു ശിവലോകം പൂകും. ഇതിന്റെ അററമില്ലാത്ത ഫലം വൎണ്ണിപ്പാൻ വ്യാസനോ വാസവനോ വിരിഞ്ചനോ സിദ്ധഗണമോ ശേഷനോ, വായിൽ പതിനായിരംകോടി നാവുണ്ടെങ്കിൽത്തന്നെയും ആളാവില്ല! ഈ സൎവപാപസംഹാരിണിയായ ശിവചതുൎദ്ദശിയെ പതിവായി ചൊല്ലുകയോ സ്മരിക്കുകയോ ചെയ്യുന്നവൻ തന്നെ ദേവന്മാൎക്കു പ്രിയപ്പെട്ടവനായിത്തീരും; ആ സൽപുരുഷനെ കോടാനുകോടി ത്രിദശകാമിനിമാർ പാടിപ്പുകഴ്ത്തും. പിന്നെ, ആചരിക്കുന്നവന്റെ കഥ പറയാനുണ്ടോ! യാതൊരു സ്ത്രീ ഭൎത്താവിന്റെയോ പുത്രന്മാരുടെയോ ഗുരുജനങ്ങളുടെയോ അനുമതി വാങ്ങി, ഈ വ്രതം അനുഷ്ഠിക്കുന്നുവോ, അവളും പരമശിവപ്രസാദത്താൽ ശിവന്റെ പരമപദം പ്രാപിക്കും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തൎഗ്ഗതനന്ദികേശ്വരസംവാദം,
ശിവചതുൎദ്ദശീനിരൂപണം, തൊണ്ണൂററഞ്ചാമദ്ധ്യായം.

——[൦]——

## തൊണ്ണൂററാറാമദ്ധ്യായം

നന്ദികേശ്വരൻ:—നാരദ, ഫലത്യാഗത്തിന്റെ മാഹാത്മ്യം കേട്ടുകൊൾക; ഇതു പരത്തിൽ അക്ഷയവും സൎവകാമപ്രദവുമാകുന്നു:

മാൎഗ്ഗശീൎഷത്തിലെ വെളുത്ത തൃതീയയിലോ അഷ്ടമിയിലോ ദ്വാദശിയിലോ ചതുൎദ്ദശിയിലോ, ബ്രാഹ്മണനെക്കൊണ്ടു സ്വസ്തി ചൊല്ലിച്ചു

വ്രതം തുടങ്ങുക; മുനിസത്തമ, മററു പുണ്യമാസങ്ങളിലുമാവാം. ബ്രാഹ്മണരെ യഥാശക്തി ദക്ഷിണ നൽകി പായസമൂട്ടണം. ഒരു കൊല്ലം, അതതാത്ത പതിനെട്ടു ധാന്യങ്ങളും ഫലമൂലങ്ങളും ഔഷധത്തിനല്ലാതെ, ഉപയോഗിക്കാതിരിക്കണം. ശിവന്റെയും കാളയുടെയും യമന്റെയും പ്രതിമകളും കുമ്പളങ്ങ, മാതളങ്ങ, പൂണങ്ങ, ചക്ക, മാങ്ങ, അമ്പഴങ്ങ, വിളാമ്പഴം, * കലിംഗം, (നെന്മേനിവാക?) നീർനെല്ലിക്ക, കൂവളയ്ക്ക, അരയാലില, ലന്തയ്ക്ക, ചെറുനാരങ്ങ, വാഴയ്ക്ക, ചെറുകമിഴിൻകായ്, ഉറുമാമ്പഴം എന്നീ പതിനാറെണ്ണവും യഥാശക്തി സ്വർണ്ണംകൊണ്ടുണ്ടാക്കുക; മുള്ളങ്കി, നെല്ലിക്ക, ഞാവൽപ്പഴം, പുളിങ്ങ, ചെതുപ്പാവിൻകായ്, കങ്കോലം, (തക്കോലം?) ഏലക്കായ്, പുരങ്ങ, മുളംപ്രന്ന്, കടകപ്പാലക്കായ്, വന്നിക്കായ്, അത്തിക്കായ്, തേങ്ങ, മുന്തിരിങ്ങ, വഴുതിനിങ്ങ, വെൺവഴുതിനിങ്ങ എന്നീ പതിനാറുകൂട്ടം വെള്ളികൊണ്ടുണ്ടാക്കുക; കരിമ്പനക്കായ്, അകത്തിക്കായ്, വയ്യങ്കതക്കായ്, ചെറുകമിഴിൻകായ്, ചേന, രക്താലു(?)കിഴങ്ങ്, ഉമ്മത്തിൻകായ്, കക്കരിക്ക, വെള്ളരിക്ക, ഇലവിൻകായ്, തേന്മാമ്പഴം, ചെറുക, ചണമ്പയർ, പേരാലിൻകായ്, ചെറുപയർ, പടോലങ്ങ എന്നീ പതിനാറുകൂട്ടം ചെമ്പുകൊണ്ടുമുണ്ടാക്കുക. രണ്ടു നീർക്കുടം വസ്ത്രംകൊണ്ടു മൂടി ധാന്യങ്ങൾക്കു മീതെ വെയ്ക്കുക; ഒരു കിടക്കമേൽ ഇണവസ്ത്രവും വെയ്ക്കുക. മൂന്നു പലമാറപ്പാത്രങ്ങളും വേണം. ഇവയെയെല്ലാം പുണ്യദിവസത്തിൽ പൂജിച്ച്, രുദ്രധർമ്മവൃഷപ്രതിമകളോടും ഒരു പശുവിനോടുംകൂടി ശാന്തനായി സമാഹിതനായ ഒരു ഗൃഹസ്ഥബ്രാഹ്മണന്നു നൽകുക.

യഥാ ഫലേഷു സർവ്വേഷു വസന്ത്യമരകോടയഃ
തഥാ സർവ്വഫലത്യാഗവ്രതാൽ ഭക്തിശ്ശിവേസ്തു മേ!
യഥാ ശിവശ്ച ധർമ്മശ്ച സദാനന്തഫലപ്രദൌ
തദ്യുക്തഫലദാനേന തൌ സ്യാതാം മേ വരപ്രദൌ!
യഥാ ഫലാന്യനന്താനി ശിവഭക്തേഷു സർവ്വദാ
തഥാനന്തഫലാവാപ്തിരസ്തു ജന്മനി ജന്മനി!
യഥാ ഭേദം ന പശ്യാമി ശിവവിഷ്ണ്വർക്കപത്മജാൻ
തഥാ മമാസ്തു വിശ്വാത്മാ ശങ്കരഃ ശങ്കരഃ സദാ!

എന്നത്രെ ദാനമന്ത്രം. ബ്രാഹ്മണദമ്പതിമാരെ ആഭരണങ്ങളണിയിച്ചിട്ടുവേണം കൊടുപ്പാൻ. കഴിവുണ്ടെങ്കിൽ, ഉപകരണങ്ങളെല്ലാം ചേൎന്ന ഒരു കട്ടിലും കൊടുക്കണം. കഴിവില്ലാത്തവൻ മുൻപറയപ്പെട്ട ഫലങ്ങളും കനകമയങ്ങളായ രുദ്രാദിപ്രതിമകളും നീർക്കുടങ്ങളും നൽകിയാൽ മതി. പിന്നീടു മൌനിയായി എണ്ണ കൂട്ടാതെ ഉണ്ണുക. മററു ബ്രാഹ്മണർക്കു യഥാശക്തി ഭോജനം കൊടുക്കണം.

* കലിംഗത്തിന്നു പല അൎത്ഥമുണ്ടു്.

ഈ സർവ്വഫലത്യാഗവ്രതം ഭഗവൽഭക്തർക്ക്—ശൈവർക്കും വൈഷ്ണവർക്കും യോഗികൾക്കും—എല്ലാം നല്ലതാണെന്നു വേദജ്ഞന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. ദ്വിജോത്തമ, സ്ത്രീകൾക്കും യഥാശക്തി അനുഷ്ഠിക്കാം. ഇഹത്തിലും പരത്തിലും അറുതിയില്ലാത്ത ഫലം കിട്ടാൻ, ഇതല്ലാതെ മറെറാരു വ്രതമില്ല! കാസ്സും പൊടിപ്പാൻ പൊൻ-വെള്ളി-ചെമ്പുകളുടെ എത്ര തരികളുണ്ടാകുമോ, അത്ര ആയിരം യുഗം ശിവലോകത്തു സൽക്കരിക്കപ്പെടും! മനുഷ്യർക്ക് സകല ദോഷങ്ങളേയും നീക്കുന്നതും ആയുഷ്കരവുമായ ഒരു വ്രതമാണിത്. ഇതനുഷ്ഠിച്ചവൻ മറുജന്മങ്ങളിലും പുത്രവിയോഗദുഃഖം അനുഭവിക്കയില്ല; ഇന്ദ്രലോകം പൂകുകയുംചെയ്യും. മുനിസത്തമ, വകയില്ലാത്തവൻ ഇതു ശ്രവിക്കയോ അമ്പലങ്ങളിലും ധർമ്മിഷ്ഠന്മാരുടെ ഗൃഹങ്ങളിലുംചെന്നു വായിക്കയോ ചെയ്താൽ മതി; എന്നാൽ അവനും നിഷ്പാപനായി പുരവൈരിയുടെ ഈ ആനന്ദകരമായ പുരത്തിൽ എത്തിച്ചേരും.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതനാരദനന്ദികേശ്വരസംവാദം, ഫലത്യാഗമാഹാത്മ്യകഥനം, തൊണ്ണൂററാറാമദ്ധ്യായം.

—(0)—

# തൊണ്ണൂറേഴാമദ്ധ്യായം

നാരദൻ:—'നന്ദികേശ്വര, മനുഷ്യർക്ക് ആരോഗ്യത്തെയും, ശാന്തിയെയും, അററമില്ലാത്ത ഫലത്തെയും നൽകുന്ന ഒരു വ്രതം പറയുക.'

നന്ദികേശ്വരൻ:—'വിശ്വാത്മാവിന്റെ ഇരിപ്പിടമായ സനാതനപരബ്രഹ്മം യാതൊന്നോ, അതു തന്നെയാണ് സൂര്യചന്ദ്രാഗ്നികളാകുന്ന മൂന്നു രൂപങ്ങൾ പൂണ്ടു ലോകത്തിൽ വിളങ്ങുന്നത്. അതിനെ ആരാധിച്ചാൽ മതി, മനുഷ്യർക്ക് ക്ഷേമം കിട്ടാൻ. അതിനാൽ സൂര്യവാരംതോറും നക്താശനമനുഷ്ഠിക്കണം. ഞായറാഴ്ച അത്തത്തോടുചേർന്നുവന്നാലാകട്ടെ, ശനിയാഴ്ച ഒരിക്കലുണ്ട്, ഞായറാഴ്ച ബ്രാഹ്മണരെ പിതൃക്കൾ കൂടാതെ ഊട്ടി, രാത്രിയിൽ ഊൺകഴിക്കുക.

രക്തചന്ദനംകൊണ്ടു പന്തിരണ്ടിതളുള്ള ഒരു പത്മം വരച്ച്, കിഴക്കെ ഇതളിൽ സൂര്യനെ നമസ്തുബ്ഭ്യമുച്ചരിച്ചുംകൊണ്ടു വിന്യസിക്കുക; അഗ്നികോണിലേതിൽ ദിവാകരനെ; തെക്കേതിൽ വിവസ്വാനെ; നിരൃതകോണിലേതിൽ ഭഗനെ; പടിഞ്ഞാറേതിൽ വരുണനെ; വായുകോണിലേതിൽ മഹേന്ദ്രനെ; വടക്കേതിൽ ആദിത്യനെ; ഈശാനകോണിലേതിൽ ശാന്തനെ. കർണ്ണികയുടെ കിഴക്കെ ഇതളിൽ സൂര്യാശ്വങ്ങളേയും, തെക്കെ ഇതളിൽ അര്യമാവിനെയും, പടിഞ്ഞാറെ ഇതളിൽ മാർത്താണ്ഡനെയും, വടക്കെ ഇതളിൽ രവിയെയും, കർണ്ണികമേൽ ഭാസ്കരനെയും വെയ്ക്കുക. എ

ന്നിട്ട് ആ പത്മത്തിൽ ചുകന്ന പൂക്കൾ, എള്ള്, രക്തചന്ദനം എന്നിവയോടുകൂടിയ വെള്ളംകൊണ്ടർഗ്ഘ്യം നൽകുക:

'കാലാത്മാ സർവ്വഭൂതാത്മാ വേദാത്മാ വിശ്വതോമുഖഃ
യസ്മാദഗ്നീന്ദ്രരൂപസ്ത്വമതഃ പാഹി ദിവാകര!
അഗ്നിമീഡേ നമസ്തുഭ്യമിഷേ ത്വോർജ്ജേ ച ഭാസ്കര!
അഗ്ന ആയാഹി വരദ, നമസ്തേ ജ്യോതിഷാം പതേ!'

എന്നീ മന്ത്രംകൊണ്ടർഘ്യം നൽകി, വിസർജ്ജിച്ചു രാത്രിയിൽ എണ്ണക്കൂട്ടാതെ ഊണ് കഴിയ്ക്കുക. ആറുമാസമതിയാൽ, സ്വർണ്ണംകൊണ്ട് ഒരു താമരപ്പൂവും ഇരുകൈകളോടുകൂടിയ പുരുഷപ്രതിമയും ഉണ്ടാക്കി, ചെമ്പുപാത്രത്തിന്മേൽ ശർക്കര നിറച്ചതിന്മേൽവെച്ച്, ബ്രാഹ്മണന്നു നൽകണം; കൊമ്പുകൾ സ്വർണ്ണംകൊണ്ടും കുളമ്പുകൾ വെള്ളികൊണ്ടും കെട്ടിച്ച ഒരു വിലയേറിയ പശു, കുട്ടി, ഓടുകൊണ്ടുള്ള കറവുപാത്രം എന്നിവയേയും കൊടുക്കണം. എന്നാൽ അനേകം വ്രതങ്ങളും ദാനങ്ങളുമായി! ബ്രാഹ്മണനേയും കനകരത്നങ്ങൾകൊണ്ടും രക്തവസ്ത്രമാല്യധൂപങ്ങൾകൊണ്ടും പൂജിച്ചു സങ്കല്പം ചൊല്ലിക്കൊണ്ടുവേണം കൊടുക്കാൻ. അദ്ദേഹം അംഗവൈകല്യവും ഔദ്ധത്യവുമില്ലാത്തവനും ജിതേന്ദ്രിയനും ഗൃഹസ്ഥനുമായിരിക്കണം. സങ്കല്പം ഇങ്ങനെയാണ്:

'നമോ നമഃ പാപവിനാശനായ
വിശ്വാത്മനേ സപ്തതുരംഗമായ
സാമർഗ്ഗ്യജുർദ്ധാമനിധേ വിധാത്രേ
ഭവാബ്ധിപോതായ ജഗൽ സവിത്രേ!'

ഈ വിധിയ്ക്കൊത്ത് ഒരു കൊല്ലം ആചരിയ്ക്കുന്ന മനുഷ്യൻ നിഷ്കല്മഷനായിച്ചമഞ്ഞു, വെൺചാമരങ്ങൾകൊണ്ടു വീശപ്പെട്ടുകൊണ്ടു സൂര്യലോകം പ്രാപിയ്ക്കും; പുണ്യക്ഷയത്തിൽ പലവുരു ശോകദുഃഖഭയരോഗരഹിതനും അമിതതേജസ്സും ധർമ്മാത്മാവും ഏഴു ദ്വീപുകൾക്കധിപതിയുമായ രാജാവായി ജനിയ്ക്കുകയും ചെയ്യും. ഭർത്താവിനേയും ഗുരുജനങ്ങളേയും ദേവകളേയും സേവിയ്ക്കുന്ന ഒരു സ്ത്രീ ഞായറാഴ്ച നക്താശനം അനുഷ്ഠിയ്ക്കുന്നതായാൽ, അവളും സുരശ്രേഷ്ഠരാൽ പൂജിയ്ക്കപ്പെട്ടു ദേവമൂർത്തിയുടെ (സൂര്യന്റെ) ലോകത്തിൽ ചെന്നുചേരും. ഇതു ചൊല്ലുകയോ കേൾക്കുകയോ ചൊല്ലുന്നതിൽ അഭിനന്ദിയ്ക്കുകയോ ചെയ്താൽത്തന്നെ, എന്നെന്നും ദേവപൂജിതനായി പുരന്ദരപുരത്തിൽ നിവസിയ്ക്കാം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദത്തിൽ ഗുണനാമനിർദ്ദേശപ്രസംഗത്തിൽ
സൂര്യവാരകല്പകഥനം തൊണ്ണൂറ്റേഴാമദ്ധ്യായം.

0

# തൊണ്ണൂറ്റെട്ടാമദ്ധ്യായം

നന്ദികേശ്വരൻ:--സംക്രാന്ത്യുദ്യാപനം എന്ന മറെറാന്നുകൂടിപ്പറയാം; ഇതു പരലോകത്തിൽ അക്ഷയവും സർവ്വകാമസാധകവുമത്രെ:

അയനാരംഭത്തിലോ, വിഷുവത്തിലോ സംക്രാന്തിവ്രതം തുടങ്ങാം. തലേന്നാൾ പല്ലുതേച്ചു കളിച്ച് ഒരിക്കലുണ്ണുക. സംക്രാന്തിനാൾ രാവിലെ എള്ളുകൊണ്ടു കുളിച്ച്, ചന്ദനംകൊണ്ടു കർണ്ണികയോടുകൂടിയ എട്ടിതൾപ്പത്മം വരച്ച്, അതിൽ സൂര്യനെ ആവാഹിക്കണം. കർണ്ണികമേൽ സൂര്യനേയും, കിഴക്കെ ഇതളിൽ ആദിത്യനേയും, അഗ്നികോണിലേതിൽ ഉഷ്ണാർച്ചിസ്സിനേയും, തെക്കേതിൽ ഋങ്മണ്ഡലനേയും, നിരൃതികോണിലേതിൽ സവിതാവിനേയും, പടിഞ്ഞാറേതിൽ തപനനേയും, വായുകോണിലേതിൽ ഭഗനേയും, വടക്കേതിൽ മാർത്താണ്ഡനേയും, ഈശാനകോണിലേതിൽ വിഷ്ണുവിനേയും *നമസ്സെന്നുച്ചരിച്ചുകൊണ്ടു വിന്യസിക്കുക. എന്നിട്ടു ചന്ദനം പൂവു മുതലായവകൊണ്ടു പഴങ്ങളും പലഹാരങ്ങളും നിവേദിച്ചു പൂജിക്കണം; യഥാശക്തി സ്വർണ്ണംകൊണ്ടുണ്ടാക്കിയ താമരപ്പൂവ് ഒരു പാത്രം നെയ്യോടും ജലകുംഭത്തോടും കൂടി ബ്രാഹ്മണന്നു കൊടുക്കുകയും വേണം.

'വിശ്വായ വിശ്വരൂപായ വിശ്വധാമ്നേ സ്വയംഭുവേ
നമോനന്ത! നമോ ധാത്രേ ഋക്സാമയജുഷാം പതേ!'

എന്നിങ്ങനെ, ചന്ദനജലപുഷ്പങ്ങൾകൊണ്ടു ദേവന്ന് അർഘ്യവും നിലത്തുവെയ്ക്കുക. ഇതെല്ലാം മാസംതോറും ആചരിച്ച്, ആണ്ടു തികഞ്ഞാൽ പന്തിരണ്ടിരട്ടിയായി ചെയ്യണം. സംവത്സരാവസാനത്തിൽ, നെയ്പ്പായസംകൊണ്ട് അഗ്നിയേയും ബ്രാഹ്മണശ്രേഷ്ഠരേയും സന്തൃപ്തിപ്പെടുത്തി, പന്തിരണ്ടു പൊന്താമരപ്പൂക്കൾ രത്നങ്ങളോടും പന്തിരണ്ടു കുടങ്ങളോടുംകൂടി ദാനംചെയ്യണം. കൊമ്പു സ്വർണ്ണംകൊണ്ടും കുളമ്പു വെള്ളികൊണ്ടും കെട്ടിച്ച സുശീലകളായ പന്തിരണ്ടു കറവു പൈക്കളേയും മാല്യവസ്ത്രങ്ങളണിയിച്ച് ഓട്ടുകറവുപാത്രങ്ങളോടുകൂടി നൽകണം. അതിന്നു കഴിവില്ലാത്തവൻ എട്ടോ ആറോ നാലോ പൈക്കളെക്കൊടുക്കുക; ദരിദ്രൻ ഒന്നിനെയെങ്കിലും ഒരു വിശിഷ്ടബ്രാഹ്മണന്നു കൊടുക്കുക. അനന്തനോടുകൂടിയ ഭൂമിയുടെ പ്രതിമ സ്വർണ്ണംകൊണ്ടോ വെള്ളികൊണ്ടോ ചെമ്പുകൊണ്ടോ കഴിവില്ലെങ്കിൽ അരിമാവുകൊണ്ടോ ഉണ്ടാക്കിച്ച് അതും സൂര്യന്റെ സ്വർണ്ണപ്രതിമയോടുകൂടി ദാനംചെയ്യണം. പിശുക്കു പിടിക്കരുത്; പിടിച്ചാൽ, തീർച്ചയായും അധോഗതി പററും.

നാരദ, ഇതനുഷ്ഠിച്ചവൻ മഹേന്ദ്രാദിദേവകളോടും ഏഴു സമുദ്രങ്ങളോടും കൂടിയ ഭൂമി നില്പുള്ളേടത്തോളം കാലം, ഗന്ധർവ്വരാലെല്ലാം പൂ

* സൂര്യായ നമഃ, ആദിത്യായ നമഃ, ഉഷ്ണാർച്ചിഷേ നമഃ എന്നിങ്ങനെ.

ജിക്കപ്പെട്ടുകൊണ്ടു സ്വർഗ്ഗത്തിൽ വസിക്കും; കല്പമൊടുങ്ങിയാൽ, സുരൂപനും സുശീലനും കുലീനനുമായി ജനിച്ച്, ഏഴു ദ്വീപിന്നും നാഥനായി, ഭാര്യയോടൊന്നിച്ച്, വളരെ പുത്രന്മാരാൽ വന്ദിതചരണനായി വാഴുകയും ചെയ്യും. ഈ പുണ്യമായ സംക്രമവ്രതമെല്ലാം ഭക്തിയോടെ ചൊല്ലുകയോ കേൾക്കുകയോ അതിന്നു പ്രേരിപ്പിക്കുകയോ ചെയ്താൽത്തന്നെ, ദേവകളാൽ സൽകരിക്കപ്പെട്ടുകൊണ്ട് ദേവേന്ദ്രന്റെ രാജധാനിയിൽ നിവസിക്കും!

ശ്രീമത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, നന്ദികേശ്വരസംവാദേ, സംക്രാന്ത്യുദ്യാപനവിധിവർണ്ണനം തൊണ്ണൂറെറട്ടാമദ്ധ്യായം.

— (0) —

# തൊണ്ണൂറെറാമ്പതാമദ്ധ്യായം.

നന്ദികേശ്വരൻ:—നാരദ, ദേവന്മാരാലെല്ലാം വന്ദിക്കപ്പെട്ട വിഭൂതിദ്വാദശി എന്നൊരു ശ്രേഷ്ഠമായ വിഷ്ണുവ്രതം ഞാൻ പറയാം: കാർത്തികത്തിലൊ ചൈത്രത്തിലൊ വൈശാഖത്തിലൊ മാർഗ്ഗശീർഷത്തിലൊ ഫാൽഗുനത്തിലൊ ആഷാഢത്തിലൊ വെളുത്ത ദശമിനാൾ ലഘുഭക്ഷണം മാത്രം കഴിക്കുക. വൈകുന്നേരം സന്ധ്യാവന്ദനത്തിനുശേഷം,

'ഏകാദശ്യാം നിരാഹാരഃ സമഭ്യർച്യ ജനാർദ്ദനം
ദ്വാദശ്യാം ദ്വിജസംയുക്തഃ കരിഷ്യേ ഭോജനം വിഭോ;
തദവിഘ്നേന മേ യാതു സഫലം സ്യാച്ച കേശവ!'

എന്നു വ്രതംകൊള്ളുക. നാരായണായ നമഃ എന്നു ഉച്ചരിച്ചിട്ടു വേണം രാത്രിയിൽ കിടക്കാൻ. പിറേറന്നു രാവിലെ എഴുന്നേററു കുളിയും ജപവും കഴിച്ചു പുണ്ഡരീകാക്ഷനെ വെളുത്ത മാല്യാനുലേപനങ്ങൾകൊണ്ടു പൂജിക്കുക: വിഭൂതയെ നമഃ എന്നു തൃക്കാലുകൾ; അശോകായ നമഃ എന്നു കാൽമുട്ടുകൾ; ശിവായ നമഃ എന്നു തുടകൾ, വിശ്വമൂർത്തയെ നമഃ എന്നരക്കെട്ട്; കന്ദർപ്പായ നമഃ എന്നു ലിംഗം; ആദിത്യായ നമഃ എന്നു കൈകൾ; ദാമോദരായ നമഃ എന്നു വയർ; വാസുദേവായ നമഃ എന്നു സ്തനങ്ങൾ; മാധവായ നമഃ എന്നു മാറിടം; ഉൽക്കണ്ഠിതായ നമഃ എന്നു കണ്ഠം; ശ്രീധരായ നമഃ എന്നു മുഖം; കേശവായ നമഃ എന്നു തലമുടി; ശാർങ്ഗധരായ നമഃ എന്നു പുറം; വരദായ നമഃ എന്നു കണ്ണുകൾ; ശംഖായ നമഃ എന്നും മറവുമായി ശംഖചക്രഖഡ്ഗഗദാദ്യുപകരണങ്ങൾ; സർവാത്മനേ നമഃ എന്നു ശിരസ്സ്. യഥാശക്തി സ്വർണ്ണംകൊണ്ടുണ്ടാക്കിയ ഒരു മത്സ്യത്തിന്റെയും ചെങ്ങഴിനീർപ്പൂവിന്റെയും പ്രതിമകൾ ഒരു നീർക്കുടത്തോടും വെള്ളവസ്ത്രംകൊണ്ടു ചുററി എള്ളിട്ട ഒരു ശർക്കരപ്പാത്രത്തോടുംകൂടി തിരുമുമ്പിൽ വെയ്ക്കണം. രാത്രിയിൽ ഇതിഹാസകഥാദികളാൽ ഉറക്കമിള

പോന്നു. കല്പാരംഭത്തിൽ ആ പുഷ്കരവാസി വാണ ലോകപൂജിതയായ ഏഴാം ദ്വീപത്രെ, പുഷ്കരദ്വീപെന്നു വിളിക്കപ്പെട്ടത്;..................തപഃപ്രഭാവത്താൽ ബ്രഹ്മാദിവിരാധിതനായ അദ്ദേഹത്തിനു ചെന്നണയാവതല്ലാത്ത ഒരു സ്ഥലം മൂന്നുലോകത്തുമില്ലായിരുന്നു. അനേകായിരം സ്ത്രീകളാൽ പരിചരിക്കപ്പെടുന്ന ഒരു നിസ്തുല്യസ്ത്രീയായിരുന്നു അദ്ദേഹത്തിന്റെ പത്നിയും ............അവളിൽ അദ്ദേഹത്തിനു ധർമ്മശീലരും മികച്ച വില്ലാളികളുമായ പതിനായിരം പുത്രന്മാരുണ്ടായി. തന്റെ ഈ സ്ഥിതിയെല്ലാം കണ്ടിട്ടു രാജാവിനു വീണ്ടും വീണ്ടും വിസ്മയം തോന്നി.

............'മുനിപുംഗവാ, എന്തുകൊണ്ടാണെനിക്കു ദേവമനുഷ്യശ്ലാഘിതമായ നിർമ്മലൈശ്വര്യം സിദ്ധിച്ചതും, നിർജ്ജരസുന്ദരിമാരെപ്പോലും നിശ്ശേഷം ജയിച്ച ഭാര്യയെ കിട്ടിയതും,.......... ഈ വിമാനത്തിൽ അമാത്യരും അനന്തരം കാലാളുകളും ചുഴന്ന രാജാക്കന്മാർ നൂറുകോടി കേറിയാലും, ആകാശത്തു നക്ഷത്രങ്ങളാൽ പരിവൃതമായ ചന്ദ്രമണ്ഡലംപോലെ വിളങ്ങുന്നതായിരിക്കയേ ഉള്ളൂ! അതിനാൽ, ഈ വകയെല്ലാം ലഭിക്കത്തക്കവണ്ണം എന്തു ധർമ്മവും മറ്റുമാണ്, മുൻജന്മത്തിൽ ഞാനോ എന്റെ പുത്രന്മാരോ ഇവളോ ചെയ്തിട്ടുള്ളത്? അതൊക്കെ പറഞ്ഞുതന്നാലും.' പ്രചേതസ്സു പൃഥ്വീശന്റെ മുൻജന്മത്തിലെ അത്ഭുതചരിതം നോക്കിക്കണ്ടിട്ടു പറഞ്ഞു: –

'അതിഘോരമായ..........ചതുപ്പായത്ത അംഗസന്ധികളും, ചുറിപ്പിടിച്ച പാമ്പുകളും, വല്ലാത്ത നാറ്റം—.......... .........; ഭവാൻ എല്ലാവരാലും ശപിക്കപ്പെട്ടു. ഈ സ്ത്രീയാലും എത്ര ഭാമനിക്കപ്പെട്ടാലും ഭവാനോടു വളരെ ഇണങ്ങിയിരുന്നായിരുന്നു........നന്നേ; എന്നാൽ ധാന്യമോ, കായയോ, മാംസമോ ഒന്നും കിട്ടിയില്ല.

............അനംഗവതി എന്ന ദേവിയുടെ മന്ദിരത്തിൽ വിഭതിപോലശീപ്രതം 'കാലക്കുട്ടി', മികച്ച ലവണശൈലവും ഉപകരണാന്വിതമായ കിടക്കയും അലംകൃതമായ വിഷ്ണുപ്രതിമയും പൊന്നിൻകല്പകവൃക്ഷവും പുരോഹിതനു ദാനം ചെയ്‌വാൻ തുടങ്ങുകയാണ്. അതു കണ്ടിട്ട് ...........അതിൽ പ്രീതയായ അനംഗവതി നിങ്ങൾക്കു മുന്നൂറു പൊൻനാണ്യം തരാൻ ആജ്ഞ കൊടുത്തു.........

........; ആ സത്ഗുണത്തിന്റെ മാഹാത്മ്യത്താലത്രേ, അങ്ങയ്ക്ക് അല്പതപസ്സുകൊണ്ടുതന്നെ പ്രസാദിച്ചു ലോകനാഥനായ നാൻമുഖൻ —വിധിഷേധസ്വരൂപനായ വിഷ്ണു—യഥേഷ്ടഗാമിയായ പരമവിമാനം കല്പിച്ചുതന്നതും. ആ അനംഗവതീദാസ്യമാണ്, ഇപ്പോൾ കാമദേവന്റെ ഭാര്യയായ രതിയുടെ സപത്നി, പ്രീതി എന്നവൾ! ആ ലോകനാഥപുത്രിയെ ദേവകൾപോലും പരക്കെ പൂജിച്ചുപോരുന്നു. അതിനാൽ, മഹാരാജാവേ, ഭവാൻ പരമവിമാനം വെടിഞ്ഞ്, ഭൂമിയിൽ ഗംഗാതീർത്ഥ

രെചന്ന്, വിശ്രുതിഭോദശീവ്രതം അനുഷ്ഠിച്ചുകൊള്ളുക; എന്നാൽ തീർച്ചയായും നിർവാണം പ്രാപിക്കാം.'............

............; എങ്ങിനെയായാലും പന്തിരണ്ടു ഭോദശി കഴിക്കണം; യഥാശക്തി ബ്രാഹ്മണക്കു ദക്ഷിണയും കൊടുക്കണം. പിശുക്കു പിടിക്കരുതു്. ഭക്തികൊണ്ടേ ഭഗവാൻ പ്രസാദിക്കൂ. മനുഷ്യരുടെ കല്മഷങ്ങളെ പോക്കുന്ന ഇതു ഭക്തിപൂർവം ചൊല്ലുകയോ കേൾക്കുകയോ അതിനു പ്രേരിപ്പിക്കുകയോ ചെയ്യുന്നവൻ തന്നെ, നൂറു നൂറുകോടിസംവത്സരം ദേവലോകത്തു വസിക്കും!

ശ്രീമത്സ്യമഹാപുരാണം, [illegible] നന്ദികേശ്വരസംവാദം, വിശ്രുതിഭോദശീവ്രതമാഹാത്മ്യകഥനം [illegible] അദ്ധ്യായം.

— (0) —

# ഒരുനൂററാറാമദ്ധ്യായം.

നന്ദികേശ്വരൻ:—* ഇനി, മഹാപാപങ്ങളെപ്പോക്കുന്ന അരൂപദിവ്യവ്രതം, ശിവൻ അരുളിച്ചെയ്തിട്ടുള്ളതു ഞാൻ പറയാം: ഒരുകൊല്ലം നക്താശനം (പകലുപവസിച്ചു രാത്രിയിൽമാത്രം ഉണ്ണുക) അനുഷ്ഠിച്ചു്, സ്വർണ്ണംകൊണ്ടുള്ള ചക്രത്രിശൂലങ്ങളും ഇണവസ്ത്രവും ഒരു കുടുംബിയായ ബ്രാഹ്മണനു നൽകിയവൻ ശിവന്റെ സാരൂപ്യം നേടി, ദേവന്മാരൊന്നിച്ചു ശിവലോകത്തു സുഖിക്കും; ഇതു മഹാ പാപനാശനമായ ദേവവ്രതമത്രേ. ഒരുകൊല്ലം ഒരിക്കലുണ്ടു ശിവന്റെയും വൃഷത്തിന്റെയും സ്വർണ്ണപ്രതിമകളോടുകൂടി തിലധേനുവിനെ ദാനം ചെയ്യുന്നവൻ രുദ്രലോകം പ്രാപിക്കും; പാപങ്ങളെയും ദുഃഖങ്ങളെയും പോക്കുന്ന രുദ്രവ്രതമാണിതു്............ചൈത്രം മുതല്ക്കു ത്രയോദശിയിൽ നക്താശനം ആചരിച്ചു്, വൈശാഖത്തിൽ, സ്വർണ്ണംകൊണ്ടു...... ..ആഷാഢം മുതൽക്കു നാലു മാസം നഖം മുറിക്കലും വഴുതിനിങ്ങയും വർജ്ജിച്ചു്, കാർത്തിക പൌർണ്ണമിയിൽ ഒരു പൊന്നിൻ വഴുതിനിങ്ങ തേൻ നെയ്ക്കുടത്തോടുകൂടി ബ്രാഹ്മണനു ദാനംചെയ്യുന്നവൻ ശിവലോകം പൂകും;...... ഫാൽഗുനം മുതൽക്കു തൃതീയയിൽ ലവണം വർജ്ജിച്ചു്,...... ... ചാണകംകൊണ്ടു വട്ടത്തിൽ മെഴുകി, പൂക്കളും അക്ഷതങ്ങ

* പത്മപുരാണം, സൃഷ്ടിഖണ്ഡം, [illegible]

ളമിട്ട് ശിവനേയോ വിഷ്ണുവിനേയോ ഒരുകൊല്ലം നെയ്യഭിഷേകം കഴിച്ച്, അവസാനത്തിൽ, എട്ടുവിരൽ വലുപ്പമുള്ള ഒരു തനിപ്പൊൻതാമരപ്പൂവു തിലധേനുസമന്വിതമായി ഒരു സാമവേദിക്കു ദാനംചെയ്യുവൻ ശിവലോകത്തു സൽകരിക്കപ്പെടും; ഇതു സാമവ്രതമത്രേ. നവമിയിൽ ഒരിക്കലുണ്ട്, ...........ഊട്ടി, ഒരാസനത്തെയും കനകവസ്ത്രകുംഭങ്ങളേയും............ഒരു കൊല്ലം വാവിന്നാൾ പയോവ്രതം അനുഷ്ഠിച്ച്, ഒടുവിൽ ശ്രാദ്ധം കഴിച്ച്, അഞ്ചു കറവുപൈക്കളേയും മഞ്ഞവസ്ത്രങ്ങളേയും ജലകുംഭങ്ങളേയും ദാനം ചെയ്യുവൻ..............പൂജിക്കപ്പെടും; പിന്നെ ഭൂപതിയായി ജനിക്കും; ഇത് ആനന്ദവ്രതമത്രെ. ഒരുകൊല്ലം സ്വാമിക്കു പഞ്ചാമൃതാഭിഷേകം കഴിച്ച്,..............വർജ്ജിക്കുക; ഒടുവിൽ ഒരു ബ്രാഹ്മണനെ നെയ്പ്പായസം ഊട്ടി പുഷ്പമാലകൾ ഘൃതധേനുവോടുകൂടി നൽകുക; ശീലവും.........ഒരു കൊല്ലം സന്ധ്യയ്ക്കു വിളക്കു വെയ്ക്കുക; എണ്ണ തേയ്ക്കുകയും മററും ചെയ്യാതിരിക്കുക; ഒടുവിൽ ഒരു വിളക്ക്,................

കാർത്തികം മുതൽക്ക് ഒരുകൊല്ലം ത്രിതീയയിൽ യവമിട്ട ഗോമൂത്രം സേവിച്ചു നക്താശനമനുഷ്ഠിച്ച്, ഒടുവിൽ..............മംഗളപ്രദമാകുന്നു. ചൈത്രമാസത്തിൽ ഗന്ധാനുലേപനം വർജ്ജിച്ച്, ഒടുവിൽ സുഗന്ധദ്രവ്യം നിറച്ചു ഒരു മുത്തുച്ചിപ്പിയും രണ്ടു വെള്ളവസ്ത്രങ്ങളും..............പകൽ പയോവ്രതമനുഷ്ഠിച്ച്, ഒടുവിൽ ഒരു പ്രസവമടുത്ത പശുവിനെ വളരെ സ്വർണ്ണത്തോടുകൂടി ദാനംചെയ്യുവാൻ പരമപദം കിട്ടും; പുനരാവൃത്തിയെ നീക്കുന്ന ധേനുവ്രതമാണിത്..............

അഷ്ടമിതോറും നക്താശനമനുഷ്ഠിച്ച്..............; ഈ സുഗതിവ്രതത്താൽ ഇന്ദ്രപദം പ്രാപിക്കാം..............ഒരു കൊല്ലം ഏകാദശിതോറും നക്താശനം ആചരിച്ച്, ഒടുവിൽ സ്വർണ്ണംകൊണ്ടുള്ള വിഷ്ണുചക്രം നൽകിയവൻ...........രാജാവായി ജനിയ്ക്കും; ഇതിനെ കൃഷ്ണവ്രതമെന്നു പറയുന്നു. ഓരാണ്ടു ...........കൊടുത്താൽ ലക്ഷ്മീലോകത്തു വസിക്കാം; ഇതു ദേവീവ്രതമത്രെ. സപ്തമിതോറും നക്താശിയായി, ഒരാണ്ടു ചെല്ലുമ്പോൾ ഒരു കറവുപശുവിനെ............നാലുമാസം വലിയ കാര്യം വർജ്ജിച്ച് കാർത്തികത്തിൽ അവ സ്വർണ്ണംകൊണ്ടുണ്ടാക്കി രണ്ടു ഗോക്കളോടുകൂടി ബ്രാഹ്മണനു കൊടുത്താൽ വിഷ്ണുലോകത്തു വസിക്കാം; ഫലവ്രതമാണിത്. സപ്തമിതോറും നോററ്, ഒരാണ്ടെത്തിയാൽ ഒരു പൊൻതാമരപ്പൂവ്, പൈക്കൾ, അന്നവസ്ത്രങ്ങൾ, കുടം എന്നിവ യഥാശക്തി ദാനംചെയ്യുവൻ സ്വർല്ലോകമടയും; ഇതു സൌരവ്രതമാകുന്നു. പന്ത്രണ്ടു ദ്വാദശി......... ചതുർദ്ദശിതോറും നക്താശനം; ആണ്ടെത്തിയാൽ പശുദ്ദാനം;......... ഏഴുനാൾ ഉപവസിച്ച് ഒരു നെയ്ക്കുടം ബ്രാഹ്മണനു കൊടുത്താൽ ബ്രഹ്മലോകം പൂകാം; ഇതു ഘൃതവ്രതമത്രേ. മഴക്കാലം മുഴുവൻ വെറും തുറസ്സിൽ കിടക്കുക; ഒടുവിൽ ഒരു കറവുപശുവിനെ ദാനംചെയ്യുക; ഈ ഇന്ദ്രവ്രതം

ണം. വെള്ളം കോരപ്പെടുക്കാത്തതോ കോരിയെടുത്തതോ ആവാം കളി. ജലത്തെ അഭിജ്ഞൻ.......................

..................................................................

'അശ്വക്രാന്തേ ..................................................

..................................................................

ഉദ്ധൃതാസി വരാഹേണ കൃഷ്ണേന ശതബാഹുനാ
മൃത്തികേ ബ്രഹ്മദത്താസി കാശ്യപേനാഭിമന്ത്രിതാ.
ആഹൃത്യ മമ ഗാത്രാണി സർവ്വം പാപം പ്രമോചയ
മൃത്തികേ ദേഹി നഃ പുഷ്ടിം ത്വയി സർവ്വം പ്രതിഷ്ഠിതം.
നമസ്തേ സർവ്വലോകാനാം പ്രഭവാരണി സുവ്രതേ!'

...............എന്നിട്ട്, പുണ്യനദിൽ മുങ്ങീട്ട് ...........പിതൃക്കളെ .......................തർപ്പിക്കണം.

'യമായ ധർമ്മരാജായ മൃത്യവേ ചാന്തകായ ച
വൈവസ്വതായ കാലായ സർവ്വഭൂതക്ഷയായ ച
ഔദുംബരായ ദധ്നായ നീലായ പരമേഷ്ഠിനേ
വൃകോദരായ ചിത്രായ ചിത്രഗുപ്തായ വൈ നമഃ!'

എന്ന്, എള്ള് കയ്യിൽവെച്ചു പിതൃമാതാമഹാദികളായ പിതൃക്കളെ നാമഗോത്രങ്ങൾ ചൊല്ലി തർപ്പിച്ച് ഈ മന്ത്രം ഉച്ചരിക്കുക:

'യേഽബാന്ധവാ ബാന്ധവാ വാ യേഽന്യജന്മനി ബാന്ധവാഃ
തേ തൃപ്തിമഖിലാ യാന്തു യശ്ചാസ്മത്തോയകാംക്ഷതി!'

.......................

"നമസ്തേ വിഷ്ണുരൂപായ നമോ വിഷ്ണുമുഖായ വൈ!
... ... ... ... ... ... ... ... ... ... ... ... ... ... ...!
നമസ്തേ ശിവ, സർവ്വേശ! നമസ്തേ സർവ്വവത്സല!
ജഗത്സ്വാമിൻ, നമസ്തേസ്തു ദിവ്യചന്ദനഭൂഷിത!
പത്മാസന, നമസ്തേസ്തു കുണ്ഡലാംഗദഭൂഷിത!
നമസ്തേ സർവ്വലോകേശ, ജഗത് സർവ്വം വിബോധയ!
... ... ... ... ... ... ... ... ... ... ... ... ... ...
... ... ... ... ... ... ... ... ... ... ... ... ... ...!
... ... ... ... ... ... ... ... ... ... ... ... ... ...!'

എന്നിങ്ങനെ സൂര്യനെ നമസ്കരിച്ചു...............ബ്രാഹ്മണനേയും...... ...................ദർശിക്കുക. പിന്നെ വിഷ്ണുക്ഷേത്രത്തിൽ പോവുക.

ശ്രീമത്പത്മമഹാപുരാണം, ഉമാമഹേശ്വരസംവാദാന്തർഗ്ഗതനാരദനന്ദികേശ്വരസംവാദം,
സ്നാനവിധികഥനം, ഒരുനൂററിരണ്ടാമദ്ധ്യായം.

—— (൦) ——

# ഒരുനൂററിമൂന്നാമദ്ധ്യായം

നന്ദികേശ്വരൻ:— * ഇനി, മാർക്കണ്ഡേയൻ പണ്ടു പാണ്ഡവനോടു വർണ്ണിച്ച പ്രയാഗമാഹാത്മ്യം ഞാൻ പറയാം:

... ... ... ... ... ... ...

... ... ... ... ... ... ...

................അനന്തരം സന്തുഷ്ടനായ മാർക്കണ്ഡേയൻ ചോദിച്ചു:— രാജാവേ, എന്തിനാണ് അങ്ങു കരഞ്ഞിരുന്നത്? എന്താണൊരു വല്ലായ്മ? എന്താണ് ഉപദ്രവം? എന്താണപ്രിയം? വേഗത്തിൽ പറയുക.'

... ... ... ... ... ... ... ...

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതനാരദനന്ദികേശ്വരസംവാദം, പ്രയാഗമാഹാത്മ്യപ്രകരണം, യുധിഷ്ഠിരമാർക്കണ്ഡേയസമാഗമം ഒരുനൂററിമൂന്നാമദ്ധ്യായം.

— (੦) —

# ഒരുനൂററിനാലാമദ്ധ്യായം

യുധിഷ്ഠിരൻ:— § 'ഭഗവൻ, മഹാമുനേ, മുൻകല്പത്തിൽ ദേവേശനായ ബ്രഹ്മാവിനാൽ അരുളിച്ചെയ്യപ്പെട്ടതു ശരിക്കു കേൾപ്പാൻ എനിക്കു മോഹമുണ്ട്..........'

മാർക്കണ്ഡേയൻ:—'വത്സ, അവിടെ ശ്രേഷ്ഠഫലം ഇന്നതാണെന്ന്, പണ്ടു ബ്രാഹ്മണരുടെ ഇടയിൽവെച്ചു പറഞ്ഞുകേട്ടിട്ടുള്ളതു ഞാൻ പറയാം:

പ്രതിഷ്ഠാനനഗരംമുതൽ വാസുകിതീർത്ഥംവരെ, കംബളാശ്വതരബഹുമൂലകനാഗതീർത്ഥങ്ങളുൾപ്പെട്ട സ്ഥലം പ്രജാപതിക്ഷേത്രമെന്നു മൂന്നുലോകങ്ങളിലും പുകൾപ്പെട്ടതാകുന്നു. അവിടെ സ്നാനംചെയ്യുന്നവർ സ്വർഗ്ഗാരൂഢരാം; ...........മണ്ഡലത്തെ ദേവാനുചിതനായ വിഷ്ണുവും,...........സർവ്വപാപനാശനമായ പുണ്യസ്ഥലത്തു ദേവകൾ കാവൽ നിൽക്കും; അധാർമ്മികർ അവിടെ ചെല്ലുകയില്ല.

* പത്മപുരാണം, ആദിഖണ്ഡം, ൪൦-ാമദ്ധ്യായം ൧൨-൨-ാം വരെയുള്ളതിന് വായിക്കുക. ൧൨-ാം ശ്ലോകത്തിൽ 'ഇതുതന്നെ ഒരിടത്ത്' എന്നതു ഇതിനു ഒരിടത്ത് എന്നും, 'നിന്നുയായ്' എന്നതു നിനച്ചിട്ടും എന്നുമാക്കണം. ൧൨-൩-ാം ശ്ലോകത്തിൽ 'ഭാഗ്യമുള്ള സ്വാഗതം' എന്നുള്ളത് ഒരിക്കൽക്കൂടി ആവർത്തിക്കണം; 'പിതൃക്കൾ തൃപ്തരായി' എന്നതിനുശേഷം, ഭവൽദർശനത്താൽ ഞാൻ വിശുദ്ധശരീരനായി എന്നുകൂടി ചേർക്കണം.

§ പത്മപുരാണം, ആദിഖണ്ഡം, ൪൧-ാമദ്ധ്യായം നോക്കുക; പത്മപുരാണം ആദിഖണ്ഡം, ൩൯-മുതൽ ൪൯-വരെ അദ്ധ്യായങ്ങളിലുള്ള പ്രയാഗവർണ്ണനംതന്നെയാണിതിൽ, ക്രമത്തിന്നേ പറയത്തക്ക വ്യത്യാസമുള്ളു.

നരേശ്വര, അല്പമോ അല്പതരമോ ആയ പാപം ഉണ്ടാണെങ്കിൽ, അതു മുഴുവൻ പ്രയാഗസ്മരണത്താൽത്തന്നെ നശിച്ചുപോയ്ക്കൊള്ളും. ..............................സത്യവാദിയും ക്രോധത്തെ ജയിച്ചവനും അഹിംസാനിരതനും ധർമ്മശീലനും തത്വജ്ഞനും ഗോബ്രാഹ്മണഹിതൈഷിയുമായിത്തീരുകയും ചെയ്യും. ഗംഗായമുനാമദ്ധ്യത്തിൽ സ്നാനം ചെയ്യുവൻ മുക്തകില്ബിഷനാകും; അതിനെ സ്മരിച്ചുവൻ അഭീഷ്ടമൊക്കെയും നേടും. അതിനാൽ, ദേവകളാലെല്ലാം സംരക്ഷിതമായ പ്രയാഗത്തിൽപ്പോയി, ഒരു മാസം ബ്രഹ്മചാരിയായി വസിച്ചു പിതൃദേവതർപ്പണം കഴിക്കണം; എന്നാൽ, എവിടെയെവിടെ ജനിച്ചാലും അഭിലാഷസിദ്ധി വരും. മൂന്നു പാരിലും വിളിപ്പെട്ട സൂര്യപുത്രിയായ സൌഭാഗ്യവതി യമുനാനദീദേവി എവിടെ ചേരുന്നുവോ, അവിടെ സാക്ഷാൽ മഹേശ്വരൻതിരുവടി സദാ വാണരുളുന്നു. യുധിഷ്ഠിര, മനുഷ്യർക്കു ദുഷ്പ്രാപമത്രെ, പുണ്യമായ പ്രയാഗം. രാജേന്ദ്ര, ദേവ........ചാരണന്മാരും ഋഷിമാരും പ്രയാഗസ്നാനത്താലാണ് സ്വർഗ്ഗലോകമണഞ്ഞതു്.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദേ മാർക്കണ്ഡേയയുധിഷ്ഠിരസംവാദേ, പ്രയാഗമാഹാത്മ്യപ്രകരണം, പ്രയാഗസ്നാനഫലം ഒരുനൂററിനാലമദ്ധ്യായം.

——[൧]——

## ഒരുനൂററഞ്ചാമദ്ധ്യായം

മാർക്കണ്ഡേയൻ:— രാജാവേ, പ്രയാഗത്തിന്റെ മാഹാത്മ്യം ഇനിയും കേട്ടുകൊള്ളുക; കേട്ടാൽത്തന്നെ പാപമെല്ലാം നീങ്ങും, സംശയമില്ല. രോഗികൾ, ദരിദ്രർ, ദൃഢവിശ്വാസികൾ എന്നിവർക്കുള്ള സ്ഥാനമാണ് പ്രയാഗം. ഇതിനെപ്പററി ഒരിക്കലും വാദിച്ചുപോകരുതു്. മഹർഷിമാർ പാടിവരുന്നുണ്ടു്:—

'...............
... ... ... ... ... ... ... ... ... ... ... ... ...
... ... ... ... ... ... ...
... ... ... ... ... ... ...
... ... ... ... ... ... ...
... ... ... ... ... ...രമിച്ചിടും*—
സ്വർണ്ണങ്ങളും നാനായുധങ്ങളും
ദിവ്യചിഹ്നങ്ങളും പെൺമണിമാർകളും
ഒത്തിണങ്ങീടിന ദിവ്യഗൃഹങ്ങളി-
ലെത്രയും സന്തുഷ്ടനായി വസിച്ചിടും.

* പത്മപുരാണം, ആദിഖണ്ഡം, ൪൨-ാമദ്ധ്യായം നോക്കുക; ൧൧൭-ാം ശ്ലോകത്തിന്റെ രണ്ടാംവരിയിൽ 'പിറന്നിടും' എന്നതു ഭേദിച്ചിടും എന്നാക്കണം.

... ... ... ... ... ... ...
... ... ... ... ... ... ...
... ... ... ... ... ... ...

നാട്ടിലോ വീട്ടിലോ കാട്ടിലോ വെച്ചുമി-
ശ്ശ്രേഷ്ഠതീർത്ഥത്തെ സ്മരിച്ചു മരിപ്പവൻ

... ... ... ... ... ... ...
... ... ... ... ...ലോകത്തുഷപോയ് —

സിദ്ധരാകുമൃഷിമാരും മുനികളു-
മെത്തി നിവസിച്ചുപോരുമിത്തുപോയ്

... ... ... ... ... ... ...
... ... ... ... ... ... ...
... ... ... ... ... ... ...
... ... ... ... ... ... ...

കർമ്മണാ വാചാ മനസാ സമം സത്യ-
ധർമ്മസ്ഥിതനായ് പ്രയാഗത്തിൽ വെച്ചാരാരും
പൊന്മണിയുള്ള പശുത്ത്യാദിയെത്തന്റെ
നന്മയോർത്താ പിതൃദേവാർച്ചനത്തിനോ
ദാനമായ് നൽകനായോ,വൻ പുണ്യ-
വാനായ്‌വരും; തീർത്ഥസേവ സഫലമാം.
എന്നാൽ, പുണ്യക്ഷേത്രതീർത്ഥത്തിൽ വെച്ചുത്ത
വന്നാലുമന്തണർ ദാനങ്ങൾ വാങ്ങോലാ!
കൊമ്പും കളമ്പും ക്രമേണ പൊൻവെള്ളികൾ-
കൊണ്ടു കെട്ടിച്ചു പാലേറും കപിലയെ,
അല്ലെങ്കിലോ ചുകപ്പാറൊന്നാരു പശുവിനെ,
നല്ലാടകളും വിചിത്രരത്നങ്ങളും
ഓട്ടിൻകറവുപാത്രങ്ങളുമൊത്ത,തി-
ശ്രേഷ്ഠനായ് ശ്ശാന്തനായ് വേദവിദഗ്ദ്ധനായ്
ശുഭ്രവസ്ത്രങ്ങൾ ധരിച്ചു ധർമ്മജ്ഞനാം
വിപ്രനാലതു പ്രതിഗ്രഹിപ്പിപ്പവൻ
ആപ്പശുവിന്നെത്ര രോമങ്ങളുണ്ടത്രയു-
മായിരത്താണ്ടുകൾ വിണ്ണിൽ സുഖിച്ചിടും;
അപ്പുമാൻ പിന്നെ ജനിക്കുന്നിടത്താകെ-
യപ്പുത്രവുമവനായ്പ്പിറക്കും ധ്രുവം.
ഇക്കർമ്മമൊന്നിനാൽ കാണ്മാനിടവരി-
ല്ലുഗ്രമായുള്ള നരകമൊരിക്കലും.
ഉത്തരമായ.........................................................

... ... ... ... ... ...

... ... ... ... ... ... ...
... ... ... ... ... ... ...
... ... ... ... ... ... ...
... ... ... ... ... ... ...
... ... ... ... ... ... ...
... ... ... ... ... ... ...

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തൎഗ്ഗതമാൎക്കണ്ഡേയയുധിഷ്ഠിരസംവാദം, പ്രയാഗമാഹാത്മ്യപ്രകരണം, പ്രയാഗകൃത്യഫലവൎണ്ണനം ഒരുന്നൂററഞ്ചാമദ്ധ്യായം.

——— 0 ———

# ഒരുന്നൂററാറാമദ്ധ്യായം

യുധിഷ്ഠിരൻ:—* 'ഭഗവൻ, പ്രയാഗമാഹാത്മ്യം ഇവിടുന്നു പറയുമ്പോഴാവും എനിക്കു സൎവ്വപാപശാന്തി വരുന്നു! ധൎമ്മനിരതർ പ്രയാഗത്തിലേക്കു് എങ്ങനെ പോകണം?..........'

മാൎക്കണ്ഡേയൻ:—'രാജാവേ, പ്രയാഗയാത്രാവിധി, ഋഷിമാർ ചെയ്തു കണ്ടിട്ടും കേട്ടിട്ടുമുള്ളതിൻവണ്ണം ഞാൻ ഭവാനു പറഞ്ഞുതരാം:

............ധാടികൊണ്ടോ മൂഢതകൊണ്ടോ പ്രയാഗത്തിലേക്കു വാഹനമേറിപ്പോകുന്നവൻ ബാല്യപുത്രന്മാരെക്കൊണ്ടു സ്നാനപാനാദികങ്ങളും ചെയ്യിക്കുന്നതും തീരെ പാഴാകയേ ഉള്ളൂ; അതിനാൽ വാഹനം വൎജ്ജിക്കണം. ഗംഗാകാളിന്ദീസംഗമത്തിൽ വെച്ചു്, കിട്ടുന്ന വട്ടം കൂട്ടി........

വിഹരിക്കും; സൌന്ദൎയ്യവും ധൎമ്മവുമുള്ള ഭാൎയ്യാപുത്രരേയും നേടും. പ്രയാഗത്തിൽ വെച്ചു ദാനം യഥാശക്തി ചെയ്യണം; എന്നാൽ തീൎത്ഥഫലം തന്നെ ദീൎഘമായും വൎദ്ധിച്ചുവരും. രാജേന്ദ്ര, പ്രളയംവരെ സ്വൎഗ്ഗവാസം ലഭിക്കും.

............ആദിത്യന്മാർ പന്തിരണ്ടുപേരും കൂടി അഗ്നിയോഗത്താൽ ചുട്ടു വരളുന്നു ലോകം മുഴുവൻ ദഹിപ്പിച്ചാലും, ആ വടമൂലം ദഹിക്കുകയില്ല;..................അവിടെയത്രേ വിഷ്ണു വീണ്ടും വീണ്ടും യജ്ഞം ചെയ്യുന്നതു്. ദേവന്മാരും അസുരന്മാരും ഗന്ധൎവ്വന്മാരും ഋഷിമാരും സിദ്ധന്മാരും ചാരണന്മാരും ആ ഗംഗാകാളിന്ദീസംഗമമാകുന്ന തീൎത്ഥത്തെ സദാ സേവിച്ചുപോരുന്നു; അതിനാൽ, സ്തുതിച്ചുംകൊണ്ടു പ്രയാഗത്തിൽ പോവുക തന്നെ വേണം. § ബ്രഹ്മാദിദേവകളും ലോകപാലന്മാരും സാദ്ധ്യരും

---

* പത്മപുരാണം, ആദിഖണ്ഡം ൪൦_മദ്ധ്യായം നോക്കുക.

§ പത്മപുരാണം, ആദിഖണ്ഡം ൪൧_മദ്ധ്യായം ൧൧൨_ാം പദ്യം ഒടുവിലെ ബന്ധിക മുതൽക്കു നോക്കുക. ൧൧൨_ാം പദ്യത്തു 'രാജകോടാർ ദേവതുല്യകായി' എന്നുള്ളതു രാജാക്കന്മാരും ദേവന്മാരും എന്നാകണം; രാജസൂയാശ്വമേധാധികളുടെ' എന്നതു രാജസൂയാശ്വമേധങ്ങളുമായ എന്നാകണം.

സനൽകുമാരാദി മഹർഷിമാരും അംഗിരസ്സുമുതലായ മററു ബ്രഹ്മർഷിമാരും ലോകസമ്മതരായ പിതൃക്കളും നാഗരും സുപർണ്ണരും സിദ്ധചാരണരും സരിൽസമുദ്രപർവ്വതങ്ങളും വിദ്യാധരരും വിഷ്ണുഭഗവാനും പ്രജാപതികളും അവിടെ നിവസിക്കുന്നു. രാജപുംഗവ, ഗംഗായമുനകളുടെ മദ്ധ്യത്തിലുള്ള ത്രിജഗദ്വിഖ്യാതമായ പ്രയാഗം ഭൂമിയുടെ ജഘനമത്രേ...........* യോഗികളും സത്യവാന്മാരും ബുദ്ധിമാന്മാരുമുള്ള ഗതി ഏതോ, ആ ഗതി കിട്ടും, പ്രയാഗത്തിൽവെച്ചു മരിച്ചവന്ന്! യുധിഷ്ഠിര, പ്രയാഗത്തിൽ പോകാത്തവർ മൃതതുല്യരത്രേ; അവർ മൂന്നു ലോകത്തും വഞ്ചിക്കപ്പെട്ടുപോയി!......

യമുനയുടെ വിശാലമായ തീരത്തു കംബളനും അശ്വതരനുമാകുന്ന നാഗങ്ങൾ വാഴുന്നേടത്തു സ്നാനപാനങ്ങൾ ചെയ്യുവൻ സർവ്വപാപനിർമ്മുക്തനാകും; അവിടെ മഹാദേവക്ഷേത്രത്തിൽച്ചെന്നു തൊഴുതാൽ.............. വരും. അഭിഷേകം ചെയ്യുവനാകട്ടെ, അശ്വമേധഫലം നേടി, പ്രളയം വരെ സ്വർഗ്ഗത്തിൽ വസിക്കും. ഗംഗയ്ക്കു കിഴക്കായി ത്രിജഗദ്വിശ്രുതമായ സാമുദ്രകൂപവും.........; അവിടെ ബ്രഹ്മചാരിയായി ജിതക്രോധനായി മൂന്നു രാവുവസിച്ചാൽ സകല പാപവും വേർപെട്ട് അശ്വമേധഫലം കിട്ടും............കർമ്മക്ഷയത്തിൽ സ്വർഗ്ഗത്തിൽനിന്നു പോന്നാൽ, (വീണ്ടും ജനിച്ചാൽ) ഉർവ്വശിക്കൊത്ത നൃപകന്യകമാരെ നേടും; അനേകായിരം സ്ത്രീകളുടെ ഭർത്താവായി പതിനായിരം ഗ്രാമങ്ങൾ അനുഭവിക്കും; ആഭരണങ്ങളുടെയും തളകളുടെയും കിലുക്കം കേട്ടിട്ടായിരിക്കും അയാൾ ഉറക്കമുണരുക; വമ്പിച്ച ഭോഗങ്ങൾ ഭുജിച്ചിട്ട് വീണ്ടും ആ തീർത്ഥത്തിൽ പോകാൻ സംഗതിവരികയും ചെയ്യും!

......................രമണീയമായ സന്ധ്യാവടത്തിൽ ബ്രഹ്മചാരിയായി ജിതേന്ദ്രിയനായി വിശുദ്ധനായി സന്ധ്യവരെ ഉപവസിച്ചവൻ ബ്രഹ്മലോകമടയും..............

പിന്നീടു വാസുകിയ്ക്കു (വാസുകിതീർത്ഥത്തിന്നു) വടക്കു ഭോഗവതിയിൽ ചെന്നു ദശാശ്വമേധമെന്ന തീർത്ഥത്തിൽ സ്നാനംചെയ്യുവൻ അശ്വമേധഫലം നേടി, . . . . . വേദം നാലും പഠിച്ചാലത്തെ പുണ്യവും സത്യം പറഞ്ഞാലത്തെ ഫലവും അഹിംസയാലുള്ള ധർമ്മവും യാതൊന്നോ, അതു് അവിടെച്ചെന്നാൽത്തന്നെ സിദ്ധിക്കും!

* [illegible], [illegible], [illegible] പറയിക്കുക; [illegible] പിതൃക്കൾക്ക് ‘ഉദകം നൽകുന്നവൻ’ എന്നതിന്നു പകരം പ്രാണത്യാഗം ചെയ്യുന്നവൻ എന്നാണിതിൽ. ‘സ്വർഗ്ഗത്തിൽ വസിക്കും’; എന്നതിന്നുശേഷം, അവിടെ സദാ ഉർവ്വശിയെ [illegible] എന്നൊരു വാക്യം കൂടി ചേർക്കുക. ‘[illegible]’ എന്നേടത്തു് [illegible] എന്നാണിതിൽ. ‘[illegible]’ എന്നതിന്നു പകരം [illegible] എന്നാണിതിൽ.

ഗംഗ, എവിടെയായാലും കുരുക്ഷേത്രത്തിനൊക്കും; വിന്ധ്യനോടു ചേർന്നേടമാകട്ടെ, കുരുക്ഷേത്രത്തെക്കാൾ പത്തിരട്ടിയത്രേ. തപോധന, വളരെ തീർത്ഥങ്ങളോടുചേർന്ന മഹാഭാഗയായ ഗംഗ എവിടെയുണ്ടോ, അതൊരു സിദ്ധിക്ഷേത്രംതന്നെ; സംശയം വേണ്ട!..............ഒരാളുടെ എത്ര അസ്ഥികൾ ഗംഗയിൽ കിടപ്പുണ്ടോ, അയാൾ അത്ര ആയിരം കൊല്ലം സ്വർഗ്ഗത്തിൽ സൽക്കരിക്കപ്പെടും. സ്വർഗ്ഗംവിട്ടു വീണ്ടും ജനിക്കുമ്പോൾ ജംബൂദ്വീപിനു മുഴുവൻ നാഥനാകും..............

ശ്രീമത്സ്യമഹാപുരാണം, മാർക്കണ്ഡേയ[illegible]സംവാദം,
[illegible] ഒരുനൂററാറാമദ്ധ്യായം.

—— X ——

## ഒരുനൂറേറഴാമദ്ധ്യായം

മാർക്കണ്ഡേയൻ:—*..............അവിടെ വടത്തിൽനിന്നു വിലിഞ്ഞവൻ അംഗങ്ങൾക്കും ഇന്ദ്രിയങ്ങൾക്കും വൈകല്യമില്ലാത്ത ആരോഗ്യവാനായിത്തീരും.'..............

ശ്രീമത്സ്യമഹാപുരാണം, മാർക്കണ്ഡേയ[illegible]സംവാദം,
പ്രയാഗമാഹാത്മ്യപ്രകരണം, [illegible] ഒരുനൂറേറഴാമദ്ധ്യായം.

—[o]—

## ഒരുനൂററെട്ടാമദ്ധ്യായം

യുധിഷ്ഠിരൻ:f ..............പ്രയാഗത്തിൽ ഉപവാസത്തിനുള്ള ഫലം എന്താണെന്നും, പാപമുക്തി വന്നു് ഏതു ലോകം കിട്ടുമെന്നും പറഞ്ഞുതരിക.'

മാർക്കണ്ഡേയൻ:—'രാജാവേ, പ്രയാഗത്തിൽ, ശ്രദ്ധാലുവായി ജിതേന്ദ്രിയനായി ഉപവസിച്ച ബുദ്ധിമാൻ അവികലാംഗനും അരോഗിയും പഞ്ചേന്ദ്രിയയുക്തനുമായിത്തീരും; അയാൾക്കു് അടിക്കടിക്കു് അശ്വമേധഫലം കിട്ടും.'

---

* പത്മപുരാണം, ആദിഖണ്ഡം, ൪൩-ാമദ്ധ്യായം നോക്കുക. ൧൦-ാം ശ്ലോകത്തു് 'അറുപത്താറായിരം' എന്നതു് അറുപത്തുകോടി അറുപതിനായിരം എന്നാക്കണം. 'ധാർമ്മികനായ രാജാവായി' എന്നതിനു മുമ്പു, ഗുണവാനായി സുന്ദരനായി വിദ്വാനായി പ്രിയഭാഷിയായി എന്നീ വിശേഷണങ്ങളും കൂടി ചേർക്കണം.

f പത്മപുരാണം, ആദിഖണ്ഡം ൪൪-ാമദ്ധ്യായം നോക്കുക. ൧൧-ാം ശ്ലോകത്തു 'വസിച്ചാൽ' എന്നുള്ളതിനു പകരം കുളിച്ചാൽ എന്നാണിതിൽ, 'വിശോകസങ്കാതകന്മാർ' എന്നതിലായ വാക്യത്തിനു മുമ്പു, പാപമോചനവും കിട്ടും എന്നുകൂടി ചേർക്കണം. ൧൨-ാം ശ്ലോകത്തു 'ഹരവര'ത്തിനു പകരം ഹരകവും 'വിഭജ'ത്തിനു പകരം വിരജനവുമാണിതിൽ.

യുധിഷ്ഠിരൻ:—'ഗുരോ, ധർമ്മംനേടാൻ വലിയ എളുപ്പവഴിയാണല്ലോ അങ്ങു പറയുന്നതു്: അല്പയത്നത്താൽ അനവധി പുണ്യം കിട്ടുന്നു! അശ്വമേധം വളരെ ക്ലേശങ്ങൾകൊണ്ടല്ലേ സാധിക്കൂ? എന്റെ ഈ സംശയം തീർത്തുതരിക; എനിക്കു വളരെ കൌതുകം തോന്നുന്നു.

മാർക്കണ്ഡേയൻ:—'..............ഇതൊന്നു മനുഷ്യൻ അതിനെ സേവിക്കണം. അവിശ്വാസികളായ പാപികൾ ആ ദേവരക്ഷിതമായ പ്രയാഗത്തിൽ ചെന്നെത്തുകയില്ല.'

യുധിഷ്ഠിരൻ:—'.........? കാര്യവുമകാര്യവുമറിയാതെ എന്നും വില്ലുന്നവനു പ്രയാഗത്തിൽ എന്തു ഗതി കിട്ടും? പിതാമഹ, ഇതുംകൂടി പറഞ്ഞുതരിക.'

മാർക്കണ്ഡേയൻ:—'രാജാവേ, സർവ്വപാപഘ്നമായ പരമരഹസ്യം കേട്ടുകൊള്ളുക:......അറിയാതെ അവിടെ ദേഹവ്യയവും മറവും ചെയ്യുവൻതന്നെ സർവ്വകാമസമൃദ്ധമായ സ്വർഗ്ഗത്തിൽ സൽക്കരിക്കപ്പെടും; പുനർജ്ജന്മത്തിൽ, സമാ ധനധാന്യങ്ങൾ നിറഞ്ഞ സ്ഥാനവും നേടും. അറിഞ്ഞുംകൊണ്ടു പോയവൻ സമാ ഭോഗങ്ങൾ ഭുജിക്കും; പിതൃക്കളെയൊക്കെ നരകത്തിൽ നിന്നു കരയേററും..........'

യുധിഷ്ഠിരൻ:—'മഹർഷേ, ഇന്നു് എന്റെ ജന്മം സഫലമായി; ഇന്നു് എന്റെ വംശം കരയേററപ്പെട്ടു; അങ്ങയെ ദർശിച്ചതിനാൽത്തന്നെ ഞാൻ പ്രീതനും അനുഗ്രഹീതനുമായി! ധർമ്മാത്മാവേ, ഇന്നു ഭവാനെ കണ്ടെത്തിയതുമൂലം എനിക്കു പാപമുക്തി വന്നു; ഇന്നെന്റെ പാപങ്ങൾ നീങ്ങിയതായി എനിക്കു തോന്നുന്നു!'

മാർക്കണ്ഡേയൻ:—'ഭാഗ്യം, അങ്ങയുടെ ജന്മം സഫലമായി! ഭാഗ്യം, അങ്ങയുടെ വംശം കരയേററപ്പെട്ടു! കീർത്തനത്താൽ പുണ്യം വർദ്ധിക്കുന്നു; ശ്രവണത്താൽ പാപം നശിക്കുന്നു.'

യുധിഷ്ഠിരൻ:—മഹർഷേ, യമുന.........കൂടി, കണ്ടിട്ടും കേട്ടിട്ടുമുള്ളതിൻവണ്ണം പറഞ്ഞുതന്നാൽക്കൊള്ളാം.'

മാർക്കണ്ഡേയൻ:—'ഗംഗ ഏതിലൂടെ പ്രവഹിക്കുന്നുവോ, അതിലൂടെ വന്നുചേർന്ന യമുനാനദി, അനേകായിരം യോജന ദൂരത്തിരുന്നു പേർപറഞ്ഞാൽത്തന്നെ, പാപശാന്തി വരുത്തും; പിന്നെ സ്നാനവും പാനവും ചെയ്താലത്തെ അവസ്ഥ പറയാനുണ്ടോ! അവിടെവെച്ചു തൃപ്തിപ്പെട്ടവൻ പരമഗതിയെയും ............ഇന്ദ്രാദിദേവകളും മററു വിപ്രജനങ്ങളും ത്രിസന്ധ്യകളെ വന്ദിച്ചു പോരുന്നു............അവയിൽ കുളിച്ചവർ സ്വർഗ്ഗം പൂകും; അവയിൽ വെച്ചു മരിച്ചവർക്കോ, പുനർജ്ജന്മമില്ല!

ഗംഗയും യമുനയും തുല്യഫലകളത്രേ; ജ്യേഷ്ഠത്തിയാകയാൽ ഗംഗ പരക്കെ പൂജിക്കപ്പെടുന്നു എന്നേയുള്ളൂ. അതിനാൽ, കൌന്തേയ, ഭവാൻ വിശ്വാസത്തോടെ എല്ലാ തീർത്ഥങ്ങളും ആടിക്കൊള്ളുക. എന്നാൽ ജീവദശയിലെപ്പാപമെല്ലാം തൽക്ഷണം അറുതിപ്പെടും.

ഇതു പ്രകാരത്തിലെഴുന്നേററു ചൊല്ലുകയോ കേൾക്കുകയോ ചെയ്താൽത്തന്നെ, പാപമെല്ലാം നീങ്ങി സ്വർഗ്ഗലോകം പൂകാം.

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദാന്തർഗ്ഗത നാരദനാദികേശവസംവാദം, പ്രയാഗമാഹാത്മ്യപ്രകരണം, യമുനാമഹിമകഥനം ഒരുനൂറെറട്ടാമദ്ധ്യായം.

—o—

## ഒരുനൂററൊമ്പതാമദ്ധ്യായം

മാർക്കണ്ഡേയൻ:—ബ്രാഹ്മപുരാണത്തിൽ ബ്രഹ്മാവതുളിച്ചെയ്തു ഞാൻ കേട്ടിട്ടുണ്ട്. തീർത്ഥങ്ങൾ ലക്ഷം ലക്ഷമുണ്ട്; എല്ലാം പുണ്യങ്ങളും വിശുദ്ധങ്ങളും പരഗതിപ്രദങ്ങളും തന്നെ. എന്നാൽ സോമതീർത്ഥം പരമപുണ്യവും മഹാപാപനാശനവുമത്രേ; മഹാരാജാവേ, അതിലൊന്നു മുങ്ങിയാൽ മതി, നൂറു തലമുറയ്ക്കുൾ ഗതിവരാൻ! അതിനാൽ, ഏതുവിധം പണിപ്പെട്ടും അതിൽ സ്നാനം സാധിക്കണം.*

യുധിഷ്ഠിരൻ:—ഭൂമിയിൽ നൈമിശവും അന്തരിക്ഷത്തിൽ പുഷ്കരവുമാണ് പുണ്യമേറിയത്; കുരുക്ഷേത്രമാകട്ടെ, മൂന്നുലകിലും വെച്ചു മുഖ്യമത്രെ. ഇവയെയെല്ലാം വിട്ട് ഒന്നിനെ മാത്രം ഭവാൻ ശ്ലാഘിക്കുന്നതെന്തുകൊണ്ടാണ്? ഇതെനിക്ക് അപ്രമാണവും അവിശ്വാസ്യവുമായിത്തോന്നുന്നു.......

മാർക്കണ്ഡേയൻ:—'വിശ്വാസം തോന്നാൻ തരമില്ലാത്തതു്', കണ്ടറിവുള്ളതായാൽത്തന്നെയും, അവിശ്വാസിയും പാപത്താൽ മൂടിപ്പുകെട്ടവനുമായ മനുഷ്യനോടു പറഞ്ഞുകൂടാ. വിശ്വാസഹീനൻ, അശുദ്ധൻ, ദുർമ്മതി, നന്മയെ വെടിഞ്ഞവൻ എന്നിവരെല്ലാം പാപികളത്രെ. അതിനാലാണ് അങ്ങീപ്പറഞ്ഞതു്. പ്രത്യക്ഷവും പരോക്ഷവും—കണ്ടതും കേട്ടതും—ആയ പ്രയാഗമാഹാത്മ്യം ഞാൻ പറയുന്നതു കേട്ടുകൊൾക:

ശാസ്ത്രത്തെ പ്രമാണമാക്കിവേണം യോഗം ശീലിക്കുക; അല്ലാതെ, കഷ്ടപ്പെടുന്നതുകൊണ്ടു യോഗം വരപ്പെടില്ല. നൂറുനൂറായിരം ജന്മംകൊണ്ടോ ആയിരം യുഗംകൊണ്ടോ ആണ് മനുഷ്യർക്ക് യോഗം സിദ്ധിക്കുന്നതു്. ഉള്ള ധനമൊക്കെ ബ്രാഹ്മണർക്കു ദാനംചെയ്യുന്നതുകൊണ്ടും യോഗം കൈവരികയില്ല. പ്രയാഗത്തിൽവെച്ചു മരിച്ചാലോ, ഇതൊക്കെയുമായി! പ്രധാനഹേതു പറയാം; ഭാരത, വിശ്വാസം കൊണ്ടാലും. എല്ലാ ഭൂതങ്ങളിലും, ബ്രഹ്മം വ്യാപിച്ചിരിപ്പുണ്ട്; എങ്കിലും ബ്രാഹ്മണന്നേ ബ്രഹ്മവാച്യത്വമുള്ളൂ. അതിനാൽ എല്ലാഭൂതങ്ങളിലുംവെച്ചു ബ്രാഹ്മണൻ പൂജിക്കപ്പെടുന്നതെപ്രകാരമോ, അപ്രകാരം എല്ലാ തീർത്ഥങ്ങളിലുംവെച്ചു പ്രയാഗം അഭിജ്ഞന്മാരാൽ പൂജനീയമാകുന്നു. തീർത്ഥങ്ങളുടെ രാജാവാണ് പ്രയാഗം.

* പത്മപുരാണം ആദിഖണ്ഡം, ൩൫-ാമദ്ധ്യായം നോക്കുക.

............യുധിഷ്ഠിര, ഇതുകൊണ്ടു തന്നെ അങ്ങയ്ക്കറിയാമല്ലോ, ഞാൻ പറഞ്ഞ തീർത്ഥപ്പെരുമാളുടെ പുണ്യതമത്വം.'

യുധിഷ്ഠിരൻ:—'അങ്ങു പറഞ്ഞതു കേട്ടിട്ട് എനിക്കു വീണ്ടും വീണ്ടും വിസ്മയം തോന്നുന്നു: എങ്ങിനെയുള്ള യോഗംകൊണ്ടു തീർത്ഥമണയാം? എന്തു കർമ്മംകൊണ്ടു സ്വർഗ്ഗത്തിൽ വസിക്കാം? ദാതാവിനു വീണ്ടും ഭൂമിയിൽ ജനിച്ചു ഭോഗങ്ങൾ ഭുജിപ്പാനുള്ള മാർഗ്ഗമെന്താണ്?

മാർക്കണ്ഡേയൻ:—'മഹാരാജ, കേട്ടാലും: ഭൂമിയേയും പശുവിനേയും അഗ്നിയേയും ബ്രാഹ്മണനേയും............നിന്ദിക്കുന്ന മനുഷ്യാധമന്മാർക്ക് ഊർദ്ധ്വഗതിയില്ലെന്നു പിതാമഹൻ അരുളിച്ചെയ്തിരിക്കുന്നു. അവർ യോഗം നേടുക എന്നതു വളരെ ദുർല്ലഭംതന്നെ. പാപികൾ ഘോരനരകം തന്നെ പൂകും. ആന, കുതിര, പശു, കാള, മണി, മുത്ത്, സ്വർണ്ണം മുതലായവ കട്ടെടുത്തു ദാനംചെയ്യുന്നവരാം, ദാതാക്കൾ സുഖമനുഭവിക്കുന്ന സ്വർഗ്ഗം പൂകുന്നതല്ല; നേരെമറിച്ച്, നരകത്തിൽ വീഴുകയേ ഉള്ളൂ.

ഇങ്ങനെ, യോഗം, ധർമ്മം, ദാതാവ്, സത്യം, അസത്യം, പുണ്യാപുണ്യഫലം ഇവയെക്കുറിച്ച്, സൂര്യൻ താൻതന്നെ പറഞ്ഞിട്ടുള്ളതിൻവണ്ണം വിവരിക്കയാണ് ഞാൻ.

ശ്രീമത്സ്യമഹാപുരാണം, ശ്രീമത്സ്യമനുസംവാദാന്തർഗ്ഗതമാർക്കണ്ഡേയയുധിഷ്ഠിരസംവാദം,
പ്രയാഗമാഹാത്മ്യപ്രകരണം, പ്രയാഗത്തിന്റെ തീർത്ഥമാഹാത്മ്യം
ഒരുനൂററൊമ്പതാമദ്ധ്യായം.

—0—

## ഒരുനൂററിപ്പത്താമദ്ധ്യായം.

മാർക്കണ്ഡേയൻ:— * രാജാവേ, പ്രയാഗമാഹാത്മ്യം ഇനിയും കേൾക്കുക: നൈമിശം, പുഷ്കരം, ഗോതീർത്ഥം, സിന്ധുസമുദ്രസംഗമം, ഗയ, ചൈത്രകം, ഗംഗാസമുദ്രസംഗമം എന്നിവയും, മററു പല പുണ്യപർവ്വതങ്ങളും, മുപ്പതുകോടി പതിനായിരം തീർത്ഥങ്ങളും പ്രയാഗത്തിൽ നിത്യസന്നിധി ചെയ്യുന്നുണ്ടെന്നാണ് പണ്ഡിതന്മാർ പറയുന്നത്.........

ഈ പരമാർത്ഥം സജ്ജനങ്ങൾക്കും തന്റെ സ്നേഹിതന്മാർക്കും കൂടെ നടക്കുന്ന ശിഷ്യനും ചെവിയിൽ പറഞ്ഞുകൊടുക്കുക! ധന്യവും സ്വർഗ്ഗ്യവും രമ്യവും സുഖവും പുണ്യവും ധർമ്മ്യവും പരിപാവനമായ ശ്രേഷ്ഠധർമ്മവുമാണിത്; ഈ സർവ്വപാപനാശനമായ മഹർഷിഗുഹ്യം പഠിച്ചാൽ [illegible] നിർമ്മലനായി സ്വർഗ്ഗത്തിൽ ചെന്നുചേരും. ഈ പുണ്യമായ തീർത്ഥത്തെ പതിവായി ശുദ്ധിയോടെ സ്മരിക്കുന്നവൻ മുൻജന്മസ്മരണ നേടും; സ്വർഗ്ഗത്തിൽ വിളയാടുകയും ചെയ്യും. നന്മ കാണുന്ന നല്ലവരേ, ആ തീർത്ഥ

* പത്മപുരാണം, ആദിഖണ്ഡത്തിൽ, പല അദ്ധ്യായങ്ങളിലായിക്കിടക്കുന്ന പ്രയാഗപർവ്വമാണിതിൽ.

ങ്ങളിൽ ചെയ്യേണ്ടതു കൂടാതെയുള്ള, ഭവാൻ തീർത്ഥങ്ങളാടിക്കൊൾക; മറിച്ചു തോന്നരുത്. അങ്ങ വഴിപോലെ ചോദിച്ചതിനാലാണ് ഞാനിതു പറഞ്ഞത്.*

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗത നാരദനന്ദികേശ്വരസംവാദം, പ്രയാഗമാഹാത്മ്യപ്രകരണം, പ്രയാഗേപുനർവ്വർണ്ണനം ഒരുനൂററിപ്പത്താമദ്ധ്യായം.

# ഒരുനൂററിപ്പതിനൊന്നാമദ്ധ്യായം

യുധിഷ്ഠിരൻ:—'മഹാമുനേ, ഇത്രയെല്ലാമെങ്ങനെയുണ്ടായി, പ്രയാഗത്തിന്റെ പ്രഭാവം? എന്നാൽ, എന്റെ വംശത്തിനഭിവൃദ്ധി വരുമാറു മുഴുവനും പറഞ്ഞുതരിക.'

മാർക്കണ്ഡേയൻ:—'രാജാവേ, ഇപ്പറഞ്ഞതൊക്കെയുമുണ്ട്, പ്രയാഗത്തിന്: ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ എന്നിവരാണല്ലോ ദേവന്മാരിൽത്തലവന്മാർ. ബ്രഹ്മാവു ചരാചരഭൂതങ്ങളെയെല്ലാം സൃഷ്ടിക്കുന്നു; വിഷ്ണു അവയെ പോററിപ്പുലർത്തുന്നു; രുദ്രൻ കല്പാന്തത്തിൽ സംഹരിക്കുന്നു. എന്നാൽ അന്തമില്ല, പ്രയാഗത്തിന് ഒരിക്കലും നാശം! അതു സർവ്വഭൂതങ്ങൾക്കും ഈശ്വരനെന്നു കാണുന്നവനാണ് കാണുന്നവൻ! ഇതറിഞ്ഞ് അതിനെ സേവിക്കുന്നവർ പരമഗതി നേടും.'

യുധിഷ്ഠിരൻ:—'എങ്ങിനെയാണ് ശ്രുതി എന്നു ശരിക്കു പറഞ്ഞാലും: എന്തിനായിട്ടാണ് ലോകശ്രേഷ്ഠന്മാർ അതിങ്കൽ സ്ഥിതിചെയ്യുന്നത്?'

മാർക്കണ്ഡേയൻ:—'പാപത്തെത്തടുപ്പാനാണ്, ത്രിമൂർത്തികൾ അഞ്ചുയോജന പരപ്പുള്ള പ്രയാഗമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നത്: പ്രതിഷ്ഠാനത്തിന്റെ വടക്കു ബ്രഹ്മാവും, വേണീമാധവനായി വിഷ്ണുവും, പേരാൽവൃക്ഷമായി മഹേശ്വരനും വാണരുളുന്നു. അതിന്റെവണ്ണം ദേവഗന്ധർവ്വസിദ്ധപരമർഷിമാരും പാപകർമ്മത്തെ തടുക്കാനായി പ്രയാഗത്തെ സദാ രക്ഷിച്ചുപോരുന്നു. തന്റെ പാപത്തെ അതിങ്കൽ ഹോമിച്ചവൻ നരകം കാണുകയില്ല. ഇതിന്നാണ്, ബ്രഹ്മവിഷ്ണുമഹേശ്വരന്മാരും ഭൂമിയിലെ സപ്തദ്വീപസമുദ്രങ്ങളും പർവ്വതങ്ങളും പ്രളയംവരെ കാവൽ നിൽക്കുന്നത്; മററുള്ളവരുമൊക്കെ അവിടെ സ്ഥിതിചെയ്യുന്നുണ്ട്. അതിനെ ആശ്രയിച്ചു നിന്നിട്ടത്രേ ത്രിമൂർത്തികൾ ഭൂമിയെ നിർമ്മിച്ചത്. പ്രജാപതിയുടെ ക്ഷേത്രമാകുന്ന പ്രയാഗമെന്നാണ് പ്രസിദ്ധി. ഇത്ര പുണ്യവും വിശുദ്ധവുമാകുന്നു പ്രയാഗം. മഹാരാജാവേ, ഭവാൻ സോദരന്മാരോടൊന്നിച്ചു സ്വന്തം രാജ്യം ഭരിച്ചുകൊൾക.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതനാരദനന്ദികേശ്വരസംവാദം, പ്രയാഗമാഹാത്മ്യപ്രകരണം, പ്രയാഗമാഹാത്മ്യസമാപ്തി ഒരുനൂററിപ്പതിനൊന്നാമദ്ധ്യായം.

* പത്മപുരാണം, ആദിഖണ്ഡം, ൪൩-ാമദ്ധ്യായം നോക്കുക.

# ഒരുനൂററിപ്പന്ത്രണ്ടാമദ്ധ്യായം

നന്ദികേശ്വരൻ:— * യുധിഷ്ഠിരൻ സോദരന്മാരെല്ലാവരോടും ശുദ്ധയായ ദ്രൗപദിയോടുംകൂടി ബ്രാഹ്മണരെ നമസ്കരിച്ചു ഋഷിദേവതർപ്പണം ചെയ്യുകയായി............ഇതു പതിവായി രാവിലെ എഴുന്നേററു ചൊല്ലുകയും പ്രയാഗത്തെ സ്മരിക്കുകയും ചെയ്യുന്നവൻ പരമപദം പ്രാപിക്കും.

വാസുദേവൻ:—'മഹാരാജാവേ, ഞാൻ പറയുന്നതു ചെയ്യുക: ഭവാൻ സന്താപം വിട്ടു പ്രയാഗത്തിൽ പതിവായി ജപഹോമങ്ങൾ നടത്തുക; സദാ പ്രയാഗത്തെ സ്മരിക്കുക. എന്നാൽ ഭവാൻ ഞങ്ങളോടൊന്നിച്ചു ദീർഘായുസ്സും സ്വർഗ്ഗമണയും. പ്രയാഗത്തിലേയ്ക്കു പോവുകയോ അവിടെത്തന്നെ വസിക്കുകയോ ചെയ്യുന്നവൻ സർവ്വപാപനിർമ്മുക്തനായി രുദ്രലോകത്തിൽ ചെന്നുചേരും. × .........ഭരതർഷഭ, മൂന്നുകോടി പതിനായിരം തീർത്ഥങ്ങൾ മാഘമാസത്തിൽ ഗംഗയെ പ്രാപിക്കുന്നു.........'

ഇത്രയും പറഞ്ഞു മഹാഭാഗനായ മാധവൻ മറഞ്ഞു. യുധിഷ്ഠിരൻ പരിവാരങ്ങളോടൊന്നിച്ചു അതിൽ യഥാവിധി സ്നാനംചെയ്തു പരമനിർവൃതി നേടി. ദേവർഷേ, അപ്രകാരം ഭവാനും പ്രയാഗത്തിലേയ്ക്കു പോയ്ക്കൊൾക; അതിൽ സ്നാനംചെയ്താൽ അങ്ങയ്ക്കു കൃതാർത്ഥത വരും.'

ഈവിധം കഥിച്ചു നന്ദികേശ്വരൻ അവിടെത്തന്നെ മറഞ്ഞു. നാരദൻ ഉടനെ പ്രയാഗത്തിലേയ്ക്കും നടകൊണ്ടു. അദ്ദേഹം അതിൽ യഥാവിധി സ്നാനവും ജപവും ബ്രാഹ്മണോത്തമർക്കു ദാനവും കഴിച്ചു സ്വഗൃഹത്തിലേയ്ക്കു മടങ്ങി."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദാന്തർഗ്ഗതനാരദനന്ദികേശ്വരസംവാദം, പ്രയാഗമാഹാത്മ്യപ്രകരണം, കൃഷ്ണകൃതപ്രയാഗസ്മരണം, ഒരുനൂററിപ്പന്ത്രണ്ടാമദ്ധ്യായം.

# ഒരുനൂററിപ്പതിമൂന്നാമദ്ധ്യായം

ഋഷിമാർ:—"¶ ധീമൻ, ദ്വീപുകളും സമുദ്രങ്ങളും പർവ്വതങ്ങളും എത്രയുണ്ടു്? വർഷങ്ങൾ എത്രയാണു്? അവയിലുള്ള നദികൾ ഏതെല്ലാം? ഭൂമിയുടെ വലുപ്പം, ലോകാലോകത്തിൻെറ കിടപ്പ്, വലുപ്പം, സൂര്യ

* പത്മപുരാണം, ആദിഖണ്ഡം ൪൯-ാമദ്ധ്യായം നോക്കുക.

× ഇവിടെ ഏഴു ശ്ലോകം വിട്ടു; ഇവയിലടങ്ങിയ വിഷയം, പത്മപുരാണം, ആദിഖണ്ഡം പതിനൊന്നാമദ്ധ്യായത്തിലുണ്ടു്. ൨൫-ാം വരെയുള്ള 'പ്രതിഗ്രഹം' വാങ്ങാതെയും എന്നു തുടങ്ങി ൩൨-ാം വരെയുള്ള 'ഫീതത്താണു്' എന്നതുവരെ വായിക്കുക.

¶ ഭൂഗോളവിവരണമാണു് ഇതിൽ തുടങ്ങുന്നതു്; ഈ വിഷയം പത്മപുരാണം ആദിഖണ്ഡം മൂന്നു മുതൽ അദ്ധ്യായങ്ങളിലും വാമനപുരാണം ൧൩-ാമദ്ധ്യായത്തിലും കാണാം. എന്നാൽ ഇതിൽ പറയുന്നതിൽ വ്യത്യാസമുള്ളതിനാൽ മുഴുവനും തർജ്ജമചെയ്യേണ്ടിയിരിക്കുന്നു.

എന്നിവയ്ക്കു നീളം. ജംബൂദ്വീപിന്റെ വലിപ്പമാണ് ഋഷഭ(മേരു)ത്തിന്ന്; അതിൽ പതിനഞ്ചംശം കുറയും ഹേമകൂടത്തിന്ന്. ഹിമവാന്ന് ഇരുപതംശം കുറയും. ഹേമകൂടമാമലയ്ക്കു് എൺപത്തെണ്ണായിരവും ഹിമവാന്ന് എൺപതിനായിരവും യോജനയാണ് കിഴക്കുപടിഞ്ഞാറു നീളം. ദ്വീപ് മണ്ഡലാകൃതിയിലാകയാലത്രേ, വർഷങ്ങൾക്കും പർവതങ്ങൾക്കും വലുപ്പത്തിൽ കൂട്ടുതലും കുറവും. അവയുടെ നടുവിലുള്ള നാട്ടുകളാകുന്നു സപ്തവർഷങ്ങൾ. അവ നിരപ്പില്ലാത്ത ചെത്തവുകളോടുകൂടിയ പർവതങ്ങളാലും നദികളാലും ചുററപ്പെട്ടവയാകയാൽ പരസ്പരം അഗമ്യങ്ങളാകുന്നു. അവിടങ്ങളിൽ പല ജാതി ശരീരികളും പാർക്കുന്നുണ്ട്.

ഹിമവാനെസ്സംബന്ധിച്ച വർഷമാകുന്നു ഈ ഭാരതം. ഇതിന്നപ്പുറം ഹേമകൂടവർഷം; അതിന്നു കിംപുരുഷമെന്നു പേർ. ഹേമകൂടത്തിന്നപ്പുറം നിഷധവർഷം; അതിന്നു ഹരിവർഷമെന്നു പേർ. അതിന്നപ്പുറം മഹാമേരുവർഷമായ ഇളാവൃതം. ഇളാവൃതം കടന്നാൽ നീലവർഷം; അതിന്നു രമ്യകമെന്നത്രേ പേർ. രമ്യകത്തിന്നപ്പുറം ശ്വേതവർഷമായ ഹിരണ്മയം. അതിന്നപ്പുറം ശൃംഗവാന്റേതായ കുരുവർഷം. വടക്കും തെക്കും രണ്ടു വർഷങ്ങൾ (കുരുവും ഭാരതവും) വില്ലിന്റെ വടിവിലും, നാലെണ്ണം നീളത്തിലും, ഇളാവൃതം ചതുരത്തിലുമത്രേ കിടക്കുന്നത്. ഇളാവൃതത്തിന്റെ തെക്കേപ്പകുതി ദക്ഷിണേളാവൃതം; വടക്കേപ്പകുതി ഉത്തരേളാവൃതം. ഇവയുടെ നടുവിലത്രേ ഇളാവൃതം ചേർന്ന മഹാമേരു.

നീലത്തിന്നു തെക്ക്, നിഷധത്തിന്നു വടക്ക്, മാല്യവാനെന്ന പർവതം വടക്കുനിന്നു മുപ്പത്തീരായിരം യോജന നീണ്ടു * പടിഞ്ഞാറുവശത്തു സമുദ്രത്തോടു ചേർന്നു കിടക്കുന്നു. അതിന്നു നീലംമുതൽ നിഷധംവരെ നീളമുണ്ട്. ഇതിൻവണ്ണം മുപ്പത്തീരായിരം യോജന നീളത്തിലാണ് കിഴക്കേ ഗന്ധമാദന പർവതവും. ഈ രണ്ടു മണ്ഡലങ്ങളുടെ നടുവിലാണ്, വർണ്ണങ്ങൾകൊണ്ടു നാലു ജാതികൾക്കൊത്ത മഹാമേരുവാകുന്ന പൊന്മല ചതുരത്തിൽ പൊങ്ങിനില്ക്കുന്നത് § ... ....... ദിവ്യമായ മഹാമേരു ഒരു രാജാവിനെപ്പോലെ മററു ഗിരികളാൽ ചുററപ്പെട്ടും, ചെംകതിരവനും പുകയില്ലാത്ത തീയ്യിന്നുമൊത്ത കാന്തി പൂണ്ടും, എൺപത്തിനാലു യോജന പൊങ്ങിയും, പതിനാറായിരം യോജന കീഴ്പ്പോട്ടാണ്ടും, ഇരുപത്തെണ്ണായിരം യോജന പരപ്പാർന്നും, കടയ്ക്കൽ പതിനാറായിരം യോജന വിസ്താരമൊത്തും ശോഭിക്കുന്നു. ആ പരമദിവ്യമായ പർവതത്തിൽ എല്ലാത്തരം ദിവ്യൗഷധികളുമുണ്ട്; പ്രദേശങ്ങളെല്ലാം സ്വർണ്ണമയങ്ങൾ തന്നെ. ദേവന്മാരും ഗന്ധർവന്മാരും അസുരന്മാരും രാക്ഷസന്മാരും അപ്സരസ്ത്രീകളും ആ പർവതത്തെ

* ഇളാവൃതത്തിന്നു പടിഞ്ഞാറു മാല്യവാൻ; കിഴക്കു ഗന്ധമാദനം.

§ ഇരട്ടിപ്പാകയാൽ ഒരു ശ്ലോകം വിട്ടു.

ന്ദ്രന്മാർ വിഹരിക്കുന്നു. ശ്രുതഭാവനങ്ങളുമായ ഭുവനങ്ങളാൽ ചുററപ്പെട്ടതാകുന്നു ആ മാമല.

അതിന്റെ ചുററുമായി നാലു വർഷങ്ങൾ—ഭദ്രാശ്വവും, ഭാരതവും, കേതുമാലവും, സുകൃതികളുടെ പാർപ്പിടമായ ഉത്തരകുരുവും—കിടക്കുന്നു; മന്ദരം, ഗന്ധമാദനം, വിപുലം, സുപാർശ്വം എന്നീ വിഷ്കംഭപർവ്വതങ്ങളും സർവ്വരത്നവിഭൂഷിതങ്ങളായി വിളങ്ങുന്നു. അവയുടെ മുകളിൽ അരുണോദം, മാനസം, സിതോദം, ഭദ്രാ എന്ന നാലു സരസ്സുകളും നാലു വനങ്ങളുമുണ്ട്. മന്ദരത്തിൽ പെരുംകടമ്പും, ഗന്ധമാദനത്തിൽ ഞാവലും, വിപുലത്തിൽ അരയാലും, സുപാർശ്വത്തിൽ പേരാലും വിലസുന്നു. ഗന്ധമാദനത്തിന്റെ പടിഞ്ഞാറുവശത്തു്, മുപ്പത്തീരായിരം യോജന വലുപ്പത്തിൽ ഒരു അപരഗണ്ഡികമുണ്ട്; അവിടെയത്രേ സുകൃതികൾ മേവുന്ന കേതുമാലം. അവരെല്ലാം കാലാഗ്നിക്കൊത്ത തേജസ്സും മികച്ച കരുത്തും കെല്പുമുള്ളവരത്രേ; സ്ത്രീകൾ ചെങ്ങഴിനീർപ്പൂവിനൊത്ത നിറമുള്ളവരും സുന്ദരിമാരും കാഴ്ചയിൽ പ്രീതി തോന്നിക്കുന്നവരുമാകുന്നു. അവിടെ ഇവകൾകൊണ്ടു ശോഭിക്കുന്ന ഒരു ദിവ്യമായ പുലാവുമരമുണ്ട്; അതിന്റെ ചക്കയുടെ നീർ കുടിക്കുന്നതിനാൽ അവിടുള്ളവർ പതിനായിരം കൊല്ലം ജീവിച്ചിരിക്കും. മാല്യവാന്റെ കിഴക്കുവശത്തു് ഒരു പൂർവ്വഗണ്ഡികമുണ്ട്. മുപ്പത്തീരായിരം യോജനയാണ് അതിന്റെ വലുപ്പം. അതിനുള്ളിലാകുന്നു, സദാ സന്തോഷമയമായ ഭദ്രാശ്വം. അവിടെ ഭദ്രമാലം എന്നൊരു വനവും * കാലാമ്രം എന്നൊരു മഹാവൃക്ഷവുമുണ്ട്. അവിടത്തെ പുരുഷന്മാർ ശുഭ്രവർണ്ണരും സത്വസമ്പന്നരും മഹാബലന്മാരുമത്രേ. സ്ത്രീകൾ ആമ്പൽപ്പൂവിൻനിറം ചേർന്നവരും സുന്ദരിമാരും കാഴ്ചയിൽ പ്രീതി തോന്നിക്കുന്നവരുമാകുന്നു. ചന്ദ്രനൊത്ത കാന്തി, ചന്ദ്രനൊത്ത നിറം, പൂർണ്ണചന്ദ്രനൊത്ത മുഖം, ചന്ദ്രനൊപ്പം കുളിർമ്മയുള്ള ശരീരം, ചെങ്ങഴിനീർപ്പൂവിനൊത്ത സൗരഭ്യം—ഇങ്ങനെയുള്ളവരാണ് ആ സ്ത്രീകൾ. കാലാമ്രത്തിന്റെ മാങ്ങയുടെ നീർ കുടിക്കുന്നതിനാൽ അവിടുള്ളവരെല്ലാം പതിനായിരം കൊല്ലം അരോഗികളും സ്ഥിരയൗവനരുമായി ജീവിച്ചിരിക്കും!

ഇങ്ങനെയാണ്, പണ്ടു ബ്രഹ്മാവ്, എന്റെ പേരിൽക്കനിഞ്ഞു വർഷങ്ങളുടെ സ്വഭാവം അരുളിച്ചെയ്തതു്. ഇനി ഞാൻ എന്താണ് നിങ്ങളെ കേൾപ്പിക്കേണ്ടതു്?"

ഇതു കേട്ടു സന്തുഷ്ടി പൂണ്ട ആ സംശിതവ്രതരായ ഋഷിമാരെല്ലാം കൌതുകം തോന്നുകയാൽ വീണ്ടും ആവശ്യപ്പെട്ടു:—"കിഴക്കും പടിഞ്ഞാറുമുള്ള രണ്ടു വർഷങ്ങളല്ലേ ഭവാൻ പറഞ്ഞുള്ളു. വടക്കുള്ള വർഷങ്ങൾ, പർവ്വതങ്ങൾ, പർവ്വതവാസികൾ എന്നിവയെയും ശരിക്കു പറയുക." ഋഷിമാർ ഈവിധം ആവശ്യപ്പെട്ടതിനാൽ സൂതൻ വീണ്ടും പറയാൻതുടങ്ങി:—

ഗണ്ഡികം = പ്രത്യന്തപർവ്വതം.

* ഒരു ദിവ്യമായ മാവു്.

"കേട്ടുകൊള്ളുവിൻ; മുൻപറഞ്ഞ വർഷങ്ങളിൽ രമണകമെന്നുള്ളതു നീലത്തിന്നു തെക്കും നിഷധത്തിന്നു വടക്കുമായിട്ടാണ്. അവിടെ ജനിക്കുന്നവരെല്ലാം രതിപ്രധാനരും നിർമ്മലരും മികച്ച കുലീനരും പ്രിയദർശനരുമത്രെ. അവിടെ രോഹിണമെന്നു പേരായ ഒരു പേരാൽ വന്മരമുണ്ട്; അതിന്റെ പഴങ്ങളുടെ നീർ കുടിച്ചു പോരുന്നതിനാൽ, ആ മഹാഭാഗരായ മനുഷ്യോത്തമന്മാർ സദാ സന്തുഷ്ടരായി പതിനോരായിരം കൊല്ലം ജീവിച്ചിരിക്കും.

ശ്വേതത്തിന്നു വടക്കും ശൃംഗവാന്നു തെക്കുമായിട്ടാണ് ഹിരണ്യകവർഷം. ഹിരണ്വതിയത്രെ അവിടുത്തെ നദി. സതാപവും ബലവുമേറിയവരും സദാ സന്തുഷ്ടചിത്തരും മികച്ച കുലീനരും പ്രിയദർശനരുമാകുന്നു അവിടുത്തുകാരെല്ലാം. ആ മനുഷ്യശ്രേഷ്ഠർ പന്തിരായിരത്തഞ്ഞൂറു കൊല്ലം ജീവിച്ചിരിക്കും; അവിടെയുള്ള ഇല നിറഞ്ഞ അയിനി (ആഞ്ഞിലി) മരത്തിന്റെ പഴങ്ങളുടെ നീർ കുടിക്കുന്നതിനാലാണ്, അത്രകാലം ജീവിച്ചിരിക്കുന്നതു്.

ശൃംഗവാന്നു വൈഡൂര്യമയവും കനകമയവും സർവരത്നമയവുമായി മൂന്നു വൻകൊടുമുടിയുണ്ട്; മൂന്നും ഭവനങ്ങളാൽ ശോഭിതമാകുന്നു. ആ ശൃംഗവാന്നു വടക്കുവശത്തു്, തെക്കോട്ടു സമുദ്രംവരെ, സിദ്ധർ സേവിച്ചുപോരുന്ന പുണ്യമായ കുരുവർഷം സ്ഥിതിചെയ്യുന്നു. അവിടുത്തെ പുഴകളിൽ ദിവ്യമായ അമൃതാണ് ഒഴുകുന്നതു്. വൃക്ഷങ്ങൾ തേനൊലിപ്പഴങ്ങളുള്ളവയാകുന്നു. അവ വസ്ത്രാഭരണങ്ങളെ കായ്ക്കുന്നു; ചില മനോജ്ഞവൃക്ഷങ്ങൾ സർവാഭീഷ്ടങ്ങളേയും പ്രദാനം ചെയ്യും. വേറെ ചില പാൽമരങ്ങൾ സദാ പഞ്ചാമൃതത്തിന്നൊത്ത പാലൊഴുക്കിക്കൊണ്ടിരിക്കും. ഭൂമിയെല്ലാം രത്നമയവും പൊൻതരിമണലോടുകൂടിയതുമാകുന്നു. എല്ലാടത്തും സുഖസ്പർശമായ കാററു പതുക്കപ്പതുക്കെ വീശുന്നു. ദേവലോകത്തുനിന്നു ഭ്രംശിച്ചവരാണ് അവിടെ ജനിക്കുക. അവരൊക്കെ മികച്ച കുലീനരും സ്ഥിരയൌവനരുമായിരിക്കും. ഇണ (ഒരു പുരുഷനും സ്ത്രീയും) ആയിട്ടാണ് ജനിക്കുക. ഒരേ നാളിൽ ജനിക്കുന്നു; ഒപ്പം വളരുന്നു; ഒരുപോലെ തന്നെ അഴകും സ്വഭാവവും; ഒന്നിച്ചായിരിക്കും മരണവും. സ്ത്രീകൾ അപ്സരസ്സുകൾക്കൊത്തരി! ചക്രവാകംപോലെ, ഓരോരുത്തനിലേ അനുരാഗപ്പെട്ടു. ആ പാൽമരങ്ങളുടെ അമൃതിന്നൊത്ത പാൽ കുടിക്കുന്നതുകൊണ്ട് അവർ രോഗവും ശോകവും കൂടാതെ സദാ സന്തുഷ്ടചിത്തരായി പതിനോരായിരം കൊല്ലം ജീവിച്ചിരിക്കും.

ഇങ്ങനെ തന്നെയായിരുന്നു കൃതയുഗത്തിൽ ഭാരതവർഷത്തിന്റെയും സ്ഥിതി. പരമധർമ്മജ്ഞന്മാരേ, ഇനി ഞാൻ എന്തു പറയണം?"

അപ്പുറവും കേൾക്കാൻ വേണ്ടി ഋഷിമാർ ധീമാനായ സൂതപുത്രനോടാവശ്യപ്പെട്ടു:—

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം, ദ്വീപാദിവർണ്ണനം ഒരുനൂററിപ്പതിമ്മൂന്നാമദ്ധ്യായം.

—൦O൦—

# ഒരുനൂററിപ്പതിന്നാലാമദ്ധ്യായം

"സ്വായംഭുവൻ മുതലായ പതിന്നാലു മനുക്കൾ പ്രജകളെ സൃഷ്ടിച്ചതാണല്ലോ ഈ ഭാരതവർഷം; ഇതിനെ ഭവാങ്കൽനിന്നു കേൾപ്പാൻ ഞങ്ങളാഗ്രഹിക്കുന്നു. വാഗ്മികളിൽ ശ്രേഷ്ഠനായുള്ളോവേ, അപ്പുറം പറക തന്നെ." ഇതുകേട്ട്, പുരാണജ്ഞനായ ലോമഹർഷണപുത്രൻ ബുദ്ധികൊണ്ടു വീണ്ടും വീണ്ടും വിചാരിച്ച്, ആ ഭാവിതാത്മാക്കളായ ഋഷിമാരോട് അപ്പുറം പറയാൻതുടങ്ങി:—

"ഈ ഭാരതവർഷത്തിൽ പ്രജകളെ ഭരിക്കുകയും ജനിപ്പിക്കുകയും ചെയ്യുതിനാൽ മനുവിനെ ഭരതനെന്നു പറയുന്നു; ഭരതന്റെതാകയാലാണ് ഇതിനു ഭാരതമെന്ന പേർ വന്നതു്. ഇവിടത്തിൽനിന്നേ സ്വർഗ്ഗവും മോക്ഷവും അവയ്ക്കിടയിലുള്ളതും സിദ്ധിക്കൂ; ഭൂമിയിൽ മറെറങ്ങുമില്ല, മനുഷ്യർക്കു കർമ്മാനുഷ്ഠാനം. ഒമ്പതു ഖണ്ഡങ്ങളായിട്ടാണ് ഭാരതവർഷം: ഇന്ദ്രദ്വീപം, കശേരു, താമ്രപർണ്ണം, ഗഭസ്തിമാൻ, നാഗദ്വീപം, സൌമ്യം, ഗന്ധർവ്വം, വാരുണം ഇങ്ങനെയെട്ട്; ഒമ്പതാമത്തേത്, സമുദ്രങ്ങളാൽ ചുററപ്പെട്ട ഈ ദ്വീപ്. ഇതു കന്യാകുമാരി മുതൽ ഗംഗോല്പത്തിസ്ഥാനംവരെ തെക്കുവടക്കു വീതി കൂടിക്കൂടി ആയിരം യോജന നീണ്ടും, അവിടുന്നങ്ങോട്ടു പതിനായിരം യോജന പൊങ്ങിയും കിടക്കുന്നു. ഇതിന്റെ അതിർത്തികളിൽ മ്ലേച്ഛർ പാർത്തുപോരുന്നു; കിഴക്കെ അതിർത്തിയിൽ കിരാതരും, പടിഞ്ഞാറെ അതിർത്തിയിൽ യവനരും. നടുവിൽ ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാർ വേർതിരിഞ്ഞു വാഴുന്നു. യജ്ഞവും യുദ്ധവും കച്ചവടവുമാണ് അവർക്കു തൊഴിൽ. വർണ്ണാശ്രമങ്ങൾക്കൊത്ത കർമ്മങ്ങൾ യഥാവിധി സങ്കല്പിച്ചു ചെയ്ത് അവർ ധർമ്മാർത്ഥകാമങ്ങൾ നേടുന്നു. മനുഷ്യലോകത്ത് ഇവിടെയേ ഉള്ളൂ, സ്വർഗ്ഗാപവർഗ്ഗങ്ങൾ കിട്ടുന്ന കർമ്മം. ഈ തിശ്ശ്രമമായ മാനവദ്വീപിനെ മുഴുവൻ ആർ ജയിക്കുന്നുവോ, അവനെ സമ്രാട്ടെന്നു പറയുന്നു. ഈ ലോകം (ഭാരതം) അന്തരിക്ഷത്തെ ജയിച്ചു സമ്രാട്ടത്രെ— സമ്രാട്ടാണ് ഈ ലോകം! അതു പിന്നീടു വിസ്തരിച്ചു പറയാം.

ഈ മഹാവർഷത്തിൽ മഹേന്ദ്രം, മലയം, സഹ്യം, ശുക്തിമാൻ, ഋക്ഷവാൻ, വിന്ധ്യൻ, പാരിയാത്രം എന്നിങ്ങനെ പ്രസിദ്ധങ്ങളായ ഏഴു കുലപർവ്വതങ്ങളുണ്ട്; അവയ്ക്കരികിൽ ഒട്ടേറെയും വിസ്തീർണ്ണങ്ങളായി വിചിത്രസാനുക്കളായ പർവ്വതങ്ങൾ വളരെ വളരെയുണ്ട്. ചിലവ അറിയപ്പെട്ടിട്ടുള്ളവയും, മററു ചിലവ അവയിൽനിന്നറിയപ്പെട്ടിട്ടുള്ള കൊച്ചുപർവ്വതങ്ങളുമാകുന്നു. അവ ചുഴന്നവയാണ്, ആര്യ്യരും മ്ലേച്ഛരും മേവുന്ന രാജ്യങ്ങൾ. അവർ പാനത്തിന്നുള്ള നദികളേയും പറയാം: ഗംഗ, സിന്ധു, സരസ്വതി, ശതദ്രു, ചന്ദ്രഭാഗ, യമുന, സരയു, ഐരാവതി, വിതസ്ത, വിപാശ, ദേവിക, കുഹു, ഗോമതി, ധൂതപാപ, ബാഹുദ, ദൃഷദ്വതി, കൌശികി, തൃതീയ, നിശ്ചല, ഗണ്ഡകി, ഇക്ഷു, ലോഹിതം എന്നിവ ഹിമവാന്റെ അടിവാരത്തുനിന്നു പുറപ്പെട്ടവയാകുന്നു; വേദസ്മൃതി, വേത്രവതി, വൃത്രഘ്നി,

സിന്ധു, പർണ്ണാശ, നർമ്മദ, കാവേരി, മഹതി, പാര, ധന്വതി, രൂപ, വിദുഷ, വേണുമതി, ശിപ്രാ, അവന്തി, കുന്തി, എന്നിവ പാരിയാത്രത്തിൽനിന്നു പുറപ്പെട്ടവയത്രെ; മന്ദാകിനി, ദശാർണ്ണ, ചിത്രകൂട, തമസ, പിപ്പലി, ശ്യേനി, ചിത്രോൽപല, വിമല, ചഞ്ചല, ധൂതവാഹിനി, ശുക്തിമതി, ശുനി, ലജ്ജ, മുകുട, ഹ്രാദിക എന്നീ നിർമ്മലജലകളായ നദികൾ ഋക്ഷവാങ്കൽനിന്നു പുറപ്പെട്ടവയാണ്; താപി, പയോഷ്ണി, നിർവിന്ധ്യ, ക്ഷിപ്രാ, ഋഷഭ, വേണ്ണ, വൈതരണി, വിശ്വമാല, കുമുദ്വതി, തോയ, മഹാഗൌരി, ദുർഗ്ഗമ, ശില എന്നീ കളിർപുണ്യനദികൾ വിന്ധ്യന്റെ അടിവാരത്തുനിന്നുണ്ടായവയാകുന്നു; ഗോദാവരി, ഭീമരഥി, കൃഷ്ണവേണി, വഞ്ജുള, തുംഗഭദ്ര, സുപ്രയോഗ, ബാഹ്യ, കാവേരി എന്നിവ സഹ്യങ്കൽനിന്നു പുറപ്പെട്ട തെക്കൻനദികളത്രെ; കൃതമാല, താമ്രപർണ്ണി, പുഷ്പജ, ഉൽപലാവതി എന്നീ കളിർനദികളെല്ലാം മലയത്തിൽനിന്നു പുറപ്പെട്ടവയാണ്; ത്രിസാമ, ഋഷികുല്യ, ഇക്ഷുദ, ത്രിദിവ, ചലാതാമ്രപർണ്ണി, മൂലി, ശരവ, വിമല എന്നീ പുണ്യനദികളെല്ലാം മഹേന്ദ്രങ്കൽനിന്നുണ്ടായവയത്രെ; കാശിക, സുകുമാരി, മന്ദഗ, മന്ദവാഹിനി, കൃപ, പാശിനി എന്നിവ ശുക്തിമാങ്കൽനിന്നു പുറപ്പെട്ടവയാണ്. ഇപ്പറഞ്ഞ നദികളെല്ലാംതന്നെ പുണ്യജലകളും പുണ്യകളും വിശ്രുതകളും സമുദ്രഗാമിനികളുമാകുന്നു; എല്ലാവരും വിശ്വമാതാക്കളും പാപമെല്ലാം നീക്കുന്നവരുമത്രെ. ഇവയിൽനിന്നു നദികളും ഉപനദികളും ആയിരമായിരം ഉണ്ടായിട്ടുണ്ട്.

കുരു, പാഞ്ചാലം, സാല്വം, ജാംഗലം, ശൂരസേനം, ഭദ്രകാരം, ബാഹ്യം, പടച്ചരം, മത്സ്യം, കിരാതം, കുല്യം, കുന്തളം, കാശി, കോസലം, അവന്തി, കലിംഗം, മൂകം, അന്ധകം എന്നിവ മദ്ധ്യദേശത്തിലെ രാജ്യങ്ങളാകുന്നു. സഹ്യത്തിന്നടുത്തും ഗോദാവരീനദിയുള്ളേടവും ഗോവർദ്ധനമന്ദരഗന്ധമാദനങ്ങളുള്ളേടവുമാണ് ഭൂമിയിലെല്ലാംവെച്ചു മനോരമം. രാമന്റെ പ്രീതിയ്ക്കായി ഭരദ്വാജമഹർഷി സ്വർഗ്ഗത്തിലെ വൃക്ഷങ്ങളേയും ദിവ്യൌഷധികളേയും ആവാഹിച്ചുവരുത്തിയതെവിടെയോ, അവിടം മഹാപുണ്യവും രമ്യവുമാകുന്നു.

ബാഹ്ലീകം, വാടധാനം, ആഭീരം, കാലതോയകം, പുരന്ധ്രം, ശൂദ്രം, പല്ലവം, ആത്തഖണ്ഡികം, ഗാന്ധാരം, യവനം, സിന്ധു, സൌവീരം, മദ്രം, ശകം, ദ്രുഹ്യം, പുളിന്ദം, പാരദം, ഹാരമൂർത്തികം, രാമഠം, കണ്ടകാരം, കേകയം, ദശനാമകം, ക്ഷത്രിയം, ഭരദ്വാജം, പ്രസ്ഥലം, ദശേരകം, ലമ്പകം, തലഗാനം, സൈനികം, ജാംഗലം എന്നിവയും ദാരപാലബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ശൂദ്രരും കുടികൊള്ളുന്ന മററു രാജ്യങ്ങളും വടക്കുള്ളവയാകുന്നു.

കിഴക്കൻനാടുകൾ കേട്ടുകൊൾവിൻ: അംഗം, വംഗം, മൽഗുരകം, അന്തർഗ്ഗിരി, ബഹിർഗ്ഗിരി, സുഹ്മം, ഉത്തരപ്രവിജയം, മാർഗ്ഗം, വാംഗേയം, മാളവം, പ്രാഗ്ജ്യോതിഷം, പുണ്ഡ്രം, വിദേഹം, താമ്രലിപ്തകം, സാല്വം, മാഗധം, ഗോനർദ്ദം.

പാണ്ഡ്യം, കേരളം, ചോളം, കുല്യം സേതുകം, സൂതികം, കുപഥം, വാജിവാസികം, നവരാഷ്ട്രം, മാഹിഷികം, കലിംഗം, കാരൂഷം, ഐഷീകം, ആടവ്യം, ശബരം, പുളിന്ദം, വിന്ധ്യം, പുഷികം, വിദർഭം, ദണ്ഡകം, കുലീയം, സിരാലം, രൂപസം, താപസം, തൈത്തിരികം, കാരസ്കരം, വാസികം എന്നിവയും മററു നർമ്മദയ്ക്കടുത്തുള്ളവയും തെക്കൻരാജ്യങ്ങളത്രെ.

ഭാരുകച്ഛം, മാഹേയം, സാരസ്വതം, കാച്ഛീകം, സൌരാഷ്ട്രം, ആനർത്തം, അർബ്ബുദം എന്നിവ പടിഞ്ഞാറൻനാട്ടുകളാകുന്നു.

മാളവം, കരൂഷം, മേകലം, ഉൽക്കലം, ഔണ്ഡ്രം, മാഷം, ദശാർണ്ണം, ഭോജം, കിഷ്കിന്ധകം, തോസലം, കോസലം, ത്രൈപുരം, വൈദിശം, തുമുരം, തുംബരം, പൽഗമം, നൈഷധം, അരൂപം, ശൌണ്ഡികം, വീതിഹോത്രം, അവന്തി എന്നിവ വിന്ധ്യന്റെ പടിഞ്ഞാറുള്ള രാജ്യങ്ങളത്രെ.

ഇനി, പർവ്വതരാജ്യങ്ങളെ പറയാം. നിരാഹാരം, സർവ്വഗം, കുപഥം, അപഥം, കുഥപ്രാവരണം, ഊർണ്ണം, ദർവ്വം, സമുൽഗകം, ത്രിഗർത്തം, മണ്ഡലം, കിരാതം, അമരം.

ഭാരതവർഷത്തിൽ കൃതം, ത്രേത, ദ്വാപരം, കലി എന്ന നാലു യുഗങ്ങളുള്ളതായി മുനിമാർ പറഞ്ഞിരിക്കുന്നു; അവയുടെ സ്വഭാവമെല്ലാം ഇനി ഞാൻ പറയാം.”

ഇതുകേട്ടു മുനിമാർ അപ്പുറവും കേൾപ്പാൻവേണ്ടി ലോമഹർഷണപുത്രനോടാവശ്യപ്പെട്ടു:—“ദ്വിജസത്തമ, കിംപുരുഷവർഷം, ഹരിവർഷം എന്നിവയേയും ശരിയ്ക്കു വർണ്ണിയ്ക്കുക. ഭാരതവർഷം അങ്ങു വിവരിച്ചുവല്ലോ. ജംബുദ്വീപിന്റേയും മററു ദ്വീപുകളുടേയും വിസ്താരം, തന്നിവാസികൾ, അവിടങ്ങളിലെ വൃക്ഷങ്ങൾ എന്നിവയെക്കുറിച്ചു പറഞ്ഞുതരിക.” അവർ ഇങ്ങനെ ആവശ്യപ്പെടുകയാൽ സൂതൻ ഋഷികളാൽ ദർശിക്കപ്പെട്ടതും പുരാണസമ്മതവുമായിട്ടുള്ളതു പറയാൻതുടങ്ങി:—“ബ്രാഹ്മണരേ, നിങ്ങൾക്കു കേൾക്കേണമെന്നുണ്ടെങ്കിൽ, മടിക്കുടാതെ കേട്ടുകൊള്ളുവിൻ:

ജംബുദ്വീപിലെ കിംപുരുഷം വലുതും നന്ദനതുല്യവുമാകുന്നു. പതിനായിരംവർഷം ആയുസ്സുണ്ടവിടെ. അവിടെജ്ജനിക്കുന്നവരുടെ നിറം ചുട്ടുപഴുപ്പിച്ചു കനകത്തിനൊത്തിരിയ്ക്കും. പാവനമായ കിംപുരുഷത്തിൽ തേനൊഴുക്കുന്ന ഒരത്തിമരമുണ്ടു്; അതിന്റെ മികച്ച നീർകുടിക്കുന്നതിനാൽ അവർക്കു രോഗമില്ല, ശോകമില്ല, സദാ സന്തോഷംതന്നെ! സ്ത്രീകൾ അപ്സരസ്സുകൾക്കു ശരി!

കിംപുരുഷത്തിന്നപ്പുറം ഹരിവർഷം; ദേവലോകത്തുനിന്നു ഭ്രംശിച്ചവരാണ് അവിടെ ജനിയ്ക്കുക; അവരെല്ലാം ശുഭ്രവെള്ളിനിറം ചേർന്നവരും പരമസുന്ദരന്മാരുമാകുന്നു. ഒരു ദിവ്യമായ കരിമ്പിന്റെ നീർകുടിച്ചുപോരുന്ന

തിനാൽ ഹരിവർഷക്കാരെ ജര ബാധിക്കാറില്ല; പതിനോരായിരം വർഷമത്രേ അവർക്കായുസ്സ്.

നടുവിലെ വർഷം ഇളാവൃതമാണെന്നു ഞാൻ പറഞ്ഞുവല്ലോ; അവിടെ സൂര്യൻ തപിക്കുകയില്ല. അവിടുത്തുകാർ സൂര്യചന്ദ്രനക്ഷത്രങ്ങളെ അറികയേ ഇല്ല; അവിടം സദാ പ്രകാശമില്ലാതെ മങ്ങിയിരിക്കും. താമരപ്പൂവിന്നൊത്ത നിറം, താമരപ്പൂവിന്നൊത്ത കാന്തി, താമരപ്പൂവിതളിന്നൊത്ത കണ്ണുകൾ, താമരപ്പൂവിന്നൊത്ത സുഗന്ധം—ഇങ്ങനെയുള്ളവരാണ് അവിടുത്തുകാരെല്ലാവരും. ദേവലോകത്തുനിന്നു ഭ്രംശിച്ചവരാണ് അവിടെ ജനിക്കുക. എല്ലാവരും തൂവെള്ളപ്പട്ടുടുക്കുന്നു. ഞാവൽപ്പഴത്തിന്റെ നീർ കുടിക്കുന്നതിനാൽ അവർക്ക് സൌന്ദര്യവും മനഃസ്ഥൈര്യവും ലഭിക്കുന്നു. ആ മനുഷ്യശ്രേഷ്ഠർ പതിമൂവ്വായിരം കൊല്ലം ജീവിച്ചിരിക്കും. മേരുവിന്നു തെക്കുവശം, നിഷധത്തിന്നു വടക്കുവശം, സുദർശനം എന്നൊരു സനാതനമായ ജംബൂ (ഞാവൽ) മഹാവൃക്ഷമുണ്ട്. എല്ലാ കാലത്തും പൂകായ്കൾ നിറഞ്ഞതും സിദ്ധചാരണനിഷേവിതവുമായ ആ വൃക്ഷംമൂലമാണ് ജംബുദ്വീപിന്ന് ഈ പേർ വന്നത്. നൂറായിരം യോജന പൊക്കമുള്ള ആ മാമരപ്പെരുമരം നഭോമണ്ഡലത്തെ മറച്ചുനിൽക്കുന്നു. അതിന്റെ പഴങ്ങളുടെ നീർ ഒരു പുഴയായൊഴുകി മഹാമേരുവിനെ വലത്തുവെച്ച്, വീണ്ടും അതിന്റെ കടയ്ക്കൽ ചെന്നുചേരുന്നു; ആ ഞാവൽപ്പഴനീർ കുടിക്കുന്നതിനാലത്രേ, ഇളാവൃതനിവാസികൾക്കു ജരയും വിശപ്പും തളർച്ചയും മററുമില്ലാത്തത്. അവർ സദാ സന്തോഷിച്ചു വാഴുന്നു! അവിടെ ജാംബൂനദമെന്നു ദേവന്മാരണിയുന്ന സ്വർണ്ണമുണ്ടായിവരുന്നു; അതു ഞാഞ്ഞൂളിന്നൊത്ത നിറത്തിൽ മിന്നിത്തിളങ്ങും. എല്ലാ വർഷവൃക്ഷങ്ങളുടേതിനെയുംകാൾ മീതെയാണ് ആ പഴനീർ; അതിൽനിന്നാണല്ലോ, ദേവന്മാരണിയുന്ന തനിപ്പൊന്നുണ്ടാകുന്നത്. ഈശ്വരാനുഗ്രഹത്താൽ മലമോ മൂത്രമോ അവിടെ ഒരിടത്തും കാണുകയില്ല; മരിച്ചവരെ ഭൂമി വിഴുങ്ങുന്നു.

ഹിമവാങ്കൽ രക്ഷഃപിശാചയക്ഷരും, ഹേമകൂടത്തിൽ ഗന്ധർവാപ്സരോഗണങ്ങളും, നിഷധത്തിൽ ശേഷവാസുകിതക്ഷകാദി നാഗങ്ങളും, മഹാമേരുവിങ്കൽ മുപ്പത്തുമുക്കോടി ദേവകളും, വൈഡൂര്യം നിറഞ്ഞ നീലത്തിൽ സിദ്ധബ്രഹ്മർഷിമാരും, ശ്വേതപർവതത്തിൽ ദൈത്യദാനവരും, ശൃംഗവാങ്കൽ പിതൃക്കളും നിവസിക്കുന്നു.

ഇങ്ങനെ ഭാരതത്തിലെ ഒമ്പതു വർഷങ്ങൾ ഞാൻ പറഞ്ഞു. ഇവയിലെ മൈതാനങ്ങളിലും പർവതങ്ങളിലും പ്രാണികൾ പാർത്തുവരുന്നുണ്ട്. അവയുടെ പലതരം വളർച്ച ദേവകളും മനുഷ്യരും കാണുന്നു. അതു പരിച്ഛേദിക്കപ്പെടാവുന്നതല്ല; ആസ്തിക്യബുദ്ധിയുള്ളവൻ വിശ്വസിച്ചുകൊള്ളണം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം,
ഭാരതവർഷവർണ്ണനം നൂററിപ്പതിന്നാലാമദ്ധ്യായം.

# ഒരുനൂററിപ്പതിനഞ്ചാമദ്ധ്യായം

മനു:—"ജനാർദ്ദന, ബുധപുത്രന്റെ ചരിത്രം ഇവിടുന്നരുളിച്ചെയ്തുവല്ലോ. സർവ്വപാപനാശനമായ ശ്രാദ്ധവിധി, പ്രസവമടുത്ത പശുവിനെ നൽകിയാലത്തെ ഫലം, കൃഷ്ണമൃഗത്തോൽ കൊടുത്താലത്തെ ഫലം, വൃഷപ്രദാനം മുതലായവയും ഞാൻ ശ്രവിച്ചു. എന്നാൽ, ബുധപുത്രനായ രാജാവിന്റെ സൌന്ദര്യം കേട്ടതിൽ എനിക്കു കൌതുകം തോന്നുന്നു; അതിനാൽ ചോദിക്കയാണ്: ഏതൊരു കർമ്മത്താലാണ്, പുരൂരവസ്സിന് അത്ര മികച്ച സൌന്ദര്യവും സൌഭാഗ്യവും സിദ്ധിച്ചതു്? ഉർവ്വശി, ത്രിഭുവനോത്തമന്മാരായ ദേവന്മാരെയും മനോരമന്മാരായ ഗന്ധർവ്വന്മാരെയും വെടിഞ്ഞു്, സർവ്വാത്മനാ ആ രാജാവിനോടു ചേർന്നുവല്ലോ!

മത്സ്യം:—"കേട്ടുകൊൾക: പുരൂരവസ്സ് മുൻജന്മത്തിൽ പുരൂരവസ്സ് എന്നു തന്നെ പേരായ മദ്രരാജാവായിരുന്നു. ചാക്ഷുഷമന്വന്തരത്തിൽ ചാക്ഷുഷവംശത്തിലായിരുന്നു അയാളുടെ ജനനം; അന്ന് അയാൾക്ക് രൂപഗുണം തീരെ ഉണ്ടായിരുന്നില്ല."

ഋഷിമാർ:—"സൂതപുത്ര, ഏതു കർമ്മത്താലാണ്, മദ്രേശനായിരുന്ന പുരൂരവസ്സ് രൂപഗുണാർഹിതനായിപ്പോയതു്?"

സൂതൻ:—"മദ്രരാജാവായ പുരൂരവസ്സ് മുൻജന്മത്തിൽ, നദീതീരത്തുള്ള ബ്രാഹ്മണഗ്രാമത്തിൽ ഒരു ബ്രാഹ്മണശ്രേഷ്ഠനായിരുന്നു. അന്ന് അദ്ദേഹം രാജ്യപദത്തിനു വേണ്ടി, പതിവായി ഏകാദശി നോററു പുരുഷോത്തമനെ പൂജിച്ചുപോന്നു; എന്നാൽ എണ്ണ തേച്ചുകുളിച്ചിട്ടാണ്, ഉപവാസമനുഷ്ഠിച്ചിരുന്നതു്. ഉപവാസം മൂലം അദ്ദേഹത്തിനു മദ്രരാജ്യത്തു നിസ്സപത്നമായ രാജത്വം ലഭിച്ചു; ഉപവാസത്തിൽ തേച്ചുകുളി മൂലം അസൌന്ദര്യവും വന്നുകൂടി. അതിനാൽ നോമ്പുകാർ തേച്ചുകുളി പണിപ്പെട്ടും വർജ്ജിക്കണം; അതു സൌന്ദര്യത്തെ കെടുത്തുകയും.

പൂർവ്വജന്മചരിത്രം പറഞ്ഞു കഴിഞ്ഞുവല്ലോ; ഇനി, മദ്രരാജാവായിരുന്നപ്പോഴത്തെ കഥ പറയാം: ഒരു രാജാവിനു വേണ്ടുന്ന ഗുണമെല്ലാം അദ്ദേഹത്തിനുണ്ടായിരുന്നു; എങ്കിലും, സൌന്ദര്യമില്ലാത്തതിനാൽ അദ്ദേഹത്തിന്റെ പേരിൽ നാട്ടുകാർക്കു പ്രീതി തോന്നിയില്ല. അതിനാൽ ആ മദ്രപ്പെരുമാൾ സൌന്ദര്യമുണ്ടാകാൻവേണ്ടി തപസ്സുചെയ്യാനുറച്ചു. രാജ്യം മന്ത്രിമാരെ ഏല്പിച്ചു് അദ്ദേഹം ഉത്സാഹമാകുന്ന ഒരൊററക്കൂട്ടുകാരനുമായി കാൽനടയ്ക്കുതന്നെ ഹിമാലയത്തിലേക്കു ഗമിച്ചു. തന്റെ രാജ്യത്തിന്റെ അതിർത്തിവിട്ടതിനപ്പുറം, തീർത്ഥങ്ങൾക്കിരിപ്പിടമായ ഐരാവതി എന്ന അഴകേറിയ നദി ആ കീർത്തിമാനു കാണുമാറായി:—

[ശ്ലോകം]

പനിയൊളിയണിപൊന്നിറപ്പകിട്ടും
പനിമതിപോലെ കുളിർത്ത നീരുമായി

പനിമലമകളാം സരിത്തുകളോ-
ടൊഴുകുവതാത്തുഹിനാഭകീർത്തികണ്ടു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം, പുരൂരവശ്ചരിതം, തപോവനഗമനം, ഒരുനൂററിപ്പതിനഞ്ചാമദ്ധ്യായം.

## ഒരുനൂററിപ്പതിനാറാമദ്ധ്യായം

(കേക)

**സൂതൻ:—**

ശോഭിച്ചുപൊൻവർണ്ണത്തിലപ്പുണ്യാദ്രിവൃന്ദി,
ശോഭകന്തിക്കുലമെന്നും ഗന്ധർവകിന്നരന്മാർ
ഉമ്പർകോൻപ്രതിദിനമുപസേവിപ്പും വാനോർ-
ക്കൊയ്വനാനാതൻമലം വാർന്നതിൻമണമാർന്നം
പായലില്ലാതൊരെത്തും; പതിവായ്പ്പകൽനേര-
ത്തായതിൻനടുക്കൊമനമഴവില്ലൊളികാണാം!
മാമുനിമഹിജാത്രേയർ സേവിയ്ക്കുമതിൻചാരേ
ഭൂമിപൻ കണ്ടു പല താപസാവാസങ്ങളും.
വെള്ളരയന്നപ്പട്ടം കാൽചാമരങ്ങളു-
മുള്ളതാന്നാനദി, മോദം റാണിപോലവനേകി.
വൃദ്ധിയുംക്ഷയവുമതെന്നും കളിർമയൂ-
ഖത്ത്യാഹ്ലാദകമിതു മറൊരമ്പിളിതാനോ!
അണ്ടർപാറിപ്പറ,ന്നമൃതമധുരമാം
തണ്ണീരിൽത്തിരതല്ലി,ത്തണലർനിരതിങ്ങി,
ഖണ്ഡിതാഖിലപാപജാലയായ്, ലോകരെല്ലാം
കണ്ണിനും കരളിനും കൗതുകപ്രദാത്രിയായ്,
വിണ്ണിലെയ്യൂറാനാററ കൊണ്ടിവായ് വിളങ്ങുന്നി-
തണ്ണവമഹിഷിയാളപ്പനിമലമകൾ.
ചുഴിയാം നാഭികണ്ടും, കരിങ്കുവളപ്പൂവാം
മിഴിയും, മണൽത്തിട്ടാം പൃഥുലജഘനവും,
ഉത്ഫുല്ലകമലമാം മുഖവും, കോകപ്പൂണ്ടു,-
മുൽപ്പന്നജലഹസ്തിമസ്തകസ്തനങ്ങളും,
നീരലർവള്ളയങ്ങളാകിയ വളകളും,
സ്മേരസഹംസാരാവകാൽത്തളകിലുക്കവും,
ചഞ്ചലമീൻചില്ലിയും, വെണ്മിൽച്ചാന്തരാന്ന-
മഞ്ചിതമവളുടെ നരയാം വെള്ളപ്പട്ടം!
മത്താടുമതിൽനിത്യമുല്ലസിക്കും, ഗന്ധർവന്മാ-
രൊത്തുസൌന്ദര്യത്തള്ളലേറുമപ്സരസ്ത്രീകൾ;

* ഒരു വിശേഷാകൃതിയിൽ മേല്പോട്ടു പൊങ്ങുന്ന വെള്ളം.

അവർതൻമെയ്ക്കങ്ങമമഴകിൽക്കലരുന്നു
വിവിധതീരദ്രുമപ്പൂമണംപെറുമതിൽ.
മിന്നുന്നിതലതോറും ബിംബിച്ച രവിബിംബം;
തന്നിരുവക്കത്തും മൺകുത്തുന്ന വിണ്ണാനകൾ;
ഇന്ദ്രേഭകവിൾനീർചേർന്നാത്തമോദസൗരഭിക ഗ-
ന്ധമാമതിൻജലം വണ്ടുകൾ നുകരുന്നു.
വരിവണ്ടുകൾപ്പൂക്കൾവിരഞ്ഞുവന്നാർത്തീടും
സുരഭിപ്പൂവൃക്ഷങ്ങൾ നിറഞ്ഞുതത്തീരത്തിൽ.
സർവ്വാ രമിയ്ക്കുന്നു കാഷ്ഠാത്തർ മൃഗങ്ങളും
ദിവ്യസ്ത്രീപുമാന്മാരും താപസഋഷിമാരും
തജ്ജലസ്നാതർ സ്വരാട്ടരായ്പ്പുണ്യരനി-
തബ്ജനേർമുഖിമാരാം പല വിണ്മടവാരെ!
വേടരോ നരികളോ വിണ്ണോരോ നരേന്ദ്രരോ
കേട്ടതട്ടിയ്ക്കാത്തുള്ളെല്ലാരെന്നെന്നുമതിൻജലം.
താമരപ്പൂക്കൾനിറഞ്ഞുള്ള തൂനദിയതു
താരകാവൃതവ്യോമംപോലവെ കണ്ടാൻ ഭൂപൻ.

എത്രയോ പുഴകൾചേർന്നിണങ്ങും നദിയതു
ഭക്തർതൻ പാപംസർവ്വമഞ്ജസാ മുടിയ്ക്കുന്നു;
സത്തുക്കൾക്കഭിമതമാകവെ കൊടുക്കുന്നു
മർത്ത്യരെപ്പുലർത്തുന്നു മക്കളെപ്പോലെന്നെന്നും;
വാരണസിംഹങ്ങളും നീർകുടിപ്പാനായ്‌വന്നു-
ചേരുമ,ങ്ങതിന്നില്ലാ ചുഴരിവമെങ്കിലും;
മണ്ണിണങ്ങുകിലും പൊൻവർണ്ണമുള്ളൊന്നാനദി
മഞ്ജുളയശസ്സായ മന്നനെത്തോഷിപ്പിച്ചു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിഭുവനകോശലക്ഷണം, പുരൂരവശ്ചരിതം, ഐരാവതീവർണ്ണനം ഒരുനൂററിപ്പതിനാറാമദ്ധ്യായം.

—— o ——

## ഒരുനൂററിപ്പതിനേഴാമദ്ധ്യായം

(കാകളി)

സൂതൻ:—

ആററിൻറകാററാൽ തളർച്ചയററുശമി-
ച്ചേററംപെരിയ ഹിമാദ്രികണ്ടാനവൻ
വെണ്മയേറുമതിൻശൃംഗസഹസ്രങ്ങ-
ളംബരത്തിങ്കലുരുമ്മിനിൽക്കുന്നതേ.
പക്ഷിയുംപാറാത്തതെങ്കിലും, പുണ്യമാ-
മക്ഷിതിഭൃത്തിൽച്ചരിക്കുന്ന യോഗികൾ.

കേൾക്കില്ല മററാതു ശബ്ദവു,മാരുക-
ളൂക്കിലൊലിയ്ക്കുമൊലികളാലിങ്ങഹോ!
ദേവദാരുവനം പച്ചയുടയാട;
തൂവെൺമുകിൽ തലപ്പാവതിപേശലം;
ചാരിമം തോൾത്തുകിൽ; തൃക്കിരീടം ചില-
നേരം കതിരോൻ, ചിലപ്പോൾ മുഴുമതി;
ഇങ്ങനെ ശോഭിപ്പു ശൈലേശനംഗത്തി-
ലങ്ങുമേ മഞ്ഞാം കുറിക്കൂട്ടു പൂശിയും,
പൈവിരൽകൊണ്ടു പതിച്ചപോലെ, ചില
ഭുവുകളിൽ ഞാറു ചന്ദനം ചാർത്തിയും.
എത്രമനോജ്ഞമദ്ദൃശ്യം! ചിലേടത്തു
കന്ദരനേരിൽക്കമിട്ടങ്ങിയപാറകൾ;
ഏവം ചിലടിക്കിലപ്സരസ്ത്രീകൾതൻ
യാവകച്ചാറണിച്ചെംകഴൽപ്പാട്ടുകൾ;
വൈകലൊരോട,ത്തിതളൂന്ന്യത്തു; വേനലിൽ-
പ്പോലും പൊതംതണുപ്പേകുമപ്പർവതം
ഘോരഗുഹകളാം വായ്കളെക്കൊണ്ടുണ്ടു
പാരിച്ചവെള്ളം കുടിപ്പൂ ചിലടിശി!
കിന്നരർ പാട്ടുപാടുന്നു ചിലടിക്കി-
ലുന്നൃത്തകേളിയാടുന്ന വിദ്യാധരർ;
കല്പദ്രുപുഷ്പങ്ങൾ ചിന്നിക്കിടക്കുന്നി-
തപ്സരോഗന്ധർവപാനസ്ഥലങ്ങളിൽ;
ഹന്ത,ചിലേടത്തു,രങ്ങിനെഴുന്നോറ
ഗന്ധർവർതൻ ചാരുവേററ പൂമെത്തകൾ.
പച്ചനിറപ്പുൽപ്പരപ്പു ചിലേടത്തു;
മെച്ചത്തിൽമിന്നുന്ന പൂക്കൾ ചിലടിശി;
കാററടിയ്ക്കാതെ ചിലേടം; ചിലേടത്തു
ക്രൂരന്മരങ്ങളെച്ചീന്തുന്നിതാനകൾ.
താപസക്ഷാത്രയം, കാമരതക്ഷ ദു-
ഷ്പ്രാപമപ്പർവതം നാനാമൃഗാഞ്ചിതം.
അത്രകേൾക്കാം സദാ, സിംഹാരവത്രസ്ത-
ഹസ്തിപ്പരിഷതൻ ഘോരനിലവിളി.
താപസർ മേവുന്ന വല്ലീക്കുടിൽകളാൽ
ശോഭനമാണതിൻ താഴ്വരയൊക്കെയും.
പാർമുന്നമെന്നുമലംകൃതമാകുന്ന-
താമലയിങ്കലെ രത്നങ്ങൾകൊണ്ടുതാൻ!
ഉത്തമക്ഷാത്രയമുത്തമസേവിത-
മുത്തമരത്നസമൃദ്ധമപ്പർവതം

ഉത്തമാരാമങ്ങളെ കാണ്ക; മുനിശ്ശ്രേഷ്ഠ
സിദ്ധിലഭിച്ചീട്ടമുല്പ്പതപസ്വിനാൻ!
കാൺകിലെ പാപം മുടിയ്ക്കുമൊന്നല്ലിതി;
പൂങ്കുളിർച്ചോലകളുണ്ടസംഖ്യമേ.
ചാരുതപെയ്യുന്ന ചാടുന്ന നീരതു,
മാരുതനായതുമൊണ്ടുപോയ് ക്കൊണ്ടുപോയ്
ഓരോ ഫലമതതിൽ കൊണ്ടിട്ടുപോരുന്നു;
പാരിച്ചു നിൽപ്പൂ മുളങ്കാടതാതിടം.
ശൃംഗങ്ങളിൽച്ചിലതംബരസ്പർശികൾ,—
മങ്ങാചിലതോ വെയിലാൽ വരണ്ടവ;
അത്യുന്നതങ്ങളാം മഹാഹിമപ്പുണ്ണങ്ങളാം
ചിത്തത്തിനാലുമഗമ്യങ്ങളാണവ!
കൊമ്പുകൾചേർന്നിടതിങ്ങിനിന്നീടുന്ന
വമ്പുററദേവതാരങ്ങളും പാലവും.
കേട്ടയാൽമാത്രമറിയുന്ന നീർക്കളു—
മപ്പുഹിമമുദ്രവെള്ളച്ചാട്ടങ്ങളും
രമ്യങ്ങളാമഭിവാരങ്ങളും ചേരു—
മമ്മലകണ്ടാമഹാനന്ദമാവൻസ്വൈപൻ
കൊണ്ടാടിയങ്ങുതാൻ ചുററിനടക്കവേ
കണ്ടെത്തിന്നാനൊരു കൺകവരുമിടം:

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം,
പുരൂരവശ്ചരിതം, ഹിമവദ്വർണ്ണനം ഒരുനൂററിപ്പതിനേഴാമദ്ധ്യായം.

—0—

## ഒരുനൂററിപ്പതിനെട്ടാമദ്ധ്യായം

സൂതൻ:—ആ ഹിമവാങ്കൽ മററു മനുഷ്യക്കഗമ്യമായ ഒരു ഭംഗിയേറിയ പ്രദേശത്താണ്, മദ്രേശപതൻ ദൈവയോഗത്താൽ ചെന്നെത്തിയത്. ഐരാവതീമഹാനദി പുറപ്പെടുന്നതവിടെനിന്നാണ്. ആ പ്രദേശം വളരെ വളരെ മരത്തോപ്പുകളാൽ മേഘത്തിനൊപ്പം കറുത്തിരുണ്ടിരുന്നു. * പലതരം ചന്ദനം, പലതരം അകിൽ, പലതരം വേപ്പ്, പലതരം അശോകം, പലതരം നാരകം, പലതരം വഞ്ഞി, പലതരം കൈത, പലതരം കടമ്പ്, തെങ്ങ്, കവുങ്ങ്, പുലാവ്, മനോഹരമ്പുകളുണ്ടാകുന്ന മാവ്, മലർവസ്ത്രം ധരിച്ച പിലാശ്, പൊന്നിറപ്പൂവാടയണിഞ്ഞ വേങ്ങ, കായം, കുങ്കുമം, കർപ്പൂരം, ഈന്ത മുതലായ വൃക്ഷങ്ങളാലും മുന്തിരി, ഏല, വെററില, കുരുമുളക്, കമ്പളം, പടോലം മുതലായ വള്ളികളാലും കയ്പവല്ലി, വഴുതിനിങ്ങ മുതലായ ഫലങ്ങളാലും മുരങ്ങി, ചീര മുതലായ ശാകങ്ങളാലും ഇഞ്ചി, ചേന മുതലായ കിഴങ്ങുകളാലും ഒട്ടൊഴിയാതെയുള്ള ശിംബീ

* വൃക്ഷാദികളുടേയും പക്ഷികളുടേയും മൃഗങ്ങളുടേയും പേർ പറയുന്നവയായി അമ്പതിൽപ്പുറം ശ്ലോകങ്ങളുണ്ടിവിടെ. എല്ലാററിന്നും നമ്മുടെ ഭാഷയിൽ പദം കിട്ടില്ല; കിട്ടിയാലും വലിയ പ്രയോജനവുമില്ല. അതിനാൽ, ചെറിയ ഒരംശമേ ഇവിടെ എടുത്തിട്ടുള്ളു.

ധാന്യങ്ങളാലും (പയറും മറവും) അലംകൃതമായിരുന്നു ആ പ്രദേശം; ജരാമരണക്ഷുൽപീഡകളെപ്പോക്കുന്നവയും ആയുസ്സുശോഭലങ്ങളെ നൽകുന്നവയും കത്തിജ്ജ്വലിക്കുന്നവയുമായ പലതരം ഓഷധികൾ അവിടെ കാണപ്പെട്ടു; മുള, കരിമ്പു മുതലായവയുടെ കൂട്ടങ്ങളും പതത്തിച്ചെടികളും മനോഹരങ്ങളായ വാഴത്തോപ്പുകളും തിങ്ങി തൊങ്ങി നിൽക്കുന്നു; പച്ചപ്പുൽത്തകിടികൾ മരകതവർണ്ണത്തിൽ പരന്നുകിടക്കുന്നു; ബാലസൂര്യന്റെയും സൂര്യന്റെയും ചന്ദ്രന്റെയും സ്വർണ്ണത്തിന്റെയും കായാവിൻപൂവിന്റെയും തത്തച്ചിറകിന്റെയും വർണ്ണത്തിലുള്ള താമരപ്പൂക്കളും നീലത്താമരപ്പൂക്കളും അമ്പിളിനിറം തിരണ്ട ചെങ്ങാലൽപ്പൂക്കളും രാജാവിന്റെ കണ്ണിന്നു കൌതുകം വളർത്തി; മുനികൾക്ക് ആഹാരത്തിനുള്ള വരിനെല്ലുകൾ അവിടെ പലമാതിരിയിലുണ്ട്; വെള്ളത്തിലും കരയിലുമുണ്ടാകുന്ന പൂകായ്കനികളെല്ലാം അവിടെയുണ്ട്. അവിടെയില്ലാത്ത ഒരു ധാന്യമോ സസ്യമോ ശാകമോ പൂവോ കായോ വേരോ കിഴങ്ങോ അനൂപ(വെള്ളവും മരവുമേറിയ ദിക്ക്)ത്തിലില്ല, ആരണ്യത്തിലില്ല; ഭൂസ്വർഗ്ഗപാതാളങ്ങളിലുമില്ല! ഒരിക്കലും ഋതുഭേദത്താൽ പഴകംതട്ടാത്തവയാണ് അവിടത്തെ പൂകായ്കൾ. തപോയോഗത്താലത്രെ, ആ സ്ഥലം മദ്രരാജാവിന്നു ദൃഷ്ടിഗോചരമായത്. പല ജാതി അരയന്നങ്ങൾ, മയിലുകൾ, കുയിലുകൾ, സ്വർണ്ണപ്പൂവുള്ള കോഴികൾ മുതലായ പക്ഷികളേയും സിംഹം, വ്യാഘ്രം, എട്ടുകാലൻ, ആന, കടുകം, പോത്ത്, കുതിര, കാള, ആട്, മാൻ, കഴുത മുതലായ മൃഗങ്ങളേയും അദ്ദേഹം അവിടെ ദർശിച്ചു. ജാത്യാ വൈരികളായ ജന്തുക്കൾ അവിടെ പരസ്പരവിരോധമെന്നിയേ പെരുമാറുന്നതു കണ്ടിട്ട് അരചൻ അത്യന്തം അത്ഭുതപ്പെട്ടു:

അവിടം പണ്ട് അത്രിയുടെ ആശ്രമമായിരുന്നു; അദ്ദേഹത്തിന്റെ പ്രഭാവത്താലാണ്, അവിടെയുള്ള ചരാചരങ്ങൾക്കെല്ലാം അത്ര സൌഭാഗ്യം. മാംസം തിന്നുന്ന ഹിംസ്രജന്തുക്കൾ അവിടെ അന്യോന്യം ഹിംസിക്കാറില്ല; അവയെല്ലാം അത്രിയുടെ പ്രഭാവത്താൽ പാലും പഴവുമാണ് ഭക്ഷിക്കുന്നത്! ആ മലഞ്ചെരിവുകളിൽ ഉള്ള ഉറവുപോലും അമൃതുപോലെ മധുരമത്രെ! ചിലടത്ത് എരുമകളും ചിലേടത്തു പെണ്ണാടുകളും ദിവ്യമായ പാൽ വേണ്ടുവോളം ചൊരിയുന്നു; ചിലടത്തു പാലും ചിലേടത്തു തയിരും പാറകളിൽനിന്നു പുറത്തേയ്ക്കൊഴുകുന്നതു കാൺകയാൽ വസുധേശന്നു വലിയ സന്തോഷം തോന്നി. ദിവ്യങ്ങളായ പൊയ്കകളും സ്വച്ഛജലം ചേർന്ന പുഴകളും ചൂടും തണുപ്പുമാർന്ന നീരുറവുകളും സുഖസേവ്യങ്ങളായ ശൈലഗുഹകളും അവിടെ അടുക്കടുക്കിയുണ്ട്. അവിടെ അത്യുന്നതജനസ്ഥലങ്ങളിൽ മലയുടെ അടിവാരങ്ങളിലോ കൊടുമുടികളിലോ മഞ്ഞുവീഴൽ ഇല്ലതന്നെ. ഹിമവാന്റെ ഒരു വെൺകൊടുമുടിയുണ്ടവിടെ; അതിന്മേൽ എപ്പോഴും മഞ്ഞിയന്ന മേഘങ്ങൾ മഞ്ഞുചൊരിഞ്ഞുകൊണ്ടിരിക്കും; മറ്റൊരു കൊടുമുടിമേൽ ഇടവിടാതെ വീർക്കൊണ്ടമേഘങ്ങൾ പാറകളിലൂടെ നിർമ്മലജലം വർഷിക്കുന്നു. ആ മനോഹരമായ ആശ്രമത്തിൽ ഭൂമി

കാമിതം വിളയുന്നതായും, വൃക്ഷഫലങ്ങൾ ദേവോപയുക്തങ്ങളാകയാൽ സഫലങ്ങളായും ശോഭിക്കുന്നു. വണ്ടുകൾ സദാ മുരണ്ട്, ദേവസ്ത്രീകളിണങ്ങി, സർവ്വപാപനാശനമായ ആ സ്ഥലം കണ്ടാൽ ഹിമവാന്റെ ഗോപുരദ്വാരമാണെന്നു തോന്നും! ഒരിടത്തുനിന്നു മറെറാരേടത്തേയ്ക്കു ചാടിയോടിക്കളിക്കുന്ന കരങ്ങന്മാർ കുന്നുകൂട്ടിയിട്ട മരത്തിൻകട്ടകൾ അവിടെ ചന്ദ്രവർണ്ണത്തിൽ മിന്നിത്തിളങ്ങുന്നു. മഞ്ഞുമൂടിയ ഗുഹകളോടുകൂടിയ പർവ്വതനിരകളാൽ പരിവൃതമായ ആ ആശ്രമം മനുഷ്യർക്ക് ഒരിക്കലും ചെന്നെത്താവുന്നതല്ല; മുമ്പേത്തെ ആരാധനയാൽ ദേവദേവൻ പ്രസാദിച്ചിരുന്നതിനാലാണ് പുരൂരവസ്സ് അവിടെ ചെന്നെത്തിയത്.

(ശ്ലോകം)

ശ്രമനാശനമാശു ശുഭാശ്രമം,
സുരഗപ്പുനിരയാലലംകൃതം,
അതിശോഭനമത്രിനിർമ്മിതം
ശുഭദം കണ്ടിതു മർത്ത്യമന്നവൻ!

ശ്രീമത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, ഭുവനകോശപ്രകരണം, പുരൂരവശ്ചരിതം, അത്ര്യാശ്രമദർശനം നൂററിപ്പതിനെട്ടാമദ്ധ്യായം.

——(൦)——

# ഒരുനൂററിപ്പത്തൊമ്പതാമദ്ധ്യായം

സൂതൻ:—മഞ്ഞേറിയതും മഴയേറിയതുമായി രണ്ടു വൻകൊടുമുടികളുണ്ടല്ലോ; അവയുടെ നടുവിൽ, ഏററവും ഉയർന്ന ഒരു കൊടിമുടിയുണ്ട്; അതിന്റെ പാറകൾ സദാ ചുട്ടുപഴുത്തിരിക്കും; അവിടെ മേഘം ഇല്ല തന്നെ. അതിന്റെ താഴത്തു പടിഞ്ഞാറുവശത്തായി പിച്ചകവള്ളികൾ പുററിപ്പടർന്നു ഭംഗിയേറിയ ഒരു മരത്തോപ്പുണ്ട്. രാജാവു കൗതുകത്തോടെ അതിലേയ്ക്കു കടന്നു; നാനൂറുകോൽ ദൂരം ക്രമീകൃത നിറത്തോടും ഇലോം ഇടങ്ങിയതുമായിരുന്നു; അതു കണ്ടപ്പോൾ, കാന്തികൊണ്ടുജ്ജ്വലിക്കുന്നതായി കാണപ്പെട്ടു അത്യുന്നതവും ഗംഭീരവും മണ്ഡലാകാരവുമാണ് ആ മരത്തോപ്പ്. അവിടെ സൂര്യോദയമില്ല, ചന്ദ്രോദയമില്ല; എന്നാലും പകലിരവു പകലിനൊത്ത വെളിച്ചമുണ്ട്. രണ്ടിലധികം നാഴിക വലിപ്പമുള്ള ഒരു പൊയ്കയാൽ അലംകൃതമാണവിടം:

ആ സരസ്സിനു നാലുവശവുമുള്ള മേൽപ്പടവു വെറും പാറ തന്നെയാണ്. ചുററുമുന്നു നില്ക്കുന്ന അതിങ്കൽ പൊൻ വെള്ളി വൃക്ഷങ്ങൾ പവിഴം മാണിക്യപ്പൂക്കൾ പൂണ്ടു മിന്നിത്തിളങ്ങുന്നു; വൈഡൂര്യംകൊണ്ടു തണ്ടും മരതകംകൊണ്ടിലയും പത്മരാഗംകൊണ്ടിതളും വജ്രംകൊണ്ടല്ലിയും സ്വർണ്ണംകൊണ്ടു കർണ്ണികയുമിണങ്ങിയ താമരപ്പൂക്കൾ ആ

പൊയ്കയിൽനിന്നു സൌരഭ്യം വീശുന്നു! അതിലില്ല, വജ്രക്കല്ലു നിറഞ്ഞതല്ലാത്ത നിലം! പവിഴം രത്നങ്ങൾ, കവിടി, മുത്തുച്ചിപ്പി, ശംഖ്, ഘോരമായ മുതല, മത്സ്യം, ആമ എന്നിവയുടേയും ആസ്പദമാണ് ആ തടാകം. മരകതം, വജ്രം, പത്മരാഗം, നീലം, ഇന്ദ്രനീലം, മഹാനീലം, പുഷ്യരാഗം, കർക്കോടകം, തുത്ഥ്, രാജാവർത്തം (ഉപരത്നവിശേഷം), രുചിരാക്ഷം (ഒരുതരം മഞ്ഞക്കല്ല്), സൂര്യകാന്തം, ചന്ദ്രകാന്തം, വർണ്ണാന്ധിതനീലം, ജ്യോതീരസം, സ്യമന്തകം, സൌഗന്ധരാഗം, വജ്രർക്ഷം, സ്ഫടികം, ഗോമേദകം, പിച്ചള, ധൂളീമരകതം, വൈഡൂര്യം, സൌഗന്ധികം, രാജമണി, മുഖ്യമണി, ബ്രഹ്മമണി, നക്ഷത്രങ്ങൾപോലുള്ള മുത്തുമണികൾ എന്നിവ അവിടെ കൂട്ടംകൂട്ടമായി കിടക്കുന്നു. കറപ്പൂരം പോലുള്ളതാണ് അതിലെ വെള്ളം; കുളിച്ചാൽ തണുപ്പു നീങ്ങും. അതിന്റെ നടുവിൽ ഒരു ശോഭയേറിയ വൈഡൂര്യപ്പാറ ചതുരത്തിൽ കിടപ്പുണ്ട്; അതിന് ഇത്രയും വിസ്താരം വലുപ്പവുമുണ്ട്. അത് അത്രിയാൽ തപസ്സുകൊണ്ടു നിർമ്മിക്കപ്പെട്ടതത്രേ.

അവിടെ ബിലദ്വാരംപോലെ ഒരു സ്വർണ്ണമയമായ സ്ഥലമുണ്ട്; ആ മനോഹരമായ സ്ഥലത്തു പാറപ്പുറത്തിൽ ഒരു രമണീയമായ ചതുരസ്രപുഷ്കരിണി, തെളിഞ്ഞ കുളിർവെള്ളത്തോടും ജലജങ്ങളോടുംകൂടി, വ്യോമമണ്ഡലം പോലെ ശോഭിക്കുന്നു; അതിലെ വെള്ളം മധുരവും ലഘുവും ശീതളവും സുരഭിലവുമാകുന്നു; അതു കണ്ഠത്തെ പീഡിപ്പിക്കാതെയും വയറിനെ നിറയ്ക്കാതെയും മികച്ച തൃപ്തിയും ശരീരത്തിനു വലിയ സുഖവും നൽകുന്നു! അതിന്റെ നടുവിൽ അത്രിയാൽത്തന്നെ നിർമ്മിക്കപ്പെട്ട സർവ്വരത്നമയമായ ഒരമ്പലമുണ്ട്; അവിടെ വെള്ളാൻ സ്വർണ്ണംകൊണ്ടു പാലം കെട്ടിയിരിക്കുന്നു. രമണീയങ്ങളായ വൈഡൂര്യസോപാനങ്ങളോടും പവിഴങ്ങൾകൊണ്ടുള്ള ഓവുകളോടും ഇന്ദ്രനീലപ്പതംഗങ്ങളോടും മരകതവേദികളോടും വജ്രഗവാക്ഷങ്ങളോടും കൂടിയ ആ വെള്ളിപ്രാസാദം ചന്ദ്രരശ്മിപുഞ്ജമെന്നപോലെ കൺകളിപ്പിച്ചുംകൊണ്ടു ജ്വലിക്കുന്നു. അതിങ്കൽ, പായാകുന്ന പള്ളിമെത്തമേൽ ശയിക്കുന്ന പത്മനാഭന്റെ വടിവിനെ അത്രി പ്രതിഷ്ഠിച്ചിട്ടുണ്ട്: ഒരു തൃക്കാൽ മടക്കി ഫണീന്ദ്രങ്കൽ വെച്ചും, മറേറതു ലക്ഷ്മിയുടെ മടിയിൽവെച്ചു ദേവിയുടെ കരതാമരസങ്ങളാൽ തലോടപ്പെട്ടും, മനോജ്ഞമായ മണികിരീടത്താലും ദിവ്യപ്പൂമാലയാലും മിന്നുന്ന ശിരസ്സ് അനന്തന്റെ പത്തിമേൽ വെച്ചുമാണ് ആ സർവ്വാഭരണഭൂഷിതനായ ഭഗവാന്റെ കിടപ്പ്. കടകകേയൂരാംഗുലീയകാലംകൃതമായ ഒരു കൈ ശിരസ്സിന്നുപധാനമാക്കിയിരിക്കുന്നു; മറേറ കൈയിന്റെ മണിബന്ധം മടക്കിയ കാൽമുട്ടിന്മേലും മൂന്നാമത്തെ കൈ നാഭിസ്ഥലത്തും വെയ്ക്കപ്പെട്ടിരിക്കുന്നു; നാലാമത്തെ കൈ കൊണ്ട് ഒരു കല്പവൃക്ഷപ്പൂവെടുത്തു തിരുമൂക്കിന്നരികെ പിടിച്ചിരിക്കയാണ്. ആ ആജാനുബാഹുഷരിതനായ അനന്തശയനസ്വാമിയെ സിദ്ധന്മാർ പതിവായി ദിവ്യഗന്ധം പൂശിച്ചും ദിവ്യധൂപമേല്പിച്ചും കല്പകവൃക്ഷപ്പൂക്കൾകൊണ്ടു പൂജിച്ചുപോരുന്നുണ്ട്; അവർ കാ

ണിക്കവെച്ച സ്വാദേറിയവയും ഹൃദ്യങ്ങളുമായ പഴങ്ങൾ ദേവൻെറ ഒരു വശത്തു് ഇരിപ്പുണ്ടായിരുന്നു.

ആ ഉജ്ജ്വലശ്രീമാനെന്ന ദേവനെ മുന്നിൽ കണ്ടതോടുകൂടി പുത്രവത്സൻ കാൽമുട്ടുകൾ കുത്തിനിന്നു തല നിലത്തു മുട്ടിച്ചു യഥാവിധി വന്ദിക്കുകയും സഹസ്രനാമം ചൊല്ലി സ്തുതിക്കുകയും വീണ്ടും വീണ്ടുമെഴുന്നേററു വലത്തുവെയ്ക്കുകയും ചെയ്തു. ആ രമണീയമായ ക്ഷേത്രം കാണുകയാൽ അദ്ദേഹം ആ ആശ്രമത്തിൽ പാർപ്പുറപ്പിച്ചു; ബിലത്തിനു പുറത്തു് ഒരു മനോഹരമായ ഗുഹയിൽ താമസിച്ചുകൊണ്ടു് അവിടെത്തന്നെ തപസ്സു തുടങ്ങി: നരേന്ദ്രൻ നാൾതോറും മൂന്നുനേരം കുളിക്കും; അഗ്നിഹോത്രം കഴിക്കും; വിഷ്ണുവിനെ പലതരം പുഷ്പഫലമൂലങ്ങൾകൊണ്ടും ഗോരസങ്ങൾകൊണ്ടും പൂജിക്കും. ദേവവാപിയിലെ വെള്ളംകൊണ്ടായിരുന്നു പ്രാണധാരണം; ആഹാരമെല്ലാം അദ്ദേഹം പരിത്യജിച്ചു ഗുഹയിൽ വെറും നിലത്തു കിടക്കും. പച്ചവെള്ളം മാത്രമേ കഴിച്ചിരുന്നുള്ളുവെങ്കിലും, എന്തത്ഭുതം, രാജാവിന്നു ഒരു വാട്ടവും തട്ടിയില്ല! ഇങ്ങനെ അദ്ദേഹം തപസ്സിലേർപ്പെട്ടു സദാ ദേവദേവനെ പൂജിച്ചുംകൊണ്ടു്, ആ സ്വർഗ്ഗതുല്യമായ ആശ്രമത്തിൽ യാതൊരു ദുഃഖവുമില്ലാതെ എത്രയോ കാലം നിവസിച്ചു.

ശ്രീമത്സ്കാന്ദമഹാപുരാണം, [illegible]സംവാദം, ഭുവനകോശപ്രകരണം, പുത്രവത്സചരിതം, [illegible], ഒരുന്നൂററിപ്പത്തൊമ്പതാമദ്ധ്യായം.

——(൦)——

# ഒരുന്നൂററിരുപതാമദ്ധ്യായം

സൂതൻ:—

(മാകന്ദമഞ്ജരി)

സന്ത്യക്താഹാരവിഹാരനാം ഭൂപനാ-
ച്ചന്തമിയന്നീടുമാശ്രമത്തിൽ
ഗന്ധർവ്വയക്ഷരാമപ്സരസ്ത്രീകൾ തൻ
സന്തതകേളികൾ കണ്ടിരുന്നു;
ധാരാളം പൂക്കളറുത്തുകൂട്ടി സ്വയം
വാരാളും മാലകൾ കോർത്തൊരവർ
മുമ്പേ മുകുന്ദനു കൊണ്ടു നിവേദിച്ചി-
ട്ടൻപോടും ഗന്ധർവ്വന്മാർക്കു നൽകീ.
പൂവു പറിപ്പാൻ മുതിർന്നു യഥാസുഖ-
മായ് വിളയാടുമാ നല്ലാരുടെ
നാനാതരത്തിലാം ചേഷ്ടാവിശേഷങ്ങൾ
കാണുമാറില്ല കണ്ണാലുമവൻ!

വള്ളീകരം ചുററിപ്പിണഞ്ഞു കടങ്ങിപ്പോ-
യുല്ലാസാൽ പൂ നുള്ളുമ്പോളൊരുത്തി;
തോഴിമാർ വിട്ടുംപോയ്; വല്ലഭൻ താനല്ലോ
കേഴമാൻകണ്ണിയെ വേർവിടുത്തി!
തണ്ടലർത്തൂമണം താവുമൊരുത്തിയെ,
തന്നിശ്വാസങ്ങളാലാകൃഷ്ടരായ്
വന്നു മുഖത്തു ചുഴന്ന വണ്ടിണയെ-
യൊന്നൊന്നായാട്ടിക്കളഞ്ഞാൻ കാന്തൻ!
കാന്തനെക്കണ്ടൊരു കാമിനിയുതിർത്തുവാം
പൂന്തേൻ പൊഴിഞ്ഞു തൻകണ്ണുകളിൽ!
പൂക്കൾ പറിച്ചെടുത്തിട്ടു കണവന്റെ
കൈക്കൽക്കൊടുത്താളൊരംഗനാമണി;
പേർത്തവകൊണ്ടൊരു മാലകോർത്തപ്പുമാൻ
ചാർത്തിച്ചാനോമലിൻകാർകുഴലിൽ.
കാമുകൻ താൻതന്നെ പൊക്കമെത്തിച്ചു
തൂമലർ മൗലിയിൽച്ചൂടിക്കയാൽ
ചാരിതാർത്ഥ്യത്തെയുംകൊണ്ടു നിന്നീടിനാൾ
മാരന്നു കെല്പേകും മററൊരുത്തി!
'ഉണ്ടിഗ്ഘനമാം കണ്ഠത്തിൽ നൽപ്പൂക്കൾ-
കൊണ്ടു ലസിപ്പൊരു വല്ലി'യെന്നായ്
കൊണ്ടാടനാനൊരുത്തിയെക്കാമുകൻ-
കൊണ്ടു മണാളൻ രഹസ്സിലെല്ലാമായ്!
വല്ലഭനന്തികെ താഴ്ത്തിപ്പിടിച്ചൊരു
വല്ലരിമേൽനിന്നു പൂ പറിക്കെ,
'എല്ലാ മടവാരെക്കാളും ഞാനാഢ്യയൊ-
ന്നെ'ന്നഭിമാനിച്ചാൾ മററൊരുത്തി!
ഉർവ്വീശൻ കാണമാറുണ്ടേ,ഴകേവമ-
ട്ടീവ്വനിതംബിനിമാരിൽച്ചിലർ
വെള്ളററ താമരപ്പൊയ്കയിൽഗ്ഗന്ധവ-
സംവൃതമാരായി ക്രീഡിപ്പതും.
കാന്തനെത്തൂവെള്ളം കോരിയൊഴിച്ചീടിനാൾ
പൂംതെളിപ്പുഞ്ചിരി പൂണ്ടൊരുത്തി;
കാന്തൻ കരങ്ങളാൽ നീർ കോരിയുത്തതി-
ലന്തിനാളുൾത്തോഷം മററൊരുത്തി.
ചിത്തപ്രിയനെ നീർകോരിയൊഴുത്തുന്നൊ,രു
വിസ്തൃതശ്രോണിയാൾ ക്ഷീണിച്ചുപോയ്;
തന്തികളിപ്പതു കാണായ് കിടപ്പിനാ-
ലന്തികംവച്ചുതൻ പോർക്കൊങ്കകൾ.

വല്ലഭൻ നീർ കോരിയ്ക്കുന്നതിൽക്കെട്ടഴി-
ഞ്ഞുല്ലണിക്കുന്തൽ മുഖത്തു ചിന്നി
ഉല്ലസിച്ചീടിനാൾ, വണ്ടിണ ചൂഴററ-
ല്ലിത്താർപ്പൊയ്കപോലങ്ങൊരുവൾ.
പാടേ തൻകണ്ണുകൾകൊണ്ടുള്ള പൂക്കളാൽ
മൂടിയ താമരക്കൂട്ടം തന്നിൽ
ഉൾപ്പൂക്കൊളിച്ചൊരു തന്വിയെക്കണ്ടെത്താ-
നല്പമല്ലാരാഞ്ഞുഴന്നു കാന്തൻ!
നീരാഴിയിട്ടൊരു നീലക്കാർവേണിയാൾ
പാരം തെളിഞ്ഞുള്ള നാട്യത്താലേ
കാന്തനെക്കെട്ടിപ്പുണർന്നു നിന്നീടിനാൾ
സ്വാന്തത്തിലൊത്തപോലേറെ നേരം!
അങ്ങു നനഞ്ഞ നനുത്തമേൽപ്പുട-
യംഗത്തിൽപ്പററിപ്പിടിക്കയാലേ
അംഗജാവേശം വരുത്തിനാൾ കാണികൾ-
ക്കംഗനാരത്നമാം മററൊരുത്തി.
അംബുവിലെയ്യും തൻകണ്ഠസൽപ്പൂമാല-
തന്മേൽപ്പിടിച്ചു വലിച്ചു കാന്തൻ
അമ്മാല പൊട്ടുകകൊണ്ടൊള്ളു വീഴ്കയാൽ
പെണ്ണൊരുത്തി ചിരിച്ചാൾ ചിരം!
ആമയജ്ഞനാന്തരേ, തോഴിയാൾ കമ്പിട്ടു
കാൽമുട്ടിന്മേലൊന്നു മാന്തുകയാൽ
സംഭ്രമം പൂണ്ടൊരു തന്വംഗി പാഞ്ഞുപോയ്-
ത്തൻപ്രാണനാഥങ്കൽച്ചെന്നണഞ്ഞാൾ!
അല്ലിത്താർബാന്ധവൻ പിൻവശത്താംവിധം
കല്ലിന്മേൽ നിന്നൊരു കാമിനിയാൾ
കാർകൂന്തൽ കോതവേ, നോക്കിനിന്നീടിനാൻ
കാമാർത്തനാകിയ കണ്ണാൽ കാന്തൻ!
പൂമലർമാലകൾ പൊട്ടിച്ചിതറിയും
പോർമുലക്കുങ്കുമം സംക്രമിച്ചും
താമരപ്പൊയ്കയതേറെ ലസിക്കയായ്:
കാമപ്പോരാടിയ മെത്തപോലെ.
അങ്ങു നീരാടിയ ദേവഗന്ധർവ്വ-
മന്നർമടവാരുമൊത്തിണങ്ങി.
അച്യുതനാകിയ ദേവദേവനെ-
യർച്ചനം ചെയ്യലും കണ്ടു ഭൂപൻ.

വല്ലീനികുഞ്ജങ്ങളുൾപ്പുക്കൊരേടത്തു,
വല്ലഭാസക്തമാനസരായ്

പല്ലവഗാത്രിമാർ ഗാത്രവിഭൂഷണ-
മെല്ലാമണിവതും കാണാവുന്നു:
കണ്ണാടിയൊന്നു കരത്തിലെടുത്തൊരു
മണ്ഡനവ്യഗ്രയാം മാനിനിയാൾ
ദൂതിവന്നോതിയ കാന്തന്റെ സന്ദേശം
പ്രീതിയാൽ കേട്ടു,തന്മട്ടിൽ നിന്നാൾ!
ദൂതിയാളോടും തിടുക്കപ്പെട്ടെത്തിയ
വാർത്തികളേണേർമുഖിയാമൊരുത്തി,
പണ്ടമണിഞ്ഞതു മാറിമറിഞ്ഞതു
കണ്ടതേയില്ലതി കാമാവേശാൽ!

തെന്നലാൽ തൂമണമേറിയ പുഷ്പങ്ങൾ
ചിന്നിയ നൽപ്പച്ചപ്പുൽപ്പരപ്പിൽ
മാരമദത്താടിയന്നൊരു മാൻകണ്ണി
മൈരേയമല്പം കുടിക്കുകയായ്.
കാന്തനു നൽകിയൊരുത്തി; യൊരുത്തിയോ,
കാന്തന്റെ കയ്യിൽ നിന്നാസ്വദിച്ചാൾ.
തന്മിഴിത്തെല്ലുകളൊപ്പം നിഴലിച്ച
തണ്ണീർ മുഴുക്കെക്കുടിച്ചൊരുത്തി
ഭംഗിയിൽക്കാമുകൻ തന്നോടു ചോദിച്ചാൾ:—
'എങ്ങുപോയെന്റെയാത്താമരകൾ?'
'നീതാൻ കുടിച്ചുകഴിഞ്ഞിതിന്നുകളെ'–
ന്നോതിനാനന്തരമാരസികൻ;
മുഗ്ദ്ധതകൊണ്ടതു വാസ്തവമെന്നോ-
ർത്തുള്ളയോ നാണിച്ചുപോയിതവൾ!
കാന്തൻകുടിച്ചതിൻ ബാക്കിയായുള്ളതും
കാന്തൻകൊടുത്തതുമാകമൂലം
പൂതമാം സ്വാദേറ്റ മന്മഥവർദ്ധന-
മല്പം നുകർന്നിതു മറ്റൊരുവൾ.
പാനവിനോദത്തിൽപ്പാൽവാണിമാരവർ
പാണിയാൽ വീണകൾ മീട്ടി മീട്ടി
നാനാതരത്തിലായ്പ്പാടിന ഗാനവും
മാനവശ്രേഷ്ഠന്നു കേൾക്കാനായ് വന്നു.

അന്തിനേരത്തവരാഴിപ്പെൺപുൽകിന
പൊന്തിരുമേനിതൻ സന്നിധിയിൽ
നാനാപ്രകാരമാം വാദ്യംമുഴക്കിക്കൊ-
ണ്ടാനന്ദനൃത്തവുമാചരിക്കും.
രാവിലൊരേഴരനാഴിക ചെന്നാലാ-
ദ്ദേവിമാർ വല്ലഭന്മാരോടൊപ്പം

അഗ്ഗഹാമണ്ഡപം വിട്ടുപോന്നിട്ടൊരു
മുഖ്യമാം കന്ദരം പുക്കു മേവും:
നാനാസുഗന്ധമപ്പില്ലികളങ്ങളെ
നാനാസുഗന്ധപുഷ്പങ്ങളും
സൂനസമൂഹങ്ങൾ ഭംഗ്യാ പരത്തിയ
നാനാമനോഹരശയ്യകളും.

ഈ വിധം പർവ്വതത്തിൽ അപ്സരസ്ത്രീകളുടെ കളിയാട്ടങ്ങൾ കണ്ടുംകൊണ്ടാണ്, ആ മഹാരാജാവു മാധവനെ മനസ്സാൽ പ്പിച്ചു തപസ്സു ചെയ്തിരുന്നത്. ആ ഗന്ധർവ്വന്മാരും അപ്സരസ്സുകളും അദ്ദേഹത്തോടു ചെന്നരിയാടി:—'ശത്രുക്കളെ ക്കീഴടക്കിയ രാജാവേ, സ്വർഗ്ഗത്തിനൊത്ത പ്രദേശത്തു വന്നെത്തിയല്ലോ ഭവാൻ! അങ്ങയ്ക്കു വേണ്ടുന്ന വരമെല്ലാം ഞങ്ങൾ തരാം. അതു വാങ്ങി ഗൃഹത്തിലേയ്ക്കു പോയ്ക്കൊൾക; അല്ലെങ്കിൽ ഇവിടെത്തന്നെ താമസിച്ചുകൊൾക."

രാജാവ്:—'അമോഘദർശനന്മാരും അമിതതേജസ്സുകളുമാണല്ലോ നിങ്ങളെല്ലാവരും; എനിക്കു വിഷ്ണുപ്രസാദമാകുന്ന വരം തന്നാൽ മതി.'

അവർ, 'അങ്ങനെയാകട്ടെ' എന്നനുവദിച്ചു. പുരൂരവസ്സു പുരുഷോത്തമനെ പൂജിച്ചുംകൊണ്ട് ഒരു മാസം അവിടെ സുഖമായി പാർത്തു. അദ്ദേഹം ഗന്ധർവ്വാപ്സരസ്സുകൾക്കു സദാ പ്രിയപ്പെട്ടവനായിത്തീർന്നു; അദ്ദേഹത്തിന്റെ ലോഭമില്ലായ്മ അവരെ സന്തോഷിപ്പിച്ചു. മാസം പകുതിയായപ്പോൾ മന്നവൻ ആ രത്നസഹസ്രവിചിത്രിതമായ ക്ഷേത്രത്തിൽ ചെന്ന്, ഒരു മാസം, ഫാൽഗുനത്തിലെ വെളുത്തപക്ഷം കഴിയുംവരെ, ജലാഹാരനായി നിവസിച്ചു. ഫാൽഗുനശുക്ലപക്ഷാവസാനത്തിൽ, ആ ദേവദേവന്റെ തന്നെ അരുളപ്പാടു പുരൂരവസ്സിനു സ്വപ്നത്തിൽ കേൾക്കമാറായി:—'രാജാവേ, ഈ രാത്രികഴിഞ്ഞാൽ അങ്ങ് അത്രിയെ കാണും; അതോടുകൂടി അങ്ങയ്ക്കു കാര്യവും നിറവേറും.' ഇങ്ങനെ ഒരു സ്വപ്നം കണ്ടിട്ട്, ദേവേന്ദ്രവിക്രമനായ രാജർഷി പുലർകാലത്തു ഴുന്നേററു കുളിച്ച്, ഇന്ദ്രിയങ്ങളടക്കി നിത്യകർമ്മം കഴിച്ച്, പതിവിൻപടി വിഷ്ണുവിനെ പൂജിച്ചു. ഉടനെ, തപസ്സുകളുടെ ഇരിപ്പിടമായ അത്രിമഹർഷി രാജാവിന്റെ മുമ്പിൽ പ്രത്യക്ഷീഭവിച്ചു. ആ ധർമ്മിഷ്ഠൻ ദേവദേവന്റെ സ്വപ്നഭാഷിതം അറിയിച്ചു. അപ്പോൾ ദേവന്മാരുടെ വാക്കു കേൾക്കപ്പെട്ടു:—'രാജാവേ, അങ്ങനെതന്നെ വരും; ഇതിൽ സംശയം വേണ്ട.' ഇതിൻപ്രകാരം ദേവദേവന്റെ പ്രസാദം സിദ്ധിച്ച നരേന്ദ്രൻ ദേവകളെയും അഗ്നിയെയും പൂജിച്ചു; അദ്ദേഹത്തിനു വിഷ്ണുവിന്റെ വരത്താൽ അഭീഷ്ടമെല്ലാം നിറവേറി.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം,
പുരൂരവശ്ചരിതം, പുരൂരവസ്സപശ്ചര്യാവർണ്ണനം ഒരുനൂററിപ്പത്താമദ്ധ്യായം.

——(൦)——

# ഒരുനൂററിരുപത്തൊന്നാമദ്ധ്യായം

സൂതൻ:—ആ ആശ്രമത്തിന്നു വടക്ക്, ഹിമവാന്റെ പിന്നിൽ നടുവിലായി, കല്പകവൃക്ഷങ്ങളും ചേർന്ന നാനാരത്നങ്ങളുമായ കൊടുമുടികളോടുകൂടി, ത്രിപുരാന്തകൻ വാഴുന്ന കൈലാസപർവ്വതം പരിശോഭിക്കുന്നു. അവിടെ അളകാപുരിയിൽ, രാജാവായി, ശ്രീമാനായ കുബേരൻ ഗുഹ്യകരോടൊന്നിച്ച്, അപ്സരസ്സേവിതനായി സുഖിച്ചു വാഴുന്നു. കൈലാസത്തിന്റെ അടിവാരത്തുനിന്നു പുറപ്പെട്ടതായി ശീതളജലമായി മന്ദോദകം എന്നൊരു പുണ്യസരസ്സുണ്ട്; അതിലെ വെള്ളം തയിർപോലെയാണ്. അതിൽനിന്നത്രെ, മന്ദാകിനി എന്ന ദിവ്യനദി പ്രവഹിക്കുന്നത്; അതിന്റെ തീരത്തു നന്ദനം എന്നൊരു വലിയ ദിവ്യപ്പൂങ്കാവുണ്ട്. കൈലാസത്തിന്നു കിഴക്കുവടക്ക്, നല്ല ഉപവനങ്ങളിണങ്ങി ധാതുക്കളെല്ലാം ചേർന്ന ദിവ്യമായ സൌഗന്ധികക്കൊടുമുടിക്കു നേരെ ചന്ദ്രപ്രഭം എന്നൊരു വെളുത്ത രത്നപർവ്വതമുണ്ട്. അതിന്നരികെ അച്ഛോദം എന്നൊരു ദിവ്യസരസ്സു കിടക്കുന്നു; അതിൽനിന്ന് അച്ഛോദക എന്നൊരു ദിവ്യനദി പുറപ്പെടുന്നു. അതിന്റെ വക്കത്താണ്, ചൈത്രരഥമെന്ന വലിയ ദിവ്യപ്പൂങ്കാവ്. ആ പർവ്വതത്തിൽ, യക്ഷസേനാപതിയായ മണിഭദ്രൻ ക്രൂരരായ ഗുഹ്യകരാൽ പരിവൃതനായി കൂട്ടുകാരൊന്നിച്ചു കഴികൊള്ളുന്നു. പുണ്യയായ മന്ദാകിനിയും അച്ഛോദകാനദിയും ഭൂമണ്ഡലത്തിന്റെ നടുവിലൂടെ വൻകടലിൽ ചെന്നുചേരുന്നു.

കൈലാസത്തിന്നു തെക്കുകിഴക്ക്, നല്ല ഉപവനങ്ങളിണങ്ങി മനയോല നിറഞ്ഞ ദിവ്യമായ സർവ്വൌഷധക്കൊടിമുടിക്കു നേരെ ഹേമശൃംഗമെന്നൊരു ചുകന്ന പർവ്വതം സൂര്യനൊപ്പം ഉജ്ജ്വലിച്ചുനിൽക്കുന്നു. അതിന്റെ അടിവാരത്തു ലോഹിതം എന്നൊരു വലിയ ദിവ്യസരസ്സുണ്ട്; അതിൽനിന്നാണ്, ലൌഹിത്യമെന്ന മഹാനദം പുറപ്പെടുന്നത്. അതിന്റെ തീരത്തു വിശോകം എന്നൊരു വലിയ ദിവ്യപ്പൂങ്കാവുണ്ട്. ആ പർവ്വതത്തിൽ, മണിധരനെന്ന ജിതേന്ദ്രിയനായ യക്ഷൻ സൌമ്യരും സുധാർമ്മികരുമായ ഗുഹ്യകരാൽ ചുററപ്പെട്ടു നിവസിക്കുന്നു.

കൈലാസത്തിന്നു പടിഞ്ഞാറു വടക്ക്, ശിവന്റെ കാളയുണ്ടായ കകുദ്മാനെന്ന ഔഷധക്കൊടുമുടിയുണ്ട്. ത്രൈകകുദമെന്ന അഞ്ജനം (സൌവീരാഞ്ജനം) ഉണ്ടാകുന്ന ത്രികകുൽപർവ്വതത്തിന്നു നേരെ ധാതുക്കളെല്ലാം ചേർന്ന വൈദ്യുതമെന്നൊരു പർവ്വതം സ്ഥിതിചെയ്യുന്നു. അതിന്റെ അടിവാരത്തത്രെ, സിദ്ധസേവിതമായ മാനസമെന്ന ദിവ്യസരസ്സ്: അതിൽനിന്നാണ്, ലോകപാവനിയായ സരയൂനദി പുറപ്പെടുന്നത്; അതിന്റെ തീരത്തു വൈഭ്രാജമെന്ന ദിവ്യപ്പൂങ്കാവു ശോഭിക്കുന്നു. ആ പർവ്വതത്തിൽ, കുബേരന്റെ അനുചരനും പ്രഹേതിയുടെ പുത്രനും ജിതേന്ദ്രിയനും അനന്തവിക്രമനുമായ ബ്രഹ്മധാതാവെന്ന രാക്ഷസൻ പാർത്തുവരുന്നു.

ന്നിപ്പു പാൎത്തുവരുന്നു. ഈ നാലു വൈശ്രവണാനുചരന്മാരത്രെ ആ പൎവ്വതങ്ങളിൽ പാൎക്കുന്നതു്; മുറയ്ക്കിട്ടിട്ടിച്ചാണു്, അവർ ധൎമ്മാൎത്ഥകാമമോക്ഷാദി.

ഹേമകൂടത്തിന്റെ ചെരുവിൽ സൎപ്പങ്ങളുടെ ഒരു സരസ്സുണ്ടു്: അതിൽ നിന്നു പുറപ്പെട്ട സരസ്വതിയും ജ്യോതിഷ്മതിയുമാകുന്ന നദികൾ പൎവ്വതത്തിന്റെ ഇരുവശങ്ങളിലൂടെ പ്രവഹിച്ചു കിഴക്കേതും പടിഞ്ഞാറേതുമായ സമുദ്രങ്ങളിൽ ചെന്നുചേരുന്നു. നിഷധമാമലയിൽ വിഷ്ണുപാദം എന്നൊരു സരസ്സുണ്ടു്: അതിൽനിന്നു ഗന്ധൎവ്വയും അനുകൂലയുമാകുന്ന രണ്ടു നദികൾ പ്രവഹിക്കുന്നു.

മഹാമേരുവിന്റെ ചെരുവിൽ ചന്ദ്രപ്രഭമെന്ന മഹാതടാകവും, ജാംബൂനദമുണ്ടാകുന്ന പുണ്യയായ ജംബൂനദിയും ശോഭിക്കുന്നു. നീലത്തിൽ പയോദമെന്നും പുണ്ഡരീകമെന്നും രണ്ടു സരസ്സുകളുണ്ടു്: അവയിൽനിന്നു പയോദാപുണ്ഡരീകകളാകുന്ന രണ്ടു നദികൾ പ്രവഹിക്കുന്നു. ഉത്തരമാനസമെന്ന സരസ്സിൽനിന്നു മൃഗ്യയും മൃഗകാന്തയുമാകുന്ന രണ്ടു നദികൾ പുറപ്പെടുന്നു. കുരുവൎഷത്തിൽ, താമരപ്പൂക്കളും മത്സ്യങ്ങളും നിറഞ്ഞു വൈജയന്തമെന്നു പേരായി സമുദ്രങ്ങൾക്കൊത്ത പന്തിരണ്ടു സരസ്സുകളുണ്ടു്: അവയിൽനിന്നു ശാന്തി, മാധ്വി എന്നു രണ്ടു നദികൾ പ്രവഹിക്കുന്നു. കിംപുരുഷം മുതലായ എട്ടു വൎഷങ്ങളിൽ മഴ പെയ്യലില്ല; ഉറവുകളിൽനിന്നും വൻപുഴകളിൽനിന്നുമാണു് വെള്ളം. വലാഹകം, ഋഷഭം, ചക്രം, മൈനാകം എന്നീ നാലുദിക്കിലുമുള്ള പൎവ്വതങ്ങൾ ഉപ്പുകടലിൽ മുഴുകിക്കിടക്കുകയാണു്. ചന്ദ്രകാന്തവും ദ്രോണവും സുമഹാനുമാകുന്ന മാമലകൾ വടക്കോട്ടു നീണ്ടു സമുദ്രത്തിലേയ്ക്കിറങ്ങിയിരിക്കുന്നു. ചക്ര-ബധിരക-നാരദപൎവ്വതങ്ങൾ പടിഞ്ഞാട്ടു നീണ്ടു വൻകടലോടു ചേൎന്നു കിടക്കുന്നു. ജീമൂതം, ദ്രാവണം, മൈനാകം, ചന്ദ്രം എന്നീ മാമലകൾ തെക്കേസ്സമുദ്രത്തിലേയ്ക്കു നീണ്ടുകിടക്കുന്നു. ദക്ഷിണസമുദ്രത്തിൽ, ചന്ദ്രമൈനാകങ്ങൾക്കിടയിലിരുന്നുകൊണ്ടാണു്, സംവൎത്തകാഗ്നി അതിലെ ജലം കുടിക്കുന്നതു്; ആ സമുദ്രവാസിയായ അഗ്നിയെ ഔൎവ്വനെന്നും ബഡബാമുഖനെന്നും പറയുന്നു.

മേല്പറഞ്ഞ നാലു പൎവ്വതങ്ങൾ ഉപ്പുകടലിൽ മുഴുകിയതു്, പണ്ടു് ദേവേന്ദ്രൻ ചിറകുവെട്ടാൻ തുടങ്ങിയപ്പോൾ ഭയപ്പെട്ടിട്ടത്രെ. അവയിൽ വെച്ചു ചന്ദ്രൻ ശുക്ലപക്ഷത്തിൽ വെളിപ്പെടുന്നു; കൃഷ്ണപക്ഷത്തിൽ മുഴുകുന്നു. ഭാരതവൎഷത്തിലെ ഖണ്ഡങ്ങൾ ഇവിടെ വിവരിക്കപ്പെട്ടു; മററുള്ളവ മറെറാരേടത്തു പറയാം. ഈ പൎവ്വതങ്ങളുടെ വൎഷങ്ങളിൽ ആയുസ്സും ആരോഗ്യവും ധൎമ്മാൎത്ഥകാമങ്ങളും ഉത്തരോത്തരം കൂടും; ആ വൎഷങ്ങളിലെല്ലാം നാനാജാതിപ്രാണികൾ ഒത്തൊരുമിച്ചു പാൎക്കുന്നുണ്ടു്. ഇപ്പറഞ്ഞ ലോകമത്രയെല്ലാം വഹിച്ചുകൊണ്ടാണു് ഭൂമിയുടെ നില്പു്!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം,
ജംബൂദ്വീപവൎണ്ണനം ഒരുനൂററിരുപത്തൊന്നാമദ്ധ്യായം.

# ഒരുനൂററിരുപത്തിരണ്ടാമദ്ധ്യായം

സൂതൻ:—ദ്വിജോത്തമരേ, ശാകദ്വീപിന്റെ സ്വഭാവം ശരിക്ക കേട്ടുകൊൾവിൻ; അതിന്ന ജംബൂദ്വീപിന്റെ ഇരട്ടി വിസ്താരവും, വിസ്താരത്തിന്റെ മൂന്നിരട്ടി നീളവുമുണ്ട്. അതു ലവണസമുദ്രത്തെ ചുററിക്കിടക്കുന്നു. പരിശുദ്ധങ്ങളാണ് ആ ദ്വീപിലെ രാജ്യങ്ങൾ. ആളുകൾ ഏറിയ കാലംകൊണ്ടേ മരിക്ക തന്നെയുള്ളു; പിന്നെയാണോ, ആ തേജഃക്ഷമാശാലികൾക്ക ദുർഭിക്ഷം! അവിടെയും രത്നങ്ങളുണ്ടിന്തും ഏഴു കുലപർവ്വതങ്ങളുണ്ട്; ശാകദ്വീപു മുതലായ മൂന്ന ദ്വീപുകളിൽ ഏഴേഴത്രെ പർവ്വതങ്ങൾ. വർഷപർവ്വതങ്ങൾ നാലു ദിക്കിലും നേരെ നീണ്ടുകിടക്കുന്നു. നാലു ദിക്കിലുംരത്നാകരാദ്രികൾ എന്ന മാമലകൾ ഒരേ വലുപ്പത്തിൽ ദ്വീപിനൊത്ത വിസ്താരം പൂണ്ട് ഇരുവശങ്ങളിൽ ഉപ്പുകടലിലേയ്ക്കും പാൽക്കടലിലേയ്ക്കും ഇറങ്ങിക്കിടക്കുന്നു. ശാകദ്വീപിലെ ഏഴു ദിവ്യമഹാപർവ്വതങ്ങളുടെ പേരുകളും പറയാം: ഒന്നാമത്, ദേവർഷിഗന്ധർവ്വസേവിതമായ മേരു; ആ കിഴക്കുനിന്ന നീണ്ട പൊന്മല തന്നെയാണ് ഉദയപർവ്വതം. അതിങ്കലത്രെ, മേഘങ്ങൾ മഴ പെയ്യാൻ വെളിപ്പെടുന്നതും മറയുന്നതും. അതിന്ന പടിഞ്ഞാറു വമ്പിച്ച ജലധാരപർവ്വതം; ആ സർവ്വൗഷധാദ്രിക്ക ചന്ദ്രനെന്നും പേരുണ്ട്. അതിങ്കൽനിന്നാണ്, ഇന്ദ്രൻ പതിവായി മഴയ്ക്കുള്ള വെള്ളമെടുക്കുന്നത്. പിന്നെ പരപ്പേറിയ ദുർഗ്ഗശൈലം; പണ്ടു നാരദപർവ്വതന്മാർ അവിടെ അചലരായി (തപസ്സിനാൽ അനങ്ങാതെ) ഇരുന്നതിനാൽ അതിന്ന നാരദപർവ്വതമെന്നും പേർ പറയുന്നു. അതിന്ന പടിഞ്ഞാറു ശ്യാമമെന്ന മാമല; അതിങ്കലെ ആളുകളൊക്കെ ശ്യാമ (കറുത്ത)വർണ്ണരത്രെ. പണ്ടു ദുന്ദുഭി (ശബ്ദം കേട്ടവർ മരിക്കുന്ന)വായ പെരുമ്പറയെ ദേവന്മാർ കൊട്ടിയതവിടെ വെച്ചാകയാൽ ശ്യാമപർവ്വതത്തിന്ന ദുന്ദുഭിയെന്നും പേർ വന്നു. അതിന്ന പടിഞ്ഞാറു, രത്നങ്ങൾ നിറഞ്ഞ രജതമയമായ അസ്തമയപർവ്വതം; അതു സോമകമെന്നും പറയപ്പെടുന്നു. അവിടെയത്രെ പണ്ടു ദേവന്മാർ അമൃതു സൂക്ഷിച്ചതും, ഗരുഡൻ അമൃതിനു വേണ്ടി കവർന്നുകൊണ്ടുപോയതും. അതിന്ന പടിഞ്ഞാറ്, സുമനസ്സെന്നുകൂടി പേരുള്ള ആംബികേയപർവ്വതം; അതിങ്കൽവെച്ചാണ് ഹിരണ്യാക്ഷൻ വരാഹത്താൽ വധിക്കപ്പെട്ടത്. അതിന്നപ്പുറം, എല്ലാ ഔഷധികളും ചേർന്ന രമണീയമായി സ്ഫടികമയമായ വിഭ്രാജമഹാഗിരി; അഗ്നി വിഭ്രാജി (ഉജ്ജ്വലി)ക്കുന്നതു അവിടെ നിന്നാകയാലാണ് വിഭ്രാജമെന്ന പേർ. അതിനെ കേശവമെന്നും പറയുന്നു. അവിടെ കാററടിക്കുന്നതു വലിയ ശക്തിയോടുകൂടിയാണ്.

ഈ പർവ്വതങ്ങളുടെ വർഷങ്ങളും മുറയ്ക്ക പറയാം: വർഷങ്ങൾക്കും, പർവ്വതങ്ങൾക്കെന്നപോലെ ഈരണ്ടു പേരുകളുണ്ട്: ഒന്നാമത്, ഉദയപർവ്വതത്തിന്റെ ഉദയവർഷം; അതിനെ ജലധാരമെന്നും ഗതഭയമെന്നും പറയുന്നു. രണ്ടാമത്, ജലധാരത്തിന്റെ സുകുമാരമെന്ന വർഷം; അതുതന്നെ

യാണു് ശൈശിരവും. മൂന്നാമതു്, നാരദത്തിന്റെ കൌമാരമെന്ന സുഖോദയവർഷം. നാലാമതു്, ശ്യാമത്തിന്റെ അനീചകവർഷം; അതിനെ മുനിമാർ ആനന്ദകമെന്നും വിളിക്കുന്നു. അഞ്ചാമതു്, സോമകത്തിന്റെ അസിതമെന്നുകൂടിപ്പേരുള്ള കുസുമോൽകരവർഷം. ആറാമതു്, ആംബികേയത്തിന്റെ മൈനാക-ക്ഷേമകനാമകമായ വർഷം. ഏഴാമതു്, വിഭ്രാജത്തിന്റെ ധ്രുവമെന്നും പേരുള്ള വിഭ്രാജവർഷം.

ആ ദ്വീപിന്റെ നടുക്കു്, ജംബൂദ്വീപിന്റെ വലുപ്പത്തിൽ ശാകമെന്നൊരു മഹാവൃക്ഷമുണ്ടു്; അതിനെക്കൊണ്ടാണു് അവിടുത്തുകാർ ജീവിക്കുന്നതു്. ഈ വർഷങ്ങളിലെല്ലാം ദേവഗന്ധർവസിദ്ധചാരണന്മാർ വിഹരിക്കുന്നതും രമിക്കുന്നതും വെളിവായി കാണാം. അവയിലെ പരിപാവനങ്ങളായ രാജ്യങ്ങളിൽ നാലു ജാതിയും പാർത്തുവരുന്നു. ഈ ഏഴു വർഷങ്ങളിൽ സമുദ്രഗാമിനികളായ ഏഴു നദികളുമുണ്ടു്; ഏഴായിപ്പിരിഞ്ഞ ഗംഗതന്നെയാണവയെല്ലാം! അവയ്ക്കും ഈരണ്ടു പേരുകൾ പറയും: ഒന്നാമത്തെ പുണ്യസലിലയായ ഗംഗയ്ക്കു സുകുമാരി എന്നും മുനിതപ്ത എന്നും പേർ; രണ്ടാമത്തതിനെ തപസ്സിദ്ധ എന്നും സതി എന്നും പറയുന്നു; മൂന്നാമത്തതു നന്ദ എന്നും പാവനി എന്നും കീർത്തിക്കപ്പെടുന്നു; നാലാമത്തതിനെ ശിബിക എന്നും ദ്വിവിധ എന്നും വിളിക്കുന്നു; അഞ്ചാമത്തതു് ഇക്ഷു, കുഹു എന്നീ പേരുകൾ കൊണ്ടറിയപ്പെടുന്നു; ആറാമത്തതു വേണുക എന്നും അമൃത എന്നും പറയപ്പെടുന്നു; ഏഴാമത്തതിനെ സുകൃത എന്നും ഗഭസ്തി എന്നും പറഞ്ഞുവരുന്നു. ഈ മഹാഭാഗകളായ ഏഴു വർഷനദികൾ ശാകദ്വീപുകാരെയെല്ലാം സംതൃപ്തിപ്പെടുത്തുന്നു. ഇവയിൽനിന്നുണ്ടായ മററു നദീനദസരസ്സുകളും, മഹേന്ദ്രൻ മഴ പെയ്യിക്കുന്നേടത്തൊക്കെ, വെള്ളം നിറഞ്ഞു കവിഞ്ഞൊഴുകിക്കൊണ്ടിരിക്കുന്നു; അവയുടെ പേരും വലുപ്പവും പറഞ്ഞൊപ്പിക്കാവുന്നതല്ല! ആ മഹാനദികളൊക്കെ പവിത്രജലകളാകുന്നു. അവയിലെ വെള്ളമാണു്, എന്നെന്നും അന്നാട്ടുകാർ സഹർഷം കുടിച്ചുപോരുന്നതു്.

അവിടെ ഏഴു നാട്ടിൻപുറമുണ്ടു്: ശാന്തഭയം, പ്രമോദം, ശിവം, ആനന്ദം, സുഖം, ക്ഷേമകം, നവം; അവിടങ്ങളിൽ വർണ്ണാശ്രമധർമ്മങ്ങൾ ശരിക്കു നടക്കുന്നു. അവിടുത്തുകാരെല്ലാം ആരോഗ്യവും ബലിഷ്ഠതയും മരണമില്ലാത്തവരുമത്രേ. അവിടങ്ങളിൽ ക്ഷയമില്ല, വർദ്ധനയില്ല; യുഗവ്യത്യാസവുമില്ല: എല്ലാക്കാലവും ത്രേതായുഗംപോലിരിക്കും. ശാകദ്വീപു മുതലായ അഞ്ചു ദ്വീപുകളിൽ പരക്കെ സ്വഭാവേന ഇങ്ങനെയാണു കാലാവസ്ഥ. അവിടെ ഒരേടത്തുമില്ല വർണ്ണാശ്രമസങ്കരം; ധർമ്മത്തിനു പിഴവില്ലായ്കയാൽ പ്രജകൾക്കു സദാ സുഖമേ ഉള്ളൂ. കള്ളപ്പണിയില്ല, ലോഭമില്ല, ഈർഷ്യയില്ല, അസൂയയില്ല, ഭയമില്ല, മാററമില്ല; ഇതാണു് അവിടങ്ങളിലെ സ്വഭാവം. അവിടങ്ങളിൽ കാലഭേദമില്ല, ദണ്ഡമില്ല, ശിക്ഷിപ്പിക്കുന്നവനില്ല; ആ ധർമ്മജ്ഞന്മാർ സ്വധർമ്മംകൊണ്ടു് അന്യോന്യം രക്ഷിച്ചുപോരുന്നു!

* ശിക്ഷിക്കൽ.

മണ്ഡലാകാരമായ കുശദ്വീപം, നദികളാലും ധാതുക്കളെല്ലാം ചേൎന്ന നാനാവൎണ്ണമിണങ്ങി മണിപ്രവിഴങ്ങളണിഞ്ഞ മേഘതുല്യങ്ങളായ പൎവ്വതങ്ങളാലും, എന്നെന്നും പൂത്തുകായ്ക്കുന്ന വൃക്ഷങ്ങളാലും, രമണീയങ്ങളായ വിവിധരാജ്യങ്ങളാലും ചുററപ്പെട്ടു്, ധനധാന്യങ്ങൾ നിറഞ്ഞു്, രത്നങ്ങളെല്ലാമിയന്നു്, നാട്ടിലെയും കാട്ടിലെയും മൃഗങ്ങളെല്ലാം ചേൎന്നു പരിലസിക്കുന്നു. മററുള്ള മൂന്നാമത്തേതായ കുശദ്വീപു മുഴുവനും ഞാൻ ചുരുക്കത്തിൽ വിവരിക്കാം: പാലാഴിയെ ചുററിക്കിടക്കുന്ന കുശദ്വീപിന്നു ശാകദ്വീപിന്റെ ഇരട്ടി വിസ്താരമുണ്ടു്. അവിടെയും രത്നങ്ങൾ വിളയുന്ന ഏഴു പൎവ്വതങ്ങളും നദികളുമുണ്ടു്; അവയും ശാകദ്വീപിലുള്ളവ പോലെ തന്നെ ഈരണ്ടു പേരുള്ളവയാണു്:

ഒന്നാമത്തു്, സൂൎയ്യനൊത്ത കുമുദമെന്ന പൎവ്വതം; അതു വിദ്രുമോച്ചയമെന്നും വിളിക്കപ്പെട്ടുതാകുന്നു. അതിന്റെ പാറകൾ പരന്ന കൊടുമുടികളിൽ എല്ലാ ധാതുക്കളുമുണ്ടു്. രണ്ടാമത്തു്, ഉന്നതമെന്ന പൎവ്വതം; ഹേമപൎവ്വതമെന്നുകൂടിപ്പേരുള്ള ആ ഗിരി അരിതാരം നിറഞ്ഞ കൊടുമുടികളാൽ ദ്വീപിനെ മുഴുവൻ വ്യാപിച്ചു നില്ക്കുന്നു. മൂന്നാമത്തു്, ജാത്യഞ്ജനം നിറഞ്ഞ വലാഹകം; ആ പൎവ്വതത്തെ ദ്യുതിമാനെന്നും പറയും. നാലാമത്തു്, വിശല്യകരണിയും മൃതസഞ്ജീവിനിയുമാകുന്ന ദിവ്യൌഷധികളിയന്ന ദ്രോണം; ആ പാരപ്പേറിയ പൎവ്വതം പുഷ്പവാനെന്നും കീൎത്തിക്കപ്പെടുന്നു. അഞ്ചാമത്തു്, ശ്രേഷ്ഠവസ്തുക്കൾ നിറഞ്ഞ കങ്കപൎവ്വതം; അതിനെ കുശേശയമെന്നും വ്യവഹരിക്കുന്നു. അതു ദിവ്യലതകളും ദിവ്യപുഷ്പഫലങ്ങളുമിയന്നതത്രേ. ആറാമത്തു്, മഴക്കാറിനൊത്ത മഹിഷം; ഹരിയെന്നുകൂടി പേരുള്ള ആ പൎവ്വതത്തിലത്രേ, ജലത്തിൽനിന്നു ജനിച്ച മഹിഷാഗ്നി നിവസിക്കുന്നതു്. ഏഴാമത്തു്, ധാതുക്കളെല്ലാം ചേൎന്ന കകുദ്മാൻ; ആ പൎവ്വതത്തെ മന്ദരമെന്നും പറയുന്നു: മം എന്നു ജലത്തിന്നു പേരുണ്ടു്; അതിനെ *ദാരണം ചെയ്യുന്നതാകയാലത്രേ മന്ദരമെന്ന നാമം. അവിടെ അനേകം രത്നങ്ങളെ ഇന്ദ്രൻ താൻ തന്നെ രക്ഷിക്കുകയും പ്രജാപതി മുതൽ സകല പ്രജകൾക്കും നല്കുകയും ചെയ്തുപോരുന്നു. ആ പൎവ്വതങ്ങളുടെ ഇടകൾക്കു് ഇരട്ടിയിരട്ടി വിസ്താരമുണ്ടു്. അവയുടെ ഏഴു വൎഷങ്ങളും പറയാം:

കുമുദത്തിന്റെ വൎഷം ശ്വേതം; അതിന്നു് ഉന്നതമെന്നും പേർ. ഉന്നതത്തിന്റെ വൎഷം, വേണുമണ്ഡലകം എന്നുകൂടിപ്പറയുന്ന ലോഹിതം. വലാഹകത്തിന്റേതു ജീമൂതം; അതു രസപദാകാരമെന്നും വിളിക്കപ്പെട്ടുതാകുന്നു. ദ്രോണത്തിന്റെ വൎഷം ഹരികം; ലവണമെന്നാണു് അതിന്റെ രണ്ടാമത്തെപ്പേർ. കങ്കത്തിന്റെ വൎഷം, ധൃതിമത്തെന്നും പറയുന്ന കകുത്തു്. മഹിഷത്തിന്റെ വൎഷം മഹിഷം; അതിന്നു പ്രഭാകരമെന്നും പേർ. കകുദ്മാന്റെ വൎഷം, കപിലമെന്നുകൂടി കഥിക്കപ്പെടുന്ന കകുദ്മി. ഈ വൎഷങ്ങളേഴും ഉത്തരോത്തരം വിശിഷ്ടങ്ങളത്രേ. അവയിലെ ഏഴു നദികളെയും കേട്ടുകൊള്ളുവിൻ: ഒന്നാമത്തു്, യോനി എന്നുകൂടിപ്പേരുള്ള ധൂതപാപാനദി; രണ്ടാമത്തു്, സീതാ എന്നും നിശ എന്നും

* പിളൎക്കുക.

പേരുള്ള നദി; മൂന്നാമത്, വിതൃഷ്ണ എന്ന പവിത്രാനദി; നാലാമത്, ചന്ദ്ര എന്ന ഹ്ളാദിനീനദി; അഞ്ചാമത്, വിഭൃതയെന്നും ശുക്ര എന്നും പറയപ്പെടുന്ന നദി; ആറാമത്, വിഭാവതി എന്ന നാമാന്തരമുള്ള പന്ധ്യാനദി; ഏഴാമത്, ധൃതി എന്ന മഹാനദി. അവയിൽനിന്നുണ്ടായ മററു നൂറുനൂറായിരം നദികൾ, മഹേന്ദ്രൻ മഴ പെയ്യിയ്ക്കുന്നേടത്തൊക്കെ ചെന്നണയുന്നു. ഇങ്ങനെയാണ് കുശദ്വീപിന്റെ കിടപ്പ്. *ഘൃതമണ്ഡസമുദ്രത്താൽ ചുഴെ ചുററപ്പെട്ടിരിക്കുന്ന മഹത്തായ കുശദ്വീപം കുളിർമതിയെപ്പോലെ വിളങ്ങുന്നു. ഈ സമുദ്രത്തിന്നു വിസ്താരവും വൃത്തവും പാലാഴിയുടെ ഇരട്ടിയുണ്ട്.

ഇനി ക്രൗഞ്ചദ്വീപു വർണ്ണിക്കാം: കുശദ്വീപിന്റെ ഇരട്ടി വിസ്താരമുണ്ട്, ക്രൗഞ്ചദ്വീപിന്ന്. ക്രൗഞ്ചദ്വീപു ക്ഷീരക്കടലിനെ ചുററി തെരുതരം ചുററിരുനാലും വട്ടത്തിൽ കിടക്കുന്നു. ഉത്തമരാണ്, ആ ദ്വീപിലെ ആളുകൾ. അവിടെയും രത്നമയങ്ങളായ ഏഴു പർവ്വതങ്ങളുണ്ട്: ദേവനം, ദേവനത്തിന്നപ്പുറം ഗോവിന്ദം, അതിന്നപ്പുറം കുന്നാമത്തേതായ ക്രൗഞ്ചം, ക്രൗഞ്ചത്തിന്നപ്പുറം പാവനകം, പാവനകത്തിന്നപ്പുറം അന്ധകാരകം, അതിന്നപ്പുറം ദേവാവൃത്ത്, ദേവാവൃത്തിന്നപ്പുറം പുണ്ഡരീകം. ഇവയുടെ ഇടകൾക്ക് ഇരട്ടിയിരട്ടിയുണ്ട്, വിസ്താരം. അവയുടെ വർഷങ്ങളും പറയാം: ക്രൗഞ്ചത്തിന്റേത്, കുശലമെന്ന വർഷം; അതിന്നപ്പുറം വാമനമനോനുഗം; മനോനുഗത്തിന്നപ്പുറം ഉഷ്ണം; ഉഷ്ണത്തിന്നപ്പുറം പാവനകം; പാവനകത്തിന്നപ്പുറം അന്ധകാരകം; അതിന്നപ്പുറം മുനിദേശം; മുനിദേശത്തിന്നപ്പുറം ദുന്ദുഭിസ്വനം. സിദ്ധചാരണന്മാരോടു കൂടിക്കലർന്നവരും ശുഭവർണ്ണരും വിശുദ്ധാത്മാക്കളാകുന്നു അവിടുത്തുകാർ. ഗൗരി, കുമുദ്വതി, സന്ധ്യ, രാത്രി, മനോജവ, ഖ്യാതി, പുണ്ഡരീക എന്നിവയത്രേ ആ വർഷങ്ങളിലെ നദികൾ. ഏഴായ്പ്പിരിഞ്ഞ ഗംഗ തന്നെയാണിവയെല്ലാം! അവയിൽനിന്നു വേറെ ആയിരമായിരം നദികളുണ്ടായിട്ടുണ്ട്; ആ നദികൾ വീതി പൂണ്ട്, വെള്ളം പെരുകി, പല വഴിയ്ക്കും ഒഴുകുന്നു. ആ രാജ്യങ്ങളുടെ സ്വഭാവവും അവിടുത്തുകാരുടെ സൃഷ്ടിസംഹാരങ്ങളും മുറയ്ക്കു വിസ്തരിച്ചു പറക എന്നത് അനേകം നൂററാണ്ടുകൊണ്ടും സാദ്ധ്യമല്ല!

ശാല്മലദ്വീപിന്നു ക്രൗഞ്ചദ്വീപിന്റെ ഇരട്ടി വലുപ്പമുണ്ട്. അതു ദധിമണ്ഡ (തയിർത്തെളി) സമുദ്രത്തെ ചുററിക്കിടക്കുന്നു. അതിലെ രാജ്യങ്ങൾ വിശുദ്ധങ്ങളാണ്. ആളുകൾക്കു മരണം തന്നെ ഏറിയ കാലം കൊണ്ടേ ഉള്ളൂ; പിന്നെയല്ലേ ദുർഭിക്ഷം! ക്ഷമയും തേജസ്സും ഉള്ളവരാണ് ആ ദ്വീപുകാർ. അതിങ്കൽ മൂന്നു പർവ്വതങ്ങളുണ്ട്; ഒന്നാമത്, സുമനസ്സെന്ന പർവ്വതം സൂര്യനെപ്പോലെ ശോഭിക്കുന്നു; നടുവിൽ, ശാതകുംഭമയമായി മഞ്ഞച്ച സർവ്വമുഖപർവ്വതം ദിവ്യൗഷധികളോടുകൂടി നില്ക്കുന്നു. മൂന്നാമത്, സ്വർണ്ണം നിറഞ്ഞ രോഹിതമെന്ന മഹാദിവ്യപർവ്വതം വണ്ണിൻ

* നെയ്ത്തെളി.

ചിറകിന്റെ വർണ്ണം പൂണ്ടു ലാലസിക്കുന്നു. സുമനസ്സിന്റെ വർഷം കുശലം; അതു സുഖോദർക്കവും സുഖോദയവുമാകുന്നു. മൂന്നാമത്തേതായ രോഹിതത്തിന്റേതു രോഹിതവർഷം; അതിങ്കൽ അനേകം ഗണങ്ങളെ രുദ്രൻ താൻ തന്നെ രക്ഷിക്കുകയും, പ്രജാപതിമുതൽ സകലർക്കും നമസ്കരിക്കുകയും ചെയ്യപ്പെടുന്നു. ആ മൂന്നു ദ്വീപുകളിൽ മഴയില്ല, കൂടില്ല, തണുപ്പില്ല; വർണ്ണാശ്രമങ്ങളുടെ ശബ്ദമേ ഇല്ല! നക്ഷത്രങ്ങളില്ല, ചന്ദ്രനില്ല; സൂര്യാസ്തമയങ്ങളില്ല. ഉറവുകളിൽനിന്നും മലഞ്ചോലകളിൽനിന്നുമാണ് വെള്ളം; ഷഡ്രസമായ ഭോജനം അവിടത്തുകാർക്ക് താനേ കൈവരും. അധമോത്തമഭേദം അവിടങ്ങളിലില്ല. ലോഭമില്ല, സൂക്ഷിച്ചുവെയ്ക്കലുമില്ല. മാനസികസിദ്ധിയുള്ളവരാണ്, അവിടങ്ങളിലുള്ളവർ; അവർ ആരോഗ്യത്തോടും ബലത്തോടും സദാ സുഖത്തോടുംകൂടി മുപ്പതിനായിരം കൊല്ലം ജീവിച്ചിരിക്കും. ശാല്മലംവരെയുള്ള മൂന്നു ദ്വീപുകളിൽ സുഖവും ആയുസ്സും സൌന്ദര്യവും ധർമ്മൈശ്വര്യവും ഒപ്പമത്രെ.

ഇങ്ങനെ, ശാല്മലംവരെയുള്ള ദ്വീപുകളുടെ സ്ഥിതി ഞാൻ പറഞ്ഞു. ഈ ദ്വീപമണ്ഡലം, ചക്രമെന്നപോലെ, ഇരട്ടി വിസ്താരമുള്ള സുരാ (മദ്യ) സമുദ്രത്താൽ ചുററപ്പെട്ടിരിക്കുന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിഭുവനകോശപ്രകരണം, ശാകദ്വീപാദിവർണ്ണനം, ഒരുനൂററിരുപത്തിരണ്ടാമദ്ധ്യായം.

—— 0 ——

## ഒരുനൂററിരുപത്തിമൂന്നാമദ്ധ്യായം

സൂതൻ:—അനന്തരം, ഗോമേദകമെന്ന ആറാമത്തെ ദ്വീപിനെ പറയാം. സർവ്വസുഖമെന്നും പേരുള്ള അതു സുരാസമുദ്രത്തെ ചുററിക്കിടക്കുന്നു; വിസ്താരം ശാല്മലത്തിന്റേതിൽ ഇരട്ടിയുണ്ട്. രണ്ടു പർവ്വതങ്ങളാണവിടെയുള്ളതു്: ജാത്യഞ്ജനം നിറഞ്ഞ സുമനസ്സും, ഔഷധികളെല്ലാം ചെന്നു പരപ്പേറി കനകമയമായ കുമുദവും. സുരാസമുദ്രത്തിന്റെ ഇരട്ടി വലുപ്പമുള്ളതും ആറാമത്തേതുമായ കരിമ്പിൻനീർക്കടൽ ഗോമേദകത്തെ ചുററിയിരിക്കുന്നു. അതിങ്കൽ വർഷങ്ങളും രണ്ടു തന്നെ: സുമനസ്സിന്റെ സുവിശാലമായ വർഷത്തിനു ധാതകീഖണ്ഡമെന്നും, കുമുദത്തിന്റേതിനു കുമുദമെന്നും പേർ പറയുന്നു. ഉയർന്നുയർന്ന ആ രണ്ടു പർവ്വതങ്ങളിൽ സുമനസ്സ് ആ ദ്വീപിന്റെ കിഴക്കുനിന്നു പടിഞ്ഞാട്ടു സമുദ്രംവരെ നീണ്ട അതിർവാരങ്ങളുമായിക്കിടക്കുന്നു; അതുപോലെ, കുമുദം പടിഞ്ഞാറുവശത്തും കിടക്കുന്നു. രണ്ടു പർവ്വതങ്ങളുടെ ഈ നാടിവാരങ്ങളാലാണ് ആ ദ്വീപ് രണ്ടായിപ്പിരിഞ്ഞിരിക്കുന്നതു്: തെക്കു ധാതകീഖണ്ഡവും, വടക്കു കുമുദവർഷവും.

ഏഴാമത്തേതായ പുഷ്കരദ്വീപ്, ഗോമേദകത്തെക്കാൾ ഇരട്ടി വലുപ്പമുള്ള കരിമ്പിൻനീർക്കടലിനെ ചുററി, പുഷ്കരാകൃതിയായി കിടക്കുന്നു;

അതിന്റെ കിഴക്കെപ്പകുതിയിൽ ചിത്രസാനു എന്ന മാമല നാനാരത്നമയങ്ങളായ പാറക്കൊട്ടുമുടികളോടും ഇരുപത്തെഴായിരം യോജന ചുററളവോടും ഇരുപത്തിനാലായിരം യോജന പൊക്കത്തോടുംകൂടി കനത്ത കരുത്തിയന്ന സ്ഥിതിചെയ്യുന്നു; പടിഞ്ഞാറെപ്പകുതിയിൽ; അമ്പതിനായിരം യോജന പൊക്കമുള്ള മാനസപർവ്വതം സമുദ്രതീരത്തിന്നരികെ പൂർണ്ണചന്ദ്രാദിച്ചതിൻവണ്ണം പരിലസിക്കുന്നു. ഇതിന്റെ മഹാവീതമെന്ന വർഷം പടിഞ്ഞാറെപ്പകുതിയിലും, ചിത്രസാനുവിന്റേറ്റു കിഴക്കെപ്പകുതിയിലുമായി കിടക്കുന്നു. ഇങ്ങനെ രണ്ടായിപ്പിരിഞ്ഞ പുഷ്കരദ്വീപ്, ഗോമേദകത്തെക്കാൾ ഇരട്ടി ചുററളവുള്ള ശുദ്ധജലസമുദ്രത്താൽ ചുററപ്പെട്ടിരിക്കുന്നു. മുപ്പതിനായിരം കൊല്ലം ആയുസ്സുണ്ടവിടെ. കാലാവസ്ഥ ഇപ്പതന്നെ. മാനസികവ്യാധിയുള്ള അവിടത്തെ ജനങ്ങൾ ആരോഗ്യശാലികളും സുഖപൂർണ്ണരുമത്രെ. സുഖവും ആയുസ്സും സൌന്ദര്യവും ആ മൂന്നു ദ്വീപുകളിൽ ഒപ്പമാണ്. അധമോത്തമവ്യത്യാസം അവിടങ്ങളിലില്ല; എല്ലാവരും തുല്യവീര്യരൂപരാകുന്നു. അവിടെ വധ്യനില്ല, വധകനില്ല; ഈർഷ്യയില്ല, അസൂയയില്ല, ഭയമില്ല, ലോഭമില്ല, ദംഭമില്ല, ദോഷമില്ല, നൃക്ഷിപ്പുവഴക്കില്ല; സത്യാസത്യങ്ങളില്ല, ധർമ്മാധർമ്മങ്ങളില്ല; വർണ്ണാശ്രമവ്യവസ്ഥയില്ല; വാണിജ്യകൃഷിഗോരക്ഷകളില്ല; ത്രയീവിദ്യയില്ല, ദണ്ഡനീതിയില്ല, സാധനമില്ല; മഴയില്ല, പുഴകളില്ല, തണുപ്പില്ല, ചൂടില്ല; ഉറവുകളിൽനിന്നും മലഞ്ചാലുകളിൽനിന്നുമാണ് വെള്ളം; എപ്പോഴും ഉത്തരകുരുവർഷത്തിലെപ്പോലിരിക്കും കാലം! എന്നെന്നും സുഖമേ ഉള്ളൂ. വാർദ്ധക്യമില്ല, കഷ്ടപ്പാടില്ല. ഇതാണ് ധാതകീഖണ്ഡത്തിന്റെയും മഹാവീതത്തിന്റെയും സ്വഭാവം.

ഈ വിധം ഏഴു ദ്വീപുകൾ ഏഴു കടലുകളാൽ ചുററപ്പെട്ടു കിടക്കുന്നു. ദ്വീപിന്നടുത്ത സമുദ്രം ദ്വീപിന്നൊപ്പമായിരിക്കും; ദ്വീപിനെച്ചുറ്റിയ സമുദ്രം ദ്വീപിന്റെ ഇരട്ടിയായിരിക്കും. ജലത്തിന്റെ സമുദ്രേകം (ആധിക്യം)മൂലമാണ് സമുദ്രമെന്ന പേര്; നാലു ജാതിപ്രജകളുടെ ഇഷ്ടവാസം (തഴിച്ചുകൊണ്ടുള്ള പാർപ്പ്) മൂലമാണ് വർഷങ്ങളെന്നു പറയുന്നത്: ഇഷ്ധാതു രമണാർത്ഥകമത്രെ. ചന്ദ്രൻ കിഴക്കുദിച്ചാൽ സമുദ്രം പതിവായി വർദ്ധിക്കുന്നു; കറുത്ത പക്ഷത്തിൽ ക്ഷയിച്ചാൽ, അല്ലെങ്കിൽ അസ്തമിച്ചാൽ, ക്ഷയിക്കുന്നു: സമുദ്രം വേലിയേറുമ്പോൾ വർദ്ധിച്ചുവരുന്നു; വേലിയിറങ്ങുമ്പോൾ ക്ഷയിക്കുന്നു. ചന്ദ്രന്റെ ഉദയത്തിൽ, വെള്ളം പെരുകിയാലെന്നവണ്ണം സമുദ്രം വർദ്ധിക്കുന്നു. എന്നാൽ സമുദ്രത്തിന്നു കൂടുതലും കുറവുമില്ല; ചന്ദ്രന്റെ ഉദയാസ്തമയങ്ങളിലും ശുക്ലകൃഷ്ണപക്ഷങ്ങളിലും മുറയ്ക്കു വെള്ളം ഏറുകയും ഇറങ്ങുകയും ചെയ്യുന്നു എന്നേ ഉള്ളൂ. ചന്ദ്രന്റെ വൃദ്ധിക്ഷയങ്ങളിൽ സമുദ്രത്തിന്നും വൃദ്ധിക്ഷയങ്ങളുണ്ടാകുന്നു. അഞ്ഞൂററിപ്പത്തു വിരലത്രെ സമുദ്രത്തിന്റെ ഏററമിറക്കങ്ങളുടെ അളവ്. ദ്വിരാപത്വം (രണ്ടു വശത്തും വെള്ളത്തോടുകൂടിയതു് എന്ന അവസ്ഥ)മൂലം ദ്വീപെന്നും ഉദനം (ധാരണം)മൂലം ഉദധി എന്നും നിഗീർണ്ണത്വം (വിഴുങ്ങപ്പെട്ടതു് എന്ന

അവസ്ഥ) മൂലം ഗിരി എന്നും, പർവ്വബന്ധം (ഇടവിട്ട നിരയുള്ള) മൂലം പർവ്വതമെന്നും പറയപ്പെടുന്നു.

ശാകദ്വീപിന്ന് ആ പേർ വന്നത് ശാകമഹാവൃക്ഷമുള്ളതുകൊണ്ടത്രെ; കുശദ്വീപിൽ കുശസ്തംബം (ദർഭക്കൂട്ടം) നടുവിലായി സ്ഥിതിചെയ്യുന്നു; ക്രൗഞ്ചദ്വീപിന്ന്, ക്രൗഞ്ചപർവ്വതത്താലാണ് ആ പേർ. ശാല്മലദ്വീപിൽ ശാല്മലി (ഇലവ്) എന്ന പൂജനീയമായ മഹാവൃക്ഷം സ്ഥിതിചെയ്യുന്നു; ഗോമേദകത്തിൽ ഗോമേദകപർവ്വതം ശോഭിക്കുന്നു; പുഷ്കരദ്വീപ് പേരാൽവൃക്ഷംമൂലം പുഷ്കര(പത്മ)ാകൃതിയെ വഹിക്കുന്നു; ആ ബ്രഹ്മാംശവും അവ്യക്തോല്പന്നവുമായ വൃക്ഷം ദേവന്മാരാൽ പൂജിക്കപ്പെടുന്നതത്രെ. പ്രജാപതിയായ ബ്രഹ്മാവ് സാദ്ധ്യരോടൊന്നിച്ച് അതിങ്കൽ വാഴുന്നു; മുപ്പത്തുമുക്കോടി ദേവകളും മഹർഷിമാരും അതിങ്കൽ തന്തിരുവടിയെ ഉപാസിക്കുകയും പൂജിക്കുകയും ചെയ്യുന്നു. ജംബുദ്വീപിലാകട്ടെ, പലതരം രത്നങ്ങൾ ഉണ്ടായിവരുന്നു. ഈ ദ്വീപുകളിലെല്ലാം മനുഷ്യജനങ്ങൾക്ക് ആർജ്ജവവും ബ്രഹ്മചര്യവും സത്യവും ദമവും ആരോഗ്യവും ആയുസ്സും ഇരട്ടിയിരട്ടി കൂടും; വർഷങ്ങളിലും അങ്ങനെ തന്നെ. അവിടങ്ങളിൽ ആളുകൾ പരസ്പരം സംരക്ഷിച്ചുപോരുന്നു. എല്ലാവരും പ്രകൃത്യാ പണ്ഡിതന്മാരാണ്. ആഹാരം, പതിവായി, യാതൊരു ബുദ്ധിമുട്ടുമെന്നിയേ സ്വയം വന്നു ചേർന്നുകൊള്ളും; ഷഡ്രസവും വിശിഷ്ടമേറിയതുമായ ഭോജനമാണ് അവിടുത്തുകാർ ഭുജിക്കുന്നത്!

പുഷ്കരദ്വീപിന്നപ്പുറം, വലുതായ ശുദ്ധജലസമുദ്രം ആ ദ്വീപിനെ നാലുവശവും ചുററിക്കിടക്കുന്നു. ശുദ്ധജലസമുദ്രത്തിന്നപ്പുറം, മണ്ഡലാകാരമായ ലോകാലോകപർവ്വതം പ്രകാശമായും അപ്രകാശമായും സ്ഥിതിചെയ്യുന്നു; ലോകാലോകത്തിന്നിപ്പുറത്തേ വെളിച്ചമുള്ളു; അപ്പുറത്തില്ല. അതിന്റെ വിസ്താരം, ഭൂമിയുടെ പുറംപകുതിയോളമത്രെ; ആ വലിയ പരപ്പു മുഴുവൻ ജലത്താൽ ചുററപ്പെട്ടിരിക്കുന്നു.

ഭൂമിയെക്കാൾ പത്തിരട്ടിയാണ് ജലം; അതു ചുററും ഭൂമിയെ രക്ഷിക്കുന്നു. ജലത്തെക്കാൾ പത്തിരട്ടിയാണ് അഗ്നി; അതു ജലത്തെ എല്ലാടത്തും നിലനിറുത്തുന്നു. അഗ്നിയെക്കാൾ പത്തിരട്ടിയാണ് വായു; അതു തേജസ്സിനെ (അഗ്നിയെ) നിലനിറുത്തുന്നു. അന്തരിക്ഷത്തിൽ ഭൂതങ്ങളെ ചുറ്റി നിലനിറുത്തുകയും ചെയ്യുന്നു. വായുവിനെക്കാൾ പത്തിരട്ടിയാണ് ആകാശം; അതു ഭൂതങ്ങളെ നിലനിറുത്തുന്നു. ആകാശത്തെക്കാൾ പത്തിരട്ടിയാണ് അഹങ്കാരം; അത് ആകാശത്തെ നിലനിറുത്തുന്നു. അഹങ്കാരത്തെക്കാൾ പത്തിരട്ടിയായ മഹത്തത്ത്വം എല്ലാററിനേയും നിലനിറുത്തുന്നു; അതിനെ അനന്തനായ അവ്യക്തൻ നിലനിറുത്തുന്നു. ഇങ്ങനെ അവ ആധാരാധേയഭാവത്താൽ വികാരങ്ങളായും വികാരികളായും വർത്തിക്കുന്നു. ആ പൃഥിവ്യാദികളായ വികാരങ്ങൾ അവച്ഛിന്നങ്ങളാകുന്നു. അവ തമ്മിൽത്തമ്മിൽ കൂട

തത് പൂർണ്ണ്, തമ്മിൽതമ്മിൽ ഉൾച്ചേർന്ന്, തമ്മിൽതമ്മിൽനിന്നുണ്ടായി തമ്മിൽതമ്മിൽ നിലനിർത്തപ്പെടുന്നു. തമ്മിൽതമ്മിൽ ഉൾച്ചേർന്നിരിക്ക (ആകർഷണം)കൊണ്ടാണ് അവയുടെ നിലനില്പ്. അവ അവിശേഷങ്ങ (കാര്യങ്ങളല്ലാത്തവ)ളായിരുന്നു; അന്യോന്യം ഉൾപ്പെട്ടതിനാലാണ് വിശേഷങ്ങ(കാര്യങ്ങ)ളായത്. പൃഥിവി മുതൽ വായുവരെ ഉള്ളവ അവയിൽനിന്നുണ്ടാകുന്നു; ഈ ഭൂതങ്ങൾക്ക് മീതെയുള്ളവ തേജസ്സുകൾ മാത്രമത്രെ. ആ തേജസ്സുകളും അവയിൽനിന്നുണ്ടാകും തന്നെ. ഒരു വലിയ പാത്രത്തിനുള്ളിൽ ഇലകൾ പരസ്പരം ചേർന്നാൽ അങ്ങിനെയായിത്തോന്നുന്നതെന്തു പ്രകാരമോ അപ്രകാരമാണ് ഈ തേജസ്സുകളുടെ സ്ഥിതി. ഈ തത്വങ്ങൾ തമ്മിൽതമ്മിൽ ഭൂതമുള്ളവയായിട്ടാണ് നിർമ്മിക്കപ്പെട്ടിരിക്കുന്നത്. ഈ തത്വങ്ങളുടെ ചേർച്ചയാലും കാലക്രമ സൃഷ്ടിയുള്ളൂ. ഈ ഭൂതങ്ങളുടെ ഉൾപ്പെടലാലാകുന്നു ജീവന്മാരുണ്ടാകുന്നത്. ഭൂതങ്ങളെക്കൂടാതെ കാര്യോല്പത്തിയില്ല. അതിനാൽ ഈ മഹാഭൂതങ്ങൾ കാര്യങ്ങളും, കാരണങ്ങളുമാണെന്നറിഞ്ഞുകൊള്ളണം.

ഇങ്ങനെ ഭൂമിയിലെ സപ്തദ്വീപസമുദ്രങ്ങളുടെ വിസ്താരവും വൃത്തവും ഞാൻ ശരിക്ക വിവരിച്ചു; വിശ്വാത്മകമായ പ്രധാനതത്വത്തിന്റെ ഒരു ഭാഗം മാത്രമാണ് ഞാനിപ്പറഞ്ഞത്. ഭൂസ്ഥിതി മുതലായതിനെപ്പററി ഇത്രയുമേ കേൾക്കാനുള്ളൂ. ഇനി, സൂര്യചന്ദ്രന്മാരുടെ ഗതി പറയാം;

ശ്രീമത്സ്യമഹാപുരാണം, മത്സ്യമനുസംവാദം, ഭുവനകോശപ്രകരണം,
സപ്തദ്വീപവർണ്ണനം ഒരുനൂററിരുപത്തിമൂന്നാമദ്ധ്യായം.

— 0 —

# ഒരുനൂററിരുപത്തിനാലാമദ്ധ്യായം

സൂതൻ:—സൂര്യചന്ദ്രന്മാരാൽ പ്രകാശിപ്പിക്കപ്പെടുന്നേടത്തോളമാണ് ഏഴു ദ്വീപുകളും സമുദ്രങ്ങളും; ഭൂമിയുടെ പകുതിയും പുറത്തുള്ള ഭാഗങ്ങളും ഇതിലുൾപ്പെട്ടു. ഭൂമിയുടെ അതിർവട്ടത്തിൽ സൂര്യചന്ദ്രന്മാരുടെ വെളിച്ചം തട്ടുന്നുണ്ട്; അങ്ങിനെയുള്ള അതിർവട്ടം ആകാശത്തിനുമുണ്ടെന്നു വിദ്വാന്മാർ പറയുന്നു. മൂന്നു ലോകത്തും ഒരുപോലെ സൂര്യൻ വേഗേന ചെല്ലുന്നു. ക്ഷണേന വെളിച്ചം കൊടുക്കുന്നതുകൊണ്ടും അവനം (രക്ഷണം) ചെയ്യുന്നതുകൊണ്ടുമത്രേ സൂര്യനു രവി എന്ന പേര്. സൂര്യചന്ദ്രന്മാരുടെ വലുപ്പം ഞാൻ വീണ്ടും വീണ്ടും പറഞ്ഞുതരാം: ഇവർ വലുപ്പംമൂലം മഹത്ത്വംകൊണ്ടു വ്യവഹരിക്കപ്പെടുന്നു. ഈ ഭാരതവർഷത്തിന്റെ വ്യാസത്തോളവും വിസ്താരമുണ്ട്, സൂര്യമണ്ഡലത്തിന്—ഒമ്പതിനായിരം യോജന വ്യാസം; അതിന്റെ മൂന്നിരട്ടി വട്ടം. സൂര്യന്റെ വ്യാസത്തിലും വട്ടത്തിലും ഇരട്ടി കൂടും ചന്ദ്രന്.

സപ്തദ്വീപവതിയായ ഭൂമിയുടെ വിസ്താരം പുരാണത്തിൽ ഗണിക്കപ്പെട്ടിട്ടുള്ളതും, ഇപ്പോഴത്തെ അഭിമാനിദേവകളുടെ ഇരിപ്പിടവും ഞാൻ ശരിക്കു പറയാം: കഴിഞ്ഞുപോയ അഭിമാനിദേവകളെപ്പോലെയുള്ളവരാണ്, ഇപ്പോഴത്തെ അഭിമാനിദേവകളും; രൂപവും പേരുമെല്ലാം ഒന്നുതന്നെ. ആകെ അമ്പതുകോടി യോജന വിസ്താരമുള്ളതാകുന്നു ഭൂമി. ഭൂമിയുടെ നേർപകുതി മഹാമേരുവിന്നു വടക്കുവശത്താണ്; മേരുവിൻെറ മദ്ധ്യത്തിൽ നാലിടത്തുമായി ഒരു കോടി യോജന. ഭൂമിയുടെ മറ്റേപ്പകുതിക്ക് എൺപത്തൊമ്പതുലക്ഷത്തി അമ്പതിനായിരം (?) യോജനയാണ് വിസ്താരം. നാലിടത്തുമായി ആകെ മൂന്നുകോടി എഴുപത്തൊമ്പതുലക്ഷം യോജന വിസ്താരം. അതിൻെറ മൂന്നിരട്ടി—പതിനൊന്നുകോടി മുപ്പത്തേഴുലക്ഷം (?)—യോജനയത്രെ, ഭൂമിയുടെ ഉരുവട്ടത്തിൻെറ വിസ്താരം. നക്ഷത്രങ്ങളുദിക്കുന്ന ആകാശമണ്ഡലത്തിനൊത്ത വലുപ്പമുണ്ട്, ഭൂമണ്ഡലത്തിന്; ഭൂമിയും ആകാശവും ഒരേ വലിപ്പത്തിലാകുന്നു.

മേരുവിൻെറ കിഴക്കുവശത്തു മാനസോത്തരത്തിന്നു മുകളിൽ, വിണ്ണവർകോൻെറ പൊന്നണിഞ്ഞ വസ്വൗകസാര എന്ന പുണ്യനഗരി ശോഭിക്കുന്നു; തെക്കുവശത്തു മാനസോത്തരത്തിന്നു മുകളിൽ, വൈവസ്വതനായ യമൻ സംയമിനീപുരിയിൽ വിലസിക്കുന്നു; പടിഞ്ഞാറുവശത്തു മാനസോത്തരത്തിന്നു മുകളിൽ സുഖ എന്ന മനോഹരമായ പുരിയിൽ ധീമാനായ വരുണൻ വാണുപോരുന്നു; വടക്കുവശത്തു മാനസോത്തരത്തിന്നു മുകളിൽ കുബേരൻെറ വിഭാവരീനഗരി വിണ്ണവർകോൻപുരിക്കൊപ്പം വിലസുന്നു. ഇങ്ങനെ, നാലുവശത്തും മാനസോത്തരത്തിന്നു മുകളിൽ, ലോകപാലന്മാർ ധർമ്മവ്യവസ്ഥയ്ക്കും ലോകരക്ഷയ്ക്കുമായി സ്ഥിതിചെയ്യുന്നു.

ലോകപാലന്മാരുടെ മുകളിലൂടെയാണ്, ദക്ഷിണായനത്തിൽ സൂര്യൻെറ ഗതി. ആഞ്ഞെയ്യപ്പെട്ട ശരംപോലെ സൂര്യൻ ജ്യോതിശ്ചക്രത്തെയുംകൊണ്ടു തെക്കോട്ടു പായുന്നു. സൂര്യൻ അമരാവതി (ഇന്ദ്രപുരി) യിൽ മദ്ധ്യസ്ഥിതനാകുന്നതെപ്പോഴോ, അപ്പോഴെല്ലാം (അമരാവതിയിലെ മദ്ധ്യാഹ്നസമയത്ത്) യമൻെറ സംയമിനിയിൽ ഉദയവും, സുഖയിൽ അർദ്ധരാത്രിയും, വിഭാവരിയിൽ അസ്തമയവുമായിരിക്കും; സംയമിനിയിൽ ഉച്ചയാകുമ്പോൾ, സുഖയിൽ ഉദയവും, വിഭാവരിയിൽ അർദ്ധരാത്രിയും, അമരാവതിയിൽ അസ്തമനവുമത്രെ; സുഖയിലെ മദ്ധ്യാഹ്നസമയത്ത്, വിഭാവരിയിൽ ഉദയവും, അമരാവതിയിൽ അർദ്ധരാത്രിയും, സംയമിനിയിൽ അസ്തമയവുമായിരിക്കും; വിഭാവരിയിൽ ഉച്ചയാകുമ്പോൾ അമരാവതിയിൽ ഉദയം, സംയമിനിയിൽ അർദ്ധരാത്രി, വരുണപുരിയിൽ അസ്തമയം. സൂര്യൻ കുലാലചക്രം ('അലാതചക്രം') പോലെ അതിവേഗത്തിൽ വട്ടംചുററുന്നു; അതോടുകൂടി, നക്ഷത്രങ്ങളും വട്ടംചുററുന്നു. ഇങ്ങനെ

നാലു വശങ്ങളിലും സഞ്ചരിച്ച്, വീണ്ടും വീണ്ടും ഉദിച്ചസ്തമിക്കുന്നു. പൂർവാഹ്നാപരാഹ്നങ്ങളിൽ ഈ രണ്ടു ദേവപുരികളിലും, മധ്യാഹ്നത്തിൽ ഒരു ദേവപുരിയിലും സൂര്യരശ്മികൾ ചെന്നണയുന്നു. ഉദിച്ച സൂര്യൻ, ഉച്ചവരെയ്ക്കും രശ്മികൾ വളർന്ന ചൂടിനെ നൽകുന്നു; ഉച്ചയ്ക്കുശേഷം രശ്മികൾ കുറഞ്ഞ്, അസ്തമിക്കുന്നു. ഉദയത്തിൽ പൂർവാഹ്നം; അസ്തമയത്തിൽ അപരാഹ്നം. മുന്നിലും പിന്നിലും ഇരുവശങ്ങളിലും ഒരുപോലെ ചൂടു കിട്ടുമാറ് സൂര്യനുദിക്കുന്നതു് എവിടത്തുകാർക്കു കാണായിവരുന്നുവോ, അവിടത്തുകാർക്ക് അതുദയമാകുന്നു; എവിടത്തുകാർക്കു മറവിലാകുന്നുവോ, അവിടത്തുകാർക്ക് അതസ്തമയമാകുന്നു. ലോകാലോകത്തിനു തെക്കുവശത്താണെങ്കിലും, എല്ലാററിനും വടക്കാണു് മഹാമേരു. സൂര്യൻ ഭൂമിയിൽ നിന്ന് അതിദൂരത്താകകൊണ്ടും രശ്മികൾക്കു തടവു വരുന്നതുകൊണ്ടും രാത്രിയിൽ കാണപ്പെടുന്നില്ല. പുഷ്കരമധ്യത്തിലാകുമ്പോൾ, നൂറായിരം രശ്മികളോടുകൂടി ഏററവും മുകളിൽ കാണപ്പെടുന്നു.

സൂര്യൻ ഒരു മുഹൂർത്തം (രണ്ടു നാഴിക) കൊണ്ടു ഭൂമിയുടെ മുപ്പതിലൊരു ഭാഗം—മുപ്പത്തൊന്നുലക്ഷത്തിഅമ്പതിനായിരം യോജന—പിന്നിടും; ഈ ക്രമത്തിൽ, വടക്കുനിന്നു തെക്കോട്ടിങ്ങിനെയെല്ലാം ഗമിക്കുന്നു. ദക്ഷിണായനത്തിൽ, പുഷ്കരമധ്യത്തിലൂടെ മുന്നിട്ടു മാനസോത്തരമേരുവിന്റെ മധ്യത്തിൽ സഞ്ചരിക്കുന്നു. ഒമ്പതുകോടി നാല്പത്തഞ്ചുലക്ഷം യോജനയുള്ള ഭ്രമണവലയത്തെ സൂര്യൻ ഒരു രാപ്പകൽകൊണ്ടു കടക്കുന്നു.

തെക്കോട്ടിക്കിൽ നിന്നു വിഷുവരേഖയിലെത്തിയ സൂര്യൻ പാലാഴിയുടെ വടക്കേത്തീരത്തിൻമുകളിലൂടെ, മൂന്നുകോടി ഇരുപത്തൊന്നു ലക്ഷം യോജനയുള്ള വിഷുവമണ്ഡലത്തിൽ സഞ്ചരിക്കുന്നു. ഉത്തരായണത്തിൽ സൂര്യൻ ഗോമേദദ്വീപിനപ്പുറം വടക്കോട്ടിക്കിൽ സഞ്ചരിക്കുന്നു; അതിന്റെ തെക്കു-വടക്കു-നടുവഴികൾ മൂന്നും പറയാം: നടുവിലേതു ജരദ്ഗവം; വടക്കേതു് ഐരാവതം; തെക്കേതു വൈശ്വാനരം. വടക്കേ വീഥി നാഗവീഥിയും, തെക്കേ വീഥി അജവീഥിയുമാകുന്നു. (നാഗവീഥിയിൽ നിന്നു വടക്കൻയാത്രയും, അജവീഥിയിൽ നിന്നു തെക്കൻയാത്രയും തുടങ്ങുന്നു.) * നാലിൽനിന്നു കിഴക്കു ചോതിയുൾപ്പെടെ അജവീഥി മുതലായി മൂന്നും, വടക്കു നാഗവീഥി മുതലായി മൂന്നും വീഥികൾ പറയപ്പെട്ടിരിക്കുന്നു. അശ്വതി, ഭരണി, കാർത്തിക എന്നീ നക്ഷത്രങ്ങളത്രേ നാഗവീഥി; രോഹിണിയും മകയിരവും ആതിരയും കൂടിയതു്, ഗജവീഥി; പുണർതം, പൂയം, ആയില്യം എന്നിവ ഐരാവതവീഥി; ഈ മൂന്നു വീഥികളാണു് വടക്കേമാർഗ്ഗം. മകം, പൂരം, ഉത്രം എന്നിവ ഋഷഭവീഥി; പൂരുരുട്ടാതി, ഉത്രട്ടാതി, രേവതി എന്നിവ ഗോവീഥി; ഓണം, അവിട്ടം, ചതയം എന്നിവ ജരദ്ഗവവീഥി; ഇവ മൂന്നുമാകുന്നു, നടുവിലെ വഴി. അത്തം ചിത്ര ചോതികൾ അജവീഥി; ശാഖം, അനിഴം, കേട്ട എന്നിവ മൃഗ

* ജ്യോതിശ്ശാസ്ത്രപ്രകാരമുള്ള ഒരു മട്ടിൽ പറയുന്നു.

വീഥി; മൂലം, പൂരാടം, ഉത്രാടം എന്നിവ വൈശ്വാനരവീഥി; ഇവ മൂന്നുമത്രേ തെക്കൻവഴി. ഇതരികൾക്കു തമ്മിലുള്ള അകലമാകട്ടെ, മുപ്പത്തൊന്നുലക്ഷത്തി മുപ്പതിനായിരത്തി മുന്നൂറു യോജനയാകുന്നു. ഇതരികൾക്കും ഇതരേഖകൾക്കും തമ്മിലെ അകലം ഏഴായിരത്തിരുപത്തഞ്ചുയോജനയത്രേ. ഉത്തരായണത്തിൽ സൂര്യൻ രേഖയുടെ അകത്തും ദക്ഷിണായനത്തിൽ പുറത്തും എണ്ണായിരം മണ്ഡലം സഞ്ചരിക്കുന്നു: ചാഴ്ച്ചിൽമൂലം പതിനെണ്ണായിരത്തി ഒരുനൂറ്റെട്ടു യോജനയാകുന്നു, മണ്ഡലമെന്നാണ്. സൂര്യൻ ഒരു ദിവസംകൊണ്ടു മണ്ഡലത്തിന്റെ നാഴികയിൽ, കുശവന്റെ ചക്രമെന്നപോലെ ഒരു ചുററു ചുററുന്നു; അതിൻവണ്ണം തന്നെ ചന്ദ്രനും.

ദക്ഷിണായനത്തിൽ, സൂര്യൻ ചക്രമെന്നപോലെ അതിവേഗത്തിൽ സഞ്ചരിക്കുന്നതുകൊണ്ട്, അല്പസമയത്താൽ വളരെ സ്ഥലം കടക്കുന്നു: പകൽ പന്ത്രണ്ടു മുഹൂർത്തംകൊണ്ടു പതിമ്മൂന്നര നക്ഷത്രമണ്ഡലം പിന്നിടുന്നു; രാത്രിയിലാകട്ടെ, അത്രയും നക്ഷത്രമണ്ഡലം പിന്നിടാൻ പതിനെട്ടു മുഹൂർത്തം വേണ്ടിവരുമാറ്, കുശവന്റെ ചക്രത്തിന്റെ നടുവിലുള്ള മൺകട്ടപോലെ പതുക്കെച്ചുററുന്നു. ഉത്തരായണത്തിൽ സൂര്യന്റെ ഗതി പതുക്കെയായിരിക്കും; അതിനാൽ വളരെ നേരംകൊണ്ടു കുറച്ചു സ്ഥലമേ കടക്കൂ: പകൽ പതിനെട്ടു മുഹൂർത്തംകൊണ്ടും രാത്രിയിൽ പന്ത്രണ്ടു മുഹൂർത്തംകൊണ്ടും പതിമ്മൂന്നര നക്ഷത്രമണ്ഡലം പിന്നിടുന്നു.

സൂര്യചന്ദ്രന്മാരെക്കാളും തന്നെ പതുക്കെയാണ് ധ്രുവന്റെ സഞ്ചാരം. ധ്രുവൻ, ചക്രമധ്യസ്ഥിതമായ മൺകട്ടപോലെ പതുക്കെച്ചുററുന്നു; മുപ്പതു മുഹൂർത്തം—ഒരു പകലിരവു—കൊണ്ടു ധ്രുവൻ ഇതരിഗണങ്ങളുടെ മധ്യത്തെ ഒന്നു വട്ടംചുററുന്നു. ഉത്തരായണത്തിൽ സൂര്യന്റെ ഗതി പകൽനേരത്തു പതുക്കെയും രാത്രിയിൽ വേഗത്തിലുമായിരിക്കും; ദക്ഷിണായനത്തിൽ സൂര്യഗതി പകൽനേരത്തു വേഗത്തിലും രാത്രിയിൽ പതുക്കെയുമായിരിക്കും. ഈ വിധം വ്യത്യസ്തഗതികളോടുകൂടിയ സൂര്യൻ തെക്ക് അജവീഥി മുതൽ വടക്ക ലോകാലോകംവരെ പകലിരവുകളെ വേർതിരിക്കുന്നു. വൈശ്വാനരവീഥിക്കപ്പുറം ലോകാലോകത്തിൽ നിന്നാണ് വെളിച്ചം. പുഷ്കരത്തിൽനിന്നു സൂര്യരശ്മി പുറപ്പെട്ടപ്പോഴത്രേ പകൽ.

ലോകാലോകപർവ്വതം പതിനായിരം യോജന പൊക്കത്തിൽ, മണ്ഡലാകാരമായി, ഇരുവശങ്ങളിലും അപ്പുറത്തും വ്യാപിച്ച്, പ്രകാശമായും അപ്രകാശമായും കിടക്കുന്നു; ഈ ലോകാലോകത്തിന്റെ ഇടയിൽ സൂര്യചന്ദ്രാദി ഗ്രഹങ്ങളും നക്ഷത്രതാരകളും ഉദിക്കുന്നേടത്തോളം പ്രദേശം ലോകവും അപ്പുറം അലോകവുമത്രേ: വെളിച്ചമുള്ളതു ലോകം; വെളിച്ചമില്ലാത്തത് അലോകം. ഈ ലോകാലോകങ്ങൾ സൂര്യസഞ്ചാരത്താലുണ്ടാകുന്നു; ഇവ സന്ധിക്കുന്നതു (കൂടിച്ചേരുന്നതു) സന്ധ്യ; അത് ഉഷോവ്യുഷ്ടികളുടെ നടുവാകുന്നു. ഉഷയെ രാത്രി എന്നും വ്യുഷ്ടിയെ പകലെന്നും ബ്രാഹ്മണർ പറയുന്നു. മുപ്പതു കല ഒരു മുഹൂർത്തം; പതിനഞ്ചു മുഹൂർത്തം ഒരു പകൽ.

പകലിന്ന്, സന്ധ്യാമുഹൂർത്തങ്ങളുടെ കൂടുതൽ കുറവുകളാൽ കൂടുതലും കുറവും വരും. മുമ്മൂന്നു മുഹൂർത്തമുള്ള അഞ്ചു ഭാഗമാകുന്നു ഒരു പകൽ: ഒന്നാമത്തെ മുഹൂർത്തത്രയം പ്രാതഃകാലം; രണ്ടാമത്തേതു സംഗവം; മൂന്നാമത്തേതു മധ്യാഹ്നം; നാലാമത്തേതു് അപരാഹ്നം; അഞ്ചാമത്തേതു സായാഹ്നം; വിഷുവത്തിൽ പതിനഞ്ചു മുഹൂർത്തമുള്ളതാകുന്നു ഒരു പകൽ; ദക്ഷിണോത്തരായണങ്ങളിൽ കുറഞ്ഞും കൂടിയുമിരിക്കും: * പകൽ രാത്രിയേയും, രാത്രി പകലിനേയും ഗ്രസിക്കുന്നു. ശരൽകാലത്തിലും വസന്തത്തിലുമാകുന്നു വിഷുവം.

ലോകാലോകമധ്യത്തിൽ നാലു ദിക്കിലായി നാലു ലോകപാലന്മാർ—വൈരാജനായ സുധാമാവും, കർദ്ദമപ്രജാപതിയും, ഹിരണ്യരോമാവായ പർജ്ജന്യനും, രാജസനായ കേതുമാനും—പ്രളയകാലംവരെ നിവസിക്കുന്നു; അവർക്ക് ദ്വന്ദ്വങ്ങൾ(സുഖദുഃഖാദികൾ)ഇല്ല, അഭിമാനമില്ല, ആലസ്യമില്ല, തേടിവെയ്ക്കലില്ല. വൈശ്വാനരവീഥിക്കപ്പുറത്തു്, അഗസ്ത്യശൈലത്തിന്റെ ദേവർഷിസേവിതമായ വടക്കേശൃംഗത്തിൽ, പിതൃയാനമെന്ന മാർഗ്ഗത്തിൽ, സന്താനേച്ഛുക്കളായ അഗ്നിഹോത്രിമഹർഷിമാർ ലോകത്തിന്നു സന്താനമുണ്ടാക്കിക്കൊണ്ടു വാണുപോരുന്നു: അവർ ലോകത്തിന്നുവേണ്ടി പ്രജകളെ സൃഷ്ടിക്കുകയും ആശിസ്സുകൾ നൽകുകയും ചെയ്യുന്നു; അവർക്കുള്ളതാണു്, ആ തെക്കൻവഴി. അവർ യുഗംതോറും ഇളക്കം തട്ടിയ ധർമ്മത്തെ തപസ്സ്, ആചാരവ്യവസ്ഥ, ശാസ്ത്രം എന്നിവകൊണ്ടു് ഉറപ്പിക്കുന്നു. അവരിൽ കിഴക്കർ മരിച്ചാൽ പടിഞ്ഞാറുകാരുടേയും, പടിഞ്ഞാറുകാർ മരിച്ചാൽ കിഴക്കരുടേയും ഗൃഹങ്ങളിൽ ജനിക്കുകയാണു് പതിവു്; ഈ വിധം ആവർത്തിച്ചുകൊണ്ടു്, ആ ഗൃഹമേധികളായ എണ്പത്തെണ്ണായിരം ഋഷിമാർ സൂര്യന്റെ തെക്കേമാർഗ്ഗത്തിൽ പ്രളയംവരെ സ്ഥിതിചെയ്യുന്നു. ലോകവ്യവഹാരത്തിന്നായി പ്രജകളെ സൃഷ്ടിക്കുകകൊണ്ടും ഇച്ഛാരാഗദ്വേഷങ്ങൾകൊണ്ടും മൈഥുനകർമ്മംകൊണ്ടും കാമത്താൽ വിഷയങ്ങളിലേർപ്പെടുകകൊണ്ടുമാണു് ആ സിദ്ധന്മാർ മൃതിയടയുന്നതു് (മരിക്കുന്നതു്). സന്തതിയെ വെറുത്തതിനാൽ (സന്താനോല്പാദനത്തിലേർപ്പെടായ്കയാൽ) മരണത്തെ ജയിച്ചവരായ എണ്പത്തെണ്ണായിരം ഊർദ്ധ്വരേതസ്സുകൾ സൂര്യന്റെ വടക്കേമാർഗ്ഗത്തിലും ആകല്പാന്തം നിവസിക്കുന്നു; ലോകങ്ങളെ പഠിപ്പിക്കൽ, മൈഥുനവർജ്ജനം, ഈർഷ്യാദ്വേഷങ്ങളില്ലായ്ക, പ്രജാസൃഷ്ടി ചെയ്യായ്ക, കാമത്തേയും ശബ്ദാദിവിഷയങ്ങളേയും തള്ളുക എന്നിവയാൽ അമൃതത്വം നേടിയവരാണവർ. പ്രളയംവരെ, മൂവുലകം നിൽപ്പുള്ളേടത്തോളം കാലം, ജീവിച്ചിരിക്കലത്രെ അമൃതത്വം. അതു്, ഭ്രൂണഹത്യാശ്വമേധാദി പാപപുണ്യങ്ങൾ മൂലം വിശ്വാസികൾക്ക സിദ്ധിക്കില്ല. ഊർദ്ധ്വരേതസ്സുകളാകട്ടെ, പ്രളയത്തിലേ അമൃതിപ്പെട്ടു. സപ്തർഷിമാർ വടക്കുമുകളിലാണു് ധ്രുവന്റെ സ്ഥിതി; ആകാശത്തു മിന്നിത്തി

* പകൽ കൂടുമ്പോൾ രാത്രി കുറയും; രാത്രി കൂടുമ്പോൾ പകൽ കുറയും.

ളുന്ന അവിടം, വിഷ്ണു മൂന്നാമത്തെ ഇക്കാലടി വെച്ച സ്ഥലമത്രെ. ആ പരമമായ വിഷ്ണുപദമണഞ്ഞോർക്കു ദുഃഖം ഇല്ലല്ലൊ. ധ്രുവന്റെ ലോകം പൂകേണമെന്നുള്ളവർ ധർമ്മത്തിൽ വർത്തിച്ചുപോരണം.”

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം,
സൂര്യചന്ദ്രമണ്ഡലാദിവർണ്ണനം ഒരുനൂററിഇരുപത്തിനാലാമദ്ധ്യായം.

## ഒരുനൂററിഇരുപത്തഞ്ചാമദ്ധ്യായം

ഇങ്ങനെ, സൂര്യചന്ദ്രന്മാരുടെയും ഗ്രഹങ്ങളുടെയും ഗതി പറഞ്ഞതു കേട്ടിട്ട് ഋഷിമാർ ലോമഹർഷണപുത്രനോട് ചോദിച്ചു:—“എങ്ങനെ യാണ് ഈ നക്ഷത്രങ്ങളെല്ലാം സൂര്യമണ്ഡലത്തിൽ ചേർന്നു, കൂട്ടിക്കല രാതെ, വട്ടം ചുററുന്നത്? അവയെ ആർ വട്ടം ചുററിക്കുന്നു? അഥവാ, അവ സ്വയം വട്ടം ചുററുകയാണോ? സജ്ജനങ്ങളിൽ ശ്രേഷ്ഠനായുള്ളോ വെ, ഇതറിയാൻ ഞങ്ങൾക്കാഗ്രഹമുണ്ട്; പറഞ്ഞുതരിക.”

സൂതൻ:—“ഇതുകളെ അമ്പരപ്പിക്കുന്നതാണിത്; പ്രത്യക്ഷമായി കാണാവുന്നതാണെങ്കിലും ഇതു ജനങ്ങളെ അമ്പരപ്പിക്കുന്നു. എന്നാലും ഞാൻ പറയാം:

ആകാശത്തു പതിന്നാലു നക്ഷത്രങ്ങൾക്കിടയിൽ ശിശുമാര* ത്തിൽ സ്ഥിതിചെയ്യുന്ന ഉത്താനപാദപുത്രനായ ധ്രുവനത്രെ, യജ്ഞസ്വ രൂപിയായി നിന്നു വട്ടംചുററിക്കൊണ്ടു സൂര്യചന്ദ്രഗ്രഹങ്ങളെ വട്ടം ചുററിക്കുന്നത് — ധ്രുവൻ വട്ടംചുററുമ്പോൾ, നക്ഷത്രങ്ങളും ചക്രംപോലെ ഒന്നിച്ചു വട്ടം ചുററുന്നു. വായു പാശങ്ങൾകൊണ്ടു ധ്രുവനിൽ ബന്ധിക്കപ്പെ ട്ടിരിക്കയാണ്, ജ്യോതിർഗ്ഗണങ്ങൾ. അവയുടെ ഒരുമിച്ചു-ചേർച്ചകൾക്ക ളും കാലവ്യവസ്ഥ, ഉദയാസ്തമയങ്ങൾ, ഉൽപാതങ്ങൾ, ദക്ഷിണോത്തരാ യണങ്ങൾ, വിഷുവം, ഗ്രഹണം എന്നിവയൊക്കെയും ധ്രുവനാലാകുന്നു.

ജീവികൾക്കാധാരമായ ജീമൂതങ്ങളെന്ന മേഘങ്ങൾ ആവഹ മെന്ന രണ്ടാമത്തെ വായുവിൽ തങ്ങിനിൽക്കുന്നു. അവ ഒരു യോജനയ്ക്കു മേല്പോട്ടു പോയാൽ ജലധാര തൂകുന്നു; അതത്രെ മഴ. പുഷ്കരാവർത്തക ങ്ങളെന്ന മേഘങ്ങൾ ചിറകുകളിൽനിന്നുണ്ടായവയാകുന്നു: വജ്രമുള്ള കൈ യ്യിനാൽ തഴച്ചു പുളച്ചു യഥേഷ്ടം പറന്നുനടന്നു പ്രജകൾക്കുപദ്രവമേല്പി ച്ചുകൊണ്ടിരുന്ന പർവ്വതങ്ങളുടെ ചിറകുകൾ ഇന്ദ്രൻ വെട്ടിമുറിക്കുകയു ണ്ടായല്ലൊ; ആ ചിറകുകൾ പുഷ്കരങ്ങളെന്ന പേരിൽ പെരിയ ജല ധരങ്ങളായിത്തീർന്നു. പുഷ്കര [ജലം] ഒന്നു ആവർത്തിക്കുന്നതുകൊണ്ടാണ് പുഷ്കരാവർത്തകങ്ങളെന്ന പേർ. പലതരം ആകൃതികളും അവയിലധാര

* ഒരുകൂട്ടം നക്ഷത്രങ്ങൾ.

ചെന്നു ചേരുകയും ചെയ്യുന്നു. സൂര്യരഥത്തിന്റെ സ്വരൂപവും പറയപ്പെട്ടിട്ടുണ്ട്: അരങ്ങളോടും *മൂന്നാഭിയും പൊന്നിൻപൊടി പൂശിയ എട്ടു വട്ടകളുള്ള ഒരു നേമി (ഉരുൾച്ചുറ്റ്) യും ചേർന്ന ഒറ്റച്ചക്രത്തോടും നൂറായിരം യോജന വലുപ്പത്തോടും തേർത്തട്ടിന്റേതിൽ ഇരട്ടി നീളമുള്ള §നെടുമരത്തോടും കൂടിയതാകുന്നു, ബ്രഹ്മാവിനാൽ ആവശ്യത്തിനു നിർമ്മിക്കപ്പെട്ടതായ തപനന്റെ തങ്കപ്പള്ളിത്തേര്. അതിന് ഒരേടത്തും തടവില്ല. ഗായത്രി, ത്രിഷ്ടുപ്പ്, ജഗതി, അനുഷ്ടുപ്പ്, പങ്ക്തി, ബൃഹതി, ഉഷ്ണിക് എന്നീ ഏഴ് ഛന്ദസ്സുകളത്രെ, ആ തേരിനു പൂട്ടിയിട്ടുള്ള വായുവേഗങ്ങളായ ഏഴ് കുതിരകൾ. ആ ചക്രരഥത്തിലൊന്നായ തേരിലൂടെ ആദിത്യൻ നാൾതോറും ആകാശത്തു സഞ്ചരിക്കുന്നു. ആ സൂര്യരഥത്തിന്റെ അംഗപ്രത്യംഗങ്ങൾ കാലാവയവങ്ങൾകൊണ്ടു നിർമ്മിക്കപ്പെട്ടവയാകുന്നു: പകൽ നാഭി; സംവത്സരങ്ങൾ ഏർക്കാലുകൾ; ആറ് ഋതുക്കൾ നേമി; രാത്രി വെളിയട; ധർമ്മം, ഉയർന്നുനില്ക്കുന്ന കൊടിമരം; യുഗങ്ങൾ അച്ചുതണ്ടിന്റെ തലകൾ; കലകൾ നെടുമരം; നിമിഷങ്ങൾ കീഴ്മരം; കാഷ്ഠകൾ അശ്വങ്ങളുടെ മൂക്കുകൾ; ക്ഷണങ്ങൾ അവയുടെ പല്ലുകൾ; അർത്ഥകാമങ്ങൾ നുകത്തണ്ടുകൾ. ചക്രം അച്ചുതണ്ടിന്മേലും, അച്ചുതണ്ട് ധ്രുവനിലും ഘടിപ്പിക്കപ്പെട്ടിരിക്കുന്നു; അച്ചുതണ്ട് ചക്രത്തോടുകൂടിയും, ധ്രുവൻ അച്ചുതണ്ടോടുകൂടിയും വട്ടം ചുറ്റുന്നു — അച്ചുതണ്ട് ധ്രുവപ്രേരണയാൽ ചക്രത്തോടുകൂടി വട്ടം ചുറ്റുന്നു. അതിനാൽ, ധ്രുവസംയോഗം കൊണ്ടത്രെ, സൂര്യരഥത്തിന്റെ ശരിയായ ഗതി. അതിന്റെ നുകവും അച്ചുതണ്ടിൻതലപ്പുകളും തെക്കുവശത്താണ്. ചക്രാങ്ങളുടെ ഇരുകയറുകൾ വട്ടംചുറ്റുമ്പോൾ, ആ രഥം ആകാശത്ത്, കുലാലചക്രമെന്നപോലെ ഏറ്റവും വട്ടം ചുറ്റുന്നു. നുകവും അച്ചുതണ്ടിൻതലപ്പുകളും കാറ്റിന്റെ ശക്തിയാൽ ധ്രുവനെ ചുറ്റും വട്ടം ചുറ്റുന്നു. ആ കയറുകൾ ഉത്തരായണമണ്ഡലത്തിൽ കുറയുന്നു; ദക്ഷിണായനമണ്ഡലത്തിൽ നെടുതാകുന്നു. നുകത്തിന്മേലും അച്ചുതണ്ടിൻതലപ്പുകളിലുമായി കെട്ടിയിട്ടുള്ള ആ കയറുകൾ, സൂര്യനെ വഹിക്കുന്ന ധ്രുവൻ പിടിച്ചിരിക്കയാണ്. അവ ധ്രുവനാൽ അടക്കിപ്പിടിക്കപ്പെടുമ്പോൾ സൂര്യൻ ഉൾവട്ടത്തിൽ ഇരിക്കകളിലും എണ്ണായിരം യോജന ചുറ്റുന്നു; കയറുകളെ ധ്രുവൻ അയച്ചുവിട്ടാൽ, സൂര്യൻ പുറവട്ടത്തിൽ ചുറ്റുന്നു. ആ വട്ടംചുറ്റൽ അതിവേഗത്തിലാകുന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം,
സൂര്യരഥവർണ്ണനം നൂറ്റിഇരുപത്തഞ്ചാമധ്യായം.

——(o)——

* ചക്രത്തിന്റെ നടുക്കുറ്റി.

§ തേരിന്റെ മുമ്പിൽ ചക്രത്തിന്മേൽ ഘടിപ്പിച്ച മരം.

ന്റെ മികച്ച തേജസ്സിനെ വർദ്ധിപ്പിക്കുന്നു; ഋഷിമാർ സ്തോത്രരചനകൾ കൊണ്ടു സവിതാവിനെ സ്തുതിക്കുന്നു; ഗന്ധർവ്വർ പാട്ടുപാടുന്നു; അപ്സരസ്സുകൾ ആട്ടമാടുന്നു; സൂതന്മാർ കടിഞ്ഞാൺ പിടിക്കുന്നു; സർപ്പങ്ങൾ ഇഴയുന്നു; രാക്ഷസന്മാർ പിമ്പേ നടക്കുന്നു.

ബാലഖില്യന്മാർ ഉദയംമുതൽക്ക് അസ്തമയംവരെ ചുഴന്നുനടക്കുന്നു. ഈ ദേവതകളുടെ വീര്യം, തപസ്സ്, യോഗം, ധർമ്മം, ജ്ഞാനം, ബലം, വിക്രമം എന്നിവയുടെ തേജസ്സാൽ വർദ്ധിതനായിട്ടു സൂര്യൻ ഉജ്ജ്വലിക്കുന്നു; തേജസ്സുകൊണ്ടു പ്രജകളുടെ ദുഃഖമെല്ലാം അകറ്റുന്നു; ദുരിതത്തെ ദഹിപ്പിക്കുന്നു; നല്ലതു ചെയ്യുന്നവരുടെ പാപം പോക്കുന്നു. ഇവർ സൂര്യനോടൊന്നിച്ച് അംബരചരരായി വാനത്തു സഞ്ചരിക്കുന്നു. ഇവർ ചൂടു നൽകുന്നു; ജപിക്കുന്നു; പ്രജകളെ ആഹ്ലാദിപ്പിക്കുന്നു; രക്ഷിക്കുന്നു; പ്രജകളിൽ അലിവുകൊള്ളുന്നു. ഇവരാണ്, കഴിഞ്ഞുപോയവരും ഇപ്പോഴുള്ളവരും വരാൻപോകുന്നവരുമായ സ്ഥാനാഭിമാനികൾ; ഇങ്ങനെ ഏഴു വർഗ്ഗക്കാരാകുന്ന പതിനാലുപേർ പതിനാലു മന്വന്തരങ്ങളിലും സൂര്യനോടൊന്നിച്ചു വസിക്കുന്നു.

ഗ്രീഷ്മ–ഹേമന്ത–വർഷങ്ങളിൽ മുറയ്ക്ക് വെയിൽ–മഞ്ഞു–മഴകളും പകലിരവുകളും ഉണ്ടാക്കിക്കൊണ്ടും രശ്മികൾ പരത്തി ദേവപിതൃമനുഷ്യരെ തൃപ്തരാക്കിക്കൊണ്ടും സൂര്യൻ നാൾതോറും സഞ്ചരിക്കുന്നു; സൂര്യങ്കലെ അമൃതം (ജലം) ദേവന്മാർ ഇരുപക്ഷങ്ങളിലും അവസാനത്തിൽ പാനംചെയ്യുന്നു; ശരിക്കു മഴപെയ്യാൻവേണ്ടി സൂര്യരശ്മികളിൽ ശേഖരിക്കപ്പെടുന്ന ആ പരിശുദ്ധമായ ജലം സൌമ്യത്വം കാമ്യതമാകുന്ന ദേവപിതൃക്കളെല്ലാം മാസത്തിലൊരിക്കൽ കുടിക്കുന്നു; ഹവിസ്സുകൊണ്ടു വർദ്ധിച്ചു സൂര്യരശ്മികളാൽ വലിച്ചെടുക്കപ്പെട്ട ജലം മഴയായിപ്പൊഴിഞ്ഞു സസ്യങ്ങളെ വളർത്തുന്നതിനാൽ, മനുഷ്യർ ആ അന്നംകൊണ്ടു വിശപ്പു പോക്കുന്നു. ദേവകൾക്ക് അമൃതംകൊണ്ട് അരമാസത്തേയ്ക്കും പിതൃക്കൾക്കു സ്വധകൊണ്ട് ഒരു മാസത്തേയ്ക്കും തൃപ്തിവരുന്നു; മനുഷ്യർ നാൾതോറും അന്നം ഭക്ഷിച്ചു ജീവിക്കുന്നു. അതു സൂര്യന്റെ രശ്മികളിലാണല്ലോ ഇരിക്കുന്നത്. ഈ വിധം ഏകചക്രമായ രഥത്തിലൂടെ സൂര്യൻ വേഗത്തിൽ സഞ്ചരിക്കുന്നു; പകലറുതിയിൽ, സൂര്യന്റെ കുതിരകൾ പിൻതിരിക്കുന്നു. പകലോ ഒൻപതു പച്ചക്കുതിരകളാൽ സഞ്ചരിക്കുന്നു; അനേകായിരം രശ്മികളെക്കൊണ്ടു ജലം വലിച്ചെടുക്കുന്നു; വീണ്ടും അതു മഴയായി പൊഴിക്കുന്നു. ആ തേരിന്റെ ഒറ്റച്ചക്രത്തിന്മേലെ പൂട്ടിയ ഏഴു കുതിരകളെക്കൊണ്ട് ഏഴു ദ്വീപസമുദ്രങ്ങളിലും പകലിരവ് സൂര്യൻ വേഗേന ചുറ്റിനടക്കുന്നു. കാമരൂപവും കാമഗാമികളും പക്ഷിമനോവേഗികളും തളർച്ചയില്ലാത്തവയും ക്ഷീണിക്കാത്തവയും ബ്രഹ്മവാദികളുമാകുന്നു, ആ ഹരണോന്മയങ്ങളായ പച്ച മഞ്ഞ (?) കുതിരകൾ. ഒരിക്കലേ

അവയെ പൂട്ടലുള്ളു— കല്പാരംഭത്തിൽ പൂട്ടിയാൽ പ്രളയംവരെയും അവ കൊണ്ടുനടക്കും. * ......................................................................

ചന്ദ്രൻ നക്ഷത്രവീഥികളിൽ ചരിക്കുന്നു. കയറുകളുടെ കുറുകലും നീളലും സൂര്യന്റേതുപോലെ തന്നെ. ഏർക്കാലുകളിയന്ന മൂന്നു ചക്രങ്ങളോടും ഇരുവശങ്ങളിൽ കുതിരകളോടും കൂടിയതാകുന്നു ചന്ദ്രന്റെ തേര്. അതു് നാഭാഗങ്ങളോടും സാരഥിയോടും കൂടി ജലാന്തർഭാഗത്തുനിന്നുണ്ടായതത്രേ. കുതിരകൾ പത്തുണ്ടു്: എല്ലാററിന്റെയും നിറം ഒന്നു—ശംഖിന്നൊത്ത വെളുപ്പു—തന്നെ; വെളുത്ത § ചക്ഷുഃശ്രവസ്സാകുന്നു സൂതൻ. ഏററവും തടവില്ലാതെ മനോവേഗത്തിൽ പായുന്ന ആ മികച്ച ദിവ്യാശ്വങ്ങളെ, ഒരിക്കൽ തേരിനു പൂട്ടിയാൽ, കല്പാന്തംവരെ കൊണ്ടുനടക്കുന്നു. അജം, ത്രിപഥം, വൃഷം, വാജി, നരം, ഹയം, അംശുമാൻ, സപ്തധാതു, ഹംസം, വ്യോമമൃഗം എന്നിങ്ങനെയാകുന്നു, ചന്ദ്രാശ്വങ്ങളുടെ പേരുകൾ. ചന്ദ്രൻ ദേവന്മാരാൽ ചുററപ്പെട്ടു പിതൃക്കളോടു കൂടി സഞ്ചരിക്കുന്നു. ശുക്ലപക്ഷാരംഭത്തിൽ സൂര്യൻ മറുവശത്താകുന്നതുകൊണ്ടു ചന്ദ്രനു നാളിൽ നാളിലാതിനിറവുവരുന്നു; പതിനഞ്ചുനാൾ പാനംചെയ്യപ്പെടുകയാൽ ക്ഷയമാർന്ന ചന്ദ്രനെ സൂര്യൻ ദിനംപ്രതി സുഷുമ്ന എന്ന ഒരു രശ്മി നല്കി പുഷ്ടിപ്പെടുത്തുന്നു; ആ പോഷണത്താൽ, വെളുത്ത പക്ഷത്തിൽ ചന്ദ്രനു കലകൾ കൂടിക്കൂടി വരുന്നു. കറുത്ത പക്ഷത്തിലാകട്ടെ, കുറഞ്ഞുകുറഞ്ഞു വരുന്നു. ഇങ്ങനെ സൂര്യന്റെ വീര്യത്താൽ ക്രമേണ വളർന്നുവന്നു്, ചന്ദ്രൻ പൌർണ്ണമാസിയിൽ സമ്പൂർണ്ണനായി നിർമ്മലനായി കാണപ്പെടുന്നു.

പിന്നെ കറുത്ത പക്ഷത്തിൽ ദ്വിതീയ മുതൽ പതിന്നാലുവരെ, വെള്ളത്തിന്റെ സത്തും രസമാത്രസ്വരൂപവുമായ ചന്ദ്രന്റെ ജലമാകുന്ന തേൻപോലുള്ള അമൃതിനെ ദേവന്മാർ നുകരുന്നു: അരമാസംകൊണ്ടു സൂര്യതേജസ്സാലുണ്ടായിവന്ന ആ അമൃതു കുടിപ്പാനായി ദേവകളും പിതൃക്കളും ഋഷിമാരും പൌർണ്ണമാസിയാകുന്ന ഒരേ രാത്രിയിൽ ചന്ദ്രങ്കലണയുന്നു. കൃഷ്ണപക്ഷാരംഭത്തിൽ സൂര്യൻ എതിർവശത്താകുന്നതിനാലും, ഓരോ കല പാനംചെയ്യപ്പെടുന്നതിനാലും, ചന്ദ്രനു ക്രമേണ ക്ഷയം വരുന്നു. മുപ്പത്തിമൂവായിരത്തിമുന്നൂററിമുപ്പത്തിമൂന്നു ദേവന്മാർ ചന്ദ്രനെ നുകർന്നുപോരുന്നു. ഇങ്ങനെ കൃഷ്ണപക്ഷത്തിൽ നാൾതോറും പാനംചെയ്യപ്പെട്ട കലകൾ ശുക്ലപക്ഷത്തിൽ സൂര്യനാൽ പൂരിപ്പിക്കപ്പെടുന്നു. ദേവന്മാർ അരമാസം പാനംചെയ്തിട്ടു് അമാവാസിയിൽ തിരിയെ പോകും. പിതൃക്കളാകട്ടെ, അമാവാസിയിൽ ¶ കിഞ്ചിച്ഛേഷനായ ചന്ദ്രങ്കൽത്തന്നെ വർത്തിച്ചു്,

* ഇരട്ടിപ്പാകയാൽ ഒരുശ്ലോകം വിട്ടു.

§ പാണ്ഡു (?)

¶ കുറച്ചുമാത്രം ബാക്കിയുള്ള.

അന്നാപരാഹ്നത്തിലോ പിറേറന്നോ ഒത്തൊന്നരായിരം നിമിഷംനേരം ശേഷിച്ച കലകരം കുടിക്കുന്നു; അമാവാസിയിൽ രശ്മികളിൽനിന്നു പുറപ്പെട്ട ആ അമൃതു നുകന്ന്, അരമാസത്തിന്റെ അവസാനത്തിൽ അവരെല്ലാം നമ്മെകൊള്ളുന്നു. സൌമ്യർ, ബർഹിഷത്തുകരം, അഗ്നിഷ്വാത്തർ, കാവ്യർ എന്നിവരാകുന്നു, ആ (ചന്ദ്രനെ പാനംചെയ്യുന്ന) പിതൃക്കരം. കാവ്യർ സംവത്സരാധിപന്മാരായ ദ്വിജരും സൌമ്യർ ഋതുപാസ്സറിയവരുമത്രെ. സൌമ്യ (സോമപ)രും ബർഹിഷത്തുകളും അഗ്നിഷ്വാത്തരുമാകുന്ന മൂന്നുതരം പിതൃക്കരം പിതൃസൃഷ്ടി നടത്തുന്ന ദ്വിജരാകുന്നു. പിതൃക്കരം അമാവാസിയിൽ പതിനഞ്ചാമത്തെ കലയും പാനംചെയ്തു തീർക്കുന്നു; ശേഷിച്ച ഭാഗം പിന്നെ (സൂര്യനാൽ) പൂരിപ്പിക്കപ്പെടുന്നു. ചന്ദ്രന്റെ വൃദ്ധി തുടങ്ങുന്നതും ക്ഷയം അവസാനിക്കുന്നതും പതിനാറാമത്തെ കലയിലത്രെ. ഇങ്ങനെ ചന്ദ്രൻ സൂര്യനാൽ വൃദ്ധിയും ക്ഷയവുമടയുന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം,
സൂര്യരഥദേവതാദികഥനം ഒരുനൂററിരുപത്താറാമദ്ധ്യായം.

——(o——

# ഒരുനൂററിരുപത്തേഴാമദ്ധ്യായം

സൂതൻ:—ചന്ദ്രപുത്രന്റെ (ബുധന്റെ) തേജോമയമായ രഥം, മുറയ്ക്കു വെളുത്തതും മഞ്ഞച്ചതും പുള്ളികളുള്ളതും നീലച്ചതും കറുത്തതും ചുകന്നതും വെളുത്തതും പച്ചപ്പുള്ളതും ഇങ്ങനെയും പലനിറം ചേർന്നതുമായ പത്തു കുതിരകളെ പൂട്ടിയതും സ്വർണ്ണവർണ്ണവുമാകുന്നു. വായുവിൽനിന്നു ജനിച്ചവയത്രെ, ആ വായുവേഗികളായ ശ്രേഷ്ഠാശ്വങ്ങരം.

കുജനാകട്ടെ, കൊടിമരത്തോടുകൂടി അഗ്നിയിൽനിന്നുണ്ടായ എട്ടു ചെങ്കുതിരകളെ പൂട്ടിയ എട്ടുതരംപ്പൊൻതേരിലൂടെ നേരെയും ചെരിഞ്ഞും വളഞ്ഞും സഞ്ചരിക്കുന്നു.

അഭിജ്ഞനായ ആംഗിരസൻ—ദേവാചാര്യനായ—ബൃഹസ്പതി—കൊടിമരത്തോടുകൂടി അഗ്നിയിൽനിന്നുണ്ടായ എട്ടു മഞ്ഞക്കുതിരകളെ പൂട്ടിയ സ്വർണ്ണത്തേരിലൂടെ, ഓരോ രാശിയിൽ ഓരാണ്ടു നിന്നുംകൊണ്ടു തന്റെ വഴിക്കു ഗമിക്കുന്നു.

ശുക്രൻ കൊടിമരത്തോടുകൂടി അഗ്നിയിൽനിന്നുണ്ടായ എട്ടു കുതിരകളെപ്പൂട്ടിയതും കുതിച്ചോടുന്നതുമായ തേരിലൂടെ സഞ്ചരിക്കുന്നു.

കാററിനൊപ്പം പായുന്ന നാനാവർണ്ണക്കുതിരകളെപ്പൂട്ടിയതും കാരിരിമ്പുകൊണ്ടുള്ളതുമത്രെ ശനിയുടെ രഥം.

രാഹുവിന്റെ തമോമയമായ രഥം പട്ടയിട്ടവയും കാററിൻവേഗമുള്ളവയുമായ കരിങ്കുതിരകളാൽ വലിക്കപ്പെടുന്നു. രാഹു വെളുത്ത വാവുകളിൽ സൂര്യങ്കൽനിന്നു ചന്ദ്രങ്കലും, കറുത്ത വാവുകളിൽ ചന്ദ്രങ്കൽനിന്നു സൂര്യങ്കലും ചെല്ലുന്നു.

കേതുവിന്റെ എട്ടു തേർക്കുതിരകൾ കാററിൻവേഗമുള്ളവയും വയ്ക്കോൽപ്പുകയ്ക്കൊത്ത നിറം ചേർന്നവയും ചടുലവയും അതിഘോരങ്ങളുമാകുന്നു.

ഇങ്ങനെ ഗ്രഹങ്ങളുടെ രഥകാര്യവും കുതിരകളേയും ഞാൻ വിവരിച്ചു. ഇവയൊക്കെ അദൃശ്യങ്ങളായ വായുപാശങ്ങൾകൊണ്ടു ധ്രുവങ്കൽ ബന്ധിക്കപ്പെട്ടു യഥായോഗ്യം വട്ടംചുററുന്നു. ........*പുഴയിലിറക്കപ്പെട്ട തോണി പുഴവെള്ളത്തോടൊന്നിച്ചു് ഒഴുകിപ്പോകുന്നതെപ്രകാരമോ, അപ്രകാരം ദേവഗ്രഹങ്ങൾ കാററിൻവേഗത്താൽ സഞ്ചരിക്കുന്നു. ആകാശത്തു ദേവഗ്രഹങ്ങളായി കരുതപ്പെട്ടുന്നവയും, താരകളും ജ്യോതിസ്സുകളുമായി എന്തൊക്കെയുണ്ടോ, അതെല്ലാം ധ്രുവങ്കൽ ബന്ധിക്കപ്പെട്ടു വട്ടംചുററുന്നു, വട്ടംചുററിക്കുന്നു. ചക്കിൻകണ വട്ടംചുററുകയും ചുററിക്കുകയും ചെയ്യുന്നുണ്ടല്ലോ, അതുപോലെയാണ് കാററുകൊണ്ടു ബന്ധിക്കപ്പെട്ട ജ്യോതിസ്സുകളും. അവ വായുവിന്റെ ശക്തിയാൽ അലാതചക്രംപോലെ വട്ടം ചുററുന്നു; അവയെ വഹിക്കുകയാൽ ആ വായുവിനെ പ്രവഹനെന്നു പറയുന്നു. ഇങ്ങനെ, ധ്രുവനാലാണ്, ജോതിശ്ചക്രം വട്ടംചുററുന്നതു്. ഈ ശിശുമാരസ്ഥമായ ധ്രുവനക്ഷത്രത്തെ രാത്രിയിൽ ദർശിച്ചാൽ, പകൽ ചെയ്ത പാപം നീങ്ങും; ശിശുമാരത്തിലെ നക്ഷത്രങ്ങളെ ദർശിച്ചവൻ, അവപോലെതന്നെ അത്രയധികം സംവത്സരം ജീവിച്ചിരിക്കും.

ശിശുമാരസ്വരൂപവും വേർതിരിച്ചറിയണം: അതിന്റെ മേൽച്ചുണ്ടിൽ ഉത്താനപാദനും, കീഴ്ചുണ്ടിൽ യജ്ഞനും, മൂർദ്ധാവിൽ ധർമ്മവും, ഹൃദയത്തിൽ നാരായണനും, മുൻകാലുകളിൽ അശ്വിനീകുമാരന്മാരും, പിൻകാലുകളിൽ വരുണാര്യമാക്കളും, ലിംഗത്തിൽ സംവത്സരനും, ഗുദത്തിൽ മിത്രനും, വാലിന്മേൽ അഗ്നിമഹേന്ദ്രമരീചികശ്യപധ്രുവന്മാരും സ്ഥിതി ചെയ്യുന്നു. ഈ നക്ഷത്രരൂപമായ സ്ഥലത്തിന് ഉദയമില്ല, അസ്തമയമില്ല. സൂര്യചന്ദ്രന്മാരും മററു ഗ്രഹങ്ങളും നക്ഷത്രങ്ങളും താരങ്ങളുമെല്ലാം ആകാശത്തു് അതിനു നേരെ വട്ടമിട്ടു നില്ക്കുന്നു; ധ്രുവനെ അവലംബിച്ചു്, ആ യജ്ഞസ്തംഭംപോലെ വർത്തിക്കുന്ന സുരശ്രേഷ്ഠനായ ധ്രുവനെത്തന്നെ വലത്തുവെയ്ക്കുകയും ചെയ്യുന്നു. ആ അഗ്നീധ്രകാശ്യപരിൽ തലവനായ ധ്രുവൻ താനേതന്നെ സുമേരുവിന്റെ നേർനടുവിൽ മുകളിൽ വട്ടംചുററുന്നു—ജ്യോതിശ്ചക്രത്തെ വഹിച്ചാകർഷിച്ചുകൊണ്ടും, മുഖം താഴ്ത്തി സുമേരുവിനെത്തന്നെ നോക്കിക്കൊണ്ടും അതിനെ *വലത്തുവെയ്ക്കുന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം,
ധ്രുവാദിരഥവർണ്ണനം, നൂററിരുപത്തേഴാമദ്ധ്യായം.

——(൦)——

* ഇരട്ടിപ്പാകയാൽ ഒരു ശ്ലോകം വിട്ടു.

# ഒരുനൂററിരുപത്തെട്ടാമദ്ധ്യായം

ഋഷിമാർ:—"ഇതൊക്കെ ഭവാൻ പറഞ്ഞു ഞങ്ങൾ കേട്ടുകഴിഞ്ഞു. ജ്യോതിസ്സുകൾ എങ്ങനെ ദേവഗൃഹങ്ങളാകും? ഇതുകൂടി പറഞ്ഞുതരിക."

സൂതൻ:—"സൂര്യചന്ദ്രാദികൾ ദേവഗൃഹങ്ങളാകുന്നതിന്നു പ്രകാരമാണെന്നും ഞാൻ തെറ്റൊഴിയാതെ പറയാം.

ബ്രഹ്മാവിന്റെ രാവവൃത്തിയിൽ, ഈ ലോകം വേർതിരിയാതെ രാവിരുളിനാൽ മൂടപ്പെട്ടുകിടക്കുകയായിരുന്നു; നാലു ഭൂതങ്ങളെ ശേഷിച്ചിരുന്നുള്ളു. അവയെ കീഴടക്കി, അവ്യക്തയോനിയായ സ്വയംഭൂഭഗവാൻ ലോകപ്രകാശനത്തിനുവേണ്ടി, മിന്നാമിനുങ്ങിൻവടിവു പൂണ്ടു ചുററിനടന്നു തിരഞ്ഞുനോക്കി. അഗ്നി കല്പാദിയിൽ ജലത്തിലും പൃഥിവിയിലും ഉൾച്ചേർന്നിരിക്കയായിരുന്നു; അതറിഞ്ഞു് അദ്ദേഹം അവയെ സംഹരിച്ചതിൽ, ഒരേ ഇടയിൽ മൂന്നഗ്നികൾ—ഈ ലോകത്തിൽ പചനത്തിന്നുള്ളതായ പാർത്ഥിവാഗ്നിയും, സൂര്യങ്കൽ ചൂടുപെടുത്തുന്ന ശുചി എന്ന അഗ്നിയും, വൈദ്യുതാഗ്നിപോലുള്ള സൌരമായ ജഠരാഗ്നിയും—കൈവന്നു. വൈദ്യുതാഗ്നി വിറകിനാൽ ജ്വലിക്കയില്ല; ചിലതു തേജസ്സിനാലും, ചിലതു ജലത്താലും ജ്വലിക്കുന്നു. നിർമ്മന്ഥ്യാഗ്നി വിറകിനാൽ ജ്വലിക്കുന്നു; ജലത്താൽ കെടുന്നു. പചനാഗ്നി രശ്മിയുള്ളതും ജ്വാലയില്ലെങ്കിലും മിന്നുന്നതുമത്രേ.

ശുക്ല (സൂര്യ) മണ്ഡലത്തിലെ അഗ്നിക്കു ചൂടും വെളിച്ചവുമില്ലായിരുന്നു. അസ്തമയത്തിൽ സൂര്യന്റെ രശ്മിയിൽ നാലിലൊരംശം അഗ്നിയെ പ്രാപിക്കുകയാൽ, അഗ്നിക്കു രാത്രിയിൽ വെളിച്ചമുണ്ടാകുന്നു; ഉദയത്തിൽ അഗ്നിതേജസ്സിന്റെ ചൂടിൽ നാലിലൊരംശം സൂര്യനിൽ പൂകുന്നതിനാൽ, സൂര്യനു പകൽ ചൂടുണ്ടാകുന്നു. ഇങ്ങനെ തമ്മിൽ ചേരുന്നതുകൊണ്ടാണു്, സൂര്യാഗ്നിതേജസ്സുകൾക്കു പകലിരവുകളിൽ വെളിച്ചവും ചൂടുമുണ്ടാകുന്നതു്.

ഭൂമിയുടെ വടക്കേപ്പകുതിയിലും തെക്കേപ്പകുതിയിലും സൂര്യനുദിക്കുമ്പോൾ രാത്രി വെള്ളമുൾപ്പൂകുന്നു; അതിനാൽ വെള്ളത്തിന്നു പകൽനേരത്തു ചെന്നിറം വരുന്നു. സൂര്യനസ്തമിക്കുമ്പോൾ പകൽ വെള്ളമുൾപ്പൂകുന്നു; അതിനാൽ വെള്ളം രാത്രിയിൽ വെളുപ്പിയന്നു ശോഭിക്കുന്നു. ഈ ക്രമത്തിൽ, ഭൂമിയുടെ ദക്ഷിണോത്തരാർദ്ധങ്ങളിൽ, ഉദയാസ്തമയങ്ങളിൽ പകലിരവുകൾ വെള്ളമുൾപ്പൂകപ്പോരുന്നു. ഈ ചൂടേല്ക്കുന്ന സൂര്യാഗ്നിവെള്ളത്തെ രശ്മികൾകൊണ്ടു പാനം ചെയ്യുന്നു—സൂര്യപാദനായ സൂര്യാഗ്നി, ഒരു കുടമെന്നപോലെ, ആയിരം നാഡികൾ (കുഴൽപോലുള്ള രശ്മികൾ) കൊണ്ടു നദീസമുദ്രകൂപാദികളിൽ

നിന്നൊക്കെ ജലം വലിച്ചെടുക്കുന്നു. സൂൎയ്യന്റെ രശ്മിസഹസ്രത്താലാണു് തണുപ്പും മഴയും ചൂടും: അതിൽ, പല വടിവിലുള്ള നാനൂറു നാഡികൾ മഴപെയ്യുന്നു; ആ മഴപെയ്യുന്ന രശ്മികളെ ചന്ദനങ്ങളെന്നും മേദ്ധ്യങ്ങളെന്നും കേതനങ്ങളെന്നും ഭൂതനങ്ങളെന്നും അമൃതങ്ങളെന്നും ജീവനങ്ങളെന്നും പറയുന്നു. മുന്നൂറു രശ്മികൾ മഞ്ഞുണ്ടാക്കുന്നു; ചന്ദ്രനാലും നക്ഷത്രഗ്രഹങ്ങളാലും പാനം ചെയ്യപ്പെടുന്ന ഹ്ലാദിനികളെന്ന മദ്ധ്യമരശ്മികളത്രേ മഞ്ഞുണ്ടാക്കുന്നതു്. ശുക്ലകൾ, കകുപ്പുകൾ, ഗോക്കൾ, വിശ്വഭൃത്തുകൾ എന്നിപ്പേരുകളുള്ള മുന്നൂറു ശുക്ലരശ്മികൾ വെയിലുണ്ടാക്കുന്നു. ഈ രശ്മികളെല്ലാം മനുഷ്യരെയും ദേവകളെയും പിതൃക്കളെയും പുലൎത്തിപ്പോരുന്നു: സസ്യങ്ങൾകൊണ്ടു മനുഷ്യരെയും സ്വധകൊണ്ടു പിതൃക്കളെയും അമൃതുകൊണ്ടു ദേവകളെയും സംതൃപ്തരാക്കുന്നു. വാസന്തഗ്രീഷ്മങ്ങളിൽ മുന്നൂറു രശ്മികൾ ചൂടു നൽകുന്നു; വൎഷാശരത്തുകളിൽ നാനൂറു രശ്മികൾ മഴപെയ്യുന്നു; ഹേമന്തശിശിരങ്ങളിൽ മുന്നൂറു രശ്മികൾ മഞ്ഞു പൊഴിക്കുന്നു. സൂൎയ്യനാൽ മൂന്നിൽ മൂന്നെണ്ണം നിലനിൎത്തപ്പെടുന്നു: സസ്യങ്ങളിൽ ബലം; സ്വധയിൽസ്വധ; അമൃതിൽ അമരത്വം.

സൂൎയ്യന്റെ ഈ രശ്മിസഹസ്രം പകുതി ലോകത്തെ സംരക്ഷിച്ചുപോരുന്നു; അതാതു കാലത്തു വീണ്ടും അനേകായിരമായി വേൎതിരിയുന്നു. ലോകത്തിൽ ശുക്ലമെന്നു വിളിക്കപ്പെട്ടിരിക്കുന്ന ഈ സൂൎയ്യബിംബമാകുന്നു, ചന്ദ്രനക്ഷത്രഗ്രഹങ്ങൾക്കു് ഉല്പത്തിസ്ഥാനവും ആശ്രയവും. ചന്ദ്രൻ, നക്ഷത്രം, ഗ്രഹങ്ങൾ എന്നിവയെല്ലാം സൂൎയ്യനിൽനിന്നുണ്ടായവയാണു്. സൂൎയ്യന്റെ സുഷുമ്ണ എന്ന രശ്മി ക്ഷയിച്ച ചന്ദ്രനെ വൎദ്ധിപ്പിക്കുന്നു; ഹരികേശനെന്ന കിഴക്കേരശ്മി നക്ഷത്രങ്ങളെ ജനിപ്പിക്കുന്നു; വിശ്വകൎമ്മാവെന്ന തെക്കേ രശ്മി ബുധനെ പുഷ്ടിപ്പെടുത്തുന്നു; വിശ്വാവസു എന്ന പടിഞ്ഞാറേ രശ്മി ശുക്രനെ ജനിപ്പിക്കുന്നു; സംവൎദ്ധനനെന്ന രശ്മി ചൊവ്വയെ ജനിപ്പിക്കുന്നു; അശ്വഭൂവു് എന്ന രശ്മി വ്യാഴനെ ജനിപ്പിക്കുന്നു; സുരാട്ടു് എന്ന രശ്മി ശനിയെ പുഷ്ടിപ്പെടുത്തുന്നു.

ക്ഷയമില്ലായ്മയാലാണു നക്ഷത്രങ്ങളെന്ന പേരു്; ഈ ക്ഷേത്രങ്ങ(നക്ഷത്രങ്ങ)ളുടെ തേജസ്സു സൂൎയ്യനിൽ ലയിക്കുന്നു—അവയുടെ ക്ഷാത്രം (തേജസ്സു) സൂൎയ്യനാൽ എടുക്കപ്പെടുന്നു. അതിനാലും, *നക്ഷത്രങ്ങൾ എന്ന പേർ വന്നു. ഈ ലോകത്തിൽനിന്നു പരലോകത്തേയ്ക്കു പോയ സുകൃതികളെ തരിപ്പിക്കുന്നതു (കടത്തിവിടുന്നതു) കൊണ്ടും ശുക്ലത്വംകൊണ്ടും താരകകളെന്നു പറയപ്പെടുന്നു. ദിവ്യങ്ങളും ഭൗമങ്ങളുമായ വംശങ്ങളുടെയെല്ലാം തപസ്സും തേജസ്സും ഭേദനത്തുകൊണ്ടാണു് ആദിത്യനെന്ന പേരു്; തേജസ്സ്രവണത്താൽ (തേജസ്സൊഴുകലാൽ) സവിതാവെന്നും പേർ വന്നു: (?) സ്രവ്ധാതുവിനു് ഒഴുകൽ എന്നത്രേ അൎത്ഥം. ചന്ദ്ധാതുവിനു ശുക്ലത്വം, അമൃതത്വം, ആഹ്ലാദകരത്വം എന്നൊക്കെ അൎത്ഥമുണ്ടു്.

* നക്ഷത്രം (ക്ഷത്രിയൻ) അല്ലാത്തവ.

ആകാശത്തു വിളങ്ങിസ്സഞ്ചരിക്കുന്ന ദിവ്യങ്ങളായ സൂൎയ്യചന്ദ്രമണ്ഡലങ്ങൾ ജലതേജോമയങ്ങളും ശുക്ലങ്ങളും വട്ടക്കുടംപോലുള്ളവയും സുന്ദരങ്ങളുമാകുന്നു.

* കൎമ്മദേവന്മാരാണു് എല്ലാ മന്വന്തരങ്ങളിലും ഋഷിസൂൎയ്യഗ്രഹാദികളായി ഈ സ്ഥാനങ്ങളിലൊക്കെ വൎത്തിക്കുന്നതു്; അവരുടെ പാൎപ്പിടങ്ങളാകയാൽ അവയെ ദേവഗൃഹങ്ങളെന്നു പറയുന്നു: സൂൎയ്യൻ സൗരസ്ഥാനം നേടി; സോമൻ സൗമ്യസ്ഥാനം നേടി; ശുക്രൻ പതിനാറു് [illegible]കളോടേ മിന്നിത്തിളങ്ങുന്ന ശൗക്രസ്ഥാനം നേടി; ബൃഹസ്പതി ബൃഹൽസ്ഥാനം നേടി; ലോഹിതൻ (ചൊവ്വ) ലൌഹിതസ്ഥാനം നേടി; ശനൈശ്ചരൻ [ശനി] ശാനൈശ്ചരസ്ഥാനം നേടി; ബുധൻ ബൌധസ്ഥാനം നേടി; സ്വൎഭാനു [രാഹു] ഭാനവികൽ (സൂൎയ്യങ്കൽ) പാൎപ്പു നേടി; നക്ഷത്രങ്ങളെല്ലാം നാക്ഷത്രസ്ഥാനങ്ങൾ നേടി. സുകൃതികളുടെ തേജസ്സുകളത്രേ, ഈ ദേവഗൃഹങ്ങൾ. ഇവ പ്രളയംവരെ നിലനില്ക്കും. മന്വന്തരങ്ങളിലെല്ലാം ഈ സ്ഥാനങ്ങളിൽ വീണ്ടും വീണ്ടും അഭിമാനിദേവന്മാർ വാണുപോരുന്നു. കഴിഞ്ഞുപോയ സ്ഥാനദേവതകൾ കഴിഞ്ഞുപോയവരോടൊന്നിച്ചും, വരാൻ പോകുന്നവർ വരാൻ പോകുന്നവരോടൊന്നിച്ചും, ഇപ്പോഴത്തവർ ഇപ്പോഴത്തവരോടൊന്നിച്ചും നിവസിക്കുന്നു.

വിവസ്വാനായ സൂൎയ്യൻ ദേവനും അദിതിയുടെ എട്ടാമത്തെ മകനുമാകുന്നു; കാന്തിമാനും ധൎമ്മിഷ്ഠനുമായ ചന്ദ്രൻവസു എന്ന ദേവനാകുന്നു; അസുരപുരോഹിതനായ ഭൃഗുപുത്രൻ ശുക്രൻ ദൈത്യനത്രേ; തേജസ്സുറ്റ ദേവാചാൎയ്യനായ വ്യാഴൻ അംഗിരസ്സിന്റെ പുത്രനാകുന്നു; ബുധൻ പരമസുന്ദരനും ചന്ദ്രന്റെ പുത്രനുമത്രേ; വിരൂപനും, സൂൎയ്യനു സംജ്ഞയിലുണ്ടായ പുത്രനുമാണു് ശനി; അഗ്നിക്കു വികേശിയിൽ പിറന്ന മകനും യുവാവുമാണു് കുജൻ; നക്ഷത്രങ്ങൾ ദക്ഷന്റെ പുത്രിമാരത്രേ; രാഹു സിംഹികയുടെ മകനും പ്രജാദ്രോഹിയും അസുരനുമാകുന്നു.

സഹസ്രകിരണനായ സവിതാവിന്റെ ദിവ്യസ്ഥാനം ശുക്ലവും അഗ്നിക്കൊത്തതുമാകുന്നു; സഹസ്രകിരണനായ ചന്ദ്രന്റെ സ്ഥാനം ജലതേജോമയമത്രേ; സൂൎയ്യഗൃഹത്തിൽ തന്നെയാണു് ബുധന്റെ പാൎപ്പിടം; ശുക്രന്റേതു പതിനാറു രശ്മികളോടുകൂടിയതും ജലമയവുമാകുന്നു; ഒമ്പതു രശ്മികളുള്ള കുജൻ ജലമയമായ സ്ഥാനത്തു വസിക്കുന്നു; വലുതും പന്തിരണ്ടു രശ്മികളുള്ളതും മഞ്ഞച്ചതുമാണു് വ്യാഴന്റെ വാസസ്ഥാനം; ശനിയുടേതു് എട്ടു രശ്മികളോടുകൂടിയതും കാരിരിമ്പുമയവുമാകുന്നു; രാഹുവിന്റെ സ്ഥാനം പ്രജകളെപ്പീഡിപ്പിക്കുന്നതും ഇരിമ്പുമയവുമത്രേ.

* പുണ്യങ്ങൾകൊണ്ടു ദേവത്വം നേടിയവർ.

സുകൃതികളുടെ പാൎപ്പിടങ്ങളാണ് താരകകൾ; രശ്മികൾ വെള്ളി പൊലെ. *......വ്യാസത്തെക്കാൾ മൂന്നിരട്ടിയുള്ളതത്രെ ചന്ദ്രന്റെ മണ്ഡലം. എല്ലാററിനും മീതെ നക്ഷത്രങ്ങൾ വട്ടമിട്ടു നില്ക്കുന്നു. അവയിൽ ചില വൎഗ്ഗത്തിന്ന് അരയോജനയേ വലിപ്പമുള്ളു; അതിൽകുറഞ്ഞതില്ല. അവയ്ക്കു താഴെ അവയ്ക്കൊത്ത വലുപ്പം പൂണ്ടും വട്ടത്തിലുള്ള ഭൂച്ഛായയേന്തിയും രാഹു സഞ്ചരിക്കുന്നു; അവനു ബ്രഹ്മാവു കൊടുത്തിട്ടുള്ള സ്ഥാനം തമോമയമാകുന്നു. §......സ്വഭാസ്സു (തന്റെ കറുപ്പു)കൊണ്ടു നോദനം ചെയ്യുക (അന്യപ്രഭയെ അകററുക) യാലാണ് സ്വർഭാനു എന്ന പേര്. ചന്ദ്രന്റേതിൽ പതിനാറിലൊന്നാകുന്നു ശുക്രന്റെ വ്യാസവും വൃത്തവും; അതിൽ നാലിലൊന്നു കുറയും വ്യാഴന്ന്; വ്യാഴന്റേതിൽ നാലിലൊരംശം കുറയും കേതുക്കജന്മാൎക്ക്; അതിൽ നാലിലൊന്നു കുറയും ബുധന്ന്; ബുധന്നൊത്ത വിസ്താരവും വൃത്തവും ചേൎന്നവയത്രെ താരകളും നക്ഷത്രങ്ങളും; ചിലതുകൾക്ക് അഞ്ഞൂറും നാനൂറും മുന്നൂറു, ഇരുനൂറും ഒരുനൂറും യോജന വലുപ്പം കാണും. അവയ്ക്കു മീതെ വൎത്തിക്കുന്ന ക്രൂരസൌമ്യഗ്രഹങ്ങളായ ശനിയും വ്യാഴനും ചൊവ്വയും പതുക്കെയേ നടക്കൂ; താഴെ വൎത്തിക്കുന്ന നാലു ഗ്രഹങ്ങളാകട്ടേ—ചന്ദ്രനും സൂൎയ്യനും ബുധനും ശുക്രനും—ശീഘ്രഗാമികളാകുന്നു. നക്ഷത്രങ്ങൾ എത്ര കോടിയുണ്ടോ, അത്രയുണ്ടു് താരകളും.

എല്ലാ ഗ്രഹങ്ങളുടെയും ചുവട്ടിലാണ് സൂൎയ്യഗതി; ചന്ദ്രൻ സൂൎയ്യന്നുമീതെ അധികം വിസ്താരമുള്ള മണ്ഡലത്തോടെ സഞ്ചരിക്കുന്നു; ചന്ദ്രന്നു മീതെ നക്ഷത്രമണ്ഡലവും, അതിന്നു മീതെ ബുധനും, ബുധന്നു മീതെ ശുക്രനും, ശുക്രന്നു മീതെ ചൊവ്വയും, ചൊവ്വയ്ക്കു മീതെ വ്യാഴനും, വ്യാഴന്നു മീതെ ശനിയും, ശനിക്കുമീതെ സപ്തൎഷികളും, അവൎക്കുമീതെ ധ്രുവനും സഞ്ചരിക്കുന്നു. ഗ്രഹനക്ഷത്രങ്ങളിൽ ഓരോന്നും തമ്മിൽ രണ്ടുലക്ഷം യോജന അകലമുണ്ടു്. ഗ്രഹങ്ങളും ചന്ദ്രസൂൎയ്യന്മാരും, അവരുടെ മുറയ്ക്കുള്ള ഗതിയിൽദിവ്യമായ തേജസ്സുകൊണ്ടു നക്ഷത്രങ്ങളോടുചേരുന്നു. ചന്ദ്രസൂൎയ്യഗ്രഹനക്ഷത്രങ്ങളുടെ ഉച്ചനീചസ്ഥിതികൾ, ചേൎച്ച, പിളൎത്തൽ [നടുവിലൂടെ കടന്നുപോവുക] എന്നിവയുടെ ഫലം പ്രജകൾക്കനുഭവപ്പെടും. അവതമ്മിൽ ചേരുകയും ഒന്നിച്ചു മേവുകയും ചെയ്യുന്നു; എന്നാൽ കൂടികലരാതെയാണ് അവരുടെ ചേൎച്ച.

ഇങ്ങനെയാണ്, ഭൂമിയുടെയും ജ്യോതിസ്സുകളുടെയും ദ്വീപുകളുടെയും സമുദ്രങ്ങളുടെയും പൎവ്വതങ്ങളുടെയും വൎഷങ്ങളുടെയും നദികളുടെയും തന്നിവാസികളുടെയും സ്ഥിതി. സൂൎയ്യനാൽതന്നെയാകുന്നു ജ്യോതിസ്സുകളുടെ

---

* താരകാശബ്ദനിൎവ്വചനം ഈ അദ്ധ്യായത്തിൽത്തന്നേ പറഞ്ഞുകഴിഞ്ഞു; സൂൎയ്യചന്ദ്രമണ്ഡലങ്ങളുടെ വലുപ്പം 124-ാമദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടു്; അതിനാൽ രണ്ടുശ്ലോകം വിട്ടു.

§ഒരു ശ്ലോകം, പുനരുക്തമാകയാൽ വിട്ടു.

നിലനില്പു്. അവയുടെയെല്ലാം മദ്ധ്യത്തിൽ, ധ്രുവനാലുള്ള ഒരന്തരാവർത്തം [?] മണ്ഡലാകൃതിയായും ഉന്നതമായും പരന്നുകിടക്കുന്നു; അതു്, കല്പാരംഭത്തിൽ സ്വയംഭൂവായ ഈശ്വരനാൽ ലോകസ്ഥിതിക്കായി നിർമ്മിക്കപ്പെട്ടതും ബുദ്ധിപൂർവ്വം സ്ഥാപിക്കപ്പെട്ടതുമത്രേ. ഈ വിധമാണു് ജ്യോതിസ്സുകളുടെയെല്ലാം നില; പ്രധാന തത്വത്തിന്റെ ഒരു വിശദരൂപപ്രരൂപണമിതു്! ജ്യോതിസ്സുകളുടെ പോക്കുവരവുകൾ ശരിക്കു മാംസചക്ഷുസ്സുകൊണ്ടു നോക്കിക്കണക്കാക്കുക ഒരു മനുഷ്യനും സാദ്ധ്യമല്ല."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഭുവനകോശപ്രകരണം,
ദേവഗൃഹനിരൂപണം ഒരുനൂററിരുപത്തെട്ടാമദ്ധ്യായം.

---

# ഒരുനൂററിരുപത്തൊൻപതാമദ്ധ്യായം

ഋഷിമാർ:—"എങ്ങനെയാണു്, ഭഗവാൻ മഹേശ്വരൻ പുരാരിയായതു്? അവിടുന്നു ത്രിപുരത്തെ ദഹിപ്പിച്ചതെങ്ങനെ? ഞങ്ങളെല്ലാവരും ആദരവോടെ വീണ്ടും വീണ്ടും ഭവാനോടു ചോദിച്ചുകൊള്ളുന്നു: മയനാൽ മായകൊണ്ടു നിർമ്മിക്കപ്പെട്ട ദുർഗ്ഗമായിരുന്ന ത്രിപുരം തന്തിരുവടി ഒരൊററ ശരംകൊണ്ടു ചുട്ടെരിച്ചതെങ്ങിനെയെന്നു്, മാന്യനായ ഭവാൻ വിസ്തരിച്ചു പറഞ്ഞുതന്നാലും."

സൂതൻ:—"ശിവൻ ത്രിപുരം ചുട്ടുപൊട്ടിച്ചതിന്നുപ്രകാരമാണെന്നു കേട്ടുകൊള്ളുവിൻ:

വലിയ മായാവിയും മായകളുടെ സ്രഷ്ടാവുമായ മയാസുരൻ പോരിൽ തോററതിനാൽ വമ്പിച്ച തപസ്സിലേർപ്പെട്ടു. അതോടുകൂടി, അതേ ഉദ്ദേശത്തിൽ, വേറെ രണ്ടു ദൈത്യന്മാരും—ബലവാനായ വിദ്യുന്മാലിയും വീര്യവാനായ താരകാക്ഷനും—മയന്റെ തേജസ്സിനാൽ ആക്രാന്തരായി, അവന്റെ ഇരുവശങ്ങളിൽ വമ്പിച്ച തപസ്സു തുടങ്ങി. ആ അസുരന്മാർ മൂവരും മനുഷ്യരൂപം പൂണ്ടു മൂന്നുലോകങ്ങളും മൂന്നഗ്നികളുമോ എന്നു തോന്നുമാറു്, മുവുലകത്തെ തപിപ്പിച്ചുകൊണ്ടു തപസ്സനുഷ്ഠിച്ചു: അവർ ഹേമന്തത്തിൽ വെള്ളത്തിലും, വേനലിൽ പഞ്ചാഗ്നിമദ്ധ്യത്തിലും, മഴക്കാലത്തു തുറസ്സിലും സ്ഥിതിചെയ്തു്, പ്രിയപ്പെട്ട ശരീരത്തെ ക്ഷയിപ്പിക്കുകയായി. കായും കിഴങ്ങും പൂവും വെള്ളവുമായിരുന്നു അവർക്കാഹാരം; അതുതന്നെ ഓരോ നാളിടവിട്ടുമായിരുന്നു. ശരീരങ്ങളിലെല്ലാം ചളി പുരണ്ടു ചണ്ടികളിലും ചളികളിലും മുഴുകി, അവർ നിർമ്മലന്മാരിൽ വെച്ചു നിർമ്മലരായിച്ചമഞ്ഞു! അവരുടെ ശരീരം ചടച്ചു മാംസമില്ലാതെ ഞരമ്പുകൾ പടർന്നതായിത്തീർന്നു. അവരുടെ തപഃപ്രഭാവത്താൽ ഭുവനമെല്ലാം നിറംകെട്ടു മങ്ങിമയങ്ങിപ്പോയി!

ആ മൂന്നസുരനികരം ജഗത്തുകളെ ചുട്ടെരിപ്പാൻ തുടങ്ങിയപ്പോൾ, വിശ്വബന്ധുവായ വിരിഞ്ചൻ അവരുടെ മുമ്പിൽ പ്രത്യക്ഷനായി. ഉടനെ ആ സാഹസികരം തിരുവടിയെ പിതാമഹനെന്നു വിളിക്കുകയും സ്തുതിക്കുകയും ചെയ്തു. അനന്തരം തിരുമുഖത്തും തൃക്കണ്ണുകളിലും പ്രീതി നിറഞ്ഞ ബ്രഹ്മാവു്, തപസ്സിനാൽ തപനനെപ്പോലെ ഉജ്ജ്വലിക്കുന്ന ആ ദാനവന്മാരോടരുളിച്ചെയ്തു:—'ഉണ്ണികളുടെ തപസ്സിനാൽ സന്തോഷിച്ചു് വരംതരാൻ വന്നിരിക്കയാണു് ഞാൻ; വേണ്ടുന്ന വരം വാങ്ങിക്കൊൾവിൻ—അഭീഷ്ടം ഇന്നതാണെന്നു പറഞ്ഞുകൊള്ളുവിൻ' ആ പ്രസന്നനായ പിതാമഹനോടു്, *വിശ്വകർമ്മാവായ മയൻ സന്തോഷത്താൽ കൺവിടർന്നുരചെയ്തു:—'തിരുമേനി, അസുരന്മാരെ ദേവന്മാർ പണ്ടു താരകയുദ്ധത്തിൽ തോല്പിക്കുകയും ആയുധങ്ങൾകൊണ്ടു പ്രഹരിക്കുകയും കൊല്ലുകയും ചെയ്തുകളഞ്ഞു. അവരുടെ വൈരാനുബന്ധംമൂലം ഞങ്ങൾ പേടിച്ചു വിറച്ചു പാഞ്ഞുനടക്കുകയാണു്; ശരണാർത്ഥികളായ ഞങ്ങൾ ഒരഭയസ്ഥാനമോ സ്വാസ്ഥ്യമോ കണ്ടെത്തുന്നില്ല! അതിനാൽ എനിക്കു്, ഇവിടുത്തെപ്പേരിലുള്ള ഭക്തിയാലും തപശ്ശക്തിയാലും, ഒരു കോട്ട കെട്ടണമെന്നുണ്ടു്: അതു്, ദേവന്മാർക്കുകൂടി കടക്കാൻ വയ്യാത്തതാകണം—തിരുവുള്ളമുണ്ടെങ്കിൽ, ഞാൻ നിർമ്മിച്ച ത്രിപുരദുർഗ്ഗം, കരയിലും വെള്ളത്തിലുമുള്ള വസ്തുക്കൾ ശാപങ്ങൾക്കും മുനിതേജസ്സുകൾക്കും ദേവായുധങ്ങൾക്കും ദേവന്മാർക്കും വന്നുകേറാവുന്നതല്ലാത്തതാകണം!' ആ വിശ്വകർമ്മാവിനോടു §വിശ്വകർമ്മാവു് പുഞ്ചിരിക്കൊണ്ടരുൾചെയ്തു:—'ഒന്നിനുമില്ല ശാശ്വതത്വം; എല്ലാം നശ്വരമാകുന്നു; അതിനാൽ കോട്ട പുല്ലുകൊണ്ടും ഉണ്ടാക്കാം.' ഇതു കേട്ടിട്ടു്, അസുരതലവനായ മയൻ വീണ്ടും കൈതൊഴുതു വിരിഞ്ചനോടുണർത്തിച്ചു:—'ശിവൻ ഒരമ്പു് ഒരിക്കലെയ്തു കോട്ട ഭേദിപ്പിക്കുകയും, ഒപ്പം യുദ്ധത്തിൽ കൊല്ലുകയും ചെയ്തുകൊള്ളട്ടെ; മററാരും വധിക്കാഞ്ഞാൽ മതി!' അങ്ങനെയാവട്ടെ എന്നു മയനെ അനുഗ്രഹിച്ചിട്ടു പത്മസംഭവൻ സ്വപ്നത്തിൽ കിട്ടിയ മുതലെന്നപോലെ അവിടെത്തന്നെ മറഞ്ഞു.

ആ മഹാബലന്മാരായ ദാനവന്മാർ തപസ്സാലും വരലാഭത്താലും സന്തുഷ്ടരായി സുഖത്തിനൊപ്പം പരിലസിച്ചു. മയൻ അപ്പോൾത്തന്നെ കോട്ടയുണ്ടാക്കാൻ ആലോചനചെയ്തു:—'എങ്ങനെ വേണ്ടു ത്രിപുരദുർഗ്ഗം നിർമ്മിക്കുക? അങ്ങനെ ഒരു ദിവ്യപുരം ഞാനല്ലാതെ മററാരും സ്ഥാപിക്കുകയില്ല. ഒരമ്പുകൊണ്ടു നശിപ്പിക്കാൻ ദേവന്മാർ സാധിക്കരുതു്; അതിനു തക്ക സൂത്രപ്പണികൾ നോക്കണം: ഓരോ പുരത്തിനും നൂറു യോജന വിസ്താരം വേണം; പുരങ്ങൾ തമ്മിലുള്ള അകലവും നൂറു നൂറു യോജനവേണം. ¶പുഷ്യയോഗത്തിലുണ്ടാക്കാം; പുഷ്യയോഗത്തിൽത്തന്നെയാവാം, ആകാശത്തു് അവയുടെ ഒത്തുകൂടലും. പുഷ്യയോഗത്തിൽ

* ശില്പി.

§ ജഗൽസ്രഷ്ടാവു്.

¶ ചന്ദ്രൻ പൂയം നക്ഷത്രത്തിൽ നിൽക്കുന്ന സമയം.

നേരിട്ടുവരുന്ന ഒരെയ്ത്തുകൊണ്ടു നശിപ്പിക്കാൻ പററാവൂ. ഒരു പുരം ഇരുമ്പുകൊണ്ടു പാതാളത്തിൽ; ഒന്നു വെള്ളികൊണ്ട് ആകാശത്ത്, അതിന്റെ മുകളിൽ സ്വർണ്ണംകൊണ്ടാണ്.' ഇങ്ങനെ ദുഷ്പ്രാപമായ മൂന്നു പുരം ഉണ്ടാക്കാം. കൊത്തളങ്ങൾ, യന്ത്രങ്ങൾ, ശതഘ്നികൾ, ചക്രങ്ങൾ, തുംഗങ്ങൾ, വീഴ്ത്തുകല്ലുകൾ (ശത്രുക്കളുടെ തലയ്ക്കു വീഴിപ്പാൻ സ്ഥാപിക്കപ്പെടുന്ന വമ്പിച്ച കല്ലുകൾ), കമ്പനങ്ങൾ (ആയുധവിശേഷങ്ങൾ), ഗോപുരങ്ങൾ, മന്ദരത്തോടും മഹാമേരുവോടും കിടനില്ക്കുന്ന മതിലുകൾ എന്നിവയാൽ അലംകൃതവും മയതാരകാക്ഷവിദ്യുന്മാലികളാൽ സംരക്ഷിതവും ആകാശസ്ഥമായ മുപ്പുരം മുടിപ്പാൻ മുക്കണ്ണൻ തിരുവടിയൊഴിഞ്ഞ് ആർ ആളാകും?'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം, മയാദിവരലാഭം ഒരുനൂററിഇരുപത്തൊമ്പതാമദ്ധ്യായം.

# ഒരുനൂററിമുപ്പതാമദ്ധ്യായം

സൂതൻ:—ഈ വിധം നിശ്ചയിച്ചു മയാസുരൻ ദിവ്യോപായപ്രഭാവത്താൽ, ദുർഗ്ഗങ്ങളായ മൂന്നു പുരങ്ങൾ നിർമ്മിച്ചു:—'മതിൽ ഈ വഴിക്ക്; ഇവിടെയും അവിടെയും ഗോപുരം; ഇവിടെ കൊത്തളവാതിൽ; കൊത്തളഗോപുരം ഇവിടെ; ഇവിടെ വിശാലമായ രാജമാർഗ്ഗം; തേർവീഥികളിവിടെ; ഇടവഴികളിവിടെ; ഇവിടെ നാൽക്കൂട്ടപ്പെരുവഴി; അന്തഃപുരം ഇവിടെ; ഇവിടെ ശിവക്ഷേത്രം; പോരാളികൾ ചുഴന്ന തടാകങ്ങളും വാപികളും സരസ്സുകളും തോട്ടങ്ങളും സഭാസ്ഥാനങ്ങളും പൂങ്കാവുകളും ഇവിടെയിവിടെ; ഇവിടെ മനോഹരമായ കോട്ടവാതിൽ' എന്നിങ്ങനെയുള്ള മനസ്സങ്കല്പം കൊണ്ടാണപ്പോൾ, തച്ചുശാസ്ത്രജ്ഞനായ മയൻ ആ മുപ്പുരം ഉണ്ടാക്കിയത്. കാരിരിമ്പുകൊണ്ടുണ്ടാക്കപ്പെട്ട പുരത്തിൽ താരകാക്ഷൻ അധിപതിയായി വാഴിക്കപ്പെട്ടു; വെള്ളികൊണ്ടുള്ള പൂർണ്ണചന്ദ്രോപമമായ പുരത്തിൽ വിദ്യുന്മാലി വിദ്യുന്മാല (മിന്നൽപ്പിണർ) മേഘമാലയെന്നപോലെ. നാഥനായി ശോഭിച്ചു; സ്വർണ്ണമയമായ പുരത്തിലാകട്ടെ, മയൻ താൻതന്നെ പ്രഭുവായിരുന്നു. താരകാക്ഷന്റെ പുരത്തിൽ നിന്നു നൂറു യോജനയകലത്താണ്, വിദ്യുന്മാലിയുടെ പുരം; അവിടെ നിന്നു നൂറുയോജനയകലമുണ്ട്, മയന്റെ മഹാമേരുവിന്നൊത്ത പുരത്തിലേക്ക്. പുഷ്യയോഗമാത്രസമയംകൊണ്ടത്രേ, മയാസുരൻ ആ പുരം മൂന്നും, ശിവൻ പുഷ്പകമെന്നപോലെ വിരചിച്ചത്. മയൻ പുരമുണ്ടാക്കിക്കൊണ്ട് ഏതേതു വഴിയേ നടന്നുവോ, അവിടെയെല്ലാം മികച്ച ഗൃഹങ്ങൾ സ്വയം ഉണ്ടായിവന്നു!

[കാകളി]

എല്ലാജ്ജഗത്തിലും മീതെയായ് വാനമപ്പോ–
ലെങ്ങും നടക്കുമാദൈത്യപുരത്രയം
മററും വിളങ്ങി രത്നാഢ്യമായ്, വൻ നീലാ–
മററങ്ങൾ മേളിച്ച മേടനിരയൊടും.
ഏടലർപ്പൊയ്ക, കളം, കിണർ, കോകിലം
പാടിന പൂങ്കാവ,ശോകവനികളും,
ചേലൊത്തിടും ചിത്രശാലകൾ, മുന്തിയ
നാലുകെട്ടെഴെട്ട പത്തുനിലകളും,
നാനാധ്വജകൊടിക്കൂറകൾ, കിങ്ങിണീ–
ധ്വാനവും, പൂമാലികാലംകൃതികളും,
പൂരങ്ങൾ, നൈവദ്യങ്ങൾ, പൂർണ്ണകുംഭങ്ങളും,
വായ്ക്കുന്ന യജ്ഞധൂമങ്ങൾ, സുഗന്ധവും—
ഇത്ഥം, വരിവരിയായി നൽച്ചേർപ്പേത–
പ്പൊന്തങ്ങ ശോഭിച്ചു റമ്പിച്ച വീടുകൾ:
ഇമരാളങ്ങൾ നിരന്നതുപോലെയും,
വ്യോമപ്പരപ്പിൻ പതപ്പുന്നപോലെയും!
തൂകിയ മുത്തണിപ്പൊങ്ങകൾ കൊണ്ടവ
നോക്കിച്ചിരിച്ചിതു നൂനം നിലാവിനെ!
മുല്ല, പിച്ചി മുതലായതിൻ പൂക്കൾതൻ
നല്ല മണങ്ങളും ധൂപസൌരഭ്യവും
തൂകിനിന്നെപ്പൊഴും പഞ്ചേന്ദ്രിയസുഖ–
മേകി സൽപൂരുഷർ പോലയാ വീടുകൾ.
പൊന്നു വെള്ളിയിരിമ്പാകുമാ മുപ്പുര–
ത്തിന്നു മുത്തുമണിരത്നാഞ്ജനമയം
മന്നീ മതിൽ മല പോലവേ, തുറന്നു–
വന്നതാത്യൽധ്വജഗോപുരാഗ്ര്യങ്ങളും.
ധന്യങ്ങളുണ്ട, ചിലങ്ക കിലുങ്ങിയ
കന്യാനികേതങ്ങൾ വിണ്ണിനെക്കാളുമേ!
തോട്ടങ്ങൾ, കാവുകൾ, കേളീസ്ഥലങ്ങൾ, നാൽ–
ക്കൂട്ടവഴികൾ, പുഴകൾ, പേരാലുകൾ;
പൂക്കൾവിരിച്ചുഴകാന്ന പടികളു–
മാക്കമിണങ്ങുമനേകം കിടങ്ങുമായ്
ദിവ്യഭോഗങ്ങളിയലുമാ മുപ്പുരം
ദിവ്യശില്പൻ മയൻ തീർത്തു കേൾക്കയാൽ
ആയിരമായിരമായ്ച്ചെന്നു കൂടിനാ–
രായതവിക്രമരാദിതേയാരികൾ.

അർദ്ദിതവിഷ്ടപർ ദൃപ്താരിമർദ്ദന-
ശക്തിഗജേന്ദ്രപ്രമാണരസുരന്മാർ
പൂരിതമായ് ക്രമത്താലപ്പുരത്രയം;
നീരണിക്കാർകളാലംബരംപോലവേ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
ത്രിപുരനിർമ്മാണകഥനം നാമ നൂററിമുപ്പതാമദ്ധ്യായം.

——(൦)——

## ഒരുനൂററിമുപ്പത്തൊന്നാമദ്ധ്യായം

സൂതൻ:—

(കാകളി)

വൈരമിയന്ന സുരർക്കസുരർക്കുമേ
കേറാവതല്ലാത്ത മുപ്പുരക്കോട്ടയിൽ,
പാരുഷ്യരോഷങ്ങൾ മെയ്യാർന്നപോലുള്ള
ധാരിതാസ്ത്രന്മാരസുരർ യമോപമർ,
ആരണ്യഭൂമിയിൽ സിംഹങ്ങൾപോലെയും,
വാരിധിയിങ്കൽ മകരങ്ങൾപോലെയും
പുത്രദാരാന്വിതരായ് മുദാ മേവിനാ-
രദ്ദൈത്യശില്പി കൊടുത്ത ഗൃഹങ്ങളിൽ;
എത്രയോ കോടി ബലിഷ്ഠരാം ദൈത്യരാ-
ലത്രയും തിങ്ങിനിറഞ്ഞു പുരത്രയം.
പാർപ്പാനണഞ്ഞു സുതലസ്ഥർ ദൈത്യരും
പാതാളസംസ്ഥരും പർവ്വതാവാസരും;
വന്നവർക്കെന്തുവേണ്ടൂ, മനോരഥവും
നിന്നേർപ്പെടുത്തിനാൻ മായയാലേ മയൻ.
ചന്ദനം പൂശിസ്സുരൂപരാം ദാനവർ
ചന്ദ്രികയോലുന്ന രാത്രികാലങ്ങളിൽ,
ശുഭ്രാംബരാകല്പമാല്യാനുലേപരായ്,-
ള്ളുഷ്ടരായ്, മത്തഗജങ്ങളെപ്പോലവേ,
ഹാവഭാവങ്ങളും പ്രേമാനുരാഗവും
താവിന തന്വംഗിമാരോടു കൂടവേ
നിത്യം രമിക്കയായ് മാവണിത്തോപ്പിലും
പൊയ്ത്താർക്കുളത്തിലും പുണ്യവനത്തിലും.
ധർമ്മാർത്ഥകാമങ്ങൾ മൂന്നിലും ശ്രദ്ധവെ-
ച്ചപ്പുരേ വാണ ദാനവർക്കൊക്കെയും
കാലം സുഖമായ് കഴിഞ്ഞു നിലിമ്പർതം-
ന്നാലയേ മേവുന്നവർക്കെന്നപോലവേ.

ഞാൻ ഉറക്കമുണൎന്നു. ദൈത്യന്മാരേ, ഇപ്രകാരമാണ് ഞാൻ സ്വപ്നം കണ്ടതു്. ഇതുമൂലം അസുരന്മാൎക്ക് എന്തനൎത്ഥം നേരിടുമോ!

ഞാൻ നിങ്ങൾക്കു തക്ക രാജാവാണെങ്കിൽ, ഇപ്പറയുന്നതു ധരിക്കുവിൻ: നിങ്ങൾ വിശുദ്ധചിത്തരായി അസൂയാരഹിതരായിരിക്കണം. കാമം, ക്രോധം, ഈൎഷ്യ, അസൂയ എന്നിവയെ വെടിഞ്ഞു്, സത്യത്തിലും ദമത്തിലും ധൎമ്മത്തിലും ഋഷിപ്രോക്തത്തിലും ഉറന്നുനില്ക്കുവിൻ. ശാന്തികൎമ്മങ്ങൾ നടത്തുവിൻ; ശിവനെ പൂജിക്കുവിൻ. ഇങ്ങനെ ഈ സ്വപ്നത്തിനു പരിഹാരം ചെയ്യാതിരുന്നാൽ, നമ്മുടെ നേരെ മുക്കണ്ണനായിരുവടി തീൎച്ചയായും കോപിച്ചുകളയും. അതിനു തക്ക നിമിത്തങ്ങൾ കാണുന്നുണ്ടു്. നിങ്ങൾ കലഹം കളയണം; ആൎജ്ജവം ആൎജ്ജിക്കണം; സ്വപ്നത്തിന്റെയും കാലത്തിന്റെയും ഫലം കാത്തിരിക്കണം.'

ഇങ്ങനെ മയൻ പറഞ്ഞതു കേട്ടിട്ടും, ദിതിപുത്രന്മാർ, നാശമടുത്തതിനാൽ, ക്രോധവും ഈൎഷ്യയും കൊള്ളുകതന്നെ ചെയ്തു — നാശത്തെ അടുക്കൽ കണ്ടിട്ടും, അലക്ഷ്മിയാൽ പഠിപ്പിക്കപ്പെട്ട അവർ തമ്മിൽത്തമ്മിൽ ക്രോധം നിറഞ്ഞ കണ്ണുകൾകൊണ്ടു നോക്കുകയായി! ദൈവത്താൽ മതിമറിയ്ക്കപ്പെട്ടതുനിമിത്തം ആ മുപ്പുരത്തിലെ ദൈത്യദാനവന്മാർ സത്യവും ധൎമ്മവും വിട്ടു് അകൃത്യങ്ങൾ ആചരിച്ചുതുടങ്ങി: വിശിഷ്ടബ്രാഹ്മണരെ ദ്വേഷിക്കും; ദേവകളെ പൂജിക്കില്ല; ഗുരുവിനെ മാനിക്കില്ല; തമ്മിൽത്തമ്മിൽ ശണ്ഠയെടുക്കും; ശണ്ഠകൂടും; സ്വധൎമ്മങ്ങളെ പുച്ഛിക്കും; പരസ്പരം നിന്ദിക്കും; 'ഞാൻ' എന്നു ഗൎജ്ജിക്കും; ഗുരുക്കന്മാരോടു് ഉറക്കെസ്സംസാരിക്കും; ആദരിച്ചവരോടു മിണ്ടില്ല; പെട്ടെന്നു കണ്ണിൽ വെള്ളമുറന്നു് ഉൽക്കണ്ഠപ്പെടുകയും ചെയ്യും. രാത്രിയിൽ തയിർ ചേൎത്ത മലർപ്പൊടിയും പാലും വിളാമ്പഴവും ഭക്ഷിക്കും; എച്ചിലോടെ പുതച്ചു കിടക്കും. മൂത്രം വീഴ്ത്തി ശൗചം ചെയ്യും കാൽ കഴുകില്ല; കാൽ കഴുകുകയും മറവും ചെയ്യാതെ ഉറങ്ങാൻ കിടക്കും; പൂച്ചയെപ്പേടിച്ച എലികൾപോലെ, ഭയത്താൽ ചൂളും; മൈഥുനഗമനത്തിനുശേഷം ശുദ്ധിവരുത്തുകയില്ല; ഒളിവിൽ വേണ്ടതു വെളിവിൽ ചെയ്യും! മുമ്പു സുശീലരായിരുന്ന ത്രിപുരവാസികൾ ദുശ്ശീലരായിത്തീൎന്നു്, ദേവകളെയും തപോധനികളെയും ഉപദ്രവിക്കുകയായി; മയൻ തടുത്തിട്ടും, അവർ, നാശമടുത്തതിനാൽ ബ്രാഹ്മണരെ ദ്രോഹിച്ചും കലഹിച്ചും പോന്നു. വൈഭ്രാജം, നന്ദനം, ചൈത്രരഥം, അശോകം, വരാശോകം, സൎവ്വൎത്തുകം എന്നീ വനങ്ങളും ദേവന്മാർ സേവുന്ന സ്വൎഗ്ഗവും തപോവനങ്ങളും അവരാൽ മുടിക്കപ്പെടുകയായി. ഇന്ദ്രാദികളുടെ ആശ്രമദേവാലയങ്ങൾ മുടിക്കപ്പെടുകയും ദേവദ്വിജപൂജനം മുടക്കപ്പെടുകയും ചെയ്തു ലോകം, ഹാഴികൾ കടന്നുകൂടിയ സസ്യംപോലെയായിത്തീൎന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
മയദുസ്സ്വപ്നദൎശനം, നൂറ്റിമുപ്പത്തൊന്നാമദ്ധ്യായം.

——(೦)——

# ഒരുനൂററിമുപ്പത്തിരണ്ടാമദ്ധ്യായം

സൂതൻ:—

[ശ്ലോകങ്ങൾ]

ദാവംദ്വേഷിച്ചു ചെററികെട്ട ഖലാസുരന്മാ-
രേവം തപോധനവനങ്ങളുടച്ചുതള്ളി,
ഭൂവിൽച്ചുരിച്ചുഴറി ലോകരെയിട്ടു തെറ്റി-
ച്ചീ, വിശ്വമെങ്ങുമുഴറിത്തിരമസ്സുണയ്ക്കും,

സത്രാസരായ് വസുമരുൽപിതൃസാധ്യരൊത്തു
സത്രാശരാർത്തിശമനന്നിജങ്കലെത്തി,
പൊൽത്താമരയ്ക്കുപരി വാണരുളും പ്രപഞ്ച-
കൃത്താം വിരിഞ്ചനെ നമിച്ചറിയിച്ചുകൊണ്ടാർ:—

'വരം ഭവാനേകുകയാലബാധമായ്-
പ്പുരത്രയേ മേവിന ദൈത്യർ ഞങ്ങളെ
പരക്കെയുണ്ടിന്നു,ടിയാരൊരുന്നവോ-
ലരം വലയ്ക്കുന്നു; പറഞ്ഞൊതുക്കണോ!

മുകിൽപ്പുറപ്പാടിൽ മരാളർപോലെയും,
മൃഗേന്ദ്രനക്കണ്ട മൃഗങ്ങൾപോലെയും
കിടന്നുഴന്നോട്ടുകയാണു, ദൈത്യരാൽ-
പ്പെട്ടും ഭയാൽ ഞങ്ങൾ പിതാമഹപ്രഭോ!

പോരായ്കയന്നിതിനവർമൂലം
പാരം ചുററിയലയുന്നവർ ഞങ്ങൾ
നീരജാസന മറന്നുകഴിഞ്ഞു
ദാരപുത്രരുടെ പേരുകൾപോലും!

ദേവാലയാശ്രമവനങ്ങൾ തകർത്തു, മോഹ-
ലോഭാന്ധരാമസുരർ ചുററിനടന്നിടുന്നു;
ഈ മൂപ്പൂട്ടികളിൽ, നരാശ്രമദൈവതങ്ങൾ
വേർപെട്ടതാമുലക,മങ്ങിനി രക്ഷിയാഞ്ഞാൽ!'

ഇന്ദ്രാദി ദേവന്മാർ ഈ വിധം ഉണർത്തിച്ചപ്പോൾ, ചന്ദ്രമുഖനായ ചതുർമ്മുഖൻതിരുവടി അവരോടു മറുപടിയരുളിച്ചെയ്തു:—'ബുദ്ധിമൽപ്രവരന്മാരായ ദേവന്മാരേ,മയന്നു ഞാൻ കൊടുത്തിട്ടുള്ള വരത്തിനു ഞാൻ പറഞ്ഞ അവസാനം സമീപിച്ചിരിക്കുന്നു. എന്നാൽ, അവരുടെ പാർപ്പിടമായ ആ മുപ്പുരം ഒരമ്പുകൊണ്ടു വേണം, വളരെശ്ശരങ്ങൾകൊണ്ടു പാടില്ല, എയ്തുവീഴിക്കുക. അതിന്—ത്രിപുരത്തെയും അസുരന്മാരെയും ഒന്നിച്ചു ഒരെയ്ത്തുകൊണ്ടു വീഴിപ്പാൻ—നിങ്ങളിൽ ആരെയും ഞാൻ കാണുന്നില്ല; പ്രജാനാഥനായ മഹേശ്വരൻ മാത്രമേ ആളുള്ളൂ. അതിനാൽ, നിങ്ങളും മററുള്ളവരുമെല്ലാം

മൊന്നിച്ച്, നമുക്ക്, ആ ദക്ഷയാഗം മർദ്ദിച്ച ദേവനോടപേക്ഷിക്കാം; അവിടുന്നു മുപ്പുരം മുടിച്ചുകൊള്ളും. ഓരോ പുരത്തിനും തമ്മിൽ നൂറു നൂറു യോജനയുണ്ട്, അകലം; അവ ഒന്നിച്ചുകൂടലോ, പുഷ്യയോഗത്തിൽ ഒരു ക്ഷണനേരത്തേയ്ക്കു ഉള്ളൂ. അപ്പോഴും വേണം, ശിവൻ ഒരെയ്ത്തുകൊണ്ടു തകർക്കുക.'

'എന്നാൽ പോവാ'മെന്ന്, വിഷണ്ണരായിരുന്ന വിണ്ണവർ സമ്മതിച്ചു. അവരോടൊന്നിച്ചു പത്മസംഭവൻ പരമേശ്വരന്റെ സന്നിധിയിൽ ചെന്നെത്തി.

[കേക]

അത്ര കാണായീ, മഹാത്മാവായ നന്ദിയോടു-
മദ്രിജായുക്തൻ ശൂലി ഭൂതഭവ്യേശൻ ദേവൻ
അഗ്നിനേർവർണ്ണനജനഗ്നികണ്ഠാക്ഷൻ ദേവ-
നഗ്നിവർണ്ണാലകോരനഗ്ന്യർക്കസഹസ്രാഭൻ
ബാലചന്ദ്രനെച്ചൂടും ചന്ദ്രസുന്ദരമുഖൻ
നീലലോഹിതൻ ശംഭു ഗോപതി വരപ്രദൻ;
ചെന്നടുത്തവർ പിന്നെ സ്തുതിച്ചാർ ഗിരിശനെ:—
'യെന്നെന്നും വരദനാം ശംഭുതന്ദ്രനു തൊഴാം!
കൈതൊഴാം പശുപതിക്കുഗ്രനു കപർദ്ദിക്കു!
ഭീതിയെപ്പോക്കും ശാന്തനന്ധകാരിക്കു തൊഴാം!
വേധസ്സിനീശാനനു ഭീമനു മുക്കണ്ണനു
വേധസ്സാൽ പ്രണതനു ദേവദേവനു തൊഴാം!
കൈതൊഴാം കുമാരാരിധ്വംസിക്കു കുമാരന്റെ
താതനീശനു! ധൂമ്രലോഹിതാഭനു തൊഴാം!
നീലഗ്രീവനു നീലശിഖണ്ഡിന്നുഗ്രനു
ശൂലപാണിക്കു വരക്രഥനന്നെന്നും തൊഴാം!
ത്ര്യംബകന്നജിതനു സർവ്വഗീർവ്വാണസ്തുത-
ന്നംബികാരമണനു ദിവ്യശായിക്കു തൊഴാം!
ഹിരണ്യവസുരേതസ്സിന്നചിന്ത്യനു തൊഴാം!
പരമേശനു വൃഷധ്വജനു നിത്യം തൊഴാം!
മുണ്ഡനു ജടിലനു ബ്രഹ്മചാരിക്കു തൊഴാം!
തണ്ണീരിൽത്തപംചെയ്യും സുബ്രഹ്മണ്യനു തൊഴാം!
വിശ്വരൂപനു വിശ്വം തീർത്ത ശർവ്വനു തൊഴാം!
വിശ്വവ്യാപ്തനു ദിവ്യാത്മാവിനു ദിവ്യനെന്നും!
സ്തുത്യനു പൂജ്യന്നഭിഗമ്യനു കാമ്യനെന്നും
ഭക്തരിൽക്കനിഞ്ഞിഷ്ടം നൽകിടുന്നോനു തൊഴാം!'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
ദേവഗണകൃതശിവസ്തവം ഒരുനൂറ്റിമുപ്പത്തിരണ്ടാമദ്ധ്യായം.

——(0——

# ഒരുനൂററിമുപ്പത്തിമൂന്നാമദ്ധ്യായം

സൂതൻ:—ബ്രഹ്മാദികളാൽ സ്തുതിക്കപ്പെട്ട പരമേശ്വരൻ പിതാമഹനോടരുളിച്ചെയ്തു:—'എന്താണ് ദേവകൾക്കു ഭയം? ദേവന്മാരേ, നിങ്ങൾക്കു സ്വാഗതം! വേണ്ടതു പറഞ്ഞുകൊൾവിൻ; എല്ലാം ഞാൻ തരാം. നിങ്ങൾക്കു തന്നുകൂടാത്തതായിട്ടൊന്നുമില്ല, എനിക്ക്. നിങ്ങൾക്കു വേണ്ടുവോളം സുഖം ഞാൻ വരുത്താം; അതിന് അത്യുഗ്രമായ മഹാതപസ്സുകൂടി ഞാൻ ചെയ്യും. നിങ്ങളെ ദ്വേഷിക്കുന്നവർ എന്നെയും ദ്വേഷിക്കുന്നവരാണ്—നിങ്ങളെ കഷ്ടപ്പെടുത്തുന്നവർ എന്നെയും കഷ്ടപ്പെടുത്തുന്നവരാണ്. അവർക്കു നാശവും നിങ്ങൾക്കഭ്യുദയവും ഞാൻ വരുത്തേണ്ടിയിരിക്കുന്നു.' ഈ സസ്നേഹമായ അരുളപ്പാടു കേട്ടിട്ട്, ആ യജ്ഞഭാഗികളായ ബ്രഹ്മാദിദേവന്മാരെല്ലാവരും കൂടി ശിവനോടുണർത്തിച്ചു:—'ഭഗവൻ, ആ ക്രൂരതപസ്സു ചെയ്ത ക്രൂരപരാക്രമന്മാരായ ദൈത്യന്മാർ ഉപദ്രവിക്കുന്നതുകൊണ്ടു ഞങ്ങൾ തിരുവടിയെ ശരണംപ്രാപിച്ചിരിക്കയാണ്. കലഹപ്രിയനായ മയാസുരൻ ഒരു ദുർഗ്ഗഗോപുരമായ മുപ്പുരക്കോട്ട നിർമ്മിച്ചിട്ടുണ്ട്. അതിൽ പാർപ്പുറപ്പിച്ച്, വരംമൂലം നിർഭയരായിരിക്കുന്ന ദാനവന്മാർ ഞങ്ങളെ, നാഥനില്ലാത്ത അടിമകളെ എന്നപോലെ ദ്രോഹിച്ചുപോരുന്നു; അവർ നന്ദനം മുതലായ വനങ്ങൾ തകർത്തുകളഞ്ഞു; രംഭ തുടങ്ങിയ അപ്സരശ്രേഷ്ഠകളെയെല്ലാം പിടിച്ചുകൊണ്ടുപോയി; ഇന്ദ്രന്റെ വാഹനഗജമായ ഐരാവതം, കുമുദം, അഞ്ജനം, വാമനം എന്നിവയും അവരാൽ അപഹൃതങ്ങളായിരിക്കുന്നു; ദേവേന്ദ്രന്റെ മികച്ച രഥക്കുതിരകൾ ഇപ്പോൾ അസുരന്മാരുടെ തേരുകളെയാണു വലിക്കുന്നത്; ഞങ്ങളുടെ തേരുകളും കുതിരകളും ആനകളും സ്ത്രീകളും ധനവുമൊക്കെ ദാനവന്മാരുടെ കയ്യിലായിരിക്കുന്നു; ഞങ്ങളോ പ്രാണസംശയത്തിലും!'

ഇതുകേട്ടിട്ട്, വരദനായ വൃഷഭധ്വജൻ വാസവാദികളോടരുളിച്ചെയ്തു:—'ദേവന്മാരേ, ദൈത്യരാലുള്ള മഹാഭയം നിങ്ങൾക്കു വേണ്ട; ആ മുപ്പുരം ഞാൻ ചുട്ടുപൊടിക്കാം. ഞാൻ പറയുന്നതു ചെയ്യുക: ആ ത്രിപുരത്തെയും അസുരന്മാരെയും ഞാൻ ചുട്ടെരിക്കണമെന്നുണ്ടെങ്കിൽ, എനിക്കു തക്കതായ ഒരു രഥം നിങ്ങൾ തയ്യാറാക്കണം.'

ദിഗംബരൻ ചൊന്നതിൻവണ്ണം മുഖം തെളിഞ്ഞ ദേവന്മാർ ബ്രഹ്മാവിനോടൊന്നിച്ച് ഒരു മികച്ച രഥം നിർമ്മിച്ചു: രണ്ടു ശിവഭൂതങ്ങളെ നുകത്തണ്ടുകളും, മഹാമേരുവിന്റെ മുകൾഭാഗത്തെ ഇരിപ്പിടവും, മന്ദരത്തെ അച്ചുതണ്ടും, സൂര്യചന്ദ്രന്മാരെ പൊൻമോടിച്ചക്രങ്ങളും, കൃഷ്ണശുക്ലപക്ഷങ്ങളെ ഉരുൾച്ചുററുകളും, ദേവതകളെ യന്ത്രങ്ങളുമാക്കി; കംബളനാം അശ്വതരന്മാരാകുന്ന നാഗത്താന്മാരെ ചുററുകയറാക്കി; കജൻ,

ബുധൻ, വ്യാഴൻ, ശുക്രൻ, ശനി എന്നിവർ ചക്രരക്ഷികളാക്കപ്പെട്ടു; ആകാശം തേരിന്റെ ചന്തമുള്ള വെളിയടയാക്കപ്പെട്ടു; സർപ്പശ്രേഷ്ഠനെ (രാഹുവിനെ?) മണിമുത്തിന്ദ്രനീലങ്ങൾ പതിച്ച പൊന്നിൻ ത്രിവേണു (മുൻഭാഗത്തുള്ള മുമ്മരം) വാക്കി; ഗംഗ, സിന്ധു, ശതദ്രു, ചന്ദ്രഭാഗ, ഇരാവതി, വിതസ്ത, വിപാശ, യമുന, ഗണ്ഡകി, സരസ്വതി, ദേവിക, സരയു എന്നീ മഹാനദികളെ മൂളകളും ധാർത്തരാഷ്ട്രരെന്ന നാഗങ്ങളെ നാടകളുമാക്കി.

വാസുകിവംശജന്മാരും ഐരാവതവംശജന്മാരുമായ ദർപ്പം നിറഞ്ഞ സർപ്പങ്ങൾ, വേഗത്തിൽ പായുന്നവയും മിന്നുന്ന പലതരം മുനയോടുകൂടിയവയുമായ ശരങ്ങളായിത്തീർന്ന് തൂണീരങ്ങളിലിരുന്നു. സുരസ, സരമ, കദ്രു, വിനത, ശുചി, തൃഷ്ണ, അത്യുഗ്രയായ ക്ഷുത്ത്, സർവ്വസംഹാരിയായ മൃത്യു, ബ്രഹ്മഹത്യ, ഗോഹത്യ, ഭയങ്കരിയായ ബാലഹത്യ എന്നിവ ശക്തികളും വേലുകളുമായി പള്ളിത്തേരിലണഞ്ഞു; കൃതയുഗം നുകവും, ചാതുർഹോത്രങ്ങൾ ചാതുർവ്വർണ്ണങ്ങൾ എന്നിവ അതിന്റെ പൊൻപുറവുകളുമായിച്ചമഞ്ഞു; യുഗമാകുന്ന നുകം തേർതലയ്ക്കൽ വെച്ച്, ധൃതരാഷ്ട്രനെന്ന കരുത്തേറിയ നാഗത്തെക്കൊണ്ടു മുറുകെക്കെട്ടി; ഋഗ്യജുസ്സാമാഥർവ്വങ്ങളാകുന്ന നാലു വേദങ്ങൾ നാലു കുതിരകളായി നിന്നു; അന്നദാനാദിദാനങ്ങൾ ആ കുതിരകളുടെ ആഭരണങ്ങളായി. പത്മൻ, മഹാപത്മൻ, തക്ഷകൻ, കാർക്കോടകൻ, ധനഞ്ജയൻ എന്നീ നാഗങ്ങൾ കുതിരകളുടെ വാൽക്കെട്ടുകളായി; പ്രണവത്തിൽനിന്നുണ്ടായ മന്ത്രങ്ങളും യജ്ഞങ്ങളും യജ്ഞകർമ്മങ്ങളും ഉപദ്രവപരിഹാരങ്ങളും പശുബന്ധേഷ്ടികളും ആ വിശിഷ്ടമായ ലോകരഥത്തിൽ മണിമുത്തുപവിഴങ്ങളുമായിച്ചമഞ്ഞു; ഓംകാരം ചമ്മട്ടിയും വഷട്കാരം അതിന്റെ തലപ്പുമായി; സിനീവാലി (പതിന്നാംകല ചേർന്ന കറുത്തവാവ്), കുഹൂ (അമാവാസി), രാക (പൌർണ്ണമാസി), അനുമതി (പതിന്നാംകല ചേർന്ന വെളുത്തവാവ്) എന്നിവ കുതിരകളുടെ കടിഞാണുകളായി; മേഘങ്ങൾ കറുത്തവയും മഞ്ഞച്ചവയും വെളുത്തവയും ചുകന്നവയും ഊതനിറത്തിലുള്ളവയുമായ കൊടിക്കൂറകളായി കാററത്തു പാറിക്കളിച്ചു.

ആറു ഋതുക്കൾ ചേർന്ന സംവത്സരം പള്ളിവില്ലും അംബിക അതിന്റെ പഴക്കംതട്ടാത്ത ഉറപ്പുള്ള ഞാണുമായി; കാലമാണല്ലോ ഭഗവാൻ രുദ്രൻ; കാലംതന്നെയാണ് സംവത്സരവും. അതിനാൽ കാളരാത്രിയായ പാർവ്വതി വില്ലിന്റെ പഴക്കംതട്ടാത്ത ഞാണായി. മുക്കണ്ണൻ മുപ്പുരത്തെ കത്തിമുടിച്ചതേതുകൊണ്ടോ, ആ ശരത്തിന്മേൽ വിഷ്ണുസോമാഗ്നികളാകുന്ന മൂന്നു ദേവന്മാർ വാണരുളി: അഗ്നി തലപ്പും, ഇരുട്ടകററുന്ന ചന്ദ്രൻ മുനയും, തേജോരാശിയായ ചക്രായുധൻ തേജസ്സുമായി നിന്നു. അതിന്നു വീര്യം വർദ്ധിപ്പാൻ, വിഷമേറിയ നാഗരാജാവായ വാസുകി അതിന്മേൽ വിഷം ആവേശിപ്പിച്ചു.

ദേവന്മാർ ദിവ്യപ്രഭാവത്താൽ ദിവ്യമായ രഥം നിർമ്മിച്ചിട്ടു ജഗദീശ്വരന്റെ അടുക്കൽച്ചെന്നറിയിച്ചു:—'ഹേ ദേവാ, ഇവിടത്തെയും ശത്രുക്കളായ ദാനവരെ ജയിപ്പാനുള്ള പള്ളിത്തേർ തെയ്യാറാക്കിയിരിക്കുന്നു; ഇതു് ഇന്ദ്രാദി ദേവന്മാരെ ആപത്തിൽ നിന്നു രക്ഷിക്കും.' കൊള്ളാമെന്നു ദേവന്മാരെ പ്രശംസിച്ചിട്ടു ശിവൻ ആ സുമേരുശൃംഗംപോലെ മികച്ച ത്രൈലോക്യരഥത്തെ തൃക്കൺപാർക്കയായി; വീണ്ടും വീണ്ടും തൃക്കൺപാർക്കയും വീണ്ടും വീണ്ടും കൊള്ളാം കൊള്ളാമെന്നു കൊണ്ടാടുകയും ചെയ്തിട്ടു ദേവേശൻ ദേവന്മാരോടു കല്പിച്ചു:—'മാന്യന്മാരേ, ഈ മികച്ച രഥം നിങ്ങളുണ്ടാക്കിയല്ലോ; ഇതിനു തക്ക സൂതനെയും വേഗത്തിൽ ഏർപ്പെടുത്തുക.' ഈ അരുളപ്പാടു് ഉമ്പരിൽ ഒരമ്പുപോലെ തറെച്ചു: അവർ, എന്തുചെയ്യേണ്ടു എന്നു വലിയ കുഴക്കിലായി. പരമേശ്വരന്നു സൂതനായിട്ടു ചക്രപാണിയല്ലാതെ മറെറാരു ദേവനുണ്ടോ? അവിടുന്നു് അതിന്മേലിരിക്കയാണുതാനും! നുകം വെയ്ക്കപ്പെട്ട കാളകൾ വഴിക്കു് ഒരു പർവ്വതത്തിന്മേൽ ചെന്നു മുട്ടിയാലത്തെപ്പോലെ നെടുവീർപ്പിട്ടുംകൊണ്ടു ദേവന്മാർ, എന്തുവേണ്ടു എന്നു മന്ത്രിക്കയായി. അതു കണ്ടു പിതാമഹൻ ശിവന്റെ മുമ്പിൽച്ചെന്നു് 'ഞാനാവാം തേർ തെളിക്കുക' എന്നു്, കടിഞ്ഞാൺ പിടിച്ചു; ബ്രഹ്മാവു്, ചമ്മട്ടി കയ്യിലെടുത്തു സൂതവേഷം വഹിച്ചതു കണ്ടിട്ടു് ദേവഗന്ധർവ്വന്മാർ ഉച്ചത്തിൽ ആർത്തലറി! ഭഗവാൻ പരമേശ്വരനും, 'തക്ക സൂതൻ' എന്നരുളിച്ചെയ്തു തേരിന്മേലും കയറി; അപ്പോൾ തന്തിരുവടിയുടെ കനം സഹിക്കാഞ്ഞു കുതിരകൾ നിലത്തു മുട്ടുകുത്തി മണ്ണു കപ്പിപ്പോയി. ആ വശം കെട്ട വേദാശ്വങ്ങളെ ഭഗവാൻ ദുഃഖത്തിൽപ്പെട്ട പിതാക്കളെ സൽപുത്രനെന്നപോലെ ചിക്കെന്നു പിടിച്ചെഴുന്നേല്പിച്ചു.

[കാകളി]

വീണ്ടുമന്നേരം മുഴങ്ങിയാർപ്പുകൾ;
നീണ്ട ഭയങ്കരം ശംഖങ്ങളൊച്ചയും,
ഉമ്പരിൽനിന്നു ജയ ജയ ശബ്ദമവ്വ-
മംഭോനിധിതന്നിരമ്പൽകണക്കിനേ.
ഓങ്കാരമാം ചാട്ടവാറേന്തി നാന്മുഖൻ
ശങ്കരാശ്വങ്ങളെത്തീവ്രം നടത്തിനാൻ.
ഒപ്പം വരൻ തെളിച്ച കുതിരകൾ
കല്പാന്തവായുക്കൾപോലെ കുതിയ്ക്കയായ്,
വ്യോമം വിഴുങ്ങിയുമൂഴി പിടുങ്ങിയും
ഭീമമായ്പ്പന്നഗംപോലവേ ചീറിയും!
തേരിൻധ്വജാഞ്ചലചിഹ്നമാം കാളമേ-
ലേറി മരുവിനാൻ നന്ദിയീശാജ്ഞയാ;
ചക്രങ്ങൾ കാത്താർ മഹേശപ്രസാദത്തി-
നർഹ്ഹർ ഋഭുക്കൾ സന്നദ്ധരായ്;

കാത്താൻവിരിഞ്ചനെൻറ മെത്തയെന്നസ്സർപ്പേന്ദ്ര-
നാത്തശരനായനന്തനരിന്ദമൻ;
വമ്പിച്ച കാട്ടുപോത്തേറിക്കൃതാന്തനും,
കൊമ്പനാനക്കഴുത്തേറിസ്സുരേന്ദ്രനും,
വ്യാളസ്ഥനായ് ധനനാഥനും, ദീപ്തമാം
ശൂലമെടുത്തു ഭഗവാൻ വരുണനും,
കിന്നരകന്റെമായ്പ്പീലിമേൽക്കണ്ണുകൾ
മിന്നീടുമാണ്മയിലേറിക്കുമാരനും
ഒപ്പം ഗമിച്ചാരലകൃതിയെല്ലാത്ത
കെല്പോടു പിന്നിലും രണ്ടുവശത്തുമായ്.
തിങ്ങൊളിവർണ്ണമിണങ്ങിയ ഭൂതങ്ങൾ,
തിങ്ങാളിടുന്ന മലകൾ കണക്കിനെ
ശംഭുവിൻ തേരിനെപ്പിന്തുടർന്നീടിനാർ;
വൻപയോരാശിയെ നക്രങ്ങൾപോലവേ.
അംഗിരസ്സ്,ദക്ഷൻ, മരീചി, ഭരദ്വാജ-
നത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു,
ഗൌതമാ,ഗസ്ത്യർ, വസിഷ്ഠൻ, പരാശര-
നാദിയായുള്ള മുനീന്ദ്രർ തപോധനർ
ചാരെ സ്തുതിച്ചാരജനായജിതനാം
ഗൌരീശനെപ്പലരമ്യസൂക്തങ്ങളാൽ.
അന്തരിക്ഷത്തിൽപ്പറന്നു ചിറകുള്ളൊ-
രദ്രിപോലാ രഥം സ്വർണ്ണശൈലോപമിതം.
മാതംഗമേഘാദ്രിമാത്രാണ്ഡധുരപരാം
ഭൂതങ്ങളുള്ളേവളപ്പുമാകും രഥം
ചൂഴെച്ചൂഴന്നനടന്നാർ, മദംപൂണ്ടു
പാഴിലിയെച്ചായിലാറ്റുകൊണ്ടൊരുസാ.
നക്രമകരതിമിംഗലയുക്തമായ്-
ച്ചിരകുന്ന കേവും യുഗാന്താബ്ധിപോലവേ
ഉൽക്കടമാമിടിയെല്ലാത്ത മുഴക്കമോ-
ടൊക്കെത്തിളങ്ങിഗ്ഗമിച്ചിതാസ്യന്ദനം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
ദിവ്യരഥനിർമ്മാണം ഒരുനൂററിമുപ്പത്തിമൂന്നാമദ്ധ്യായം.

## ഒരുനൂററിമുപ്പത്തിനാലാമദ്ധ്യായം

സൂതൻ:—പരമേശ്വരൻ കേറിയിരിക്കുന്ന പള്ളിത്തേർ ലോകങ്ങളാൽ പൂജിക്കപ്പെടുന്നു; ഭൂതങ്ങൾ ഘോരമായാർക്കുകയും സാധുവാദം മുഴക്കുകയും ചെയ്യുന്നു; ഈ ഘോഷത്താൽ മഹാവൃഷഭം മുക്കറയിടുന്നു; ബ്രാഹ്മണർ ജയശബ്ദമുച്ചരിക്കുന്നു; കുതിരകൾ ചിനയ്ക്കുന്നു.

ഇതിന്നിടയിൽ, ചന്ദ്രനൊത്ത ശോഭയുള്ള ദേവർഷിയായ ഭഗവാൻ നാരദൻ പോർക്കളത്തിൽനിന്നുല്പതിച്ചു ക്ഷണേന മുപ്പുരത്തിലെത്തിച്ചേർന്നു. മുപ്പുരത്തിൽ ഓരോ ദുർന്നിമിത്തം ഉണ്ടായിക്കൊണ്ടിരിക്കുമ്പോഴാണ്, തപോധനനായ നാരദൻ അസുരന്മാർക്കു പ്രത്യക്ഷീഭവിച്ചത്. അവരെല്ലാവരും ശാരദാഭ്രവർണ്ണനായ നാരദനെ കണ്ടതോടുകൂടി എഴുന്നേററഭിവാദ്യം ചെയ്യുകയും, അർഗ്ഘ്യപാദ്യമധുപർക്കങ്ങൾകൊണ്ട്, ദേവന്മാർ ബ്രഹ്മാവിനെ എന്നപോലെ പൂജിക്കുകയും ചെയ്തു. പൂജനീയനായ മഹർഷി അവരുടെ പൂജ കൈക്കൊണ്ടു മികച്ച കനകാസനത്തിൽ സുഖമാംവണ്ണം ഉപവേശിച്ചു. അനന്തരം മയാസുരേന്ദ്രനും ദാനവരോടൊന്നിച്ചു യഥായോഗ്യം ആസനസ്ഥനായിട്ടു നാരദനെ നോക്കി, സന്തോഷത്താൽ കണ്ണും മുഖവും തെളിഞ്ഞു കോൾമയിർക്കൊണ്ടുരചെയ്തു:—'വർത്തമാനജ്ഞനായ മഹർഷേ, ഞങ്ങളുടെ പുരത്തിൽ, മററങ്ങുമില്ലാത്തവിധം ദുർന്നിമിത്തം ഉണ്ടായിവരുന്നു; ഇതെന്തായിരിക്കാം? ഭയങ്കരങ്ങളായ സ്വപ്നങ്ങൾ കാണുന്നു; കൊടിമരങ്ങൾ മുറിയുന്നു; കാററില്ലാതെ തന്നെ കൊടിക്കൂറ നിലത്തു വീഴുന്നു; കൊത്തളങ്ങളും ഗോപുരങ്ങളും കൊടിക്കൂറകളോടൊപ്പം നൃത്തംവെയ്ക്കുന്നു; കൊല്ലു, കൊല്ലു എന്നുള്ള ഘോരവാക്യങ്ങൾ കേൾക്കുന്നു. നാരദ, ദേവന്മാരെ—ഇന്ദ്രനെക്കൂടിയും—ഞാൻ പേടിക്കുന്നില്ല; ഭക്തന്മാർക്കിഷ്ടം നൽകുന്ന വരദനായ ശിവനെ മാത്രമേ പേടിക്കുന്നുള്ളു. ഭഗവൻ, ഇവിടുന്നറിയാത്തതില്ലല്ലോ, ദുർന്നിമിത്തങ്ങളിൽ; ഭാവിയും ഭൂതവുമൊക്കെ ഇവിടേയ്ക്കു ശരിക്കറിയാം. അതിനാൽ, ഈ ദുർന്നിമിത്തങ്ങളാൽ സൂചിപ്പിക്കപ്പെട്ട ആപത്തു് ഇന്നതാണെന്ന്, ശരണാഗതനായ എന്നോടരുളിച്ചെയ്താലും!'

നിരാമയനായ നാരദൻ മയനോടു മറുപടി പറഞ്ഞു:—'അസുരേന്ദ്ര, ദുർന്നിമിത്തങ്ങൾ ഇന്നതിനാണെന്നു കേട്ടുകൊള്ളുക: ധാരണമെന്നും മാഹാത്മ്യമെന്നും അർത്ഥമുള്ള ധൃധാതുവിൽനിന്നാണ് ധർമ്മമെന്ന പദത്തിന്റെ ഉല്പത്തി; ധരിക്കുന്ന (ലോകത്തെ നിലനിർത്തുന്ന)തും മഹത്തുമാകയാൽ ധർമ്മമെന്നു പറയപ്പെടുന്നു. ആകയാൽ ആ അഭീഷ്ടസാധകമായ ധർമ്മം ഗുരുക്കന്മാർ ഉപദേശിക്കുന്നു; മററതു് (അധർമ്മം) അനിഷ്ടഫലമാകയാൽ ഗുരുക്കന്മാർ ഉപദേശിക്കയില്ല. ഉല്പഥത്തിൽ (ധർമ്മത്തെ ലംഘിച്ച മാർഗ്ഗത്തിൽ) നിന്നു നേർവഴിയിൽ ചേരണം; നേർവഴിയിൽ നിന്നു വിരുദ്ധമാർഗ്ഗമണയുന്നതു നാശത്തിനാണെന്നു വേദജ്ഞന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. ഭവാനാകട്ടെ, ഈ മദിയന്ന ദാനവന്മാരോടുകൂടി അധർമ്മത്തേരിലേറി ദേവദ്രോഹികളെ സഹായിച്ചുപോരുന്നു. അതിനാലാണ്, ഇപ്രകാരം അസുരന്മാർക്കു നാശം സൂചിപ്പിക്കുന്ന ദുർന്നിമിത്തങ്ങൾ കാണപ്പെടുന്നതു്. മയാസുര, ഇതാ, പരമേശ്വരൻ മുപ്പുരത്തെയും ഭവാനേയും അസുരന്മാരേയും അറുതിപ്പെടുത്താൻ, ത്രൈലോക്യമാകുന്ന തേരിൽക്കേറി കല്പിച്ചെഴുന്നള്ളുന്നു. ഭവാൻ മഹൌജസ്സായ മഹേ

ശ്വരനെ ശരണംപ്രാപിച്ചാലും; എന്നാൽ പുത്രരോടും ദാനവന്മാരോടും കൂടി ശിവപദം പൂകാം.' ഇങ്ങനെ, ദാനവന്മാർക്കു സമീപിച്ചിരിക്കുന്ന ആപത്തു പറഞ്ഞുകൊടുത്തിട്ടു ദേവർഷി ദേവേശന്റെ സന്നിധിയിലേയ്ക്കു പോന്നു.

ഉടനെ മയാസുരേന്ദ്രൻ ദാനവന്മാരോടു ശൂരനൊത്ത മട്ടിൽ ഉരചെയ്തു:—'അസുരന്മാരേ, നിങ്ങൾ ശൂരന്മാരാണ്; നിങ്ങൾക്കു സന്താനങ്ങളുണ്ടായിരിക്കുന്നു; നിങ്ങൾ കൃതകൃത്യരായിരിക്കുന്നു. നിങ്ങൾ ദേവകളോടു യുദ്ധം ചെയ്യുവിൻ; ഭയം വേണ്ടതന്നെ; നമുക്കു ജയം നേടി ദേവസഭയിൽ വാഴാം—വൃന്ദാരകരെ ഇന്ദ്രനോടൊപ്പം ഹനിച്ച്, ലോകൈശ്വര്യം അനുഭവിക്കാം. ആയുധങ്ങൾ ധരിച്ചു കൊത്തളങ്ങളിൽ നില്ക്കുവിൻ; ചട്ടയിട്ടു യുദ്ധത്തിനൊരുങ്ങി ആയുധമേന്തി സ്ഥിതിചെയ്യുവിൻ. ഈ പുരങ്ങൾ മൂന്നിലും നിങ്ങൾ യഥാസ്ഥാനം നിലകൊള്ളണം; ഇല്ലെങ്കിൽ ഇവകൾ ആക്രമിക്കപ്പെട്ടേയ്ക്കും. ദേവകൾ ആകാശമാർഗ്ഗത്തിലെത്തിയിട്ടുണ്ടെന്നു നിങ്ങൾക്കറിയാമല്ലോ; അവരെ കിണഞ്ഞു തടുക്കുകയും ശരങ്ങൾകൊണ്ടു പിളർത്തുകയും വേണം.'

ഇങ്ങനെ, ദേവഗണങ്ങളെ തടുക്കാൻ ദൈതേയരോടുരചെയ്തിട്ടു മയനവൻ ചിക്കെന്ന്, മങ്കമാർ സങ്കടപ്പെട്ടിരുന്ന അന്തഃപുരത്തിലേയ്ക്കു നടകൊണ്ടു. അവിടെ അയാൾ, വെണ്മയ്ക്കൊപ്പം നിർമ്മലമായ ഹൃദയത്തോടുകൂടി, ദിഗംബരനായ ശിവനെ സൂക്തങ്ങൾകൊണ്ടു പൂജിച്ച്, മദനദഹനനും അന്ധകാന്തകനും അധ്വരധ്വംസിയുമായ അത്തിരുവടിയെ ശരണം പ്രാപിച്ചു. ആ അഭയപ്രാർത്ഥി മയനാണെന്നറിയാതെ, മൂന്നാംതൃക്കണ്ണെരിഞ്ഞിരുന്ന ചന്ദ്രശേഖരൻ അയാൾക്ക് അഭീഷ്ടം കല്പിച്ചു നൽകി; അതിനാൽ ആ ദാനവൻ നിർഭയനായിച്ചമഞ്ഞു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
മയനാരദസമാഗമം ഒരുനൂററിമുപ്പത്തിനാലാമദ്ധ്യായം.

## ഒരുനൂററിമുപ്പത്തഞ്ചാമദ്ധ്യായം

സൂതൻ:—നാരദൻ ത്രിപുരത്തിൽ നിന്നു മടങ്ങിപ്പോന്ന്, പോർക്കളത്തിൽ ദേവസേനയിലെത്തി, സഭയിൽ ചെന്നിരുന്നു: മഹാബലി യാഗം കഴിച്ചതും ബന്ധിക്കപ്പെട്ടതും എവിടെയോ, ദേവന്മാരുടെ ത്രിജഗച്ചിത്രതമമായ ജന്മഭൂമി യാതൊന്നോ, അവരുടെ ജാതകർമ്മാദിക്രിയകളും വിവാഹങ്ങളും യജ്ഞങ്ങളും പെൺകൊടകളും എവിടെവെച്ചോ, ശിവൻ എന്നെന്നും ഭൂതഗണങ്ങളോടൊന്നിച്ചു വിഹരിക്കുന്നതെവിടെയോ, ലോകപാലന്മാർ മഹാമേരുവിങ്കലെന്നപോലെ വാഴുന്നതെവിടെയോ, ആ ദീർഘവിശാലമായ ഇളാവൃതവർഷത്തിലാണ് ദേവസൈന്യം നിന്നിരുന്നത്.

ഇക്കണ്ണുകൾ തേൻപോലെ മത്തെച്ച ആ അമ്പിളിത്തെല്ലണിഞ്ഞ തമ്പുരാൻ ഗീർവാണപ്പെരുമാളോടും ഗണനായകരോടുമായിട്ടരുൾചെയ്തു:— 'വാസവ, ഇതാ കാണുന്നു, വിമാനധ്വജപതാകാലംകൃതമായ ശത്രുക്കളുടെ മുപ്പുരം; ഒരു കേളികേട്ട കെട്ടിടമാണിതു്. അഗ്നിപോലെ ലോകരെ തപിപ്പിക്കുന്നതാണിതു്. ഇതാ, മലയോളം പോന്ന കിരീടകുണ്ഡലാലംകൃതരായ ദാനവന്മാർ മതിലുകളിലും ഗോപുരങ്ങളിലും കൊത്തളങ്ങളിലും പടിപ്പുരകളിലും നില്ക്കുന്നു; ഇതാ, കരിംകാറുകൾപോലെയുള്ള വികൃതമുഖന്മാരായ ദൈത്യന്മാർ വിജയത്തിന്നായി ആയുധങ്ങളേന്തി പുരത്തിൽനിന്നു പുറപ്പെടുന്നു. അതിനാൽ ഭവാൻ മികച്ച വില്ലും വളരെശ്ശരങ്ങളും കൈക്കൊണ്ടു്, കൂട്ടുകാരൊന്നിച്ചു്, ശൂരരായ എന്റെ ഭൃത്യരോടും കൂടി, അസുരക്കൂററന്മാരെ കൊന്നൊടുക്കുക. ഞാൻ മികച്ച തേരിൽ പുരത്തിന്റെ മുൻവശത്തു്, ഒരു മലപോലെ നിശ്ചലനായി, നിങ്ങൾക്കു ജയത്തിനു പഴുതു നോക്കിനില്ക്കാം; എപ്പോൾ പുഷ്യയോഗത്തിൽ മൂന്നു പുരവും ഒന്നിച്ചുകൂടുമോ, അപ്പോൾ അതിനെ ഞാൻ ഒരൊററശ്ശരംകൊണ്ടു ചുട്ടെരിച്ചുകൊള്ളാം.

(വഞ്ചിപ്പാട്ടു്)

പരമേശഭഗവാനിപ്പറഞ്ഞതുകേട്ടിന്ദ്രനു-
ള്ളപ്പൂഴ നടകൊണ്ടാൻ മുപ്പുരം വെല്വാൻ;
ഘോരരഥമേറിദ്ദേവന്മാരും പുറപ്പെട്ടു, പൊങ്ങും
കാറുകൾപോലലറിനാർ പാർഷദന്മാരും.
അന്നാദരത്താൽ ത്രിപുരത്തിൽനിന്നായുധം പൂണ്ടിറങ്ങി-
ച്ചെന്നവരോടടരേററാർ ദാനവർ വാനിൽ.
ആർത്താർ കാറൊച്ചയിൽ മദം ചീർത്തു കാർകൾക്കൊക്കും ചിലർ
വാദ്യം മുഴക്കിനാർ സിംഹനാദത്തോടൊപ്പം.
വാനോരുടെയാർപ്പും തൂര്യധ്വാനവും ദൈത്യാരാവത്താൽ
നൂനം ഗ്രസ്തമായ്പ്പോയ്, ചന്ദ്രൻ മേഘത്താൽപോലെ.
ചാലെ രാകാചന്ദ്രോദയാൽ വേലിയേറ്റം പെരുംകടൽ-
പോലായിതപ്പുരത്രയം ഘോരാസുരരാൽ.
തത്ര മതിൽ ഗോപുരങ്ങൾ കൊത്തളവുമേറിനിന്നു
യുദ്ധക്കഴലൂതുകയായ് ദൈത്യന്മാർ ചിലർ.
തങ്കമാലയിട്ട ചിലർ, തൻകൈകലസ്സു മിന്നിച്ചുകൊ-
ണ്ടുകോടത്താരംഭസ്സുററ മേഘങ്ങൾപോലെ.
ഓട്ടംതുടങ്ങിനാരാരായാട്ടിക്കളഞ്ഞിട്ട ചിലർ;
വീട്ടിൽ വാഴ്വോരെന്തിതെന്നു ചോദിച്ചാർ തമ്മിൽ.
'എന്തിതെന്നറിവില്ലെനിയ്ക്കു,ഞ്ഞോ പോയിതെന്റെ ബോധ,-
മെല്ലാം പിമ്പറിയാം; നേരം വേണമുണ്ടല്ലോ!'

'എന്തോ സിംഹം ജഗദ്രഥമേറിയിതാ, മുപ്പുരത്തെ-
ബ്ബാധിച്ചുമതന്ന രോഗം ദേഹത്തെപ്പോലെ!'
'ആരെങ്കിലുമാട്ടേ ഇവനാ,നിന്നവീ വെമ്പലിലോ?
പോരികസ്സൂവുമായ്; ഞാനാരോടു ചോദിക്കം!'
ദൈതേയന്മാരവരേവം ജാതസംഭ്രമരായ്ച്ചെന്നു-
ചോദിക്കയും ചൊൽകയുമായങ്ങു തങ്ങളിൽ.
താരകാക്ഷപുരത്തിലെത്താരകാക്ഷാദ്യരും പോന്നാർ
പാതാളയിൽനിന്നുഗ്രൻപാമ്പുകൾപോലെ.

ഓടിയേൽക്കുമദൈത്യരെപ്പാരേ നിന്നീ ഗണാഗ്ര്യന്മാർ,
പ്രൌഢഗജങ്ങളെസ്സിംഹത്തലവർപോലെ.
ആടീപ്പൂമായ്ച്ചുമഞ്ഞിതാ സ്ഫീതദർപ്പരടെരൂപ,-
മൂതിയുതിപ്പിടിപ്പിച്ചു ചെന്തീയിന്നൊപ്പം!
ഘോരനാദം വൻവില്ലുകൾ പാരം കലച്ചവർ തമ്മിൽ
നേരിട്ടെയ്യാരയിരിനെയ്യുന്നമമ്പുകൾ.
പാർഷദർതൻ പന്തിയല്ലപ്പൂമുഗനേർമോന്തകൾ
പാറ്റു പാറ്റു ചിരി കൂട്ടീ സുന്ദരർ ദൈത്യർ!
പുഷ്ടദോർദ്ദണ്ഡങ്ങളെയ്തു വിട്ട വിശിഖങ്ങൾ മട-
ച്ചുട്ടു പൂകീ, പറവകൾ തടാകംപോലെ.
'എങ്ങുപോവും നിങ്ങൾ കടന്നീ?-ഇങ്ങുചോദ്യവൻ ഞാൻ; വരി-
കിങ്ങോട്ടുതാനെ,ന്നാൽ കഥ തീർത്തേക്കാമെന്നായ്
വീരചൊല്ലിഗ്ഗണാഗ്ര്യരെക്കൂരമ്പിനാൽപ്പിളർത്തിനാർ,
സൂരാംശുക്കൾ മേഘങ്ങളെപ്പോലെ ദൈത്യന്മാർ.
സംഹരിച്ചു ദൈത്യരെയും സിംഹനേത്രർ പാരിഷദർ
സിംഹവീര്യർ മലമുടി കല്ലുരങ്ങളാൽ.
അപ്പുരമൊട്ടുക്ക തിങ്ങീ നിർമ്മരമസ്സുരന്മാരാ-
ല,ഭ്രങ്ങളാലന്നങ്ങളാലംബരംപോലെ.
വമ്പർ വിൽവളച്ചു ദൈത്യരമ്പിൻകൂടൽ ചേർത്താരങ്ങു-
മമ്പർക്കോൻ വില്ലണിക്കാർകൾ ദുർദ്ദിനംപോലെ.
പെറ്റുംപെറ്റുമമ്പേൽക്കയാൽ ഗാത്രരക്തം പൊഴിഞ്ഞങ്ങു-
മൂർത്തിമേർ, പൊന്നൊലിക്കും ശൈലങ്ങൾപോലായ്.
കന്മരപട്ടസമ്പ്ലുല വെണ്മഴ വരുത്താൽ ദൈത്യർ
ചമ്മന്തിയായ്, കല്ലുളിയാൽ കാചങ്ങൾപോലെ.
താരകാക്ഷൻ ജയിക്കെന്ന താരഘോഷം കൂട്ടീ ദൈത്യർ,
ഗൌരീശേന്ദ്രർ ജയിക്കെന്ന പാർഷദാഗ്ര്യരും.
തടയപ്പെട്ടിഷുക്കളേററുടൻ പിളന്നാർത്താരിരു-
പടയിലും ഭടർ വർഷമേഘങ്ങൾപോലെ.
കൈതലകൾ "കൊടിമരം ശോണപ്പുഷ്പമറുവീണു
ഭീതിദമായ് മാംസരക്തം തിങ്ങിപ്പോർക്കളം.

വരാസ്ത്രങ്ങളൂക്കിലേററു കരിയാനപ്പാട്ടയരെ-
ത്തെറിച്ചുഥ നിലംപൊത്തീ രണ്ടുകൂട്ടരും.
സിദ്ധാപ്സരശ്ചാരണരാമർദ്ദനംകണ്ടുകളിററു
തത്ര വാനിൽ കൂക്കിയാർത്താർ 'ഹൈഹൈഹൈ'ന്നായ്.
ആനും കൊട്ടാരത്തെയും സുരഭേരികൾ ശബ്ദിച്ചു വാനിൽ-
ക്കാറൊലിയാലീറപൂണ്ട ശരഭർപോലെ.
ആറുകളാഴിയിൽപ്പോലെ, ഘോരാഹികൾ പുററിൽപ്പോലെ
ചേരുകയായ് മുപ്പുരത്തിൽ ക്രുദ്ധരാം ദൈത്യർ.
അത്താരകാക്ഷപുരേ പാകെയെത്തി ചുററും സുരസുരർ
ശസ്ത്രമേന്തി,ച്ചിറകൊക്കമദ്രികൾപോലെ.
മുപ്പുകായ് നിന്നടരാടീ മുപ്പുരത്തിൽഗ്ഗണമുഖ്യർ;
നിഷ്പതിച്ചു പോരിൽ വിദ്യുന്മാലി മയരും.

പെരുമലപോലെയുള്ള സുരാരീന്ദ്രൻ വിദ്യുന്മാലി-
യൊരുഘോരപരിഘത്താൽ നന്ദിയെത്തച്ചാൻ;
തലചുററിപ്പോയ് നന്ദിയുമാബ്ബലമേവും തല്ലിനാൽ, പ-
ണ്ടലർപ്പെൺകാന്തന്റെ മധുതാഡനാൽപോലെ.
നന്ദീശന്റെ മയക്കംകണ്ടൊന്നായ്പ്പാടിച്ചോടിയേററാർ
നന്ദ്യവീശ്വർ ഗണമുഖ്യർ വിദ്യുന്മാലിയെ:
ശങ്കുകർണ്ണൻ, ഘണ്ടാകർണ്ണൻ, മാകാളനെന്നിവരാമ
വൻകരികൾക്കൊക്കം ഭ്രാതാവശ്ശരെയെല്ലാം
പെററുംപെററുമസ്ത്രങ്ങളാൽപ്പിളർത്തു പിളർത്തുച്ചതി-
ലാത്താനദൈത്യേന്ദ്രൻ വാനത്തംബുദംപോലെ
അന്നാമത്താൽ ബോധംപൂണ്ടു നന്ദീശനും ശിനേശാജൻ
ചെന്നടുത്താനാഗ്ഗ്രു വിദ്യുന്മാലിതൻ നേരെ;
എന്നിട്ടീശരത്തും ചെന്തീയെന്നപോലെ മിന്നും വജ്രം
നന്നായ്വിട്ടാൻ വജ്രാംഗനാമത്താനവങ്കൽ.
ഘോരമാ മുത്തണിവജ്രം മാറത്തേററു വീണിതവൻ
പാരിലിന്ദ്രവജ്രമേററ പർവ്വതംപോലെ.

കലനന്ദി നന്ദി ദൈത്യത്തലവനെക്കൊന്നതിനാൽ
നിലവിളിക്കൂടിഗ്ഗണനാഥർതൻനേരെ;
മാഴ്കിയെപ്പാടിച്ചോടിയേററു, മാമലമരങ്ങൾ മേന്മേൽ-
ത്തൂകിക്കൊണ്ടൊരസുരന്മാർ മേഘങ്ങൾപോലെ.
അദ്രികളാൽപ്പരിക്കേററു കർത്തവ്യത്തെയറിയാതായ്
രുദ്രഭടർ, പൂജാർഹനെദ്ദുർവൃത്തർപോലെ.
പോരിലാ വൃക്ഷാദ്രികൾക്ക നേരാം വടിവാന്ന കാണായ്
താരകാക്ഷാസുരവരൻ പ്രതാപശാലി.

തലപൊളിഞ്ഞംഘ്രിമുഖം പിളർന്നപ്പാർഷദോത്തമർ
വലഞ്ഞുപോയ് മന്ത്രഹതഫണികൾപോലെ.
ഉഗ്രമായാബലൻ മയൻ മർദ്ദിക്കയാലൊത്താത്തവർ
അത്ര വട്ടംചുററീ, കൂട്ടിൽപ്പക്ഷികൾപോലെ.
താരകാക്ഷനുമെരിച്ചു മാരാരിസൈന്യത്തെയെല്ലാം,
പാരം വനംവിറകിനെപ്പാവകൻപോലെ.
താരകാക്ഷൻ പാർഷദരെശ്ശരമ്പിൻമാരികൾകൊണ്ടും
ധീരൻ മയൻ മായകൊണ്ടും തട്ടത്തുകൊന്നാൻ.
തീരെ വിവശരായ്പ്പോയീ തീക്കണ്ണന്റെ ഭടശ്രേഷ്ഠർ,
വേതകൾക്ക കേടുപെട്ട വൃക്ഷങ്ങൾപോലെ.
ശീഘ്രം മയൻ ശത്രുക്കൾ തൻനേർക്ക വിട്ടു വീണ്ടും വീണ്ടും,
വ്യാഘ്രം, സിംഹം, മെട്ടടിമാൻ, വൻചമരിമാൻ,
ചീറവും പാമ്പ്, നക്രം, ഭൂതം, കുററമല, മരം, വെള്ളം,
കാററു, ചെന്തീയിവററിനെ മായാബലത്താൽ.
താരകാക്ഷനും മായയാൽ വീരനാം മയാസുരനും
പോരിൽബ്ബോധംകെടുക്കയാലപ്പാർഷദേന്ദ്രർ
ചിത്തംകൊണ്ടുമനങ്ങുവാൻ ശക്തരാകാതുഴന്നാൽ
ബദ്ധങ്ങളായിന്ദ്രിയങ്ങൾപോലടിപെട്ടു!
നീർക്കോളു, ഗിരി, ഗജ, മശകം, വ്യാഘ്ര, സിംഹ, തരക്ഷു, ക-
ള്ളാൾക്കരടി, രക്ഷസ്സുകൾ തൊട്ട വർഗ്ഗങ്ങൾ
നേർക്കയാൽ വെളിവാകെപ്പോക്കറിതള്ളപ്പെട്ടവ-
രു, കടലിങ്കൽ നില തേടുന്നോർ പോലായ്!

ഭൂതവജ്ജ്ർ പരിക്കേൽക്കെ, ദൈത്യരാഹവേ, ദേവ-
നാഥർ സായുധരായ്ക്കേറീ മാററാപ്പടയിൽ—
പരിഘവാൻ കൃതാന്തനും പുര ഭൂതി വരുണനും
സുരകോടി പരിവൃതൻ സുബ്രഹ്മണ്യനും
ഐരാവതത്തിന്റെ പുറത്തേറി വജ്രായുധനമർ-
പ്പോരിൻപെരുമാളാകിയ പാകവൈരിയും
താരേശനും പുത്രാന്വിതൻ സൂരൻതാനും കുബേരനും
ക്രൂരർ കാതര വൈരിപ്പട പൂകീ സഗർവ്വം:
കരുമേവും കൊലയാനപ്പേറുമാക്കളെന്നംപോ-
ലു, തങ്ങന്മാരളും തിങ്ങുമംബരംപോലെ;
കണ്ടീരവർ വിജനത്തിൽക്കണ്ട ഗോകുലത്തെപ്പോലെ
മണ്ടിയണഞ്ഞിതു ദേവന്മാരാദൈത്യസൈന്യത്തെ.
ഉഗ്രമവർ താഡിക്കയാൽ ഭടർ മാഴ്കി വശംകെട്ട
പടയൊളു ഭഗ്നമായീ പാർഷദന്മാരാൽ;
ദിവ്യജ്യോതിർജ്യോതിസ്സായ ഭവ്യാത്മാവാം ഭാസ്കരനാ-
ലുർവ്വീവാസികൾതൻ ഘോരതമസ്സുപോലെ.

മായാബലം, നിശേശനാലായതം രാവിതരംപോലെ
പായിക്കപ്പെട്ടു,ശസ്ത്രബലം പാരിച്ചീടവേ,
ദിക്പാലരും ഗണാഗ്ര്യരുമൊപ്പമങ്ങു മുഴക്കിനാ-
രുരുഭമാം സിംഹനാദമൊട്ടുസമയം.
കൈകാൽ തലയററും മെയ്യിലാകെദ്ദേവാസ്ത്രങ്ങളാണ്ടും
മാഴ്കീ ദൈത്യർ, ചേററിൽത്താന്ന മാതംഗർപോലെ.
ശക്രൻ വജ്രം പ്രയോഗിച്ചാൻ, ശക്തി ശക്ത്യാ കാർത്തികേയ-
ന,ഉഗ്രദണ്ഡം യമൻ, ജലപാലകൻ പാശം,
അക്കൈതവതേജോവീര്യത്തികവോടും വിളങ്ങിന
സ്വകേശനാം യക്ഷരാജൻ കാലശൂലവും;
ശുദ്ധപൂർണ്ണാഹുതികൊണ്ടു കത്തിയാളും ഹുതാശന-
നൊന്നാതെ ദേവസത്തരാം പാർഷദാഗ്ര്യരും
നിർദ്ദഹിപ്പിക്കയായി നിർജ്ജരാരിനികരത്തെ,
വിദ്രുതം വീണിട്ടുമിടിവാളുകൾപോലെ.

മയൻ തദാ, ദേവേശനായ് മഖാശനരക്ഷിതാവായ്
മയിലേറിയോനാം മലമാതിന്മകനെ
ഒരമ്പാൽ പിളർത്തുചൊന്നാനരം താരകാക്ഷനോട്:—
'പുരമുൾപ്പൂകട്ടെ വീര, പടയുമായ് ഞാൻ;
കഥത്തിനായ് ദൃഢമല്ലേ, കുറച്ചിട വിശ്രമിച്ചി-
ട്ടരിനിരയോടു വീണ്ടുമടർ ചെയ്യുവൻ.
വാഹം, ധ്വജം, ഛത്ര, ശസ്ത്രവ്യൂഹമിവയുടഞ്ഞവർ,
മോഹമസ്ത്രങ്ങളാൽ മുറിപ്പെട്ടവർ നമ്മൾ;
അപ്പാർഷദമുഖ്യരമർത്തിക്പാലരും ജയൈഷിക-
ളുതദാസിക്കകയും ചെയ്വൂ വിജയത്താലേ.'
മയവാക്യം കേട്ടു ശക്തമയക്കണ്ണൻ താരകാക്ഷൻ
ഭയത്തോടെ പുരം പൂക്കാൻ ദൈത്യരോടൊപ്പം.
ഇമ്പംമുഴത്തളുനേരത്തുമ്പരാക്ഷ്മാപ്പിനാലും,
വൻപടഹഭേരീശംഖാസംഘോഷത്താലും,
കംബിസിംഹഗർജ്ജനങ്ങൾ ജൃംഭിച്ചീടും ഹിമാദ്രിതൻ-
ഗംഭീരഗഹ്വരംപോലായ് ശംഭുവിൻസൈന്യം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
വിഷ്ണുബലിവധം ഒരുനൂററിമുപ്പത്തഞ്ചാമദ്ധ്യായം.

—0—

# ഒരുനൂററിമുപ്പത്താറാമദ്ധ്യായം

**സൂതൻ:**—മായാവിയായ മയാസുരേന്ദ്രൻ ധ്യാനംചെയ്തിട്ട്, നീലമേഘം ആകാശമെന്നപോലെ, വേഗത്തിൽ മുപ്പുരമുറപ്പുകി.. ചുട്ടുമ്മ നെടുവീർപ്പോടെ, ഇടയ്ക്കുവെച്ചു ദാനവരെ കണ്ടിട്ട്, മറെറാരു കാലമനസ്സാലിരുന്ന മയൻ പ്രളയകാലം വന്നതായി നിരൂപിച്ചു. 'ആരുടെ മുമ്പിൽ പോരിനൊരുങ്ങിയാൽ ഇന്ദ്രനും ഭയപ്പെടുമോ, ആ പുകളേറിയ വിദ്യുന്മാലിയും കൊലപ്പെട്ടുപോയി! ഈ മുപ്പുരത്തിന്നൊത്ത ഒരു ദുർഗ്ഗം ഇല്ലതന്നെ; അതിന്നും വന്നുവല്ലോ, ഈ ആപത്ത്! എങ്ങിനെ ദുർഗ്ഗംകൊണ്ടു പ്രയോജനം; ദുർഗ്ഗവും മഹാദുർഗ്ഗവുമൊക്കെ കാലത്തിൻെറ വശത്തിലാണ്. കാലം കോപിച്ചാൽ അതിൽനിന്നു നാം എങ്ങനെ രക്ഷപ്പെടും? മൂന്നുലോകങ്ങളും ജീവികളിലെല്ലാം യാതൊരു ബലമുണ്ടോ, അതു മുഴുവനും കാലത്തിന്നധീനമാണെന്നത്രെ ബ്രഹ്മവചനം. ഈ നീക്കപ്പോക്കില്ലാത്ത അമിതാത്മാവിങ്കൽ എന്തുപായം പാവും? ഇതിനെ ലംഘിപ്പാൻ, മഹേശ്വരൻതിരുവടിയല്ലാതെ ആരാളാവും? ഇന്ദ്രനേയോ യമനേയോ വരുണനേയോ കുബേരനേയോ ഞാൻ പേടിക്കുന്നില്ല; ആ ദേവന്മാരുടെ സ്വാമിയായ മഹേശ്വരനെയാകട്ടെ, ജയിപ്പാനെളുതല്ല. എന്നാൽ, വീരന്മാരേ, ഐശ്വര്യത്തിൻെറയും പ്രഭുത്വത്തിൻെറയും ഫലം ഞാനിപ്പോൾ എമ്പാടും കാണിക്കാം. മികച്ച സഞ്ജീവനൌഷധികളോടുകൂടിയ മരുന്നുകളും ഞാനുണ്ടാക്കാം; അവ ദൈത്യന്മാരെ ജീവിപ്പിക്കും.'

എന്നിങ്ങനെ നിശ്ചയിച്ചു ബലവാനായ മയൻ മായകൊണ്ട് ഒരു വാപിയെ, ബ്രഹ്മാവു രംഭയെ എന്നപോലെ വിരചിച്ചു: അതിന്നു രണ്ടു യോജന നീളവും ഒരു യോജന വീതിയുമുണ്ടായിരുന്നു; പടവുകളോടുകൂടിയ അതു വിവിധവർണ്ണമായ ഒരു പരവതാനിപോലെയും, നിലാവുപോലെ നിർമ്മലമായി അമൃതഗന്ധിയായ ജലം നിറഞ്ഞിരുന്നതിനാൽ, ഗുണങ്ങൾ നിറഞ്ഞ ഒരു സുന്ദരിപോലെയും ശോഭിച്ചു; സൂര്യചന്ദ്രവർണ്ണങ്ങളായ പത്മോല്പലകുമുദങ്ങളാലും അരയന്നങ്ങളാലും അതു പുതപ്പിട്ടപോലിരുന്നു; നല്ല പൊന്നിൻനിറമിയന്ന മധുരനാദികളായ പക്ഷികൾ, തരുണിയെ കാമികളെന്നപോലെ അതിനെ ചുററിക്കൂടിയിരുന്നു.

മയൻ ആ വാപിയെ, മഹേശ്വരൻ ഗംഗയെ എന്നവണ്ണം നിർമ്മിച്ചിട്ട്, അതിൽ ഒന്നാമതു വിദ്യുന്മാലിയെ മുക്കി. കുളത്തിൽ മുക്കപ്പെട്ടതോടുകൂടി, ആ കരുത്തേറിയ അസുരൻ, തൽക്ഷണം വിറകുകൊണ്ടു ജ്വലിപ്പിച്ചു ഹോമിച്ച അഗ്നി എന്നപോലെ എഴുന്നേററു! അവരും എഴുന്നേററു മയനെ തൊഴുതു, താരകാക്ഷനെ അഭിവാദ്യംചെയ്തിട്ട് ഇപ്രകാരം ഉരിയാടി:—'എവിടെ, പാർഷദക്കൂട്ടങ്ങൾ ചുഴന്ന നന്ദിയും രുദ്രനും!

നമുക്ക ശത്രുക്കളോട്ട് ഉടൽ ഞെരിച്ചു പോർ പൊരുതാം; നമുക്കങ്ങോ, ദേഹത്തെക്കുറിച്ചു ഭയ! ഒന്നുകിൽ നമുക്ക ശത്രുനെ കീഴടക്കാം; അല്ലെങ്കിൽ, യുദ്ധത്തിൽ വധിക്കപ്പെട്ടു കാലന്നിരയാവാം.' വിദ്യുന്മാലിയുടെ ഈ ഊർജിതമായ വാക്ക കേട്ടിട്ടു കൺ നനഞ്ഞ മയൻ അയാളെ കെട്ടിപ്പുണൎന്നര ചെയ്തു:—'വിദ്യുന്മാലി, എനിക്ക ഭവാനെക്കൂടാതെ രാജ്യവും വേണ്ട, ജീവിതവും വേണ്ട; മഹാബാഹോ, മറവുള്ളതെന്തിന്! ഇതാ, ഒരു വമ്പിച്ച അമൃതിൻകുളം ഞാൻ മായകൊണ്ടുണ്ടാക്കിയിരിക്കുന്നു; കൊല്ലപ്പെട്ട ദൈത്യദാനവന്മാരെ ജീവിപ്പിക്കാനാണിതു്. ഭാഗ്യം, ഭവാൻ യമലോകത്തു നിന്നു തിരിച്ചെത്തിയല്ലോ; കവിഞ്ഞുപോയ മഹാനിധി വരുതിക്കാലത്തു കിട്ടിയിരിക്കയാണ് ഞങ്ങൾക്കിപ്പോൾ!' ആ മയമായാനിൎമ്മിതമായ കുളം കണ്ടു കണ്ടു കണ്ണും മുഖവും കളിൎത്ത ദൈത്യതലവന്മാർ കഥിച്ചു:—'ദാനവരേ, ഇനി പ്രമഥരോട്ടു പേടികൂടാതെ പൊരുതിക്കൊൾവിൻ; കൊല്ലപ്പെട്ടാൽ, മയൻ തീൎത്ത കുളം ജീവിപ്പിക്കും.'

(കാകളി)

പിൻപഞ്ചു മെന്നേലടിച്ചാർ പെരുമ്പറ;
ജൃംഭിച്ചു ഘോരഗംഭീരം തദാരവം,
അംഭോധി കോൾക്കൊണ്ടിരമ്പുന്നതിന്നൊത്തു-
മംഭോധരമിരമ്പുന്നതുപോലെയും;
അപ്പടഹധ്വനികേട്ടു പുറപ്പെട്ടു
മുപ്പുരത്തിൽനിന്നടരിനായ് ദ്ദാനവർ:
വെള്ളിയും പൊന്നുമിരിമ്പുമാം കൽ പതി-
ച്ചുള്ള വളകളും കണ്ഠലഹാരവും
പ്രൌഢകിരീടവും ചേലിൽധരിക്കയാൽ
ഗാഢംപുകഞ്ഞാളുമഗ്നികൾക്കൊത്തവർ,
ശസ്ത്രങ്ങളേന്തിവിളങ്ങും സുവിക്രമർ,
നൃത്തംചവുട്ടുന്ന നർത്തകർപോലവേ,
ഗർജ്ജിച്ചിടും മഴക്കാർകൾപോലെ, മദ-
വർജ്ജിതരാകിയ സിംഹങ്ങൾപോലവേ,
തുമ്പിയുയർത്തിയ കരികൾപോലവേ,
ഗംഭീരതോയാശയങ്ങളെപ്പോലവേ
പൂട്ടററ സൂര്യരും വൃക്ഷങ്ങളുംപോലെ,
ക്രുദ്ധർപ്രമഥരെ ഞെട്ടിച്ചുകൊണ്ടുടൻ;
രുദ്രഗണങ്ങളും താർക്ഷ്യഗതി കതി-
ച്ചുദൈത്യരോടേറേററാർ സഹർഷരായ്.

നന്ദീശചതാരകാക്ഷാവരൂതിയിൽ
നിന്നെതിർചെയ്യുവായ് പാർഷദന്മാർ;

നൽത്തിങ്കൾപോലുള്ള വാൾകളാൽ വെട്ടിനാർ,
കുത്തിനാർ തീപോലെരിഞ്ഞ ശൂലങ്ങളാൽ,
അസ്ത്രങ്ങളന്യോന്യമാഞ്ഞുവിട്ടീടിനാർ
യുദ്ധത്തിലാ രണ്ടുകൂട്ടരുമൊപ്പമേ;
വീസ്തൃമസികളുമെയ്യും ശരങ്ങളും
ഭാസിച്ചു കൊള്ളിമീൻചാട്ടങ്ങൾപോലവേ,
നിർദ്ദയം വേൽകൊണ്ടു മാർപിളർത്തു നിലം-
പൊത്തിച്ചു പാർഷദന്മാരും ദിതിജരും
വന്നരകങ്ങളിലാണ്ടുകിടപ്പുവ-
രെന്നതിൻവണ്ണം ഞെരങ്ങിനാർ മേൽക്കുമേൽ.
ഉൽക്കടമാകിയ കോടീരവും തനി-
പ്പൊൽക്കുണ്ഡലങ്ങളും ചേർന്ന ശിരസ്സുകൾ
ഉർവിയിൽ വീഴ്കയായ്, കല്പാന്തകാലത്തു
പർവതശൃംഗങ്ങളെന്നകണക്കിനേ.
വാൾപരിഘം മഴുപട്ടസത്താൽ പിള-
ന്നാപതിച്ചാർ ഭുവി ഹസ്തീന്ദ്രർപോലവർ.
അത്യുഗ്രമാർത്താർ സഹർഷരായ്പ്പാർഷദർ;
സിദ്ധർ ചിലർ യുദ്ധഗീതം നടത്തിനാർ!
'കെല്പൻ പ്രമഥ, നീ; ദൃപ്തൻ ദിതിജ, നീ'-
യിപ്പടി പോർമുന്നിലോതിനാർ ചാരണർ.
ദാനവന്മാർ തൻപരിഘപ്രഹാരങ്ങൾ
മേനിയിലേററു ശിവന്റെയാൾക്കാർ ചിലർ
വക്ത്രങ്ങളിൽനിന്നു ചെഞ്ചോര കക്കിനാ-
രദ്രികൾ കാഞ്ചനധാതുകണക്കിനേ.
നാരാചവൃക്ഷാദ്രിശൃംഗങ്ങളാൽസ്സുര-
വൈരികളേയും വധിച്ചിതു പാർഷദർ.

വ്യാപന്നദൈത്യരെ മററു ദൈത്യോത്തമർ
വാപിയിൽക്കൊണ്ടുപോയ് മുക്കീ മയാജ്ഞയാ;
അത്തവ്വിൽ, മുൻമട്ടു വസ്ത്രാഭരണങ്ങ-
ളൊത്തുവിളങ്ങുന്ന മെയ്യോടാളാണവർ
വിണ്ണിൽസ്സുരർപോലുയിർത്തെഴുന്നേററിട്ടു
ചണ്ഡമായ്ക്കൈ കൊട്ടിയാർത്തു പാരമാർത്തിനാർ,
'ദൈത്യരേ, നിങ്ങളിപ്പാർഷദന്മാരോടു
നേർത്തടുത്തീടുവിൻ, നില്പതെന്തിങ്ങനെ?
പോരിൽക്കൊലപ്പെട്ടുപോകിലും നിങ്ങൾക്കു
നീരാഴി വീണ്ടും തരുമുയിരെ'ന്നമായ്.
ശങ്കുകർണ്ണനിതുകേട്ടുചെന്നോതിനാൻ
ശങ്കരനോടു മഹോഗ്രഗ്രഹോപമൻ:—

'സ്വാമിൻ, ഭവത്ഭടർ വീഴിച്ചു വീഴിച്ചു
ഭീമസ്വരൂപരാം ദാനവന്മാരിതാ,
രണ്ടാമതുമെഴുന്നേററു പോരുന്നു: നീർ-
കൊണ്ടു നനച്ചേററ സസ്യങ്ങൾപോലവേ.
ഉണ്ടിപ്പുരത്തിൽസ്സുധാവാപിയൊന്നു;തിൽ-
ക്കൊണ്ടിട്ടിടുമ്പോളുയിർക്കൊൾവു ചത്തവർ!'
എന്നിതുണർത്തിക്കെ,യുണ്ടായി ഘോരമാം
ദുർന്നിമിത്തം പലതീശപരസേനയിൽ.
ഭീതികരാക്ഷനാം താരകാക്ഷാസുരൻ
വാ തുറന്നീടിന കേസരിപോലവേ,
ക്രോധമേറിത്തന്നായ് കാത്യായനീപ്രാണ-
നാഥൻറ തേരിനു നേർക്കു പാഞ്ഞെത്തിനാൻ;
എന്നതുകണ്ടുഗ്രശംഖഭേരീരവം
നന്നായ് മുഴക്കിനാർ ദാനവർ മുപ്പുരെ.
ഭൂമി കലുങ്ങി; നിലത്താണുപോയ് രഥം;
സ്വാമിക്കു ചിത്തം പതറീ വിരിഞ്ചനാം.
അസ്സുരശ്രേഷ്ഠരൊത്തതേരിടികയാ-
ൽസ്ഥാനമാണ്ടു ഗുണവാൻ കണക്കിനേ.
ആതപകാലത്തിലല്പാംബുപോലവേ.
ധാതുക്ഷയത്തിൽക്കളേബരംപോലവേ,
ചിരകന്നിടിവേൽക്കയായിതാ സ്യന്ദനം,
ധിക്കൃതമാകിയ സൗഹൃദംപോലവേ.
താഴത്തു ചാടിപ്പിടിച്ചാൻ പൊതംകെല്ലാം-
ഴ്ന്ന തേരുപൊക്കാൻ പിതാമഹൻ;
അപ്പോഴേ ബാണത്തിൽനിന്നിറങ്ങി,യൊരു
കെല്പൊത്ത കാളതൻ മെയ്പൂണ്ടു കേശവൻ
നീലോപലാഭനാത്താങ്ങാവതല്ലാത്ത
മൂലോകഭൂപരഥത്തെ മഹാരഥൻ
കൊമ്പുകൾകൊണ്ടങ്ങുയർത്തിവെച്ചാൻ മുടി-
ഞ്ഞൊന്നുംകലത്തെക്കുലാലൻപോലവേ.

താരകാക്ഷൻ, ചിറകുള്ള മഹാദ്രിപോ-
ലാ രഥത്തോടു നേരെത്തല്ലാൻ വിരിഞ്ചനെ;
എയ്തേററ ചമ്മട്ടി തേർത്തടത്തണ്ടിൽ വെ-
ച്ചുത്തപ്തനായ് മെയ്യിലൂതിനാൻ നാന്മുഖൻ!
താരകാക്ഷപരിഗ്രാഹികൾ ദാനവർ
ഘോരമാർത്താർ തദാ പാഴിടിനൊച്ചയിൽ.
ആ വൃഷരൂപി വൃഷധ്വജപൂജിതൻ
ഗോവിന്ദനച്യുതൻ ചക്രാങ്കിതകരൻ

യുദ്ധത്തിലാസുരസൈന്യത്തെയൊക്കെയും
മർദ്ദിച്ചു മുപ്പുരം പൂകിസ്സുരേശ്വരൻ,
കൈരവപത്രമാല്ലലങ്ങൾ വിരിഞ്ഞതാമി-
ക്കാറുകൾ ബിംബിച്ച വാപിയണഞ്ഞുടൻ
തീരെക്കുടിച്ചിതാപ്പീയൂഷമാം ജലം,
സൂരൻ പെരിയ രാക്കുളിരുകൾപോലവേ.
ദൈത്യേന്ദ്രവാപി കുടിച്ചുവററിച്ചതി-
രൌദ്രമായ് മുക്രയിട്ടീടിനപോന്നച്യുതൻ
പേർത്തും ശരോപരി കേറിമരുവിനാൻ
നേർത്ത മഞ്ഞപ്പട്ടുടുത്ത മഹാദ്യുതൻ.

പിന്നുഗ്രവക്ത്രർ ഗണാഗ്ര്യർ മർദ്ദിക്കയാൽ
വൻപുഴപോലെയൊലിക്കും നിണത്തോടും
പിന്മാറുകയായ് രണത്തിൽനിന്നസുരർ,
ധർമ്മസ്ഥരിൽ നിന്ന നയങ്ങൾ പോലവേ.
ഭീമപ്രമഥർതന്നസ്ത്രമേററു വല-
ഞ്ഞാ മയൻ മുമ്പായ മുപ്പുരാധീശരും
പിന്തിരിഞ്ഞു പുരം പുക്കാരുഷസ്സിങ്ക-
ലന്ധകാരങ്ങൾ ഗുഹാന്തരംപോലവേ.
'അപ്പോൾവിളങ്ങും ഗണാദ്ധ്യക്ഷർ മാത്രമ-
ല്ലപ്പാകജിന്നന്ദി ഷണ്മുഖർ കൂടിയും
നിർഭരമാർത്താർ ചിരിച്ചാർ ജയമദാൽ
ദിക്പാലചന്ദ്രപ്രമുഖരോടൊപ്പമേ!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
അസുരപരാജയം എന്നൂററിമുപ്പത്താറാമദ്ധ്യായം.

——(൦)——

## ഒരുനൂററിമുപ്പത്തേഴാമദ്ധ്യായം

സൂതൻ:—'ത്രിപുരദാനവന്മാർ പോരിൽ പരിക്കേററു പേടിച്ച്, പ്രമഥന്മാരാൽ ഗോപുരമുടയ്ക്കപ്പെട്ടിരുന്ന പുരമുൾപ്പുകി. വിഷപ്പല്ലു പറിഞ്ഞ സർപ്പങ്ങൾക്കും കൊമ്പു മുറിഞ്ഞ കാളകൾക്കും ചിറകററ പക്ഷികൾക്കും വെള്ളംവററിയ പുഴകൾക്കുമൊത്തതായിരുന്നു അവരുടെ സ്ഥിതി. ദേവന്മാരാൽ മൃതപ്രായരാക്കപ്പെട്ടിരുന്ന അവർ, 'എന്തു വേണ്ടൂ' എന്നിങ്ങനെ, വലിയ ബുദ്ധിക്ഷയത്തിലകപ്പെട്ടു. ആ മനസ്സു മന്ദിച്ച ദാനവന്മാരോട്, ദാനവരുടെയെല്ലാം മേൽക്കോയ്മയുള്ള കമലാനനനായ മയാസുരൻ കഥിച്ചു:—'മുമ്പു പ്രമഥരോടും വിബുധരോടും ഘോരങ്ങളായ യുദ്ധങ്ങൾ ചെയ്ത്, അവരെ അഭിനന്ദിപ്പിച്ചവരാണല്ലോ നിങ്ങൾ; അങ്ങ

നെയുള്ള ദേവന്മാർ പിന്നീട്ട പ്രമഥരാൽ അത്യന്തം മർദ്ദിക്കപ്പെട്ടു പേടിച്ചരണ്ടു പുരത്തിലേയ്ക്കു പോന്നിരിക്കുന്നു. ഇതു ദൈവത്തിൻെറ പ്രാതികൂല്യംതന്നെ; സംശയമില്ല: അതിൽ മഹാന്മാരായവന്മാർക്കും മലംകാട്ടകേറേണ്ടി വരും. അഹോ, കാലത്തിൻെറ ബലം; അഹോ, ദുർജ്ജയം തന്നെ കാലം: ഇങ്ങനെയുള്ള ദുർഗ്ഗത്തിന്നും ഉപരോധം (ശത്രുക്കൾ ചുററും വളയുക) നേരിട്ടുവല്ലോ!' മയൻ മേഘസ്വരത്തിൽ ഈവിധം ഉരചെയ്തു, അസുരന്മാർ, ചന്ദ്രോദയത്തിൽ ഗ്രഹങ്ങളെന്നപോലെ, നിഷ്പ്രഭരായിപ്പോയി.

അപ്പോൾ കുളംകാവൽക്കാർ, മഴക്കാലമേഘങ്ങളെന്നപോലെ, തിരുമുമ്പിലെത്തി തൊഴുതുനിന്നു്, യമതുല്യനായ മയനോടുണർത്തിച്ചു:—'തമ്പുരാനേ, ഇവിടുന്നു് അമൃതു നിറഞ്ഞ ഒരു നിഗ്രഹവാപി കല്പിച്ചുണ്ടാക്കിയിരുന്നുവല്ലോ; പത്മോല്പലങ്ങളും മത്സ്യങ്ങളും നിറഞ്ഞിരുന്ന ആ കുളം ഏതോ ഒരു കാള കുടിച്ചു വററിച്ചുകളഞ്ഞു. ആ വാപി ഇപ്പോൾ കണ്ടാൽ, ഒരു ബോധംകെട്ട സുന്ദരിയെപ്പോലിരിക്കുന്നു!' കുളംകാവൽക്കാരുടെ അറിയിപ്പുകേട്ടു് മയാസുരേന്ദ്രൻ, കഷ്ടം എന്നിങ്ങനെ പലവുരു വുച്ചരിച്ചിട്ടു ദാനവന്മാരോടായിപ്പറഞ്ഞു:—'അസുരന്മാരേ, ഞാൻ മായാബലംകൊണ്ടുണ്ടാക്കിയ ഈ കുളം കുടിച്ചുവററിച്ചിരിക്കുന്നു എങ്കിൽ, സംശയമില്ല, നാം നശിച്ചുകഴിഞ്ഞു; മുപ്പുരം മുടിഞ്ഞുകഴിഞ്ഞു! ദേവന്മാരാൽ വധിക്കപ്പെട്ട ദൈതേയരെ അപ്പപ്പോൾ ജീവിപ്പിച്ചുപോന്ന കുളം കുടിച്ചു വററിച്ചിരിക്കുന്നു എങ്കിൽ, കുടിച്ചതു കള്ളിർക്കൊണ്ടൽവണ്ണൻ തന്നെ; ആ ഗദാപാണിയായി അജിതനായിരിക്കുന്ന വിഷ്ണുവൊഴിഞ്ഞു മററാരുണ്ടു്, ഞാൻ രക്ഷിച്ചിരുന്ന പീയൂഷതടാകം കുടിച്ചുവററിപ്പാൻ? അസുരന്മാരുടെ പരമരഹസ്യവും അവിടുന്നറിയാതെയില്ല; ഞാൻ വാങ്ങിയ വരത്തിൻെറ ശക്തി ദേവന്മാരാരും അറിഞ്ഞിട്ടില്ലായിരുന്നു. മരങ്ങളും മലകളുമില്ലാത്തതും നിരന്നതുമാണല്ലോ ഈ പ്രദേശം; ഇവിടെ നമ്മളെ ഗണങ്ങളും ദേവകളും എളുപ്പത്തിൽ ഉപദ്രവിച്ചുകളയും. അതിനാൽ, നിങ്ങൾക്ക സമ്മതമാണെങ്കിൽ, നമുക്ക സമുദ്രത്തിന്മേൽ സ്ഥിതിചെയ്തു്, പ്രമഥരുടെ കാററിന്നൊത്ത തള്ളിക്കേററം തടുക്കാം. ആ സമുദ്രാന്തരത്തിൽ ഇവരുടെ തെമ്പാട്ടു നിലയ്ക്കും; അവിടെ തേർ നടക്കില്ലല്ലോ. പോർ പൊരുതി ശത്രുക്കളെ പരിഭ്രമിപ്പിക്കുന്നതിലും പേടിച്ചോടുന്നതിലും നമുക്കു് ആ കാരുതുല്യമായ സമുദ്രം ശരണമായിത്തീരും.'

ഇങ്ങനെ അഭിപ്രായപ്പെട്ടു് ആ ദൈത്യപ്പെരുമാളായ മയൻ വേഗത്തിൽ മുപ്പുരത്തോടുകൂടി സരിൽപതിയായ സമുദ്രത്തിലേയ്ക്കു ഗമിച്ചു. ആ ഗോപുരാലംകൃതങ്ങളായ പുരങ്ങൾ മൂന്നും ആഴമേറിയ കടലിന്നു മീതെ നിലകൊണ്ടു.

മുപ്പുരം പിന്മാറിപ്പോയപ്പോൾ, മുക്കണ്ണൻ തിരുവടി, വേദമോതുന്നതിൽ വിദഗ്ദ്ധനായ വിരിഞ്ചനോടരുളിച്ചെയ്തു:—'ഭഗവാൻ, പിതാമഹ,

ദാനവന്മാർ നമ്മെപ്പേടിച്ചു വിശാലമായ സമുദ്രത്തിൽ ചെന്നുകൂടിയിരിക്കും. അവർ മുപ്പുരത്തോടുകൂടി എങ്ങോട്ടു പോകയോ, അങ്ങോട്ടു വേഗത്തിൽ തേർ തെളിക്കുക.'

ഉടനെ ഉഗ്രംകേട്ടുത്ത ദേവന്മാരും സിംഹനാദമിട്ട്, ആയുധധാരികളായി ആ പള്ളിത്തേരിനെ വൃഴന്ന പടിഞ്ഞാറെക്കടലിലേയ്ക്കു നടകൊണ്ടു-അമരഗണങ്ങളെല്ലാം പരമേശ്വരന്റെ ചുറ്റുമായി ആർത്തലറിക്കൊണ്ട്, ദൈത്യന്മാരുടെ പാർപ്പിടമായ സമുദ്രത്തിലേയ്ക്കു വെച്ചടിച്ചു. അതാ, അഴകുള്ള കൊടിക്കൂറകൾ തൂക്കിയ മുപ്പുരം ദേവകൾക്കു ദൃഷ്ടിഗോചരമായി; അതോടുകൂടി ആ വിവിധബലന്മാർ ഇടിയൊച്ചയിൽ ആർത്തലറി. അസുരേന്ദ്രപുരത്തിലും, ദാനവന്മാരുടെ സിംഹനാദത്തോടുകൂടിച്ചേർന്ന പടഹാനകമൃദംഗശംഖനിനാദം ഇടിയൊച്ചപോലെയും ഇളകിമറിഞ്ഞ കടലിന്റെ ഇരമ്പംപോലെയും ഘോരമായി മുഴങ്ങി. ത്രിപുരത്തെയും ശത്രുക്കളെയും തൃക്കണ്ണോർത്തിട്ട്, ത്രിദശക്കവലംബമായ ത്രിഭുവനേശ്വരൻ വൈരിവേട്ടയ്ക്കുറച്ച്, വാസവനോടരുളിച്ചെയ്തു:—'ദേവേന്ദ്ര, നോക്കു: ഇതാ, ത്രിപുരവാസികളായ ദാനവന്മാർ. ഭവാൻ യമവരുണകുബേരഷണ്മുഖന്മാരോടും ഗണത്തലവന്മാരോടുമൊന്നിച്ച്, അവരെ കൊന്നൊടുക്കുക; ശത്രുസൈന്യങ്ങളുടെ ഗതിക്കു പ്രതിബന്ധമായി കരുതപ്പെട്ടിരിക്കുന്ന സമുദ്രത്തിൽ പുരങ്ങൾ നില്ക്കുന്നേടത്തേയ്ക്കു ചെല്ലുക. 'ഇനി ആ ശിവൻ തേരിലൂടെ സമുദ്രമണഞ്ഞു മുപ്പുരം മുടിപ്പാൻ ആളാവില്ല'ന്നു കരുതിയിട്ടാണ് ദൈത്യന്മാർ ഉപ്പുകടലിന്നു മീതെ നിലയുറപ്പിച്ചത്. ഭവാൻ അവരെയും മുപ്പുരത്തെയും ശരമുസലവജ്രവൃഷ്ടികൊണ്ടു നശിപ്പിച്ചാലും. ഞാൻ തേരിലൂടെ പിന്നാലെ വന്ന്, അസുരേന്ദ്രരെ കൊൽവാൻ ശ്രമിക്കുന്ന ഭവാന്മാരെ സഹായിക്കാം'. ഈ അരുളപ്പാടിൻപടി, താമരപ്പൂക്കൾക്കൊത്ത ആയിരം കണ്ണുകൾ വിടർന്ന ദേവേന്ദ്രൻ ത്രിപുരവധത്തിന്നൊരുമ്പെട്ടു നടകൊണ്ടു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
ത്രിപുരാപക്രമണം ഒരുനൂററിമുപ്പത്തേഴാമദ്ധ്യായം.

——(o——

## ഒരുനൂററിമുപ്പത്തെട്ടാമദ്ധ്യായം

സൂതൻ:—

[കേക]

ഇന്ദ്രാരിനിധനത്തിന്നമ്പർകോനുടെ കൂടെ-
ച്ചെന്നിതു ദിക്പാലരും ഗണപാലരുമെല്ലാം;
സ്വാമികൊണ്ടാടുംവണ്ണമുല്പതിച്ചുദ്ഭാസിച്ചു
വ്യോമത്തിലവർ, ചിറകൊക്കുമദ്രികൾപോലെ;

എണ്ണപ്പെട്ടും, ശരീരത്തെ മൂടിപ്പാൻ രോഗങ്ങൾപോ-
ലപ്പുരം നശിപ്പിപ്പാനന്നൊരാൾ വന്നെത്തുമേ.
പറ ചെണ്ടകൾ തപ്പുമടിച്ചു പോർക്കൊരുമ്പെട്ടും
സുരരെ മുന്നിൽക്കണ്ടു മുപ്പുരാസുരേന്ദ്രന്മാർ'
'വന്നെത്തി ഗിരിശനെ'ന്നാൽക്കടക്ഷോഭംപൂണ്ടാ-
ത്തന്നിദ്രബലർ, കല്പാന്താംബുരാശികൾപോലെ.
വാനവപ്പറയൊലി കേട്ടടൻ നാനാവാദ്യ-
ധ്വാനമോടലറിനാർ ഭീമരാം ദൈത്യന്മാരും.

തങ്ങളിൽപ്പകപെട്ടമ്മസ്സുരാസുരർ വീണ്ടും
തുംഗമാം വിസ്മയത്തോടേ മർദ്ദിക്കയായി തമ്മിൽ.
ഒപ്പമാത്താരംഭിച്ചു, മെയ്യാകെ സവ്രണമാ-
മുൽപ്രഹാരാരവമാം നിസ്തുലയുദ്ധമവർ:
ഉരിക്കും നക്ഷത്രങ്ങളും, ജ്വലിക്കുമഗ്നികളും,
പറക്കും പക്ഷികളും, ചീറുന്ന ഫണികളും,
ചലിയ്ക്കും മലകളു,മിരയ്ക്കും മേഘങ്ങളും,
ചാടിയ്ക്കും വ്യാഘ്രങ്ങളു,മടിയ്ക്കും കാററുകളും,
കോൾകൊണ്ടു തിരതല്ലിക്കലങ്ങിമറിയുന്ന
സാഗരങ്ങളുംപോലാകെപ്പെട്ടും ഗണദൈത്യർ
കമ്പമേശാതെ യുദ്ധം വെട്ടിനാർ മഹോഗ്രർ:
വമ്പർതങ്ങളോടു വസ്ത്രങ്ങൾ കണക്കിനേ.
ഏററവും കരാളമായ് വിൽവലിയൊലി, വാനിൽ-
ക്കാററത്തു കാലാഭ്രങ്ങൾക്കുള്ളവാമൊലി പോലെ.
'പേടിയാതെങ്ങോട്ടു പോം? ചത്തു നീ;-യിതാ, നിന്നെൻ
താഡിച്ചുകൊൾക; വന്നു കാണിക്ക നിന്നാണത്തം;
പിടിക്കു, വെട്ടു, കുത്തു, കടിക്കു, കീറു, കൊൽകി'-
പ്പടിക്ക തമ്മിൽപ്പേശിക്കലഹർ പ്രകാരരവർ!
ചിലർ വെണ്മഴുവെട്ടിൽപ്പൊളിഞ്ഞു, ചിലർ കൈകാ-
ല്ലുലച്ചു, കരവാളാലരിയപ്പെട്ടു ചിലർ,
മുൽഗരപ്രഹാരത്താൽപ്പൊടിഞ്ഞു ചിലർ, ചില-
രുഗ്രപട്ടസത്താലേ ചതഞ്ഞു, ചിലർ പോരിൽ
ശ്ശൂലത്താൽപ്പിളർന്നി—ട്ടു,മക്കാടുകൾ പൂത്ത
ശൈലങ്ങൾപോലേ വീണാരാഴിവെള്ളത്തിൽദ്ദൈത്യർ;
ഉയിർ പോയ്ക്കെട്ടിപ്പിണഞ്ഞൊതുങ്ങിതും തിമിങ്ഗരാ-
ലുയർന്നിതിടിക്കൊത്തൊരിരവം കടലിങ്കൽ.
ആയിരമുലാ,ലാഴിയിട്ടിളക്കികൊണ്ടു,ഗു-
കായരാം തിമിംഗലതിമിമീൻ മുതലകൾ

രക്തഗന്ധത്താൽ മത്തൊന്നന്യോന്യമങ്കം വെട്ടി-
യദ്ദൈത്യന്നിണം മോന്തിമകരങ്ങളു വട്ടം ചുററി;
സാപ്പെട്ടു തിമികൾ താനന്യരെച്ചൂരത്താട്ടി,-
സ്സ്വച്ഛന്ദാശചരഹേവന്ദ്യക്രുദ്ധരാഗസുരരെ.
വന്നെത്തു ഗണദൈത്യർ തമ്മിലെന്നതുപോലെ,
വാരിധിയിലും യുദ്ധം വെട്ടിനാർ നീർജന്തുക്കൾ!
പ്രമഥാസുരർ വട്ടം ചുററിടുന്നതുപോലെ,
തിമികൾ നക്രങ്ങളെന്നിവയും വട്ടം ചുററീ;
അവരന്യോന്യം വെട്ടിമുറിക്കുന്നതിൻവണ്ണ-
മിവയും ദേഹം പിളർന്നുറക്കെ മുറയിട്ടു.
ആനനം മുറിപ്പെട്ട ചെമ്മീനാരെയാലിക്കയാൽ,
മാനവാമരന്മാരെമത്തിമി നക്രങ്ങളും
തെല്ലു നേരത്താൽ തീരെ രക്താംബുവാക്കിത്തീർന്നു
നില്ലാത്ത തോയമെല്ലാമക്കടൽപ്രദേശത്തു!

മഴക്കാർ മലകൾക്കു തുല്യമാം ത്രിപുരത്തിൻ-
കിഴക്കേക്കൂററൻ കോട്ടവാതിൽ വൻകതകതോടെ
തകർത്തുനിന്നീടിനാൻ വാനവരുടെ പെരും-
പടയാൽ ചുററപ്പെട്ട പാകശാസനനാമവൻ;
ഉത്തരപുരദ്വാരം കയറിയെത്തിനാ-
നശ്വാദിത്യസപ്തസന്നിഭതേജസ്വിയവൻ;
അർദ്ധചന്ദ്രോത്തംസന്റെ പുത്രനാം സുബ്രഹ്മണ്യ-
നസ്തപർവതശൃംഗം സമാരോഹിതസൂര്യൻപോലെ;
പാശപാണികളെന്നും പ്രേതരാജാവും ധനാ-
ധീശനും പടിഞ്ഞാറെക്കോട്ടവാതിൽക്കൽക്കേറീ;
ദൈതേയപുരത്തിന്റെ ദക്ഷിണദ്വാരത്തെയോ,
ശ്രീതിങ്ങി മിന്നും പളുങ്കിത്തറിനാൽ നിരോധിച്ചാൻ,
ഈരയ്യായിരമക്കന്മാരുടെ തേജസ്സാർന്ന
മാരാരി മഹേശ്വരൻ ഭഗവാൻ മുക്കണ്ണൻതാൻ.
പൊന്മയങ്ങളായ് ചന്ദ്രകൈലാസപ്രഭങ്ങളായ്-
പ്പൊങ്ങിനിന്നീടും ഗോപുരാഞ്ചിതഗൃഹങ്ങളെ,
താരകങ്ങളെക്കാളുമേഘങ്ങൾ കണക്കിനെ
പാരമാഹ്ലാദത്തോടേ ചുഴന്നു ഭൂതന്മാർ,
കണ്ണെതിർവേദികളും കയിൽപ്പാത്തിരുന്നങ്ങിയ
സുന്ദരാലോകങ്ങളാവും മറവുമത്തളുകളെ
പറിച്ചു പറിച്ചിട്ടത്താഴിതൻനടുവിലെ-
യ്യേറിഞ്ഞു, കൽപെയ്യുന്ന കാർകളെപ്പോലവരിനാർ;
അമ്മന്നാ, മക്കളോ, താതാ, സോദരാ, കാന്താ, കാന്താ—
എന്നെല്ലാം വിലപിച്ചു കേണിതു മടവാർകൾ.

ജായമാർ തനയരെന്നിവർക്കുമുയിർപോംമാ-
റാ യുദ്ധം ത്രിപുരത്തിൽക്രമമായ് മുതിർന്നപ്പോൾ
അമരാരാതികളുററരാഴികളുടെയുള്ളിൽ
പ്രമഥോത്തമർ തൻ നേർക്കടിച്ചുകയറിനാർ.
ഉടനെ ദൃഢബദ്ധവൈരമായൊരു യുദ്ധം
തുടർന്നു, കോടാലിയാൽ പാറകല്ലുകളാലും
ശൂലത്താൽ കവിണയാൽ മുസലത്താലും ശരീ-
രാലയം ക്ഷയകരമായത്തികരാളമായ്:
തങ്ങളിൽപ്പോരാതെതെററുഗർജ്ജിക്കെ, പ്രളയാബ്ധി-
ത്തുംഗനിർഘോഷംപൊങ്ങീ ക്ഷിതിജാദികളിൽ.
മുറിവായ്കളിൽനിന്നു നില്ക്കാതെ നിണംവാർന്നു-
മരിശത്രുക്കൂട്ടപ്പാനം, പലമാതിരിയാലും,
ഇരമ്പലിയററിക്കൊണ്ടോട്ടുകയായി
ഘോരയോധാഗ്രണ്യന്മാരാമസുരവരന്മാരും.
തത്രചെന്നിണച്ചോറാൽ വഴുക്കം വഴിയെല്ലാം,
ഭിത്തിതൻ പല്ലുകപൊന്നിൻകിളുന്തുകളും
മുറിഞ്ഞ തലകളും കൈകാലുകളും വീണു
നിരന്ന സുഗമമായ്പ്പുരത്തു മഹാസ്ഥിരതാൽ.
അത്താരകാക്ഷൻ വൃക്ഷശൈലങ്ങളും പറിച്ചെട്ട-
ത്ത്യുഗ്രതവീര്യൻ തദ്ദ്വാർ രോധിച്ചു വാതിൽക്കൽത്താൻ
പല്ലങ്ങിയണൊരത്ത്യുഗ്രതവിക്രമസന്താപൻ
മതിൽകേറിയ ഭൂതവ്രജത്തെത്തവിടാകെ,
ചൊടിച്ചുന്തന്നൊഗ്ര പുരത്തിൻവെളിക്കതതി-
പ്പുട്ടഗർവോദ്രേകത്താൽ ഭീമനാദമറിനാൻ.
എന്നിട്ടാമലയ്ക്കൂറത്ത ദാനവൻ മലമന്തി-
യെന്നപോലൂക്കിട്ടോടി,ത്തട്ടിക്കപ്പെട്ടന്നാലും,
താരേശശേഖരന്റെ തേർ പിടിപ്പാനായ് തള്ളി-
ക്കേറിനാൻ, തടം കവിഞ്ഞെന്തിന കടൽപോലെ.
അപ്പോഴണ്ണലത്തുപോയ് ധനാധിപനന്ദനൻ-
മബ്ജത്തുന്ദ്രനാഭം, കാററിലാഴികൾപോലെ.
വ്യോമനിഘാതമാം ഭയ്ക്കാനം സാധിരിച്ചെൻ
ഭീമന്മസുരന്റെ സന്ധികൾ പിളർത്താർ.
ഒരുകാലുമഗ്രോഷമഭാഗത്തിൻമുകളിലു-
മൊരു കാലതതിന്റെ പുറത്തും വെച്ചു ശിവൻ,
അപ്പുറം മുന്നമൊത്തിപ്പുരം നോക്കിക്കൊണ്ടു
നില്പായി കരങ്ങളിലമ്പുവില്ലുകളോടെ.
ശൂലിതൻകാൽവെപ്പാലെയൊന്നമന്ന കതിരെല്ലാം
കാളയ്ക്കും കൊഴിഞ്ഞുപോയ് സ്തനവും തലയും;

അന്നതൊട്ടത്രേ മറഞ്ഞതദൃശ്യസ്ഥിതിയിലം-
ശുന്നാളു കതിരവൻ സ്തംഭവും ഗോവിൻപല്ലും.
തുടക്കണ്ണാലും താരകാക്ഷനെശ്ശിവപാർശ്വ-
ത്തട്ടുത്തിത്തി, ശൈലാദിയാം നന്ദീശ്വരൻ,
വില്ലുവാൻ വേണ്ടിത്തച്ചൻ ചന്ദനമരത്തെപ്പോ-
ലു,ഗ്രതീക്ഷ്ണാഗ്രമാം മഴുവാൽ വെട്ടിക്കൊണ്ടാൻ.
വെട്ടേററാദ്ദാനവേന്ദ്രൻ വാൾ വഴിച്ചൊരിപ്പാരത-
ററെട്ടിമാനിൻശൌര്യമിയന്ന നന്ദീശന്റെ
പൂർണ്ണതുലവൃത്താന്ത്രുവീണിട്ടു; തദാ ശൂല-
പാണികിങ്കരർ ഘോരം ശംഖൂതിയലറിനാർ.
അവർതന്നാർപ്പും വാദ്യധ്വനിയും കേട്ട മയൻ
സവിധേ മേവും വിദ്യുന്മാലിയോടായ്ച്ചോദിച്ചാൻ:—
'എന്തിതു വല്ലരെപ്പേരൊപ്പമാർപ്പിടും ശബ്ദം,
സിന്ധുഘോഷം ക്ഷുഭിച്ചേന്നതിനൊപ്പം കേൾപ്പൂ?
എന്തിതെന്തിതു, കഥിച്ചാലുമെൻ വിദ്യുന്മാലിൻ;
ദന്തികളോട്ടന്നു; പോരാടുന്നു ഗണേശന്മാർ.'
കതിരോൻപോലെ മാന്യമാലിയാം വിദ്യുന്മാലി-
ക്കതിയാം നോവിച്ചോദ്യത്തൊട്ടിയാലുളവായി;
പോർമുന്നിൽ സ്സുരരോടു നേർക്കമൊപ്പുരന്തപൻ
രോമാഞ്ചഭരിതനായുത്തരമുരചെയ്താൻ:—
'ധീര, താവകയശസ്സിന്നിരിപ്പിടമാർതാ-
നാ,മിന്ദ്രയമദ്രവരുണസമവീര്യൻ,
യുദ്ധാഗ്രങ്ങളിലെല്ലാമാരെന്നു മഹാമതേ,—
മത്താരകാക്ഷൻ വീഴ്ത്തപ്പെട്ടുപോയ് ഭ്രാതശരാൽ!
സ്ഫുരദീപ്താഗ്നിപ്രഖ്യമാതങ്കീർഘലോചനനാം
താരകാക്ഷനെപ്പോരിൽക്കൊന്നതു കേട്ടിട്ടില്ലോ,
കരളും കണ്ണും മെയ്യുമാകവേ കുളിർക്കൊണ്ടു
കരിംകാവുകളെപ്പോലാകുന്നു ഭ്രാതാക്കന്മാർ!'
ഇമ്മട്ടംസ്സ്വഹത്തിൻ നേർവാക്ക കേട്ടോതി മയൻ
പൊന്മാലയണിഞ്ഞവൻ ഞെട്ടുനാചലനീലൻ:—
'ഇപ്പോഴതമാന്തിച്ചുകൂടാ നാം; കയത്താൽ ഞാം-
നിപ്പുരമപേതങ്കമാക്കവൻ വിദ്യുന്മാലിൻ!'
ക്രുദ്ധനായ് ത്രിപുരേശൻ മയനാം, സമൈത്യനാം
വിദ്യുന്മാലിയുമൊപ്പം ഹനിച്ചാർ ഗണങ്ങളെ;
പ്രമഥന്മാരേ, ക്രസതാ,വിദ്യുന്മാലി മയർ
ഗമിക്കന്നേരത്തങ്ങും നിശ്ശൂന്യമാക്കി പുരം.
വിണ്ണവർ യമവരുണാദികളതു കണ്ടു
ഡിണ്ഡിമമൃദംഗാദിവാദ്യങ്ങൾ മുഴക്കിയും

ഞാണൊലി വളർത്തിയും കൈകൊട്ടിയലറിയു-
മേണാങ്കകിരീടനെക്കൊണ്ടാടി മരുവിനാർ.
അത്തിരുവടി, സഹസ്രാംശു നേർതേജസ്സാളു-
മുത്തമസുരന്മാരാലങ്ങു കൊണ്ടാടപ്പെട്ടും
സത്യമേ തേടും തപോധനരാൽ സ്തുതനായു-
മസ്താദ്രിശൃംഗം പൂകും സൂര്യൻപോലെ ലസിച്ചിനാൻ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
താരകാക്ഷവധം ഒരുനൂററിമുപ്പത്തെട്ടാമദ്ധ്യായം.

—(൦)—

# ഒരുനൂററിമുപ്പത്തൊമ്പതാമദ്ധ്യായം

സൂതൻ:—താരകാക്ഷൻ കൊല്ലപ്പെട്ടതിനുശേഷം, മയൻ യുദ്ധത്തിൽ പ്രമഥരെ ആട്ടിയോടിച്ച്, വീണ്ടും വീണ്ടും പേടിച്ചുരണ്ടിരുന്ന ദാനവന്മാരോടു പറഞ്ഞു:—'അല്ലയോ അസുരേന്ദ്രന്മാരേ, എല്ലാവരും കേൾക്കുവിൻ; ഞാനും മഹാബലന്മാരായ നിങ്ങളും എന്തുചെയ്യണമെന്നു പറയാം: ചന്ദ്രമുഖന്മാരേ, ചന്ദ്രൻ പൂയംനക്ഷത്രത്തിലെത്തുന്നതെപ്പോഴോ, അപ്പോൾ ഒരു ക്ഷണനേരത്തേയ്ക്കു മുപ്പുരം മുഴുവൻ ഒന്നായി നിൽക്കും. ആ സമയത്തേയ്ക്കു നിങ്ങൾ നിർഭയരായി കരുതൽ ചെയ്യണം. പുഷ്യയോഗസമയമാണെന്ന്, പുരത്തിനു ഞാൻ നിശ്ചയിച്ചിട്ടുള്ളത്: ആ സമയത്തു മുപ്പുരം ഒന്നിച്ചു ചേർന്നതു് ആർ കാണുമോ, ആ ദേവൻ ബലേന ഒരു ശരംകൊണ്ടു് ഇതിനെ പൊടിപെടുത്തും. നിങ്ങൾക്കു പോർവീടുകളും കെല്പും കരുത്തും (ദേവകളോടു) വൈരവും ഉള്ളതൊക്കെ ഹൃദയത്തിൽ ചേർത്തു വെച്ചു്, ഈ പുരം രക്ഷിക്കണം—ഉള്ള കെല്പെല്ലാമെടുത്തു്; മഹേശന്റെ ഘോരമായ ബാണത്തെ ആവോളം പിന്തിരിപ്പിക്കണം; എന്നാൽ ശരം പ്രയോഗിക്കില്ലല്ലോ. ഇങ്ങനെ നാം മുപ്പുരത്തെ രക്ഷിച്ചാൽ, ദേവകൾ പുഷ്യയോഗം വെറുതെ നോക്കിനിൽക്കയേ ഉള്ളൂ!'

ഇതു കേട്ട്, മുപ്പുരത്തിലെ യമതുല്യരായ ദൈത്യന്മാർ വീണ്ടും വീണ്ടും സിംഹനാദമിട്ടു മയനോടുരചെയ്തു:—'ഇവിടുന്നു നിർദ്ദേശിച്ചതിൻവണ്ണം, ഞങ്ങളെല്ലാവരും ശ്രദ്ധാന്തിവെച്ചു ചെയ്തുകൊള്ളാം; രുദ്രൻ ശരം വിടാതിരിക്കത്തക്കവിധം ചെയ്തുകൊള്ളാം. നമുക്കു ശിവനെ ഹനിപ്പാൻ യുദ്ധത്തിനു പോകാം.' അസുരന്മാർ കോൾമയിർക്കൊണ്ടു പറയുകയായി:—'എന്നാൽ മുപ്പുരം ഒരു കല്പം മുഴുവൻ ശാശ്വതമായി ആകാശത്തു നില നിൽക്കണം; അല്ലെങ്കിൽ വിഷ്ണു ചുവടുവെച്ചളന്ന മൂന്നും (ത്രിഭുവനം) അസുരന്മാരില്ലാത്തതായിത്തീരണം! ഞങ്ങൾക്കു ധർമ്മഭംഗം വരികയില്ല; ഇവിടുന്നാണല്ലോ മേൽനോട്ടത്തിന്. ലോകം ദേവരഹിതമായിട്ടോ ദൈത്യരഹിതമായിട്ടോ മനുഷ്യർ കാണുമാറാകും!' ഇങ്ങനെ ആ ദൈത്യന്മാർ

പുരത്തിന്നുള്ളിൽവെച്ചാലോചിച്ചുറച്ചു. നേരം രാത്രിയായപ്പോൾ, അവർ മനംകുളിൎത്തു മന്മഥകേളികളിലേൎപ്പെട്ടു.

[ ദ്രുതകാകളി ]

ഉദയാദ്രിതൻ മുകളിൽനി-
ന്നുദിതനായിതുവന്നു ശശിഭഗവാൻ
പാടലരുചിയായ്, വെള്ളി-
ക്കൊടുമുടിമേൽക്കേസരീശ്വരൻപോലെ,

മലർമകൾകണവൻതൻ വിരി-
മാറിൽത്തെളിമുത്തുമണിസരം പോലെ,
പെരിയൊരാമ്പൽപ്പൊയ്കയി-
ലരയന്നംപോലെ വിലസിനാൻ വാനിൽ.

അത്രിവിലോചന ഭവനാ-
മത്തിരുവടി വാനിടത്തിന്നണിമണിയായ്
കുളിർവെണ്ണിലാവു വർഷി-
ച്ചുലകങ്ങളെയൊക്കെയുല്ലസിപ്പിച്ചു.

അന്തിക്ക വെൺമതിയുദി-
ച്ചപ്പുരമെങ്ങും നിലാവിൽ മുഴുകിടവേ,
വീടിന്നുമുകളിന്നും ബഹു-
മോടി പിടിപ്പിക്കയായി ദൈത്യന്മാർ:
സമ്പൂൎണ്ണമെണ്ണ വീഴ്ത്തി,-
ച്ചമ്പകപുഷ്പപ്രഭങ്ങൾ ദീപങ്ങൾ
കത്തിച്ചാരവർ ഗൃഹമാ-
രത്ഥ്യാപ്രാസാദരാജവീഥികളിൽ.

അവരുടെ സമ്പത്തറിയ
ഭവനങ്ങളശേഷാന്തരാളിതങ്ങൾ
ദീപപ്രഭയാൽ വിലസി,
ചന്ദ്രനരികെ ഗ്രഹങ്ങളെന്നവിധം.

പുറമേ ചന്ദ്രാംശുക്കളു-
മകമേ ദീപങ്ങളും വിളങ്ങുകയാൽ,
അറവാടാതപത്താൽ പോ-
ലവതിപ്പെട്ടു തമസ്സു മുപ്പുരിയിൽ.
കന്ദർപ്പപീഡ തങ്ങൾക്കു പിറപ്പതാമാ-
ച്ചന്ദ്രൻ ചിരിച്ചു വിലസും പുതുരാപ്പിറപ്പിൽ
നന്നായ്ക്കളിച്ചിതു ഗൃഹങ്ങളിൽ നാരിമാരോ-
ടൊന്നിച്ചു മുപ്പുരനിവാസികൾ ദാനവന്മാർ.

സോമാവതംസനിൽ വൃഥാ ചെലവായിയല്ലോ
ശ്രീമാൻ മനോഭവന്റെ പണ്ടെ ശരങ്ങളഞ്ചും;
ഈ മുപ്പുരാസുരവരിഷ്ഠരിലെയ്യുവാനോ,
പൂമെയ് വിയർത്ത മടവാർകരം ശരങ്ങളായീ!

വീണാരവങ്ങൾ, കുയിലിൻമധുകൂജിതങ്ങ-
ളേണാക്ഷിമാരുടെ കളോക്തികളെന്നിവററിൽ
ചേണാർന്ന ദൈത്യരെ മയക്കി മഥിച്ചുകൊണ്ടാൻ
ബാണാസവും ശരവുമേന്തിയ കാമദേവൻ.

ഭീമം നിശാതിമിരവൃന്ദമുടൻ മുടിച്ചു,-
മോമന്നിലാവുലകിലാസകലം വിരിച്ചും,
പ്രേമത്തഴപ്പുടയ രോഹിണിയോടു ചേർന്നു
വ്യോമസ്ഥലത്തരചനായി വിളങ്ങി ചന്ദ്രൻ.

തന്വംഗിമാർമണിയൊരുത്തി വരന്റെ കാൽക്കൽ-
ത്തന്നേ സകൗതുകമിരുന്നു കവിൾത്തടത്തിൽ
അന്യൂനമംഗിയൊടു ചിത്രകമാന്നു തീർത്തു
തന്നാനനത്തിലനുരാഗലിപി ചേർന്നതായീ.

നീർത്താരിനൊത്ത വദനം മണിദർപ്പണത്തിൽ-
പ്പാർത്തു,ജ്ജ്വലം മുഖമിതെന്നു പുകഴ്ത്തിയൊത്തി,
മെത്തത്തന്വിയാളൊരുവൾ കാമുകഭാഷിതങ്ങ-
ളോർത്തോർത്തു,ള്ളിൽ നിനവുകൊണ്ടു രമിച്ചുകൊണ്ടാൾ!

രാമാജനങ്ങൾ ചിലരങ്ങു രതാനുരാഗ-
ഭ്രമാവിനാൽ മതിമറന്നു മനോരമകൾ,
രോമാഞ്ചിതാവയവരായ് സപദിയേവ, സാന്ധ്യ-
യാമാന്തരേ നിജകരംപോലെ സമാഗമിച്ചാർ.

ആരാണു കാന്തനിലനന്ദമിതാതന്നി; തൃപ്തി
ചേരാതവൻ തഴുകിനാൻ, മണിവാതകന്നാൻ!
നേരം പെരുത്തു ചെലവായ് രമണന്നു, നർമ-
സാരങ്ങൾകൊണ്ടൊരുവളെത്തെളിയിച്ചിണക്കാൻ!

* ഗോശീർഷമിശ്ര ഹരിചന്ദന ഗന്ധപങ്കം
പൂശിക്കളിത്ത പുരദൈത്യവധൂകചങ്ങൾ
പ്രാശസ്ത്യമൊത്ത വടിവോടൊരു സുപ്രകാശം
വീശീ, സുധാശുഭ്രസൗധാഗ്രതലങ്ങൾപോലെ.

ശോണാധരത്തിൽ മുറിയാൽ നിണമോലുമാറായ്
പ്രാണാധിനാഥകളൊടൊത്തു രമിച്ചു ദൈത്യർ!
വീണാനിനാദമിഴകീ ത്രിപുരത്തിലെ;ന്നാ-
ലേണാക്ഷിമാർ മൊഴിയതിങ്കൽ മടുപ്പിയററീ!

* ഒരു തരം ചന്ദനം.

പാൽ പാറവുമാറു ചില ദിക്കിൽ മുതിൎന്ന ഗാനം—
ഹാ, പാകി മന്മഥശരത്തിന്നു ഭാഗ്യബീജം!
ആപാനഭൂമികളിൽവെച്ചു നടത്തിനാര-
ങ്ങാപാദിതാതിസുഖമാകിയ ഗീതമന്യർ.

ഗീതങ്ങളിൽച്ചിലർ ഗുണാഗുണമുററു നോക്കീ;
ദൈത്യരിൽച്ചിലർ പുരന്ധ്രിയെയങ്ങണച്ചു;
ഭീതികൈവിട്ടുടനു ദയിതയ്ക്കുറിവേകി, മുററും
പ്രീതിപ്പെടുത്തി ചിലരങ്ങറിവേകിയേകി.

മാകന്ദവൃന്ദകുസുമങ്ങളിൽനിന്നമന്ദ-
മാകുന്ന ഭ്രമണമുയൎന്ന നിശാഗമത്തിൽ;
ക്രൂരം പികങ്ങളുടെ കാകളിയും പുരത്തി-
ലാകെത്തഴച്ചിതരതോത്സവമൊച്ചയോടേ.

പ്രേമം വളൎന്നിടസരിച്ചു,ദികൻ പുണൎന്നു
രോമപ്രഹൎഷമുളവായൊരു കോമളാംഗി
ആ മഞ്ജുബാഷ്പയുതയായ്പ്പുളകാളിയേററി-
ട്ടോമൽക്കദംബകം മുളച്ച ധരിത്രിപോലായ്.

നേർക്കാ നിലാവിൽ വിലസും മണിമേടയിങ്കൽ-
ദ്ദീർഘാക്ഷിമാർമണികൾതൻ കളഭാഷണങ്ങൾ
കേൾക്കായി ദാനവർ ചിലൎക്കു,ണൎവുള്ളിലൊന്നു
നീക്കാൻ പൊയ്കയിൽ മരാളരുതം കണക്കേ:—

'അംഗം തലോടാം ദയിതേ, ഹേ മധുപാനമിന്നു;-
മങ്ങുന്നതെന്തിനെൻറ കവിളിതു ചുകന്നിടുന്നു?
മങ്ങാതെ കേറിടുക, പൊന്നരഞ്ഞാണണിഞ്ഞു
പൊങ്ങിക്കനത്തൊരെഴുമിജ്ജഘനപ്പരപ്പിൽ!

തൂവെണ്ണിലാവണിവിശങ്കടരാജമാൎഗ്ഗം,
തേർവീഥി, കോട്ടമതിൽമാളികയെന്നിവററിൽ
ദേവാരിനാരികൾ ഗണംഗണമായ് വിളങ്ങി,
ദ്യോവിൽഗ്ഗ്രഹാങ്കയുതതാരകളെന്നപോലെ.

ക്രുദ്ധം മദേന കളഹാസവിലാസമൊത്താ-
ലാടിത്തുടങ്ങി ചില ചാരുതരാംഗിമാർകൾ
വാടാത്തമാലകളുലഞ്ഞു,രഞ്ഞാൺ കിലുങ്ങി,
നീട്ടററ കുന്തളമുടയായഴിഞ്ഞു പാറി.

ആ മാതിരിക്കു മണിയൂഞ്ഞലിലേറിയാട്ടം
വാമാക്ഷിമാർകളുടെ കാഞ്ചികളും,ഗാനം,
പ്രേമാനുരൂപസുവിലാസമിതാകെയോരോ
കാമാസ്ത്രമായ്ക്കണവർതൻ കരളിൽത്തറച്ചു!

ഡോളാവിലോലനവചാമരമൊന്നൊഴിഞ്ഞു
നൂലററതിൻമണികളൂർന്നു കൊഴിഞ്ഞമൂലം
ചാലേ വിചിത്രരുചിയായ് നിലമങ്ങു, താരാ-
ജാലംനിറഞ്ഞ ഗഗനസ്ഥലമെന്നപോലെ.

രാവാഗമിച്ചണിമതിക്കതിരിട്ടതിക്കൽ,-
പ്പൂവാടിയിൽപ്പരഭൃതാരവമുച്ചലിക്കെ
ത്തുവിസ്സരങ്ങൾ മുഴുവൻ ചെലവായ കാമൻ
കൈവീശി ലാത്തിടുകയായി പുരത്രയത്തിൽ!

ഈമട്ടമന്നാട്ടുവിമലത്തെളിവെണ്ണിലാവായ്
ക്ഷേമംവളർത്തതിജവേന കഴിഞ്ഞുപോയീ,
പോർമന്നിലീശ്വരഗണങ്ങളൊടേററു ചാവാൻ
പോമസ്സുരാരിപരിഷത്തിനു മുപ്പുരത്തിൽ!

വാസ്സൂന്ന മുല്ലമലർ, മുത്തണി, യാമ്പൽ,ശംഖും
തോൽക്കും നിറത്തൊടു തിളങ്ങിന തിങ്കൾതന്നും
ശ്രീഗ്ര്യം നിലാവൊടു പിരിഞ്ഞു വിളർക്കയായി;
ഭാഗ്യക്ഷയിക്കിൽ നിറമെന്തു ധനേശ്വരന്നും!

സോമന്റെ ശോഭയെ നിജാരുണസൂതനൊക്കെ-
ങ്ങാമന്ദമാക്കി, യുഗയാഗ്രമണഞ്ഞു വീണ്ടും
വ്യോമസ്ഥലേ വിലസി, തപ്തസുവർണ്ണചക്ര-
ശ്രീമണ്ഡലൻ, തിമിരസിന്ധുകടന്ന സൂര്യൻ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
ത്രിപുരകൌമുദീയത്നം ഒരുനൂററിമുപ്പത്തൊമ്പതാമദ്ധ്യായം.

## ഒരുനൂററിനാൽപ്പതാമദ്ധ്യായം

സൂതൻ:—

[കേക]

മേരുവിൽജ്ജ്യോതിന്നിധി യസ്തമണച്ചപ്പോൾ,
വാരററ കല്പഭേദിക്കാത്തിരന്നീ സുരസൈന്യം.
ഉടനേ പുരന്ദരവരുണകുബേരന്മാ-
രൊട്ടുമൊത്തെഴുന്നള്ളി മുപ്പുരത്തെയ്യം ഹരൻ.
ഗമിച്ചു നാനാരൂപക്കാരും പ്രമഥരും
തിമർത്തു വാദ്യം കൊട്ടിഘോഷാട്ടഹാസത്തോടെ.
വാദ്യഘോഷവും ഛത്രചാമരങ്ങളുമൊത്താ
വാനവപ്പടയൊരു ജംഗമവനംപോലായ്!

ആ രുദ്രരൗദ്രപ്പൃതനാപടചേർവതുകണ്ടു
വാരിരാശികൾ പോലൊന്നിളകി ദൈത്യേന്ദ്രന്മാർ.
അവരിൽ വിദ്യുന്മാലി മയരൊത്തുത്സാഹപൂ-
ർണ്ണമരാളപ്പുരമേറിയാർ കോപരക്താക്ഷന്മാരായ്,
വിൽ മഴു ശൂലം വജ്രം പട്ടിശം വാൾ വേൽ ഖഡ്ഗം
വാർമുസലവുമേന്തി സ്സപക്ഷാദ്രികൾപോലെ.
ജയസന്ദേഹാൽച്ചാവാനൊരുമ്പെട്ടവലത്ത-
മിയന്ന തദ്ദൈത്യസൈനികരബലാപ്രാജ്ഞന്മാരായ്!
അഭ്രമരഭ്രാന്താവലിതക്രൂദ്ധരം തമ്മി-
ലൂർപ്പുകളോടെ വൻപോർതുടങ്ങീ യോധന്മാർ;
വെണ്മതിപ്രകാശായുധങ്ങളാൽപ്പുകഞ്ഞൊളി-
ത്തമ്മിൽ മർദ്ദിച്ചാരമരർക്കൊതിയാലരിശത്താൽ.
ചിലർ വജ്രത്താൽ ചിലരമ്പിനാൽ മുറിപ്പെട്ടും,
ചിലർ ചക്രത്താൽ വീണും വീഴ്കയായ് കളത്തിങ്കൽ—
മുത്തണിമാല്യം മുറിഞ്ഞാടകം കീറിപ്പറി-
ഞ്ഞത്തിമിരക്രോധത്തിൽ വീഴ്കയായ് ഗണദൈത്യർ.
പരശ്വധമുസലങ്ങളും തോമരഗദകളും,
ചുരിക കുലിശങ്ങളും പട്ടസശൂലങ്ങളും,
അരിശത്തള്ളിച്ചയാൽപ്പുഴക്കിയെടുത്തു കി-
ലെറിയപ്പെട്ട ഗിരിശിഖരോപലങ്ങളും,
പുകഞ്ഞ ശസ്ത്രാസ്ത്രങ്ങളുമായുധങ്ങളും
മകരാലയക്കോളിൽ വീണിളകി തെരുതെരെ;
പോരിലസ്സുരാസുരർ ചാട്ടിയ ചണ്ഡാസ്ത്രങ്ങൾ
താരകങ്ങളെത്തട്ടിച്ചേറിയ നാശംചേർത്തു;
ക്ഷുദ്രജീവികളിവരന്തികം തൻപോരാൻപോ-
ലദ്ദേവാസുരപ്പോരാലണഞ്ഞു യാതസ്സുകൾ!

ജ്വലിതവിദ്യുന്മാലിമേഘനാം വിദ്യുന്മാലി
വലിയ മിന്നൽക്കാറിൽ നാമത്തൊടപ്പിട്ടക്കിൽ
ശൈലാദി*മുഖനായ നന്ദികേശനെപ്രാപിച്ചെത്ത-
റൊൗഷിതൻസ്വരത്തിലൊന്നതുരന്നതിപ്രാജ്ഞൻ:—
'പോർ കൊതിച്ചിതാ, വന്നേൻ ബലി ഞാൻ വിദ്യുന്മാലി;
പോകുമോ നന്ദീശ, നീയെന്മുന്നിൽനിന്നുയിരോടെ?
ചൊല്ലിനാൽപ്പറാ വിദ്യുന്മാലിയെക്കൊൾവാൻ പോരിൽ!—'
ച്ചൊല്ലിനാൻ ചിരിച്ചുത്ഥഭംഗിയിൽ ശൈലാദിയും:—
'തക്കമല്ലിതു ദുഷ്ടക്കെന്നോടെതിരാ, കരുതേൻ നീ
തന്നുയിർ കളയാനായ് ഗർജ്ജിപ്പു കലമോദാൽ;

* ശിലാദപുത്രൻ, നന്ദികേശ്വരൻ.

അമ്പുകളംഗങ്ങളിലാഴവോളം തറഞ്ഞൊണ്ടു-
മാഴ സാന്നിധിയിങ്കൽ വീഴ്കയായ് പ്രമഥന്മാർ.
അപ്പൊഴുതമരേന്ദ്ര,നന്തകകുബേരന്മാ,-
മപ്പരമേശസുതൻ ഷണ്മുഖൻ, നന്ദീശനും
ദൈത്യവീരരാൽച്ചുററപ്പെട്ടുള്ള മയന്റെ മേൽ
വീഴ്ത്തിനാർ മുഖ്യാസ്ത്രങ്ങൾ വിമതദമനന്മാർ.
മയനോ, മടിക്കാതെ മാഹേന്ദ്രമാതംഗത്തെ
മഹത്താമമോഘ ബാണംകൊണ്ടെയ്തിട്ടു,തോടൊപ്പം
വിത്തനായകയമന്മാരെയും ശരികെയ്തു,
മത്തനായ് മേഘത്തിന്റെ ശബ്ദത്തിലലറിനാൻ.
അവർതൻ ശരൌഘത്താൽ പ്രമഥവർഗ്ഗത്താലു-
മവമർദ്ദിതരായിട്ടുത്രയും വലകയാൽ,
വിക്രമോൽക്കടർ ദൈത്യർ മുപ്പുരത്തെയ്ക്കായ്പ്പാഞ്ഞാർ,
ചക്രപാണിയാൽപ്പോരിൽച്ചന്ദ്രശേഖരൻപോലെ.
ജൃംഭിച്ചുതന്നേരം, ജംഭജിൽപ്രമുഖർ തോ-
ററമ്പിനാൽഭേരീശംഖമദ്ദളാനകധ്വാനം,
ശൈലസേനയിൽ നാനാസിംഹനാദവുമുച്ചേ-
ന്നൊമ്പാടു,മിടിത്തിയ്യു വീഴ്വതിൻ ശബ്ദംപോലെ.
വന്നെത്തിയഥ പുഷ്യയോഗവും ദൈത്യക്ഷതി-
ക്ക,ന്നിമിഷത്തിൽച്ചേർന്നിണങ്ങീ പുരം മൂന്നും;
സപദിമൂന്നാക്കിയിട്ടെയ്യാനത്രിദൈവാസ്ത്രം
ത്രിപുരത്തിനു നേരേ ത്രീക്ഷണൻ ത്രിപഥേശൻ.
ആ വിട്ട വിശിഖത്താലാ,ദിത്യനാൽപ്പോലെ,മ-
പ്പൂവൊളി തങ്കിത്തകാണ്ണമായ്ത്തീർന്നു വാനം!
ആ മുരദൈവതബാണമങ്ങു വിട്ടതോടൊപ്പ,-
‘മായായി, കഷ്ടം, കഷ്ട’മെന്നു കേണിതു ദേവൻ;
സ്വാമിതൻ വാട്ടം കണ്ടു സാമജോപമൻ നന്ദി-
യാമഹാദേവൻ തൻകൽച്ചെന്നണഞ്ഞി,തെന്തെന്നാൻ.
അർദ്ധേന്ദുചൂഡൻ വല്ലാതങ്ങൽപൂണ്ടരുൾചെയ്താൻ:—
‘ലഘുനായ്പ്പോമല്ലോ മൽഭക്തനാം മയനിപ്പോൾ!’
നന്ദീശൻ മനോവായുവേഗനായ്പ്പാഞ്ഞു,ബ്ബാണം
ചെന്നെത്തുന്നതിൻമുന്നേ മുപ്പുരമുൾപ്പുക്കവൻ
മയനെക്കണ്ടു കനിഞ്ഞോതിനാൻ കനകാഭൻ:—
‘മയ,ഭീഷണനാശം മുപ്പുരിക്കിതാ, വന്നു;
അങ്ങിതേഗ്രഹത്തോടൊത്തൊഴിഞ്ഞുപോയ്ക്കൊള്ളണമാലും’
അങ്ങിനെതന്നെ ചെയ്താനാസ്തിവഭക്തൻ ദൈത്യൻ.

　　അച്യുതാഗ്നീന്ദുമയമാകുമാവിശിഖമോ,
കച്ചിലക്കൂട്ടത്തെപ്പോലെരിച്ചു ത്രിപുരത്തെ;

അസ്ത്രതേജസ്സാൽ ദ്രവിക്കകയായ് ത്രിപുരങ്ങളും,
പുത്രദോഷത്താൽ മെലിൽത്താവാട്ടകളുംപോലെ
മേരുമന്ദരകൈലാസങ്ങളാം സുഭ്രതാപ-
ഹാരങ്ങളും പൊന്നുവെള്ളിപ്രാസാദസദനങ്ങളും,
വാതിൽ-വൻവരാന്തകൾ-പൊൽക്കണി-ജനാലകൾ-
വാപികൾ-കൊടി-കൊടിക്കാലിവയൊട്ടും കൂടെ
അസ്ത്രവഹ്നിയാൽക്കത്തിജ്ജ്വലിച്ചു ലക്ഷം ലക്ഷ-
മർത്തിതാസ്യമായിത്തീർന്നു മുപ്പുരത്തിങ്കൽ.
നന്മേടമുകളിലും പൊൽക്കണിപ്പുരപ്പില-
മുമ്മറപ്പൂങ്കാവിലും കാട്ടിലുമാകാശത്തും
കാന്തരാൽ പുൽകപ്പെട്ടു രമിക്കും ദൈത്യസ്ത്രീകൾ
കാന്താരോടൊരുമിച്ചു ചെന്തീയിലെരികയായ്:
നാഥനെവിട്ടെങ്ങാനും പോകുവാൻ വയ്യാതൊരു
നാരി തൽപുരോഭാഗേ തിയ്യാണ്ടു മൃതിപ്പെട്ടാൾ.
അഗ്നിവന്നാരബ്ജാക്ഷി കൈതൊഴുതുരചെയ്താൾ:—
'അന്യനാമൊരുവന്റെ പത്നി ഞാൻ, ഹുതാശന;
വിഷ്ടപം മൂന്നിന്റെയും ധർമ്മസാക്ഷിയാം ഭവാൻ
തൊട്ടീടായ്കയെന്നെപ്പരതാപന, ശിവാഹ്യതേ!
ശംഭുവെറ്റിവയൊത്തു ശയിപ്പിച്ചിട്ടങ്ങിനീ;–
യെൻപ്രിയഗൃഹംവിട്ടു പോക നീ മറെറങ്ങാനും.'
അഗ്നി ചെന്നടുത്തപ്പോൾ കൊച്ചുപുത്രനെതൊട്ട-
ത്തഗ്നിയോടപേക്ഷിച്ചാൾ മറെറാരു ദനുജസ്ത്രീ:—
'പാവക, പൂമെയ്തല്ലിതാറവുമോറവുണ്ടായോൻ മേ;
കൈവെയ്ക്കൊല്ലിവന്റെമേൽ ഷണ്മുഖപ്രിയ, ഭവാൻ!'
ചില ദൈതേയസ്ത്രീകൾ കണവന്മാരെപ്പുൽകി,-
ക്കിലുങ്ങാ മെമക്കളോടൊപ്പം കടലിൽച്ചാടിക്കൊണ്ടാർ!
'ഹാ, താത, ഹാ, മാതാവേ, പുത്ര, മാതുല' എന്നായ്,-
ത്തീ തട്ടി വിറകൊണ്ടു കേണാർത്താർ പുരസ്ത്രീകൾ.
മാമലത്തീയ്യാൽ തണ്ടാർപ്പൊയ്കപോലെ, വഹ്നിയ്യാൽ
സ്ത്രീമുഖപങ്കജവ്യൂഹം ശോഷമായ് ത്രിപുരത്തിൽ—
ഭ്രമദ്വിലോചനമാരേ, ഹേമന്തപ്രസംഗത്താ-
ലെമ്മട്ടു ദഹിക്കുന്നു സരസീനളിനങ്ങൾ,
അമ്മട്ടാക്കൊടുംതീയ്യാൽ ത്രിപുരാംഗനമാർതൻ
കണ്മുഖകമലങ്ങളൊട്ടുക്ക കരിഞ്ഞുപോയ്!
ആ മഹാബാണത്തീയെററങ്ങു കതിച്ചോട്ടും
കോമളാംഗികളാം മുപ്പുരമടവാരിൽ
ഉച്ചലിച്ചിതു കൂടിക്കലന്ന്, നിലവിളി-
യൊച്ചയും മണികാഞ്ചീകാൽത്തളക്കിലുക്കവും.

മാളിക കമാനങ്ങൾ തിണ്ണകളിവയുട-
ങ്ങാശു ഭീമനലത്തിയ്യാലാകവേ കത്തിക്കത്തി,
കടലിൽത്തെരുതെരെ വീഴുകയായിതു രക്ഷ-
പ്പെട്ടുവാനെന്നവിധമവിടെ ബന്ധവനങ്ങൾ।
ചെന്തീയ്യു ചുഴന്നെരിഞ്ഞുതിയും ഗൃഹങ്ങളാൽ
സന്തപ്തമായിത്തീർന്നു സാമുദ്രജലം മുറ്റും;
കെട്ടപുത്രന്മാർമൂലം കീഴ്മേൽ മറിഞ്ഞിട്ടു
മുടിയാൻ തുടങ്ങുന്ന ധനികകുലം പോലെ.
ഗ്രാഹാദിതിമിതിമിംഗലങ്ങൾ കഷ്ടനിലയായ്,
ഗേഹങ്ങളുടെ ചൂടാൽ കരകം കടന്നീടിന്!
മന്ദരത്തടംപോലെ മഹത്താം മതിലതു-
മിന്ദ്രാരിത്രിപുരത്തിൻ ഗോപുരവരങ്ങളും
മന്ദമല്ലാതുലഞ്ഞാശു നിസ്വനം പൊങ്ങുമാറു
മന്ദിരങ്ങളോടൊത്തു വീണിതു സമുദ്രത്തിൽ.
യാതൊന്നു സഹസ്രശൃംഗങ്ങളാം ഗൃഹങ്ങളാൽ,
വാർത്തകം സഹസ്രശൃംഗാചലംപോലായ് നിന്നു,
ആ മഹാത്രിപുരം താനനലന്നിരയായി,-
പ്പേർ മാത്രമവശേഷിച്ചിരിപ്പുമെല്ലാന്നായ്ത്തീർന്നു!
അപ്പുരം ദഹിക്കവേയാളുകൾ പാതാളം വിണ്ണും
തപ്തമായ്ത്തൊക്കെട്ടു കണ്ണീരിൽ മുഴുകിപ്പോൽ!

മയന്റെ മഹത്തായ മാളിക രക്ഷപ്പെട്ടതറിഞ്ഞപ്പോൾ, വജ്രപാണിയായ വാനവപ്പെരുമാൾ അതിനെശ്ശപിച്ചു:—'മയന്റെ ഗൃഹം എന്നെന്നും പാർക്കാൻ കൊള്ളരുതാത്തതും നിലനില്പില്ലാത്തതും ഭയാവൃതവുമായിത്തീരണം! എവിടെയെവിടെ അഗ്നിഭയം നേരിടാൻ തുടങ്ങുന്നുവോ, അവിടെയവിടെ നാശമടുത്ത നാട്ടുകാർക്ക് മുപ്പുരത്തിന്റെ ഖണ്ഡം (മയന്റെ പാർപ്പിടം) കാണമാറാകും!' മയന്റെ ആ ഗൃഹം ഇന്നും നിരാമയമായി സ്ഥിതിചെയ്യുന്നു."

ഋഷിമാർ:—"ഭഗവാൻ, സൂതപുത്ര, മയൻ ഗൃഹത്തോടുകൂടി പാഞ്ഞുപോകയാണല്ലോ ചെയ്തത്; അയാൾ എവിടെപ്പോയി എന്നുകൂടി പറഞ്ഞുതരിക."

സൂതൻ:—"ധ്രുവനെ കാണുന്നേടത്തെല്ലാം മയന്റെ പാർപ്പിടവും കാണാമായിരുന്നു. അതിങ്കൽ നിന്നു കീഴ്പ്പോട്ടു വീണു ഖിന്നമാനസനായ മയാസുരൻ മറ്റൊരു ലോകത്തു രക്ഷയന്വേഷിച്ചു; അവിടെയും ആപ്പോഴുമതെന്ന ദേവശ്രേഷ്ഠന്മാർ തള്ളുകയാൽ, മയൻ അവിടമണയാൻ ശക്തനായില്ല. അങ്ങിനെ ഗൃഹം തേടുന്ന മയനെ തൃക്കൺപാർത്തിട്ടു മഹേശ്വരൻ ആ ഒരു മഹാപുരത്തെത്തന്നെ മയനു പാർപ്പാൻ കല്പിച്ചുകൊടുത്തു.

ഇന്ദ്രൻ വിരമിച്ച് ഇന്ദുചൂഡനെ പൂജിച്ചു; എല്ലാവരും തന്തിരുവടിയെ സ്തുതിച്ചു. പുരന്ദരനാൽ പൂജിക്കപ്പെടുന്ന ഗണാനന്ദിതനായ ഗൌരീശനെ കണ്ടിട്ടു ദേവന്മാർ മനംകുളിർത്തു നൃത്തംചവിട്ടുകയും ചിരിക്കുകയും കൈകൾ കോർത്തു പിടിച്ച് ആർത്തലറുകയും ചെയ്തു. ശിവൻ ബ്രഹ്മാവിനെ വന്ദിച്ചു പള്ളിത്തേരിൽനിന്നിറങ്ങി ഭൂതങ്ങളെ പിരിച്ചയച്ച്, വില്ലെടുത്ത്, ആ ബാണശേഷമായ മുപ്പുരത്തെ സമുദ്രത്തിലെയ്ക്കു തോണ്ടിയിട്ടു.

ഈ വിജയാവഹമായ രുദ്രവിജയം ആർ ചൊല്ലുമോ, അവന്നു സർവ്വകൃത്യങ്ങളിലും ശിവൻ വിജയം നൽകും. ഇതു ശ്രാദ്ധങ്ങളിൽ ചൊല്ലുന്നവന്ന് അറമില്ലാത്ത പുണ്യം കിട്ടും—എല്ലാ യജ്ഞങ്ങളുടേയും ഫലം സിദ്ധിക്കും. പുണ്യമായ സ്വസ്ത്യയനമാണിതു്; മഹത്തായ പുംസവനമാണിതു്. ഇതു ചൊല്ലുകയോ കേൾക്കുകയോ ചെയ്താൽ രുദ്രസാലോക്യം ലഭിക്കും."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
ത്രിപുരദഹനം ഒരുനൂററിനാല്പതാമദ്ധ്യായം.

——(o)——

# ഒരുനൂററിനാല്പത്തൊന്നാമദ്ധ്യായം

ഋഷിമാർ:—"സൂത, ഇളാപുത്രനായ പുരൂരവസ്സുരാജാവ് എങ്ങിനെയാണ് മാസംതോറും അമാവാസിയിൽ പോയി പിതൃക്കളെ തർപ്പിച്ചിരുന്നതു്? ആ ധീമാന്റെ ഈ പ്രഭാവം ഞങ്ങൾക്കു കേൾക്കേണമെന്നുണ്ട്."

സൂതൻ:—"ആകാശത്തു ചന്ദ്രനോടു ചേരുക, ചന്ദ്രങ്കൽനിന്ന് അമൃതു നേടുക, സൌമ്യന്മാരും ബർഹിഷത്തുക്കളും കാവ്യന്മാരും അഗ്നിഷ്വാത്തന്മാരുമാകുന്ന പിതൃക്കളെ തർപ്പിക്കുക എന്നിതെല്ലാമാകുന്ന പുരൂരവസ്സിന്റെ പ്രഭാവം ഞാൻ വിസ്തരിച്ചു പറയാം:

ചന്ദ്രസൂർയ്യന്മാർ ഒത്തുചേർന്ന് ഒരേ നക്ഷത്രമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നതെന്നോ, അന്ന്—അമാവാസിയിൽ, അമാവാസിയിൽ—പുരൂരവസ്സ് മാതാമഹപിതാമഹന്മാരായ ചന്ദ്രസൂർയ്യന്മാരെ കാണ്മാൻ പോവും; ആ മഹീക്ഷിതൻ അവിടെ അവരെ അഭിവാദ്യംചെയ്തു സമയം കാത്തുനിൽക്കും; പിന്നെ, സ്വല്പം വിശ്രമിച്ചു ചന്ദ്രനെ പൂജിച്ചു മടങ്ങിപ്പോരും.

ഇങ്ങനെ അദ്ദേഹം മാസംതോറും ശ്രാദ്ധത്തിന്നുവേണ്ടി ആകാശത്തു ചന്ദ്രനേയും പിതൃക്കളേയും രണ്ടു *ലവമാകുന്ന കുഹൂസമയം മുഴുവൻ ഉപാസിക്കും. അതിന്നായി സിനീവാലി കഴിയുന്നതിന്നു മുമ്പുതന്നെ അദ്ദേഹം സൂർയ്യചന്ദ്രന്മാരുടെ അടുക്കലെത്തും. കുഹൂവിൽത്തന്നെ വേണം പിതൃകർമ്മം എന്നറിവുള്ളതുകൊണ്ടാണ്, ചന്ദ്രസന്നിധിയിൽ സമയം കാത്തുനിൽ

* ലവം—ഇരുപതു നിമിഷം.

ക്കുന്നത്. കാലത്തിന്ന്, പിതൃതർപ്പണത്തിന്നായി ചന്ദ്രങ്കൽനിന്നു സ്വധാമൃതം ഒഴുകും. പതിനഞ്ചുതവണയൊഴുകുന്ന പ്രധാന രശ്മിയാകുന്ന സ്വധാമൃതംകൊണ്ടു കൃഷ്ണപക്ഷഭോജികളായ പിതൃക്കൾക്കു തൃപ്തിവരുന്നു. അതേസമയത്തൊഴുകുന്ന ചന്ദ്രകല മധുരംകൊണ്ട് അദ്ദേഹം പിതൃവിധിക്കൊത്തു നിവാപം (ഉദകാഞ്ജലി)നൽകി, സ്വധാമൃതംകൊണ്ടു സൌമ്യരും ബർഹിഷത്തുക്കളും കാവ്യരും അഗ്നിഷ്വാത്തരുമാകുന്ന പിതൃക്കൾക്കു തൃപ്തി വരുത്തും.

ഋതുവിനെ ബ്രാഹ്മണർ അഗ്നി എന്നു പറയുന്നു; ഋതു എന്നാൽ സംവത്സരമത്രെ. സംവത്സരത്തിൽനിന്ന് ഋതുക്കളും, ഋതുക്കളിൽനിന്ന് ആർത്തവങ്ങളും ഉണ്ടായിവരുന്നു. ആർത്തവങ്ങൾ — ഋതുപുത്രർ — അർദ്ധമാസങ്ങൾ പിതൃക്കളും, അമാവാസ്യാബ്ദപ്രാദികരായ ഋതുക്കൾ പിതാമഹരും, ബ്രഹ്മപുത്രരായ പഞ്ചാബ്ദദേവകൾ പ്രപിതാമഹരുമത്രെ; സൌമ്യർ, ബർഹിഷത്തുക്കൾ, അഗ്നിഷ്വാത്തർ, കാവ്യർ എന്നിവരും അങ്ങിനെ തന്നെ. ഗൃഹസ്ഥരും യജ്വാക്കളും ഹവിർഭോജികളുമാണ്, ബർഹിഷത്തുക്കൾ എന്ന ആർത്തവപിതൃക്കൾ എന്നു പുരാണങ്ങൾ പറയുന്നു; അഗ്നിഷ്വാത്തർ എന്ന ആർത്തവപിതൃക്കളും യാഗംചെയ്യുന്ന ഗൃഹസ്ഥരാകുന്നു; കാവ്യർ അഷ്ടകാഭിത്താക്കന്മാരത്രെ. പഞ്ചാബ്ദങ്ങളേയും പറയാം: അഗ്നി സംവത്സരവും സൂര്യൻ പരിവത്സരവും ചന്ദ്രൻ ഇഡാവത്സരവും വായു അനുവത്സരവും രുദ്രൻ വത്സരവുമാകുന്നു; ഇവരാണ് പഞ്ചാബ്ദങ്ങൾ (അഞ്ചു സംവത്സരങ്ങൾ). ഇവയിൽ വാഴുന്ന ചന്ദ്രൻ യഥാകാലം അമൃതൊഴുക്കുന്നു. ഈ സോമപരും ഉഷ്മപരുമായ പിതൃക്കളെയെല്ലാം പുരൂരവസ്സ്, തന്റെ ജീവകാലം മുഴുവൻ ചന്ദ്രനെക്കൊണ്ടു തൃപ്തിപ്പെടുത്തിപ്പോന്നു.

മാസംതോറും ചന്ദ്രങ്കൽ നിന്നൊഴുകുന്ന സ്വധാമൃതംകൊണ്ടു സോമപായികളായ പിതൃക്കൾ തൃപ്തിയടയുന്നു; ഈ അമൃതുതന്നെയാണ് ചന്ദ്രകലേ മധുവും. * ..................... ഇങ്ങിനെ പിതൃക്കൾക്കുകൂടി യവനും സ്വധാത്മകനും പതിനഞ്ചു സ്വധാമൃതസ്രവണത്താൽ ക്ഷയിക്കുന്നവനുമാകുന്നു ചന്ദ്രൻ.

ഇനി പർവ്വസന്ധികളെ പറയാം. വട്ടത്തിൽ കൊറ്റുകെട്ടിയ കരിമ്പുകളുടെ പർവ്വങ്ങൾ (കമ്പുകൾ) പോലെയാണ്, കൊല്ലം, മാസം, വെളുത്തപക്ഷം, കറുത്തപക്ഷം, വാവുകൾ എന്നിവയുടെ ഗ്രന്ഥി (കമ്പു)കൾ, അല്ലെങ്കിൽ, സന്ധി (ഏപ്പു)കൾ. ദ്വിതീയ മുതലായവ പക്ഷത്തിന്റെ പർവ്വങ്ങളാകുന്നു. അഗ്ന്യാധാനക്രിയകൾ ചെയ്യേണ്ടുന്നതു പർവ്വസന്ധികളിലാകയാൽ, ആദിയിൽ പ്രതിപദം മുതലായ പർവ്വസന്ധികൾ വിവരിക്കാം: അമാവാസിയുടെ കാലം സായാഹ്നത്തിൽ രണ്ടു ലവവും, രാകയുടെ കാലം അപരാഹ്നത്തിൽ രണ്ടു ലവവുമത്രെ. കറുത്ത പക്ഷത്തിൽ അ

* ചന്ദ്രന്റെ വൃദ്ധിക്ഷയങ്ങളെ പ്രതിപാദിച്ച ഏഴ് ശ്ലോകം വിട്ടു; ഈ വിഷയം അമ്പത്തൊന്നാമദ്ധ്യായത്തിലുണ്ടല്ലോ.

പരാഹ്നത്തിലാണ് പ്രതിപദം തുടങ്ങുക; സായാഹ്നത്തിൽ പ്രതിപദം തുടങ്ങുന്ന കാലത്തെ പൌർണ്ണമാസികമെന്നു പറയുന്നു.

സൂര്യൻ വ്യതീപാതത്തിലിരിക്കുമ്പോൾ, ചന്ദ്രൻ ഭൂമിയുടെ മധ്യരേഖയുടെ മുകളിൽ യുഗാന്തരത്തിൽ സ്ഥിതിചെയ്യുന്നു; അപ്പോൾ പൂർണ്ണമാസവും വ്യതീപാതവും പരസ്പരം ദർശിക്കും. ഈ സമയത്തു സൂര്യനെ ദർശിച്ചാൽ [വന്ദിച്ചാൽ] അനന്തമായ പുണ്യം ലഭിക്കും. ഇത് ആറാമത്തെ സൽക്കർമ്മകാലമത്രെ. യാതൊരു രാത്രിസന്ധിയിൽ ചന്ദ്രൻ പൂർണ്ണനാകുന്നുവോ, ആ രാത്രിയെ പൂർണ്ണിമ എന്നും പൌർണ്ണമാസി എന്നും പറയുന്നു. അന്യോന്യവ്യതീപാതത്താൽ സൂര്യചന്ദ്രന്മാർ അപരാഹ്നത്തിൽ പൂർണ്ണിമയെ ദർശിക്കുമല്ലോ; ആ പൂർണ്ണത്വത്താൽ പൂർണ്ണിമ എന്നു പേർ വന്നു; പിതൃക്കളും ദേവകളും അനുമാനിക്കുന്നതിനാലത്രെ അനുമതി എന്ന പേര്; ചന്ദ്രൻ അത്യന്തം ശോഭിക്കുന്നതുകൊണ്ടും രഞ്ജിപ്പിക്കുന്നതുകൊണ്ടുമാണ്, രാക എന്നു പണ്ഡിതന്മാർ പേരിട്ടിരിക്കുന്നത്. സൂര്യചന്ദ്രന്മാർ ഒരേ രേഖയിൽ അമാ (ഒരുമിച്ചു) വസിക്കുന്നതുകൊണ്ട്, ആ പതിനഞ്ചാമത്തെ രാത്രി അമാവാസി എന്നു പറയപ്പെടുന്നു; അമാവാസിയിൽ സൂര്യചന്ദ്രന്മാർ അന്യോന്യം ദർശിക്കുന്നതുകൊണ്ടത്രെ ദർശമെന്നു പേർ വന്നത്. അമാവാസിയിൽ ഈരണ്ടു ലവമാകുന്നു പർവസന്ധിസമയം; അതു തന്നെയാണ് രണ്ടക്ഷരത്തോടുകൂടിയ കുഹൂ. അമാവാസിയിൽ പകൽ ഉച്ചമുതൽക്കു ദൃശ്യനായ ചന്ദ്രൻ രാത്രിയിൽ സൂര്യങ്കൽ ചെന്നെത്തുന്നു. പിറേറന്നു രാവിലെ സൂര്യനോടൊന്നിച്ചുദിച്ച്, മദ്ധ്യാഹ്നത്തിനുശേഷം രണ്ടു ലവം കഴിഞ്ഞാൽ സൂര്യനിൽ നിന്നു വിട്ടുപോകുന്നു—ശുക്ലപ്രതിപത്തിഥിയിൽ ചന്ദ്രൻ സൂര്യമണ്ഡലത്തോടു വേർപിരിയുന്നു. അവരിരുവരും വിട്ടുപിരിയുന്ന സമയത്തെ അനാഹൂതി എന്നു പറയുന്നു; ഇതത്രെ വഷട്കാരങ്ങൾക്കുള്ള സമയം. അമാവാസിയിലെ പുണ്യകാലമാണിത്. പകൽസ്സമയത്തു കലാമാത്രനായ ചന്ദ്രൻ സൂര്യനോടു ചേർന്നു നില്ക്കുന്നതാകുന്നു അമാവാസി. കുയിലിന്റെ ഒരു കുഹൂ (കൂകൽ) എത്രനേരം നില്ക്കുമോ, അത്രനേരമാണ് അമാവാസിയിൽ കുഹൂ. ക്ഷീണനായ ചന്ദ്രൻ അമാവാസിയിൽ സൂര്യങ്കലണയുന്ന സമയത്തിനു സിനീവാലി എന്നു പേർ. അനുമതി, രാക, സിനീവാലി, കുഹൂ എന്നിവ ഈരണ്ടു ലവമേ നിലനിൽക്കൂ; കുയിലിന്റെ ഒരു കൂകലിനുള്ള നേരമേ കുഹൂവിനുള്ളു. പർവസന്ധികളുടെ ഇപ്പറഞ്ഞ നേരത്തു വേണം ഹോമവഷട്കാരാദികൾ. സൂര്യചന്ദ്രവ്യതീപാതവും പൂർണ്ണിമയും ഒരുപോലെയാണ്. പ്രതിപൽപർവകാലം ഇരുമാത്രകളത്രെ. കുഹൂസിനീവാലികളുടെ സമയം രണ്ടു ലവമാണെന്നു പറഞ്ഞുവല്ലോ. ചന്ദ്രൻ സൂര്യനോടു വേർപെട്ടാൽ ഓരോ കലയ്ക്കും പർവമെന്നു പറയും; പതിനഞ്ചു കലകൾ പതിനഞ്ചു തിഥികളിലായി തികയുന്നതിനാൽ, പതിനഞ്ചാംതിഥിക്കു പൂർണ്ണിമ എന്നു പേർ വന്നു. ചന്ദ്രനു പതിനഞ്ചു കലകളേ ഉണ്ടായി വരാനുള്ളു; പതിനാറാമത്തേതില്ല. അതിനാലാണ്, പതിനഞ്ചാം തിഥിയിൽ ക്ഷയം ഞാൻ പറഞ്ഞത്. ഇങ്ങനെ ഈ പിതൃക്കളും ദേവകളും ചന്ദ്രനെ

നകളകയും വൎദ്ധിപ്പിക്കുകയും ചെയ്യുന്നു; ആദിത്യവസുക്കൾ, രുദ്രന്മാർ, അശ്വികൾ, ദേവകൾ എന്നിവർ അവനെ പോഷിപ്പിച്ചുപോരുന്നു.'

ഇനി, ശ്രാദ്ധം ഭുജിക്കുന്ന പിതൃക്കളുടെ ഗതിയും സ്ഥിതിയുമെന്തെന്നും, ശ്രാദ്ധം അവൎക്കു കിട്ടുന്നതെങ്ങിനെ എന്നും പറയാം. മരിച്ചുപോയവരുടെ പോക്കും വരവും വലിയ തപസ്സിദ്ധികൊണ്ടുപോലും അറിയാവുന്നതല്ല; പിന്നെയാണോ, മാംസചക്ഷുസ്സുകൊണ്ടു്! ലൌകിക പിതൃക്കൾ ധൎമ്മശക്തികൊണ്ടു് ദേവപിതൃക്കളോടു ചേരുന്നതായി ബ്രാഹ്മണർ അഭിപ്രായപ്പെട്ടിരിക്കുന്നു. ആശ്രമധൎമ്മം, ജ്ഞാനനിഷ്ഠ, ശ്രാദ്ധകൎമ്മം എന്നിവയാൽ ആ പിതൃക്കൾ പ്രസാദിക്കുന്നു. ബ്രഹ്മചൎയ്യം, തപസ്സു്, യജ്ഞം, സന്താനോൽപ്പാദനം, ശ്രാദ്ധം, വിദ്യാഭ്യാസം, അന്നദാനം എന്നീ ഏഴുകൂട്ടമാണു് ആശ്രമധൎമ്മങ്ങൾ; ഇവയിൽ മരണംവരെ ശ്രദ്ധയോടുകൂടിയിരിക്കുന്നവർ സ്വൎഗ്ഗമടഞ്ഞു് ഊഷ്മപരും സോമപരുമാകുന്ന ദേവപിതൃക്കളോടു് ചേൎന്നു് സസുഖം നിവസിക്കും. സന്താനമുള്ളവൎക്കും ശ്രാദ്ധമനുഷ്ഠിക്കുന്നവൎക്കും ഈ ഗതി കിട്ടും. സ്വന്തം തറവാട്ടിലെ ആളുകളാൽ നിവാപം നൽകപ്പെടുന്നവർ മാസശ്രാദ്ധം ഭുജിച്ചുകൊണ്ടു ചന്ദ്രലോകത്തിൽ വാഴുന്നു; ഇവർ മാസശ്രാദ്ധം ഭുജിക്കുന്ന മനുഷ്യപിതൃക്കളത്രേ.

ആശ്രമധൎമ്മങ്ങളിൽ തെററു പററുകയും സ്വധാസ്വാഹകൾ വെടിയുകയും ചെയ്യുവരോ, മരിച്ചാൽ, പ്രേതങ്ങളായി, യമന്റെ രാജധാനിയിൽ, സ്വന്തം ദുഷ്കൎമ്മങ്ങളെക്കുറിച്ചു വ്യസനിച്ചുകൊണ്ടു നരകങ്ങളനുഭവിക്കുന്നു. അവർ വല്ലാതെ മെലിഞ്ഞു്, നീണ്ടു്, മീശകൾ വളൎന്നു്, നഗ്നരായി, ക്ഷുൽപിപാസാപീഡിതരായി അങ്ങോട്ടുമിങ്ങോട്ടും കിടന്നു പായുന്നു; പുഴയോ പൊയ്കയോ കുളമോ കൊക്കരണിയോ വല്ല തീററയോ തേടിക്കൊണ്ടു് അലഞ്ഞുനടക്കുന്നു. അവരെ യമഭടന്മാർ നരകങ്ങളിൽ കൊണ്ടിടുന്നു—ശാല്മലി, വൈതരണി, കുംഭീപാകം, അന്ധവാലുകം, അസിപത്രവനം മുതലായവയിൽ കൊണ്ടിടുന്നു. അവയിൽക്കിടന്നു്, ആഹാരമില്ലാതെ സങ്കടപ്പെടുന്ന ആ പാമരൎക്കു്, ഭൂമിയിൽ ബന്ധുക്കൾ നാമഗോത്രങ്ങൾ ചൊല്ലിക്കൊണ്ടു ദൎഭപ്പുല്ലിൽ അൎപ്പിക്കുന്ന മൂന്നു പിണ്ഡങ്ങളാലത്രേ വിശപ്പു മാറുന്നതു്,

മരിച്ചിട്ടു നരകം പൂകാതെ, സ്വകൎമ്മങ്ങളാൽ പലതരം തിൎയ്യഗ്യോനികളിലോ സ്ഥാവരയോനികളിലോ ജനിച്ചവൎക്കും ശ്രാദ്ധം നൽകണം; അതു്, അവരുടെ ആഹാരം യാതൊന്നോ അതായിത്തീൎന്നു് അവരെ തൃപ്തരാക്കിക്കൊള്ളും. ന്യായാഗതമായിട്ടുള്ളതു പുണ്യകാലത്തു സല്പാത്രത്തിൽ യഥാവിധി സമൎപ്പിച്ചാൽ, അതു്, പിതൃക്കൾ എവിടെയെവിടെ സ്ഥിതിചെയ്യുന്നുവോ അവിടെയവിടെ അന്നമായി ചെന്നെത്തും. ഒരു വലിയ പൈക്കൂട്ടത്തിലും പൈക്കുട്ടി തള്ളയെ പ്രാപിക്കുന്നതെപ്രകാരമോ അപ്രകാരം, മന്ത്രപൂൎവ്വമായ ശ്രാദ്ധദാനം, അതാൎക്കുള്ളതോ അവനെ പ്രാപിക്കുന്നു! ഇങ്ങനെയുള്ളതാണു് ശ്രാദ്ധോദകമായ

ശ്രാദ്ധമെന്നു മനു പറഞ്ഞിരിക്കുന്നു; ദിവ്യചക്ഷുസ്സുകൊണ്ടു പരേതന്മാരുടെ പോക്കും വരവും കണ്ടറിയുന്ന സനൽകുമാരനും ശ്രാദ്ധം പിതൃക്കളിൽ ചെന്നെത്തുമെന്നുതന്നെ അഭിപ്രായപ്പെട്ടിരിക്കുന്നു.

പിതൃക്കൾക്കു കറുത്തപക്ഷം പകലും, വെളുത്തപക്ഷം ഉറങ്ങാനുള്ള രാത്രിയുമാകുന്നു. ഇവരാണ്, പിതൃദേവകളും ദേവപിതൃക്കളും; ഈ ദേവകളും പിതൃക്കളും ദ്യോവിങ്കൽ അന്യോന്യപിതൃക്കളത്രേ. പിതാവ്, പിതാമഹൻ, പ്രപിതാമഹൻ എന്നിവർ മനുഷ്യപിതൃക്കളാകുന്നു. അവരെല്ലാം സോമനെ പാനം ചെയ്യുന്നു. ഇപ്രകാരമാണ്, അവരുടെ പുരാണപ്രതിപാദിതമായ മഹത്ത്വം.

ഇങ്ങനെ, പുരൂരവസ്സിന്റെ സൂര്യചന്ദ്രസമാഗമം, സശ്രാദ്ധമായ പിതൃതർപ്പണം എന്നിവയും പർവകാലവും നകരസ്ഥാനങ്ങളും ചുരുക്കത്തിൽ ഞാൻ വിവരിച്ചു; അദ്ദേഹത്തിനു വൈരൂപ്യം പററിയതും ഞാൻ ഏതാണ്ടൊക്കെപ്പറഞ്ഞു. മുഴുവനും പറയാനാവില്ല; നന്മ തേടുന്നവൻ വിശ്വസിച്ചുകൊള്ളണം. ഇതാ, സ്വായംഭുവദേവന്റെ സൃഷ്ടി ഞാൻ വിസ്തരിച്ചും മുററും പറഞ്ഞു; ഇനിയെന്താണ് ഞാൻ നിങ്ങൾക്കു പറഞ്ഞുതരേണ്ടതു്?"

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പുരൂരവശ്ശ്രാദ്ധകഥനം,

ഒരുനൂററിനാല്പത്തൊന്നാമദ്ധ്യായം.

---

## ഒരുനൂററിനാല്പത്തിരണ്ടാമദ്ധ്യായം

ഋഷിമാർ:—"ഒന്നാമത്തേതായ സ്വായംഭുവമന്വന്തരത്തിലെ ചതുർയുഗങ്ങളുടെ സ്വഭാവവും കണക്കും ഞങ്ങൾക്കു വിസ്തരിച്ചു കേൾക്കേണമെന്നുണ്ട്."

സൂതൻ:—"മുമ്പു ഭൂവിനേയും ദ്യോവിനേയും വിവരിച്ചു കൂട്ടത്തിൽ ചതുർയുഗത്തെ ഞാൻ പറയുകയുണ്ടായി; വീണ്ടും, അതിന്റെ കണക്കും മററും വിസ്തരിച്ചു പറയാം—ലൗകികപ്രമാണത്താൽ തിട്ടപ്പെടുത്തിയ മനുഷ്യസംവത്സരത്തിന്റെ കണക്കിൽ ചതുർയുഗത്തെ ഞാൻ വിവരിക്കാം:

പതിനഞ്ചുനിമിഷം ഒരു കാഷ്ഠ; കാഷ്ഠ മുപ്പതു കൂടിയാൽ ഒരു കല; മുപ്പതു കല ചേർന്നാൽ ഒരു മുഹൂർത്തം; മുപ്പതു മുഹൂർത്തം കൂടിയാൽ ഒരു പകലും രാവും. മനുഷ്യലോകത്തിൽ പകലിരവുകളെ സൂര്യൻ വേർതിരിക്കുന്നു; രാത്രി പ്രാണികൾക്കുറങ്ങാനും, പകൽ പണിയെടുക്കാനും. മനുഷ്യരുടെ ഒരു മാസം പിതൃക്കൾക്ക് ഒരു ദിവസമത്രേ: കറുത്തപക്ഷം പകൽ; വെളുത്തപക്ഷം രാത്രി. മനുഷ്യരുടെ മുപ്പതുമാസം കൂടിയാൽ പിതൃക്കൾക്ക് ഒരു മാസമായി; മനുഷ്യരുടെ മുന്നൂറററുപതു മാസം പിതൃക്കൾക്ക് ഒരു കൊല്ലം; പിതൃക്കൾക്ക് മൂന്നു കൊല്ലവും ഒരുനൂററിരുപതു ദിവസവും ചെല്ലുമ്പോൾ മനുഷ്യർക്ക് ഒരു നൂററാണ്ടായി.

മനുഷ്യരുടെ ഒരു വർഷം ദേവകൾക്ക് ഒരഹോരാത്രമാണ്: ഉത്തരായണം പകലും, ദക്ഷിണായനം രാത്രിയും. മനുഷ്യവർഷം മുപ്പതു കൂടിയാൽ ദേവകൾക്ക് ഒരു മാസമാവും. മനുഷ്യരുടെ ഒരു നൂറാണ്ടിൽ ദേവകൾക്ക മൂന്നിൽച്ചില്വാനം മാസം ചെല്ലുന്നു; മനുഷ്യവർഷം മുന്നൂററു പത്തു കൂടിയാൽ ദേവകൾക്ക് ഒരു സംവത്സരമായി. മനുഷ്യരുടെ മൂവ്വായിരത്തി മുപ്പതുകൊല്ലം സപ്തർഷികൾക്ക് ഒരു വർഷമത്രേ. മനുഷ്യരുടെ ഒമ്പതിനായിരത്തിത്തൊണ്ണൂറുകൊല്ലം കൂടിയാൽ ഒരു ധ്രുവസംവത്സരമായി. മുപ്പത്താറായിരം മനുഷ്യവർഷമാണു ദേവകളുടെ ഒരു സംവത്സരമെന്ന്, ഗണിതശാസ്ത്രജ്ഞന്മാരായ മഹർഷിമാർ കണക്കിട്ടിരിക്കുന്നു.

ദിവ്യവത്സരങ്ങൾ കൊണ്ടാണ് യുഗങ്ങളെ ഗണിച്ചിരിക്കുന്നതു്: ഭാരതവർഷത്തിൽ നാലു യുഗങ്ങളുണ്ട്; മുറയ്ക്ക് കൃതം, ത്രേത, ദ്വാപരം, കലി. ഇവയിൽ കൃതയുഗം നാലായിരം ദിവ്യവർഷമത്രേ; അതിന്റെ സന്ധ്യയും സന്ധ്യാംശവും നാനൂറുവീതം ദിവ്യവർഷമാകുന്നു. മററു മൂന്നു യുഗങ്ങളിലും അവയുടെ സന്ധ്യാസന്ധ്യാംശങ്ങളിലും മുറയ്ക്ക് ഓരോ ആയിരവും നൂറും കുറയും: ത്രേതായുഗത്തിനു മൂവായിരം ദിവ്യവർഷം; അതിന്റെ സന്ധ്യാസന്ധ്യാംശങ്ങൾക്ക് മുന്നൂറുവീതം ദിവ്യവർഷം. ദ്വാപരം രണ്ടായിരം ദിവ്യവർഷവും അതിന്റെ സന്ധ്യാസന്ധ്യാംശങ്ങൾ ഇരുനൂറുവീതം ദിവ്യവർഷവുമാകുന്നു. കലിയുഗത്തിന് ഒരായിരം ദിവ്യവർഷം; അതിന്റെ സന്ധ്യാസന്ധ്യാംശങ്ങൾക്ക് ഒരുനൂറുവീതം ദിവ്യവർഷങ്ങൾ. കൃതത്രേതാദ്വാപരകലികളാകുന്ന നാലു യുഗങ്ങളെ ഒന്നിച്ചു കണക്കാക്കിയാൽ പന്തീരായിരം ദിവ്യവർഷമായി. ഇനി, ഇവയെ മനുഷ്യവർഷക്കണക്കിൽ പറയാം: കൃതയുഗത്തിനു പതിനേഴുലക്ഷത്തി ഇരുപത്തെണ്ണായിരം കൊല്ലം; ത്രേതായുഗത്തിനു പന്തിരണ്ടുലക്ഷത്തി തൊണ്ണൂററാറായിരം കൊല്ലം; ദ്വാപരയുഗത്തിന് എട്ടുലക്ഷത്തി അറുപത്തിനാലായിരം കൊല്ലം; കലിയുഗത്തിനു നാലുലക്ഷത്തി മുപ്പത്തീരായിരംകൊല്ലം. നാലു യുഗങ്ങളും അവയുടെ സന്ധ്യകളും സന്ധ്യാംശങ്ങളും കൂടിയതാണ് ഈ കണക്ക്.

ഈ ചതുര്യുഗം എഴുപത്തൊന്നിൽച്ചില്വാനം* കൂടിയതാകുന്നു ഒരു മന്വന്തരം. മനുഷ്യക്കണക്കിൽ മുപ്പത്തൊന്നുകോടി പത്തുലക്ഷത്തി മുപ്പത്തീരായിരത്തി തൊള്ളായിരത്തെൺപതു കൊല്ലമാണ് ഒരു മന്വന്തരം; ദിവ്യക്കണക്കിലാകട്ടെ, ഒരുലക്ഷത്തിനാല്പതിനായിരം കൊല്ലം§... ഇതിന്റെ പതിനാലിരട്ടിയത്രേ ഒരു കല്പം; അതിന്റെ അവസാനത്തിൽ

* പതിനെട്ടുലക്ഷത്തി അമ്പത്തെട്ടായിരത്തി നാനൂററിരുപത്തെട്ടു സംവത്സരവും, ആറുമാസവും, ഇരുപത്തിനാലു ദിവസവും, പന്തിരണ്ടു നാഴികയും, പന്തിരണ്ടു കലയും, ഇരുപത്തഞ്ചു കാഷ്ഠയും, പത്തേകാൽ നിമിഷവുമത്രേ, ചില്വാനമെന്നു പറഞ്ഞതു്.

§ ഇരട്ടിപ്പാകയാൽ രണ്ടു ശ്ലോകം വിട്ടു.

മഹാപ്രളയം. ആ പ്രളയം രണ്ടു കല്പങ്ങളുടെ കാലം മുഴുവൻ നിലനിൽക്കും.

ഇനി ത്രേതായുഗത്തിലെ ഏർപ്പാട് വിവരിക്കാം; ദ്വാപരകലികളേയും ഒന്നിച്ചു പറയാം. ഇവയെ രണ്ടായി പറവാൻ വയ്യാ. മുറയ്ക്കു വന്നുചേർന്നുവെങ്കിലും ഈ ഇരുയുഗങ്ങളെ അപ്പോൾ ഞാൻ പറയാഞ്ഞതു്, ഋഷിവംശവർണ്ണന വ്യഗ്രതയാലാണു്. പറയാതെ വിട്ട ത്രേതായുഗാവശേഷം കേട്ടുകൊള്ളുവിൻ.

ത്രേതായുഗാരംഭത്തിൽ മനുവും സപ്തർഷികളും ബ്രഹ്മാവിന്റെ പ്രേരണയാൽ ശ്രൌതസ്മാർത്തധർമ്മങ്ങളെ വിവരിച്ചു: സപ്തർഷികൾ ഋഗ്യജുസ്സാമങ്ങളനുസരിച്ചു വിവാഹം അഗ്നിഹോത്രം മുതലായ വളരെ ശ്രൌതധർമ്മങ്ങൾ വിവരിച്ചു; പാരമ്പര്യധർമ്മം, സ്മൃതിപ്രകാരമുള്ള വർണ്ണാശ്രമാചാരങ്ങൾ എന്നിവയെ സ്വായംഭുവമനുവും വിവരിച്ചു. സത്യം, ബ്രഹ്മചര്യം, ശാസ്ത്രപരിചയം, തപസ്സ് എന്നിവയാലും പാരമ്പര്യത്താലും താരകാദി ദർശനങ്ങളാലും അവർക്ക്—മഹാതപസ്വികളായ സപ്തർഷിമാർക്കും, മനുവിനും—ത്രേതാരംഭത്തിൽ, അബുദ്ധിപൂർവ്വകമായി ഒരിക്കൽ മനനം ചെയ്തുകൊണ്ടുതന്നെ, മന്ത്രങ്ങൾ ഹൃദിസ്ഥങ്ങളായി. അവ ആദികല്പത്തിൽ ദേവന്മാർക്കു സ്വയമേ വെളിപ്പെട്ടു; പിന്നീടു സിദ്ധന്മാർക്കും മററും അറിയുമാറായി. കഴിഞ്ഞ കല്പങ്ങളിൽ നൂറായിരം മന്ത്രയോഗമുണ്ടായിരുന്നു; ആ മന്ത്രങ്ങൾ വീണ്ടും ദേവപ്രതിമകളിൽ ലയിച്ചു. ഋഗ്യജുസ്സാമങ്ങളും അഥർവ്വമന്ത്രങ്ങളും സപ്തർഷികളാലും, സ്മാർത്തം മനുവിനാലും ചൊല്ലപ്പെട്ടു. ത്രേതായുഗത്തിൽ ധർമ്മസേതുക്കളായ വേദങ്ങൾ നാലും ഒന്നായിട്ടായിരുന്നു; ദ്വാപരത്തിൽ ആയുസ്സിനു കുറവു വന്നതുമൂലം, അവ വേർതിരിക്കപ്പെട്ടു. ഋഷിമാർ തപസ്സുമൂലം വേദങ്ങളെല്ലാം ഒരു പകലിരവുകൊണ്ടു ചൊല്ലിപ്പോന്നിരുന്നു. അവ അനശ്വരങ്ങളും, ദിവ്യങ്ങളും, മുമ്പു ബ്രഹ്മാവിനാൽ അംഗങ്ങളോടുകൂടി അരുളിച്ചെയ്യപ്പെട്ടവയും, ഓരോ യുഗത്തിലേയും ധർമ്മങ്ങളടങ്ങിയവയുമാകുന്നു; യുഗക്രമേണ ധർമ്മങ്ങൾ വേദാന്തശാസനത്തിൽ നിന്നു വ്യതിചലിക്കുകയായി.

ക്ഷത്രിയന്റെ യജ്ഞം *ആരംഭവും, വൈശ്യന്റെ യജ്ഞം §ഹവിസ്സും, ശൂദ്രന്റെ യജ്ഞം ശുശ്രൂഷയും, ബ്രാഹ്മണന്റെ യജ്ഞം ജപവുമാകുന്നു; ആ വിധം സ്വധർമ്മമനുഷ്ഠിച്ചുപോന്നതിനാൽ, ത്രേതായുഗത്തിൽ നാലു ജാതിക്കാർക്കും സന്താനസമ്പൽസുഖങ്ങൾ നിലനിന്നു. ബ്രാഹ്മണർ ക്ഷത്രിയരേയും ക്ഷത്രിയർ വൈശ്യരേയും നേർവഴിക്കു നടത്തും; ശൂദ്രർ വൈശ്യരെ അനുവർത്തിക്കുകയും, വൈശ്യർ അവരെ വേണ്ടതിൻവിധം രക്ഷിക്കുകയും ചെയ്യും. മനസാ വാചാ കർമ്മണാ വർണ്ണാശ്രമ

* രണകാര്യങ്ങളിൽ ഉദ്യോഗിക്കുക.

§ ഹവിസ്സ് ശേഖരിക്കൽ.

ധർമ്മങ്ങളനുഷ്ഠിച്ചിരുന്നതിനാൽ, വൈകല്യമില്ലാത്ത ത്രേതായുഗത്തിൽ, പ്രജകൾക്കു സർവ്വകർമ്മങ്ങളും സഫലങ്ങളായിത്തീർന്നിരുന്നു. ആയുസ്സും ആരോഗ്യവും അഴകും കരുത്തും ആത്മഗ്രഹണബുദ്ധിയും ധർമ്മനിഷ്ഠയും അന്നു പരക്കെയുണ്ടായിരുന്നു.

ബ്രഹ്മാവു പ്രജകൾക്കു വർണ്ണാശ്രമങ്ങളുറപ്പിച്ചു; ബ്രഹ്മപുത്രന്മാരായ ഋഷിമാർ ആരോഗ്യധർമ്മശാസ്ത്രങ്ങളും മന്ത്രങ്ങളും നിർമ്മിച്ചു; അതോടുകൂടി ദേവകൾ യജ്ഞവും നടപ്പാക്കി: എല്ലാസ്സാധനങ്ങളും ശേഖരിച്ചു യാമ-ശുക്ല-ജയ-വിശ്വസൃഡ്ദേവകളോടുകൂടി, ഓജസ്സേറിയ ദേവേന്ദ്രനാണ്, സ്വായംഭുവമന്വന്തരത്തിൽ ഒന്നാമതായി യജ്ഞങ്ങൾ നടപ്പാക്കിയതു്.

സത്യം, ജപം, തപസ്സ്, ദാനം എന്നിവയത്രേ പൂർവ്വധർമ്മം; അതു ക്ഷയിക്കുമ്പോൾ അധർമ്മശാഖ വർദ്ധിക്കുന്നു. അപ്പോൾ കരുത്തേറിയ ആയുഷ്മാന്മാരായ ശൂരന്മാർ അവതരിക്കുന്നു: ശരിക്കു ദണ്ഡനീതി നടത്തുന്നവരും, മഹായോഗികളും, യജ്വാക്കളും, ബ്രഹ്മവാദികളും, പത്മപത്രായതാക്ഷന്മാരും, വിപുലമുഖരും, ശ്ലിഷ്ടഗാത്രരും, സിംഹത്തിനൊത്ത മാറിടവും മത്തഗജത്തിനൊത്ത നടയും മികച്ച നെഞ്ഞുറപ്പുമുള്ളവരും വലിയ വില്ലാളികളുമത്രേ ത്രേതായുഗത്തിലെ ചക്രവർത്തിമാർ; അവർ ലക്ഷണമൊക്കെത്തികഞ്ഞവരും ന്യഗ്രോധപരിമണ്ഡലരുമായിരിക്കും: ന്യഗ്രോധം എന്നുവെച്ചാൽ ഇരുമാറുനീളം എന്നർത്ഥം; ഇരുമാറു പൊക്കവും അതിനൊത്ത വണ്ണവും ആർക്കുണ്ടോ, അവനത്രേ ന്യഗ്രോധപരിമണ്ഡലൻ. ചക്രം, രഥം, മണി, ഭാര്യ, നിധി, അശ്വം ഗജം എന്നീ സപ്തരത്നങ്ങൾ, പണ്ടു്, സ്വായംഭുവമന്വന്തരത്തിൽ, ചക്രവർത്തികൾക്കധീനങ്ങളായിരുന്നു. അവർ വിഷ്ണ്വംശത്തോടുകൂടിയാണു്, ഭൂതഭവിഷ്യന്മന്വന്തരങ്ങളിലെല്ലാം, ഭൂതവർത്തമാനഭവിഷ്യത്ത്രേതായുഗങ്ങളിലെല്ലാം, ഭൂമിയിൽപ്പിറക്കുക; ഈ ശ്രേയസ്സുകൾ ആ രാജാക്കന്മാരിൽ കാണപ്പെടുകയും ചെയ്യും: അത്യത്ഭുതമാംവണ്ണം നാലുകൂട്ടം—ബലവും ധർമ്മവും സുഖവും ധനവും—പരസ്പരാവിരുദ്ധമായി അവരിൽ സ്ഥിതി ചെയ്യും. ധർമ്മാർത്ഥകാമങ്ങൾ, യശസ്സ്, വിജയം, അണിമാദ്യൈശ്വര്യം, പ്രഭുശക്തി എന്നിവയും അവരിൽ കുടികൊള്ളും. ശാസ്ത്രജ്ഞാനംകൊണ്ടും തപസ്സുകൊണ്ടും അവർ ഋഷിമാരെ അതിശയിക്കും. അവർ ബലംകൊണ്ടു ദാനവരേയും മാനവരേയും തോല്പിക്കും. അവരുടെ ശരീരം ദിവ്യലക്ഷണാന്വിതമായിരിക്കും: നെററിമേൽ പാറുന്ന തലമുടി, സ്വച്ഛമായ നാവു്, തെളിഞ്ഞ 'ഉമ്മറപ്പല്ലു'കൾ, നീണ്ട ചെവികൾ, മുട്ടോളം തൂങ്ങിയ കരിമ്പനയ്ക്കൊത്ത കൈകൾ, കട്ടികൊണ്ടും വലുപ്പംകൊണ്ടും കാളസിംഹങ്ങളുടേതിനൊത്ത ചുമൽ, ചക്രമത്സ്യരേഖകളുള്ള കാലടികൾ, ശംഖപത്മരേഖകളുള്ള കൈത്തലങ്ങൾ—ഇങ്ങനെയിരിക്കും അവരുടെ ആകൃതി. അവർ വാർദ്ധക്യവും രോഗവുമില്ലാതെ എൺപതിനായിരം കൊല്ലം ജീവിച്ചിരിക്കും. ആകാശം, സമുദ്രം, പാതാളം, പർവ്വതം എന്നീ നാലിടങ്ങളിൽപ്പോലും അവരുടെ ഗതി തടയപ്പെടുകയില്ല.

യജ്ഞം, ദാനം, തപസ്സ്, സത്യം എന്നിവയത്രെ ത്രേതായുഗത്തിലെ ധർമ്മങ്ങൾ. അന്നു വർണ്ണാശ്രമധർമ്മം ശരിക്കു നടക്കും; എന്നാൽ, അതിനെറപ്പിനു വേണ്ടി ദണ്ഡനീതിയും പ്രയോഗിക്കപ്പെടാറുണ്ട്. ആളുകളൊക്കെ ഹൃഷ്ടപുഷ്ടരായി അരോഗരായി സംതൃപ്തചിത്തരായി മൂവായിരം വർഷം ജീവിച്ചിരിക്കും; ക്രമേണ, പുത്രപൌത്രന്മാരാൽ പരിവൃതരായി മരണവുമടയും. ഇതാണ്, ത്രേതായുഗത്തിലെ സ്വഭാവം; ഇതിന്റെ നാലിലൊരംശം സന്ധ്യയിലും സന്ധ്യാസ്വഭാവത്തിന്റെ നാലിലൊരംശം സന്ധ്യാംശത്തിലും നില്ക്കും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മന്വന്തരാനുകല്പം,
ത്രേതായുഗവർണ്ണനം, ഒരുനൂററിനാല്പത്തിരണ്ടാമദ്ധ്യായം.

# ഒരുനൂററിനാല്പത്തിമൂന്നാമദ്ധ്യായം

ഋഷികൾ:—“ത്രേതായുഗത്തിൽ, ഒന്നാമത്തെ സ്വായംഭുവമന്വന്തരത്തിൽ, യജ്ഞം എങ്ങിനെ നടപ്പിൽ വന്നു? ശരിക്കു പറഞ്ഞുതന്നാലും. കൃതയുഗത്തോടൊപ്പം അതിന്റെ സന്ധ്യയും മറഞ്ഞു ത്രേതായുഗം തുടങ്ങുകയും, മഴപെയ്തു സസ്യങ്ങളുണ്ടാവുകയും, ഗ്രാമനഗരങ്ങളിൽ വാർത്ത (കൃഷി, ഗോരക്ഷ, കച്ചവടം) ഏർപ്പെടുകയും, വർണ്ണാശ്രമങ്ങളുറയ്ക്കുകയും ചെയ്തതിനുശേഷം, വീണ്ടും മന്ത്രസംഹിതകൾ ചേർത്തിണക്കി യജ്ഞം നടപ്പിൽ വരുത്തിയതെങ്ങിനെയാണ്”?”

ഇതു കേട്ടു സൂതൻ പറഞ്ഞു:—“അതിന്റെ പ്രാരംഭം കേട്ടുകൊള്ളുവിൻ: മന്ത്രങ്ങളെ അതാതു കർമ്മങ്ങളിൽ യോജിപ്പിച്ച്, വിശ്വഭുക്കായ ഇന്ദ്രൻ ദേവകളോടുകൂടി. വേദമെല്ലാമൊരുക്കി യജ്ഞം തുടങ്ങി; ആ അശ്വമേധം ആരംഭിച്ചതോടുകൂടി, മഹർഷിമാരും എത്തിച്ചേർന്നു. ഋത്വിക്കുകൾ മുൻനിന്നു യജ്ഞകർമ്മങ്ങൾ നടത്തിത്തുടങ്ങി: അഗ്നിയിങ്കൽ പലതരം ഹവിസ്സു ഹോമിക്കപ്പെട്ടു; ദേവന്മാർ സന്തുഷ്ടരായി; സാമവേദം ഭംഗിയിൽ ഗാനംചെയ്തു; അദ്ധ്വര്യുപരികർമ്മങ്ങൾ ചറവും ബദ്ധപ്പെട്ടു നടന്നു; പശുക്കളെയൊക്കെ മന്ത്രജലം തളിച്ചു; യജ്ഞഭോജികളായ ദേവകളും ആവാഹിക്കപ്പെട്ടു: ഇന്ദ്രിയങ്ങളുടെ അധിദേവകളാണ് യജ്ഞം ഭുജിക്കുന്നവർ; കല്പാരംഭങ്ങളിൽ ജനിക്കുന്ന അവരെ ദേവന്മാർ പൂജിച്ചുപോന്നു.

അദ്ധ്വര്യുക്കൾ പശുഹിംസയ്ക്കൊരുങ്ങിയപ്പോഴാകട്ടെ, ഋഷിമാർക്കു വിപരീതാഭിപ്രായം തോന്നി; അവർ ആ വിവശരായ പശുക്കളെ കണ്ടിട്ട്, വിശ്വഭുക്കിനോടു (ഇന്ദ്രനോടു) ചോദിച്ചു:—‘എങ്ങിനെയാണ് ഭവാൻ യജ്ഞം ചെയ്യുന്നതു്! ഇതു വലിയ അധർമ്മമാണല്ലോ: ധർമ്മത്തിനു

വേണ്ടി ഭവാൻ ഹിംസ നടത്തുന്നു. ദേവശ്രേഷ്ഠ, പശുക്കളെ കൊന്നിട്ടാണല്ലോ, ഭവാൻ യജ്ഞം കഴിക്കുന്നതു്. അങ്ങു പശുക്കളെ കൊന്നതിനാൽ ധർമ്മം നശിച്ചു്, അധർമ്മം നേരിട്ടിരിക്കുന്നു. ഇതു ധർമ്മമല്ല, അധർമ്മമാണു്. ഹിംസ ധർമ്മമായി പറയപ്പെടുന്നില്ല. വേണമെന്നാണെങ്കിൽ, അങ്ങു ശാസ്ത്രാനുസാരേണ ധർമ്മമനുഷ്ഠിച്ചാലും. വിധിക്കൊത്തിരിക്കണം യജ്ഞം. ധർമ്മത്തിനു കോട്ടം തട്ടരുതു്. സുരേന്ദ്ര, ത്രിവർഗ്ഗത്തെപ്പോഷിപ്പിക്കുന്ന യജ്ഞബീജങ്ങൾ കൊണ്ടാണു് മഹത്തായ യജ്ഞം പണ്ടു സ്വായംഭുവിനാൽ വിഹിതമായിട്ടുള്ളതു്." തത്ത്വദർശികളായ മഹർഷിമാരുടെ ഈ അഭിപ്രായം, അഭിമാനത്താൽ മതിമറന്ന ദേവേന്ദ്രൻ കൈക്കൊണ്ടില്ല. ഇന്ദ്രനും ഋഷിമാരും തമ്മിൽ വലിയ വാദം നടന്നു; ജംഗമങ്ങൾകൊണ്ടോ സ്ഥാവരങ്ങൾകൊണ്ടോ യജ്ഞം ചെയ്യേണ്ടതു് എന്നു തർക്കമായി. ആ വാദത്താൽ, ശക്തന്മാരായ മഹർഷിമാർക്കു് മനോവേദനയുണ്ടായി. അവർ ഇന്ദ്രനോടു സന്ധിചെയ്തു്; ആകാശചാരിയായ വസുവിനോടു ചോദിച്ചു:—'മഹാപ്രാജ്ഞനായ രാജാവേ, ഉത്താനപാദപുത്രാ എങ്ങിനെയാണു്, അങ്ങു കണ്ടിട്ടുള്ള യജ്ഞവിധി? പ്രഭോ, ഞങ്ങളുടെ സംശയം തീർത്തുതരിക.'

അവരുടെ ചോദ്യംകേട്ടു വസു ബലാബലം ചിന്തിക്കാതെ, വേദശാസ്ത്രമനുസരിച്ചു യജ്ഞതത്ത്വമുരചെയ്തു്; 'കിട്ടിയതുകൊണ്ടാവാം യജ്ഞം' എന്നായിരുന്നു രാജാവിന്റെ മറുപടി:—'നല്ല പശുക്കളെക്കൊണ്ടും ഫലമൂലങ്ങൾകൊണ്ടും യജ്ഞം ചെയ്യാം. ഹിംസ യജ്ഞത്തിന്റെ സ്വഭാവമാണെന്നാണു് എന്റെ അറിവു്. ഹിംസകൊണ്ടടയാളപ്പെട്ടവയാണല്ലോ, ദീർഘതപസ്സുള്ള ത്രികാലദർശികളായ മഹർഷിമാർക്കു് വെളിപ്പെട്ട മന്ത്രങ്ങൾ; അവയെ പ്രമാണീകരിച്ചാണു് ഞാൻ പറഞ്ഞതും. അതിനാൽ നിങ്ങൾക്കു വാദം നിർത്താം. ബ്രാഹ്മണരേ, നിങ്ങൾക്കു് ആ മന്ത്രവാക്യങ്ങൾ പ്രമാണമാണെങ്കിൽ, യജ്ഞം ആ വിധത്തിൽ നടക്കട്ടെ; അല്ലാഞ്ഞാൽ വാക്കു തെറ്റുമല്ലോ.' ഈ ഉത്തരംകേട്ടു മഹർഷിമാർ യോഗപ്രഭാവംകൊണ്ടു്, തീർച്ചയായും വരാനിരിക്കുന്നതുകണ്ടിട്ടു്, വസുവിനെ, 'കീഴ്പോട്ടു് വീഴുക' എന്നു ശപിച്ചുകളഞ്ഞു; അതേനിമിഷത്തിൽ അദ്ദേഹം പാതാളത്തിൽപ്പതിച്ചുപോയി. മുകളിൽസ്സഞ്ചരിച്ചിരുന്ന നരേന്ദ്രൻ പാതാളചാരിയായിത്തീർന്നു—ധർമ്മസംശയച്ഛേത്താവായ വസുരാജാവു് ആ ശാപംമൂലം പാതാളവാസിയായിത്തീർന്നു! അതിനാൽ, ഒരാൾ വളരെ അറിവുള്ളവനായാലും സംശയം തീർത്തു പറയരുതു്; പല വഴികളോടുകൂടിയ ധർമ്മത്തിന്റെ ഗതി സൂക്ഷ്മവും ദുരവ്യാപിയുമാകുന്നു; ധർമ്മത്തെ തീർച്ചപ്പെടുത്തിപ്പറയുക, ദേവന്മാർ ഋഷിമാർ സ്വായംഭുവമനു എന്നിവരൊഴിഞ്ഞു്, ആർക്കും സാധ്യമല്ലതന്നെ.

യജ്ഞത്തിൽ ഹിംസയരുതെന്നാണു് ഋഷിമാർ പണ്ടഭിപ്രായപ്പെട്ടിരിക്കുന്നതു്. ആയിരമായിരം കോടി മഹർഷിമാർ സ്വന്തം തപസ്സുകൊണ്ടത്രെ, സ്വർഗ്ഗം നേടിയതു്. അതിനാൽ ഹിംസായജ്ഞത്തെ

മഹർഷിമാർ കൊണ്ടാടുന്നില്ല. ഉഞ്ഛം, ഫലം, മൂലം, ശാകം, ജലപാത്രം എന്നിവ യഥാശക്തി നൽകുകയാൽ തപോധനന്മാർ സ്വർഗ്ഗത്തിൽ സ്ഥിരവാസം ലഭിച്ചിരിക്കുന്നു. ദ്രോഹിയ്ക്കായ്ക, ലോഭമില്ലായ്ക, ദമം, ഭൂതദയ, ശമം, ബ്രഹ്മചര്യം, തപസ്സ്, ശൌചം മനസ്സിലലിവ്, ക്ഷമ, ധൈര്യം എന്നിതെല്ലാമാകുന്നു, സനാതനധർമ്മത്തിന്റെ അക്ഷോഭ്യമായ അടിസ്ഥാനം. യജ്ഞം ദ്രവ്യങ്ങൾകൊണ്ടും മന്ത്രങ്ങൾകൊണ്ടുമായിരിക്കണം; തപസ്സ് സൽബുദ്ധിയോടുകൂടിയും. യജ്ഞംകൊണ്ടു ദേവലോകവും തപസ്സുകൊണ്ടു വൈരാജലോകവും, കർമ്മസന്ന്യാസംകൊണ്ടു ബ്രഹ്മലോകവും, വൈരാഗ്യംകൊണ്ടു പ്രകൃതിലയവും, ജ്ഞാനംകൊണ്ടു കൈവല്യവും ലഭിക്കും; ഇവയഞ്ചുമത്രേ സൽഗതികൾ.

ഇങ്ങനെ, പണ്ടു സ്വായംഭുവമന്വന്തരത്തിൽ യജ്ഞം തുടങ്ങിയപ്പോൾ ഋഷിമാരും ദേവന്മാരും തമ്മിൽ ഒരു വലിയ വാദം നടക്കുകയുണ്ടായി. പിന്നെ ആ മഹർഷിമാർ, ധർമ്മത്തെ ബലേന ഹോമിച്ചതു (നശിപ്പിച്ചതു) കണ്ടിട്ട്, വസുവിന്റെ അഭിപ്രായം വകവെയ്ക്കാതെ, വന്ന വഴിക്കു മടങ്ങിപ്പോയി. മഹർഷിമാർ പോയതിന്നുശേഷം ദേവന്മാർ യജ്ഞം മുഴമിപ്പിച്ചു.

ബ്രാഹ്മണക്ഷത്രിയാദികൾ തപസ്സുകൊണ്ടു സിദ്ധി നേടിയതായി കേട്ടിട്ടുണ്ട്: പ്രിയവ്രതൻ, ഉത്താനപാദൻ, ധ്രുവൻ, മേധാതിഥി, വസു, സുധാമാവ്. വിരജസ്സ്, ശംഖപാത്ത്, രാജസൻ, പ്രാചീനബർഹിസ്സ്, പർജ്ജന്യൻ, ഹവിർദ്ധാനാദിരാജാക്കന്മാർ എന്നിവരും മററു പലരും തപസ്സുകൊണ്ടാണല്ലോ, വിണ്ണണഞ്ഞതു്; ആ മഹാത്മാക്കളായ രാജർഷികളുടെ കീർത്തി ഇന്നും നിലനില്ക്കുന്നു. അതിനാൽ, ഏതവസ്ഥകൊണ്ടും യജ്ഞത്തെക്കാൾ മീതെയാകുന്നു തപസ്സ്. ബ്രഹ്മാവു പണ്ടു് ഈ ജഗത്തെല്ലാം സൃഷ്ടിച്ചതു തന്നെ തപസ്സുകൊണ്ടാണു്; അതിനാൽ യജ്ഞമല്ല, തപസ്സാണു് ഇതിന്നു നാരായവേര്.

ഇങ്ങനെയായിരുന്നു, സ്വായംഭുവാന്തരത്തിൽ യജ്ഞം നടപ്പിൽ വന്നതു്; അന്നുമുതൽക്കു് ഈ യജ്ഞം യുഗങ്ങളോടുകൂടി നടപ്പിൽവന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മന്വന്തരാനുകല്പം,
യജ്ഞപ്രവർത്തനകഥനം, ഒരുനൂററിനാല്പത്തിമൂന്നാമദ്ധ്യായം.

## ഒരുനൂററിനാല്പത്തിനാലാമദ്ധ്യായം

സൂതൻ:—ഇനി, ദ്വാപരയുഗത്തിന്റെ സ്വഭാവം പറയാം: ത്രേതായുഗം കഴിഞ്ഞാൽ ദ്വാപരയുഗമായി. അതിന്റെ ആരംഭത്തിൽ പ്രജകൾക്കു ത്രേതായുഗത്തിലെ സിദ്ധിതന്നെയുണ്ടായിരിക്കും; കുറെകഴിഞ്ഞാൽ

ക്കും; ആയുസ്സു കുറയും; രാജ്യങ്ങൾ ക്ഷയിക്കും; രോഗങ്ങൾ വ്യാപിക്കും; അധർമ്മസക്തിയും തമോവൃത്തിയും മുതിരും. ഭ്രൂണഹത്യ നടന്നുകൊണ്ടിരിക്കും; അതിനാൽ ആയുസ്സും അഴകും ബലവും കുറഞ്ഞുവരും. കഷ്ടപ്പാടുമൂലം മനുഷ്യർ ഏറിയാൽ നൂറുവർഷമേ ജീവിച്ചിരിക്കൂ. വേദം ഒട്ടൊഴിയാതെ നശിച്ചുപോകും; ധർമ്മസേതുക്കളുടെ യജ്ഞങ്ങൾ തീരെ ക്ഷയിക്കും. ഇതത്രേ, കലിയുഗത്തിലെ അവസ്ഥ. ഓരോ യുഗത്തിലും സിദ്ധികൾക്കു മുക്കാൽ മുക്കാലംശം കുറവു വരും. ഓരോ യുഗത്തിന്റെയും സ്വഭാവത്തിന്റെ കാൽഭാഗം സന്ധ്യയിലും, സന്ധ്യാസ്വഭാവത്തിന്റെ കാൽഭാഗം സന്ധ്യാംശത്തിലും നിലനില്ക്കും.

ഇങ്ങനെ യുഗത്തിന്നൊടുവിൽ സന്ധ്യാംശകാലം വന്നപ്പോൾ, ആ അധർമ്മികളെ ശാസിപ്പാനായി, പ്രമതി എന്നൊരാൾ ചന്ദ്രമസ്സിന്റെ ഗോത്രത്തിൽ ജനിച്ചു ഭൂലോകത്തിൽ അസ്ത്രാഭ്യാസം ചെയ്തു. സ്വായംഭുവമനുവന്തരത്തിൽ കലിയുടെ സന്ധ്യാംശകാലത്ത്, അദ്ദേഹം തേരാനകുതിരകൾ നിറഞ്ഞ സൈന്യത്തെ ശേഖരിപ്പാൻ മുപ്പതുകൊല്ലം ഭൂമിയിൽ സഞ്ചരിച്ചു. ആയുധമെടുത്ത നൂറുനൂറായിരം ബ്രാഹ്മണരാൽ പരിവൃതനായിട്ട് ആ പ്രഭു മ്ലേച്ഛരെയെല്ലാം സംഹരിച്ചു; ശൂദ്രരാജാക്കളെ നിശ്ശേഷം അറുതിപ്പെടുത്തി; വടക്കരും മദ്ധ്യദേശക്കാരും പർവ്വതീയരും കിഴക്കരും പടിഞ്ഞാറരും വിന്ധ്യവാസികളും അപരാന്തികന്മാരും തെക്കരുമായ പാഷണ്ഡരെയും അധാർമ്മികരെയും മുഴുവൻ മുടിച്ചു; ദ്രാവിഡർ, സിംഹളർ, ഗാന്ധാരർ, പാരദർ, പഹ്ലവർ, യവനർ, ശകർ, തുഷാരർ, ബർബ്ബരർ, ശ്വേതർ, ഹലികർ, ദരദർ, ഖസർ, ലമ്പകർ, ആന്ധ്രർ എന്നിവരെയും തസ്കരജാതിക്കാരെയും ആ സൈന്യത്തെ നടത്തിയ ബലവാനായ ശൂദ്രാന്തകൻ കൊന്നൊടുക്കി. സകല പ്രാണികളെയും ഓടിച്ചു ഭൂമിയിൽ ചുറ്റിനടന്നു. പണ്ടു കലിയുഗത്തിൽ മനുവംശത്തിൽ ജനിച്ചു ചാന്ദ്രമസൻ എന്നു പുകൾപ്പെട്ട ആ വീര്യവാനായ പ്രമതി വിഷ്ണുതന്നെയാണ്. അദ്ദേഹം മുപ്പത്തിരണ്ടാംവർഷത്തിൽത്തുടങ്ങി ഇരുപതുകൊല്ലം മനുഷ്യജാതികളെയെല്ലാം വധിച്ചുപോന്നു; ക്രൂരകർമ്മംമൂലവും പരസ്പരവിരോധംമൂലവും കാലശക്തിമൂലവും ഭൂമിയിൽ മിക്കപേരും നശിച്ച്, ബീജങ്ങൾമാത്രം അവശേഷിച്ചു. പ്രമതിയുടെ ആ സൈന്യമാകട്ടെ, അദ്ദേഹത്തോടൊന്നിച്ച്, പെട്ടെന്നു ഗംഗായമുനാമദ്ധ്യത്തിൽവെച്ചു സമാധിയാൽ മൃതിയടഞ്ഞ്, സിദ്ധി നേടി.

ആ ക്രൂരചേഷ്ടിതരായ രാജാക്കന്മാരെല്ലാം ചത്തൊടുങ്ങുകയാൽ, ആ യുഗസന്ധ്യാംശകാലത്ത്, അവിടവിടെ കുറച്ചുകുറച്ചാളുകളെ ബാക്കിയുണ്ടായിരുന്നുള്ളു. മുതൽ കൊടുക്കാത്തതിനാൽ അവർ ഊര പിടിച്ചു കൂട്ടമിട്ടു തമ്മിൽത്തമ്മിൽ ദ്രോഹിപ്പാനും കയ്യേറാനും തുടങ്ങി. യുഗാംശത്തിന്റെ അവസാനമടുത്തപ്പോൾ, അരാജകത്വംമൂലം ജനങ്ങളെല്ലാം തമ്മിൽത്തമ്മിൽ പേടിച്ചുകൊണ്ട്, നിർദ്ദയതയാൽ കഷ്ടപ്പെട്ട്, ഗൃഹങ്ങളുപേക്ഷിച്ച്

ഓരോരുവരുടെ പ്രാണനെ മാത്രം നോക്കി പാച്ചിൽതുടങ്ങി. ശ്രൗതസ്മാൎത്തധൎമ്മങ്ങൾ നശിച്ചു. ആളുകൾ കാമക്രോധങ്ങൾക്കടിപ്പെട്ടു; മൎയ്യാദ വിട്ടു; ആനന്ദവും സ്നേഹവുമററു; നാണം കെട്ടു. മനുഷ്യർ ഹ്രസ്വഗാത്രരും ഇരുപത്തഞ്ചാംവയസ്സിൽ മരിക്കുന്നവരുമായിത്തീൎന്നു. ഭാൎയ്യാപുത്രരെപ്പോലും അവർ ഉപേക്ഷിച്ചു. മഴ തീരെയില്ലാതായി; കൃഷിഗോരക്ഷാവാണിജ്യങ്ങൾ നടക്കാതായി. അങ്ങനെ ദുഃഖാകുലരായിത്തീൎന്ന ജനങ്ങൾ സ്വന്തം നാട്ടും അയൽനാട്ടും വെടിഞ്ഞു നദീസമുദ്രതീരങ്ങളിലും മലകളിലും ചെന്നു പാൎക്കയായി; മരവുരിയും മാൻതോലുമാണുടുക്കാൻ; തൊഴിലില്ല; മുതലുമില്ല! വൎണ്ണാശ്രമധൎമ്മങ്ങൾ നശിച്ചു്, ഘോരമായ സങ്കരം വന്നുകൂടി. ആ അല്പാവശിഷ്ടരായ ജനങ്ങൾ ഇപ്രകാരം കുഴക്കിൽപ്പെട്ടു. ജന്തുക്കളും വിശപ്പു മൂത്തു വലഞ്ഞു മെലിഞ്ഞു്, പലേടങ്ങളിൽ ചക്രംപോലെ ചുററിത്തിരിയുകയായി!

ഒടുവിൽ ആളുകളെല്ലാം മാംസം തിന്നുതുടങ്ങി; മാൻ, പന്നി, കാള എന്നിവയേയും മററു കാട്ടുജന്തുക്കളേയും—തിന്നാവുന്നവയേയും, തിന്നരുതാത്തവയേയും—ഒട്ടൊഴിയാതെ ഭക്ഷിച്ചുപോന്നു. നദീസമുദ്രതീരങ്ങളിൽ പോയിപ്പാൎത്ത കൂട്ടരാകട്ടെ, ആഹാരത്തിനു മീൻ പിടിക്കുകയായി. അഭക്ഷ്യഭക്ഷണത്താൽ എല്ലാവരും ഒരേ ജാതിക്കാരായിത്തീൎന്നു. പണ്ടു കൃതയുഗത്തിൽ ജാതി ഒന്നേ ഉണ്ടായിരുന്നുള്ളുപോൽ; അതിൻവണ്ണം, കലിയുഗാവസാനത്തിൽ ജനങ്ങളൊക്കെ ശൂദ്രജാതിക്കാരായി! ഇങ്ങനെ ഒരു നൂറു ദിവ്യവത്സരം—മുപ്പത്താറായിരം മാനുഷവത്സരം—കഴിഞ്ഞുപോയി. ആ ദീൎഘകാലത്തിനിടയിൽ മൃഗപക്ഷിമത്സ്യങ്ങളൊക്കെയും പശി മൂത്ത മനുഷ്യരാൽ കൊന്നൊടുക്കപ്പെട്ടു; സന്ധ്യാംശത്തിന്നൊടുവിൽ, മൃഗപക്ഷിമത്സ്യങ്ങൾ കൂടി മുച്ചൂടും മുടിഞ്ഞുപോയി. പിന്നീടു മനുഷ്യരെല്ലാം കായ്കിഴങ്ങുകൾ പറിച്ചുതിന്നാൻ തുടങ്ങി; ഉടുക്കാൻ മരവുരിയും കിടക്കാൻ വെറും നിലവുമായി. ഒരു പാൎപ്പിടമില്ല, സൂക്ഷിപ്പില്ല; യാതൊരു മുതലും ബാക്കിയില്ല! ഇങ്ങനെയായിരുന്നു, ആ സന്ധ്യാംശമാകുന്ന ഒരു നൂറു ദിവ്യവൎഷം. അതിന്റെ അവസാനത്തിൽ, കുറച്ചു ശേഷിച്ചിരുന്ന സ്ത്രീകളും അവരുടെ പുത്രന്മാരും തങ്ങളിൽ ഇണചേൎന്നു സന്താനങ്ങളെ ഉല്പാദിപ്പിച്ചു; മുൻസന്താനങ്ങൾ മരിച്ചു്, പിന്നെ കുഞ്ഞുങ്ങളുണ്ടായപ്പോഴേയ്ക്കും കൃതയുഗം വന്നെത്തി. ദേഹികളുടെ ശരീരങ്ങൾ സ്വൎഗ്ഗത്തിലോ നരകത്തിലോ കൎമ്മഫലം അനുഭവിക്കുമല്ലോ; അതുപോലെതന്നെ കൃതയുഗാദികളിലും. ഇങ്ങനെയാണു് കൃതയുഗത്തിൽ പ്രജോല്പത്തിയും, കലിയുടെ ആവൃത്തിയും. ഇതു ചിന്തിച്ചാൽ നിൎവ്വേദവും, നിൎവ്വേദത്താൽ സമഭാവനയും, സമഭാവനയാൽ ആത്മബോധവും, ആത്മബോധത്താൽ ധൎമ്മനിഷ്ഠയും ഉണ്ടായിവരും. ഇപ്രകാരം, കലിയുഗത്തിൽ ശേഷിച്ചുനിന്ന ഭവിതവ്യതാശക്തിയാൽ മുമ്പത്തെപ്പോലെ പ്രജകളുണ്ടാകുമ്പോഴേയ്ക്കും കൃതയുഗം വന്നണയും; കഴിഞ്ഞ മന്വന്തരങ്ങളിലും ഭാവി മന്വന്തരങ്ങളിലും ഇങ്ങനെതന്നെ.

ഇതിൻവണ്ണം നാലു യുഗങ്ങളുടേയും സ്വഭാവം, ഞാൻ സ്വയംഭുവിനെ നമസ്കരിച്ചു്, വിസ്തരിച്ചും ക്രമത്തിലും പറഞ്ഞുകഴിഞ്ഞു.

വീണ്ടും കൃതയുഗം തുടങ്ങിയാൽ, കലിയുഗാന്തത്തിൽ ശേഷിച്ചവരിൽനിന്നുണ്ടായ കൃതയുഗപ്രജകൾക്കും, അദൃശ്യരായി വിഹരിച്ചിരുന്ന സിദ്ധന്മാൎക്കും, സപ്തൎഷിമാരോടുകൂടി വസിച്ചിരുന്നവൎക്കും, വിത്തുകളായി ശ്ലേഷിച്ച ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രൎക്കും സപ്തൎഷിമാർ ധൎമ്മവും ശ്രൗതസ്മാൎത്തമായ വൎണ്ണാശ്രമാചാരവും പറഞ്ഞുകൊടുക്കും; തന്മൂലം ലോകത്തിൽ ശ്രൗതസ്മാൎത്തകൎമ്മങ്ങൾ നടന്നുതുടങ്ങും. കൃതയുഗത്തിൽ ധൎമ്മമേൎപ്പെടുത്താനാണ്, ആ ഋഷിമാർ മന്വന്തരാധികാരികളായി വാഴുന്നതു്.

കാട്ടുതീയിനാൽ കത്തിക്കരിഞ്ഞ കാനനത്തിൽ, വീണ്ടും വൃക്ഷങ്ങളും ചെടികളും കടയ്ക്കൽ മുളച്ചുണ്ടാകുന്നുണ്ടല്ലോ; അപ്രകാരം, മന്വന്തരാവസാനംവരെ, ഒരു യുഗത്തിൽ നിന്നു മറ്റേയുഗത്തിലേയ്ക്കു പ്രജകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. സുഖം, ആയുസ്സ്, ബലം, സൌന്ദൎയ്യം, ധൎമ്മാൎത്ഥകാമങ്ങൾ എന്നിവ യുഗങ്ങളിൽ മുറയ്ക്കു കാൽക്കാലംശം വീതം കുറയും. ഇതാണ്, നാലു യുഗത്തിന്റേയും സ്വഭാവം. ഈ ചതുൎയ്യുഗങ്ങൾ മുറയ്ക്കു് എഴുപത്തൊന്നു പ്രാവശ്യം വന്നുപോയാൽ ഒരു മന്വന്തരമായി. ഒരു യുഗത്തിൽ എന്തൊക്കെയുണ്ടോ, അതൊക്കെ, ആ യുഗം മുറയ്ക്കു വീണ്ടും വരുമ്പോഴുമുണ്ട്. ഓരോ സൃഷ്ടികാലത്തും ഉല്പത്തിക്കു വ്യത്യാസമൊന്നുമില്ലല്ലോ; അതുപോലെ തന്നെയാണ്, പതിന്നാലു മന്വന്തരങ്ങളിലും. അസുരരും യാതുധാനരും പിശാചരും യക്ഷരും രാക്ഷസരുമാകുന്ന പ്രജകൾ ഓരോ യുഗത്തിലും യഥാകാലം ഉണ്ടായിവരും—കല്പമനുസരിച്ചു യുഗങ്ങൾക്കൊത്ത മട്ടിൽ ഉണ്ടായിവരും. ഇപ്രകാരമുള്ള യുഗങ്ങളാൽ മന്വന്തരങ്ങൾ പണ്ടേ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു; ജീവലോകവും, ക്ഷണനേരംപോലും നില്ക്കലില്ലാതെ, ജനിച്ചും മരിച്ചും ചുററിത്തിരിയുന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മന്വന്തരാനുകല്പം,
ചതുൎയ്യുഗകലിവൎണ്ണനം എന്നൂററിനാല്പത്തിനാലാമദ്ധ്യായം.

——(൦)——

# ഒരുനൂററിനാല്പത്തഞ്ചാമദ്ധ്യായം

സൂതൻ:—പതിന്നാലു മന്വന്തരങ്ങൾ ഓരോ കല്പത്തിലുമുണ്ട്. കഴിഞ്ഞവയും വരുന്നവയുമായ മന്വന്തരങ്ങളിൽ ഓരോ യുഗത്തിലേയും ജനനവും ആയുഷ്കാലവും മുറയ്ക്കു വിസ്തരിച്ചുപറയാം: ഓരോ യുഗത്തിലേയും ജീവകാലം പതിന്നാലു മന്വന്തരങ്ങളിലും ഒരുപോലെയാണ്. മനുഷ്യൎക്കും പക്ഷിമൃഗാദികൾക്കും സ്ഥാവരങ്ങൾക്കും യുഗങ്ങളിൽ ആയുസ്സിന്നു വ്യവസ്ഥയുണ്ട്; കലിയുഗത്തിലാകട്ടെ, ഭൂതങ്ങളുടെ ആയുസ്സിന്നു നിയമമില്ല. മനുഷ്യൎക്കു കലിയുഗത്തിൽ നൂറു വൎഷമത്രെ പരമായുസ്സ്.

കൃതയുഗത്തിൽ ദേവകളും അസുരരും മനുഷ്യരും യക്ഷരും ഗന്ധൎവ്വരും രാക്ഷസരും ഒരേ പൊക്കത്തിലും വണ്ണത്തിലുമാണു് ജനിക്കുക. ദേവജാതികൾ എട്ടിനും അവരവരുടെ കൈയിന്റെ തൊണ്ണൂററാറു വിരലത്രെ സ്വാഭാവികമായ പൊക്കം; ഏഴേഴു വിരൽ കുറയും, യുഗസന്ധ്യാംശങ്ങളിലെ മനുഷ്യൎക്കു്. കലികാലത്തു് എണ്പത്തിനാലു വിരൽ. അടിമുതൽ മുടിവരെ ഒമ്പതു ചാൺ വലുപ്പത്തിൽ ആജാനുബാഹുവായിട്ടുള്ള മനുഷ്യനാകട്ടെ, ദേവകളാലും മാനിക്കപ്പെടുന്നു. ഗോക്കൾ, ഗജങ്ങൾ, മഹിഷങ്ങൾ, സ്ഥാവരങ്ങൾ എന്നിവയ്ക്കും ഓരോ യുഗത്തിലുമുള്ള വലുപ്പച്ചെറുപ്പങ്ങൾ ഈ തോതുകൊണ്ടറിഞ്ഞുകൊള്ളണം. ഗോവിന്നു പൂഞ്ഞവരെ എഴുപത്താറു വിരൽ പൊക്കമുണ്ടാവും; ഗജത്തിന്നു നൂറെറട്ടു വിരൽ; വൃക്ഷങ്ങൾക്കു് ഒരായിരത്തിഞ്ഞൂററിരണ്ടു വിരൽ.

മനുഷ്യരുടെ ശരീരംപോലെ തന്നെയാണു് ദേവകളുടെ ശരീരവും. എന്നാൽ ദേവശരീരത്തിൽ ബുദ്ധിഗുണം ഏറെക്കാണാം; അത്രയ്ക്കുണ്ടാവില്ല, മനുഷ്യശരീരത്തിൽ. ഇങ്ങനെയാണു്, ദേവകളുടേയും മനുഷ്യരുടേയും പശുപക്ഷികളുടേയും സ്ഥാവരങ്ങളുടേയും സ്വഭാവം. മാടുകൾ, ആടുകൾ, കുതിരകൾ, ആനകൾ എന്നിവയാണു് മൃഗപക്ഷികൾ; ഇവ ഇവിടെ യജ്ഞകൎമ്മങ്ങൾക്കുപയോഗിക്കപ്പെടുന്നു. പശുമൂൎത്തികൾ യഥാക്രമം ദേവകളുടെ ഭോഗം ഭുജിക്കുന്നു. തക്ക വലുപ്പമുള്ള ചരങ്ങളും അചരങ്ങളും ആ മനോജ്ഞങ്ങളായ ഭോഗങ്ങൾകൊണ്ടു സുഖമടയുന്നു.

ഇനി, സത്തുക്കളേയും സാധുക്കളേയും നിൎവ്വഹിക്കാം: ബ്രാഹ്മണരും വേദഘോഷങ്ങളും ദേവകളുടെ പശുമൂൎത്തികളും സത്തുക്കളത്രെ; അന്തസ്സംയോഗത്താൽ (മനഃശ്ശുദ്ധിയാൽ) സന്തഃ (സത്തുക്കൾ) എന്നു പറയപ്പെടുന്നു. സാമാന്യങ്ങളും വിശേഷങ്ങളുമായ ധൎമ്മങ്ങളിൽ തല്പരരായി, ശ്രൌതസ്മാൎത്തകൎമ്മങ്ങളനുഷ്ഠിക്കുന്ന ബ്രാഹ്മണക്ഷത്രിയവൈശ്യർ സത്തുക്കളാകുന്നു. സാത്ത്വികരാകുന്ന ശ്രൌതസ്മാൎത്തമായ വൎണ്ണാശ്രമധൎമ്മം യാതൊന്നോ, അതത്രെ ജ്ഞാനധൎമ്മം. ദിവ്യങ്ങളെ സാധിക്കുന്നവൻ സാധു (നല്ലവൻ): ഗുരുശുശ്രൂഷകനായ ബ്രഹ്മചാരിയും, ത്രിവൎഗ്ഗസാധകനായ ഗൃഹസ്ഥനും, കാട്ടിൽ തപസ്സു സാധിക്കുന്ന വാനപ്രസ്ഥനും, യതിച്ചു യോഗം സാധിക്കുന്ന സന്ന്യാസിയും സാധുവാകുന്നു.

ധൎമ്മം എന്നുവെച്ചാൽ ധൎമ്മഗതി: ക്രിയാവാചിയാകുന്ന ഈ ശബ്ദം. ധൎമ്മം കുശല(ക്ഷേമകര)വും അധൎമ്മം അകുശലവുമാണെന്നു ഭഗവാൻ അരുളിച്ചെയ്തിരിക്കുന്നു. ദേവന്മാർ, പിതൃക്കൾ, ഋഷിമാർ, മനുഷ്യർ എന്നിവരും, 'ഇതു ധൎമ്മം, ഇതു ധൎമ്മമല്ല' എന്നു മൌനമുദ്രയാൽ പറയുന്നു.* ..... പഴമ പൂണ്ടവർ, ഭേദമില്ലാത്തവർ, ആത്മവാന്മാർ, അദാംഭികർ, ശരിക്ക

* ഇവിടെ ധൎമ്മനിൎവ്വചനപരമായ രണ്ടു ശ്ലോകം പ്രകൃതാദ്ധ്യായത്തിലെ നമ്മുടെ വാക്യത്തിൽ ചേൎന്നതായിത്തോന്നായ്കയാൽ വിട്ടു.

പഠിച്ചവർ, ശുദ്ധശീലന്മാർ—ഇങ്ങനെയുള്ളവരാണ് ആചാര്യന്മാർ.* ......... ശ്രൗതം, സ്മാർത്തം എന്ന രണ്ടുവിധത്തിലുള്ള വർണ്ണാശ്രമധർമ്മംതന്നെയാണ്, ശിഷ്ടാചാരമെന്നു പറയപ്പെടുന്നത്: ശിഷ്ടശബ്ദം ശിഷ് ധാതുവിൽനിന്നുണ്ടാകുന്നു; മന്വന്തരങ്ങളിൽ ലോകാഭിവൃദ്ധിക്കും ധർമ്മവ്യവസ്ഥയ്ക്കുമായി യാവചില ധാർമ്മികന്മാർ ഇവിടെ ശേഷിക്കുന്നുവോ, ആ സപ്തർഷിമാർ, മനു എന്നിവരെ ശിഷ്ടരെന്നു പറയുന്നു. ആ ശിഷ്ടന്മാർ യുഗംതോറും ഇളകിയ ധർമ്മത്തെ ഉറപ്പിക്കുന്നു—വർണ്ണാശ്രമവ്യവസ്ഥിതിക്കായി ത്രയിയും വാർത്തയും ദണ്ഡനീതിയും നടപ്പിൽ വരുത്തുന്നു. മന്വന്തരാവസാനത്തിൽ വീണ്ടും ശിഷ്ടർ ആചരിക്കുന്നതാകയാലും, പണ്ടുപണ്ടുള്ളവരാൽ സമ്മതിക്കപ്പെട്ടതാകയാലും, ആ സനാതനധർമ്മത്തിന്ന ശിഷ്ടാചാരമെന്ന പേർ വന്നു. ദാനം, സത്യം, തപസ്സ്, അലോഭം, വിദ്യ, യജനം, പൂജനം, ദമം എന്നീ എട്ടുകൂട്ടമാണ് ശിഷ്ടാചാരം. ‡ .........ശ്രവണത്തിൽനിന്നുള്ളതു ശ്രൗതം; സ്മരണത്തിൽനിന്നുള്ളതു സ്മാർത്തം; ശ്രൗതം യജ്ഞവേദാത്മകവും, സ്മാർത്തം വർണ്ണാശ്രമാത്മകവുമാകുന്നു.

ധർമ്മത്തിന്റെ പ്രത്യംഗങ്ങൾ വിവരിക്കാം: കണ്ടനുഭവിച്ചതു, ചോദിച്ചാൽ മറച്ചുവെയ്ക്കാതെ ശരിക്കു പറയുക എന്നതു സത്യം; ബ്രഹ്മചര്യം, മൗനം, ആഹാരമില്ലായ്ക എന്നിതെല്ലാമത്രെ, ദുരാസദവും ഘോരവുമായ തപസ്സ്; പശുക്കൾ, ദ്രവ്യങ്ങൾ, ഹവിസ്സുകൾ, ഋഗ്യജുസ്സാമങ്ങൾ, ഋത്വിക്കുകൾ, ദക്ഷിണ എന്നിവയുടെ കൂടിച്ചേർച്ചയെ യജ്ഞമെന്നു പറയുന്നു; തനിക്കെന്നപോലെ എല്ലാ ഭൂതങ്ങൾക്കും ഹിതവും നന്മയും ചെയ്വാൻ സസമന്താക്ഷം പ്രയത്നിക്കുകയാണ് മികച്ച ദയ; പഴിക്കുകയോ അടിക്കുകതന്നെയോ ചെയ്യപ്പെട്ടാൽ പകരം പഴിക്കാതെയും അടിക്കാതെയും വാങ്മനഃകായങ്ങളാൽ നിർദ്ദോഷനായിരിക്കുന്നതു ക്ഷമ; സ്വാമിയാൽ രക്ഷിക്കപ്പെടാതെ ആപൽക്കാലത്തു ത്യജിക്കപ്പെട്ടാലും പരസ്വമെടുക്കായ്കയത്രെ അലോഭം; മൈഥുനം വെടിയുക, അതിനെപ്പററി സംസാരിക്കയോ വിചാരിക്കതന്നെയോ ചെയ്യായ്ക, ബ്രഹ്മചര്യം—ഇതാകുന്നു ശമം; തനിക്കുവേണ്ടിയോ അന്യനുവേണ്ടിയോ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ വ്യാപരിപ്പിക്കാതിരിക്കുന്നതു ദമം; പഞ്ചവിഷയങ്ങളിലും അഷ്ടകാരണങ്ങളിലും തടവേററാൽ കോപിക്കാതിരിക്കുന്നവൻ ആരോ, അവൻ ജിതാത്മാവാകും; ന്യായാർജ്ജിതവും പ്രിയതരവുമായ ധനമെല്ലാം ഗുണവാന്നു നൽകുകയാകുന്നു ദാനം. ഇതാണ്, ശ്രുതിസ്മൃതിവിഹിതവും വർണ്ണാശ്രമാനുകൂലവും ശിഷ്ടാചാരത്താൽ നടപ്പിൽ വന്നതും സജ്ജനസമ്മതവുമായ ധർമ്മം. അനിഷ്ടത്തിൽ ദ്വേഷവും ഇഷ്ടത്തിൽ തോഷവുമില്ലാതെ പ്രീതിയും താപവും വിഷാദവും പോക്കുക എന്നതു വൈരാഗ്യം; കൃതങ്ങളും അകൃതങ്ങളുമായ കർമ്മങ്ങളെ ത്യജിക്കുക, സന്തതികളെ വെടിയുക—ഇതത്രെ സന്ന്യാസം;

---

* ശ്രൗതസ്മാർത്തധർമ്മപ്രവർത്തനം ......അദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്; മൂന്നു ശ്ലോകം വിട്ടു.

‡ പുനരുക്തമാകയാൽ ഒരു ശ്ലോകം വിട്ടു.

അവ്യക്തം മുതൽ വിശേഷംവരെയുള്ളവയുടെ വികാരമായ ഈ ലോകത്തിൽ ചേതനാചേതനങ്ങളെ അറിഞ്ഞു നിവൃത്തിക്കൊള്ളുകയാകുന്ന ജ്ഞാനം മുഖ്യമാണു്, അവൻ ജ്ഞാനി. ഇതൊക്കെയാണു്, ധർമ്മത്തിൻെറ പ്രത്യംഗങ്ങളുമായി, പണ്ടു സ്വായംഭുവമന്വന്തരത്തിൽ ധർമ്മതത്വജ്ഞരായ ഋഷിമാരാൽ സ്മരിക്കപ്പെട്ടിട്ടുള്ളതു്.

ഇനി, ഓരോ മന്വന്തരത്തിലെയും ചാതുർഹോത്രം, ചാതുർവ്വർണ്ണ്യം എന്നിവയുടെ വിധി പറയാം: മന്വന്തരംതോറും സ്മൃതി വേറെ ഉണ്ടാവും. എന്നാൽ, ഋഗ്യജുസ്സാമങ്ങൾ, ദൈവതങ്ങൾ, വിധിസ്തോത്രം, ഹോത്രം (ഹോമം) എന്നിവ മുമ്പത്തിൻതന്നെ ദ്രവ്യസ്തോത്രം, ഗുണസ്തോത്രം, കർമ്മസ്തോത്രം, കുലസ്തോത്രം എന്നീ നാലുതരം സ്തോത്രം മന്വന്തരങ്ങളിലെല്ലാം വേദത്തിൽനിന്നുത്ഭവിക്കുന്നു; ബ്രഹ്മസ്തോത്രവും നടപ്പിൽവരുന്നു. ഇങ്ങനെ ഋഗ്യജുസ്സാമാഥർവ്വങ്ങളാകുന്ന വേദങ്ങളിൽനിന്നു വെവ്വേറെ നാലുതരം മന്ത്രങ്ങളും ഉണ്ടാകുന്നു; പൂർവ്വമന്വന്തരത്തിലെ മന്ത്രങ്ങൾ, മുന്നാമതായി, പരമദുഷ്കരമായ തപസ്സു ചെയ്യുന്ന ഋഷിമാർക്കു് വെളിപ്പെടുന്നു. അസന്തുഷ്ടി, ഭയം, ദുഃഖം, മോഹം, ശോകം എന്നീ അഞ്ചുകൂട്ടത്തിൽനിന്നു കരകേറുന്ന ആ മന്ത്രങ്ങൾ ലക്ഷണമൊത്ത ഋഷിമാരിൽ സഞ്ചാരം ചെയ്തുചേരുന്നു.

ഋഷിമാരുടെ ലക്ഷണം ഇന്നതാണെന്നു ഞാൻ പറയാം. മുമ്പുണ്ടായവരും ഇനിയുണ്ടാകാനിരിക്കുന്നവരുമായ ഋഷിമാർ അഞ്ചു തരത്തിലാണു്. ആ ഋഷിമാരെയും ഋഷിപുത്രന്മാരെയും കേട്ടുകൊള്ളുക: പ്രളയകാലത്തു്, ത്രിഗുണങ്ങൾ സമസ്ഥിതിയിലായിരിക്കെ, വേദവിഭാഗമില്ല; എല്ലാം അനിർവ്വാച്യമായ തമസ്സിൽതന്നെ. യാതൊന്നു് അബുദ്ധിപൂർവ്വമായി ചേതനമെന്നതുതേടിയോ, അതിനെ ചേതനം ബുദ്ധിപൂർവ്വമായി ആവേശിച്ചു; അവ (പ്രപഞ്ചവും ആത്മാവും) വെള്ളവും മത്സ്യവുംപോലെയാകുന്നു. സഗുണപ്രപഞ്ചം ചേതനത്താൽ അധിഷ്ഠിതമായി കാര്യകാരണഭാവേന വർത്തിക്കുന്നു. വിഷയം വിഷയിത്വം എന്നിവ അർത്ഥവും പദവും പോലെയത്രെ. കാലം സൃഷ്ടിക്കൊരുങ്ങിയപ്പോൾ, തൽസിദ്ധിക്കു മഹദാദികളായ കാരണങ്ങൾ ക്രമേണ ഉണ്ടായിവന്നു: മഹത്തത്വത്തിൽനിന്നു് അഹങ്കാരവും, അഹങ്കാരത്തിൽനിന്നു ഭൂതതന്മാത്രങ്ങളും, അവയിൽനിന്നു ഭൂതങ്ങളും ജനിച്ചു്, ഉദ്ദേശസിദ്ധിക്കായി പരസ്പരം യോജിച്ചു്, തൽക്ഷണം തന്നെ കാര്യത്തെ (പ്രപഞ്ചത്തെ) ഉണ്ടാക്കിത്തീർത്തു. ഒരു ചൂട്ടുകൊണ്ടു് ഒരേ സമയത്തു പല വൃക്ഷങ്ങൾ കാണപ്പെടുന്നുണ്ടല്ലോ; അതിൻവണ്ണം കാലമെന്ന ഏകകാരണത്താൽ ജീവങ്ങളൊക്കെ പ്രത്യക്ഷീഭവിക്കുന്നു. ആ ക്ഷേത്രജ്ഞൻ (ജീവാത്മാവു്) ഇരുട്ടിൽ മിന്നാമിനുങ്ങെന്നപോലെ പെട്ടെന്നു കാണപ്പെടുകയും, ഒന്നു മിന്നി മറയുകയും ചെയ്യുന്നു; ആ മഹാത്മാവു ശരീരത്തിൽ സ്ഥിതിചെയ്തു് ഈ ലോകത്തിൽ പെരുമാറുന്നു; വീണ്ടും മഹത്തായ തമസ്സിനപ്പുറത്തു ചെന്നെത്തുന്നു; അവിടെത്തന്നെയാണു്, ആ

അളിലുള്ളവൻ വാസിക്കുന്നത്. വർദ്ധമാനനായ അവന്ന ജ്ഞാനവും വൈരാഗ്യവും ഐശ്വര്യവും ധർമ്മവുമാകുന്ന നാലു കൂട്ടം വെളിപ്പെടുന്നു; ഇവ അവന്ന സ്വതസ്സിദ്ധങ്ങൾ തന്നെയാണ്, പിന്നീടുണ്ടാകുന്നവയല്ല. ശരീരത്തിലിരുന്നു ചേഷ്ടിക്കുന്നതിനാലത്രെ, ജീവന്നു സിദ്ധി. പുരത്തിൽ (ശരീരത്തിൽ) ശയിക്കുന്നതുകൊണ്ടു പുരുഷനെന്നും, ക്ഷേത്രമറിയുന്നതുകൊണ്ടു ക്ഷേത്രജ്ഞനെന്നും, ധർമ്മത്താൽ സൃഷ്ടി നടത്തുന്നതുകൊണ്ടു ധാർമ്മികനെന്നും പറയപ്പെടുന്നു. സിദ്ധിക്കുന്ന ശരീരത്തിൽ ആത്മാവു ബുദ്ധിയാൽ വ്യക്തീഭവിക്കുന്നു. ഉൽകൃഷ്ടമൊന്നുമില്ലാത്ത ക്ഷേത്രജ്ഞൻ ക്ഷേത്രമുപേക്ഷിച്ച്, 'ഈ സംസാരം എനിക്കനുഭവിപ്പാനുള്ളതാണെ'ന്നു വിചാരിക്കുന്നു; അവൻ തിരിയെപ്പോകുന്നതോട്ടുകൂടിയാകട്ടെ, ക്ഷേത്രം മുമ്പെത്തെപ്പോലെ ചേതനാരഹിതമായിത്തീരുന്നു.

ഋഷ്‌ധാതു ഹിംസയെയും ഗതി(പ്രാപ്തി)യെയും കുറിക്കുന്നു; വിദ്യ, സത്യം, തപസ്സ്, ശ്രുതം (ശാസ്ത്രം) എന്നീ നാലിനെയും ആർ പ്രാപിക്കുന്നുവോ, അവനത്രെ ഋഷി. ബുദ്ധികൊണ്ടു വിഷയനിവൃത്തി വന്നതോട്ടുകൂടി, പര(സർവ്വോൽകൃഷ്ട)മായ അവ്യക്താത്മാവിനെ പ്രാപിക്കുന്നവൻ പരമർഷി. ഋഷ്‌ധാതുവിൻെറ ഗത്യർത്ഥത്തിൽനിന്നാണ്, ഋഷിശബ്ദമുണ്ടാകുന്നത്. സ്വയം ജനിച്ചവനാകയാലും ഋഷി എന്നു പറയപ്പെടുന്നു. സ്വയം ജനിച്ചവരാകുന്നു, ഈശ്വരന്മാരായ ബ്രഹ്മാവിൻെറ മാനസപുത്രന്മാർ. അവർ ബുദ്ധികൊണ്ടു വിഷയനിവൃത്തരായി മഹത്തിനെ സർവ്വോൽകൃഷ്ടമായി കരുതി; അതിനാൽ മഹർഷിമാരെന്നു വിളിപ്പെട്ടു. ആ ഈശ്വരന്മാരുടെ മാനസൗരസപുത്രന്മാർ അഹങ്കാരത്തെ സർവ്വോൽകൃഷ്ടമായി കരുതി. മൈഥുനത്താൽ ഗർഭത്തിൽപ്പിറന്ന ഋഷിപുത്രന്മാർ ഋഷികളെന്നു പറയപ്പെടുന്നു; അവർ ഭൂതങ്ങളെ സർവ്വോൽകൃഷ്ടമായി ഗണിച്ചു. ഋഷികളുടെ പുത്രന്മാരെ ഋഷിപുത്രകന്മാരെന്നു പറയുന്നു; അവർ ഇന്ദ്രിയങ്ങളെ സർവ്വോൽകൃഷ്ടമായി ഭാവിച്ചതിനാൽ ശ്രുതർഷികളെന്നു വിഖ്യാതരായി. ഇങ്ങനെ, അവ്യക്താത്മാവിനെയും, മഹാത്മാവിനെയും, അഹങ്കാരാത്മാവിനെയും, ഭൂതാത്മാവിനെയും, ഇന്ദ്രിയാത്മാവിനെയും അറിഞ്ഞവരായി അഞ്ചുതരം ഋഷിമാരുണ്ട്.

ഭൃഗു, മരീചി, അത്രി, അംഗിരസ്സ്, പുലഹൻ, ക്രതു, മനു, ദക്ഷൻ, വസിഷ്ഠൻ, പുലസ്ത്യൻ എന്നീ പത്തു പേരത്രെ, ബ്രഹ്മാവിൻെറ മനസ്സിൽനിന്നു സ്വയം ജനിച്ച ഈശ്വരന്മാർ; അവർ ഋഷികളിൽവെച്ചു ശ്രേഷ്ഠരാകയാൽ മഹർഷിമാരാകുന്നു. അവരുടെ പുത്രന്മാരെ കേട്ടുകൊള്ളുവിൻ: ശുക്രൻ, വ്യാസൻ, കശ്യപൻ, ച്യവനൻ, ഉതത്ഥ്യൻ, വാമദേവൻ, അഗസ്ത്യൻ, കൗശികൻ, കർദ്ദമൻ, ബാലഖില്യന്മാർ, വിശ്രവസ്സ്, ശക്തിവർദ്ധനൻ; ഇവർ തപസ്സുകൊണ്ടു ഋഷിത്വം നേടിയവരത്രെ. അവരിൽ ഗർഭത്തിൽപ്പിറന്ന പുത്രന്മാരായ ഋഷിമാരെയും പറയാം: വത്സരൻ,

നൈധ്രുവൻ, വീൎയ്യവാനായ ഭരദ്വാജൻ, ദീൎഘതമസ്സ്, ബൃഹദുക്ഥസ്സ്, ശരദ്വാൻ, വാജിശ്രവസ്സ്, സ്വചിത്തി, ശ്യാവാശ്വൻ, പരാശരൻ, ശൃംഗി, ശംഖപാത്ത്, രാജാവായ വൈശ്രവണൻ; ഇവരെല്ലാം സത്യംകൊണ്ടു ഋഷിത്വമടഞ്ഞവരാകുന്നു.

ഇനി മന്ത്രദ്രഷ്ടാക്കളെ കേട്ടാലും: ഭൃഗു, കാശ്യപൻ, പ്രചേതസ്സ്, ദധീചൻ, ആത്മവാൻ, ഊൎവ്വൻ, ജമദഗ്നി, വേദൻ, സാരസ്വതൻ, ആൎഷ്ടിഷേണൻ, ച്യവനൻ, വീതഹവ്യൻ, വേധസൻ, വൈന്യൻ, പൃഥു, ദിവോദാസൻ, ബ്രഹ്മവാൻ, ഗൃത്സൻ, ശൌനകൻ എന്നീ പത്തൊമ്പതു ഭൃഗുക്കൾ വലിയ മന്ത്രദ്രഷ്ടാക്കളത്രേ. അംഗിരസ്സ്, ത്രിതൻ, ഭരദ്വാജൻ, ലക്ഷ്മണൻ, കൃതവാചൻ, ഗൎഗ്ഗൻ, സ്മൃതി, സംകൃതി, ഗുരുവീതൻ, മാന്ധാതാവ്, അംബരീഷൻ, യുവനാശ്വൻ, പുരുകുത്സൻ, സ്വശ്രുവൻ, സദസ്യവാൻ, അജമീഢൻ, അസ്വഹാൎയ്യൻ, ഉൽകലൻ, കവി, പൃഷദശ്വൻ, വിരൂപൻ, കാവ്യൻ, മുൽഗലൻ, ഉതത്ഥ്യൻ, ശരദ്വാൻ, വാജിശ്രവസ്സ്, അപസ്യൌഷൻ, സ്വചിത്തി, വാമദേവൻ, ഉശിജൻ, ബൃഹച്ഛുക്ലൻ, ദീൎഘതമസ്സ്, കക്ഷീവാൻ എന്നീ മുപ്പത്തിമൂന്നാംഗിരസന്മാർ മന്ത്രകൃത്തുകൾ തന്നെ. കശ്യപഗോത്രത്തിൽ ആറുപേരാണ് മന്ത്രദ്രഷ്ടാക്കൾ: കശ്യപൻ, വത്സാരൻ, നൈധ്രുവൻ, നിത്യൻ, അസിതൻ, ദേവലൻ. അത്രിയും അൎദ്ധസ്വനനും ശ്യാവാശ്വനും ഗവിഷ്ഠിരനും കൎണ്ണകനും സിദ്ധനായ പൂൎവ്വാതിഥിയുമാകുന്ന ആറുപേരത്രേ, അത്രികുലത്തിൽ മന്ത്രകൃത്തുകളായ മഹൎഷിമാർ. വസിഷ്ഠരായ മന്ത്രകൃത്തുകൾ ഏഴുപേരാണ്: വസിഷ്ഠനും, ശക്തിയും, പരാശരനും, ഇന്ദ്രപ്രമതിയും, ഭരദ്വസുവും, മിത്രാവരുണനും, കുണ്ഡിനനും. ഗാധേയനായ വിശ്വാമിത്രൻ, ദേവരാതൻ, ബലൻ, അഭിജ്ഞനായ മധുച്ഛന്ദസ്സ്, അഘമൎഷണൻ, അഷ്ടകൻ, ലോഹിതൻ, ശരംബുധിയായ ഭൃതകീലൻ, ദേവശ്രവസ്സ്, ദേവരതൻ, പുരാണൎഷിയായ ധനഞ്ജയൻ, തേജസ്സേറിയ ശിശിരൻ, സാലംകായനൻ എന്നീ പതിമൂന്നുപേരാകുന്നു, കൌശികഗോത്രത്തിലെ മന്ത്രദ്രഷ്ടാക്കൾ. അഗസ്ത്യൻ, ദൃഢദ്യുമ്നൻ, ഇന്ദ്രബാഹു എന്നീ മഹായശസ്വികളായ മൂന്നുപേരത്രേ, അഗസ്ത്യഗോത്രത്തിലെ മന്ത്രകൃത്തുകൾ. ക്ഷത്രിയരിൽ രണ്ടുപേരാണ് മന്ത്രകൃൽപ്രവരന്മാർ: വൈവസ്വതമനുവും, ഐളനായ പുരൂരവസ്സുരാജാവും. വൈശ്യരിൽ മന്ത്രകൃൽപ്രവരന്മാർ മൂന്നുപേരുണ്ട്: ഭലന്ദകൻ, വാസാശ്വൻ, സംകീലൻ. ഇങ്ങനെ ബ്രാഹ്മണക്ഷത്രിയവൈശ്യരായ തൊണ്ണൂറ്റിരണ്ടുപേരാണ് മന്ത്രങ്ങൾ വെളിപ്പെടുത്തിയവർ. ഇവർ ഋഷിപുത്രരും ഋഷികപുത്രരും ശ്രുതൎഷികളുമാകുന്നു.”

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മന്വന്തരാനുകല്പം, ഋഷിനിരൂപണം നൂറ്റിനാല്പത്തഞ്ചാമദ്ധ്യായം.

# ഒരുനൂററിനാൽപ്പത്താറാമദ്ധ്യായം

ഋഷിമാർ:—“സൂതനന്ദന, എങ്ങിനെയാണ് മത്സ്യം മഹത്തായ താരകവധം അരുളിച്ചെയ്തതായതു്? ഏതുകാലത്താണ് ആ സംഭവം? ഭവാൻെറ മുഖപ്പാലാഴിയിൽനിന്നുണ്ടാകുന്ന കഥാമൃതം കർണ്ണങ്ങൾകൊണ്ടു നുകരുന്നതിൽ ഞങ്ങൾക്കു മതിവരുന്നില്ല. മഹാബുദ്ധിമാനായ മുനേ, താരകവധം അറിവിലുള്ളതിൻവണ്ണം പറഞ്ഞുതരിക.”

സൂതൻ:—“മനുമത്സ്യരൂപിയായ മാധവൻതിരുവടിയോടു ചോദിച്ചു:—‘വിഭോ, എങ്ങനെയാണ്, ഷണ്മുഖദേവൻ ശരവണത്തിൽ (ആറുകാട്ടിൽ) അവതരിച്ചതു്?’ തേജസ്സേറിയ രാജാവിൻെറ ഈ ചോദ്യം കേട്ടിട്ട്, ഭഗവാൻ പ്രീതി പൂണ്ടു് ആ മഹാമതിയായ മാർത്താണ്ഡപുത്രനോടരുളിച്ചെയ്തു:—

‘വജ്രാംഗൻ എന്നൊരസുരശ്രേഷ്ഠനുണ്ടായിരുന്നു; അവൻെറ പുത്രൻ, ബലമേറിയ താരകൻ, ദേവന്മാരെ അവരുടെ അരമനകളിൽനിന്ന് ആട്ടിപ്പായിച്ചു. അവർ പേടിച്ചരണ്ടു ബ്രഹ്മാവിൻെറ അടുക്കൽ ചെന്നു. ബ്രഹ്മാവ് അവർക്കു പററിയ ആപത്തറിഞ്ഞിട്ടു്, അവരോടുരചെയ്തു.—‘ദേവന്മാരേ, ഭയം വെടിയുവിൻ; ഹിമവാൻെറ മകളുടെ മകനായി ശിവനുണ്ടാകുന്ന കുട്ടി ആ താരകനെ കൊലചെയ്തുകൊള്ളും.’ പിന്നെ കുറെക്കാലം കഴിഞ്ഞതിന്നുശേഷം, പരമേശ്വരൻ പാർവ്വതിയെ കണ്ടിട്ട്, തൻെറ ശുക്ലത്തെ സംഗതിവശാൽ അഗ്നിയുടെ വദനത്തിൽ വിസർജ്ജിച്ചു. അഗ്നിവദനത്തിൽ അർപ്പിക്കപ്പെട്ട ആ ശുക്ലം ദേവന്മാർ ഭക്ഷിച്ചു; അതു്, ദഹിക്കാഞ്ഞതിനാൽ അവരുടെ വയറുകൾ പിളർന്നു പുറത്തേയ്ക്കു വീണു ഗംഗയിലും, അതിൽനിന്ന് ആറുകാട്ടിലും ചെന്നണഞ്ഞു. അതിൽനിന്നു സൂര്യപ്രഭനായ സ്കന്ദൻ പിറക്കുകയും, ഏഴു ദിവസം മാത്രം പ്രായം ചെന്നപ്പോൾ ആ ബാലൻ താരകാസുരനെ കൊല്ലുകയും ചെയ്തു.’”

ഇതു കേട്ടിട്ട് ഋഷിശ്രേഷ്ഠന്മാർ ആവശ്യപ്പെട്ടു:—“ഇതത്യത്ഭുതംതന്നെ! ഈ രമണീയമായ പാവനചരിതം ഞങ്ങൾക്കു കേൾക്കാൻ ശരിക്കു വിസ്തരിച്ചു പറയുക. പണ്ട് ആരുടെ വംശത്തിൽ ജനിച്ചവനാണ്, വജ്രാംഗനെന്ന ദൈത്യേന്ദ്രൻ? അയാളുടെ മകനാണല്ലോ, ദേവന്മാരെത്തോല്പിച്ച ബലവാനായ താരകൻ. ആ ദൈത്യപ്പെരുമാളെ കൊന്നതെങ്ങനെയാണ്? ശ്രീമൻ, സ്കന്ദൻെറ അവതാരം മുഴുവനും ഞങ്ങൾക്കു പറഞ്ഞുതരിക.”

സൂതൻ:—“ബ്രഹ്മാവിൻെറ മാനസപുത്രനായ ദക്ഷപ്രജാപതിക്കു വീരിണിയിൽനിന്ന് അറുപതു പെൺകിടാങ്ങളുണ്ടായിപോൽ. അവരിൽപ്പത്തുപേരെ അദ്ദേഹം ധർമ്മന്നും, പതിമൂന്നുപേരെ കശ്യപന്നും, ഇരുപത്തേഴുപേരെ ചന്ദ്രന്നും, നാലുപേരെ അരിഷ്ടനേമിക്കും, രണ്ടുപേരെ

ബാഹുകപുത്രന്നും, രണ്ടുപേരെ അംഗിരസ്സിന്നും, രണ്ടുപേരെ വിദ്വാനായ കൃശാശ്വന്നും കൊടുത്തു. കശ്യപപത്നിമാരായ അദിതിയും ദിതിയും ദനുവും വിശ്വയും അരിഷ്ടയും സുരസയും സുരഭിയും വിനതയും താമ്രയും ക്രോധവശയും ഇരയും കദ്രുവും മുനിയും ലോകമാതാക്കളും ഗോമാതാക്കളുമത്രെ; അവരിൽനിന്നാണ്, വിവിധങ്ങളായ ചരാചരലോകങ്ങളുടെ ഉൽപ്പത്തി: ഇന്ദ്രൻ, ഉപേന്ദ്രൻ, സൂര്യൻ മുതലായവരൊക്കെ അദിതിയുടേയും, ഹിരണ്യകശിപു മുതലായവർ ദിതിയുടേയും, ദാനവന്മാർ ദനുവിന്റേയും, ഗോക്കൾ സുരഭിയുടേയും, ഗരുഡാദി പക്ഷികൾ വിനതയുടേയും, നാഗങ്ങൾ കദ്രുവിന്റേയും പുത്രന്മാരാകുന്നു; മററു സ്ത്രീകളിൽനിന്ന് ഇതരജീവികളും ഉണ്ടായി വന്നു.

കരുത്തേറിയ ഹിരണ്യകശിപുവാകട്ടെ, ദേവകൾക്കെല്ലാം രാജാവും ത്രൈലോക്യനാഥനുമായ ശക്രനെക്കീഴടക്കി രാജ്യം ഭരിച്ചുപോന്നു. ഏതാനും കാലം കഴിഞ്ഞതിന്നുശേഷം, ഹിരണ്യകശിപുവിനെ വിഷ്ണു സംഹരിച്ചു; ശേഷിച്ച ദാനവരെ യുദ്ധത്തിൽ ഇന്ദ്രനും കൊന്നൊടുക്കി.

മക്കൾ കൊല്ലപ്പെട്ടുപോയ ദിതി കണവനായ കശ്യപനോട്, യുദ്ധത്തിൽ ദേവേന്ദ്രനെക്കൊല്ലത്തക്ക കരുത്തുള്ള മറെറാരു മകനുണ്ടാകാൻ വരമപേക്ഷിച്ചു. അദ്ദേഹം ഇങ്ങനെ കല്പിച്ചുകൊടുത്തു:—'ദേവി, ഓരായിരം സംവത്സരം വിശുദ്ധചിത്തയായി വ്രതമനുഷ്ഠിച്ചാൽ ഉണ്ണിയുണ്ടായിവരും.' ദിതി അതിൻവണ്ണം വ്രതത്തിലിരിപ്പായി. അപ്പോൾ ഇന്ദ്രൻ ഗൂഢംവെച്ച് അവളുടെ അനുമതി വാങ്ങി അവളെ ശുശ്രൂഷിപ്പാൻ നിന്നു.

പത്തുകുറയെ ആയിരം വർഷം ചെന്നപ്പോൾ, തപസ്സിലിരിക്കുന്ന ദിതി മനംതെളിഞ്ഞു മഹേന്ദ്രന് ഒരു വരം നൽകി:—'മകനേ, ദേവേന്ദ്ര, എന്റെ വ്രതം അവസാനിച്ച മട്ടത്തിലായി. നിനക്ക് ഒരനുജൻ ഉണ്ടായിവരും. ഉണ്ണി അവനോടൊന്നിച്ച് ഈ ത്രൈലോക്യൈശ്വര്യം ബാധകൂടാതെ യഥേഷ്ടം അനുഭവിച്ചുപോരും.' ഇത്രയും പറഞ്ഞപ്പോഴേയ്ക്കും അവളെ നിദ്ര ബാധിച്ചു; അവൾ ഭവിതവ്യതാബലത്താൽ തല കാൽക്കലേയ്ക്കാക്കിക്കിടന്നുറങ്ങിപ്പോയി. ആ തക്കത്തിൽ ദേവേന്ദ്രൻ ദിതിയുടെ വയററിൽക്കടന്നു ഗർഭത്തെ വജ്രംകൊണ്ട് ഏഴായി നുറുക്കി; വീണ്ടും പകമൂലം ഓരോ കഷ്ണത്തേയും ഏഴായി നുറുക്കി. അപ്പോഴേയ്ക്കും, ദിതി ഉറക്കമുണർന്ന്, 'ഇന്ദ്ര, അരുത്, എന്റെ കുട്ടിയെ കൊല്ലരുതെ'ന്നപേക്ഷിച്ചു. അതു കേട്ടു പുരന്ദരൻ പുറത്തേയ്ക്കു ചാടി ഭയത്തോടെ കൈതൊഴുതുനിന്ന് അമ്മയോടുണർത്തിച്ചു:—'അമ്മ പകൽ സമയത്തു, തല കാൽക്കലേയ്ക്കാക്കി കിടന്നുറങ്ങിക്കളഞ്ഞുവല്ലോ; അതിനാലാണ്, ഞാൻ അമ്മയുടെ വയററിലെ കുട്ടിയെ വജ്രംകൊണ്ട് ഏഴേഴായി നുറുക്കിയത്. അമ്മയുടെ ഈ നാല്പത്തൊമ്പതു പുത്രന്മാർക്കും ഞാൻ ദേവലോകത്തു സ്ഥാനം കൊടുത്തുകൊള്ളാം.' അങ്ങിനെയാകട്ടെ എന്നു ദേവി സമ്മതിച്ചു.

വീണ്ടും, അസിതാപാംഗിയായ ദിതി ഭർത്താവിനോടപേക്ഷിച്ചു:— 'നാഥ, എനിക്കു ദേവേന്ദ്രനെ ജയിപ്പാൻ കരുത്തുള്ള ഒരു പുത്രനെ കല്പിച്ചു തരിക; ദേവന്മാൎക്കു് അസ്ത്രശസ്ത്രങ്ങൾകൊണ്ടു കൊല്ലുവാനാകാത്തവനായിരിക്കണം അവൻ.' ആ ഭാഷണം മുഴുവൻ കേട്ടതിനുശേഷം കശ്യപൻ കഥിച്ചു:— 'പുത്രവത്സലേ, പതിനായിരം വർഷം തപസ്സുചെയ്താൽ നിനക്കു വജ്രാംഗൻ എന്നൊരു പുത്രൻ ഉണ്ടായിവരും; വജ്രത്തിന്റെ കാതലിനൊത്തു്, ഉറപ്പേറിയ ഇരിമ്പായുധങ്ങൾകൊണ്ടുപോലും മുറിക്കാൻ വയ്യാത്തവയായിരിക്കും, അവന്റെ അവയവങ്ങൾ.'

വരം ലഭിച്ച ദിതി തപസ്സിന്നായി കാട്ടിലേയ്ക്കു ഗമിച്ചു. അവൾ പതിനായിരംവർഷം ഘോരതപസ്സനുഷ്ഠിച്ചു; തപസ്സവസാനിച്ചതിന്നുശേഷം, ആ സൌഭാഗ്യവതി ദുർജ്ജയനും നിസ്സാല്യകൎമ്മാവും വജ്രംകൊണ്ടുപോലും അച്ഛേദ്യനുമായ ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തു.*…………
………'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
വജ്രാംഗചരിതകഥനം നൂററിനാല്പത്താറാമദ്ധ്യായം.

——(൦)——

# ഒരുനൂററിനാല്പത്തേഴാമദ്ധ്യായം

വരാംഗി:—‡………………'

………………അയാളുടെ അതിക്രൂരമായ നിശ്ചയം അറിഞ്ഞിട്ടു് ബ്രഹ്മഭഗവാൻ വീണ്ടും അയാളുടെ അടുക്കൽ വന്നെത്തി, മധുരമാംവണ്ണം

* ശ്രീപത്മമഹാപുരാണം സൃഷ്ടിഖണ്ഡം ൫൯-ാമദ്ധ്യായത്തിലുണ്ടു്, വജ്രാംഗചരിതവും, താരകന്റെ ജനനവും. ൫൯-ാം ശ്ലോകത്തു കാണുന്ന 'ജനിച്ചപ്പോൾത്തന്നെ' എന്നാദിയായ വാക്യംമുതൽ, ൫൯൯-ാംശ്ലോകത്തു 'സുന്ദരി വേഗത്തിൽ പറയൂ' എന്നതുവരെയുള്ളതാണു് ഈ അദ്ധ്യായത്തിലെ ബാക്കി വിഷയം. ൫൯-ാംശ്ലോകത്തുള്ള ബ്രഹ്മകശ്യപവാക്യത്തിൽ ഒടുവിലായി, 'കീഴടങ്ങിയ ശത്രുവിന്റെ പേരിൽ മഹാന്മാൎക്കു വൈരമില്ല' എന്നൊരു വാചകംകൂടി ഇരിപ്പുണ്ടു്. ൫൯-ാംശ്ലോകത്തുള്ള 'ആയസ്ഥപ്പിക' മുതലായതിന്നു പകരം, പുരത്താണ്ടു്, കടം, പൂക്കട്ട എന്നിവയാണിതിൽ; 'സിംഹത്തിന്റെ രൂപം' എന്നതിന്നു പകരം, ആടിന്റെ രൂപമാണിതിൽ. 'പിന്നെ പാമ്പായിട്ടു്' ഇത്യാദി വാക്യത്തിന്റെ സ്ഥാനത്തു്, പിന്നെ പാമ്പായിട്ടു് അവളുടെ ഇരുകാലിന്മേലും ചുററി വലിച്ചു് അവളെ നിലത്തിട്ടിഴച്ചു എന്നാണിതിൽ; 'തപോബലംമൂലം' എന്നു തുടങ്ങിയ വാക്യത്തിന്നുശേഷം, പിന്നീടു് കരുണതിയായിത്തീൎന്നു് അവളുടെ ആശ്രമം അശുചിയാക്കുകയും, മേഘമായിനിന്നു് അവളുടെ ആശ്രമത്തിൽ മഴ പെയ്യുകയും ചെയ്തു എന്നൊരു വാക്യം കൂടി ഇരിപ്പുണ്ടു്; 'ഇതു കേട്ടു' എന്നതിന്നുശേഷം കശ്യപൻ കേറി എന്നുകൂടി വേണം; 'തിരിയെ പോരാൻ' എന്നതിന്റെ സ്ഥാനത്തു ക്ഷേണം കഴിപ്പാൻ എന്നാണിതിൽ.

‡ പത്മപുരാണത്തിൽ ൫൯൯-ാംശ്ലോകത്തു കാണുന്ന വരാംഗിവാക്യം മുതൽ, ൫൯൯-ാംശ്ലോകത്തുള്ള 'ദാനവരോടുകൂടെ ചെയ്തു' എന്നതുവരെയുള്ളതാണു് ഈ അദ്ധ്യായത്തിലെ വിഷയം.

അരുളിച്ചെയ്തു:—'മകനേ, മഹാവ്രതനായ ദിതിനന്ദന, ഭക്ഷണം കഴിപ്പാൻ തുടങ്ങിയ നീ വീണ്ടും ക്രൂരവ്രതത്തിലേർപ്പെട്ടതെന്തിനാണ്? ആയിരത്താണ്ട് ഉപവസിച്ചാലത്തെ ഫലം ക്ഷണനേരംകൊണ്ടു കിട്ടും, ഉപസ്ഥിതമായ ആഹാരം ത്യജിച്ചാൽ. കൈവരാത്ത കാമത്തെ ത്യജിക്കൽ അത്ര ഗൌരവമുള്ളതല്ല; കൈവന്നതിനെ ത്യജിക്കലാണ് സാരം.' ഈ അരുളപ്പാടു കേട്ടിട്ട്, തപോയുക്തനായ ദൈത്യൻ അതിന്റെ പൊരുൾ നിനച്ചുംകൊണ്ടു തൊഴുതുണർത്തിച്ചു:—'തിരുവടിയുടെ അരുളപ്പാടിനാൽ ഞാൻ സമാധി വിട്ടു കരയേറിയപ്പോൾ, എന്റെ ഭാര്യ ഉപദ്രവംമൂലം വിവശയായി, മരച്ചുവട്ടിൽ നിന്നു കരയുകയായിരുന്നു; ഞാൻ മനോവേദന പൂണ്ട്, ആ കൃശാംഗിയോടു ചോദിച്ചു:—'എന്താണ്, നീ ഭയപ്പെട്ടു നില്ക്കുന്നത്? എന്താണു നീ ചെയ്‌വാൻ തുടങ്ങുന്നത്?' ദേവ, വാണീശ്വര, ഭീതയായ അവൾ തൊണ്ടയിടറിക്കൊണ്ടു വിവരം എന്നോടു പറഞ്ഞു:—'*..........' ഇതു കേട്ടു മനം കലങ്ങിയ ഞാൻ, സ്വർഗ്ഗവാസികളെ ജയിപ്പാൻ ഉണ്ണിയുണ്ടാകുന്നതിനാണ്, ഘോരതപസ്സിന്നൊരുങ്ങിയത്.' നളിനോത്ഭവനായ നാന്മുഖൻ തിരുവുള്ളം തെളിഞ്ഞ് അസുരപ്രവരനോടരുളിച്ചെയ്തു:—'ഉണ്ണി, തപസ്സു മതി; §..................'

മുഖം തെളിഞ്ഞ ദൈത്യത്തലവൻ ബ്രഹ്മാവിനെ വണങ്ങി, പത്നിയുടെ അടുക്കലേയ്ക്കു പോന്ന് അവളെ ആശ്വസിപ്പിച്ചു; ആ ദമ്പതിമാർ കൃതാർത്ഥരായി സന്തോഷത്തോടെ സ്വന്തം ആശ്രമത്തിലേയ്ക്കു മടങ്ങുകയും ചെയ്തു.

പിന്നെ വരവർണ്ണിനിയായ വരാംഗി വജ്രാംഗനിൽനിന്നു ഗർഭം ധരിച്ചു. തികച്ചും ആയിരം വർഷം കഴിഞ്ഞതിനുശേഷമാണ് അവൾ ഒരാൺകുട്ടിയെ പ്രസവിച്ചത്. ¶ .........ആ മഹാദൈത്യന്റെ ജനനത്തിൽ, അസുരന്മാരെല്ലാം ഹർഷംപൂണ്ട് അസുരസ്ത്രീകളോടൊന്നിച്ച്, അവിടെ വന്നെത്തി. അസുരസ്ത്രീകൾ മനംകുളിർത്തു പാടുകയും ആടുകയും ചെയ്തു..............വരാംഗി, തന്റെ മകനെ കണ്ടു ഹർഷത്താൽ പൂരിതയായിച്ചമഞ്ഞു; അവർക്കപ്പോൾ ദേവേന്ദ്രനെ ജയിക്കൽ തന്നെ അത്ര സാരമായിത്തോന്നിയില്ല!

..............മുനിസത്തമന്മാരേ, മഹാരാജാവായിച്ചമഞ്ഞ താരകൻ യുക്തിയുക്തമാംവണ്ണം ദാനവത്തലവന്മാരോടരുളിച്ചെയ്തു:—

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
താരകാസുരജനനം ഒരുനൂററിനാല്പത്തേഴാമദ്ധ്യായം.

——(൦)——

* പത്മപുരാണം സൃഷ്ടിഖണ്ഡത്തിലുള്ള വരാംഗീവാക്യം തന്നെ.

§ പത്മപുരാണം സൃഷ്ടിഖണ്ഡത്തിലുള്ള ബ്രഹ്മവരപ്രദാനം നോക്കുക.

¶ പത്മപുരാണം സൃഷ്ടിഖണ്ഡം നോക്കുക.

# ഒരുനൂററിനാല്പ്പത്തെട്ടാമദ്ധ്യായം

താരകൻ:—'ബലവത്തരന്മാരായ അസുരന്മാരെല്ലാവരും, ഞാൻ പറയുന്നതു കേൾപ്പിൻ: നിങ്ങളെല്ലാവരും ശ്രേയസ്സ സമ്പാദിപ്പാൻ ശ്രദ്ധിക്കണം. നമ്മളെയെല്ലാം കലം മുടിക്കുന്നവരാണ് ദേവന്മാർ; ജാതിധർമ്മത്താൽ നമുക്ക് എന്നും തീരാത്ത വൈരം ഉണ്ടായിവന്നിരിക്കുന്നു. അതിനാൽ നാമെല്ലാവരും ഇപ്പോൾത്തന്നെ സ്വന്തം ശൌര്യംകൊണ്ടു സുരന്മാരെസ്സം ഹരിപ്പാൻ പോകണം. എന്നാൽ, തപസ്സുകൊണ്ടല്ലാതെ ദേവകളോടു നേരിടാൻ സാധിക്കയില്ല. ഒന്നാമതായി ഞാൻ ഘോരതപസ്സു ചെയ്യാം; പിന്നെ നമുക്ക ദേവന്മാരെ ജയിച്ചു ലോകം മൂന്നും കീഴടക്കാം. സ്ഥിരമായ ഉപായമുള്ളവന്നേ ലക്ഷ്മി സ്ഥിരയായി വരു; ധൈര്യമില്ലാത്തവൻ അസ്ഥിരയായ ലക്ഷ്മിയെ നിലനിർത്താൻ ആളാകയില്ല.'

താരകന്റെ ഈ അഭിപ്രായം ഹർഷിതരായ ദാനവന്മാരെല്ലാം സന്തോഷത്തോടെ അഭിനന്ദിച്ചു. ഉടനെ, താരകൻ പാരിയാത്രപർവ്വതത്തിന്റെ വമ്പിച്ച താഴ്വരയിലേക്ക നടകൊണ്ടു. എല്ലാ ഋതുക്കളിലെയും പൂക്കൾ നിറഞ്ഞും, പലതരം ഓഷധികളെരിഞ്ഞും, പലതരം ധാതുക്കളൊഴുകിയും, പലതരം ഗുഹാഗൃഹങ്ങൾ ചൂഴന്നും, കാടുകളാൽ മറയപ്പെട്ടും, വിചിത്രങ്ങളായ കല്പവൃക്ഷങ്ങളിണങ്ങിയും, പലേ വടിവിലുള്ള പക്ഷികൾ ഇടതിങ്ങിയും, പലതരം ഉറവുകൾ ജലാശയങ്ങൾ എന്നിവയോടുകൂടിയും പരിശോഭിക്കുന്ന ആ താഴ്വരയിൽ ചെന്നെത്തി, ദൈത്യർ വമ്പിച്ച തപസ്സുതുടങ്ങി: ആഹാരമില്ലാതെയും, പഞ്ചാഗ്നിമദ്ധ്യത്തിൽ സ്ഥിതിചെയ്തും, ഇലതിന്നും വെള്ളം മാത്രം കടിച്ചും—ഇങ്ങനെ നൂറുവർഷം കൊല്ലം അയാൾ തപസ്സനുഷ്ഠിച്ചു; പിന്നെ നാൾതോറും തന്റെ ശരീരത്തിൽ നിന്നു ശ്രന്ന കഴഞ്ചു മാംസം അരിഞ്ഞെടുത്ത് അഗ്നിയിൽ ഹോമിച്ചുപോന്നു. അതിനാൽ മാംസമെല്ലാം തീർന്ന് അയാൾ ഒരു തപഃപുഞ്ജമായിച്ചമഞ്ഞു! അയാളുടെ തേജസ്സു ദേഹികളെയെല്ലാം ചുട്ടുകത്തിച്ചു. ദേവന്മാരെല്ലാം അയാളുടെ തപസ്സുമൂലം പേടിച്ചുഴന്നുപോയി.

അപ്പോൾ ബ്രഹ്മാവ് അത്യന്തം പ്രസാദിച്ച്, താരകനു വരം നൽകാനായി ദേവലോകത്തുനിന്നെഴുന്നള്ളി വന്നു. അന്തിമവടി ആ മാമലയിൽ വന്ന്, അതിന്റെ താഴ്വരെത്തു സ്ഥിതിചെയ്യുന്ന താരകനോടു ഭംഗിയിൽ അരുളിച്ചെയ്തു:—'മകനേ, തപസ്സു മതി; നിനക്കിനി അസാദ്ധ്യമൊന്നുമില്ല. വേണ്ടുന്ന വരം വാങ്ങിക്കൊൾക.' ഇതു കേട്ട്, വിപുലവിക്രമനായ താരകാസുരൻ സ്വയംഭൂവിനെ വണങ്ങിത്തൊഴുതു താഴ്മയിൽ ഉണർത്തിച്ചു:—'ദേഹികളുടെ ഹൃദയത്തിൽ വാണരുളുന്ന ഭഗവാനേ, ഇവിടെയ്ക്കറിയാമല്ലോ, ശരീരികളുടെ സ്വഭാവം. ചെയ്തതിന്നു പകരം ചെയ്യാനും ജയിപ്പാനും ഇച്ഛയുള്ളവരാണ് ദികഷപോലും. ഞങ്ങളാകട്ടേ, ജാതിധർമ്മത്താൽ ദേവകളുമായി ശത്രുതയിലാണ്; അവർ ധർമ്മം വെടിഞ്ഞു

നിർഭയരായി ദൈത്യന്മാരെ മുടിച്ചും പോരുന്നു. അതിനാൽ, എനിക്ക് അവരെ സ്ഥാനഭ്രഷ്ടരാക്കണമെന്നുണ്ട്. ഞാൻ ഒരു കാലത്തും ജീവിക്കും ആയുധത്തിന്നും കൊന്നുകൂടാത്തവനാകണം. ഈ രണ്ടാമത്തെ വരമേ എനിക്ക വേണ്ടൂ; ദേവേശ, ഇതു കല്പിച്ചു തന്നാലും. മറെറാന്നും എനിക്ക വേണ്ടാ.' അസുരനോടു സുരേശ്വരൻ മറുപടി പറഞ്ഞു:—'ദിതിജോത്തമ, ശരീരികൾക്ക മരണംകൂടാതെ കഴികയില്ല; നിനക്ക് ആരെപ്പററി ശങ്കയില്ലയോ അവനിൽ നിന്നു മരണം വരിച്ചുകൊൾക.' പിന്നീട്, ദർപ്പമോഹിതനായ ദൈത്യപ്രവരൻ ആലോചന ചെയ്ത്, ഏഴു നാൾ മാത്രം പ്രായംചെന്ന കുട്ടിയുടെ കൈകൊണ്ടു മരണം വരിച്ചു. ആ ഇഷ്ടവരം അയാൾക്ക കല്പിച്ചുകൊടുത്തു നാന്മുഖൻ നാകത്തിലേയ്ക്കു തിരിച്ചു; താരകൻ സ്വഗൃഹത്തിലേയ്ക്കും.

തപസ്സു കഴിഞ്ഞ താരകനെ അസുരത്തലവന്മാർ, സ്വർഗ്ഗത്തിൽ ഇന്ദ്രനെ ദേവന്മാരെന്നപോലെ പരിചരിച്ചുപോന്നു. ആ മഹാനായ ദിതിനന്ദനൻ നാടുവാണ കാലത്ത്, ഋതുക്കളെല്ലാം മൂർത്തിമത്തുക്കളായി സ്വന്തം സ്വന്തം ഗുണങ്ങളെ പ്രദർശിപ്പിച്ചു; ലോകപാലന്മാർപോലും താരകന്റെ കിങ്കരന്മാരായി; കാന്തി, ധൃതി, ശ്രുതി, മേധ, ലക്ഷ്മി എന്നിവരെല്ലാവരും ഗുണത്തികവിയന്ന്, അയാളെ നിരന്തരം ശുശ്രൂഷിച്ചുനിന്നു! അയാൾ ശരീരത്തിൽ കാരകിൽ പൂശി, മണികിരീടവും മിന്നുന്ന തോൾവളകളുമണിഞ്ഞു വമ്പിച്ച സിംഹാസനത്തിൽ എഴുന്നള്ളിയിരുന്നാൽ, അപ്സരശ്രേഷ്ഠമാർ വിടാതെനിന്നു വീശുകയായി! സൂര്യചന്ദ്രന്മാർ അയാൾക്ക വിളക്കുവെപ്പുകളിലും വായു വിശറികളിലും വ്യാപരിച്ചു; യമൻ അകമ്പടിക്കാരനായി!

ഇങ്ങനെയിരിക്കെ, വമ്പിച്ച വരംകൊണ്ടു ദർപ്പിതനായ താരകാസുരൻ മന്ത്രിമാരോടു പറഞ്ഞു:—'സ്വർഗ്ഗം കീഴടക്കാതെ എനിക്കെന്തിനാണു രാജ്യം! ദേവകളിൽ പകവീട്ടാതെയുണ്ടോ, എനിക്ക മനസ്സമാധാനം വരുന്നു? അമരന്മാർ ഇപ്പോഴും യാഗഭാഗം ഭുജിക്കുന്നു, സ്വർഗ്ഗത്തിൽത്തന്നെ വസിക്കുന്നു; വിഷ്ണു ലക്ഷ്മിയോടു വേർപിരിയാതെയും പരിഭ്രമമില്ലാതെയും കഴികൊള്ളുന്നു; വിണ്ണിലെപ്പെണ്ണുങ്ങൾ ബാധയൊന്നുമില്ലാതെ വല്ലഭന്മാരായ വാനവരെ അമർത്തുപുണരുന്നു; അവരുടെ കേളീസ്ഥലങ്ങളിൽ ചെങ്ങഴിനീർപ്പൂവിട്ട മദ്യത്തിന്റെ പരിമളം പരക്കുന്നു! പുരുഷജന്മം കിട്ടിയിട്ടു യാവനൊരുത്തൻ പൌരുഷം കൊള്ളുന്നില്ലയോ, അവന്റെ ജന്മം വെറുതെ തന്നെ. ജനിക്കാതിരിക്കയാണ് ഉത്തമം. മാതാപിതാക്കന്മാർക്ക വേണ്ടുന്നവ ചെയ്യാതെയും, ബന്ധുക്കൾക്ക ദുഃഖം പോക്കാതെയും, മന്നിൽനിറമിയന്ന കീർത്തി നേടാതെയുമുള്ള പുരുഷൻ ജീവിച്ചിരുന്നാലും ചത്തവൻ തന്നെ! അതിനാൽ വേഗത്തിൽ ദേവപുംഗവന്മാരെ ജയിപ്പാനും ത്രൈലോക്യലക്ഷ്മിയെ കൈക്കലാക്കാനുമായി എന്റെ എട്ടുരുൾത്തേരും, എന്റെ ദുർജ്ജയമായ ദൈത്യപ്പടയും, എന്റെ പൊൻപോലു

കൊണ്ടു പൊതിഞ്ഞ കൊടിമരവും, എന്റെ മുത്തലുക്കുകുടയും തെയ്യാറാക്കുക.'

ഉടനെ അസുരപ്പുരുഷന്മാരുടെ പടനായകൻ, കരുത്തേറിയ ഗ്രസനനെന്ന ദാനവൻ, അതെല്ലാപ്പാടിൻപ്രകാരമെല്ലാമനുഷ്ഠിച്ചു: വമ്പിച്ച പെരുമ്പറയടിപ്പിച്ചു വെമ്പലോടെ അസുരന്മാരെ വരുത്തി; നാലുയോജന വിസ്താരമുള്ള എട്ടുരുൾപ്പുള്ളിത്തേരിന്ന് ഓരായിരം കുതിരകളെ പൂട്ടിനിർത്തി; വെള്ളപ്പട്ടുകൾകൊണ്ടലംകൃതവും പലതരം ക്രീഡാഗൃഹങ്ങളുള്ളതും ഗീതവാദ്യങ്ങൾകൊണ്ടു മനോഹരവുമായ ആ രഥം ദേവരാജാവിന്റെ വിമാനം പോലെ വിളങ്ങി. പത്തുകോടി ചണ്ഡവിക്രമരായ ദൈത്യന്മാർ അവിടെ വന്നെത്തി; ജംഭൻ, കുജംഭൻ, മഹിഷൻ, കുഞ്ജരൻ, മേഘൻ, കാലനേമി, നിമി, മഥനൻ, ജംഭകൻ, സുംഭൻ എന്നീ പത്തു ദൈത്യേന്ദ്രരത്രെ, അവരുടെ തലയാളികൾ. വേറെയും, ഭൂമി പിളർത്താൻ ത്രാണിയുള്ള പർവ്വതശരീരന്മാരും നാനാ ശസ്ത്രാസ്ത്രപാരഗന്മാരും വിവിധ ശസ്ത്രാസ്ത്രധാരികളുമായ ദൈത്യപ്രവരന്മാർ വളരെ വളരെയുണ്ടായിരുന്നു.

താരകന്റെ കൊടിമരം പൊന്നണിഞ്ഞതും രൗദ്രവുമായിരുന്നു; പററലരെക്കൊന്നൊടുക്കുന്ന പടനായകന്റെ—ഗ്രസനന്റെ—കൊടിമരത്തിന്മേൽ മകരം (മരുവക മത്സ്യം) അടയാളമായിശ്ശോഭിച്ചു; ഇരിമ്പുകൊണ്ടുള്ള പിശാചിൻമോന്തയാണ്, ജംഭന്റെ കൊടിമേൽ; കുജംഭന്റെ കൊടിമേൽ വാലിളക്കുന്ന കഴുതയും, മഹിഷന്റെ കൊടിമേൽ സ്വർണ്ണംകൊണ്ടുള്ള കുറുനരിയും, സുംഭന്റെ കൊടിമേൽ കാരിരുമ്പുകൊണ്ടുള്ള കുറുനരിയും കാണപ്പെട്ടു; മററുള്ളവരുടെ കൊടിമരങ്ങൾ മററു പല വടിവിലും.

പൊന്മാലയും കിങ്ങിണിത്തൊങ്ങലുമണിഞ്ഞു വേഗത്തിലോടുന്ന നൂറു നരികളെപ്പൂട്ടിയതായിരുന്നു ഗ്രസനന്റെ രഥം; നൂറു സിംഹങ്ങളായിരുന്നു, ജംഭന്റെ ശ്രേഷ്ഠരഥത്തിന്ന്; കുജംഭന്റെ തേരിന്നു പിശാചമുഖങ്ങളായ കഴുതകളും, മഹിഷന്റെ തേരിന്ന് ഒട്ടകങ്ങളും, കുഞ്ജരന്റെ തേരിന്നു കുതിരകളും, മേഘന്റെ തേരിന്നു ഘോരങ്ങളായ പുലികളും, കാലനേമിയുടെ തേരിന്ന് ആനകളും, നിമിയുടെ തേരിന്നു പർവ്വതാകാരങ്ങളും മദഗന്ധമിയന്നവയും പോരഭ്യസിപ്പിക്കപ്പെട്ടവയും ഇടിയൊച്ചയിൽച്ചിന്നംവിളിക്കുന്നവയുമായ വമ്പിച്ച നാല്ക്കൊമ്പനാനകളുമായിരുന്നു; മഥനനെന്ന ദൈത്യേന്ദ്രൻ വെൺചന്ദനം പൂശി, പലതരം പൂമാലകളണിഞ്ഞു, പാശം കൈയിലേന്തി, നൂറുകോൽ നീളമുള്ള പൊന്നണിക്കരിംകുതിരകളെപ്പൂട്ടിയതും വെൺചാമരങ്ങൾകൊണ്ടലംകൃതവുമായ തേരിലേറി തെക്കുവശത്തു ശോഭിച്ചു; ജംഭകൻ കിങ്ങിണിക്കൂട്ടമണിഞ്ഞ ഒട്ടകത്തിന്റെ പുറത്തും, സുംഭാസുരൻ കറുപ്പും വെളുപ്പുമിടകലർന്ന കൊററനാടിന്റെ പുറത്തും കേറി. മററു ദാനവവീരന്മാർ മറെറാരോതരം വാഹനങ്ങളിലും ആരോഹണംചെയ്തു. ആ മുഖ്യന്മാരായ മഹാരഥന്മാർ പ്രചണ്ഡ-

വിചിത്രകഞ്ചുകങ്ങളും തലപ്പാവും-- കണ്ഠാഭരണങ്ങൾ-പലതരം ഉത്തരീയങ്ങൾ-പലതരം മാല്യാഭരണങ്ങൾ എന്നിവയണിഞ്ഞവരും പലതരം സുഗന്ധിചന്ദനം പൂശിയവരുമായിരുന്നു; അവർ പലതരം വന്ദികളാൽ സ്തുതിക്കപ്പെടുകയും പലതരം വാദ്യങ്ങൾ മുഴക്കുകയും പലതരം ശൌൎയ്യവൃത്താന്തങ്ങൾ സംസാരിക്കുകയും ചെയ്തിരുന്നു. * .......................

............ . '..............: സാമം, ഭേദം, ദാനം, ദണ്ഡം എന്നു നാലാണ് നീതിയുടെ അംഗങ്ങൾ; ഇവ ദേശ-കാല-ശത്രുക്കളെ നോക്കി പ്രയോഗിക്കണം. സാമം ദൈത്യരിൽ പററില്ല; അവർ ജാതിധൎമ്മത്താൽ ഒത്തൊരുമിച്ചവരാകയാൽ, ഭേദവും സാധ്യമല്ല. ദാനമെന്താണ്, സമ്പത്തു നേടിയവരിൽ? ഇവിടെ ഒരൊററ ഉപായമേ ഉള്ളൂ: നിങ്ങൾക്കു സമ്മതമാണെങ്കിൽ ദണ്ഡം! ദുഷ്ടരിൽ വലിയ സാമവും നിഷ്ഫലമായിപ്പോകും; മഹാത്മാക്കൾ നല്ല വാക്കു (സാമം) പറഞ്ഞാൽ ഭയത്താലാണെന്നേ ക്രൂരന്മാൎക്കു തോന്നൂ. ആൎജ്ജവം, ബുദ്ധിഗുണം, ദയ എന്നിവ നീതിപ്പിഴവും, സാമം ഭയവുമായിട്ടാണ് ദുൎജ്ജനങ്ങൾ കരുതുക. അതിനാൽ ദുഷ്ടരെ അമൎത്താൻ പൌരുഷം കൊള്ളുകതന്നെ വേണം. എതിൎത്താൽ എതിൎക്കുക—ഇതു സജ്ജനങ്ങളുടെ മഹാവ്രതവുമാകുന്നു. ദുഷ്ടകൎമ്മാരികളും ശിഷ്ടരെ വരികയില്ല; ശിഷ്ടൎക്കും അവരുടെ സ്വഭാവം ഒരിക്കലും വിട്ടുപോവുകയില്ല. ഇങ്ങനെയാണെന്റെ അഭിപ്രായം; ഇനി നിങ്ങൾ തീൎച്ചപ്പെടുത്തിക്കൊൾവിൻ.' ............ '...........: ദേവന്മാർ യജ്ഞഭോജികളും, തുഷ്ടാത്മാക്കളും അതിസാത്വികന്മാരും സ്വന്തം മഹിമയിൽ സ്ഥിതിചെയ്യുന്നവരും സദാ ലോകത്തെ രക്ഷിക്കുന്നവരുമാണല്ലോ; അങ്ങനെയുള്ള ദേവന്മാരെ അകാരണമായി ദാനവതലവന്മാർ അസ്വാസ്ഥ്യപ്പെടുത്തുന്നു. അവരിൽ സാമവും മററും ഫലിക്കയില്ല; ദണ്ഡം തന്നെ പ്രയോഗിക്കണം. വേഗത്തിൽ യുദ്ധത്തിന്നൊരുക്കം ചെയ്യുവിൻ; .......... . ആയുധങ്ങൾ എടുത്തുവെയ്ക്കുവിൻ; ..........; വാഹനങ്ങളും തേരുകളും പൂട്ടിനിൎത്തുവിൻ ............'

............ . സൂൎയ്യചന്ദ്രന്മാർ, അശ്വികൾ എന്നിവരും ചതുരംഗസൈന്യത്തോടു ചേൎന്നു പൊന്മെയ്ക്കോപ്പണിഞ്ഞു്, പൊൻകസവുത്തരീയമിട്ടു്, ¶ കാകപക്ഷ (ചെവിക്കരികിൽ കുടുമ) ധാരികളായ ഗന്ധൎവന്മാർ, വിചിത്രകവചരഥായുധങ്ങളോടും വൈഡൂൎയ്യമകരാങ്കിതമായ കൊടിമരത്തോടും കൂടി,

* പത്മപുരാണം ൬൭-ാം വശത്തു് 'മദിച്ച കൊലയാനകളും' എന്നാദിയായ വാചകം മുതൽക്കു്, ൬൮-ാം വശത്തു ഉദ്ധൎഷമായി ശോഭിച്ചു എന്നുവരെ വായിക്കുക. ൬൮-ാം വശത്തു 'ദേവദാനവന്മാർ' എന്നുള്ളതു ദേവകളും ദൈത്യരും എന്നും, 'തീക്ഷ്ണശുദ്ധവായു' എന്നതു തീക്ഷ്ണഗന്ധമായ എന്നും, 'സിംഹത്തേതിൽ' എന്നതു് തിരുത്തി സിംഹനാദത്തോടെ എന്നാക്കി വായിക്കണം.

¶ ഈ പദം സന്ദിഗ്ദ്ധമാണ്.

രാജാക്കന്മാരൊന്നിച്ചു നിലകൊണ്ടു. ചെമ്പരത്തിപ്പൂവുപോലെ ചുകന്ന ഉത്തരീയവും ചെമ്പൻതലമുടിയും തെളിഞ്ഞ ഇരുമ്പാഭരണങ്ങളുമിയന്ന മഹാവീര്യരായ രാക്ഷസന്മാർ തലപ്പാവും പട്ടയുമണിഞ്ഞു്, മുസലഖഡ്ഗങ്ങളേന്തി, കഴുകക്കൊടിയുയർന്ന തേരുകളിൽക്കേറി; നാഗത്താന്മാർ ഭയങ്കരങ്ങളായ ഇടിവാളും പന്തങ്ങളും കൈക്കൊണ്ടു്*, വളർമേഘങ്ങൾക്കൊപ്പം ഒത്തലറി; ഘോരരായ യക്ഷന്മാർ കറുത്ത വസ്ത്രം ധരിച്ചു കനകരത്നാഭരണങ്ങളണിഞ്ഞു്, കടുത്ത വില്ലമ്പുകളേന്തി, ചെമ്പുക്രമൻ കൊടിയുമായി നിരന്നു; നക്തഞ്ചരസൈന്യം പുലിത്തോലാകുന്ന ഉത്തരീയത്തോടും അസ്ഥികളാകുന്ന ഭൂഷണങ്ങളോടും കഴുകപ്പീലികളാകുന്ന അടയാളമുള്ള കൊടികളോടും കൂടി, മുസലായുധങ്ങൾകൊണ്ടു ദുർദ്ദർശമായും പല തരം പ്രാണികളുടെ ശബ്ദം മുഴക്കിയും പരിശോഭിച്ചു; കിന്നരന്മാർ വെള്ള വസ്ത്രവും വെള്ളക്കിളിക്കൊടിയും കൂർപ്പുയറിയ തോമരങ്ങളാകുന്ന ആയുധങ്ങളുമായി, മത്തഗജങ്ങളുടെ പുറത്തു കയറി.

മുത്തിൻനിരയണിഞ്ഞ വെള്ളിയരയന്നമാണു്, വരുണന്റെ കൊടിയടയാളം; ആ കൊടിമരം ചെന്തീപോലെ മിന്നിത്തിളങ്ങി; മികച്ച പത്മരാഗക്കൊമ്പാകുന്ന വൈശ്രവണന്റെ കൊടി, ആകാശത്തേയ്ക്കു പറക്കാൻ തുടങ്ങുകയോ എന്നു തോന്നുംവണ്ണം ഉന്നതമായി കാണപ്പെട്ടു; യമന്റെ കൊടിമരത്തിന്മേൽ കാരിരുമ്പിൻചെന്നായും, നിരൃതിയുടെ കൊടിമരത്തിന്മേൽ പ്രേതത്തിന്റെ മുഖവും, അമിതതേജസ്സുകളായ സൂര്യചന്ദ്രന്മാരുടെ കൊടിമരത്തിന്മേൽ കനകസിംഹങ്ങളും, അശ്വികളുടെ കൊടിമരത്തിന്മേൽ രത്നകുംഭവും പരിശോഭിച്ചു; വിചിത്രരത്നങ്ങൾ പതിച്ചുള്ളതും വെൺചാമരങ്ങൾ കൊണ്ടലംകൃതവുമായ പൊന്നിൻകൊമ്പനാനയത്രേ, ദേവേന്ദ്രന്റെ കൊടിയടയാളം. നാഗയക്ഷഗന്ധർവമഹോരഗനക്തഞ്ചരർ ചേർന്നിണങ്ങി, മുപ്പാരിലും തോൽവി പറ്റാത്ത ആ ദൈവസൈന്യം മുപ്പത്തുമുക്കോടി ദേവകളാൽ അധിഷ്ഠിതമായിരുന്നു.

*......................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
ദൈത്യദേവസമരോദ്യോഗം, നൂറ്റിനാല്പത്തെട്ടാമദ്ധ്യായം.

* പത്മപുരാണം, [illegible] ഒടുവിലെ ഖണ്ഡികയിൽ 'ഉരഗാധീശമായി ശോഭിച്ചു' എന്നതുവരെ വായിക്കുക. 'തോരണവളകളും' എന്നതിനുശേഷം 'വിചിത്രവസ്ത്രാഭരണങ്ങളും' എന്നുകൂടി ചേർക്കണം; 'വേദിതപരാക്രമരാജന്മാർ' എന്നതിനു പകരം 'വധിസഹസ്രസംസ്തുതരായി' എന്നാണിതിൽ.

# ഒരുനൂററിനാൽപ്പത്തൊമ്പതാമദ്ധ്യായം

സൂതൻ:—പിന്നെ, ആ ദൈത്യന്മാരുടേയും ദേവന്മാരുടേയും സൈന്യങ്ങൾ കൂട്ടിമുട്ടുകയും, അതിഘോരമായ ഒരു തുമുലയുദ്ധം നടക്കുകയും ചെയ്തു. ദേവാസുരന്മാരുടെ ഗർജ്ജനവും, ശംഖഭേരീതൂര്യനിർഘോഷവും കൊമ്പനാനകളുടെ ചിന്നംവിളിയും കുതിരകളുടെ ഹേഷയും തേരുരുളൊച്ചയും ശൂരന്മാരുടെ ഞാണൊലിയും കൂടി കലർന്നുമുഴങ്ങി. ഇരുസൈന്യങ്ങളും പരസ്പരജയത്തിന്നായി, ക്രോധത്തിൽ മുഴുകി, പ്രാണനെഗ്ഗണിക്കാതെ തമ്മിലിടഞ്ഞു പ്രതിലോമപ്പെട പൊരുതുകയായി: കാലാൾ തേരിനോടു നേരിട്ടു; തേർ കുതിരയെ തടുത്തു; ആന കാലാളോടേററു; ചിലേടത്തു തേരാളി തേരാളിയോടുതന്നെ പൊരുതി; ആനയോടു മറെറാരാനയും, വളരെക്കുതിരകളോട് ഒരാനയും, വളരെ മത്തഗജങ്ങളോട് ഒരു കാലാളും പോരേററു. പ്രാസം (ഒരു വക കുന്തം), വജ്രം, ഗദ, ഭിണ്ഡിപാലം, മഴു, വേൽ, പട്ടിശം, ശൂലം, മുൾത്തടി, കണപം, ഖഡ്ഗം, ചക്രം, ശങ്കു, തോമരം, മൂർച്ചയേറിയ തോട്ടി, * കണ്ണി (ചെറിയ അമ്പ്), നാളീകം, നാരാചം, വത്സദന്തം, അർദ്ധചന്ദ്രം, ഭല്ലം, ശതപത്രം, ചാണയ്ക്കുവെച്ച ശുകതുണ്ഡം എന്നിവയുടെ ഒരത്യത്ഭുതവർഷം ആകാശത്തു കാണപ്പെട്ടു! അവ ദിക്കുകളെയെല്ലാം മറച്ചു ഇരുട്ടിലകപ്പെടുത്തി; ആ ഇരുട്ടിൽ പടയാളികൾ തമ്മിൽത്തമ്മിൽ തിരിച്ചറിയാതായിപ്പോയി. അതിനാൽ അവർ ഉന്നം വെയ്ക്കാതെ എയ്തുവിട്ട ശസ്ത്രസമൂഹം ഇരുസൈന്യങ്ങളുടേയും ഇടയിൽ ഉതിർന്നുകൊണ്ടിരുന്നു. വീണവയും വീഴുന്നവയുമായ കൊടിമരങ്ങൾ, കടകങ്ങൾ, കൈകൾ, കുണ്ഡലാലംകൃതങ്ങളായ ശിരസ്സുകൾ, ആന-കുതിര-കാലാളുകൾ എന്നിവയാൽ, ആകാശപ്പൊയ്കയിൽനിന്നു പൊഴിഞ്ഞ താമരപ്പൂക്കളാലെന്നപോലെ മന്നിടം മൂടപ്പെട്ടു. കൊമ്പുകൾ മുറിഞ്ഞും മസ്തകം പിളർന്നും നീണ്ട തുമ്പിക്കരമററും, പർവ്വതങ്ങൾപോലുള്ള ഗജങ്ങൾ ചോരയൊഴുക്കിക്കൊണ്ടു പാരിടത്തിൽപ്പതിച്ചു. നുകമരം, ചക്രങ്ങൾ, അച്ചുതണ്ട് എന്നിവയുടഞ്ഞ തേരുകൾ, കുതിരകൾ എന്നിവയും ആയിരമായിരം തകർന്നുതീർന്നു. കടക്കാവതല്ലാത്ത ചോരക്കുളം ഭൂമിയിലെങ്ങും കാണപ്പെട്ടു. രക്തപ്പുഴകൾ മാംസഭോജികൾക്കു മനം കളിപ്പിച്ചു; വേതാളങ്ങളും ആ സങ്കലപ്പോർക്കളത്തിൽ തിമർത്തു കളിയാടി.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
ദേവാസുരതുമുലയുദ്ധം, ഒരുനൂററിനാല്പത്തൊമ്പതാമദ്ധ്യായം.

———:(൧):———

* കണ്ണി മുതലായവ ശരങ്ങളുടെ വകഭേദങ്ങളാകുന്നു.

# ഒരുനൂററമ്പതാമദ്ധ്യായം.

സൂതൻ:—ക്രോധം മുഴുത്ത യമൻ ഗ്രസനനെ ലാക്കാക്കി നീർപോലുള്ള ദീപ്തബാണങ്ങൾ വാരിച്ചൊരിഞ്ഞു. വളരെ വളരെ കുരമ്പുകൾ തറഞ്ഞ മഹാപരാക്രമനായ ഗ്രസനനും, അതിനു പ്രതികാരംചെയ്യാൻ വേണ്ടി കൊടിയ വില്ലു കുഴിയെക്കുലച്ച്, അതികഠോരമായ അഞ്ഞൂറു ശരം യമങ്കൽ ആഞ്ഞെയ്തു. ഗ്രസനന്റെ ഗംഭീരപൗരുഷം കണ്ടിട്ടു യമൻ വീണ്ടും തെരുതെരെ കടുത്ത കുരമ്പുകൾ വാരി വർഷിച്ചും, ശമനന്റെ ആ ശരവർഷം, ആകാശത്തു പരന്നപ്പോൾതന്നെ, ഗ്രസനാസുരേന്ദ്രന്റെ ബാണവൃഷ്ടിയാൽ നശിക്കപ്പെട്ടു. ആ ശരനികരം പാഴായിപ്പോയതു കണ്ടിട്ട് യമൻ ഒരു ഭയങ്കരമായ മുൾത്തടി ഗ്രസനന്റെ തേരിലേയ്ക്കു ചാട്ടി; അതിനെ ഗ്രസനൻ ഒരു ചാട്ടം ചാടി ആകാശത്തുനിന്ന് ഇടംകൈകൊണ്ടു പിടിച്ച്, ആ കൃതാന്തായുധംകൊണ്ടുതന്നെ യമന്റെ പോത്തിനെ ആഞ്ഞടിച്ചു നിലംപൊത്തിച്ചുകളഞ്ഞു. പോത്തു വീഴുന്നതിനു മുമ്പേ യമൻ അതിന്റെ പുറത്തുനിന്നു ചാടി, കുന്തംകൊണ്ടു ഗ്രസനന്റെ മുഖത്ത് ഒരു കുത്തുകൊടുത്തു. ആ കുത്തേററ് അയാൾ ബോധംകെട്ടു നിലത്തു വീണു.

ഗ്രസനൻ വീണതുകണ്ടിട്ട്, ഭീമപരാക്രമനായ ജംഭൻ യമന്റെ മാറത്തു ഭിണ്ഡിപാലംകൊണ്ടു പ്രഹരിച്ചു; ആ പ്രഹരത്താൽ യമൻ വായിൽനിന്നു ചോര കക്കിപ്പോയി. പ്രേതരാജന്നു പരിക്കേററതുകണ്ടിട്ട്, ഗദാപാണിയായ വൈശ്രവണൻ ചൊടിച്ച്, അനേകായിരം യക്ഷന്മാരാൽ പരിവൃതനായി, ജംഭനോടെതിരിട്ടു. അദ്ദേഹത്തോട്, ദാനവപ്പട പുഴന്ന പ്രാജ്ഞനായ ജംഭൻ, ഒരു സ്നേഹിതനെന്നപോലെ സംസാരിച്ചു. *

അപ്പോഴേയ്ക്കും, ഗ്രസനൻ ബോധം പൂണ്ടെഴുന്നേററ്, പൊന്നുംകല്ലുമണിഞ്ഞ ഒരു ശത്രുമർദ്ദിനിയായ കനത്ത ഗദ യമന്റെ നേർക്കു വിട്ടു. ആ അപ്രമേയമായ ഗദ കണ്ടിട്ട്, ക്രുദ്ധനായ മഹിഷവാഹനൻ അതിനെ തടുക്കാൻവേണ്ടി, ജഗത്തുകളെ പിളർത്താൻ കരുത്തുള്ളതും ജ്വാലാമാലകൾ ചുഴന്നതുമായ ദണ്ഡ് ആഞ്ഞെറിഞ്ഞു; ആ ദണ്ഡ് ആകാശത്തു ഗദമേൽ ചെന്നലച്ച്, ഇടിയെക്കാത്ത ശബ്ദം പുറപ്പെടുവിച്ചു. അവയുടെ കൂട്ടിമുട്ടൽ രണ്ടു പർവ്വതങ്ങളുടേതെന്നപോലെ സുദുസ്സഹമായിരുന്നു. അവ തമ്മിലുരുമ്മിയപ്പോഴത്തെ ഇരമ്പംകൊണ്ടു ദിഗന്തരങ്ങൾ മരവിച്ചുപോയി; പ്രളയം വന്നതായിത്തോന്നുകയാൽ ലോകം വല്ലായ്മയിൽപ്പെട്ടു; ക്ഷണനേരംകൊണ്ട് ആകാശമണ്ഡലം നിസ്തബ്ധമായി, കത്തുന്ന കൊള്ളിമീൻ നിറഞ്ഞതാണെന്നവണ്ണം ഭയാനകമായിത്തീർന്നു! ദണ്ഡ് ഗദയെ, അനർത്ഥം ദുർവൃത്തന്റെ സമ്പത്തിനെ എന്നപോലെ സംഹരിച്ച്, ഗ്രസനന്റെ നിറുക

* ജംഭൻ പറഞ്ഞതു മൂലപുസ്തകത്തിൽ കാണുന്നില്ല.

യിൽ നിപതിച്ചു. ആ പ്രഹരംമൂലം ഗ്രസനനു ദിക്കെല്ലാം ഇരുട്ടടഞ്ഞതായിത്തോന്നി; അയാൾ തൻെറ ദേഹം കെട്ട്, മൺപൊടി പുരണ്ടവനായി നിലത്തു വീണു. അപ്പോൾ ഇരുസേനകളിലും ഘോരമായ ഹാഹാ രവം മുഴങ്ങി.

ഏതാനും നേരംകൊണ്ടു ഗ്രസനനു മോഹാലസ്യം നീങ്ങി; അയാൾ, തൻെറ ശരീരം പൊടിപുരണ്ടതായും വസ്ത്രാഭരണങ്ങളഴിഞ്ഞതായും കണ്ടിട്ടു പ്രതിക്രിയയെപ്പററി വിചാരിച്ചു:—'എന്നെപ്പോലുള്ള പുരുഷന്മാരാണ്, സ്വാമിയുടെ ഇടിവും മികവുമിരിക്കുന്നത്. എൻെറ കീഴിലാണല്ലോ സൈന്യങ്ങൾ; ഞാൻ തോററാൽ അവ മുടിഞ്ഞുപോകും. വിലയില്ലാത്തവൻ തോന്നിയപോലെ നടന്നുകൊള്ളട്ടെ; വിലയുള്ള പുരുഷൻ കഥയില്ലാഴ്മ കാട്ടിക്കൂടാ.' ഈവിധം വിചാരിച്ച്, ആ കരുത്തേറിയ പവ്താകാരൻ തട്ടിപ്പിടഞ്ഞെഴുന്നേററു. അയാൾ ഘോരമായ നിശ്ചയത്തോടെ, യമദണ്ഡുപോലുള്ള ഒരു മുൾത്തടി കയ്യിലെടുത്ത്, ചുണ്ടു കടിച്ച്, വെമ്പലോടെ തേരിലേറിപ്പോന്ന്, യുദ്ധത്തിൽ കാലനെ കണ്ടുപിടിച്ചു; അതോടുകൂടി, ഗ്രസനൻ ഭയങ്കരമായ മുൾത്തടി ചുഴററി യമൻെറ മൂർദ്ധാവിലേയ്ക്ക് ഏററവും ഊക്കിൽ എറിഞ്ഞുവിട്ടു. ആ മിന്നിത്തിളങ്ങുന്ന ദുർലക്ഷ്മായ മുൾത്തടി കണ്ടിട്ടു കാലനു കണ്ണുകൾ അമ്പരന്നുപോയി; മഹാബലനായ അദ്ദേഹം അടവിൽ ദൂരത്തേയ്ക്കു പിന്മാറി. മുൾത്തടിയാകട്ടെ, യമൻെറ പ്രചണ്ഡരും ഘോരകർമ്മാക്കളുമായ കിങ്കരന്മാരിൽ ഒരായിരംപേരെ അരച്ചുകളഞ്ഞു!

അങ്ങനെ ഘോരമായ കിങ്കരപ്പട മർദ്ദിക്കപ്പെട്ടതു കണ്ടപ്പോൾ യമനു വല്ലാത്ത ക്ഷോഭമുണ്ടായി; അദ്ദേഹം പലതരം ആയുധങ്ങളുമായി കുതിച്ചെത്തി. ഗ്രസനനാകട്ടെ, ആ കിങ്കരസൈന്യത്തെ കണ്ടപ്പോൾ, യമൻ മായകൊണ്ടു അനേകായിരം യമന്മാരെ സൃഷ്ടിച്ചതായിത്തോന്നി! ക്രോധം മുഴുത്ത ഗ്രസനൻ കല്പാന്തരുദ്രൻെറ മട്ടിൽ, ആ സൈന്യത്തിന്മേൽ ആയുധങ്ങൾ വർഷിക്കുകയുണ്ടായി; ചിലരെ അയാൾ ശൂലംകൊണ്ടും, ചിലരെ നേരെ പായുന്ന ബാണങ്ങൾകൊണ്ടും പിളർത്തി; ചിലരെ ഗദകൊണ്ടും ചിലരെ മുൾത്തടികൊണ്ടും പൊടിച്ചു; ചിലരെ കുന്തംകൊണ്ടു കുത്തി; ചിലരെ മരവടികൊണ്ടു വീക്കി. ചില കിങ്കരന്മാർ പലരും ഗ്രസനൻെറ കൈമേൽ പിടിച്ചുതൂങ്ങി; മററു ചിലർ കല്ലുകൾകൊണ്ടും മാമരങ്ങൾകൊണ്ടും പ്രഹരിച്ചു; വേറെ ചിലർ പല്ലുകൾകൊണ്ട് അയാളുടെ അവയവങ്ങളിൽ കടിച്ചു; ചില കൂട്ടർ കൈചുരുട്ടി പുറത്തിടിച്ചു. ഇതിൽ ചൊടിപിടിച്ച ഗ്രസനൻ പിന്നോക്കം മറിഞ്ഞുവീണ്, ആയിരമായിരം കിങ്കരരെ ചമ്മന്തിയാക്കി; എന്നിട്ടെഴുന്നേററുനിന്നു ചിലരെ മുഷ്ടികൾ കൊണ്ടിടിച്ചു. എന്നാൽ ഈ കിങ്കരയുദ്ധം അയാളെ ക്ഷീണിപ്പിച്ചുകളഞ്ഞു.

ഗ്രസനൻ ക്ഷീണിച്ചതും, തന്റെ സൈന്യം ഹനിക്കപ്പെട്ടതും കണ്ടിട്ട്, മഹിഷവാഹനനായ യമൻ ദണ്ഡോങ്ങി പാഞ്ഞടുത്തു. ഗ്രസനനാകട്ടെ, നേരിടുന്ന യമന്റെ മാറത്ത് ഗദകൊണ്ട് മേടിയടിച്ചു; അതു വകവെയ്ക്കാതെ, വൈരിഹന്താവായ വൈവസ്വതൻ ചാടിച്ചെന്ന്, ഗ്രസനന്റെ തേരിനു പൂട്ടിയ വ്യാഘ്രങ്ങളെ ദണ്ഡുകൊണ്ടു പ്രഹരിച്ചു. അപ്പോൾ, ആ തേർവലിപ്പാൻ പകുതി വ്യാഘ്രങ്ങളേ ഉള്ളു എന്നായിപ്പോയി; സംശയംമൂലം മനുഷ്യന്റെ മനസ്സ് ഏതവസ്ഥയിലാകുമോ, ആ അവസ്ഥയിലായി, അസുരന്റെ രഥം! അതിനാൽ അസുരൻ തേർ വിട്ടു കാലാളായി നിലത്തുനിന്നു കാലനോടു കൈകൊണ്ടു പോരാടാനൊരുമ്പെട്ടു; അന്തകനും ആയുധങ്ങളുപേക്ഷിച്ചു ബാഹുയുദ്ധത്തിലേർപ്പെട്ടു. ബലോദ്ധതനായ ഗ്രസനൻ യമനെ അരക്കെട്ടിന്മേൽ പിടിച്ച്, അമ്പരപ്പ് മനസ്സിനെ എന്നപോലെ ഉയരത്തിൽ വട്ടംചുററിച്ചു; യമനും ദൈത്യനെ ഇരുകൈകൾകൊണ്ടു കഴുത്തിൽ മുറുകെപ്പിടിച്ചു നിലത്തുനിന്നു പൊക്കി, ഉയരത്തിൽ വട്ടംചുററിച്ചു. പിന്നെ രണ്ടുപേരും തങ്ങളിൽ കൈ ചുരുട്ടിയിടിച്ചു പരിക്കേല്പിക്കുകയായി. ഒടുവിൽ, അസുരത്തലവൻ പടുകൂററനായിരുന്നതുകൊണ്ട്, അന്തകൻ തളർന്നുപോയി; അദ്ദേഹം തല ദൈത്യന്റെ ചുമലിൽ ചായ്ച്ചു തളർച്ച തീർക്കാൻ നോക്കി. ഗ്രസനനാകട്ടെ, ശമനന്റെ തളർച്ച കണ്ടിട്ട്, അദ്ദേഹത്തെ നിലത്തിട്ട്, തെരുതെരെ തല്ലുകയും ചവിട്ടുകയും ചെയ്തു. യമന്റെ വായിൽനിന്നു ചോര കുത്തിയൊലിച്ചുതുടങ്ങി! യമനെ നിർജ്ജീവനായി കണ്ടിട്ട് അസുരൻ അദ്ദേഹത്തെ വിട്ട്, ജയലാഭഗർവ്വിനാൽ അത്യുച്ചത്തിൽ ആർത്തലറി, സ്വന്തം സൈന്യത്തിലണഞ്ഞ്, ഒരു പർവ്വതംപോലെ നിശ്ചലനായി സ്ഥിതിചെയ്തു.

ചുണപൂണ്ട ജംഭന്റെ മർമ്മഭേദികളായ ബാണങ്ങളാൽ കുബേരന്നു ദിക്കുകളെല്ലാം രോധിക്കപ്പെട്ടു; സൈന്യവും ഉടയ്ക്കപ്പെട്ടു. അതിൽ അരിശം വളർന്ന ധനേശൻ ജംഭാസുരന്റെ നെഞ്ഞത്തേയ്ക്ക് ഒരായിരം തീയൊളിയമ്പുകൾ ഒന്നിച്ചെയ്തു; മയിൽപ്പീലി വെച്ചവയും മെഴുക്കിട്ടവയും നേരെ പായുന്നവയുമായ നൂറു ശരങ്ങൾകൊണ്ടു സാരഥിയേയും, പത്തു ശരങ്ങൾകൊണ്ടു കൊടിമരത്തേയും, ഏഴുപത്തഞ്ചു ശരങ്ങൾകൊണ്ട് ഇരുകൈകളേയും, പത്തുശരങ്ങൾകൊണ്ടു വില്ലിനേയും, പത്തു തീക്ഷ്ണശരങ്ങൾകൊണ്ടു സിംഹങ്ങളേയും അദ്ദേഹം മുറിപ്പെടുത്തി. കുബേരന്റെ ഈ അതിദുഷ്കരമായ കർമ്മത്താൽ കുറഞ്ഞൊന്നു ഭയപ്പെട്ട ജംഭൻ ധൈര്യമവലംബിച്ച്, വൈരിമർമ്മം പിളർക്കുന്ന ക്രൂരമ്പുകളെടുത്തു ചെവിയോളം വലിച്ചു വില്ലിൽത്തൊടുത്തു വൈശ്രവണന്റെ മാറത്തേയ്ക്കയച്ചുവിട്ടു; അരിശം മുഴുത്ത്, അദ്ദേഹത്തിന്റെ സാരഥിയുടെ നെഞ്ഞത്തേയ്ക്കും ഒരു ശരം ആഞ്ഞെയ്തു; ഒരു മെഴുക്കിട്ട ബാണംകൊണ്ടു വില്ലിന്റെ ഞാണും മുറിച്ചുകളഞ്ഞു; എന്നിട്ട്, ആ ക്രൂരചേഷ്ടിതനായ ദാനവൻ പത്തു ഘോരശരം വിത്തേശന്റെ മാർത്തടത്തിലേയ്ക്കയച്ചുവിട്ടു. അതുക്കിലേററിട്ട് ആ

ദ്ദേഹം മോഹാലസ്യപ്പെട്ടുപോയി; എങ്കിലും ക്ഷണനേരം ചുണപിടിച്ചു ഘോരമായ ചാപം ആഞ്ഞുവലിച്ച്, അനേകായിരം ക്ഷുരപ്രങ്ങൾ വർഷിച്ചുകയായി. അവയാൽ ദിക്കുകളും വിദിക്കുകളും ദ്യോവും ഭൂവും ദൈത്യൻറ സൈന്യങ്ങളും ചിക്കെന്നു നിറയ്ക്കപ്പെട്ടു; സൂര്യമണ്ഡലവും മറയ്ക്കപ്പെട്ടു! ജംഭനാകട്ടെ, വമ്പിച്ച പൌരുഷത്താൽ തെരുതെരെ തൊടുത്ത്, ഓരോ ശരത്തെയും വള്ളശസ്ത്രങ്ങൾകൊണ്ടു മുറിച്ചുതള്ളി.

അതിൽ അരിശമിയന്ന ധനേശ്വരൻ അസുരൻറ പടകളെ പലതരം ശരവർഷംകൊണ്ടു മൂടിച്ചു. ആ ധൃഷ്ടപ്രവൃത്തി കണ്ടിട്ട് അസുരൻ ഒരു പൊന്നണിഞ്ഞ ഘോരമായ ഇരിമ്പുമുൾത്തടിയെടുത്ത്, കുബേരൻറ അനുചരന്മാരായ യക്ഷന്മാരെ ആയിരക്കണക്കിൽ അരച്ചുതുടങ്ങി; മാനവനാൽ പ്രഹരിക്കപ്പെടുന്ന അവർ എല്ലാവരുംകൂടി വല്ലാതെ മുറയിട്ടുംകൊണ്ടു തമ്പുരാൻറ പള്ളിത്തേരിന്റെ ചുററും ചെന്നു നില്പായി. അവരുടെ സങ്കടം കണ്ടിട്ടു വൈശ്രവണൻ വെമ്പലോടെ ഒരു കരാളമായ ശൂലം കയ്യിലെടുത്ത്, അനേകായിരം അസുരന്മാരെ കുത്തിപ്പിളർത്തി. ദൈത്യന്മാർ ചത്തൊടുങ്ങിത്തുടങ്ങിയപ്പോൾ ഊററംപിടിച്ച ജംഭാസുരൻ അസുരവൈരികളെ അറുതിപ്പെടുത്തുന്നതായ ഒരു വെൺമഴുവെടുത്ത്, അതിന്റെ മൂർച്ചയേറിയ വായ്ത്തലകൊണ്ടു കുബേരൻറ പൊൻതേരിനെ, മൂഷികൻ ഒരു മെഴുക്കുണ്ണിയെ എന്നപോലെ, എണ്ണമററ പ്രാവശ്യം വെട്ടിനുറുക്കിക്കളഞ്ഞു! അപ്പോൾ കാലാളായിത്തീർന്ന ധനേശ്വരൻ ചാടിച്ച്, കനത്ത തെളിയിരിമ്പിൻഗദ കയ്യിലെടുത്ത്, പൊരുംപോർത്തിക്കുകളിൽ കരുത്തുള്ള ക്രൂരന്മാരെ കൊന്നൊടുക്കുന്നതും ആർക്കും ആക്രമിച്ചുകൂടാത്തതും വളരെ വളരെക്കാലമായി പൂജിച്ചുപോരുന്നതും പലതരം ചന്ദനം പൂശിയതും ദിവ്യപുഷ്പങ്ങളുടെ സൌരഭ്യമിയന്നതും പൊന്നണിഞ്ഞതുമായ ആ അതിഘോരഘോരായുധം ജംഭൻറ മൂർദ്ധാവിലേയ്ക്കു ചാട്ടി. ആ മിന്നൽപ്പിണരണിഞ്ഞ ഗദ വരുന്നതു കണ്ടിട്ട്, ചണ്ഡവിക്രമനായ ദൈത്യൻ അതിനെ തടുക്കാൻവേണ്ടി, പൊന്നിൻതോൾവളകളിട്ട രണ്ടു കൈകൊണ്ടും ചക്ര-കമ്പന-പ്രാസ-ഭുശുണ്ഡീ-പട്ടിശങ്ങളാകുന്ന ആയുധങ്ങൾ തെരുതെരെ പ്രയോഗിച്ചുനോക്കി; എന്നാൽ ആ കടുത്ത ഗദ അവയെയെല്ലാം പാഴാക്കി, ജ്വലിച്ചുമിന്നിക്കൊണ്ട്, പെരുംകൊള്ളിമീൻ പർവ്വതപ്പരപ്പിലെന്നപോലെ, ദൈത്യൻറ മാറിടത്തിൽ നിപതിച്ചു. ആ ഗാഢപ്രഹാരം അയാളെ തേർനുകത്തണ്ടിന്മേൽ വീഴിച്ചു; അയാളുടെ സ്രോതസ്സുകളിൽനിന്നു രക്തം പ്രവഹിച്ചു; അയാൾക്കു ബോധം തീരെക്കെട്ടു.

ജംഭൻ കൊല്ലപ്പെട്ടതായിശങ്കിക്കയാൽ കുജംഭൻ ചാടിച്ചു് ആർത്തലറി, ധനേശ്വരൻറ കളിയാക്കൽമൂലം ഒന്നുകൂടി കലികൊണ്ട്, അദ്ദേഹത്തിൻറ നാലിടത്തും ബാണങ്ങൾകൊണ്ട് ഒരു വല കെട്ടി! ആ വല അർദ്ധചന്ദ്രങ്ങളെന്ന ക്ഷുരപ്രങ്ങൾകൊണ്ടെയ്തറുത്തിട്ട്, ബലവാനായ

തൊട്ടതലും എയ്തതും കാണപ്പെട്ടിരുന്നില്ല; അത്രയ്ക്കു വേഗത്തോടെ അദ്ദേഹം അസുരന്റെ ശരനിരകളെ സ്വന്തം ശരങ്ങൾകൊണ്ടു മുറിച്ചുതള്ളുകയും, കൊടിമരത്തേയും സാരഥിയേയും ഒരു മൂർച്ചയേറിയ ഭല്ലംകൊണ്ടു തേർത്തട്ടിൽനിന്നു വീഴിക്കുകയും ചെയ്തു! രാക്ഷസപ്രവരന്മാരുടെ ഈ വിചിത്രമായ പോർപ്പയറ്റു കണ്ടിട്ട് കുജംഭൻ കോപത്താൽ കണ്ണുകൾ ഉരുട്ടി; ആ ദൈത്യൻ പിളർന്ന തേരിൽ നിന്നു ചാടി, ശരൽകാലംപോലെ നിർമ്മലമായ ഒരു വാളും പത്തു ചന്ദ്രക്കല പതിച്ച ഒരു പരിചയുമെടുത്ത്, നിരൃതിയുടെ നേരെ ഉരുക്കിൽപ്പാഞ്ഞടുത്തു. ഉടനെ നിരൃതി അയാളുടെ മാറത്തു മുൾത്തടികൊണ്ട് മർദ്ദിച്ചു; അസുരനാകട്ടെ, ആ പ്രഹരത്താൽ അമ്പരന്നു തളർന്ന്, ഇടിമിന്നേറ്റ ഒരു ഗോപുരംപോലെ നിശ്ചേഷ്ടനായി നിന്നുപോയി. ഇതിനിടയിൽ ആശ്വസിച്ചിട്ട് ആ പരമദുർജ്ജയനായ ദൈതേയൻ തേരിലേയ്ക്കു ചാടിക്കയറി, നിരൃതിയെ ഇടംകൈകൊണ്ടു തലമുടിമേൽ പിടിച്ച്, അദ്ദേഹത്തിന്റെ മേൽ കാൽമുട്ടമർത്തിനിന്നു. അതിൽ അതിശമിച്ച രാക്ഷസേന്ദ്രൻ വാൾകൊണ്ടു തല വീശാൻ തുടങ്ങിയപ്പോഴേയ്ക്കും, ദാനവേന്ദ്രന്റെ കൈ രണ്ടും നീർപ്പാമ്പുകളാലായ വരുണദേവൻ കയർകൊണ്ടു കെട്ടിവരിഞ്ഞുകഴിഞ്ഞു. എന്നിട്ട്, കൈകൾ ബന്ധിക്കപ്പെട്ടതിനാൽ നിഷ്ഫലപൗരുഷനായിത്തീർന്ന ആ ദാനവനെ പാശായുധൻ ഗദകൊണ്ടു നിർദ്ദയം പ്രഹരിച്ചു. ആ തല്ലേറ്റു സ്രോതസ്സുകളിൽ നിന്നു ചോര കക്കിയ കുജംഭൻ, മിന്നൽപ്പിണർ വീഴുന്ന ഒരു മേഘമെന്നപോലെ കാണപ്പെട്ടു.

കുജംഭന്റെ ആ സ്ഥിതി കണ്ടിട്ട് മഹിഷാസുരൻ ക്രൂരദംഷ്ട്രകളാൽ ഭീഷണവും അഗാധവുമായ വായ് പിളർത്തി, നിരൃതിവരുണന്മാരാകുന്ന ദേവന്മാരിരുവരെയും വിഴുങ്ങാനൊരുമ്പെട്ടു. അവർ മഹിഷന്റെ ആ ഉൽക്കടനിശ്ചയമറിഞ്ഞിട്ട്, അയാളുടെ തേർവഴിയിൽനിന്നൊഴിഞ്ഞുമാറി, പേടിച്ചരണ്ടു രണ്ടു ദിക്കിലേയ്ക്കായി കുതികുതിച്ചു പാഞ്ഞുകളഞ്ഞു. നിരൃതി വേഗത്തിൽ നിർജ്ജരേന്ദ്രനെ ശരണംപ്രാപിച്ചു.

മഹിഷാസുരൻ ചൊടിച്ചു വരുണന്റെ നേരെ പാഞ്ഞെത്തി. വരുണൻ മൃത്യുവക്ത്രത്തിലകപ്പെട്ടതു കണ്ടിട്ട്, തുഷാരകിരണനായ ചന്ദ്രൻ ഒന്നാമത്തു ഹിമകണങ്ങൾ നിറഞ്ഞ സോമാസ്ത്രവും തണുത്ത കിടയറ്റ വായവ്യാസ്ത്രവും പ്രയോഗിച്ചു; ചന്ദ്രന്റെ ആ വരണ്ട മഞ്ഞും കാറ്റും തട്ടിയിട്ട് അസുരന്മാരെല്ലാം തണുത്തു മരവിച്ചുപോയി. ഉശിരുകെട്ട അവർക്ക് കാലൊന്നനക്കാനോ ആയുധമെടുക്കാനോ വയ്യാതായി. ചന്ദ്രൻ ചൊരിഞ്ഞ പെരുമഞ്ഞും ആയുധങ്ങളുമേറ്റ് അസുരപ്പടകളെമ്പാടും വെന്തടിഞ്ഞു. മഹിഷനോ, തണുത്തു വിറച്ചിരുന്ന മുഖം കുനിച്ച്, കൈപ്പടം രണ്ടും കക്ഷങ്ങളിലമർത്തി വെറുതെ ഇരിക്കയായി! ആ അസുരന്മാരൊക്കെത്തന്നെ ചന്ദ്രനാൽ ബാധിക്കപ്പെട്ട്, പരാക്രമം ചെയ്യാതെ, പോർ പൊരുതാൻ മോഹമേ ഇല്ലാതെ, പ്രാണൻ കിട്ടിയാൽ മതി എന്ന മട്ടിൽ നിൽക്കുക

യായി. അപ്പോൾ കോപംകൊണ്ടു ജ്വലിച്ചു കാലനേമി ദാനവന്മാരോടു പറ
ഞ്ഞു:—'അല്ലയോ ശൂരശാലികളായ ശൂരന്മാരേ, ശസ്ത്രാസ്ത്രങ്ങളുടെ മറു
കര പൂകിയവരാണല്ലോ, നിങ്ങളെല്ലാവരും. നിങ്ങളിൽ ഓരോരുത്തനും,
ലോകമെല്ലാം കൈക്കുമ്പിളിലൊതുക്കുവാൻ കരുത്തുണ്ട്; ഓരോരുത്ത
നും, ചരാചരമെല്ലാം വിഴുങ്ങാൻ ശക്തിയുണ്ട്; ഓരോരുത്തന്റേയും പതി
നാറിലൊരംശത്തിന്, വിപുലവിക്രമരായ വിണ്ണവരൊക്കെക്കൂടിയാലും മ
തിയാകയില്ല! അങ്ങനെയുള്ള നിങ്ങൾ യുദ്ധത്തിൽ ദേവന്മാരോടു തോററു
വെറുതേ നില്ക്കുകയോ? ഈ ശൂരന്മാർക്ക്—വിശേഷിച്ചും ദൈത്യകുല
ത്തിൽപ്പിറന്നവർക്ക്—ചേർന്നതല്ല. നമ്മുടെ തമ്പുരാൻ—ലോകമാരകനായ
താരകൻ—അപ്പുറത്തുണ്ട്; ഈ പോരിൽ നിന്നു പിൻവാങ്ങിയാൽ നമ്മു
ടെ പ്രാണൻ തിരുമേനിയുടെ കോപത്തിന്നിരയായിപ്പോവും.' അസുരന്മാ
ർക്ക് തണുപ്പുമൂലം ചെവികേൾക്കാതായിരുന്നു; സംസാരിപ്പാനും കഴിവുണ്ടാ
യിരുന്നില്ല. അതിനാൽ അവർ മുരുമുരുക്കുന്ന പൻനികളുമായി മിണ്ടാ
തെ നിന്നതേ ഉള്ളൂ!

ദൈത്യന്മാർക്ക് ശൈത്യബാധയാൽ സംഭവിച്ച നിർജ്ജീവത്വം
കണ്ടിട്ടു കാലനേമി ദൈത്യേന്ദ്രൻ, ആ ഘട്ടത്തിൽ ചെയ്യേണ്ടതാലോചി
ച്ച്, ആസുരമായകൊണ്ടു തന്റെ മഹാശരീരം വലുതാക്കി ആകാശവും
ദിശാദിക്കുകളും നിറച്ചു; എന്നിട്ട് ആ ശരീരത്തിൽ പതിനായിരം സൂര്യ
ന്മാർ ഉദിപ്പിക്കപ്പെട്ടു; ദിക്കുകളിലൊക്കെ കൊടുംതീയും ജ്വലിപ്പിക്കപ്പെട്ടു.
ക്ഷണനേരംകൊണ്ടു ലോകം മൂന്നും ജ്വാലകൾ നിറഞ്ഞതായിത്തീർന്നു; ആ
ജ്വാലാപടലം മഞ്ഞിനെ നശിപ്പിക്കുകയും ചെയ്തു. അങ്ങനെ കാലനേ
മിയുടെ മായയാൽ ക്രമേണ ശീതാർത്തിയും നീങ്ങി, ദൈതേയപ്പടയ്ക്കു ചൈ
തന്യം തിരിച്ചുകിട്ടി.

അതുകണ്ട്, ജഗച്ചക്ഷുസ്സായ സൂര്യൻ കോപിച്ചു വെമ്പിക്കൊണ്ട്
അരുണനോടരുളിച്ചെയ്തു:—'അരുണ, തേർ വേഗത്തിൽ കാലനേമിയുടെ
തേരിന്നടുക്കലേയ്ക്കു തെളിക്കുക; അവിടെ, ശൂരന്മാർ ചത്തൊടുങ്ങുന്ന ഒരു
മഹായുദ്ധം നടക്കും! അതാ, ചന്ദ്രൻ തോററുപോയിരിക്കുന്നു; അയാളുടെ
ബലം എന്റെ ബലത്തെ ആശ്രയിച്ചാണിരിക്കുന്നത്.' ഇതിൻവണ്ണം, ഗ
രുഡാഗ്രജൻ വെൺചാമരമണിഞ്ഞ കുതിരകളെ സൂക്ഷിച്ചു പിടിച്ചു പ
ള്ളിത്തേർ നടത്തി. ഉടനേ, ലോകദീപമായ ഭഗവാൻ ഒരു വിശാലമായ
വില്ലും വിഷധരങ്ങൾപോലുള്ള രണ്ടു ദിവ്യശരങ്ങളും കൈക്കൊണ്ടു; എന്നി
ട്ട്, അവയിൽ ഒന്നിനെ സംബരാസ്ത്രംകൊണ്ടും, മററതിനെ ഇന്ദ്രജാലാ
സ്ത്രംകൊണ്ടും തൊടുത്തെയ്തു. സംബരാസ്ത്രം ക്ഷണനേരംകൊണ്ട് ആകൃതി
കളെ മാററിമറിച്ചു: ദേവന്മാർ അസുരന്മാരുടെയും അസുരന്മാർ ദേവന്മാരു
ടെയും ആകൃതിയിലായി; അതിനാൽ അസുരന്മാർ സ്വന്തംആളുകളെത്തന്നെ,
ദേവകളാണെന്നു കരുതി, തെരുതെരെ ശസ്ത്രങ്ങളാൽ നിഹനിക്കുകയായി;
കലികൊണ്ട കാലനേമി, കല്പാന്തകാലനെപ്പോലെ, ഉഴക്കിൽപ്പാഞ്ഞ്,

ചിലരെ മൂർച്ചയേറിയ വാൾകൊണ്ടും ചിലരെ നാരാചവർഷംകൊണ്ടും ചിലരെ ഘോരഗദകൾകൊണ്ടും ചിലരെ കൊടിയ കോദാലികൾകൊണ്ടും കൊലചെയ്തു; ചിലരുടെ തലയും ചിലരുടെ കൈകളും ചിലരുടെ തേരും ചിലരുടെ സാരഥിയേയും താഴെ വീഴിച്ചു; ചിലരെ ഓടിച്ചും ചിലരെ ചാടിച്ചു മുഷ്ടികൊണ്ടിടിച്ചും അദ്ദേഹം. പോരിൽ സ്വന്തം ആളുകൾ തന്നെയാണ് കാലനേമിയാൽ വധിക്കപ്പെട്ടിരുന്നത്; ദേവന്മാരാൽ ആക്രമിക്കപ്പെട്ടപ്പോൾ ദൈത്യന്മാർ സ്വന്തം ആകൃതി തന്നെ നേടിയെങ്കിലും, കലികൊണ്ടിരുന്ന കാലനേമി അവരെ തിരിച്ചറിഞ്ഞില്ല!

അതു കണ്ട് നേമി എന്ന ദൈത്യൻ കാലനേമിയോടുരചെയ്തു:— 'കാലനേമി, നോക്കു: നേമിയാണ് ഞാൻ; ദേവനല്ല. മഹാവിക്രമനായ ഭവാൻ യുദ്ധത്തിൽ അന്ധാളിച്ചുമൂലം പതിനൂലക്ഷം അസുരന്മാരെ—ദേവകൾക്കു ജയിക്കുവാനൊക്കാത്തവരെ—കൊന്നുകളഞ്ഞു! ഇനി, ഏററവും വേഗത്തിൽ സർവ്വാസ്ത്രനിവാരണമായ ബ്രഹ്മാസ്ത്രം പ്രയോഗിക്കു.' നേമിയുടെ ഈ ഉദ്ബോധനം കാലനേമിയെ അമ്പരപ്പിച്ചു; ഉടനെ, ആ ദേവഘാതകനായ ദൈത്യേന്ദ്രൻ ഒരു ശരം തൊടുത്തു ബ്രഹ്മാസ്ത്രമന്ത്രം ജപിച്ചെയ്തുവിട്ടു. അതോടുകൂടി, ചരാചരങ്ങൾപെട്ട ത്രിഭുവനം അസ്ത്രതേജസ്സിനാൽ വ്യാപ്തമായി; ദേവന്മാരുടെ സൈന്യമെല്ലാം പേടിച്ചുവരണ്ടു. സംഹാരാസ്ത്രം താനേ അടങ്ങുകയുംചെയ്തു. ആ അസ്ത്രം തടയപ്പെട്ടപ്പോൾ തേജസ്വിയായ സൂര്യൻ മഹേന്ദ്രജാലം പ്രയോഗിച്ച്, തന്റെ ദേഹത്തെ അനേകം കോടിയാക്കി; അതിന്റെ വമ്പിച്ച രശ്മിസമൂഹം മൂന്നുലോകത്തും വ്യാപിച്ച്, ദാനവപ്പടയെ രക്തമജ്ജകൾ വററിവരണ്ടുമാറു ചുട്ടെരിച്ചു. പോരെങ്കിൽ, അഗ്നിവടി നാലുപുറവും ഉഗ്രതരമായ ചെന്തീ വർഷിച്ച്, അസുരതലവന്മാർക്കു കണ്ണും കാണാതാക്കി. ആനകൾക്കു ദേഹസ്സാകെപ്പൊലിച്ചു; അവ നിശ്ചേഷ്ടം നിലത്തു പതിച്ചു. കുതിരകൾ കിതച്ചുതുടങ്ങി. തേരാളികളും ചൂടിനാൽ വാടി ദാഹിച്ചു വലഞ്ഞ് അങ്ങിങ്ങു വെള്ളവും മരത്തണലും പർവ്വതഗുഹകളും തേടുകയായി. ഘോരരശ്മി കാട്ടുതീപോലെ കത്തിജ്ജ്വലിച്ചു വൃക്ഷങ്ങളെ ഭസ്മീകരിച്ചു. വെള്ളം തേടുന്നവർ അല ഇളകുന്ന വെള്ളം മുമ്പിൽ കണ്ടിട്ട്, പരിശ്രമിച്ചും അതിൽ ചെന്നെത്താൻ ശക്തരായില്ല. ദൈത്യതലവന്മാർ വെള്ളം കിട്ടാത്ത വായും പിളർന്ന് ഭൂമിയിൽ അവിടവിടെ ചത്തുമലച്ചു. തേരുകളും ആനകളും നിലംപൊത്തി; കുതിരകൾ ചത്തൊടുങ്ങി; അസുരന്മാർ വീണു ഛർദ്ദിക്കുകയും രക്തമജ്ജാവസകൾ കലിച്ചുകൊണ്ടു കിടന്നോടുകയുംചെയ്തു. അനേകായിരം പേർ മൃതരായിപ്പോയി.

അതു വലിയ നാശം അസുരേന്ദ്രന്മാർക്കു നേരിട്ടതിൽ അരിശമിയന്ന കണ്ണുകൾ ഉരുട്ടുന്ന കാലനേമി, വമ്പൻ മിന്നൽപ്പിണരുകൾ മിന്നുന്ന ഒരു കറുത്തമേഘമായിച്ചമഞ്ഞ്, അത്യുൽക്കടങ്ങളായ ഇടിനാദങ്ങളാൽ ജഗന്തരത്തെ ഞെട്ടിച്ചുകൊണ്ട്, ആകാശമണ്ഡലം മറച്ചു സൂര്യന്റെ മായ

നീക്കി, ദൈത്യേന്ദ്രസൈന്യത്തിലേയ്ക്കു ശീതളജലം വർഷിച്ചുകൊടുത്തു; ആ വെള്ളം കിട്ടിയതിനാൽ അസുരന്മാർ ക്രമേണ, ഭൂമിയിൽ വിത്തിൻമുളകൾ മഴ കിട്ടിയാലെന്നവണ്ണം വാട്ടംതീർന്നാശ്വസിച്ചു. പിന്നെ ആ ദുർജ്ജയനായ കാലനേമി മേഘമായിത്തന്നെ നിന്നു ദേവസൈന്യങ്ങളിൽ കടുത്ത ശസ്ത്രവർഷം വർഷിച്ചു; ആ വർഷം ദേവന്മാരെ കഷ്ടപ്പെടുത്തി: അവർ ആയുധം വിട്ട കൈകളുമായി, ഒരു ഗതിയും കാണാതെ, തണുത്തു വലഞ്ഞ ഗോക്കളെപ്പോലെ പരസ്പരം പൃഷ്ഠങ്ങളിൽ പതുങ്ങി; സ്വന്തം വില്ലിലും ആനകളിലും കുതിരകളിലും തേരുകളിലും അവിടവിടെ പേടിച്ചൊളിച്ചു. ചിലർ മൂളിച്ചുളുങ്ങി, കൈകൾകൊണ്ടു മുഖവും പൊത്തി, പത്തു ദിക്കിലും അങ്ങിങ്ങു പാഞ്ഞൊഴിഞ്ഞു. ആ അറുതി പെടുത്തുന്ന തുമുലയുദ്ധത്തിൽ ദേവന്മാർ, ആയുധമേററു് അംഗസന്ധികൾ പിളർന്നും കൈ പോയും തല പൊളിഞ്ഞും തുടമുട്ടുകൾ മുറിഞ്ഞും തേർത്തട്ടു മറിഞ്ഞും കൊടിമരമരഞ്ഞും നിലംപൊത്തിയവരായി കാണപ്പെട്ടു. കുടൽ പിളർന്ന കുതിരകളുടേയും പർവ്വതാകാരങ്ങളായ ഗജങ്ങളുടേയും രക്തക്കയങ്ങൾകൊണ്ടു മന്നിടം വല്ലാത്ത വഴിവിലയായിപ്പോയി! ഇങ്ങനെ ആ കരുത്തേറിയ കാലനേമി യുദ്ധത്തിൽ രണ്ടു നാഴികകൊണ്ടു് ഒരുലക്ഷം ഗന്ധർവ്വരേയും അയ്യുലക്ഷം യക്ഷരേയും അറുപതിനായിരം രാക്ഷസരേയും മൂന്നുലക്ഷം ബലിഷ്ഠരായ കിന്നരരേയും ഏഴുലക്ഷം പിശാചത്തലവരേയും കൂസലില്ലാതെ കൊന്നുകളഞ്ഞു; മററു ദേവജാതികളിലും അസംഖ്യം കോടിപ്പേരെ ആ ക്രൂദ്ധനായ അസ്ത്രകുശലൻ വിചിത്രാസ്ത്രങ്ങൾകൊണ്ടു കൊന്നൊടുക്കി.

ഇത്രയും കടുത്ത ക്ഷീണവും ക്ഷയവും അമർത്തിക്കൊണ്ടെ, വിചിത്രങ്ങളായ അസ്ത്രകവചങ്ങളാൽ മിന്നിത്തിളങ്ങിയിരുന്ന അശ്വിനീദേവന്മാരിരുവരും അരിശംപൂണ്ടു് ആ കാലാഗ്നിതുല്യനായ ദാനവനോടു പൊരിഞ്ഞടുത്തു; ഓരോരുത്തരും അറുപതു ക്രൂരമ്പുകൾ ആ ഘോരരൂപന്റെ മർമ്മങ്ങളിൽ ആഴത്തെയ്തു. രണ്ടുപേരേയും ശരങ്ങളേററു കോപത്തോടെഴുന്ന കാലനേമി ഒരു ജ്വലിച്ച അഘോരചക്രമെടുത്തു്, യുദ്ധത്തിൽ അന്തകൻതന്നെയായ ആ ചക്രംകൊണ്ടു് അശ്വികളുടെ തേർനുകത്തണ്ടു മുറിച്ചു; എന്നിട്ടു് ഒരു വില്ലെടുത്തു്, സർപ്പങ്ങൾക്കൊത്ത ബാണങ്ങൾ, നാസത്യരുടെ ശിരസ്സിൽ വാനം മറച്ചു വർഷിച്ചു. അസുരന്റെ ആ ശരങ്ങളെ അശ്വിദേവരും ക്രൂരമ്പുകൾകൊണ്ടു മുറിച്ചുതള്ളി; അതിൽ പകച്ചു് അസുരൻ അരിശംകൊണ്ടു. അതിശം വളർന്ന കാലനേമി കാലദണ്ഡിനൊപ്പം കരാളമായ ഒരിരിമ്പു മുൾത്തടിയെടുത്തു് ചുഴററി അശ്വികളുടെ തേരിലേയ്ക്കെറിഞ്ഞു; ആ മുൾത്തടി ആകാശത്തുവെച്ചു നേർക്കണയുന്നതു കണ്ടിട്ടു് അശ്വികളിരുവരും പിടഞ്ഞു തേർകളിൽനിന്നു താഴത്തേയ്ക്കു ചാടി. ആ മലപോലുള്ള പൊന്ന തേരിനെ, രണ്ടു തേരുകളേയും ചതച്ചിരച്ചു മണ്ണിൽ തെറിപ്പിച്ചു! അതുകണ്ടു്, വിചിത്രയുദ്ധകാരായ വിൺവൈദ്യന്മാർ ദാനവേന്ദ്രനെ തടുക്കാൻ വജ്രാസ്ത്രം പ്രയോഗിച്ചു; അതിൽ നിന്നു് അതിഘോര

മായ വജ്രവർഷം തുടങ്ങി. ആ ഘോരവജ്രങ്ങളേറ്റതിനാൽ അസുരേന്ദ്രന്റെ അലംകൃതമായ രഥവും കൊടിമരവും ചക്രവും വില്ലും പൊൻചട്ടയും, സൈന്യമൊന്നാകെക്കൂടെ, ക്ഷണനേരംകൊണ്ട് എണ്ണമില്ലാതായിപ്പോയി! അശനികളുടെ ആ ഉഗ്രവർഷത്തിൽ കണ്ടിട്ട്, കരുത്തുവിക്രമനായ കാലനേമി പോർമുന്നിൽ നിന്നു. ബ്രഹ്മാസ്ത്രം ആയച്ചു; വജ്രാസ്ത്രം ഈ അസ്ത്രത്തിന്റെ തേജസ്സിനാൽ ശമിപ്പിക്കപ്പെട്ടു. ഉടനെ കാലനേമി അശനികളെ ജീവനോടെ പിടിപ്പാനൊരുമ്പെട്ടു. ഐരാവതം പേടിച്ചു വിറച്ച്, ആയുധങ്ങളും വെടിഞ്ഞ്, ഇന്ദ്രന്റെ തേരിനോടുകൂടെയും കുതിച്ചോടി. അവരെ പിന്തുടർന്ന്, കരുത്തേറിയ കാലനേമിയും ഇന്ദ്രന്റെ തേരിനടുക്കലെത്തി. ദൈത്യപ്പടയോടുകൂടിയ ആ ക്രൂരനെ കണ്ടിട്ട് സർവ്വജീവികളും പേടിച്ചരണ്ടുപോയി; ദൈത്യന്റെ ക്രൗര്യം കണ്ടിട്ട്, ലോകമെല്ലാം മുടിയുമാറു മഹേന്ദ്രൻ തോൽവി പറവുമെന്നുകൂടി സകലർക്കും തോന്നിപ്പോയി! കുലപർവ്വതങ്ങൾ കുലുങ്ങി; ആകാശത്തുനിന്നു കൊള്ളിമീനുകൾ വീണു; ചുറ്റും മേഘങ്ങൾ ഇടി മുഴക്കി; വൻകടലുകൾ കലങ്ങി മറിഞ്ഞു.

ആ പ്രകൃതിമാറ്റം കണ്ടിട്ട് ഭഗവാൻ ഗരുഡധ്വജൻ സർപ്പതല്പത്തിൽ യോഗനിദ്ര വെടിഞ്ഞു പള്ളിയുണർന്നു; ലക്ഷ്മീദേവി രണ്ടുകൈകൊണ്ടും പതിവായി തലോടിപ്പോരുന്ന തൃപ്പാദപത്മങ്ങളോടും, അകാലത്തിലും കരിംകൂവളപ്പൂവിനൊത്ത തിരുമെയ്നിറത്തോടും, കൗസ്തുഭത്താൽ വിളങ്ങുന്ന തിരുമാറോടും കളിയിണങ്ങും ഇരുതോൾവളകളോടും കൂടിയ തന്തിരുവടി ദേവകളുടെ കഷ്ടപ്പാടു വിചാരിച്ച്, ഗരുഡനെ കല്പിച്ചുവിളിച്ചു; സർപ്പങ്ങളെ റാഞ്ചിനടക്കുന്ന ഗരുഡൻ തിരുമുമ്പിലെത്തി. ഭഗവാൻ, താൻതന്നെ ആ പക്ഷീന്ദ്രന്റെ പുറത്തു കേറി, പലതരം ദിവ്യാസ്ത്രങ്ങൾ മിന്നിത്തിളങ്ങുമാറു ദൈത്യന്മാരുടെ അടുക്കലെഴുന്നള്ളി. അവിടെ, പുതുമഴക്കാറിൻനിറം പൂണ്ട ദാനവേന്ദ്രന്മാരായ ദാനവത്തലവരാൽ പരിഭവിക്കപ്പെട്ട ദേവേന്ദ്രനെ, ഭയങ്കരന്മാരായ ഭാഗ്യക്കേടുകൾ നേരിട്ട ഒരു കപീന്ദ്രനെ എന്നപോലെ ചക്രായുധൻ തൃക്കൺ പാർത്തു; അതോടുകൂടി, അവിടുന്നു രക്ഷപ്പെടുത്താൻ ഒരുമ്പാടുപൂണ്ടു.

ഉടനെ അസുരന്മാർക്ക് ആകാശവീഥിയിൽ ഒരു തേജോമണ്ഡലം, ഉദയാദ്രിമേൽ ചുടുകതിരോടെ വിളങ്ങുന്ന സൂര്യനെന്നപോലെ കാണുമാറായി. ആ ജ്യോതിസ്സിന്റെ ഉല്പത്തിസ്ഥാനമറിയാൻ തുനിഞ്ഞപ്പോൾ, കല്പാന്താഗ്നിയെപ്പോലുള്ള വൈനതേയനെ, അദ്ദേഹത്തിന്റെ പുറത്ത് അനന്തനായ കാർവർണ്ണനും ദൈത്യരാൽ ദർശിക്കപ്പെട്ടു. അപ്രതിമനെ കണ്ടതോടുകൂടി, അസുരപ്രവരന്മാർ മനസ്സാകെക്കലങ്ങി. 'ഇതാ, ദേവന്മാരുടെ സർവ്വസ്വം! ഇദ്ദേഹത്തെ ജയിച്ചാൽ ദേവകളെ ജയിച്ചുകഴിഞ്ഞു. ദൈത്യവർഗ്ഗങ്ങളെ ഒടുക്കുന്ന ശത്രുമർദ്ദനനായ വിഷ്ണുവാണിത്; ഇദ്ദേഹത്തെ ആശ്രയിച്ചു നിന്നിട്ടാണ്, ദേവന്മാർ ലോകങ്ങളിൽ യജ്ഞഭാഗം ഭുജിച്ചുപോരുന്നത്.' എന്നിങ്ങനെ കഥിച്ച് അസുരന്മാരെല്ലാവരുംകൂടി പോരി

പിന്നെദ്ദൈത്യാസ്ത്രങ്ങളേററു സന്നമായ് കാലദണ്ഡാസ്ത്രം;
മന്നു മുഴുത്തതുടനേരം മധുസൂദനൻ,
പത്തായിരം പകലോന്മാർക്കൊത്തു മിന്നും വജ്രാഭമാ-
മത്തിഗ്മാരചക്രം, തന്നെപ്പോലദ്വിതീയം
കൈക്കൊണ്ടപ്പുനാഥന്റെ കണ്ഠത്തെ ലാക്കാക്കിവിട്ടാൻ;
ഉഗ്രഭീഷണമാമതു വാനിൽക്ഷണമായി.
ശക്തരായിടുന്നസുരന്മാരതു നിർത്താനൊരുമിട്ടും ദൈത്യർ,
വ്യർത്ഥകർമ്മം ദൈവേച്ഛയെന്നതിൻവണ്ണം.
അപ്രതർക്ക്യമജയ്യമച്ചക്രം ഗ്രസനകണ്ഠത്തിൽ
നിഷ്പതിച്ചു, പേർത്തതിനെ രണ്ടായ്പ്പിളർത്തി,
തദ്രക്തഗണനാഡിയായ്ക്കളും തീയിൻപ്രകാശമാ-
ർന്നെത്തിച്ചേർന്നു വീണ്ടും മധുജിത്തിൻ തൃക്കൈയിൽ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
ഗ്രസനവധം ഒരുനൂററമ്പത്തൊന്നാമദ്ധ്യായം.

## ഒരുനൂററമ്പത്തിരണ്ടാമദ്ധ്യായം

സൂതൻ:—പടത്തലവൻ ഗ്രസനാസുരൻ വധിക്കപ്പെട്ടപ്പോൾ, അസുരന്മാർ വിഷ്ണുവിനോട്ട് അതിർകടന്നു പൊരുതിത്തുടങ്ങി: അവർ പട്ടിശങ്ങളും ഉലക്കകളും കയറുകളും ഗദകളും കുന്തപാശങ്ങളും മുനകൂർത്ത നാരാചങ്ങളും ചക്രങ്ങളും വേലുകളും തെരുതെരെ പ്രയോഗിച്ചു; അവയിലോരോന്നിനേയും വിചിത്രയോധിയായ വിഷ്ണു തീയ്ജ്വാലയുള്ളൊത്ത ബാണങ്ങൾകൊണ്ടു നുറുനുറുങ്ങാക്കി. അങ്ങിനെ ആയുധങ്ങൾ മുക്കാലുമൊടുങ്ങിയതിനാൽ അസുരന്മാർ ഉഴലുകയായി; ആയുധമെടുപ്പാൻ കഴിവില്ലാതായപ്പോൾ അവർ ചത്ത ആനകളെയും കുതിരകളെയുമെടുത്തു വിഷ്ണുവിന്റെ നേർക്കെറിഞ്ഞു. നാലിടത്തും കോടികോടി ദൈത്യന്മാർ ചുഴന്നു പൊരുതുന്നവരായിരുന്നു; അവരോടു വളരെ പടവെട്ടിയതിനാൽ ഭഗവാന്റെ തൃക്കൈകൾ തെല്ലൊന്നു കുഴഞ്ഞുപോയി. എങ്കിലും, ആ തുമുലയുദ്ധത്തിൽ വെച്ചു ഗരുഡനോടരുളിച്ചെയ്തു:—'ഗരുഡൻ ഇപ്പോഴും ക്ഷീണിച്ചിട്ടില്ലല്ലോ? ക്ഷീണിച്ചിട്ടില്ലെങ്കിൽ, മഥനന്റെ നേരിന്നടക്കലേയ്ക്കു പറക്കുക; ക്ഷീണിച്ചിരിക്കുന്നുവെങ്കിൽ, കുറേനേരം യുദ്ധത്തിൽനിന്നു പിൻവാങ്ങിക്കൊൾക.' ഈ അരുളിപ്പാടു കേട്ട ഗരുഡൻ ഘോരാകാരനായ മഥനാസുരനോടെതിരിട്ടു.

മഥനൻ ശംഖചക്രഗദാപാണിയെ മുമ്പിൽ കണ്ടതോടുകൂടി, തിരുമാറത്തു തീക്ഷ്ണമായ് ഭിണ്ഡിപാലബാണംകൊണ്ടു പ്രഹരിച്ചു; അതു വക

വെയ്ക്കാതെ ഭഗവാൻ അസുരനെ തെല്ലുള്ളെച്ചു അഞ്ചു ശരംകൊണ്ടെയ്തു. വീണ്ടും പത്തു ശരം അയാളുടെ നെഞ്ഞത്തേയ്ക്കു വലിച്ചെയ്തു. മാധവശരങ്ങൾ മർമ്മങ്ങളിൽ തറഞ്ഞതിനാൽ മഹിഷൻ വിറകൊണ്ടുപോയി. അയാൾ ഇത്തിരിനേരംകൊണ്ടാശ്വാസം നേടിയിട്ട്, തീപോലെ തിളങ്ങുന്ന ഒരു പരിഘമെടുത്ത് അച്യുതനെ അടിയടിച്ചു; ആ തല്ല് അവിടെയ്ക്കു സ്വല്പം തലചുററലുണ്ടാക്കി. അതിൽ അരിശംകൊണ്ടു കണ്ണുരുട്ടി ഗരുഡധ്വജൻ ഗദയെടുത്തു മഹിഷനെ രഥത്തോടൊപ്പം മറിച്ചുകളഞ്ഞു; ആ അസുരത്തലവൻ, പ്രളയകാലത്തു പർവ്വതമെന്നപോലെ, ചുരുണ്ടുവീണു.

ആ വീര്യവാനായ ദാനവൻ നിലംപൊത്തിയതിൽ, അഭിമാനികളായ അസുരന്മാർ, ചളിയിൽ ആനകളെന്നപോലെ വശംകെട്ടു വലഞ്ഞുപോയി. അപ്പോൾ ക്രോധത്താൽ കണ്ണുകൾ ഇടുത്ത ഘോരനായ മഹിഷാസുരേന്ദ്രൻ, സ്വന്തം ഭുജബലത്തെ അവലംബിച്ചു വിഷ്ണുവിനോടെതിരിട്ടു: ആ വീരൻ മൂന്നഗ്രത്തോടുകൂടിയ ശൂലംകൊണ്ടു മുകുന്ദനേയും വേൽകൊണ്ടു വൈനതേയനേയും മാറത്തായി കുത്തി; എന്നിട്ടു മഹാദ്രിഗുഹയെപ്പോലത്തെ വാ പിളർത്തി, ഗദാധരനേയും ഗരുഡനേയും വിഴുങ്ങാനൊരുമ്പെട്ടു. അതറിഞ്ഞ്, മഹാബലനായ മാധവൻ മഹിഷന്റെ വായിൽ ദിവ്യാസ്ത്രങ്ങൾ എയ്തുനിറച്ചു. ആ ബാണങ്ങളേററിട്ട് അയാൾ വട്ടംതിരിഞ്ഞ്, ഒരു മലപോലെ താഴെ വീണു; എന്നാൽ മരണമടഞ്ഞില്ല. മണ്ണിൽപ്പതിച്ച മഹിഷനോടു മധുസൂദനൻ അരുളിച്ചെയ്തു:—'മഹിഷാസുര, നീ എന്റെ ആയുധംകൊണ്ടു കൊലപ്പെട്ടുകൂടാ; സ്ത്രീ വേണം നിന്നെക്കൊല്ലാൻ എന്നാണ്, പണ്ടു സാക്ഷാൽ പത്മസംഭവൻ പറഞ്ഞിട്ടുള്ളത്. അതിനാൽ എഴുന്നേൽക്കുക; പ്രാണനെ രക്ഷിപ്പാൻ ഈ യുദ്ധത്തിൽനിന്നു പാഞ്ഞുപൊയ്ക്കൊൾക.'

മഹിഷാസുരൻ പിന്മാറിയപ്പോൾ, സുംഭൻ ചൊടിച്ചു ചുണ്ടുകടിച്ചു പുരികം വളച്ച് കൈകൾ കൂട്ടിത്തിരുമ്മി, കൊടിയ വില്ലെടുത്തു കുലയേററി; എന്നിട്ട് ആ വിചിത്രയോധിയായ ദാനവൻ വിഷധരങ്ങൾക്കൊത്ത വിശിഖങ്ങൾ വിഷ്ണുവിന്റേയും ഗരുഡന്റേയും നേർക്കു മുറുകെച്ചുരുട്ടിയ മുഷ്ടികൊണ്ടു വലിച്ചെയ്തു. തീജ്ജ്വാലകൾക്കൊപ്പം തിളങ്ങിയ ആ തടവില്ലാത്ത അസംഖ്യം ബാണങ്ങളേററിട്ടു ഭഗവാൻ മൃത്യുവിനൊത്ത ഒരു ഭുശുണ്ഡിയെടുത്ത്, അതുകൊണ്ട്, സുംഭന്റെ വാഹനമായ മലപോലുള്ള ആടിനെ ചമ്മന്തിയാക്കി; അസുരത്തലവൻ ആ ചത്ത ആടിന്റെ പുറത്തുനിന്നു നിലത്തേയ്ക്കു ചാടി, കാലാളായി നിന്നു. അപ്പോൾ വിഷ്ണു കണ്ണുരുട്ടി, കാലാഗ്നിയ്ക്കൊപ്പം സമുജ്ജ്വലിക്കുന്ന ക്രൂരമ്പുകൾ ചെവിയോളം വലിച്ചെയ്തു: മൂന്നു ശരംകൊണ്ട് അസുരന്റെ കൈയും, ആറു ശരംകൊണ്ടു തലയും, പത്തു ശരംകൊണ്ടു കൊടിമരവും പിളർത്തി. അമ്പേററു വേദനപ്പെട്ട ദൈത്യന്റെ ദേഹത്തിൽനിന്നു ചോരയൊഴുകിത്തുടങ്ങി; അയാൾക്കു ധൈര്യം തെല്ലൊന്നിടിഞ്ഞു. അപ്പോൾ ശംഖചക്രശാർങ്ഗധരൻ അതു

ളിച്ചെയ്തു:—'സുരാധമ, കുറെ നാളുകൾക്കുശേഷം പൊൻകിടാവിനാൽ വധിക്കപ്പെടേണ്ടവനാണ് നീ; യുദ്ധംവിട്ടു പോയ്ക്കൊൾക. നിനക്ക് എന്റെ കൈകൊണ്ട് മരണം പറ്റില്ലെടാ. മൂഢ, വെറുതെയെന്തിന്നു നീ പോരിന്നുഴറുന്നു!'

ഇതുകേട്ടു നിമിയും ജംഭനോടുകൂടി വിഷ്ണുവിനെ മർദ്ദിപ്പാനൊരുമ്പെട്ടു: നിമി ഒരു കടുത്ത ഗദയെടുത്തു, ഗരുഡന്റെ തലയ്ക്ക് ഊക്കിൽ പ്രഹരിച്ചു; ജംഭൻ, തെളിരത്നങ്ങളുടെ വിചിത്രശോഭ വീശുന്ന ഒരു പരിഘം കൊണ്ടു വിഷ്ണുവിനെയും തലയ്ക്കടിച്ചു. ആ ദാനവന്മാരുടെ വിഷമപ്രഹരങ്ങളേറ്റു, കാർവർണ്ണനും ഖഗേന്ദ്രനും നിലത്തു വീണുപോയി: അതു കണ്ട് അസുരന്മാരെല്ലാം ഉറക്കെ ഗർജ്ജിച്ചു, സിംഹനാദമിട്ടു; ചില ക്രൂരന്മാർ ഞാണൊലിയിട്ടു ബാണങ്ങളെയ്തു ഭൂമി പിളർത്തി; ചിലർ വസ്ത്രം വീശി; ചിലർ ശംഖൂതി; ചിലർ പടഹ*ഗോമുഖവാദ്യങ്ങൾ മുഴക്കി. ബോധം തെളിഞ്ഞതോടുകൂടി ഗരുഡൻ വിഷ്ണുവിനെയുംകൊണ്ട്, യുദ്ധത്തിൽനിന്നു പിന്തിരിച്ച്, അതിവേഗത്തിൽ പറന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
വിഷ്ണുപരാജയം എന്നുററമ്പത്തിരണ്ടാമദ്ധ്യായം.

—)o(—

# ഒരുനൂററമ്പത്തിമൂന്നാമദ്ധ്യായം

സൂതൻ:—വിഷ്ണു പോരിൽ തോററു വില്ലും കൊടിയും വീണുപോയതും ദൈത്യർ തിമർക്കുന്നതും കണ്ടിട്ട് ഇന്ദ്രൻ ഇതികർത്തവ്യതാമൂഢനായിത്തീന്നു. ഉടനേ പാകശാസനൻ പരമപുമാന്റെ അടുക്കൽച്ചെന്ന്, ഉത്സാഹം വളരുമാറു മധുഗിരിയിൽ ഉരചെയ്തു:—'തിരുമേനി ഈ ദുഷ്ടദാനവരെക്കൊണ്ടു കളിയാടുന്നതെന്താണ്! ദുർജ്ജനങ്ങൾക്കു പഴുതു കൊടുത്തുവന്നാലോ, ശ്രീയാമിനീഡി? ശക്തൻ വിട്ടയച്ചാൽ, നീചൻ അതു തന്റെ ബലംകൊണ്ടാണെന്നു കരുതിക്കളയും; അതിനാൽ ബുദ്ധിമാൻ കൈയിൽ കിട്ടിയ നീചനെ വിട്ടുകൂടാ. മുൻതുണക്കാർ വേണം തേരാളികൾക്കു ജയം കിട്ടാനെന്നാണെങ്കിൽ, തിരുമേനിക്കാരായിരുന്നു, ഹിരണ്യാക്ഷവധത്തിൽ മുൻതുണക്കാരൻ? വീരം കരുമ്പുമേറിയ ഹിരണ്യകശിപു എന്ന ദൈത്യൻ അങ്ങയെക്കണ്ടതോടുകൂടിത്തന്നെ കടുത്ത മോഹാലസ്യത്തിൽപ്പെട്ടുവല്ലോ! അതിന്നു മുമ്പുള്ള ബലിഷ്ഠരായ ദാനവതലവന്മാരും അങ്ങയോടണഞ്ഞിട്ട്, തീയ്യിനോടടുത്ത പാററകളെപ്പോലെ അറുതിപ്പെടുകയാണുണ്ടായത്. ഭഗവൻ, യുഗാന്തേഷ്വം നിന്തിരുവടിതന്നെ അസുരന്മാർക്കന്തകൻ; കായാമ്പൂവർണ്ണ, ഇപ്പോഴും, ഭയാർത്തി ഇതിൽ മുഴുകിയിരിക്കുന്ന ഞങ്ങളെ

* വാദ്യവിശേഷം.

മറെറവശത്തു വിസ്തൃതപരജപാലകരം
മുററിയ മഹിഷം, പിന്നിൽ മുകന്ദനം.
വിശ്വാഖ്യദേവർ, വസുക്കൾ, മരുത്തുക,-
ളശ്വികളാദിത്യർ, ഗന്ധർവ്വ, രാക്ഷസർ,
കിന്നരർ, യക്ഷർ, ഭുജംഗമമുഖ്യരും
പൊന്നാണിഞ്ഞോർ വിചിത്രായുധശാലികൾ
കോടിയായ് കോടിയായ് ചെന്നടരാളുക-
ളോരോരുത്തനിയിട്ടു ദൈത്യരെക്കൊല്ലുവാൻ
വന്ദിജനവന്ദ്യപുരന്ദരയശസ്സുരാ-
യിന്ദ്രനോടൊത്തു ചരിച്ചാർ സഹർഷമേ.
വൻകഞ്ചുകാശ്വനിനാദം മുഴങ്ങിയും
വെൺകുടകൾ കൊടിക്കൂറകൾ തിങ്ങിയും
സങ്കടം ദൈത്യർക്കു ചേർത്തും ലസിച്ചിത-
സ്സംക്രന്ദനപ്പട ദേവോത്സവരക്ഷിതം.

കേവലമസ്സേനയെക്കണ്ടു, കോട്ടം കലം-
കാരറാത കഞ്ചുരാക്ഷസനാം കുഞ്ജരൻ
കോദാലി കൈക്കൊണ്ടു ചുററും കടിച്ചേററു-
ചാടിച്ചുവട്ടിമതിച്ചാനമർത്ത്യരെ;
തുമ്പിക്കരംകൊണ്ടെറിഞ്ഞാൻ ചിലരെയ-
ഗ്ഗംഭീരവിക്രമനായ ദൈത്യേശ്വരൻ;
വെട്ടിനാൻ കോദാലികൊണ്ടു ചിലരെ;ച്ചവി-
ട്ടീട്ടിലവൻ ദേവസൈന്യത്തെ വീർത്തവെ,
കിന്നരഗന്ധർവ്വയക്ഷരെല്ലാവരും
മുന്നിലിളചേർന്നു മുതിർന്നടി, ചക്രവും,
പാശം, മഴു, ഭിണ്ടിപാലം, പരിഘവും
പ്രാസകുന്താഗ്ര ഖഡ്ഗങ്ങളും ചാട്ടിനാർ;
ആ വിചിത്രാസ്ത്രങ്ങളെല്ലാം,മുതലക-
ളാനതാൻപോലെ വിഴുങ്ങിയദ്ദാനവൻ
തുമ്പിക്കരം അഥാ നീട്ടി വീശിയടി-
ച്ചവരെ വീഴിച്ചു ചുററി ദുഷ്പ്രേക്ഷ്യനായ്.
അക്കുഞ്ജരാനനൻ പാഞ്ഞുകേറും സുര-
വർഗ്ഗത്തിലൊക്കെ മുഴങ്ങി ഹാഹാരവം!

അപ്പട ചുററുമേ പായുന്നതു കണ്ടു,
മപ്പാടത്തിലുള്ളിയ ദൈത്യർ പരസ്പരം,
'ഹേഹേ പിടിയ്ക്കുക,കിഴയ്ക്കുക,കിട്ടുന്നനെ-
ള്ളേഹമഞ്ഞളം പിളർക്ക ശൂലങ്ങളാൽ'
എന്നാർത്തതുകേട്ടു കണ്ണുരുട്ടിച്ചാടി-
പ്പൂണ്മൽപ്പോർക്കരിയായ കപാലിയും

ഇന്ദ്രാമരസൈന്യത്തെയിളക്കിമറിച്ചുകൊ-
ണ്ടന്നിമിതൻഗജമെങ്ങെങ്ങു ചെന്നുവോ,
അങ്ങങ്ങുനിന്നസ്ത്രമിട്ടെറിയാതോടിനാർ
തിങ്ങും ഭയത്താൽ സവാഹനർ വാനവർ;
അദ്ദന്തിതൻ മദഗന്ധം സഹിയ്ക്കാതെ
വിഭ്രമമോടിനാർ വിൺകൊമ്പനാനകൾ.
വിണ്ണവപ്പാച്ചിൽകണ്ടെഴുമിക്കാലത്തു
വിഷ്ണുവുമൊത്തു നിലകൊണ്ടിതമരർകോൻ;
എന്നാൽ നിമിഗജം നേരിട്ട വാരണ-
മൊന്നാമതു പിന്തിരിഞ്ഞോടി ഹരിദ്വിപം.
എത്ര പണിപ്പെട്ടു നിർത്തിയാലു,മതു
യുദ്ധത്തിൽ നിൽക്കാതെ പായുകതന്നെയായ്!
ആകയാലാനപ്പുറത്തു തിരിഞ്ഞിരു-
ന്നായോധനാഭിമുഖനായ് ശ്ശതമഖൻ
വജ്രമെയ്താൻ നിമിമേനി;- ഗ്ഗദകൊണ്ടു
തച്ചാൻ ദൃഢം തൽഗജത്തിൻ കവിളിലും.
അത്താഡനമതൊന്നിനും ഗണിക്കാതെ-
യത്രാസപൌരുഷന്നിമിയൈരാവതം
മുഖംതന്നിലൊന്നൊരു വീക്ക വീക്കിടിനാൻ
സ്വർദ്വിരദത്തിൻ നിതംബപ്പരപ്പിലായ്.
അതേല്പിനാൽ, മലയ്ക്കൊക്കുമൈരാവതം
പൃഥ്വിയിൽപ്പിൻകാൽ മടക്കി വീണീടിനാൻ;
ചിലക്ഷണമെഴുന്നേറ്റു, ദാനവൻതൻ ഗജ-
മുഖ്യനെപ്പേടിച്ചു പോരിൽനിന്നോടിനാൻ.
അപ്പോൾമുരലും ചൊടിയും പാപ്പിച്ചു
കെല്പോടടിച്ചിതു കാററതിരൂക്ഷമായ്.
പാരാതെ, ചെമ്പോലയോലും മലപോലെ
നേരിട്ടിതു നിണംവാർന്ന നിമിദ്വിപം.
കട്ടിഗ്ഗദയഗ്ഗജത്തിൻതലയ്ക്കൊന്നു-
വിട്ടാനടൻ യക്ഷരാജൻ ധനേശ്വരൻ;
അഗ്ഗജേന്ദ്രനു മയങ്ങി, മലയ്ക്കൊപ്പ-
മഗ്ഗജം കൊമ്പുകൾ കുത്തി വീണാൻ ഭുവി.
അന്നേരമെങ്ങുമേ സിംഹനാദങ്ങളു-
മിന്ദ്രപ്പടയിൽക്കതിരച്ചെണ്ടകളും
തുംഗഗജങ്ങൾതൻ ചിന്നംവിളികളും
പൊങ്ങി വില്ലാളിമാർതൻ ഞാണൊലികളും.

അമ്മഹാദന്തി കൊലപ്പെട്ടതും നിമി
പിന്മാറിനിന്നതും കണ്ടു ജംഭാസുരൻ

താനമിന്ദ്രാസ്ത്രനിപീഡിതനെങ്കിലും,
ദീനാവനം സാധുധർമ്മമെന്നോർത്തവൻ
വിട്ടിതു മൌസലമസ്ത്രം: ജഗത്തിങ്ക-
ലൊട്ടുക തിങ്ങിയിരിമ്പാമുലക്കകൾ,
ധ്വസ്തമായ ഗന്ധർവ്വപത്തനമോരോന്ന-
മത്യൂർജ്ജിതമാമവയിലൊരൊന്നിനാൽ.
പിൽപ്പാട്ട മറ്റൊരു ഗാന്ധർവ്വമസ്ത്രവും
ക്ഷിപ്രം തൊടുത്തവനന്നപ്പടകളിൽ
തേരശ്വഹസ്തിമഹാരഥന്മാരെയ-
ത്തോരോന്നിൽ നൂറുനൂറായിരം വീഴ്ത്തിനാൻ.

തൽപ്രാപ്തമാമസ്ത്രം തടുത്തു തദാസുര-
ശ്രേഷ്ഠൻ പെരുത്തു തീജ്ജ്വാല പാളുംവിധം;
ദുർദ്ധർഷദിവ്യസമന്ത്രാഗ്നിമത്തിനാൽ നി-
ന്നുത്ഥിതമായി നഭസ്സിൽപ്പരന്നെഴും
മൌസലാസ്ത്രത്തെ മുടിച്ചുകളകയും-
ഉറ്റു ശൈലാസ്ത്രമയച്ചു ജംഭാസുരൻ:
ആയതൊ,ന്നര മാറു നീണ്ട കല്ലുകൾ ചൊരി-
ഞ്ഞൊരുകയെപ്പ്രായം നുറുക്കി യന്ത്രങ്ങളെ;
എന്നിട്ടതിരാളിമാർതൻ തലകളിൽ-
ച്ചെന്നടിച്ചുകിൽപ്പിളർത്തു തലതന്നെയും.
വജ്രിയോ, വജ്രാസ്ത്രമെയ്തു വൻകല്ലുകൾ
വർഷിച്ച ശൈലാസ്ത്രമാകെ നുറുക്കിനാൻ.

ക്രുദ്ധനായ്ത്തന്നേരമെയ്തു ജംഭാസുര-
നൈഷീകമസ്ത്രമഗാധൻ സ്വവിക്രമൻ;
ആ ദുർദ്ധരമായ ദിവ്യാസ്ത്രമൈന്ദ്രവ-
ജ്രാസ്ത്രത്തെ മുറ്റും മുടിച്ചു മുതിരവേ
ദേവസേനാരഥൗഘങ്ങൾ ദഹിക്കവേ
പാവകാസ്ത്രം ബലാലെയ്താൻ പുരന്ദരൻ;
വ്യാകുലിതൈഷീകമായതു ഭൂതിമയ
വേകയായ് ജംഭനും സ്വാന്തം തളർന്നു.

പാരാതെ, തങ്ങളു നേരിട്ട ദൈത്യനാം
വാരുണാസ്ത്രത്തെ പ്രയോഗിച്ചു തീ കെടാൻ:
അപ്പോൾ വളർന്നിതു മേഘങ്ങൾ വാനട-
ച്ചുത്തമമുള്ളതുല്യാരവത്തോടും
വാരണത്തുമ്പിക്കരങ്ങൾതൻ വണ്ണത്തിൽ
മാരിപെയ്തുട്ടക മുക്കി ജഗത്തിനെ.
ആഗ്നേയമസ്ത്രമാ വൃഷ്ടിയാൽ കെട്ടപ്പോ-
ഴാരണെത്തു വായവ്യമസ്ത്രമാഖണ്ഡലൻ:

വൻകാററടിച്ചു പറപ്പിച്ചു കാർകളെ;-
പ്പങ്കമററംബരം നീലോല്പലാഭമായ്.
അക്കാററസുരർക്കിയററീ വിറയെയും;
നിൽക്കവയ്യെന്നായ് കമ്പതാക്കൾക്കുപോലുമേ!

ദാനവരക്ഷയ്ക്കു ജംഭാസുരൻ തദാ,
നാനാവിധായുധവൃഷ്ടിമൊൽഗമൻ
ഈരഞ്ചു കാതം പരപ്പുള്ളതാമൊരു
ഘോരാദ്രിയായ്നിന്നു കാററിനെ മാററിനാൻ.
വമ്പിച്ച വജ്രാശനിയെ പ്രയോഗിച്ചി-
ട്ടുമ്പർകോൻ കാററിനെപ്പോക്കിനാ ദൈത്യനിൽ,
ആയതേററഗ്ഗിരിരൂപന്റെ സാനുക-
ളാകെയുടഞ്ഞു തെറിച്ചിതു ചോലകൾ.

അദ്രിമായ മറഞ്ഞപ്പോൾ, മദോൽക്കട-
നദ്ദൈത്യനദ്രിനേർ വൻകൊലയാനയായ്
കൊമ്പിനാൽക്കുത്തിയും വാലിനാൽത്തല്ലിയും
തുമ്പിയാൽച്ചുററിയും കൊന്നാൻ നിലിമ്പരെ.
നാരസിംഹാസ്ത്രമയച്ചാൻ തദാ മുന്നു
പാരിലും ദുർദ്ധർഷമാദിതേയാധിപൻ;
ആയതിൽനിന്നാശു ചാടിനാർ സിംഹങ്ങ-
ളായിരമായിരം കൃഷ്ണാഭമദോൽക്കടർ;
തേററവയീർച്ചവാളൊക്കും നഖങ്ങളാൽ-
ദ്ദൈത്യനെക്കീറി ദ്വിപമായ പോക്കിനാർ.

അപ്പൊഴേ, നൂറു പടങ്ങളെഴും ഘോര-
സർപ്പമായ്ത്തീർന്നാ മഹാരഥൻ ദാനവൻ
നീറാക്കി വാനോരെ വൻവിഷച്ചീററലാൽ;
ഗാരുഡാസ്ത്രം ശരിക്കെയ്തു സുരേന്ദ്രനും;
അസ്ത്രോത്ഥർ കോടി ഗരുഡരപ്പാമ്പിനെ-
ക്കൊത്തിമുറിച്ചു മുടിച്ചു തന്മായയെ.

പെട്ടെന്നു ദൈത്യേന്ദ്രനിന്ദ്രപക്ഷമൊട്ടുന്നതിൽ
മുട്ടമററു വളർത്തിന മെയ്യുമായ്
ഘോരമാം വക്ത്രം പിളർത്തിനിന്നാഹവേ
വീരാമരരെ വിഴുങ്ങാൻ തുടങ്ങിനാൻ;
ക്രൂരന്റെ പാതാളവായയിൽ തേർഗ്ഗജ-
ക്കൂട്ടമൊത്തുൾപ്പുക്കയായ് സുരസേനകൾ!
തത്ര മറുകൈയു കാണായ്കയാൽദ്ദീന-
ചിത്തനായ്ക്കൈകൾ കഴഞ്ഞ പുരന്ദരൻ

ചോദിച്ചു വിഷ്ണുവോടെ:—ന്നുണ്ടു ബാക്കിയായ്-
ദൈത്യരെയന്നോടടർക്കേൽക്കാൻ നമുക്കിനി?'
ഉത്തരംചൊന്നാനമരാധീശച്യുതൻ:—
'നിമിത്താലാ പോരിതു തീരും ഭയംകരം;
ഉദ്യമം കൊൾകാന്തു മായിയാം മാററാനി-
ലസ്ത്രം മദീയം സ്മരിക്ക നിർമ്മോഹനായ്.'
നാരായണാസ്ത്രം തൊടുത്തസുരേന്ദ്രന്റെ
മാറിലെയ്യേണ്ടാൻ മഹേന്ദ്രൻ ചൊടിച്ചുടൻ.
ഭസ്മരായ്പ്പോയിതപ്പോഴെയ്യവേ, രക്ഷോഹി-
ഗന്ധർവ്വകിന്നരർ മൂന്നു നൂറായിരം!
നാരായണാസ്ത്രം തറഞ്ഞു നെഞ്ചം പിള-
ർന്നേറിയ ചെഞ്ചോര വാർന്നാഴ്ന്നിതിസുതൻ
വിട്ടാനനാരതബലം പോർമന്നമൊപ്പമേ!
നഷ്ടമായ് പാഴ്മെയ്യുമസ്ത്രതേജസ്സിനാൽ.

തൽക്ഷണം വാനിൽ മറഞ്ഞുനിന്നിട്ടവ-
നക്ഷ്യരീതങ്ങളാം ശസ്ത്രങ്ങൾ ചാട്ടിനാൻ—
ചക്രം, മഴു, ശരം, പ്രാസ,കുലിശ,ങ്ങൾ
മുൽഗരം, വാൾ, ഭിണ്ഡിപാല,മയോഗുഡം,
കോടാലിയെന്നീയമോഘഘോരാസ്ത്രങ്ങൾ
പാടേ നിലിമ്പപ്പടകളിൽത്തൂകിനാൻ;
വീണു ധരിത്രിയെ മൂടീ ഭുജങ്ങളും,
ചോണാററ കണ്ഠവും ചേർന്ന തലകളും,
തുമ്പിക്കരങ്ങൾപോലുള്ള തുടകളും,
വമ്പിച്ച കന്നുകൾകൊത്ത ഗജങ്ങളും,
ചക്രം-നുകമര-മച്ചുതണ്ടെന്നിവ-
യൊക്കെച്ചതഞ്ഞ രഥങ്ങളും സൂതരും.
പുഷ്ടാസ്ത്രമാംസച്ചളിയാൽ, ശവങ്ങൾത-
ന്നട്ടികളാകെയുയർന്ന പാറകളാൽ,
വട്ടച്ചുഴിപ്പാർന്ന രക്തക്കയങ്ങളാ,-
ലൊട്ടും നടക്കവയ്യാത്തതായ് മന്നിടം.
തത്തീ കബന്ധങ്ങൾ ചോര വസച്ചേറി-
ലെ,ത്തീ ജഗൽക്ഷയമെന്നെണ്ണി സർവ്വരും;
ഗൃദ്ധ്രം, കുറുനരി, കാകനിരൃതികൾ-
ക്കെത്രയും തോഷമുദിച്ചിതു പോരതിൽ:
തത്ര ചിലേടം, ശവത്തിന്റെ കണ്ണുകൾ
കൊത്തിവലിച്ചു കവർക്കിനാർ കാക്കകൾ;
വേറെ ചിലേടം, തടിച്ച കുടർമാല
പാരിലിഴച്ചു നടക്കയായ് ജംബുകർ;

കൊത്തിപ്പിളർത്തിന്നാർ മാംസം ചിലരെടുത്തു
കത്തിയിരുന്ന കഴുകർ ഭയങ്കരർ;
നിന്നു തിന്നാർ ശവം നായ്ക്കൾ ചിലരെടുത്തു,
ചെന്നു കടിച്ചുവലിച്ചാർ കുതിരയെ;
വേറൊരുടത്തൊരു ചെന്നായ് ഗജത്തിന്റെ
ചോരകുടിക്കുകൂട്ടങ്ങി കടർകളിൽ!

ഘോരയാം മദ്യം കുടിച്ചു പിശാചങ്ങൾ
നാരിമാരൊത്തു മത്താടീ ചില ദിക്കിൽ:
'വേണം കുമ്പിൾ തന്നിടുക–' 'നിൽക്കാ മുഖം;'
പാണിപത്മമിതെൻ കാതിലണിഞ്ഞിടാം!'
മെന്നു കിട്ടാഞ്ഞൊരു പിശാചാംഗന
മേഘക്രോധയായ് നോക്കിനാൾ കാന്തനെ;
മറ്റൊരു മങ്കയെടുത്തു പുരുഷരക്ത–
മദ്യം മണാളന്നു മോന്തുവാൻ നൽകിനാൻ;
വമ്പനാമൊരു യക്ഷനങ്ങൊരു കാമിതൻ
കൊമ്പു പറിച്ചു തനിക്കായ് കൊടുത്തിനാൻ;
മസ്തകത്തട്ടു പിളർത്തെടുത്ത മണി–
മുത്തും, പ്രിയയ്ക്കു സമ്മാനമായ് നൽകിനാൻ.
കേശസുഗന്ധി രക്താസവം മാംസമൊ–
ത്താശരയക്ഷരെടുത്തുമെല്ലുതിന്നാർ.
'ചാവാത്തതിൻചോര കൊണ്ടുവരൂ ഭവാൻ;
ജീവശ, ചത്തതിൻ ചോര പറ്റില്ലമേ.'
'നല്ലതു കിന്നരവക്ത്രമാണെന്നൊരു,
ചൊല്ലി നരാനനമിട്ടെറിഞ്ഞാളവൾ.'
'ചത്ത നാഗമിതു ഭീകരം' 'ഞാൻ തനി–
ച്ചിട്ടാനവത്തല തിന്നാലൊട്ടങ്ങുമോ?'
എന്നാർ പ്രിയനോട് യക്ഷവധൂടിമാർ;
എന്നാൽ ചില യക്ഷരക്ഷഃപിശാചകർ
കൈയിൽക്കപാലവുമായ്പ്പിച്ചതെണ്ടിനാ–
'ഭീമയനിക്കെകെ, നിക്കെകെ'യെന്നായ്!
ചോരയാറ്റിൽക്കുളിച്ചാമിഷത്താൽ ചിലർ
നേരേ കഴിച്ചു പിതൃദേവപൂജനം!
ആനയാം ചങ്ങാടമേറിക്കളിക്കയാ–
യാഴമറ്റ പെരും ചോരക്കയം ചിലർ!
ഇത്ഥം കുടുക്കമദ്ദേവാസുരപ്പോരി–
ലുത്സവമത്രേ ഭയങ്കരമാം തടർ!

ശക്രൻ, ധനേശൻ, നിരൃതി, യമൻ, മരു–
ത്തഗ്നി, ജലേശനെന്നിവരേവരും

ദാനവന്മാരുടെ നേർക്ക് ദിവ്യാസ്ത്രങ്ങൾ
വാനിലെയ്യുമാറെയ്തിതൊപ്പം മഹാബലർ.
എന്നാലതുകൾ വ്യർത്ഥമായിപ്പോയ്; പുന-
ർച്ചൊന്നിച്ചുചേർന്നു തിമിർത്ത പോർ ചെയ്കിലും
ജംഭന്റെ പോക്കറിയാതെ തളർന്നസ്ത്ര-
സംഭിന്നസർവ്വാംഗരാകിയ ദേവകൾ
മണ്ണിന്മേൽ വയ്യാതെ തങ്ങളിൽ മെയ്ചേർത്തു
നിന്നാർ, തണുപ്പേററ ഗോക്കളെപ്പോലവേ!
അമ്മട്ടുകണ്ടേററ ധൈര്യവും കൊണ്ടുവന്നാം
ബ്രഹ്മാസ്ത്രമിന്ദ്ര, തൊടുക്കുകെന്നച്യുതൻ
പ്രേരണംചെയ്കയാലാസ്ഥയാൽ പ്പൂജിതം
സാരംബ്രഹ്മാസ്ത്രം സ്മരിച്ചാൻ പുരന്ദരൻ;
മാററാരെ വീഴ്ത്തുമജയ്യമാം വില്ലിങ-
ലേററം തിളങ്ങുന്നൊരമ്പു തൊടുത്തവൻ
അന്തരംഗത്തെസ്സമാധിയാൽ ബന്ധിച്ചു
മന്ത്രംജപിച്ചു, സുരേന്ദ്രവധത്തിനായ്,
കാതോളവുംവലിച്ചുന്മുഖനായി നി-
ന്നെയ്തുവിട്ടാനതു വാനിലെയ്യുംജവം.
ജംഭനാ ബ്രഹ്മാസ്ത്രമീക്ഷിച്ചു മായവി-
ട്ടമ്പരന്നന്ധനായ് മണ്ണിലിറങ്ങിനാൻ
അരമ്പുകഴിഞ്ഞു വിറയ്ക്കുന്ന ഗാത്രവു-
മംഭസ്സൊഴിഞ്ഞു വരളുന്ന വായുമായ്.
അസ്ത്രമന്ത്രംജപിച്ചാഖണ്ഡലൻ ധനു-
ർമ്മദ്ധ്യത്തിൽനിന്നെയ്തൊരർദ്ധചന്ദ്രാസ്ത്രശരം
ഉല്ലക്കാമമായ്പ്പ്രാണനററു കൊയ്തിതു
യുദ്ധത്തിലദ്ദാനവന്റെ ശിരസ്സിനെ;
പാടേ പുകഞ്ഞ തീയെയ്യുംകണ്ണ കുന്തലിൽ-
ച്ചൂടിയ നാനാസുമത്തിൻ സുഗന്ധവും,
കോടീരകോടിതൻമിന്നലും, കുണ്ഡല-
പ്രൗഢിയുമൊത്തൊല്ലിതസ്സുരൻ, വീണുപോയ്!

ജംഭവധത്താൽ നിരാശരായ്ദ്ദൈതേയ-
വമ്പരാം താരകൻതങ്കലേക്കോടിനാർ;
അജ്ജനത്തിൻഭയം കണ്ടു, മജ്ജംഭനെ
നിർജ്ജരർ കൊന്നതുകേട്ടും ചൊടിച്ചവൻ,
വാശി-പരാക്രമ-വമ്പു-കരുമ്പിവ-
വീശി, യനിർവ്വാച്യമാമമരമട്ടിലായ്!
ആയിരമശ്വങ്ങൾ ചേർന്ന പടത്തേരി-
ലായുധനായ് ദൈത്യനായകൻ താരകൻ

സ്വർവ്വാസികളോടടർക്കൊരു തൃഷ്ണനായ്-
സ്സർവ്വായുധാന്വിതൻ സർവ്വാസ്ത്രരക്ഷിതൻ
ത്രൈലോക്യലക്ഷ്മീസമൃദ്ധൻ പെരുംപട-
യാലേ പരീതൻ വിശാലമഹാനനൻ.
പാരാതെ, ജംഭാസ്ത്രഭിന്നസർവ്വാംഗമാ-
മൈരാവതത്തെ വെടിഞ്ഞു മഹേന്ദ്രനും
മാതലി സജ്ജിതമായ തേരേറിനാൻ;
ജാതരൂപാനർഘരത്നപരിഷ്കൃതം,
സംരക്ഷിതം, ചതുർയ്യോജനവിസ്തൃതം,
സർവ്വായുധാന്വിതം, സിദ്ധനിഷേവിതം,
കിന്നരഗന്ധർവ്വർ പാടുവോന്നപ്സര-
സ്സുന്ദരിമാരാട്ടുവോന്നൊ,ററം വിശങ്കടം,
ചിത്രശില്പോജ്ജ്വലമത്തേർ ചുഴന്നു സ-
ന്നദ്ധരായ് നിന്നാർ ദിഗീശർ സകേശവർ.

ഉർവ്വി കലുങ്ങീ, ഇടങ്ങി പാരത്ത കാ-
ററാഴി കലങ്ങി,യടങ്ങി സൂര്യാതപം,
അല്ലിടതിങ്ങി, പതുങ്ങിയുഡുക്കൾ പോ-
യസ്ത്രം വിളങ്ങി,യിറങ്ങി പടകളും.
താരകനെന്ന ദൈത്യേന്ദ്രനൊരുവശം,
സ്വാരാജ്യവാസിഗണങ്ങളൊരുവശം—
പാരിനെയെല്ലാം മുടിയ്ക്കലൊരുവശം,
പാരിനെപ്പാലനം ചെയ്യലൊരുവശം!
ഇവ്വിധമെങ്കിലുമൊന്നിച്ചുകൂടിയ
ദേവാസുരരായ ഭിന്നവർഗ്ഗങ്ങളെ
നോക്കിനില്പായീ ചരാചരഭൂതങ്ങൾ
നേക്കൊരു കാഴ്ചയെക്കാണ്മവർ പോലവേ!
എന്തെന്നതുള്ള സത്താ ത്രപ്പാരിലുണ്ട,തി-
നെല്ലാമൊരു മങ്ങൽ കാണായിതന്നഹോ!
അത്ര, സുരാസുരന്മാർക്ക തപോബലാൽ
സിദ്ധിച്ച വീര്യധൈര്യങ്ങൾ, പരാക്രമം,
അസ്ത്രമോജസ്സു, തേജസ്സു, സൈന്യം, ധനം,
സത്വമിതൊക്കെയുമന്നൊത്തൊരുമിച്ചു തേ!

നേരിട്ടണയുന്ന താരകദൈത്യന്റെ
മാറിടത്തെയ്ക്കു മഹേന്ദ്രപ്രഭൃതികൾ
മെട്ടുഴിഞ്ഞുള്ള തായഗ്നിതുല്യാഗ്രമാ-
മെട്ടുമൊന്നും ശരമാഞ്ഞുവിട്ടീടിനാർ.
മാറത്തുകേറിയ ദേവബാണങ്ങളെ-
ത്തീരെഗ്ഗണിക്കാതെ ദൈത്യനവരിലും,

അല്പനേരത്താൽ സ്വബോധമാർന്നച്യുത-
നക്കാല ചക്രമെടുത്തു സുദർശനം
ദൈത്യാവസാർദ്ദിതം ക്രവ്യാശനോന്മുഖം
ദൈത്യതലവന്റെ നെഞ്ഞത്തു ചാട്ടിനാൻ;
എന്നാലസുരന്റെ മെയ്യിലേററച്ചക്ര-
മിന്ദീവരം പാറമേൽപ്പോലുതിർന്നുപോയ്!
എയ്യാൻ തദാ വജ്രി, പോരിൽസ്വജയാശ-
യേതിലോ നില്പതാം, വജ്രം ചിരഞ്ചീറിതഃ;
എന്നാലതും വീര്യശാലിയാം ദൈത്യനിൽ-
ച്ചെന്നേററാളിച്ചിന്നി നൂറായ്ത്തകർന്നുപോയ്!
ഭഗ്നമായ് ദൈത്യന്റെ നെഞ്ഞത്തതേവിധ-
മഗ്നിപോലുജ്ജ്വലം വായുവിൻതോട്ടിയും!
എന്നതുകണ്ടസുരന്റെനേക്കാഗ്രഗൻ,
കന്ദരംതോറും ദ്രുമങ്ങളും പുഷ്പിച്ചതായ്
അത്യുകാതം പരപ്പുള്ളോരു പർവതം
വൻചുണ്ടയോടെ പറിച്ചെറിഞ്ഞീടിനാൻ;
അഗ്ഗിരി ദൈത്യൻ പിടിച്ചാൻ ചിരിച്ചുകൊ-
ണ്ടർക്കൻ പന്തെന്നപോലിടംകൈയിനാൽ!
ചണ്ഡരോഷാൽത്തദാ ദുർജ്ജയനാം യമൻ
ദണ്ഡെടുത്തങ്ങാലിൽച്ചുഴററിയെറിഞ്ഞുതേ;
ചെന്നതുവീഴ്കയുംചെയ്തു ശിരസ്സിങ്കൽ
ദൈ;-ന്നാലറിഞ്ഞതേയില്ലതു താരകൻ!
പിന്നീട്ട് പാവകൻ വിട്ടാനജസ്രമായ്-
ക്കല്പാന്തവഹ്നിപ്രകാശമാം വേലിനെ;
ദുർദ്ധർഷമാമതു ദൈത്യന്റെ മാറിതു
പൂത്തനാം വാകമലർമാലപോലെയായ്!
അപ്പോൾ ദിഗീശൻ നിരൃതിയുറയിൽനി-
ന്നംബരസാപ്ലുതം വാളൂരി വെട്ടിനാൻ;
പ്രോജ്ജ്വലദിഗ്ഭാഗമാമതോ, ദൈത്യന്റെ
മൂർദ്ധാവിലേററുനൂറായ് മുറിഞ്ഞുപോയ്!
പാശപതി ദിതിജന്റെ കൈകെട്ടുവാൻ
പാശമെറിഞ്ഞാൻ ദുരാസദം ഭീഷണം;
പ്രോജ്ജ്വലദിഷാഗ്നിയാമുഗ്രസർപ്പമതു
ദൈത്യന്റെ മെയ്യിലണഞ്ഞതാതൊപ്പമേ,
തൊററി,വൃപാളെതിർപല്ലുകൾ പൊട്ടിയ
ക്രൂരനാണകളുമായി മലച്ചുപോയ്!
പിന്നെയങ്ങശ്വികൾ, സാദ്ധ്യർ, മരുത്തുക്കൾ,
പന്നഗ, ഗന്ധർവ്വ, യക്ഷര,രക്ഷരും

ആ വിരിഞ്ചാണ്ഡത്തിന്റെ മേൽക്കീഴ്പൊളികളെ
ദ്യോവും ഭൂവുകളുമാക്കിബ്ഭാഗിച്ചിതവിചിന്ത്യൻ;
നിന്നുടെ ജരായുതാൻ മേരുവായ്; ദേവന്മാരും
നിത്യനായജന്മാവാം നിങ്കൽനിന്നുളവായോർ.
ആകാശം.................................................................

..........................................................................................

നിൻതനു സൂക്ഷ്മം, സ്ഥൂലമെന്നു രണ്ടാകപ്പെട്ടു;
നിന്നിച്ഛാവശാലല്ലോ ചില കാരണങ്ങളാൽ
നിങ്കൽനിന്നുണ്ടായ് തത്തമാനന്മാർ ശരീരികൾ;
നിത്യനാമിവിടുന്നോ, മായയിൽ മറഞ്ഞവൻ.
അങ്ങുതാൻ, ഭാവാഭാവവ്യക്തിസംഹൃതികൃത്താ-
യപ്രമേയമാം കാലത്തിന്റെയും കർത്താവായോൻ.
എന്തെന്തു സൂക്ഷ്മം, സ്ഥൂലമെന്തതിൻമൂടി,യവ-
യെല്ലാററിൽവെച്ചും സ്ഥൂലൻ പൂർവ്വൻ നീ ഭവൽശ്രുതം.
എന്തെന്തിലില്ലങ്ങെന്നോ?-തെന്തുന്നു ഭവാൻ വിട്ടാൽ?
എണ്ണിയാലൊടുങ്ങാത്ത ഗുണങ്ങളിയന്നോൻ നീ.
ഭക്തിയുള്ളവർക്കെല്ലാം ശരണ്യൻ സംരക്ഷകൻ
പൊൽത്തിരുവടിയടിയങ്ങളെപ്പാലിച്ചാലും.'

ഇങ്ങനെ നിർവികാരനായ ബ്രഹ്മാവിനെ സ്തുതിച്ചു ദേവന്മാർ ഇഷ്ടപ്രാപ്തിയാശംസിച്ചുംകൊണ്ടു നിൽക്കുകയായി. ............... '.........?പാവക, ഭവാൻ പുകയില്ലെങ്കിലും, കുറേനേരം കത്തി ക്ഷാരത്താൽ മൂടപ്പെട്ട കാട്ടുതീപോലെ മങ്ങിയിരിക്കുന്നുവല്ലോ. വരുണ, ഭവാന്റെ ശരീരം, തീ ചുഴന്നാലെന്നവണ്ണം വരണ്ടിരിക്കുന്നു; കയറിന്മേൽ പാമ്പുകൾ ചോര കക്കിയതും കാണുന്നുണ്ട്! വായു, ഭവാൻ സ്വിന്നവസ്ത്രങ്ങൾകൊണ്ടു ശമിപ്പിക്കപ്പെട്ടാലെന്നപോലെ വെളിവു വിട്ടിരിക്കുന്നുവല്ലോ! ധനേശ്വര, അങ്ങെന്താണ്, കുബേരത്വം വെടിഞ്ഞു പേടിച്ചിരിക്കുന്നത്? രുദ്രന്മാരേ, ത്രിശൂലികളായ നിങ്ങൾക്കു ബഹുശൂലത്വം (വളരെ തലനോവ്) വെളിപ്പെടുന്നുവല്ലോ! ആരാണ് നിങ്ങളുടെയും തേജസ്സ് കെടുത്തുകളഞ്ഞത്? മധുസൂദന, ഭവാന്റെ കൈയ് ഒന്നിനും വയ്യാത്തതായിരിക്കുന്നുവല്ലോ; ചക്രം നീങ്ങല്ലലപ്പൂവിതശരി! വിശ്വതോമുഖ, വയറ്റിലടങ്ങിയിട്ടില്ലാത്ത ലോകത്തെ നോക്കുകയാണോ സ്തബ്ധനേത്രനായി ഭവാൻ ചെയ്യുന്നത്?'

........ വിഷ്ണു മുമ്പായ വിണ്ണവരാൽ പ്രേരിതനായ മാരുതൻ ഉടനെ ചരാചരഗുരുവായ ചതുർമ്മുഖസ്വാമിയോടുണർത്തിച്ചു:—'കാരണാത്മാവേ, ചരാചരങ്ങളിൽ നിന്തിരുവടിയറിയാത്തതൊന്നുമില്ല; എന്നിരിക്കെ, ഞങ്ങളോടു കല്പിച്ചു ചോദിക്കുന്നതു സവിസ്തരശ്രവണത്തിനു വേണ്ടിയായിരിക്കാം. ഇവിടുന്നു ചരാചരങ്ങളുൾപ്പെട്ട വിവിധജഗത്തുകളെ

സൃഷ്ടിച്ചുപോരുന്നു. ഈ ദേവന്മാരും അസുരന്മാരുമൊക്കെ ഒരുപോലെ യാണിവിടെയുള്ളത്; എല്ലാവരും അങ്ങുന്നാണെല്ലാം നിന്തിരുവടി. എന്നാലും, നല്ലവൻ തീയവൻ, ബലവാൻ ദുർബ്ബലൻ എന്ന വ്യത്യാസം അങ്ങുണ്ടാക്കുന്നു: വജ്രാംഗന്റെ മകനായ ദൈത്യൻ ഇവിടുത്തെ വരംമൂലം നിർഭയനായി മഹാബലവാനായിത്തീർന്നിരിക്കുന്നു; അവനെ ഇവിടുന്നു ചരാചരദ്രോഹിയാക്കിയതെന്തിനാണ്? ലോകങ്ങളുടെ നിലനില്പിന്നായി നിന്തിരുവടിയാൽ സൃഷ്ടിക്കപ്പെട്ടവരാകുന്നു, അത്യത്ഭുതവിചിത്രഗുണശാലികളും ആരാധകന്നഭീഷ്ടപ്രദന്മാരായ ദേവന്മാർ; ത്രിജഗന്നായക, ഇവിടുത്തെ അനുഗ്രഹത്താൽ എത്രനാളും ദേവകൾക്കുള്ളതായിരുന്നു സ്വർഗ്ഗം. എന്നാൽ അതിനെ അസുരൻ, വിമാനമെല്ലാമപഹരിച്ച് ഒരു വലിയ ഒരു നിലംപോലാക്കിത്തീർത്തിരിക്കുന്നു. യാതൊന്നു നിന്തിരുവടിയാൽ പർവ്വതങ്ങൾക്കൊക്കെ പെരുമാളെന്ന നിലയിൽ സർവ്വഗുണോൽകൃഷ്ടമാക്കപ്പെട്ടുവോ, നിറച്ചതിൻവർണ്ണമായിത്തീരുന്നതും വാനത്തോളം ഉയർന്നതും പാർക്കാനും രമിക്കാനുമൊത്തതുമായ ആ ഗിരിയെ അസുരൻ ശൃംഗങ്ങളെല്ലാം വജ്രംകൊണ്ടു പിളർത്തു തറ്റുഹകളൊക്കെ കൊള്ളയിട്ടും വളരെ ദൈത്യന്മാർക്ക് വാസസ്ഥാനമാക്കിയിരിക്കുന്നു. ദേവരാജാവിന്റെ ഐശ്വര്യമെല്ലാം അസുരന്നധീനമായിപ്പോയി. ശത്രുജയത്തിന്നായി............................................വജ്രംപോലും ദൈത്യന്റെ ദേഹത്തിൽ തട്ടിയിട്ട്, അല്പചിത്തന്റെ വിചാരംപോലെ നുറായിത്തെറിക്കയാണുണ്ടായത്! മഴയും പൊടിയുമേറ്റു വാതിൽക്കൽ നിന്നു വലഞ്ഞ ഞങ്ങൾക്ക് ഒരുവിധത്തിൽ ആ അസുരന്റെ അടുക്കൽ പ്രവേശം കിട്ടി; തിരുമേനി, അമരന്മാരെ സഭയിൽ താഴ്ന്ന സ്ഥലത്താണ് ആ പാപികൾ ഇരുത്തിയത്. ഞങ്ങൾ ഒന്നും മിണ്ടിയില്ല; അതിനാൽ, 'അമരന്മാരേ,........ വന്ദന്മാരാണ് നിങ്ങൾ; കുറച്ചു സംസാരിക്കൂ. പണിയെടുക്കുമ്പോൾ കളിവാ പുലമ്പരുത്..........' എന്നെല്ലാം, പറഞ്ഞു ദൈത്യഭൃത്യന്മാർ ഞങ്ങളെ വളരെപ്പരിഹസിച്ചു! ............ അവൻ ഉപകാരം ചെയ്യില്ല; ഇരുലോകലാഘവം വിചാരിക്കില്ല. അവൻ ശരണാഗതരെ ........................; ..............'

ഇപ്രകാരം ദേവകളാൽ ദൈത്യചേഷ്ടിതം അറിയിക്കപ്പെട്ട സ്വയംഭൂഭഗവാൻ മുഖാംബുജത്തിൽ പുഞ്ചിരിപൂണ്ടരുളിച്ചെയ്തു:—'................ അവളിൽ നിന്നു ശിവന്, അരണിയിൽനിന്നഗ്നി എന്നപോലെ ആർ പിറക്കുമോ, അവനോടേറ്റു താരകൻ തോറ്റുകൊള്ളും. ഈ വിധം സംഭവിപ്പാൻ വഴിയും ഞാൻ വെച്ചിട്ടുണ്ട്. അവന്റെ ശേഷിച്ചു സമ്പത്തും (നല്ല കാലവും) പിന്നിട്ടതിപ്പെട്ടു............' ..................

......................... '..............എന്നാൽ ശിവൻ ദേവിയെ വിട്ടു വിരമിച്ചു കളിയാടി രമിക്കും.............. നീയും ലോകദുർജ്ജയനായ മാനവനെ കൊല്ലുവതിന്നു;............ഇങ്ങിനെയായാൽ, ആ സൃഷ്ടിസഹോദരകാരിണി തപസ്സു ചെയ്യും; തപസ്സവസാനിച്ചാൽ, പാർവ്വതിയായ ഉമാദേവി തന്റെ രൂപത്തെത്തന്നെ പ്രാപിക്കും. നീ ഏകാനംശയായും ഭവിക്കും; നീ

... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...

പാത പുരട്ടെരിപ്പാനായ്പ്പുകർന്നു സപ്തകോരം;

... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...

അകത്തും പുറത്തും താരമ്പോററ ഗിരിശസ്സ-
പ്പകത്തുവെച്ചു കട്ടംതിയാത്ര സ്മരാഗ്നിയായ്
എത്താൻ രാഗസ്നേഹാൽ ജ്വലിപ്പൂ—സ്സിരിഗ്ഷം കാമി-
ചിത്തമാമങ്ങളെരിയുന്നു രാപ്പകൽ ചികിത്സ്യം.

... ... ... ... ...
... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...

ക്രൂർതമം കവിൽപ്പിരത്തഴിയായ് മിളിന്ദാന-
യാതയായ്പ്പൂളുമെകാത മാകന്ദലതികയെ
കൈകതന്നിൽപ്പവിത്രമായ് ധരിച്ചു, ചുതന്റെമ
വാർതലമുടി ജടാജൂടമായ് ബ്ബന്ധിച്ചവം
എല്ലാമാമനംഗരന്റെ ... ... ...

... ... ... ... ... ...

തൊഴുന്നേൻ നിരാമയനാകിയ ശിവനു ഞാൻ!
തൊഴുന്നേൻ മനോമയനാകിയ ശിവനു ഞാൻ!

... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...

തൊഴുന്നേൻ ഗ്രന്ഥമാരെപ്രന്തനാം ഭവാനു ഞാൻ!
തൊഴുന്നേൻ മയാമെറയുള്ളമിലാത് വാഴ്വോനു ഞാൻ!
തൊഴുന്നേൻ ശർവ്വനു ഞാൻ! തൊഴുന്നേൻ! ശിവനു ഞാൻ!
തൊഴുന്നേൻ പുരാതനനാകിയ സിദ്ധനു ഞാൻ!
തൊഴുന്നേൻ കാലനു ഞാൻ! തൊഴുന്നേൻ കലനു ഞാൻ!
തൊഴുന്നേൻ ജ്ഞാനവരപ്രദനാമങ്ങയുള്ളു ഞാൻ!
തൊഴുന്നേൻ കാലകലാതിഗനാമങ്ങയുള്ളു ഞാൻ!
തൊഴുന്നേൻ സ്വഭാവേന നിർമ്മലസ്വരൂപനു ഞാൻ!
തൊഴുന്നേൻ ശരണ്യനു! തൊഴുന്നേനനുഗ്രഹനു!
തൊഴുന്നേനപ്രമേയനാമന്ധകാരാതിയുള്ളു ഞാൻ!

തൊഴുന്നേൻ ഭീമഗണനാഥനാമങ്ങയുള്ള ഞാൻ!
തൊഴുന്നേൻ നാനാജഗമാദികർത്താവിനെ ഞാൻ!
തൊഴുന്നേൻ നാനാലോകധാതാവാം ഭവാനെ ഞാൻ!
തൊഴുന്നേൻ നാനാഫലദാതാവാം ഭവാനെ ഞാൻ!
ഭുവനാന്തത്തിങ്കൽപ്പോലുമവൃത്തിയില്ലാത്തോനാം
വിവിധാധാരമംഗളങ്ങൾക്കിന്നു തൊഴുന്നേൻ ഞാൻ!
തൊഴുന്നേൻ ഭക്തക്കിഷ്ടം നൽകിടുന്നോനെ സദാ!
തൊഴുന്നേൻ ഭവബന്ധമോക്ഷം ഭവാനെ ഞാൻ!
തൊഴുന്നേനനന്താത്മാവാകിയ ... ...

... ... ... ... ... ...

... ... ... ... ... ...

തൊഴുന്നേൻ സ്തുതനാകുമമേയാത്മനെന്നും!
തൊഴുന്നേനനന്തനെ ... ... ...

... ... ... ... ... ...

തൊഴുന്നേൻ ഭക്തജന[illegible]പ്രഭുവെ ഞാൻ!
തൊഴുന്നേനഖിലാർത്തിഹാരിയാമങ്ങയുള്ള ഞാൻ!
ജംഗമാ ... ... ... ... ...

... ... ... ... ... ...

... ... ... ... ... ...

... ... ... ... ... ...

കാമനാലുള്ള യശസ്സുമുഖി തരികെനി-
ക്കി;—മകരാങ്കൻ ജീവിക്കുമാറാകട്ടെ!
പ്രിയനാം തിതമെന്നിയല്ലാതിജ്ജഗത്തിലെൻ-
പ്രിയഭർത്താവെജ്ജീവിപ്പിക്കുവാൻ മറ്റാരുള്ളൂ?
പ്രഭു നീ പ്രിയങ്ങൾതൻ പ്രഭവം പ്രഭാവവാൻ
ഹ്രദവും ഹ്രദവുമായിട്ടല്ലയോ;
ഇത്തരമുള്ള ഭവാൻ തന്നെ പാരിന്നു നാഥൻ,
ഭക്തർതൻ ഭയമെന്ന വേരറുക്കും കൃപാശീലൻ!'

...............

.............

...................... . ...........:—............ . * നിവൃത്തിയുണ്ടായിരിക്കെ, ............പുമന്നപോലെ! തപസ്സുചെയ്യാതെ ഭർത്തൃസൌഖ്യം പൂണ്ടു ജീവിക്കുന്നതിനെക്കാൾ ഉത്തമം മരണമാണ്. ഞാൻ നിയമങ്ങൾകൊണ്ടു ശരീരം ശോഷിപ്പിക്കട്ടെ. തപസ്സുകൊണ്ടു കാര്യം നേടാമെന്നതിൽ സംശയമില്ല. അതിനാൽ, എനിക്കു കിട്ടേണ്ടതു കിട്ടാനെളുപ്പമില്ലാത്തതാകയാൽ, ഞാൻ തപസ്സുചെയ്യാൻ തുടങ്ങുകയാണ്.' അപ്പോൾ ഹിമവാൻ സ്നേഹത്താൽ കണ്ണുനീരിറക്കിക്കൊണ്ടു മകളോടു പറഞ്ഞു:—'ഉ (മഹ) മാ (അ

* പത്മപുരാണം [illegible]-ാം [illegible].

ത്തു"). മകളേ, നിനക്കു തന്റേടം വെച്ചിട്ടില്ല: പ്രിയദർശനേ,...... .. ..ത്തുണിയുമുള്ളതല്ല. ഭാവികളെപ്പററി ഒരിക്കലും ആലോചിക്കേണ്ടതില്ല; വരാനുള്ളവ, വേണമെങ്കിലും വന്നുകയറിക്കൊള്ളും............... ഇവ്വിധം അശരീരിവചനം കേട്ടതിനാൽ, കാമക്രുദ്ധനായ ശൈലേന്ദ്രൻ പുത്രിക്കാശ്വാസം നൽകി, സ്വഗൃഹത്തിലേയ്ക്കു ഗമിച്ചു.

.......... . അതു പലതരം ധാതുക്കളാലും പലതരം മൃഗങ്ങളാലും ........ദിവ്യങ്ങളായ നീരുറവുകളാലും പൊയ്കകളാലും വികസ്വരങ്ങളായ സ്ഥലജലകുസുമങ്ങളാലും അലംകൃതമായി, സിദ്ധഗന്ധർവനിഷേവിതമായി, വിചിത്രങ്ങളായ ഗുഹാകന്ദരങ്ങൾ ചുഴന്ന്, വിവിധങ്ങളായ വിഹംഗങ്ങൾ കൂകി, ....... പരിശോഭിച്ചു. ........

........ ..

......... . ......... :—'........' ദേവി ലജ്ജ പൂണ്ട് അവരോടു ബഹുമാനപൂർവ്വം ഉരിയാടി:—'മഹാഭാഗന്മാരേ, മൌനംപൂണ്ടു തപസ്സിലിരിക്കുന്നവൾ ദേവദ്വിജരെ വന്ദിപ്പാൻ തോന്നിയാൽ, അതു തീർച്ചയായും ശ്രേയസ്കരമായിരിക്കും. ചോദിപ്പാൻ തുടങ്ങുന്നതിനു മുമ്പു ദേവന്മാർ ഇരിക്കയാണു വേണ്ടതു്; ഇരുന്നു തളർച്ച തീർത്തിട്ടാവാം ചോദിക്കുക.' ഈ വിധം കഥിച്ച് ആ സതി ആദിത്യസദൃശരായ സപ്തർഷിമാരെ ആസനങ്ങളിൽ ഉപവേശിപ്പിച്ചു; എന്നിട്ട് ആ പൂജ്യന്മാരെ യഥാവിധി പൂജിച്ചു. ദേവി വ്രതമൌനം വെടിഞ്ഞു, ലജ്ജാമൌനം കൈക്കൊണ്ടിരുന്നു; ആ മൌനം കണ്ടിട്ട്, ബഹുമാനപരതന്ത്രരായ സപ്തർഷിമാർ മുമ്പു ചോദിച്ചതു വീണ്ടും ചോദിച്ചു. അപ്പോൾ ആ ചാരുഹാസിനി മനസ്സിൽ ബഹുമാനത്തോടെ മുനിമാരെല്ലാവരേയും നോക്കി, മൌനംവെടിഞ്ഞുരചെയ്തു:—'ഭഗവാന്മാർക്കറിയാം, പ്രാണികളുടെ അന്തർഗ്ഗതം; അവർ അഭീഷ്ടപ്രാപ്തിക്കു കഷ്ടപ്പെട്ടുകൊണ്ടിരിക്കും. ചിലർ മിടുക്കുമൂലം വിവിധോദ്യമങ്ങളാൽ അതു നേടുന്നു: ഉത്സാഹികൾക്ക് ഉപായങ്ങൾകൊണ്ട്, ദുർല്ലഭങ്ങളും ലഭിക്കുമല്ലോ. മററു ചിലരാകട്ടെ, പലതരത്തിൽ ശ്രമിച്ചതൊന്നും ഫലിക്കാതെ, മറുജന്മത്തേയ്ക്കു ഹിതമായിട്ടുള്ളതിൽ ഏർപ്പെടുന്നു. ഞാനോ, ആകാശപ്പൂമാലയണിഞ്ഞ മച്ചിമകനെ കിട്ടാൻ വീണ്ടും വീണ്ടും ഉഴറുകയാണു ചെയ്യുന്നതു്: ശങ്കരൻ തിരുവടിയെ ഭർത്താവാക്കാൻ ശ്രമിക്കയാണ് ഞാൻ! ......

......................:—'..........: ശരീരത്തിനു സംഭോഗവും മനസ്സിനു നിർവൃതിയും. അയാളാകട്ടെ, സ്വാമിതന്നെ ദിഗംബരൻ (നഗ്നൻ), ഭയങ്കരൻ, ചുടുകാട്ടിൽക്കിടക്കുന്നവൻ; മുരടുകളാവാത്ത തലക്കിണ്ണമേന്തി പിച്ച തെണ്ടുന്നവൻ;...............; അറപ്പുതോന്നിക്കുന്നവയെ ശേഖരിച്ചുവെയ്ക്കുന്നവൻ! അനവദ്യം ഉടലാർന്നുരൂപമാർന്നുള്ള അയാളെ ഭർത്താവാക്കിയാൽ ഭവതിയ്ക്ക് എന്താഗ്രഹം നിറവേറും? ഈ ശരീരത്തിന്നു സംഭോഗം വേ

പത്മപുരാണം കന്യാപ്രകാരമാണെങ്കിൽ, 'ഇലയായിരുന്നു' എന്നുള്ളതിനു മുമ്പു ഉണങ്ങിക്കൊഴിഞ്ഞുവീണ എന്നു ചേർക്കണം.

ണമെന്നുണ്ടെങ്കിൽ, അതെങ്ങനെ ഭവതിയ്ക്ക് ആ ജുഗുപ്സിതനായ ഭയങ്കരനിൽനിന്നു സിദ്ധിക്കും? ഘോരരൂപം വഹിച്ചുമൊലിച്ചിഴകിയ്ക്കു കപാലമാലയിട്ടും, പീറവന്ന........!.....? പരലോകത്തിലെ സുഖമാണോ ഭവതി തേടുന്നതു? എങ്കിൽ ഇവിടെയുമുണ്ടല്ലോ ഭവതിയ്ക്കു സ്വർഗ്ഗസമ്പത്തുകൾ; ഇഹത്തിലും പരത്തിലും ഭവതിയ്ക്കു ശ്രേയസ്സു സിദ്ധിപ്പാൻ സകലവും—ദേവകളിൽ നിന്നു കിട്ടാത്തതു കൂടി—ഭവതിയുടെ അച്ഛനു തന്നെയുണ്ട്. അതിനാൽ, അതു നേടാൻ കഷ്ടപ്പെടുന്നതും വെറുതെതന്നെ. മറ്റു, പ്രായേണ അത്യല്പമായിട്ടുള്ളതും, വേണമെന്നു തോന്നിയാൽ കിട്ടാൻ ഞെരുക്കം. ഭവതിക്ക് ഇതൊന്നും യോഗം വരുത്തില്ല സ്വർഗ്ഗത്തിന്റെ പണിതന്നെ!'

..................:—'.....ദേവ ഋഷിമാരെ ദേവന്മാരും മഹർഷിമാരും ഈശ്വരന്മാരെന്നു പറയുന്നവോ, ആ ബ്രഹ്മേന്ദ്രാദികളുടേയും ഉല്പത്തിയോ പ്രഭാവമോ നിങ്ങൾക്കറിഞ്ഞുകൂടെന്നോ! അദിതി ആരുടെ അമ്മയാണ്? വിഷ്ണു ആരിൽനിന്നു ജനിച്ചു? അദിതിയ്ക്കു കശ്യപങ്കൽനിന്നു പിറന്നവരാണ് നാരായണാദിദേവന്മാർ; .......; മരീചിയും കശ്യപനും ബ്രഹ്മാവിന്റെ മക്കളാണല്ലോ; എന്നാൽ ബ്രഹ്മാവ് ആരുടെ സങ്കല്പത്താൽ ദിവ്യസിദ്ധികളൊക്കെച്ചേർന്ന ഹിരണ്മയാണ്ഡത്തിൽ നിന്ന്, ക്ഷോഭിച്ച പ്രകൃത്യംശങ്ങളോടുകൂടി സഞ്ജാതനായി? ആരുടെ മൂന്നാംപ്രകൃതിയിൽ വിഷ്ണു ജനിച്ചു? ജനിച്ചവരിൽ സ്വകർമ്മങ്ങളായ ഷഡ്വർഗ്ഗങ്ങൾ ആരുടെ ഇച്ഛയാൽ ഉണ്ടായിവന്നു? അജാതനായ ആർ അവ്യക്തജന്മാവായ ബ്രഹ്മാവിനെ സൃഷ്ടിച്ചു? ദേവനാഥൻ തന്റെ യോഗംകൊണ്ടു പ്രകൃതിയെ ക്ഷോഭിപ്പിച്ച് ഇക്കണ്ടതൊക്കെ നിർമ്മിച്ചുവോ, അവനിൽ നിന്നാണ്, ബ്രഹ്മാവിനു സർവ്വാർത്ഥസാധകമായ ഐശ്വര്യവും ജഗൽകർത്തൃത്വവും; വിഷ്ണു മുതലായവർക്കെല്ലാം അവന്റെ മഹിമയാൽത്തന്നെ. വിഷ്ണു......... നടത്തിപ്പോരുന്നു! ഈ വിധം ജനിക്കലും മരിക്കലും തന്നെയാണ് സംസാരം; ഇതു കർമ്മത്തിന്റെ നാനാരൂപമായ ഫലമാകുന്നു. അല്ല, നാരായണൻ സ്വേച്ഛയാൽ പ്രേരിതനായിട്ടാണ്, പലതരത്തിൽ പിറവികൊള്ളുന്നതെങ്കിൽ, അതുതന്നെയല്ലയോ അസ്വതന്ത്രരിലും കർമ്മപ്രേരണയാകുന്നത്! ഉന്മേഷമോ മറ്റോ ബോധിച്ചാൽ ഇഷ്ടദേവസ്ക്കാരം തന്നെ മറിച്ചായിത്തീരാമല്ലോ. ലോകവ്യവഹാരങ്ങളിൽ എന്നിനാം ധർമ്മാധർമ്മഫലം നൽകുന്നതു വിഷ്ണുതന്നെയാണെങ്കിൽ, അന്തരക്കാർക്ക് പരമൈശ്വര്യമുള്ള അനാദിരൂപം അദ്ദേഹത്തിനുണ്ടോ? നിങ്ങൾ ആദിയും അന്തവും കണ്ടിട്ടില്ലാത്ത അദ്ദേഹത്തിന് ഒരു ജന്മത്തിലും ദീർഘായുസ്സു കണ്ടിട്ടില്ലല്ലോ! ദേഹികളുടെ ധർമ്മമാണിത്: ഒരേടത്തു ജനിക്കും, ഒരേടത്തു മരിക്കും; ഒരേടത്തു ഗർഭത്തിൽവെച്ചുതന്നെ നശിക്കും, ഒരേടത്തു വാർദ്ധക്യവിവശനായി ജീവിച്ചിരിക്കും; ഒരേടത്തു നൂറുവർഷം ജീവിക്കും, ഒരേടത്തു ബാല്യത്തിൽ മരിക്കും; നൂറുവർഷം ജീവിച്ചവൻ സ്വല്പജനാകുന്നു (ആയുസ്സു കുറഞ്ഞവൻ) [illegible]

---

പത്മപുരാണം ഉത്തരഖണ്ഡം വരെയുള്ള ദേവാദ്ധ്യായം പകർപ്പ് ദുരാധർഷന്റെതിൽ.

ഇല്ലാത്ത ജീവിക്കുന്നവനത്രെ അമരൻ. ഇങ്ങനെ വിഷ്ണു മുതൽപേക്കും കാണുന്നില്ലയോ ജനിയും മൃതിയും? ഇത്രയും മികച്ച ഐശ്വര്യം, മരണവും മറവുമില്ലാതെകാണ്ടു വിവിധാശ്ചര്യസ്വരൂപമായിരിക്കുന്ന സംസാരത്തിൽ ആർക്ക് ഒക്കുമോ? അതിനാൽ, മഹാഭാഗന്മാരെ, പിനാകിയായ ശർവ്വനെയല്ലാതെ, മലിനരും സ്വല്പവിഭവന്മാരുമായ വിണ്ണവരിലാരെയും ഞാൻ ഇച്ഛിക്കുന്നില്ല. ബുദ്ധി, ബലം, ഐശ്വര്യം മുതലായവ ഏറെക്കുറെ പ്രാണികളിൽപ്പരക്കെയുണ്ട്; അവ ഏറിയവർ മഹാന്മാർ. ആരിൽനിന്ന് അപാരമായി മനോമിതമായ, എല്ലാം ആരിൽനിന്നുണ്ടാകുന്നുവോ, ആരുടെ ഐശ്വര്യമോ അത്യന്തരഹിതമായിരിക്കുന്നത്, അദ്ദേഹത്തെത്തന്നെ സമ്പ്രാപിച്ചുവല്ലാണ് ഞാൻ. എന്റെ ഈ ഉദ്യമം ദീർഘമോ നേരെ വിപരീതമോ ആയിരിക്കട്ടെ; എന്നോടുപദേശം ചെയ്യുന്ന മുനിമാരേ, നിങ്ങൾക്ക് പോകുവാനോ ഇരിക്കുവാനോ ചെയ്യാം!'

ദേവിയുടെ ഈ വാക്ക് കേട്ടിട്ട് കണ്ണിൽ ആനന്ദബാഷ്പം നിറഞ്ഞ മഹർഷിമാർ ആ തപസ്വിനിയായ പാർവതിയെത്തൊഴുകി, പരമപ്രേമത്തോടെ മധുരമായുണ്ണാം ഉരചെയ്തു:—'*........

ഈവിധം കഥിച്ച്, ഗിരിപുത്രിയാൽ പൂജിക്കപ്പെട്ട മാമുനിമാർ ഗിരിശനെ കാണ്മാൻ ഹിമാചലത്തിന്റെ വമ്പിച്ച താഴ്വരയിലേയ്ക്കു പോന്നു. ......കുറച്ചുനേരംകൊണ്ടു സന്ധ്യോപാസനം കഴിഞ്ഞു ഭഗവാൻ മാന്തോലിൽ വീരാസനമിരിപ്പാൻ തുടങ്ങി. അപ്പോൾ വീരകൻ തിരുമുമ്പിൽ നമസ്കരിച്ചു മുട്ടുകുത്തിനിന്നു വണക്കത്തിൽ ഉണർത്തിച്ചു:—'സ്വാമിൻ, തേജസ്വികളായ സപ്തർഷിമാർ മുഖംകാണിക്കാൻ വന്നിട്ടുണ്ട്; അവരെ ഇങ്ങോട്ടു വരാൻ കല്പിച്ചുനുവദിക്കണം. അവർ പറകയുണ്ടായി, ദേവകാര്യത്തിനാണ് തിരുമേനിയെ കാണേണ്ടിയിരിക്കുന്നതെന്ന്.'........... .

അവർ വെമ്പലോടെ ജട പൊക്കി കെട്ടി, തോലാട തൂങ്ങിക്കൊണ്ട്, ശിവന്റെ വിശ്രുതിമത്തായ വേദിയണഞ്ഞ്, കരാഞ്ജലികളാൽ സ്വർഗ്ഗപുഷ്പങ്ങൾ വിതറി, ഭഗവാന്റെ തൃപ്പാദം വന്ദിച്ചു; പിന്നീട് പിനാകപാണിയാൽ സസ്നേഹം വീക്ഷിതരായി മനംകുളിർത്ത ആ ശാന്തരായ ദിവ്യർഷിമാർ കാമവൈരിയായ താഴ്മയോടെ തൊഴുതു സ്തുതിച്ചു:—'ഹാ, ഞങ്ങൾ ഇന്നു കൃതാർത്ഥരായി: ദേവശരണ്യപ്പാദം ദർശിച്ചുവല്ലോ! ¶ ഒരു സ്ത്രീ, നിന്തിരുവടിയുടെ പ്രണാമമാകുന്ന നിർമ്മലജലംകൊണ്ടുള്ള സ്നാനത്താൽ സഫലമാക്കേണ്ടതായ തപസ്സു ചെയ്തുവരുന്നുണ്ട്. ഈ ഹിമവാൻ പരമ

* പത്മപുരാണം [illegible] 'ഹാ ഭദ്രേ' എന്നതുമുതൽ [illegible] ഖണ്ഡികയുടെ അവസാനംവരെ നോക്കുക. പത്മപുരാണത്തിൽ ഈ സന്ദർഭം [illegible] കാണുന്നുണ്ട്.

¶ പത്മപുരാണം [illegible] ഖണ്ഡികമുതൽ [illegible] വരെ നോക്കുക.

അന്ധകനെ വധിക്കുവാൻവേണ്ടിഞാൻ
ബന്ധമോചന, സൃഷ്ടിച്ച മാതാക്കൾ
എന്നുടെ വാക്കു കേൾക്കാതെ സാമ്പ്രതം
തിന്നുകയാണു ലോകരെയൊക്കെയും;
സൃഷ്ടിചെയ്തിട്ടു താൻതാൻ മുടിപ്പതെ-
ങ്ങിട്ടിവരെ ഞാൻ? വയ്യിതജിത, മേ!’

ശിവന്റെ ഈ വാക്കു കേട്ടിട്ട്, നരസിംഹമൂർത്തിയായ നാരായണൻ തിരുനാവിങ്കൽനിന്നു വാഗീശ്വരിയെ സൃഷ്ടിച്ചു. ഹൃദയത്തിൽനിന്നു മായയും, ഗുഹ്യത്തിങ്കൽനിന്നു ഭവമാലിനിയും, അസ്ഥികളിൽനിന്നു ക്രൂരന്മാരായ അന്ധകന്മാരുടെ ചോര കുടിച്ചുതീർത്ത കാളിയായ ശുഷ്കരേവതിയും തന്തിരുവടിയാൽ മുമ്പുതന്നെ സൃഷ്ടിക്കപ്പെട്ടിരുന്നു. പിന്നീടു മുപ്പത്തിരണ്ടു മാതാക്കളെ ചക്രായുധൻ അവയവങ്ങളിൽനിന്നുളവാക്കി; അവരെല്ലാവരും മഹാഭാഗമാരത്രെ. അവരുടെ പേരുകൾ കേട്ടുകൊള്ളുക: ഘണ്ടാകർണ്ണി, ത്രൈലോക്യമോഹിനി, പുണ്യയായ സർവ്വസത്വവശങ്കരി, ചക്രഹൃദയ, വ്യോമചാരിണി, ശംഖിനി, ലേഖിനി, കാലസങ്കർഷിണി എന്നിവർ വാഗീശ്വരിയുടെ അനുചരിമാരാകുന്നു; സങ്കർഷിണി, അശ്വത്ഥ, ബീജഭാവ, അപരാജിത, കല്യാണി, മധുദംഷ്ട്രി, കമല, ഉല്പലഹസ്ത ഇവരെട്ടുപേർ മായയുടെ അനുചരിമാരത്രെ; അജിത, സൂക്ഷ്മഹൃദയ, വൃദ്ധ, വേശാശ്മദർശന, നൃസിംഹഭൈരവ, വിലപ, ഗതമഹൃദയ, ജയ, ഈ എട്ടു മാതാക്കൾ ഭവമാലിനിയുടെ അനുചരിമാരാകുന്നു; ആകർണ്ണനി, സംകട, ഉത്തരമാലിക, ജ്വാലാമുഖി, ഭീഷണിക, കാമധേനു, ബാലിക, പത്മകര എന്നിവർ ശുഷ്കരേവതിയുടെ അനുചരിമാരത്രെ. തിരുമെയ്യിൽനിന്നുണ്ടായ ഈ ദേവിമാരെല്ലാവർക്കും വളരെ ബലമുണ്ട്; ലോകം മൂന്നും സൃഷ്ടിച്ചു സംഹരിപ്പാൻ ത്രാണിയുമുണ്ട്.

സൃഷ്ടിക്കപ്പെട്ട ക്ഷണത്തിൽതന്നെ ഇവർ ക്രോധത്താൽ വിടർന്ന കണ്ണുകളുമായി ശിവമാതൃക്കളോടു പാഞ്ഞേററു; അവർ ഇവരുടെ അതിഘോരമായ ദൃഷ്ടിതേജസ്സു സഹിക്കാഞ്ഞതിനാൽ നരസിംഹമൂർത്തിയെത്തന്നെ ശരണംപ്രാപിച്ചു; അവിടുന്നരുളിച്ചെയ്തു:—‘മനുഷ്യരും പശുക്കളും വളരെക്കാലമായി മക്കളെ സംരക്ഷിക്കുകയും ദേവകൾക്കായി യാഗം കഴിക്കുകയും ചെയ്തുപോരുന്നുണ്ടല്ലോ; ആപ്രകാരം നിങ്ങൾ എന്റെ ആജ്ഞയാൽ ലോകങ്ങളെ രക്ഷിക്കുകയും മനുഷ്യരോടും ദേവകളോടുംകൂടി മുപ്പുരാന്തകനായി യാഗം കഴിക്കുകയും ചെയ്യണം. മുപ്പുരാന്തകനിൽ ഭക്തിയുള്ളവരെ ഉപദ്രവിക്കരുത്; എന്നെ സ്മരിച്ചുപോരുന്ന മനുഷ്യരേയും സദാ രക്ഷിച്ചുകൊള്ളണം. നിങ്ങൾക്കായി ബലി നടത്തുന്ന മനുഷ്യർക്ക് നിങ്ങൾ സർവ്വാഭീഷ്ടങ്ങളും നൽകിക്കൊണ്ടിരിക്കണം. ഞാൻ ചൊന്ന ഈ നിയോഗവും മററും ചൊല്ലുന്നവരേയും നിങ്ങൾ രക്ഷിക്കണം; എന്റെ പാർപ്പിടവും

രക്ഷിക്കണം. നിങ്ങൾക്കു മറ്റൊരു ശൈവസ്വരൂപം ശിവൻ തരും; നിങ്ങൾ മുതലായ മഹാദേവിമാർ, അദ്ദേഹം പറയുന്നതു ചെയ്തുകൊള്ളണം. ഞാൻ സൃഷ്ടിച്ച ഈ വിശാലാക്ഷിമാരായ മാതൃക്കൾക്ക് എന്നെന്നും നിർബാധമായി എന്നോടൊന്നിച്ചുതന്നെ രമിക്കാം; എന്നോടൊന്നിച്ചു മനുഷ്യരുടെ പൂജയുമേൽക്കാം. വെവ്വേറെ പൂജിക്കുന്നവർക്കു നിങ്ങൾ എല്ലാ അഭീഷ്ടങ്ങളും നിറവേററിക്കൊടുക്കണം. ഗൃഹസ്ഥരിൽ യാവ ചിലർ പുത്രന്മാരാകാൻവേണ്ടി പൂജിക്കുമോ, അവർക്ക് അവർ തീർച്ചയായും പുത്രന്മാരെ കൊടുക്കും.'

ഇത്രയും അരുളിച്ചെയ്തു്, ജ്വാലാമാലകൾ ചുഴന്ന തിരുമെയ്യോടുകൂടിയ ഭഗവാൻ അവിടെത്തന്നെ മറഞ്ഞു. അവിടെ കൃതശൌചം എന്നൊരു തീർത്ഥമുണ്ടായിവന്നു; അതിങ്കൽ, ജഗദാർത്തിഹരനായ ഹരൻ തിരുവടിയും, തന്റെ മാതൃക്കൾക്കു ദിവ്യമായ ശൈവസ്വരൂപം നൽകി, അവരുടെ നടുവിലായി കുടികൊണ്ടു. ഏഴു മാതൃദേവിമാരെ അർദ്ധനാരീശ്വരനായ ശിവൻ ആ ശൈവസ്ഥാനത്തു പ്രതിഷ്ഠിച്ചു് അവിടെത്തന്നെ അന്തർദ്ധാനംചെയ്തു. ആ ശൈവമാതൃഗണത്തിന്റെ അടുക്കൽ ചെല്ലുമ്പോഴൊക്കെ, ത്രിപുരാന്തകാരി നൃസിംഹസ്വരൂപനായ ദേവേശ്വരനേയും പൂജിച്ചുപോരുന്നു."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അന്ധകവധാഖ്യാനം,
ഒരുനൂറെറഴുപത്തൊമ്പതാമദ്ധ്യായം.

:o:

## ഒരുനൂററെൺപതാമദ്ധ്യായം

ഋഷിമാർ:—"സൂത, ബ്രഹ്മസൂത, അന്ധകവധം ഭവാൻ ശരിക്കു പറഞ്ഞു കേൾപ്പിച്ചു. ഇനി, കാശീമാഹാത്മ്യം കേൾക്കേണമെന്നുണ്ടു്: ഭഗവാൻ തേജസ്സേറിയ പിംഗളൻ ഗണമായിത്തീർന്നതും വാരാണസിയിൽ അന്നദാതാവായതും എന്തുകൊണ്ടാണു്? ക്ഷേത്രപാലനം പ്രിയപ്പെട്ടവനായതെങ്ങിനെ? ഇതു ഭവാൻ പറഞ്ഞുതന്നാൽക്കൊള്ളാം."

സൂതൻ:—"പിംഗളൻ വാരാണസിയിൽ അന്നദാതാവും ഗണവുമായിച്ചമഞ്ഞതെങ്ങിനെയെന്നു കേട്ടുകൊള്ളുവിൻ:

പൂർണ്ണഭദ്രന്റെ പുത്രനായി ഹരികേശൻ എന്നൊരു പ്രതാപശാലിയായ യക്ഷനുണ്ടായിരുന്നു. ബ്രഹ്മണ്യനെന്നും ധർമ്മിഷ്ഠനെന്നും പ്രസിദ്ധപ്പെട്ട ആ ശ്രീമാനു ജനനം മുതൽക്കേ ശിവങ്കൽ മികച്ച ഭക്തിയുണ്ടായി വന്നു. അദ്ദേഹം തിരുവടിയെത്തന്നെ നമസ്കരിച്ചും സേവിച്ചും ആശ്രയിച്ചും പോന്നു — ഇരിക്കുമ്പോഴും കിടക്കുമ്പോഴും നടക്കുമ്പോഴും നിൽക്കുമ്പോഴും ആഗമിക്കുമ്പോഴും അന്നപാനങ്ങൾ കഴിക്കുമ്പോഴും ശിവനെ

ത്തുമണം വീശുന്ന പച്ചിലപ്പൊന്തകൾ;
കോമളം കൊങ്ങയിലഞ്ഞികളും;
പുന്നാഗകങ്കേളി പുഷ്പവൃന്ദങ്ങളിൽ
വന്നുനിറയുന്ന വണ്ടിനങ്ങൾ.
ഫുല്ലാബ്ജരേണു പുരണ്ട പറവകൾ
നല്ല കളസ്വനം കൈവളർപ്പൂ;
അത്ര ചിലേടം മുഴക്കുന്ന സാരസ-
മത്തമാന്ത്യഹംസമണ്ഡനങ്ങൾ.
ചക്രവാകങ്ങൾതൻ കൂകലൊരേടത്തു;
ചഞ്ചരീകാരവം മറ്റൊരേടം;
കാരണ്ഡവങ്ങൾതൻ കൂജിതമേകത്ര;
കാരന്നക്കൂട്ടത്തിൻപാട്ടൊരേടം.
വല്ലികൾ ചുററിപ്പടന്ന തേന്മാവുമൈ-
ലെല്ലക്കളമേകത്ര പുഷ്പിതങ്ങൾ;
നന്മണപ്പൂക്കൾ പറിപ്പൂ ചിലേടത്തു
വിണ്ണമടവാർകൾ മദാലസമാർ;
പാടുന്ന ചാരണസിദ്ധവിദ്യാധര-
രാടുന്നിതപ്സരസ്ത്രീഗണങ്ങൾ.
പുള്ളിപ്പിറാവുകൾ കൂകുന്നു മത്തരായ്;
മേളിപ്പൂ നാനാവിഹംഗമങ്ങൾ.
ഊറ്ററ സിംഹാരവത്താൽ ചിലേടത്തു
പേടിച്ചിരിക്കുന്ന മാനിണകൾ;
നൈകത്രപോല്ലസച്ചത്രപത്രങ്ങളും
പൊയ്കകളുണ്ടു ചിലേടങ്ങളിൽ.
പുത്തൻതളിരണിച്ചില്ലകൾ ചേർന്നുള്ള
പുഷ്പിതപാദപശാഖകളിൽ
പാറിയിരിക്കുന്ന വണ്ടുകൾ; നീർവഞ്ചി
പച്ചപിടിച്ചിടതിങ്ങിനിൽപ്പൂ.
കൊമ്പനൊടിച്ചിട്ട വല്ലി ചിലേടത്തു;
കിംപുരുഷന്മാർ ചിലേടങ്ങളിൽ;
ലീലാരസാലസമായിട്ടു ലാത്തുന്നു
ചേലിൽച്ചിലേടത്തു മൈലിനങ്ങൾ.
പ്രാവുകൾ കൂകിന നൻമുകിൽബദ്ധഗേഹത്താൽ
ച്ഛോവിലുതമ്പിയും വെണ്മപൂണ്ടും
ചിന്നിയ പൂക്കളാൽപ്പൂഞ്ചിരിതഞ്ചിയും
മിന്നുന്നനാനാമട്ടുവലങ്ങൾ.
കോവിൽവഴികരാ, ഫുല്ലോല്പലൌഘത്താൽ
മേൽവിരിപ്പിട്ട നീരൊഴികളും,

തിങ്കൾക്കതിർവെണ്മ കൊൾവു മൈലെള്ളുകൾ;
പൊൻകുമ്പാരങ്ങൾതാൻ പൂംകൊങ്ങകൾ!
വെള്ളിവെൺപൂക്കൾ ചിലേടം, ചിലേടത്തു
നല്ല മേഘംപോലുന്നീലപ്പൂവുകളും.
പൃഥ്വിയെ മൂടിക്കിടപ്പൂ, ചിലേടത്തു
പുത്തൻപവിഴനേർപ്പൂവുകളും.
പുന്നകളിൽക്കിളിക്കൊഞ്ചൽ, കുളിർകാററ്,
ഫുല്ലപത്മങ്ങളിൽ വണ്ടിൻകളി,
ഛായവാം പൂംകുലച്ചാർത്തിൻ കനംകൊണ്ടു
ചാഞ്ഞ രക്താശോകപാദപങ്ങളും —'
ഏവം, കുയിലുകൾ മത്തരായ് ക്രീഡിത
പൂവനം നാനാവിധംപി രമ്യം
ദേവിയെക്കാട്ടിനാനിഷ്ടഗണോപേത-
നീ വിശേഷമെല്ലാം മോദിതം നാഥൻ.

പാർവ്വതി:—'അതിശോഭയുള്ള പൂംകാവു ദേവൻ കാട്ടിത്തന്നു; ഇനി ക്ഷേത്രത്തിന്റെ ഗുണമെല്ലാം പറഞ്ഞുതരേണമാകണം. ഈ അവിമുക്ത ക്ഷേത്രത്തിന്റെ മാഹാത്മ്യം അത്രയും കേട്ടിട്ടും എനിക്ക മതി വരുന്നില്ല; അതിനാൽ വീണ്ടും പറഞ്ഞുതരിക.'

ശിവൻ:—'എന്റെ പരമ ഗുഹ്യക്ഷേത്രമാണ് ഈ വാരാണസി. ഇത് എന്നെന്നും എല്ലാ പ്രാണികൾക്കും മോക്ഷം നൽകുന്നു. ദേവി, പല തരം വൃക്ഷങ്ങൾ വളരുന്നതും പലതരം പക്ഷികൾ കൂകുന്നതും പത്മോല്പലങ്ങൾ നിറഞ്ഞ പൊയ്കകളാൽ അലംകൃതവും സദാ അപ്സരോഗന്ധർവ്വഗണങ്ങളാൽ സംസേവിതവുമായ ഈ സൽക്ഷേത്രത്തിൽ, എന്നെന്നും സിദ്ധന്മാർ, എന്റെ ലോകം കിട്ടാൻ വേണ്ടി, എന്റെ വ്രതമനുഷ്ഠിച്ചു നാനാലിംഗധാരികളായി, സംസാരബന്ധം വിട്ട് ഇന്ദ്രിയങ്ങളെ കീഴടക്കി മികച്ച യോഗം ശീലിച്ചുപോരുന്നു. എന്നെന്നും ഇവിടെ പാർക്കാൻ എനിക്ക പ്രീതി തോന്നുന്നത് ഇന്നതുകൊണ്ടാണെന്നു കേട്ടുകൊൾക: എങ്കൽ മനസ്സു നിർത്തി, എല്ലാകർമ്മങ്ങളും എങ്കൽസ്സമർപ്പിച്ച് എന്നെ ഭജിക്കുന്നോവൻ ഇവിടെയെന്നപോലെ മറെറാരേടത്തും മോക്ഷമടയുകയില്ല; എന്റെ ഈ ഗോപ്യത്തിലും വെച്ചതിഗോപ്യമായ ദിവ്യമഹാക്ഷേത്രത്തെ ബ്രഹ്മാദികളും മുമുക്ഷുക്കളായ സിദ്ധന്മാരുമേ അറിയുന്നുള്ളു. ഇതുകൊണ്ടത്രെ, ഇവിടം എനിക്കു് ഏറെ പ്രിയമായതും, ഞാൻ ഇവിടെത്തന്നെ വസിക്കുന്നതും. ഇത് എന്നാൽ വിമുക്തമായിട്ടില്ല, മേലിലും വിമുക്ത(ത്യക്ത)മാകയുമില്ല; അതിനാലാണ്, ഈ മഹാക്ഷേത്രത്തിന് അവിമുക്തമെന്ന പേര്. നൈമിശം, കുരുക്ഷേത്രം, ഗംഗാദ്വാരം, പുഷ്കരം എന്നിവിടങ്ങളിൽ സ്നാനത്താലോ സേവനത്താലോ മോക്ഷം കിട്ടുകയില്ല; ഇവിടെ കിട്ടും. അതിനാൽ ഇതാണു്

മിതെ. പ്രയാഗത്തിലും, ഞാൻ പാർപ്പുള്ളതുകൊണ്ടു് ഇവിടെയെന്നപോലെ മോക്ഷം കിട്ടും; എന്നാൽ തീർത്ഥശ്രേഷ്ഠമായ പ്രയാഗത്തെക്കാളും മഹത്താണിവിടം.

തപസ്സുറിയ ജൈഗീഷവ്യൻ പരമസിദ്ധി നേടിയതു്, ഈ ക്ഷേത്രത്തിന്റെ പ്രഭാവത്താലും ഭക്തിയാലും എന്നെ ധ്യാനിച്ചതിനാലുമത്രെ. യോഗികളിൽവെച്ചു മഹാശ്രേഷ്ഠനായ ജൈഗീഷവ്യൻ ഇരുന്നിരുന്നേടത്തുവെച്ചു് എന്നെ ധ്യാനിക്കുന്നവന്നു ശരീരത്തോടും യോഗാഗ്നി ഏറെയേറെ സ്സമുജ്ജ്വലിക്കും; ദേവകൾക്കും കിട്ടാത്ത പരമ കൈവല്യവും സിദ്ധിക്കും. നിസ്പൃഹരായി സദാസിദ്ധാന്തജ്ഞരായ മുനിമാർ ഇവിടെനിന്നാണു ദേവാസുരന്മാർക്കും ദുർല്ലഭമായ മോക്ഷമടയുന്നതു്. അവർക്കു മികച്ച യോഗൈശ്വര്യം, എന്റെ സായുജ്യം, അഭീഷ്ടസ്ഥാനം എന്നിവയും ഞാൻ കൊടുക്കും. കുബേരനെന്ന യക്ഷത്തലവൻ കർമ്മമെല്ലാം എങ്കൽ സ്സമർപ്പിച്ചു് ഈ ക്ഷേത്രത്തിൽ വസിച്ചതിനാൽത്തന്നെയാണ് ഗണേശത്വം നേടിയതു്. ദേവി, ഉണ്ടാകാൻ പോകുന്ന സംവർത്തനും എങ്കൽ ഭക്തി പൂണ്ടു്, ഇവിടെവെച്ചു് എന്നെ ആരാധിച്ചിട്ടാണ്, മികച്ച സിദ്ധി നേടുക. ധർമ്മസ്ഥാപനത്തിനും വേദവ്യാസത്തിനും വേണ്ടി പരാശരന്റെ പുത്രനായി ജനിക്കാൻ പോകുന്ന യോഗിയും മഹാതപസ്വിയുമായ വ്യാസമുനീന്ദ്രനും ഈ ക്ഷേത്രത്തെത്തന്നെ സേവിക്കും. കമലലോചനേ, ബ്രഹ്മാവു്, ദേവർഷിമാർ, വിഷ്ണു, വായു, സൂര്യൻ, ദാനവശ്രേഷ്ഠന്മാരായ വാസവൻ എന്നിവരും, മററു മഹാത്മാക്കളായ ദേവന്മാരെല്ലാവരും എന്നെത്തന്നെ ഉപാസിച്ചുപോരുന്നു; മററു മഹാപ്രഭാവരായ സിദ്ധയോഗികളും ഇവിടെ അദൃശ്യരായി, മററൊന്നിലും മനസ്സു ചെല്ലാതെ, സദാ എന്നെത്തന്നെ ഉപാസിച്ചുപോരുന്നു. അളർക്കനെന്ന രാജാവും എന്റെ പ്രസാദത്താൽ ഈ പുരിയിൽ വന്നണയുകയും, ഇതിനെ ഭക്തിയാൽ മുമ്പത്തെപ്പോലെ നാലു വർണ്ണാശ്രമങ്ങളും ചേർന്നും ജനങ്ങളും നിറഞ്ഞതും സമൃദ്ധവുമാക്കിത്തീർക്കുകയും, സർവ്വസ്വവും — പ്രാണൻപോലും — എങ്കൽ സ്സമർപ്പിച്ചു് എന്നോടുതന്നെ ചേരുകയും ചെയ്യും. സുന്ദരാംഗി, അന്നുമുതൽക്കു്, ക്ഷേത്രവാസികളെല്ലാം — ഗൃഹസ്ഥരും സന്ന്യാസികളും — എങ്കൽ ഭക്തരും എന്നെത്തന്നെ സേവിക്കുന്നവരുമായിത്തീർന്നു്, എന്റെ പ്രസാദത്താൽ, പരമ ദുർല്ലഭമായ മോക്ഷം പ്രാപിച്ചുപോരും. വിഷയങ്ങളിൽ മുഴുകിയവനോ ധർമ്മശ്രദ്ധയില്ലാത്തവനോ ആയ മനുഷ്യൻപോലും ഈ ക്ഷേത്രത്തിൽ വെച്ചു മൃതിപ്പെട്ടാൽ വീണ്ടും സംസാരമടകയില്ല; പിന്നെ, നിർമ്മമരും ധീരരും സാത്ത്വികരും ജിതേന്ദ്രിയരും വ്രതസ്ഥരും ത്യക്തകർമ്മാക്കളും എന്നെത്തന്നെ ധ്യാനിക്കുന്നവരും യാവചിലരോ അവരുടെയെല്ലാം സ്ഥിതി പറയേണ്ടതുണ്ടോ? ആ നിസ്സംഗരായ ധീമാന്മാർ മൃതിപ്പെട്ടാൽ എന്റെ പ്രസാദംമൂലം പരമമുക്തിയെന്നെ നേടും! അനേകായിരം ജന്മങ്ങളിൽ അഭ്യസിച്ചേ യോഗം ലഭിക്കൂ; എന്നാൽ, ഇവിടെ മരിച്ചാൽത്തന്നെ പരമമുക്തി കിട്ടും!

ഇങ്ങനെ, ഈ അവിമുക്തക്ഷേത്രത്തിന്റെ പരമഗുഹ്യമായ മഹാഫലം ദേവിയോട ഞാൻ ചുരുക്കത്തിൽ പറഞ്ഞു. മഹേശ്വരി, ഇതിലും മീതെ ഒരു സിദ്ധിഗുഹ്യമില്ല. ഇതു ലോകത്തിൽ യോഗജ്ഞന്മാർക്കും യോഗേശ്വരന്മാർക്കുമേ അറിഞ്ഞുകൂടൂ. ഇതുതന്നെ പരമസ്ഥാനം; ഇതുതന്നെ പരമശിവം; ഇതുതന്നെ പരമബ്രഹ്മം; ഇതുതന്നെ പരമപദം! ഗിരീന്ദ്രതനയേ, മൂപ്പാരിലും വെച്ചു സത്തും സദാ രമണീയവുമാകുന്ന വാരാണസീനഗരം. ഇവിടെ വന്നാൽ, പലതരം ദുരിതം ചെയ്തിട്ടുള്ള മനുഷ്യരും പാപം നീങ്ങി നിർമ്മലരായിച്ചമയും. വിചിത്രങ്ങളായ വൃക്ഷലതാദികളോടും പുഷ്പങ്ങളോടും ചേർന്ന ഈ ക്ഷേത്രം എനിക്ക് എന്നെന്നും പ്രിയതരമാകുന്നു. ഇവിടെവെച്ചു മൃതിപ്പെട്ടാൽ, യാതൊരു പഠിപ്പുമില്ലാത്ത മൂഢന്മാർപോലും എന്റെ ലോകം പ്രാപിക്കും. സംശയമില്ല.'

വീണ്ടും പരമേശ്വരൻ പാർവതീദേവിയോട്, ഭക്തനായ യക്ഷനു പ്രസാദിച്ചു വരം നൽകാൻവേണ്ടി അരുളിച്ചെയ്തു:— 'ജഗദീശ്വരി, എന്റെ ഭക്തൻ തപസ്സിനാൽ നിർമ്മലനായിത്തീർന്നിരിക്കുന്നു; അവൻ നമ്മുടെ വരം കിട്ടാൻ അർഹനാണ്.' ഇത്രയും അരുളിച്ചെയ്തിട്ട് വിശ്വനാഥൻ ദേവിയോടൊന്നിച്ച്, മെലിഞ്ഞു ഞരമ്പുകൾ പടർന്ന യക്ഷൻ ഇരിക്കുന്നേടത്തേയ്ക്കെഴുന്നള്ളി. ദേവി ആ ഗുഹ്യകനെ പലവുരു തൃക്കൺപാർത്ത്, തൊലിപോയി ഞരമ്പുകൾകൊണ്ടു കെട്ടിയ ഒരു വെളുത്ത അസ്ഥിക്കൂടമായിത്തീർന്നിരുന്ന അദ്ദേഹത്തെ ഭർത്താവിനു കാട്ടിക്കൊടുത്തുകൊണ്ടരുളിച്ചെയ്തു:—'ശങ്കര, പരമാർത്ഥമാണ്, ഭവാനെ ഉഗ്രനെന്നു ലോകർ പറയുന്നത്: ഇയാൾക്ക് ഇത്ര തപസ്സുണ്ടായിട്ടും ഭവാൻ വരം നൽകുന്നില്ലല്ലോ! മഹാദേവ, വഴിപോലെ ഉപാസിച്ചാൽ പുണ്യം നൽകുന്നതായ ഈ ക്ഷേത്രത്തിൽ യക്ഷകുമാരൻ ഇത്രയും കഷ്ടപ്പെട്ടതെങ്ങിനെ? പരമേശ്വര, വേഗത്തിൽ പ്രസാദിച്ച് ഇയ്യാൾക്കു വരം കൊടുത്താലും. മന്വാദി മഹർഷിമാർ പറയുന്നുണ്ടല്ലോ, 'സദാശിവൻ കോപിച്ചാലും പ്രസാദിച്ചാലും—രണ്ടായാലും—ഫലം കാണാം; അവിടുന്നു ഭുക്തിയും രാജ്യവും ഒടുവിൽ മുക്തിയും കല്പിച്ചുകൊടുക്കും' എന്ന്.' ഇതു കേട്ട ദേവൻ ദേവിയോടൊന്നിച്ചു യക്ഷന്റെ അടുക്കൽ ചെന്നണഞ്ഞു. ഹരികേശൻ ഭക്തിയോടെ നമസ്കരിച്ചു; വൃഷധ്വജൻ അദ്ദേഹത്തിന്, തന്നെ കാണ്മാൻ ദിവ്യചക്ഷുസ്സു നൽകി. പിന്നെ തന്തിരുവടിയുടെ ആജ്ഞയാൽ യക്ഷൻ പതുക്കെ കൺമിഴിച്ചപ്പോൾ, പാർഷദോചിതനായ പരമേശ്വരൻ അരികിൽ കാണമാറായി!

ശിവൻ:—'നിനക്ക് ഒന്നാമതായി ത്രിജഗദ്ദർശനവും എന്റെ സാരൂപ്യവുമാകുന്ന വരം ഞാൻ തരുന്നു; ദുഃഖം വിട്ട് എന്നെ ദർശിച്ചുകൊൾക.'

ഈ വരത്താൽ അക്ഷതശരീരനായിച്ചമഞ്ഞ യക്ഷൻ തൃപ്പാദങ്ങളിൽ വണങ്ങി, ശിരസ്സിൽ തൊഴുകൈയുമായി നിലകൊണ്ടു; 'ഞാൻ വരം തരാ'മെന്നു ദേവൻ അരുളിച്ചെയ്തപ്പോൾ അദ്ദേഹം ഉണർത്തിച്ചു:—'ഭഗവാ

ന്റെ പേരിൽ എനിക്ക് അനന്യഭക്തി സ്ഥിരമായി നില്ക്കണം; ഞാൻ ലോകങ്ങൾക്ക് അന്നദാതാവും ഗണങ്ങളിൽത്തലവനുമാകണം; തിരുവടിയുടെ അവിമുക്തക്ഷേത്രം എന്നെന്നും കാണുമാറാവുകയും വേണം. ദേവേശ, ഈ ഉത്തമ വരമാണ് എനിക്കു കല്പിച്ചുതരേണ്ടതു്.'

ശിവൻ:—'നിനക്കു ജരാമരണങ്ങൾ വരികയില്ല; യാതൊരു രോഗവുമുണ്ടാകില്ല; നീ ഗണത്തലവനും ധനമാന്യനായി സകലരാലും പൂജിക്കപ്പെട്ടും; ആർക്കും ജയിച്ചുകൂടാത്തവനും യോഗൈശ്വര്യവാനും ലോകങ്ങൾക്ക് അന്നദാതാവുമായ ക്ഷേത്രപാലനായിത്തീരും; മഹാബലനും മഹാസത്വനും ബ്രാഹ്മണ്യനും എനിക്കു പ്രിയപ്പെട്ടവനും മുക്കണ്ണനും ദണ്ഡപാണിയും മഹാ യോഗിയുമായി ഭവിയ്ക്കും. ഉൽഭ്രമൻ, സംഭ്രമൻ എന്നീ രണ്ടു ഗണങ്ങൾ നിന്റെ പരിചാരകരായി നില്ക്കും; ഇവർ, നീ ആജ്ഞാപിച്ചാൽ ലോകത്തിനു് ഉൽഭ്രമസംഭ്രമങ്ങളെ ഉളവാക്കും.'

ഇപ്രകാരം യക്ഷനു ഗണാധിപത്യം കല്പിച്ചുകൊടുത്തിട്ട്, ദേവേശനായ വാമദേവൻതിരുവടി അദ്ദേഹത്തോടൊന്നിച്ചു തിരിച്ചെഴുന്നള്ളി.

ശ്രീമൽസ്കാന്ദമഹാപുരാണം, സനൽകുമാരസംവാദം, കാശീമാഹാത്മ്യപ്രകരണം,
ദണ്ഡപാണിവരപ്രദാനം ഒരുനൂറെറൺപതാമധ്യായം.

——(൦)——

## ഒരുനൂറെറൺപത്തൊന്നാമധ്യായം

സൂതൻ:—ഇനിയൊരു പാപനാശിനിയായ പുണ്യസൽകഥ പരിശുദ്ധരും തപോധനരുമായ ഋഷിമാരെല്ലാവരും കേട്ടുകൊൾവിൻ:

അതുല്യപരാക്രമനായി ഗണാധ്യക്ഷാധിപതിയായ ശ്രീനന്ദികേശ്വരനോടു ഭഗവാൻ സനൽകുമാരൻ ആവശ്യപ്പെട്ടു:—'മഹാത്മാവായി സർവ്വഭൂതാത്മാവായി പരമാത്മാവായ പരമേശ്വരൻ ദേവന്മാർക്കുകൂടി ദുഷ്പൂരമായ ഘോരരൂപം ധരിച്ചു പ്രളയകാലംവരെ സ്ഥാണുഭൂത(നിശ്ചല)നായി സ്ഥിരവാസം ചെയ്യുന്നതെവിടെയാണെന്ന രഹസ്യം ശരിക്കു പറഞ്ഞുതന്നാലും.'

നന്ദികേശ്വരൻ:—'പണ്ടു സ്വാമി അരുളിച്ചെയ്ത പുണ്യപുരാണം യാതൊന്നോ, അതു മുഴുവനും ഞാൻ മഹേശ്വരനെ നമസ്കരിച്ചു പറഞ്ഞുതരാം. സ്വാമി പ്രസാദിച്ചു പാർവ്വതിയുടെ പ്രീതിക്കുവേണ്ടി അരുളിച്ചെയ്യുകയുണ്ടായി, താൻ ഭൂമിയിൽ ഇന്ന ദിക്കിലാണ് സദാ വസിക്കുന്നതെന്ന്: മഹാമേരുവിന്റെ കൊടുമുടിമേൽ മഹേശ്വരന്റെ അർദ്ധാസനത്തിലിരിക്കുന്ന യശസ്വിനിയായ ദേവി തിരുവടിയെ വണങ്ങിച്ചോദിച്ചു:—'ഭഗവൻ, ദേവദേവേശ, ചന്ദ്രാർദ്ധശേഖര, ഭൂലോകത്ത് ഉൽഭൂത

ത്സുകളായ മനുഷ്യരുടെ ധർമ്മം—ജപം, ദാനം, ഹോമം, യജ്ഞം, തപസ്സ്, ധ്യാനം, സ്വാധ്യായം എന്നിവ— എങ്ങിനെ അക്ഷയമായിത്തീരും? അധികം മുൻജന്മങ്ങളിൽ ചെയ്തുവെച്ച പാപം എങ്ങിനെ അററുപോകും? ഇതെനിക്ക പറഞ്ഞുതരിക. പരമേശ്വര, ഇവിടുന്ന് എവിടെ സന്നിധിചെയ്യുന്ന ഭക്തിയാൽ പ്രസാദിക്കുന്നതെന്നും, എവിടെയാണ് വ്രതനിയമാചാരധർമ്മങ്ങൾ സർവ്വസിദ്ധികളേയും അക്ഷയഗതിയേയും നൽകുക എന്നും ഒട്ടൊഴിയാതെ പറഞ്ഞുതന്നാൽക്കൊള്ളാം. എനിക്ക വളരെ ആഗ്രഹമുണ്ട്, കേൾക്കാൻ.'

ശിവൻ:—'ദേവി, ഗുപ്തങ്ങളിൽവെച്ചു പരമഗുപ്തമായിട്ടുള്ള ഇതു കേട്ടുകൊൾക: എല്ലാ ക്ഷേത്രങ്ങളിലുംവെച്ചു പ്രഖ്യാതമായ അവിമുക്തമാണ് എനിക്ക പ്രിയം. തോലുടുക്കുന്ന സാക്ഷാൽ കാലാന്തകൻ താൻതന്നെ വാണരുളുന്ന അപ്രകാരത്തെ മഹാക്ഷേത്രങ്ങൾ മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ; എന്നാൽ അവിമുക്തത്തിലാണ് ഞാൻ നിത്യസാന്നിധ്യം ചെയ്യുന്നത്. എന്നാൽ വിമുക്തമല്ലാത്തതിനാലാണ്, അതിന് അവിമുക്തമെന്ന പേര്. അവിമുക്തത്തിൽത്തന്നെ പരമസിദ്ധി; അവിമുക്തത്തിൽത്തന്നെ പരമഗതി! * അവിടെ വെച്ചുള്ള ദാന......യജ്ഞങ്ങൾ.........ജ്ഞാനങ്ങളെല്ലാം അക്ഷയങ്ങളായിരിക്കും. മുമ്പ് .......ചെയ്ത പാതകമൊക്കെ, അഗ്നിയാൽ പഞ്ഞിയെന്നപോലെ അവിമുക്താഗ്നിയാൽ ദഹിപ്പിക്കപ്പെട്ട് അററുപ്പെട്ടുകൊള്ളും. ...... .

വേണമെന്നോ വേണ്ടാതെയോ അവിമുക്തത്തിൽവെച്ചു പ്രാണനെ വെടിഞ്ഞാൽ തിര്യക്കുകളായാലും എന്റെ ലോകത്തു സൽക്കരിക്കപ്പെടും. കാലഗതിയാൽ വല്ലപ്പോഴും അവിമുക്തത്തിൽ ചെന്നെത്തിയാൽ, കാലുകളിൽ ഒരു കല്ലുകെട്ടി (അവിടെനിന്നു മടങ്ങിപ്പോരാതെ) അവിടെത്തന്നെ വെച്ചു മൃതിപ്പെടണം; എന്നാൽ അവൻ എന്റെ പദം പ്രാപിക്കും. സംശയംവേണ്ട. ദേവി, അവിമുക്തത്തിൽ ചെന്നാൽ അവൻ തിരികെ പോരരുത്.

വസ്ത്രാപഥം, രുദ്രകോടി, സിദ്ധേശ്വരം, മഹാലയം, ഗോകർണ്ണം, ഭദ്രകർണ്ണം, സ്വർണ്ണാക്ഷം, അമരം, മഹാകാളം, കായാവരോഹണം എന്നിവിടങ്ങൾ, ഞാൻ ത്രിസന്ധ്യകളിൽ സന്നിധാനംചെയ്യുന്നതുകൊണ്ടു പവിത്രങ്ങളാകുന്നു; കാളഞ്ജരവനം, ശങ്കുകർണ്ണം, സ്ഥലേശ്വരം എന്നിവിടങ്ങളും എന്റെ സാന്നിധ്യത്താൽ പവിത്രങ്ങൾ തന്നെ; പ്രിയേ, അവിമുക്തത്തിലാകട്ടെ, മൂന്നു സന്ധ്യകളിലും എന്റെ സാന്നിധ്യം തീർച്ചയാണ്. ഗുഹ്യമായ ഹരിശ്ചന്ദ്രപുരം, ഗുഹ്യമായ ആമ്രാതകേശ്വരം, അതിഗുഹ്യമായ ജലേശ്വരം, ഗുഹ്യമായ ശ്രീശൈലം, ഗുഹ്യമായ മഹാലയം, ഗുഹ്യമായ ശ്രീകൃമിചണ്ഡേശ്വരം, ഗുഹ്യത്തിലുംവെച്ചു ഗുഹ്യമായ കേദാരം, മഹാഭൈരവം എന്നീ എട്ട സ്ഥാനങ്ങളിലും എന്റെ സാന്നിധ്യമു

* പത്മപുരാണം ആദിഖണ്ഡം ൩൩-ാമദ്ധ്യായം ൧൫-ാം ശ്ലോകത്തിലെ "അവിടെവെച്ചുള്ള" എന്നതുമുതൽ ആ ഖണ്ഡികയുടെ അവസാനംവരെ നോക്കുക.

ണ്ടു്; സുശ്രോണി, അവിമുക്തത്തിലാകട്ടെ, ത്രിസന്ധ്യകളിലും! സുവ്രതേ, വിഷ്ടപം മൂന്നിലും വിളിപ്പെട്ട സ്ഥാനങ്ങളെല്ലാം അവിമുക്തത്തിന്റെ അടിവാരങ്ങളിലുള്ളവയാകുന്നു. ഭദ്രേ, അപ്പുറമുള്ള അവിമുക്തദിവ്യപ്രഭാവം ഭാവിതാത്മാക്കളായ ഋഷികളോടായി സൂതൻ പറയും."

ശ്രീമൽസ്കാന്ദമഹാപുരാണം, മന്മൽസ്യസംവാദം, കാശീമാഹാത്മ്യപ്രകരണം, ഉമാമഹേശ്വരസംവാദം, അവിമുക്തമാഹാത്മ്യവർണ്ണനം ഒരുനൂറ്ററൻപത്തൊന്നാമദ്ധ്യായം.

—— [൦] ——

## ഒരുനൂറ്ററൻപത്തിരണ്ടാമദ്ധ്യായം

സൂതൻ:—കൈലാസത്തിന്റെ മുകളിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മജ്ഞപ്രവരനായ സ്കന്ദനോടു സനകാദി തപോധനന്മാർ, രാജർഷിമാർ, മററു ശിവഭക്തന്മാർ എന്നിവരെല്ലാവരുംകൂടി അപേക്ഷിച്ചു:—'സ്കന്ദ, ഭൂലോകത്തെവിടെയാണു് ശിവന്റെ നിത്യസന്നിധി എന്നു പറഞ്ഞു തന്നാലും.'

സ്കന്ദൻ:— 'സനാതനനായ ദേവദേവൻ * ........സ്ഥിരവാസം ചെയ്യുന്നതു് അവിമുക്തത്തിലാകുന്നു. അതു ഗുഹ്യത്തിലും പരമഗുഹ്യമത്രെ. ഈ ക്ഷേത്രത്തിന്റെ മാഹാത്മ്യം മഹേശ്വരൻ അരുളിച്ചെയ്തിട്ടുണ്ടു്. മററിടത്തിലുള്ള തീർത്ഥക്ഷേത്രങ്ങളും പവിത്രങ്ങൾതന്നെ; എന്നാൽ ശ്മശാനസ്ഥിതമായ ക്ഷേത്രം ദിവ്യവും മറവിലിരിക്കുന്നതുമാകുന്നു. ഭൂമിയെ സ്പർശിക്കാതെ അന്തരീക്ഷത്തിൽ നിൽക്കുന്ന ആ ശിവാലയം യോഗികളല്ലാത്തവർ കാണുകയില്ല; യോഗികൾ—ബ്രഹ്മചര്യസ്ഥരായി വേദാന്തകോവിദരായ സിദ്ധന്മാർ—മനസ്സുകൊണ്ടു കാണും. മരണംവരെ ആ ക്ഷേത്രത്തെ വിടാതെ ബ്രഹ്മചര്യത്തിലിരുന്നാൽ, അതു യഥാവിധി യാഗങ്ങൾ കഴിക്കലായി! അവൻ നിഷ്പാപനായി കർമ്മികൾക്കുള്ള എല്ലാഗ്ഗതികളും പൂകും. യോഗമോ സമാധിയോ ഒന്നുമില്ലാതെ അവിടെപ്പാർക്കുന്ന ബ്രാഹ്മണൻ മൂന്നുനേരം ഊണുകഴിച്ചാലും കാററുണ്ണുന്നവനു തുല്യനായിത്തീരും! ഒരു നിമിഷംനേരമെങ്കിലും അവിമുക്തത്തിൽ ഭക്തിയോടെ ബ്രഹ്മചര്യമനുഷ്ഠിച്ചാൽ മികച്ച തപസ്സായി! അവിടെ ഒരു മാസം യാതൊരാൾ ലഘുവായ വല്ലതും ഭക്ഷിച്ചു ജിതേന്ദ്രിയനായി വസിക്കുമോ, ആ ധീരൻ ദിവ്യമായ മഹാപാശുപതവ്രതം ശരിക്കനുഷ്ഠിച്ചുകഴിഞ്ഞു! അവൻ ജനനമരണങ്ങളെയും വിട്ടു പരമഗതി പൂകും—പുണ്യമായ സായുജ്യഗതിയും യോഗഗതിയുമടയും. നൂറു നൂറു ജന്മങ്ങൾകൊണ്ടും കിട്ടാവുന്നതല്ലല്ലോ, ദിവ്യമായ യോഗഗതി; അതുംകൂടി ക്ഷേത്രമാഹാത്മ്യത്താലും ശിവപ്രഭാവത്താലും കൈവരും. ഒരു ബ്രഹ്മഹത്യക്കാരൻ വല്ലപ്പോഴും അവിമുക്തത്തിൽ ചെന്നെത്തിയാൽ, ക്ഷേത്രമാഹാത്മ്യമൂലം അവനു ബ്രഹ്മഹത്യ വിട്ടൊഴിയും. മര

* ഒരുനൂറ്ററൻപത്തൊന്നാമദ്ധ്യായത്തിലെ സനൽകുമാരവാക്യംതന്നെയാണിതു്.

ണംവരെ അവിമുക്തക്ഷേത്രത്തെ വിടാത്തവനു മുമ്പുള്ള ബ്രഹ്മഹത്യ നീങ്ങു മെന്നു മാത്രമല്ല, വിശ്വനാഥൻതിരുവടിയെ പ്രാപിച്ചതിനാൽ അതു വീണ്ടും സംഭവിയ്ക്കില്ലതാനും. അനന്യചിത്തനായി ആ ക്ഷേത്രത്തെ വിടാതിരിയ്ക്കുന്നവനു സ്വാമി സദാ പ്രസാദിച്ചു സവ്വ കാമങ്ങളും കല്പിച്ചുകൊടുക്കും. സാംഖ്യയോഗങ്ങളുടെ പാരമായ അതിങ്കൽ ശങ്കരൻതിരുവടി ഭക്തരിലുള്ള അനുകമ്പയാൽ ഗണങ്ങളോടൊന്നിച്ചു വാണരുളുന്നു. അവിമുക്തം പരമ ക്ഷേത്രമാകുന്നു; അവിമുക്തത്തിലാണ് പരമഗതി; അവിമുക്തത്തിലാണ് പരമസിദ്ധി; അവിമുക്തത്തിലാണ് പരമപദം! പുനർജ്ജന്മമുണ്ടാകരു തെന്നിച്ഛിക്കുന്ന ധീരനായ മനുഷ്യൻ ദേവർഷിഗണസേവിതമായ അവി മുക്തത്തെ സേവിച്ചുകൊള്ളേണം. മഹാമേരുവിൻെറയും ദ്വീപുകളുടേയും സമുദ്രങ്ങളുടേയും ഗുണമെല്ലാം പറഞ്ഞൊപ്പിക്കാം; അവിമുക്തത്തിൻെറത് അവർണ്ണ്യമാകുന്നു. മരണസമയത്തു മർമ്മങ്ങളറ്റു വരുകയും ശ്വാസം വലിയ്ക്കുകയും ചെയ്യുന്ന മനുഷ്യക്ക് ഓമ്മയുണ്ടാകുന്നതല്ലല്ലോ; അവിമുക്ത ത്തിലാകട്ടെ, മരണസമയത്തു കർമ്മപ്രേരിതരായ മനുഷ്യക്ക് മഹേശ്വരൻ താൻതന്നെ മന്ത്രം ചെവിയിലുപദേശിക്കും! മണികർണ്ണികയിൽ ദേഹം ത്യജിക്കുന്ന മനുഷ്യൻ മഹേശ്വരപ്രേരണയാൽ, അകൃതാത്മാക്കൾക്കു കിട്ടാ ത്തതായ അഭീഷ്ടഗതി നേടും. ഈ മനുഷ്യത്വം അസ്ഥിരവും മോഹബ ഹുലവുമാണെന്നറിഞ്ഞിട്ട്, സംസാരമെയത്തപ്പോക്കുന്നതും വിഘ്നങ്ങളെ യെല്ലാം അകററുന്നതും യോഗക്ഷേമാസ്പദവും ദിവ്യവുമായ അവിമുക്ത ത്തെ സേവിച്ചുകൊള്ളേണം. ഏതു വിഘ്നം നേരിട്ടാലും അവിമുക്തത്തെ സേവിച്ചുകൊള്ളേണം. ഏതു വിഘ്നം നേരിട്ടാലും അവിമുക്തത്തെ വി ടാതിരിക്കുന്നവൻ ജരയും മരണവും ഈ അസ്ഥിരമായ ജനനവും വിട്ട്, അവിമുക്തത്തിൻെറ പ്രസാദത്താൽ ശിവസായുജ്യമടയും.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, കാശീമാഹാത്മ്യപ്രകരണം, സ്കന്ദകൃതാവിമുക്തവർണ്ണനം എന്നുനൂറെറൺപത്തിരണ്ടാമദ്ധ്യായം.

—— :0: ——

# ഒരുനൂറെറൺപത്തിമൂന്നാമദ്ധ്യായം

പാർവ്വതി:—'ഹിമവാൻ, മന്ദരം, ഗന്ധമാദനം, കൈലാസം, നി ഷധം, കാന്തിയേറിയ മഹാമേരു, രമണീയമായ ത്രികൂടം, മാനസം എന്നീ മാമലകളേയും, നന്ദനവനം മുതലായ ദിവ്യോദ്യാനങ്ങളേയും, ശ്രേഷ്ഠങ്ങ ളായ ദേവസ്ഥാനങ്ങളേയും, തീർത്ഥക്ഷേത്രങ്ങളേയുമെല്ലാം വിട്ട് ഇവിടുന്നെ ന്തുകൊണ്ടാണ് അവിമുക്തത്തിൽ രമിയ്ക്കുന്നത്? എന്താണിവിടെ അത്ര വലിയ പുണ്യം? ഭവാൻ ഇവിടെ ഭൂതഗണങ്ങളോടൊന്നിച്ച് എന്നെന്നും വിഹരിക്കുന്നതിൻെറ ഗൂഢതത്വം എനിയ്ക്കു പറഞ്ഞുതരണം; ശങ്കര, ക്ഷേത്രത്തിൻെറ ശ്രേഷ്ഠത, അവിടെ വസിക്കുന്നവർ, അവക്ക് കിട്ടുന്ന ശ്രേയസ്സ്— ഇതൊക്കെയും വിസ്തരിച്ചു പറയുക.'

ശിവൻ:—'സുന്ദരി, ഇദം സന്തോഷകരമാണ്, ഭവതിയുടെ ഈ ചോദ്യം; എല്ലാം ഞാൻ പറയാം. കേൾക്കുക:'

പ്രിയേ, വാരാണസിയാകുന്ന എന്റെ ആ ക്ഷേത്രത്തിൽ, സിദ്ധഗന്ധർവസേവിതയായി ത്രിപഥഗാമിനിയായിരിക്കുന്ന ഗംഗയാകുന്ന പുണ്യനദി എങ്കലുള്ള പ്രീതിയാൽ വന്നുചേർന്നിട്ടുണ്ട്; കൃത്തിവാസേശ്വരം എന്നൊരു സ്ഥലവുമുണ്ട്: അത് എല്ലാ സ്ഥലങ്ങളിലുംവെച്ച് ശ്രേഷ്ഠമാകുന്നു. ഇതുകൊണ്ടാണ്, എനിക്ക് ആ ക്ഷേത്രത്തിൽ പ്രതിപത്തിയും, ഞാൻ ആ ലിംഗത്തിൽ സന്നിധിചെയ്യുന്നതും. ദേവേശ്വരി, ഗുണവൽപ്രവരേ, ക്ഷേത്രത്തിന്റെ ഗുണങ്ങളും വർണ്ണിക്കാം; അവ കേട്ടാൽതന്നെ സകല പാപങ്ങളും വിട്ടൊഴിയും; സംശയമില്ല:

പാപിയായാലും ശഠനായാലും അധാർമ്മികനായാലും മനുഷ്യൻ അവിമുക്തത്തിൽ പോയാൽ മതി, പാപമെല്ലാം വേർപെടുവാൻ. ചരാചരാത്മകമായ ജഗത്തിൽ സർവ്വഭൂതങ്ങളും നശിക്കുന്ന കാലത്തും, അനേകായിരം ഗണശ്രേഷ്ഠന്മാരാൽ പരിവൃതനായ ഞാൻ ആ പാർപ്പിടം വിടുകയില്ല. മഹാഭാഗേ, അവിടെവെച്ചാണ്, യുഗാന്തത്തിൽ, ദേവഗന്ധർവയക്ഷനാഗരാക്ഷസാദികൾ എന്റെ വായിലകപ്പെടുക. സർവ്വരാജ്യങ്ങളിലുംവെച്ചുത്തമവും എനിക്കു ഇഷ്ടവും പ്രിയപ്പെട്ടതുമായ ആ ക്ഷേത്രത്തിൽ എന്റെ ഭക്തരായ യാതൊരു ചില ധന്യബ്രാഹ്മണർ എത്തിച്ചേരുന്നുവോ, അവരുടെ പൂജ ഞാൻ പ്രത്യക്ഷനായി കൈക്കൊള്ളുന്നു. എങ്കലുള്ള ഭക്തിയിൽതന്നെ ഉറച്ചുനില്ക്കുന്നവർ യാവ ചിലരോ, ആ മദ്ഭക്തർ അവിടെവെച്ചു മൃതിപ്പെട്ടാൽ പരമഗതിയടയും. മനുഷ്യൻ അവിമുക്തത്തിൽ പ്പാർത്താൽ നാൾതോറും യജ്ഞങ്ങൾ കഴിച്ചുവനായി; നാൾതോറും ദാനം നൽകിയവനായി; നാൾതോറും തപസ്സുചെയ്തവനായി! എന്നെ നിത്യം പൂജിക്കുന്നവർക്കു ഞാൻ പ്രസാദിക്കും. സർവദാനങ്ങളും ചെയ്തവനും, സർവ്വയജ്ഞങ്ങളും കഴിച്ചവനും, സർവ്വതീർത്ഥങ്ങളുമാടിയവനുമേ അവിമുക്തത്തിൽ എങ്കലെത്തുന്നുള്ളൂ. ദേവി, അവിമുക്തത്തിലെത്തി ദൃഢനിശ്ചയത്തോടെ പോകുന്നവർ യാവ ചിലരോ, അവരും ഭവതിയുടെ ഭക്തന്മാരും സ്വർഗ്ഗത്തിൽ വസിക്കും; സുലോചനേ, അവർ എന്റെ പ്രസാദത്താൽ ദുർദ്ധരരും ദുർദ്ധർഷരുമായിത്തീർന്ന് യാതൊരു ദുഃഖവുമില്ലാതെ വിളയാടും. ഉറപ്പുകൊണ്ടു ശ്രീഅവിമുക്തത്തിലെത്തിയ മദ്ഭക്തന്മാർ പാപം നീങ്ങിപ്പരിശുദ്ധരായി ദുഃഖരഹിതരായിച്ചമയും.'

പാർവ്വതി:—'ഇവിടുന്നു ദക്ഷന്റെ യാഗം മുടിച്ച് എന്നെ പ്രീതിപ്പെടുത്തി; എന്നാൽ അവിമുക്തത്തിന്റെ ഗുണങ്ങൾ കേട്ടിട്ട് എനിക്കു മതിവരുന്നില്ല!'

ശിവൻ:—'പ്രിയതമേ, സൌഭാഗ്യവതി, ഞാൻ ഭവതിയുടെ പ്രീതിക്കു വേണ്ടി, ചൊടിച്ചു ദക്ഷയാഗം മുടിച്ചതു ശരിതന്നെ; എന്നാൽ അവി

മുക്തത്തിൽ എനിയ്ക്കായി ഉള്ളുറപ്പോടെ യജ്ഞം ചെയ്യുന്ന മദ്ഭക്തന്മാർക്കു്, അനേകകോടി കല്പങ്ങൾകൊണ്ടും പുനരാവൃത്തി വരില്ല!'

പാർവ്വതി:—'മഹേശ്വര, അവിമുക്തത്തിൽ അസാധാരണങ്ങളായെല്ലാം ഇവിടുന്നു വർണ്ണിക്കുന്നതു്; അവ മുഴുവനും ശരിയ്ക്കു പറയുക എനിയ്ക്കു വളരെ കൗതുകമുണ്ടു്; പരമേശ്വര, എല്ലാം ശരിയ്ക്കു പറഞ്ഞുതരിക.'

ശിവൻ:—'സുശ്രോണി, അവർ എന്റെ പ്രസാദത്താൽ അക്ഷയരും അമരരും അനാമയരുമായിത്തീരും; എങ്കൽത്തന്നെ ചേരുകയും ചെയ്യും. വിശാലാക്ഷി, പറയു, പറയു; ഇനിയെന്താണു കേൾക്കേണ്ടതു്?'

പാർവ്വതി:—'അഹോ, അവിമുക്തത്തിലെ പുണ്യം! അഹോ, ആ മഹാക്ഷേത്രത്തിലെ ഗുണങ്ങൾ! ദേവ, എനിയ്ക്കു മതിവരുന്നില്ല; വീണ്ടും ഗുണങ്ങൾ വർണ്ണിച്ചാലും.'

ശിവൻ:—'പ്രിയേ, മഹേശ്വരി, അവിമുക്തത്തിലെ മററു ഗുണങ്ങളും കേട്ടുകൊള്ളുക: ശാകവും ഇലയും ഭക്ഷിക്കുന്നവർ, സംപ്രക്ഷാളകർ (നാളെയ്ക്കു കരുതാത്തവർ), മരീചിപർ (രശ്മി നുകരുന്നവർ), ദന്തോലൂഖലികർ (ഉരലിന്റെ ആവശ്യം പല്ലുകൊണ്ടുതന്നെ നിർവ്വഹിക്കുന്നവർ), അശ്മകുട്ടർ (കല്ലിന്മേൽ ചതയ്ക്കുന്നവർ), മാസത്തിലൊരിക്കൽ ദർഭപ്പുൽത്തലകൊണ്ടെടുത്ത വെള്ളം മാത്രം കുടിക്കുന്നവർ, മരച്ചുവട്ടിൽ പാർക്കുന്നവർ, പാറപ്പുറത്തു കിടക്കുന്നവർ, വെയിലത്തുതന്നെ നിൽക്കുന്നവർ—ഇങ്ങനെ പലതരം ധർമ്മത്തോടെ മററിടങ്ങളിൽ തപസ്സനുഷ്ഠിക്കുന്ന ദമശീലരും ജിതക്രോധരും ജിതേന്ദ്രിയരുമായിട്ടുള്ളവരൊക്കെത്തന്നെ, മൂന്നനേരം ഊൺ കഴിക്കുന്ന അവിമുക്തനിവാസികളുടെ പതിനാറിലൊന്നിന്നില്ല! അവിമുക്തത്തിൽ വസിക്കുന്നവർ സ്വർഗ്ഗത്തിലത്രേ വസിക്കുന്നതു്! എനിക്കൊത്ത പുരുഷനും, ഭവതിക്കൊത്ത സ്ത്രീയുമില്ലല്ലോ; അവിമുക്തത്തിനൊത്ത ക്ഷേത്രവും ഉണ്ടായിട്ടില്ല, ഉണ്ടാകയുമില്ല! അവിമുക്തത്തിലത്രേ മികച്ച യോഗം; അവിമുക്തത്തിലത്രേ മികച്ച ഗതി; അവിമുക്തത്തിലത്രേ മികച്ച മോക്ഷം; അതുപോലെ ഒരു ക്ഷേത്രം ഇല്ലതന്നെ! വരവർണ്ണിനി, അവിമുക്തമഹാക്ഷേത്രത്തിലെ ഒരു പരമരഹസ്യം, ഞാൻ മുമ്പു പറഞ്ഞിട്ടുള്ളതു്, ശരിക്കു പറയാം: യോഗം സിദ്ധിക്കണമെങ്കിൽ, അതിന്നു നൂറു നൂറു ജന്മങ്ങൾ വേണ്ടിവരും; മോക്ഷം നൂറായിരം ജന്മങ്ങൾകൊണ്ടു കിട്ടിയെന്നും ഇല്ലെന്നും വരാം. അവിമുക്തത്തിലാകട്ടെ, ഉറപ്പുകൊണ്ട മൽഭക്തന്നു് ഒരൊററജന്മംകൊണ്ടു യോഗവും മോക്ഷവും കൈവരും; തീർച്ചയാണു്. ഉറപ്പോടെ അവിമുക്തത്തിൽ പോകുന്ന മനുഷ്യർ അതിദുർല്ലഭമായ മോക്ഷമാകുന്ന പരമപദം പ്രാപിക്കും. ഇതുപോലെ ഒരു ക്ഷേത്രം ഭൂലോകത്തു് ഉണ്ടായിട്ടില്ല, ഉണ്ടാകയുമില്ല! അവിടെ ധർമ്മം നാലുകാൽ പൂണ്ടു (നാലു ജാതികളിലും) സന്നിധാനംചെയ്യുന്നു; നാലു ജാതിക്കും അവിടെ പരമഗതി കിട്ടും.'

പാർവ്വതി:—'ഭർത്താവേ, ഇവിടുത്തെ ക്ഷേത്രത്തിൻെറ ഗുണങ്ങൾ കേട്ടു. അവിടെയും ഭൂമിയിൽ മററിടങ്ങളുമുള്ള ബ്രാഹ്മണശ്രേഷ്ഠന്മാർ ആരെ ഉദ്ദേശിച്ചാണു യാഗങ്ങൾ കഴിക്കുന്നത്? പറഞ്ഞുതരിക.'

ശിവൻ:—'എന്നെത്തന്നെയാണു യാഗംകൊണ്ടും മന്ത്രംകൊണ്ടും പൂജിക്കുന്നത്. ഭവനായ എന്നെ യജിക്കുന്നവർക്കു ഭയം നേരിടുകയില്ല. അമന്ത്രം, സമന്ത്രം എന്നു രണ്ടു തരത്തിലുണ്ടു വിധി; സാംഖ്യം, യോഗം എന്നു യോഗവും രണ്ടുതരത്തിലുണ്ട്. ആർ ഏകഭാവന പൂണ്ട് എന്നെ സർവ്വത്രങ്ങളിലും ദർശിച്ചു സേവിക്കുന്നുവോ, ആ യോഗി എതു മട്ടിലിരുന്നാലും എങ്കലാണിരിക്കുന്നത്! സർവ്വത്തിലും ആത്മബുദ്ധി പൂണ്ടു സർവ്വവും എങ്കൽ കാണുന്നവനാരോ, അവനിൽനിന്നു ഞാനും എങ്കൽനിന്ന് അവനും വേർപെടുകയില്ല! നിർഗ്ഗുണം, സഗുണം എന്നിങ്ങനെയും രണ്ടുതരം യോഗം പറയപ്പെട്ടിട്ടുണ്ട്. അതിൽ സഗുണത്തെ അറിയാൻ കഴിയും; നിർഗ്ഗുണം മനസ്സിന്നതീതമാകുന്നു. ഇതാ, ദേവി ചോദിച്ചതു ഞാൻ പറഞ്ഞു.'

പാർവ്വതി:—'ഭക്തന്മാർക്കു മൂന്നുതരം യോഗം ഭവാൻ പലവുരു പറഞ്ഞിട്ടുണ്ടല്ലോ; അതു ശരിക്കു കേൾക്കണമെന്നുണ്ട്. പറഞ്ഞുതന്നാലും.'

ശിവൻ:—'ദേവേശി, ഭക്തവത്സലേ, ഭക്തികൊണ്ടു സാംഖ്യവും യോഗവും ദുഃഖനിവൃത്തിയും സിദ്ധിക്കുന്നു. യാവനൊരുത്തൻ നിത്യം ദീക്ഷയോടുകൂടെയാൽ എങ്കൽ *തങ്ങിനിന്നായിത്തീരുന്നുവോ, തജ്ജ്ഞാനത്താൽ ഞാൻതന്നെയായിത്തീർന്ന് ആ ഭക്തൻ എങ്കൽ ലയിക്കുന്നു. വരാരോഹേ, ശാസ്ത്രങ്ങളിൽ പല യുക്തികൾ കണ്ടു ജ്ഞാനത്തെപ്പററി വാദിക്കുന്നവരാരോ, അവർ എന്നെ കണ്ടെത്തുകയില്ല; പരമാത്മജ്ഞാനം തികച്ചും സിദ്ധിച്ച യോഗികൾ—യോഗവിദ്യകൊണ്ടു വിശിഷ്ടരാകുന്ന ബ്രാഹ്മണർ—മാത്രമേ എന്നെ അറിയുകയുള്ളു. പ്രത്യാഹാരം (ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിന്മാററുക) കൊണ്ടു മനഃശുദ്ധി വന്നവനു തീർത്ഥമായും പരമമായ സന്തുഷ്ടിയും യോഗവും, മോക്ഷവും കൈവരുന്നു. മൂന്നു ¶ഗുണങ്ങളോടുകൂടിയ ജ്ഞാനി എന്നെ ദർശിക്കുന്നു. സുവ്രതേ, ഇതും ഞാൻ പറഞ്ഞു. ഇനിയെന്താണു കേൾക്കേണ്ടത്? ദേവി കേൾക്കണമെന്നുള്ളതെല്ലാം, എത്ര ഗോപ്യമായാലും ഞാൻ പറഞ്ഞുതരാം; ഏകാഗ്രചിത്തയായി കേട്ടുകൊൾക.'

പാർവ്വതി:—'നിന്തിരുവടിയുടെ എങ്ങിനെയുള്ള രൂപമാണു യോഗികൾ യോഗത്താൽ ദർശിക്കുന്നത്? പറഞ്ഞുതന്നാലും. ദേവേശ്വര, നിന്തിരുവടിക്കു നമസ്കാരം!'

ശിവൻ:—'എൻെറ ജ്യോതിർമ്മയമായ നിഷ്കളസ്വരൂപം യാതൊന്നോ, അതു ദർശിപ്പാനാണ് അഭിജ്ഞന്മാർ പരിശ്രമിക്കേണ്ടത്. ആ നിർഗ്ഗുണമായ സ്വരൂപം ഇന്നമട്ടിലാണെന്നു പറയാവുന്നതല്ല; പറഞ്ഞാൽ

* പററിനില്ക്കുന്നവൻ.

¶ ശ്രവണകീർത്തനസ്മരണങ്ങൾ.

തന്നെ, നൂറു നൂറു ദിവ്യവഷങ്ങൾകൊണ്ടു കഴിഞ്ഞുവെന്നു് ഇല്ലെന്നും വരാം!'

പാർവ്വതി:—'മഹാദേവൻ തിരുവടി ഗണങ്ങളോടൊന്നിച്ചു സദാ വാണരുളുന്ന ആ ക്ഷേത്രത്തിന്റെ ചുററളവെത്രയാണു്?'

ശിവൻ:—'ആ ക്ഷേത്രത്തിനു കിഴക്കുപടിഞ്ഞാറു് രണ്ടും തെക്കു വടക്കു് അരയും യോജന വിസ്താരമുണ്ടു്. വാരാണസിയുടെ തെക്കുവശത്തു ഗംഗയൊഴുകുന്നു. ഭീഷ്മചണ്ഡികംമുതൽ പർവ്വതേശ്വരംവരെയുള്ള സ്ഥലത്തു്, കൂഷ്മാണ്ഡരാജൻ, ശംഖു, ജയന്തൻ, മദോൽക്കടൻ മുതലായ വിനായകഗണങ്ങൾ പാർപ്പിക്കപ്പെട്ടിട്ടുണ്ടു്: ചിലർ സിംഹമുഖരും, ചിലർ വ്യാഘ്രമുഖരും, ചിലർ വികൃതരൂപിരിണരായവരും, ചിലർ കുബ്ജന്മാരും, ചിലർ മുണ്ഡന്മാരുമാകുന്നു. നന്ദി, മഹാകാളൻ, ഘണ്ടാകർണ്ണൻ, മഹേശ്വരൻ, ദണ്ഡചണ്ഡേശ്വരൻ, കനത്തേറിയ ഘണ്ടാകർണ്ണൻ തുടങ്ങിയ മഹോദരന്മാരും മഹാകായന്മാരുമായ ഗണനേതാക്കളും ഗണങ്ങളും സദാ വസ്ത്രവും വേലുമേന്തി അവിമുക്തക്ഷേത്രത്തിൽ കാവൽ നിൽക്കുന്നു; വാതിൽക്കലെല്ലാം ശൂലമുൽഗരങ്ങളേന്തി സ്ഥിതിചെയ്യുന്നു.

വാരിജാക്ഷി, വാരാണസിയിൽവെച്ചു്, കൊമ്പുകൾ സ്വർണ്ണംകൊണ്ടും കുളമ്പുകൾ വെള്ളികൊണ്ടും കെട്ടിച്ചു വസ്ത്രമണിയിച്ച മൂന്നുനിറമുള്ള ഒരു കറവുപശുവിനെ വേദപാരഗനായ ബ്രാഹ്മണന്നു ദാനംചെയ്താൽ ഏഴു തലമുറയ്ക്കു സൽഗതി വരും; സംശയമില്ല. ആ ക്ഷേത്രത്തിൽവെച്ചു സ്വർണ്ണമോ വെള്ളിയോ വസ്ത്രമോ സദ്യയോ വല്ലതും ബ്രാഹ്മണന്നു കൊടുത്താൽ എന്നെന്നും അക്ഷയമായിരിക്കും. സുലോചനേ, തീർത്ഥത്തിന്റെ പ്രഭാവം, ഫലം എന്നിവയും ശരിക്കു ധരിച്ചുകൊൾക: അതിൽ കുളിച്ചു മനുഷ്യന്നു് ആരോഗ്യം കൈവരും. പത്തശ്വമേധത്തിന്റെ ഫലം, അതിൽ കുളിച്ചു ധർമ്മിഷ്ഠന്നു കിട്ടും. വേദപാരഗനായ ബ്രാഹ്മണന്നു വല്ലതോ കുറച്ചോ വല്ലതും കൊടുത്താൻ സൽഗതിയേയും; അഗ്നിയെപ്പോലെ തേജസ്വിയുമാകും. വിശ്വവിശ്രുതമായ വാരാണസീഗംഗാസംഗമത്തിൽവെച്ചു യഥാവിധി അന്നദാനം ചെയ്യുവന്നു പുനർജ്ജന്മമില്ല! ദേവി, ഇതാ, മികച്ച തീർത്ഥഫലവും ഞാൻ പറഞ്ഞുതന്നു ഉപവാസമനുഷ്ഠിച്ചിട്ടു ബ്രാഹ്മണരെ തൃപ്തിപ്പെടുത്തുന്ന മനുഷ്യനാകട്ടെ, സൌത്രാമണിയജ്ഞത്തിന്റെ ഫലം കിട്ടും. ഒരിക്കലൂണുമായി ഒരു മാസം അവിടെ താമസിച്ചാൽ, ജീവകാലത്തിലെപ്പാപമെല്ലാം അറുതിപ്പെടും. അവിമുക്തത്തിൽ യഥാവിധി അഗ്നിപ്രവേശം ചെയ്യുവർ തീർച്ചയായും എന്റെ ലോകം സുഖേന പ്രാപിക്കും. പത്തു * സുവർണ്ണം കൊടുത്തുള്ള ഒരു പൂവ് അവിമുക്തത്തിൽ നൽകിയാൽ അഗ്നിഹോത്രത്തിന്റെ ഫലം സിദ്ധിക്കും; ഗന്ധം നൽകുന്നവൻ ശ്രീമാനുമാകും; അടിച്ചുതളിച്ചാൽ സൌന്ദര്യവും, തേച്ചാൽ ആരോഗ്യവും, മാലചാർത്തിയാൽ ലക്ഷ്മിയും, പാട്ടുകൊട്ടും നടത്തിയാൽ എണ്ണമില്ലാത്തതും ഫലം കിട്ടും.'

* ഒരു കഴഞ്ചു സ്വർണ്ണം.

പാർവ്വതി:—‘ദേവ, അത്യത്ഭുതം തന്നെ, ഇപ്പറഞ്ഞ ക്ഷേത്രം; അതിനെ ഇവിടുന്ന് ഒരിക്കലും വിടാത്തതിന്നുള്ളകാരണമാണെന്ന ഗോപ്യം കേട്ടാൽകൊള്ളാം.’

ശിവൻ:—‘സുശ്രോണി, കേട്ടുകൊൾക: പണ്ട്, മഹാത്മാവായ ബ്രഹ്മാവിന്നു കനകവർണ്ണത്തിൽ ജ്വലിക്കുന്ന ഒരു ശിരസ്സ് അഞ്ചാമത്തതായി ഉണ്ടായിവന്നു; അത് എന്നോട്, ‘എനിക്കറിയാം ഭവാന്റെ പിറപ്പ്’ എന്നുരചെയ്തു. അതിൽ അരിശമിയന്നു കണ്ണു തുടുത്ത ഞാൻ ഇടംകൈപ്പെരുവിരലിന്റെ നഖത്തുമ്പുകൊണ്ട് ആ ശിരസ്സിനെ നുള്ളിയെടുത്തു.’

ബ്രഹ്മാവ്:—‘നിരപരാധനായ എന്റെ തല ഭവാൻ അറുത്തുകളഞ്ഞുവല്ലോ; അതിനാൽ, എന്റെ ശാപംമൂലം ഭവാൻ കപാലിയായിത്തീരും. ബ്രഹ്മഹത്യ പററിയ ഭവാൻ ഭൂമിയിൽ തീർത്ഥങ്ങളിൽ ചുററിനടക്കുക!’

ഞാൻ പിന്നെ ഹിമവൽഗ്ഗിരിയിലേയ്ക്കു പോയി, അവിടെ ശ്രീനാരായണനോടു ഭിക്ഷ ചോദിച്ചു; അദ്ദേഹം, അപ്പോൾ തന്റെ ഒരു വാരിഭാഗം നഖാഗ്രംകൊണ്ടു പിളർത്തി. അവിടെനിന്ന്, വളരെ വണ്ണത്തിൽ ചോര ചാടിത്തുടങ്ങി; അത് അമ്പതുയോജന മുഴുവൻ പരന്നു. എങ്കിലും, എന്തത്ഭുതം, ആ ഘോരമായ കപാലം നിറകയുണ്ടായില്ല! ആയിരം ദിവ്യവത്സരം മുഴുവൻ ആ ചോര ചാടിക്കൊണ്ടിരുന്നു. പിന്നീട്, വിഷ്ണുഭഗവാൻ ചോദിച്ചു:—‘മഹേശ, ഈ ആശ്ചര്യകരമായ കപാലം എവിടെനിന്നു കിട്ടി? എവിടെയുണ്ടായി? എല്ലാം പറഞ്ഞുതരിക.’

ഞാൻ:—‘ദേവ, ഈ കപാലത്തിന്റെ ആഗമം കേട്ടുകൊള്ളുക: ബ്രഹ്മാവു നൂറായിരം വർഷം അതിഘോരമായ തപസ്സുചെയ്തിട്ട്, അത്ഭുതകരമായ—കോൾമയിർക്കൊള്ളിക്കുന്ന—ദിവ്യശരീരം സമ്പാദിച്ചു; തപസ്സിന്റെ പ്രഭാവത്താൽ ആ മഹാത്മാവിന്നു കനകവർണ്ണത്തിൽ ജ്വലിക്കുന്ന ഒരഞ്ചാംതലകൂടി ഉണ്ടായിവന്നു. ദേവ, അതു ഞാൻ മുറിച്ചെടുത്തു; ദുർജ്ജയമായ അതാണിത്. നോക്കു: ഞാൻ പോകുന്നേടത്തൊക്കെ ഈ കപാലവും പോരുന്നു!’

ഇതുകേട്ടു പുരുഷോത്തമൻ പറഞ്ഞു:—‘പൊയ്ക്കൊൾക, സ്വസ്ഥാനത്തേയ്ക്കു പോയ്ക്കൊൾക. ബ്രഹ്മാവിനെ പ്രസാദിപ്പിക്കുകയും ചെയ്യുക; അവിടെ, അതിന്റെ തേജസ്സാൽ,—അങ്ങേയ്ക്കു മംഗളം!—കപാലം വിട്ടുപോയ്ക്കൊള്ളും.’ പൃഥുശ്രോണി, പിന്നീടു ഞാൻ പുണ്യക്ഷേത്രതീർത്ഥങ്ങളിലെല്ലാം നടന്നു; ഒരേടത്തും നിലകിട്ടിയില്ല. ഒടുവിൽ ഞാൻ അവിമുക്തമണഞ്ഞു സ്വസ്ഥാനത്തിന്നു; അതോടുകൂടി, എന്റെ ശാപവും നീങ്ങി: വിഷ്ണുപ്രസാദത്താൽ ആ കപാലം, സ്വപ്നത്തിൽക്കിട്ടിയ മുതലെന്നപോലെ, നൂറായിരം നുറുങ്ങായിത്തെറിച്ചു! ബ്രഹ്മഹത്യയെപ്പോലും പോക്കുന്നതാണ്, ഞാനുണ്ടാക്കിയ ഈ ക്ഷേത്രം. വരവർണ്ണിനി, ഇതു ദേവക

ളുടെ ശ്മശാനമാകുന്നു: ഇവിടെവെച്ചാണ് ഞാൻ കാലനായി ജഗത്തെല്ലാം സംഹരിക്കുന്നതും സൃഷ്ടിക്കുന്നതും. എല്ലാ ഗോപ്യങ്ങളുടെയും ഗുഹ്യമായ ഇവിടം എനിയ്ക്കു പ്രിയതരവുമാണിതു്. എന്റെ ഭക്തരും വിഷ്ണുഭക്തരും ഭുവനേശനായ സൂര്യദേവന്റെ ഭക്തരും അവിടെ ചെന്നെത്തുന്നു. അവിടെവെച്ചു ദേഹം ത്യജിച്ചവൻ എങ്കൽത്തന്നെ ചേരുന്നു.'

പാർവ്വതി:— 'ദേവ, മഹാബ്ഭുത, പരമജ്ഞനാൽ പറയപ്പെട്ടതിൻവിധം അത്യത്ഭുതംതന്നെയാണ്, ഈ ഗുഹ്യമായ ത്രിപുരാന്തകക്ഷേത്രം; ഇവിടത്തെ സന്നിധാനം മൂലം, മറവുള്ളവയെല്ലാം കൂടിയാലും ഇതിന്റെ പതിനാറിലൊന്നിനില്ല! അവിടെ വിഷ്ണു നിവസിക്കുന്നു, ശിവൻ നിവസിക്കുന്നു. ആയിരമായിരം തീർത്ഥങ്ങൾ ഗംഗയെപ്പോലെ ഒഴുകുന്നു, അഹോ! മഹേശ, നിന്തിരുവടിതന്നെ ഭക്തി; നിന്തിരുവടിതന്നെ പരഗതി! ബ്രഹ്മാദികൾക്കും ഭവാങ്കൽനിന്നുതന്നെ സനാതനഗതി! ഇതു് ഭക്തപ്രിയന്മാരുടെ മെയ്യാൽ പറഞ്ഞുകേട്ടിട്ടുണ്ടു്.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, കാശീമാഹാത്മ്യവർണ്ണനം,
അവിമുക്തക്ഷേത്രമാഹാത്മ്യനിരൂപണം, ഒരുനൂറെറൺപത്തിമൂന്നാമദ്ധ്യായം.

— —(൦)— —

# ഒരുനൂറെറൺപത്തിനാലാമദ്ധ്യായം

ശിവൻ:— 'അവിമുക്തത്തിന്റെ സർവ്വോത്കൃഷ്ടതത്വം അറിഞ്ഞിട്ടു്, വലിയ മനസ്വികൾ പുനർജ്ജന്മമില്ലാതാകുവാൻ വേണ്ടി അതിനെ സേവിച്ചിട്ടുണ്ടു്. ദേവദേവന്റെ ഗുഹ്യസ്ഥാനമതു്, തീർത്ഥമാണതു് തപോവനമാണതു്! അവിടെയണയുന്നവർ പരമപദം പൂകുന്നു; പുനർജ്ജനിക്കുകയില്ല. * ......... ഭൂമിയിൽ അവിമുക്തത്തെ സേവിയ്ക്കാത്തവർ ഭാഗ്യഹീനർതന്നെ! അവിടത്തെ പുണ്യമായ പൊടി കാറ്റത്തു പറക്കുന്നതേററാൽത്തന്നെ, പാപികൾക്കും പരമഗതി കിട്ടും! മേരുമന്ദരങ്ങളോളം പോന്ന ദുരിതങ്ങളുണ്ടായാലും, അവിമുക്തത്തിൽ ചെന്നാൽ നിശ്ശേഷം അവ നശിപ്പെടും. ..... അവിടെ ബ്രഹ്മവിഷ്ണ്വാദികളും യോഗികളും സായൂജ്യം മുക്തരും മൽപരായണരായ മദ്ഭക്തരും സനാതനനായ ശംഭുഭഗവാനെ ഉപാസിച്ചുപോരുന്നു. ജ്ഞാനതപോനിരതർക്കും യജ്ഞയാഗകർമ്മികൾക്കുമുള്ള ഗതി ഏതോ, അതു കിട്ടും അവിമുക്തത്തിൽവെച്ചു മരിച്ചവർക്ക്. സ്രഷ്ടാക്കളും സംഹർത്താക്കളുമായ ബ്രഹ്മാദിദേവന്മാരും പുനരാവൃത്തിയില്ലാത്ത സത്യാദിയായ ലോകങ്ങളും മഹർജ്ജനതപസ്സത്യലോകങ്ങളും ഉളവാകുന്നതവിടെയാണ്. ബ്ര

* ഈ അദ്ധ്യായത്തിലെ ചില ശ്ലോകങ്ങൾ പദ്മപുരാണം ആദിഖണ്ഡം ൩൩-ാം അദ്ധ്യായത്തിലും ചെറുപ്പമുള്ളവയാണ്; അവയും പുനരുക്തങ്ങളാണ് ഇടക്കിടയ്ക്കു വിട്ടിരിക്കുന്നതു്.

ബ്രഹ്മാവു മുതൽ സ്ഥാവരംവരെയുള്ള ഭൂതഭവൽഭവിഷ്യജ്ജഗത്തിന്നൊക്കെ പരമമായ യോഗം സാംഖ്യമോക്ഷങ്ങളുടെ വിളനിലമായ അവിമുക്തത്തിൽത്തന്നെ. അവിമുക്തം വിടാത്തവർ യാവ ചിലരോ, ആ മനുഷ്യർ ഭാഗ്യദോഷം പററാത്തവരാകുന്നു! ...... ശ്മശാനങ്ങളിൽവെച്ചും തടാകങ്ങളിൽവെച്ചും കൂപങ്ങളിൽവെച്ചും നദികളിൽവെച്ചും പർവതങ്ങളിൽവെച്ചും ശ്രേഷ്ഠമാകുന്നു അവിമുക്തം. അതിനെ പുണ്യശാലികളായ ശിവഭക്തന്മാർ സേവിച്ചുപോരുന്നു. അതു ബ്രഹ്മാവിന്റെ പരമസ്ഥാനവും ബ്രഹ്മാവു കുടികൊള്ളുന്നതും ബ്രഹ്മാവിനാൽ സദാ സേവിതവും ബ്രഹ്മാവിനാൽ രക്ഷിതവുമത്രേ. അവിടെത്തന്നെ ഏഴു ലോകവും പൊന്മലയായ മഹാമേരുവും; ബ്രഹ്മഭഗവാൻ അവിടെ ത്രിസന്ധ്യകളിലും പരമേശ്വരനെ ഉപാസിക്കുന്നു. പുണ്യത്തെക്കാളും പുണ്യവും പുണ്യവാന്മാരാൽ സംസേവിതവുമാണ് ആ ക്ഷേത്രം. അവിമുക്തത്തിൽവെച്ചു സൂര്യനെ വന്ദിച്ചതിനാൽ ബ്രാഹ്മണർ അമരത്വമടഞ്ഞിരിക്കുന്നു; മററു മൂന്നു ജാതിക്കാരും ശിവങ്കൽ ഭക്തി പൂണ്ടു് അവിടെ ദേഹം ത്യജിച്ചതിനാൽ പരമഗതി നേടിയിരിക്കുന്നു. സംയതാത്മാക്കളായ സന്ന്യാസിമാർക്കു് എട്ടുമാസം സഞ്ചാരവും നാലോ രണ്ടോ മാസം ഒരേടത്തു വാസവും വേണമല്ലോ; അവിമുക്തത്തിൽച്ചെന്നാലാകട്ടെ, സഞ്ചാരം വേണ്ടെന്നേ. അവിടെ പുനർജ്ജന്മമില്ലെന്നാണു്, പുരാണശാസ്ത്രത്തിൽ കണ്ടിട്ടുള്ളതു്; അവിടെ മരിച്ചവൻ തീർച്ചയായും മുക്തിയടയും. പതിവ്രതമാരായ സ്ത്രീകളും പരമേശ്വരങ്കൽ ഭക്തി പൂണ്ടു് അവിമുക്തത്തിൽവെച്ചു മരിച്ചുപോയാൽ പരമപദം പ്രാപിക്കും; മററു ഭോഗലമ്പടമാരായി തോന്നിയതു കാട്ടുന്ന സ്ത്രീകൾക്കുകൂടി കാലേ മരണമടഞ്ഞാൽ പരമഗതി നേടാം..........സർവദാ ബ്രാഹ്മണർക്കു സേവനീയമാകുന്നു അവിമുക്തം. അവിമുക്തത്തിൽ വസിക്കുന്നവൻ എന്നോടു തുല്യനായിച്ചമയും . . . കാമം, ക്രോധം, ലോഭം ദംഭം, ദർപ്പം, മത്സരം, നിദ്ര, തന്ദ്ര, ആലസ്യം, പൈശുന്യം എന്നീ പത്തു വിഘ്നങ്ങളെ ഇന്ദ്രൻ താൻതന്നെ അവിമുക്തത്തിൽ നിർത്തിയിട്ടുണ്ടു്; വിനായകഗണങ്ങളോടുംകൂടി സദാ തലയ്ക്കു മീതെ നില്ക്കും! എന്നാൽ ഇതെല്ലാം ഭക്തിയുക്തർക്കു് അനുകൂലമായാൽ നന്മതന്നെ ചെയ്യുന്നു ഇതു വലിയ ഒരു രഹസ്യമാണെന്നു്, തത്ത്വദർശികളായ ദേവശ്രേഷ്ഠന്മാരും മുനിമാരും ശാസ്ത്രം നോക്കി പറഞ്ഞിരിക്കുന്നു. ദൈത്യർ ഭൂമിയിലെങ്ങും പരന്നപ്പോഴും അവിമുക്തത്തെ സ്പർശിക്കുകയുണ്ടായില്ല; അതു മഹാദേവനാൽ പരിശുദ്ധമായി രക്ഷിക്കപ്പെട്ടതാകുന്നു; മററിടങ്ങളിൽ, ഭൂമിയെ അശിഷ്ടന്മാർ ദൂഷിപ്പെടുത്തിപ്പോരുന്നു. ദേവാസുരഗന്ധർവയക്ഷരാക്ഷസഭുജംഗമർ അവിമുക്തത്തെ അനിശ്ചരായി തൽപരായണരായി സേവിച്ചുപോരുന്നുണ്ടു്; അവരെല്ലാം ദേഹാന്തം അഗ്നിയിലെന്നപോലെ, ശിവങ്കൽത്തന്നെ ചേരുന്നു. പരമേശ്വരൻ വാണരുളുന്ന ആ ശ്രീമത്തായ അവിമുക്തത്തിൽ ചെന്നാൽ, 'ഞാൻ കൃതാർത്ഥനായി' എന്നു് എല്ലാം തോന്നും. ഇപ്രകാരം ഗുണങ്ങളുള്ളതുകൊണ്ടു് ഋഷിമാരും ദേവാസുരഗണങ്ങളും മുമുക്ഷുക്കളായ സന്ന്യാസിമാരും അവിമുക്തത്തെ സേവിച്ചുപോരുന്നു..........

യോഗമോ മോക്ഷമോ ഭിക്ഷച്ചു ജ്ഞാനമോ തേടുന്നവർ അവിമുക്തത്തെ വിടാതെ തന്നിഷ്ഠരായി തൽപരായണരായി മേവുന്നു. അവിടെ വസിക്കുന്നവരെപ്പറ്റി ഒരിക്കലും വ്യസനിപ്പാനിടവരില്ല. യോഗക്ഷേത്രവും തപഃക്ഷേത്രവും സിദ്ധഗന്ധർവ്വസേവിതവുമാണത്. നദീസമുദ്രശൈലങ്ങളിലൊന്നും അവിമുക്തത്തിനൊക്കില്ല. ഭൂവിലും അന്തരീക്ഷത്തിലും ദ്യോവിലുമുള്ള തീർത്ഥങ്ങളെല്ലാമെല്ലാം അവിമുക്തം പ്രഭാവത്താൽ അതിശയിക്കുന്നു. യാവചിലർ ഇന്ദ്രിയങ്ങളെ അടക്കി, മനസ്സു നിർത്തി ധ്യാനിച്ച്, അവിമുക്തത്തിലിരുന്നു പതിവായി ശതരുദ്രീയം ജപിക്കുന്നുവോ, ആ ബ്രാഹ്മണർ കൃതാർത്ഥരായി ശിവനോടു ചേർന്നു വിളങ്ങും; സംശയമില്ല. അവിടെ ഭക്തിയാൽ കാമങ്ങളെ അടക്കി വിഷയങ്ങളിൽ നിന്നു വേർപെട്ട്, ഭക്തിയാൽ സകലത്തിൽനിന്നും ഒഴിഞ്ഞ്, ഭക്തിയാൽ സംയതേന്ദ്രിയരായി തപസ്സിലിരിക്കുന്നവർ യാവചിലരോ, അവർ പുനർജ്ജന്മരഹിതരായി മഹാദേവനോടു ചേർന്നു നിർഭയം സ്ഥിതിചെയ്യുന്നു, നൂറുനൂറുകോടി കല്പങ്ങൾകൊണ്ടും അവർക്ക് പുനരാവൃത്തി നേരിടുകയില്ല; അവരെ ശങ്കരസ്വാമി താൻ തന്നെ കൈക്കൊള്ളുന്നു. മനുഷ്യർക്ക് സിദ്ധിക്കായി നിർമ്മിക്കപ്പെട്ട മഹാക്ഷേത്രമാണത്.

അവിമുക്തത്തിന്റെ ഗുണങ്ങൾ ഏതാണ്ടൊക്കെ ഞാൻ പറഞ്ഞു; സമുദ്രത്തിലെ രത്നങ്ങൾപോലെയാണ് അവിമുക്തത്തിലെ ഗുണങ്ങൾ! അത് അനേകതരത്തെ അറിയിപ്പിക്കുന്നു; ഭക്തർക്ക് ഭക്തി വളർത്തുന്നു. 'ശ്മശാനം' എന്നു തെറ്റിദ്ധരിച്ച മൂഢന്മാർ അതിനെ ഭജിക്കയില്ല.........ആയിരമായിരം ജന്മങ്ങൾക്കുശേഷം ആർ മഹാദേവങ്കൽ ഭക്തിമാനായി അവിമുക്തത്തിൽവെച്ചു മരിക്കുമോ, അവന്നു പുനർജ്ജന്മമില്ല............അനേകായിരം പാപങ്ങൾ ചെയ്തവനും പശ്ചാത്താപം പൂണ്ട് അവിമുക്തത്തിൽവെച്ചു പ്രാണനെ ത്യജിച്ചാൽ പരമഗതി പൂകും. ഉത്തരായണം, ദക്ഷിണായനം എന്ന വ്യത്യാസമൊന്നും കണക്കാനില്ല; എല്ലാ കാലവും നല്ലതാണ്, അവിമുക്തത്തിൽ മരിപ്പാൻ. അവിടെ കാലത്തിന്റെ ഗുണദോഷം ആലോചിക്കേണ്ടതില്ല; ശുഭാശുഭകർമ്മവേദിയായി സർവ്വേശ്വരനായിരിക്കുന്ന ദേവന്റെ സ്വയംനിർമ്മിതമായ മാഹാത്മ്യസ്ഥാനമാണത്.'

പണ്ടു സൂതൻ ഇപ്പറഞ്ഞതു കേട്ടിട്ട് മുനിമാരെല്ലാവരും മനം തെളിഞ്ഞ് അവിമുക്തപുണ്യക്ഷേത്രത്തെ ധ്യാനിക്കുകയായി.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, കാശീമാഹാത്മ്യപ്രകരണം,
അവിമുക്തക്ഷേത്രഗുണാദിഫലകഥനം എന്നതു നൂറ്റെൺപത്തിനാലാമദ്ധ്യായം.

——[൦]——

# ഒരുനൂറെറൺപത്തഞ്ചാമദ്ധ്യായം

സൂതൻ:—അവിമുക്തത്തിന്റെ മഹാപുണ്യത്തിൽ അത്യന്തം അത്ഭുതപ്പെട്ട ആ ശുദ്ധചേതസ്സരായ ഭക്തന്മാർ ഹർഷത്താൽ തൊണ്ടയിടറിക്കൊണ്ടു ബ്രഹ്മജ്ഞപ്രവരനായ സുബ്രഹ്മണ്യനെ സ്തുതിച്ചു:—'ദേവ, ബ്രഹ്മപൌത്രനും ബ്രഹ്മപ്രിയനും ബ്രഹ്മണ്യനും ബ്രാഹ്മണനും ബ്രഹ്മജ്ഞനും ബ്രഹ്മാവും ബ്രഹ്മേന്ദ്രനും ബ്രഹ്മലോകനിർമ്മാതാവും ബ്രഹ്മകാരിയും ബ്രഹ്മചാരിയും ബ്രഹ്മപൂർവനും ബ്രഹ്മവത്സലനും ബ്രഹ്മതുല്യസ്രഷ്ടാവുമാണ് ഭവാൻ; ബ്രഹ്മതുല്യനായുള്ളോവേ, ഇവിടെയ്ക്കു നമസ്കാരം! യാതൊന്നറിഞ്ഞാൽ അമൃതം അനുഭവിക്കാമോ, ആ പരമതത്വം, പാവനമായ ഇതു ശ്രവിച്ചതിനാൽ ഞങ്ങൾക്കു മനസ്സിലായി—ഋഷിമാർ സംതൃപ്തരായി. ഇവിടത്തേയ്ക്കു സ്വസ്തി! ഞങ്ങൾ ഭൂമിയിലെ ആ ശിവക്ഷേത്രത്തിലേയ്ക്കു പോകുന്നു; സർവ്വഭൂതാത്മാവായ ഭഗവാൻ സർവ്വലോകത്തിന്റെയും നന്മയ്ക്കായി, യോഗമവലംബിച്ച്, ശൈവസ്വരൂപം പൂണ്ട്, തന്നെപ്പോലെയുള്ള പാർഷദരോടും ബ്രഹ്മാദിദേവന്മാരോടും സിദ്ധപരമർഷിമാരോടും കൂടി സ്ഥാണുഭൂതനായി തീവ്രതപസ്സിലിരിക്കുന്നതെവിടെയോ, ആ അവിമുക്തത്തിൽ, ഗണേശ്വര, ഇവിടത്തെ പ്രസാദത്താൽ സ്ഥിരവാസം ചെയ്വാൻ ഞങ്ങൾ തീർച്ചപ്പെടുത്തിയിരിക്കുന്നു.'

ഇപ്രകാരമുള്ള അവിമുക്തത്തിൽ യാതൊരു ചില മനുഷ്യർ വസിക്കുന്നുവോ, അവർ ക്രോധത്തെ അകററി ഇന്ദ്രിയങ്ങളെ അടക്കി ധ്യാനയോഗങ്ങളനുഷ്ഠിച്ചു ധർമ്മശീലരായി നിർമ്മമരായിത്തീർന്ന് അക്ഷയമായ പരമസിദ്ധി നേടും. യോഗികളും യോഗസിദ്ധരും യോഗാഭ്യാസത്തിനു മുതിർന്നവരും അവിടെ യോഗമോക്ഷപ്രദനായ സ്വാമിയെ ഭക്തിയുക്തരായി ശാന്തരായി സേവിച്ചുപോരുന്നു. എല്ലാ സ്ഥലങ്ങളിലുംവെച്ചു ഉത്തമമാണത്. ഭൂമിയിൽ മനുഷ്യർക്കു യോഗം കൂടാതെ മോക്ഷം കിട്ടില്ലല്ലോ; അവിമുക്തത്തിൽ വസിച്ചാൽ യോഗവും മോക്ഷവും സിദ്ധിക്കും—ഇതുകൊണ്ട് ഒരു ജന്മംകൊണ്ടുതന്നെ ഉൽകൃഷ്ടഗതി കിട്ടും.

തേജസ്സേറിയ വ്യാസൻ അവിമുക്തത്തിൽ വസിക്കുന്നുണ്ടായിരുന്നു. ആറുമാസം നാൾതോറും ചുററിനടന്നിട്ടും അദ്ദേഹത്തിന് ഒരേടത്തും ഭിക്ഷ കിട്ടിയില്ല. അതിനാൽ വിശപ്പുമുത്തു ശുണ്ഠിപിടിച്ചു കടുത്ത ശാപം നല്കാനൊരുങ്ങി:—'ഈ നഗരം എനിക്കു ഭിക്ഷ തരാത്തതെന്തുകൊണ്ട്? ഇതു മുടിഞ്ഞുപോകും! ഒരു ബ്രാഹ്മണനോ ക്ഷത്രിയനോ വിധവയായ ബ്രാഹ്മണിപോലുമോ എനിക്കു പാകം ചെയ്തതോ പാകം ചെയ്യാത്തതോ ആയ യാതൊന്നും തരുന്നില്ലല്ലോ; എന്താശ്ചര്യം! ആകട്ടെ, ഇവരെയും തീർത്ഥത്തെയും നഗരത്തെയും ശപിക്കുകതന്നെ. തീർത്ഥം തീർത്ഥമല്ലാതാകട്ടെ;

നഗരം നശിക്കട്ടെ. മൂന്നാംതലമുറയ്ക്കു വിദ്യയുണ്ടാകരുത്; മൂന്നാംതലമുറയ്ക്കു ധനമുണ്ടാകരുത്; മൂന്നാംതലമുറയ്ക്കു സഖ്യമുണ്ടാകരുത് എന്നു വ്യാസൻ വാരാണസിയെ ശപിക്കുന്നു! അവിമുക്തനിവാസികൾക്കെല്ലാം, പുണ്യകർമ്മങ്ങൾക്കു സിദ്ധി കിട്ടാതാകട്ടെ. ഞാൻ വിഘ്നമുണ്ടാക്കും!' വ്യാസന്റെ ഈ അന്തർഗ്ഗതമറിഞ്ഞ് ഏററവും ഭയപ്പെട്ട പരമേശ്വരൻ പ്രിയതമയായ പാർവ്വതിയോടരുളിച്ചെയ്തു:—'ദേവി, എന്താണ് വരാൻ പോകുന്നതെന്നു കേട്ടുകൊൾക: കൃഷ്ണദ്വൈപായനൻ കോപിച്ചു ശാപം നൽകാൻ ഒരുമ്പെട്ടിരിക്കുന്നു!'

പാർവ്വതി:—'എന്തിനാണ്, വ്യാസൻ കോപിച്ചു ശപിക്കുന്നത്? കോപിപ്പിച്ചതാരാണ്? ഭഗവൻ, എന്താണുണ്ടായത്, ശപിപ്പാൻ തക്കവണ്ണം?'

ശിവൻ.—'പ്രിയേ, ഇദ്ദേഹം വളരെക്കാലം തപസ്സുചെയ്തു; പന്തിരണ്ടു സംവത്സരം മൌനിയായി ധ്യാനത്തിലിരിക്കയായിരുന്നു. പിന്നെ വിശപ്പു തുടങ്ങിയതിനാൽ ഭിക്ഷാടനത്തിനു പുറപ്പെട്ടു സുന്ദരി, എന്നാൽ ഒരാളും പകുതിയുരുളയെങ്കിലും കൊടുക്കുകയുണ്ടായില്ല. ഇങ്ങനെ മഹർഷിക്ക് ആറുമാസം കഴിഞ്ഞിരിക്കുന്നു! അതിൽ അരിശം മുഴുത്തതിനാലാണ് ഇപ്പോൾ ശപിപ്പാൻ തുടങ്ങുന്നത്; ശപിച്ചുകളയുന്നതിനു മുമ്പേ ഉപായം ആലോചിക്ക. വല്ലഭേ, കൃഷ്ണദ്വൈപായനനായ വ്യാസൻ വിഷ്ണു തന്നെയാണ്. ഇദ്ദേഹത്തിന്റെ ശാപത്തെ, സാക്ഷാൽ ബ്രഹ്മാവു തന്നെയായാലും ആർ പേടിക്കയില്ല? ഇദ്ദേഹം ദേവനെ അദേവനും അദേവനെ ദേവനുമാക്കിക്കളയും! സുമുഖി, നാമിരുവരും ഇവിടത്തുകാരായ മനുഷ്യദമ്പതിമാരായിച്ചമഞ്ഞ്, ഇദ്ദേഹത്തിനു മതിയാകുവോളം ഭിക്ഷ കൊടുക്കുക.'

ദേവി ഉടനെ മനുഷ്യസ്ത്രീയായിച്ചമഞ്ഞു വ്യാസന്റെ അടുക്കൽ ചെന്നു ക്ഷണിച്ചു:—'വരൂ, വരൂ, ഭഗവൻ; വേഗത്തിൽ ഭിക്ഷ വാങ്ങിക്കൊൾക. സത്തമനായ മഹാത്മാവേ, ഇവിടന്നൊരിക്കലും ഞങ്ങളുടെ ഗൃഹത്തിൽ വരികയുണ്ടായില്ലല്ലോ!' ഇതു കേട്ടു മനം തെളിഞ്ഞ മഹർഷി ഭിക്ഷ വാങ്ങാൻ ചെന്നു; ദേവി അതിമനോജ്ഞമായ ഷഡ്രസഭിക്ഷ വിളമ്പിക്കൊടുത്തു. മുമ്പൊരിക്കലും അനുഭവിച്ചിട്ടില്ലാത്ത ആ ഭിക്ഷയുണ്ടു ചിത്തം കുളിർത്ത വ്യാസൻ തെല്ലൊന്നാലോചിച്ച്, വരദനായ ദേവനെയും ഗിരിജാദേവിയേയും വന്ദിച്ചു; എന്നിട്ട് ആ പത്മപത്രാക്ഷൻ 'ദേവൻ, ദേവി, ഗംഗാനദി, മധുരമായ അന്നം, മംഗളമായ ഗതി; വിശാലാക്ഷി, വാരാണസീവാസം ആർക്കു പ്രിയമാകയില്ല!' എന്നിങ്ങനെ ഉരചെയ്ത് ആ ഹൃദയാനന്ദകാരിണിയായ ഭിക്ഷയെപ്പററിത്തന്നെ വിചാരിച്ചുംകൊണ്ടു നഗരത്തിലേയ്ക്കിറങ്ങാൻ തുടങ്ങി. അപ്പോൾ പാർവ്വതീപരമേശ്വരന്മാർ സ്വന്തം രൂപത്തിൽ അദ്ദേഹത്തിനു കാണുമാറായി. ഗൃഹമുററത്തു നില്ക്കുന്ന വ്യാസനോടു ദേവദേവൻ അരുളിച്ചെയ്തു:—'മഹർഷേ, ഭവാൻ ക്രുദ്ധിക്കാരനാണ്; ഈ ക്ഷേത്രത്തിൽ പാർത്തുകൂടാ.' ഇതിൽ ആശ്ചര്യപ്പെട്ട വ്യാസൻ, 'ചതുർദ്ദശി,

അഷ്ടമി ഈ തിഥികളിൽ എന്നിങ്ങിവിടെ പ്രവേശം ചെയ്യാറാകണ'മെന്ന
പേക്ഷിച്ചു. അങ്ങനെതന്നെ എന്നു സമ്മതിച്ചു ദേവൻ അവിടത്തന്നെ
മറഞ്ഞു — അവിടെ ആ ഗൃഹവുമില്ല, ആ ദേവിയുമില്ല, ആ ദേവനുമില്ല!
ഇങ്ങനെ പറഞ്ഞ്, മുപ്പാരിലും പുകഴ്ന്ന തപസ്സേറിയ വ്യാസൻ ക്ഷേത്രത്തി
ന്റെ ഗുണങ്ങളെല്ലാം വിചാരിച്ച്, അതിന്നടുക്കൽത്തന്നെ പാർപ്പുറപ്പിച്ചു;
വ്യാസൻ വസിക്കുന്നതിനാൽ, ആ ക്ഷേത്രത്തെ ഋഷിജനന്മാർ പ്രശംസി
ക്കുമാറായി.

അവിമുക്തത്തിന്റെ ഗുണം വർണ്ണിപ്പാൻ ആരാളാവും? ദേവദ്വേ
ഷികൾ, ദേവഭക്തിയെ പുച്ഛിക്കുന്നവർ, ബ്രഹ്മഹത്യക്കാർ, കൃതഘ്നന്മാർ,
ദ്രോഹികൾ, ലോകോപദ്രവികൾ, ഗുരുദ്വേഷികൾ, തീർത്ഥക്ഷേത്രദൂഷകർ,
സദാ പാപം ചെയ്യുന്നവർ എന്നിവരും, മററു നികൃഷ്ടജനം വന്നു പാർക്കാതി
രിക്കാൻ ഗണനായകനെ അവിടെ കാവൽക്കാക്കിയിട്ടുണ്ട്. ആ ഉത്തമ
നായ ഗണനായകനെ ഭക്തിയോടെ പുഷ്പഗന്ധധൂപാദികൾകൊണ്ടു മന്ത്ര
പൂർവ്വം പൂജിച്ചു നമസ്കരിക്കണം. ആ ക്ഷേത്രത്തിലെ എല്ലാജ്ജാതി
ക്കാരും പലതരം ഇഴജന്തുക്കളും പരമേശ്വരന്റെ അനുഗ്രഹത്താൽ ഗണ
വത്സലന്മാരായിത്തീർന്ന്, പരമമായ ദിവ്യരൂപവേഷങ്ങളും പൂണ്ടു ശോഭിക്കുന്നു.
ദേവന്മാരെല്ലാം അതിനെ ശ്രദ്ധാപൂർവ്വം സേവിച്ചതിനാലത്രേ, യഥേഷ്ടം
അക്ഷയമായ സ്ഥാനത്തെ നേടിയത്. ദേവപുരത്തെക്കാളും മികച്ചതാണ്
ആ പുരം; ബ്രഹ്മപുരത്തെക്കാളും മീതെയാണ് ആ പുരം! പരമേശ്വരനാ
ൽ തപോയോഗബലംകൊണ്ടു നിർമ്മിക്കപ്പെട്ടതാണത്; ബ്രഹ്മസദനമോ
ദേവസദനമോ അതിനൊക്കുകയില്ല. ജ്ഞാനമയവും കാമഗമവും അനാമയവു
മായ ആ യോഗക്ഷേത്രം തേജസ്സുകളെയും തപസ്സുകളെയും അതിശയിച്ചു
വർത്തിക്കുന്നു; ദേവദേവൻ അവിടെ വിളയാടുന്നു.

സർവ്വതപോവ്രതനിയമങ്ങൾ, സർവ്വതീർത്ഥസ്നാനങ്ങൾ, സർവ്വദാന
ങ്ങൾ, സർവ്വയജ്ഞങ്ങൾ എന്നിവയുടെ പുണ്യഫലമൊക്കെ അവി
മുക്തത്തിൽ സിദ്ധിക്കും. അറിഞ്ഞോ അറിയാതെയോ ചെയ്തതും ചെ
യ്യുന്നതുമായ പാപമെല്ലാം, ആ ക്ഷേത്രത്തെ ദർശിച്ചപ്പോഴേക്കും നശി
ച്ചുപോകും. ശാന്തരായി ദാന്തരായി ധർമ്മം ചെയ്തു തപസ്സു ചെയ്താല
ത്തെ ഫലമൊക്കെ, അവിമുക്തത്തിൽ ജിതേന്ദ്രിയനു കൈവരും.
അവിമുക്തത്തിൽവെച്ചു ശിവലിംഗം പൂജിക്കുന്ന മനുഷ്യന്, നൂറുനൂറു
കോടി കല്പങ്ങൾകൊണ്ടുമില്ല, പുനർജ്ജന്മം; അവൻ അമരനായി അക്ഷയ
നായി ശിവസന്നിധിയിൽ വിഹരിക്കും. ക്ഷേത്രതീർത്ഥങ്ങളിൽ ഉത്തമമായതാ
ണ്, അവിമുക്തം! അവിമുക്തത്തിൽ മഹാദേവനെ പൂജിക്കുകയും സ്തുതി
ക്കുകയും ചെയ്യുന്നവർ പാപമെല്ലാം തീർത്തു ജരാമരണരഹിതരായി
വാഴും. സർവ്വകാമസ്ഥാനങ്ങളും പുനരാവൃത്തിയുള്ളവയത്രേ; അവിമുക്ത
ത്തിൽവെച്ചു മരിച്ചവർക്കാകട്ടെ തിരിച്ചുപോരലില്ല. ഗ്രഹനക്ഷത്രതാരങ്ങ
ളും കാലക്രമത്തിൽ വീണുപോകും; അവിമുക്തത്തിൽവെച്ചു മരിച്ചവർക്കാകട്ടെ
വീഴ്ചയില്ലതന്നെ. ആയിരമായിരം കോടികല്പങ്ങൾകൊണ്ടോ നൂറുനൂറുകോടി

കല്പങ്ങൾകൊണ്ടോ പുനരാവൃത്തിയില്ല, ആ സൽക്ഷേത്രത്തിൽവെച്ചു മരിച്ചവർക്ക്. ഘോരമായ സംസാരസമുദ്രത്തിൽച്ചുററിത്തിരിയുന്നവർ വല്ലപ്പോഴും അവിമുക്തത്തിൽച്ചെന്നു മണികർണ്ണികയിലിറങ്ങിയാലായി! കലിയുഗം ഭയങ്കരവും മുറവിളി മുഴുത്തതും ഘോരവും കെട്ടതുമാണെന്നറിഞ്ഞ് അവിമുക്തത്തെ വിടാതിരിക്കുന്നവർ ആരോ, ആ മനുഷ്യരത്രേ ഭൂമിയിൽ കൃതാർത്ഥർ! അവിമുക്തത്തിൽച്ചെന്നിട്ട്, അവിടെനിന്നു പോകുന്നവനാരോ, അവന്റെ നേർക്കു ഭൂതജാലങ്ങൾ കൈകൊട്ടിച്ചിരിക്കുന്നു! ബോധനാശകന്മാർ മതിമറിക്കപ്പെട്ടവരത്രേ, കാമത്താലോ ക്രോധത്താലോ ലോഭത്താലോ അവിടം വിടുന്നവർ. ജപധ്യാനവിഹീനരും ജ്ഞാനരഹിതരും ദുഃഖപീഡിതരുമായ മനുഷ്യർക്കു വാരാണസിതന്നെ ഗതി! അവിടെ അഞ്ചു തീർത്ഥങ്ങളാണ് പ്രധാനങ്ങൾ: പിശാചമോചനം, ആനന്ദകാനനം, ദശാശ്വമേധം, ലോലാർക്കം, ബിന്ദുമാധവം; അഞ്ചാമത്തേതു മണികർണ്ണിക— മഹാശ്രേഷ്ഠമത്രെ. ഈ ശ്രേഷ്ഠതീർത്ഥങ്ങൾകൊണ്ടും പ്രശസ്തമാകുന്നു അവിമുക്തം. ഇതുതന്നെയാണ് ആ ക്ഷേത്രത്തിന്റെ മാഹാത്മ്യം: ഒരൊററജന്മംകൊണ്ട്, അവിടെ ഉൽകൃഷ്ടമായ മുക്തി കിട്ടുന്നു.'

ദേവൻ ദേവിയോടരുളിച്ചെയ്ത ഈ അവിമുക്തക്ഷേത്രമാഹാത്മ്യമെല്ലാം, ബ്രാഹ്മണരേ, ഭവാന്മാരോടു ഞാൻ പറഞ്ഞു."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, കാശീമാഹാത്മ്യപ്രകരണം, വ്യാസശാപനിവാരണാദികഥനം ഒരുനൂററെൺപത്തഞ്ചാമദ്ധ്യായം.

—:o:—

# ഒരുനൂററെൺപത്താറാമദ്ധ്യായം

ഋഷിമാർ:—"സജ്ജനശ്രേഷ്ഠനായുള്ളോവേ, അവിമുക്തമാഹാത്മ്യം ഭവാൻ ശരിക്കു പറഞ്ഞു; ഇനി, നർമ്മദയുടെ മാഹാത്മ്യം വർണ്ണിക്കുക; അതിങ്കലെ ഓങ്കാരം, കപിലാസംഗമം, * അമരേശം എന്നിവയും പാപനാശനമായ പ്രഭാവമുള്ളതായി പറയുന്നുണ്ടല്ലോ. പണ്ടു പ്രളയകാലത്ത് ആ നർമ്മദ നശിക്കാതിരുന്നതെങ്ങിനെ? ഭഗവാൻ മാർക്കണ്ഡേയനും അന്നു മരിച്ചിരുന്നില്ലെന്നു ഭവാൻ പറകയുണ്ടായല്ലോ. അതെല്ലാം വീണ്ടും വിസ്തരിച്ചുപറയുക."

സൂതൻ:—"ഈ നർമ്മദാമാഹാത്മ്യംതന്നെ, പണ്ടു കാട്ടിൽപ്പാർത്തിരുന്ന മഹാത്മാവായ പാണ്ഡവൻ ധർമ്മപുത്രൻ ഉഗ്രതപോനിരതനും വനനിവാസിയുമായ മാർക്കണ്ഡേയമഹർഷിയോടു ധർമ്മകഥകൾക്കിടയിൽ ചോദിക്കയുണ്ടായി:—"സുവ്രതനായ ബ്രാഹ്മണശ്രേഷ്ഠ, ഇവിടത്തെ പ്രസാദംമൂലം വിവിധധർമ്മങ്ങൾ ഞാൻ ശ്രവിച്ചു; എന്നാൽ, വീണ്ടും ശ്രവിക്കേണമെന്നുണ്ട്. മഹാമുനേ, എങ്ങിനെയാണ് ഈ നർമ്മദാനദി മഹാപുണ്യയാണെന്നു നീളെ കീർത്തിക്കപ്പെട്ടത്? അതെനിക്കു പറഞ്ഞുതരിക.'

* അമരകണ്ടകം.

മാർക്കണ്ഡേയൻ:—*............ഉൽഗതി നൽകും; മഹാരാജാവേ, പുരാണത്തിൽനിന്നു കേട്ടിട്ടുള്ള............;

............ *

കലിംഗരാജ്യത്തിനു പടിഞ്ഞാറ്.........പർവതത്തിനു പുറവും ഭദ്രകോടിയെ പ്രതിഷ്ഠിച്ചിട്ടുണ്ട്; സ്നാനം ചെയ്ത് അവിടെ ഗന്ധമാല്യാനുലേപനങ്ങൾ ചാർത്തിച്ചാൽ തീർച്ചയായും ഭദ്രകോടിയായ ശിവൻ പ്രസാദിക്കും. ........അവനോ അറുപതിനായിരം കൊല്ലം, ദിവ്യഗന്ധങ്ങൾ പൂശി ദിവ്യാഭരണങ്ങളണിഞ്ഞ്, അപ്സരഃപരിവൃതവും സിദ്ധചാരണനിഷേവിതവുമായ സ്വർഗ്ഗത്തിൽ സൽക്കരിക്കപ്പെടും;......

........ബ്രഹ്മചാരിയായി........ആർക്കും ഹിതൈഷിയായി സർവ്വസമാചാരവാനായി യാവനൊരുത്തൻ അവിടെ പ്രാണത്യാഗം ചെയ്യുമോ, അവൻ ദിവ്യഗന്ധാനുലേപനങ്ങളും ദിവ്യ പുഷ്പങ്ങളുമണിഞ്ഞ്, അപ്സരഃപരിവൃതവും സിദ്ധചാരണനിഷേവിതവുമായ സ്വർഗ്ഗത്തിൽ ദേവകളോടൊപ്പം വിഹരിക്കും;........

അമരകണ്ടകത്തിൽവെച്ച്, തീയിൽച്ചാടിയിട്ടോ വിഷം കുടിച്ചിട്ടോ......മരിച്ചാൽ അവന്ന്, ആകാശത്തു വായുവിന്നെന്നപോലെ തിരിച്ചുപോരലില്ല. ...... അമരകണ്ടകത്തിനു പടിഞ്ഞാറു ജ്വാലേശ്വരം എന്നൊരു തീർത്ഥമുണ്ട്; അവിടെ...... .

* * * * * * *

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദേ, നർമ്മദാമാഹാത്മ്യപ്രകരണം,
യുധിഷ്ഠിരമാർക്കണ്ഡേയസംവാദം, നർമ്മദാസ്നാനാദിഫലകഥനം
ഒരുനൂറെറൺപത്താറാമദ്ധ്യായം.

## ഒരുനൂറെറൺപത്തേഴാമദ്ധ്യായം

മാർക്കണ്ഡേയൻ:— ¶......

* പത്മപുരാണം, ആദിഖണ്ഡം പതിനൊന്നാമദ്ധ്യായം, നാരദവാക്യംമുതൽ നോക്കുക. ൩൨-ാം ശ്ലോകത്തിലുള്ള 'ജലേശ്വര'ത്തിനു പകരം ജ്വാലേശ്വരമാണിതിൽ. ൩൭-ാം ശ്ലോകത്തിലുള്ള 'വിശല്യകരണീ' എന്നതു വിശല്യകരണിയാകുന്നു; ൩൭-ം ൩൮-ം ശ്ലോകങ്ങളിലുള്ള 'സ്വർഗ്ഗ'ത്തിനു പകരം രുദ്രലോകമാണിതിൽ. ൩൮-ാം ശ്ലോകത്തിലുള്ള 'നർമ്മദാതടവാസ'ത്തിനു പകരം നർമ്മദാസമുദ്രസംഗമസേവയാണിതിൽ.

¶ പത്മപുരാണം ആദിഖണ്ഡം ൧൨-ാമദ്ധ്യായം നോക്കുക. ൨൯-ാം ശ്ലോകത്തിലുള്ള 'മേറെറാരു മന്ത്രം പ്രയോഗിക്കുക' എന്നതു്, അവരുടെ ബുദ്ധി മറിയ്ക്കുക എന്നാകുന്നു.

. . . . . . . . കിരീട . . . . മാലകളും . . . . . വളകളുമണിഞ്ഞു . . . ശോഭിക്കുന്ന മഹാബലനായ മന്മഥേന്ദ്രൻ ചന്ദ്രകാന്തവജ്രമണിപവിഴങ്ങൾ പതിച്ചതും പന്തിരണ്ടാദിത്യന്മാരുടെ കാന്തിയുള്ളതുമായ സിംഹാസനത്തിൽ ഇരിക്കയായിരുന്നു; അദ്ദേഹം നാരദനെ കണ്ട് എഴുന്നേററു പറഞ്ഞു:—'ദേവർഷേ, ഭവാൻ സ്വാഗതംവന്നവല്ലോ! ദ്വിജോത്തമ, ഞാൻ വഴിപോലെ അഭിവാദ്യംചെയ്ത് അർഗ്ഘ്യപാദ്യങ്ങൾ നൽകുന്നു. ഞാൻ ഏന്തു ചെയ്യേണ്ടും? വളരെനാളായല്ലോ, കണ്ടിട്ട് . . . . .'

. . . . . . . :—'. . . . .'

നാരദൻ:—'. . . . . അവൻ വളരെക്കാലം . . . . . വിഹരിക്കും. അമ്പഴം, വിളാവ്, ലന്ത, കടമ്പ്, ചമ്പകം, അശോകം, പുന്ന, ദേവദാരം, അരയാല്, പേരാല്, കദളി, മാതളം, വേപ്പ്, ഇരിപ്പ മുതലായവയെ, സ്ത്രീ ഉപവസിച്ച് ദാനംചെയ്യണം: വിളാവു നൽകിയാൽ കുചങ്ങൾ വിളാമ്പഴം പോലെയും, കദളി നൽകിയാൽ തുടകൾ കദളിപോലെയുമാകും; അരയാലുകൊടുത്തവൾ വന്ദനീയയാകും; വേപ്പു കൊടുത്തവൾ സുഗന്ധിനിയാകും; ചമ്പകം നൽകിയാൽ ചമ്പകപ്പൂവിന്റെ നിറം സിദ്ധിക്കും; അശോകം നൽകിയാൽ ശോകം നേരിടുകയില്ല; ഇരിപ്പ നൽകിയാൽ വാങ്മാധുര്യമുണ്ടാവും; പേരാലു നൽകിയാൽ അവയവങ്ങൾക്കു മാർദ്ദവം വരും; ലന്ത നൽകിയാൽ സർവ്വസൗഭാഗ്യങ്ങളും കൈവരും. ഇലവ്, കക്കരി, ദ്രവ്യഷഷ്ഠി (?) എന്നിവ നന്നല്ല. ഉപവാസത്തിൽ, കമ്പ്, ഉമ്മത്ത് എന്നിവയുടെ പൂക്കൾകൊണ്ടു പൂജിക്കുക, പചിക്കാത്ത അന്നം ഭക്ഷിക്കുക, പചിച്ചവ ഭക്ഷിയ്ക്കാതിരിക്കുക, കാസ്യം വർജ്ജിക്കുക, സന്ധ്യാസമയത്തു മൌനമനുഷ്ഠിക്കുക, മുമ്പേ ക്ഷേത്രപാലനെ സത്രമും പൂജിക്കുക എന്നിവ ഏതു സ്ത്രീ ചെയ്യുന്നുവോ, ഭദ്രേ, അവളുടെ മുഖത്തുനിന്നു ഭർത്താവു കണ്ണെടുക്കുകയില്ല! അഷ്ടമി, ചതുർത്ഥി, പഞ്ചമി, ദ്വാദശി . . . . . സ്വർഗ്ഗവാസം നേടും; അവർ കലികല്മഷങ്ങളിൽനിന്നും സർവ്വ പാപങ്ങളിൽനിന്നും വേർപെടുന്നു. ഉപവാസനിരതയായ സ്ത്രീയുടെ അടുക്കൽ കാമൻ വരികയില്ല!'

അനൌപമ്യ:—'ബ്രാഹ്മണേന്ദ്ര, എന്റെ പ്രാഗ്ജന്മപുണ്യത്താലാണ് ഇവിടുന്നിവിടെ വന്നതു്! ഞാനൊരു വ്രതം ചോദിക്കുന്നു: മാബലിയുടെ പത്നി, പേർപുകഴ്ന്ന വിന്ധ്യാവലിയുണ്ടല്ലോ; എന്റെ ആ ശൈലൂഷവിന് ഒരിക്കലുമില്ല പ്രീതി; ശൈലൂഷനും എന്നെക്കണ്ടാൽ കണ്ടുകൂടാ! മത്തുസോദരിയായ ചന്ദ്രിനസിയുണ്ടല്ലോ; ആ ചേട്ടയാകട്ടേ, എന്നെക്കാണുമ്പോഴൊക്കെ ചുണ്ടുവിരൽ വിറപ്പിക്കുന്നു! ഈ നിലയിൽ ഞാനെങ്ങിനെ ഭർതൃപ്രീതി നേടും? ഉവർനിലത്ത് ഒരുവിധത്തിലും വിത്തു മുളയ്ക്കുകയില്ലല്ലോ. അവർ ഇന്ന വ്രതംകൊണ്ടു വശത്തായവരെന്ന് ഉപദേശിച്ചുതരിക. ബ്രാഹ്മണശ്രേഷ്ഠ, ഇവിടുത്തെ ദാസിയാണിവൾ!'

നാരദൻ:—'സുമുഖി, ഞാനിപ്പറഞ്ഞ വ്രതം ആചരിച്ചിട്ടത്രേ, പാർവ്വതീദേവി ശിവന്റേയും ലക്ഷ്മി വിഷ്ണുവിന്റേയും സാവിത്രി ബ്രഹ്മാവിന്റേയും അരുന്ധതി വസിഷ്ഠന്റേയും ശരീരത്തോടുചേർന്നതു്. ഇതനുഷ്ഠിച്ചാൽ മതി, ഭവതിയ്ക്കു ഭർത്താവു വശത്താവുന്നതാണു്, ശത്രുക്കൾ ശത്രുക്കളല്ലാതാവും. 'വായനക്കാരേ! സുന്ദരീമണി, ഇതു മനസ്സിലാക്കിയിട്ടു യഥേഷ്ടം ചെയ്തുകൊൾക.'

............: —'............'

നാരദൻ:—'.......: എനിക്കു് എല്ലാസ്സുഖവുമുണ്ടു്; എങ്കൽ പ്രീതിയുണ്ടായാൽ മതി.'

............ തന്മൂലം അവരുടെ ഹൃദയം മങ്ങി; മനസ്സു മറിഞ്ഞുപോയി. മഹാത്മാവായ ബാണന്റെ പുരത്തിൽ ഛിദ്രം കടന്നുകൂടി.

ശ്രീമത്സ്യമഹാപുരാണം, നന്ദമത്സ്യസംവാദം, ബന്ധമഹാമാഹാത്മ്യപ്രകരണം, യുധിഷ്ഠിരമാർക്കണ്ഡേയസംവാദം, ബാണത്രിപുരമർദ്ദനോദ്യോഗം ഒരുനൂററൻപത്തേഴാമദ്ധ്യായം.

———:(0):———



# ഒരുനൂററൻപത്തെട്ടാമദ്ധ്യായം

മാർക്കണ്ഡേയൻ:—* ............: അശ്വിനീദേവകൾ കയറായി; ഇന്ദ്രൻ അല്പുതണ്ടായി; സ്വാമിയുടെ ആജ്ഞയാൽ കുബേരൻ തോരണത്തിൽ സ്ഥിതിചെയ്തു; വലത്തെ...... ......കാലോരം ചക്രങ്ങളിൽ കോടികോടി ദേവകളും ലോകവിശ്രുതരായ ഗന്ധർവ്വരും നിലകൊണ്ടു. ..........

... ........ത്രിപുരത്തിൽ അനേകം ദുർന്നിമിത്തങ്ങൾ, ത്രിപുരത്തെ മുടിപ്പാനുള്ള അന്തകന്മാരെന്നപോലെ ഉണ്ടായിവന്നു. മരംകൊണ്ടുള്ള കതിരകൾ അട്ടഹാസമിടുകയായി. ...... ......

യുഗാന്തത്തിലെന്നപോലെയുള്ള സംവർത്തകമഹാവായുവിനാൽ പടർത്തപ്പെട്ട അഗ്നി ശിരസ്സുകളിൽ പായുകയായി ..........; സർവ്വത്ര വെളിവററ ഹാഹാരവും മുഴങ്ങി, വല്ലായ്മ വളർന്നു. ............ജ്വാലകൾ തിങ്ങേററിട്ടു വൃക്ഷവാടങ്ങളിലും പരാന്തകളിലും ദേവാലയങ്ങളിലുമൊക്കെ കത്തിച്ചെന്നുകയും പല സ്ഥലത്തിൽ കരയുകയും മുറവിടുകയുമായി.

മാതാക്കൾ നയനാന്തീരവുമായി വെന്തടിയുന്നു...............ഉറങ്ങിക്കിടന്നവരും ഉണർന്നവരും അനേകായിരംപേരൊന്നിച്ചു പുത്രരെപ്പുണർന്നുകൊണ്ടു മുപ്പുരാഗ്നിയാൽ ദഹിപ്പിക്കപ്പെടുന്നു.

---

* പത്മപുരാണം, ആദിഖണ്ഡം, ൧൫-ാമദ്ധ്യായം നോക്കുക. ൩൩-ാംശ്ലോകത്തോളമുള്ള പൂർവാലകൾക്കു പാകത്തിലില്ല. ൩൩-ാംശ്ലോകത്തിലെ 'ശൂലിയില്ല' എന്നതിന്റെ സ്ഥാനത്തും തെററുണ്ടെന്നാണിതിൽ.

...... .....: ..............ഒരു വിശാലാക്ഷി പുകമൂലം വിവശയായിട്ടു നിലത്തു പതിച്ചു.........ഒരു കനകരുചിരാംഗി, വീണു കിടന്നിരുന്ന ഭർത്താവിനെ കണ്ടിട്ട്, അയാളുടെ മേൽ വീണു. ഗൃഹത്തിൽ കിടന്നുറങ്ങിയിരുന്ന ഒരു സൂക്ഷ്മപ്രജ്ഞയായ സ്ത്രീ എഴുന്നേററുനിന്നതോടുകൂടി തീജ്വാലയേററു നിലത്തു പതിച്ചു. ഒരു കാതരനായ മാനവൻ വാളേന്തി എഴുന്നേല്ക്കുകയും, തീ തട്ടി നിലംപൊത്തുകയും ഒപ്പം കഴിഞ്ഞു! ഹാരകേയൂരങ്ങളണിഞ്ഞു വെള്ളവസ്ത്രം ധരിച്ചിരുന്ന ഒരു മേഘവർണ്ണയായ സ്ത്രീ കുട്ടിക്ക് അമ്മിഞ്ഞ കൊടുക്കുമ്പോൾ, അവൻ ദഹിക്കുന്നതായി കണ്ടു മേഘശബ്ദത്തിൽ നിലവിളിച്ചു. വജ്രവൈഡൂര്യങ്ങളണിഞ്ഞു ചന്ദ്രനെപ്പോലെ ശോഭിച്ചിരുന്ന ഒരു സുന്ദരി മകരത്തെ പുണർന്നു വിറച്ചുംകൊണ്ടു മറിച്ചുവീണു. മല്ലപ്പൂവിനും മുഴന്തിങ്കൾക്കലയൊത്ത നിറമിയന്ന ഒരുത്തി ഗൃഹത്തിൽ കിടന്നുറങ്ങുകയായിരുന്നു; ഗൃഹത്തിനു തീ പിടിച്ചതിനാൽ അവൾ തീജ്ജ്വാലയേററുണർന്നെഴുന്നേററു; അപ്പോഴേക്കും എല്ലാം കത്തുന്നതായി കണ്ടിട്ട്, 'അയ്യോ, എന്റെ മകനേ!' എന്നിങ്ങനെ, തീയിൽ വെന്ത മകനെ കെട്ടിപ്പുണർന്നു നിലത്തു പതിച്ചു. ബാലാർക്കന്റെ നിറവും ലക്ഷ്മിക്കൊത്ത മുഖശ്രീയുമുള്ള ഒരു സ്ത്രീ പെട്ടെന്നു തീയിൽ വെന്തു നിലത്തടിഞ്ഞു. ഇന്ദ്രനീല..... ..... വീണു. ...... .....:—'.........ലോകത്തിൽ ശത്രുസ്ത്രീകളും അവദ്ധ്യകളാണെന്നു നീ കേട്ടിട്ടില്ലയോ? എന്നാൽ, നിന്റെ ഗുണമോ എല്ലാം ചുട്ടെരിച്ചു മുടിക്കൽ! നിനക്കു സ്ത്രീകളിൽ കനിവില്ല, അലിവില്ല, ദാക്ഷിണ്യമില്ല. ദുഷ്ടന്മാർ പോലും, ഒരു സ്ത്രീ തീയിൽ വെവുന്നതു കണ്ടാൽ ദയ വിചാരിക്കും; ........ഇങ്ങനെയുള്ള നിനക്കു ചുട്ടെരിച്ചു മുടിക്കാം; ദുർവൃത്ത, ഈ സ്ത്രീകളെത്തന്നെയും നിലംപൊത്തിച്ചാൽ നിനക്കെന്തുള്ളു! ദുഷ്ട, കുശലില്ലാത്തവനേ, നാണമററവനേ, ദൗശ്യംകെട്ടവനേ, ദുർവൃത്തനായ പാവക, നീ ദയയില്ലാതെ കുഞ്ഞുങ്ങളെക്കൂടി ചുട്ടു പൊട്ടിക്കുന്നുവല്ലോ!'........:—നിർദ്ദയനായ പാവകൻ ഒരു പൂർവ്വശത്രുവിനെപ്പോലെ ക്രോധിച്ചു ചുട്ടെരിക്കുന്നു.........' ..........:—'.........അതിനാൽ നിങ്ങളെ രക്ഷിപ്പാൻ എനിക്കു തരമില്ല. ശിവന്റെ ക്രോധത്താലാണ് ഞാൻ ഇവിടെ യഥേഷ്ടം കടന്നത്.'

പുരം കത്തുന്നതു കണ്ടിട്ട്, സിംഹാസനാസനനായ തേജസ്സേറിയ ബാണൻ അഭിപ്രായപ്പെട്ടു:—'.........'

ബാണൻ എഴുന്നേററു ത്രിഭുവനേശ്വരലിംഗം തലയിലേററിവെച്ച്, സുഹൃത്തുക്കളെയും വിലയേറിയ രത്നങ്ങളെയും പലതരം സ്ത്രീകളെയും വെടിഞ്ഞ്, വാനത്തെയും ഗമിച്ച്, ത്രൈലോക്യനാഥനായ ശങ്കരന്തിരുവടികളോടുണർത്തിച്ചു:—'മഹാദേവ, അടിയൻ പുരം ഉപേക്ഷിച്ചിരിക്കുന്നു. വേണമെങ്കിൽ, അടിയനെ കൊല്ലാം; ഇവിടുത്തെ പ്രസാദത്താൽ അടിയന്റെ ശിവലിംഗം—അടിയൻ അതിഭക്തിയോടെ പതിവായി പൂജിച്ചു പോരുന്ന ഈ ശിവലിംഗം—നശിക്കാഞ്ഞതാൽ മതി. തിരുമേനിയുടെ കോ

പത്താൽ ഒഴിക്കൽ അടിയന്റെ ദൗർഭാഗ്യമായിട്ടുള്ളതാണ്; ജന്മംതോറും അടിയൻ ഇപ്പാദഭക്തനായി വരണം! പരമേശ്വര തിരുവടിയെ അടിയൻ തോടകവൃത്തത്തിൽ സ്തുതിച്ചുകൊള്ളുന്നു:

ശിവ, ശങ്കര, സർവ്വശരണ്യ, തൊഴാം!
ഭവ, ഭീമ, മഹേശ്വര, ശർവ്വ, തൊഴാം!

... ... ... ... ...
... ... ... ... ...
... ... ... ... ...
... ... ... ... ...
... ... ... ... ...
... ... ... ... ...

അസുരർക്കെതിരാപ്യമൊരാതിരമൂ-
ങ്ങിടിയുന്ന ഭുജം പ്രഥമാനതരം;
തൊഴുതേൻ മുഴക്കതിരൊടിങ്ങടിയൻ;
ചെറുവെൺമതി ചൂടിന ദേവ, തൊഴാം!
ധനപുത്രകളത്രമയാദികളു-
ള്ളടിയന്റെ ഭവത്സ്മരണം ശരണം!
ഭുജഗാധിപമെന്ന വലയ്ക്കകയായ്—
പെരുതാം നരകത്തിലടിഞ്ഞിതിവൻ!
ഒഴിവില്ല പിറപ്പൊലസക്തിയു;-മി-
ങ്ങഴിയുന്ന മുറുക്കകിലും സ്വകൃതം;
അലിവും മതിവിഭ്രമവും ഭയവും
അടയുന്ന മദീയ കുചേഷ്ടകളെ.'

...............ദേവദേവൻ അവനു വീണ്ടും വരം നൽകി:—'നീ ക്ഷയവും നാശവുമില്ലാതെ, കർമ്മങ്ങളും ഭയം നേരിടാതെ, ലോകത്തിൽ സഞ്ചരിച്ചുകൊൾക.' പിന്നെ മഹാത്മാവായ ശ്രീദൻ..........രക്ഷിച്ചു..........

..........അതിന്റെ ദിവ്യജാലകം മേല്പോട്ട് ആകാശത്തെയുല്ലംഘിച്ചു;.......അവിടെ സൂര്യഗ്രഹണത്തിൽ ശിവനെ ദർശിച്ചാൽ സ്വർഗ്ഗം കിട്ടും; ബ്രഹ്മഹത്യ നീങ്ങും. ഇങ്ങനെ എല്ലാപ്പുണ്യവുമുള്ള അമരകണ്ടകഗിരിയെ മനസ്സുകൊണ്ടു സ്മരിച്ചാൽത്തന്നെ നൂറു ചാന്ദ്രായണമായി! മൂന്നു ലോകത്തും പുകഴ്പ്പെട്ടതാകുന്നു, പലതരം തരുലതകൾ ചൂഴ്ന്നതും പലതരം പുഷ്പങ്ങളാൽ വിലസുന്നതും വ്യാഘ്രാദി മൃഗഗണങ്ങൾ നിറഞ്ഞതുമായ ഈ അമരകണ്ടകമഹാപർവ്വതം. അതിങ്കൽ പരമേശ്വരൻ തിരുവടി പാർവ്വതിയോടൊന്നിച്ചു വാണരുളുന്നു. ബ്രഹ്മാവ്, വിഷ്ണു, ഇന്ദ്രൻ, സിദ്ധർ, ഗന്ധർവ്വർ, വിദ്യാധരർ, കിന്നരർ, യക്ഷർ, ഋഷിമാർ എന്നിവരും

മാർക്കണ്ഡേയൻ:—'ശൂലഭേദമെന്നു പുകഴ്ന്ന മഹാപുണ്യമായ തീർത്ഥത്തിൽ സ്നാനംചെയ്തു ദേവനെ പൂജിച്ചാൽ ആയിരം പശുദാനത്തിന്റെ ഫലം കിട്ടും............ പിന്നെ ഭീമേശ്വരത്തുപോകണം; നാരദേശ്വരം, ഒന്നുള്ളം തേനൊഴുകുന്ന ആദിത്യേശ്വരം, നന്ദികേശ്വരം, വരുണേശ്വരം, സ്വർണ്ണേശ്വരം എന്നീ അഞ്ചു മഹാപുണ്യക്ഷേത്രങ്ങൾ ദർശിച്ചാൽ സർവ്വതീർത്ഥങ്ങളുടേയും ഫലം കിട്ടും; ജന്മം സഫലമാവും. അവിടെനിന്നു ദുർമ്മുഖന്മാരായ—അസുരന്മാരെ മോഹിപ്പിച്ചേടം—ആയ കോടിതീർത്ഥത്തിൽ പോകണം. കൊല്ലപ്പെട്ട ബലദൃപ്തരായ ദാനവന്മാരുടെ തലകൾ ദേവന്മാരെല്ലാവരുംകൂടി വരുന്നിടത്തു; അവർ അവിടെ ശൂലപാണിയെ പ്രതിഷ്ഠിപ്പിട്ടുണ്ട്; ........... നെയ്യും ക്ഷൗമുകയും സേവിച്ച്, ഒരു കത്തുന്ന വിളക്ക തലയിൽവെച്ചു തീർത്ഥം വലത്തുവെച്ചവൻ പുത്രകാമനായി രാജാവായി ഭവിക്കും. അവിടെവെച്ചു മരിച്ചാൽ ശിവസാരൂപ്യം കിട്ടും; വീണ്ടും ജനിക്കുക രാജാവായിട്ടായിരിക്കും; രാജ്യം വരെ സ്വർഗ്ഗവും പ്രാപിക്കും. ത്രയോദശിയിൽ ബൃഹന്നേത്രതീർത്ഥം ദർശിക്കണം; അവിടെ സ്നാനംചെയ്താൽ മതി......... കിട്ടാൻ.

............പൈപ, ചെരിപ്പ്, കട, നെയ്യ്, കരിമ്പടം എന്നിവ..........
........... അവിടത്തെ പഞ്ചക്ഷേത്രങ്ങൾ ദർശിച്ചാൽ മതി ബ്രഹ്മഹത്യ നീങ്ങാൻ.............അവിടെനിന്നു...........ഋഷിതീർത്ഥത്തിൽ ചെന്നു സ്നാനംചെയ്താൽ ആയിരം പശുദാനത്തിന്റെ ഫലം കിട്ടും. പിന്നെ, പഞ്ച................സ്വഹിക്കാം. അവിടെനിന്ന്, പണ്ട് അമരന്മാരാൽ പ്രതിഷ്ഠിതമായ അമരകണ്ടകത്തിൽ പോയി, കളിക്കുക മാത്രം ചെയ്തവൻ ശിവലോകത്തു സൽക്കരിക്കപ്പെടും.

പിന്നെ ഋണതീർത്ഥത്തിൽ പോവുക; എന്നാൽ ഋണ(കട)മെല്ലാം വീട്ടും. അവിടെനിന്നു വടേശ്വരനെ........ . .........എല്ലാ ദുഃഖവും ശമിക്കും. പിന്നെ ശ്രേഷ്ഠമായ സംഗമത്തിൽ പോയി കുളിച്ചു മഹാദേവനെ പൂജിച്ചാൽ സിദ്ധി കിട്ടും. പിന്നെ സോമതീർത്ഥത്തിൽ.............. .

പിന്നെ, കർക്കോടകേശ്വരമെന്ന സുരേശ്വരത്തു പോകണം: അവിടെ പുണ്യദിവസത്തിൽ തീർച്ചയായും ഗംഗ വരുന്നുണ്ടു. അവിടെ നിന്നു നന്ദിതീർത്ഥത്തിൽ...........പിന്നെ ദീപേശ്വരത്ത്, വ്യാസതീർത്ഥമായ തപോവനത്തിൽപ്പോകണം: ഇവിടെവെച്ചത്രെ,.............. ആ തീർത്ഥം..... നൽകും:. അടിത്തട്ടോടുകൂടിയ ഒരു വിളക്ക്, ഞാൻ പുറവി കത്തിച്ചുവെച്ചവനാകട്ടെ, എന്നെന്നും അതുപോലെ വിഹരിക്കും. ............ഏരണ്ഡീനർമ്മദകൾ കൂടിച്ചേരുന്നേടത്തു വെള്ളത്തിലിറങ്ങി മണ്ണെടുത്തു തലയിൽവെച്ചാൽ എല്ലാ ദോഷവും വിട്ടൊഴിയും ...........

പിന്നീട് സുവർണ്ണശിലത്തിൽ ..........പിന്നെ സംഗമേശ്വരത്തു പോവുക; ദേവകളാലെല്ലാം വന്ദിതമായ അതിങ്കൽ സ്നാനംചെയ്താൽ തന്നെ തീർച്ചയായും ഇന്ദ്രപദം ലഭിക്കും. പിന്നെ സർവ്വപാപഹരമായ

കോടിതീർത്ഥത്തിൽ പോയി കുളിച്ചുവന്നു രാജ്യം കിട്ടും; ആ തീർത്ഥത്തിൽ ചെന്നു വല്ല ദാനവും ചെയ്താൽ, അതിന്റെ പ്രഭാവത്താൽ കോടിമടങ്ങു ഫലം കിട്ടും. അതിൽ ഒരു സ്ത്രീ സ്നാനംചെയ്യുന്നതായാൽ,...........ഭാമയും. പിന്നെ അംഗാരേശ്വരത്തു പോയി മനസ്സടക്കി വിശുദ്ധനായി സ്നാനംചെയ്യുവൻ എന്നെന്നും സുഖിച്ചിരിക്കും............

............ നർമ്മദേശ്വരംപോലുള്ള ഒരു തീർത്ഥം ഉണ്ടായിട്ടില്ല ഉണ്ടാകയുമില്ല; അതിൽ സ്നാനംചെയ്താൽ അശ്വമേധഫലം കിട്ടും. നർമ്മദയുടെ തെക്കേത്തീരത്തു സംഗമേശ്വരത്തു സ്നാനംചെയ്യുവൻ സർവ്വ യജ്ഞങ്ങളുടെയും ഫലം നേടും; അവൻ ഭൂമിയിൽ, ലക്ഷണംതികഞ്ഞു ആരോഗ്യശാലിയായ ഒരു രാജാവായി വരും.

നർമ്മദയുടെ വടക്കേക്കരയ്ക്കു, ആദിത്യായതനം എന്നൊരു പരമശോഭനമായ ദിവ്യതീർത്ഥം മഹേശ്വരനാൽ അരുളിച്ചെയ്യപ്പെട്ടിട്ടുണ്ട്: അതിങ്കൽവെച്ചു ദാനംചെയ്യുന്നതു തൽപ്രഭാവത്താൽ അക്ഷയമായിരിക്കും; ദരിദ്രർ,...........എന്നിവർ പാപമെല്ലാമൊഴിഞ്ഞു സൂര്യലോകം പ്രാപിക്കകയും ചെയ്യും. മാഘമാസത്തിലെ ശുക്ലസപ്തമിയാൽ...........ഉപവാസംചെയ്യുവൻ മൂകത്വം ആന്ധ്യം...............



......... ........; അവിടെ ഒരു രാവുപവസിച്ചാൽ വിഷ്ണു പ്രസാദിക്കും; ബ്രഹ്മഹത്യപോലും വിട്ടൊഴിയും. അവിടെനിന്ന് ഉത്തമമായ താപേശ്വരത്തു പോകണം: വേടനെപ്പേടിച്ചു പാഞ്ഞ ഒരു മാൻപേട അവിടെ തീർത്ഥജലത്തിൽ ചാടിയതോടുകൂടി, വാനിലേയ്ക്കു ഗമിക്കുകയുണ്ടായി! വേടൻ അതുകണ്ടു അത്യന്തം അത്ഭുതപ്പെട്ടു. അതിനാൽ, താപേശ്വരംപോലെ ഒരു തീർത്ഥം ഉണ്ടായിട്ടില്ല, ഉണ്ടാകയുമില്ല! പിന്നെ അമോഹകമെന്ന ബ്രഹ്മതീർത്ഥത്തിൽ പോയി........... .

............ അരയോജന ചുററളവുണ്ടു ക്ഷേത്രത്തിന്; ആ തീർത്ഥത്തിൽ.................സുഖിക്കും. മഹാരാജാവേ, അഗ്നി, യമൻ, കാമൻ, വായു എന്നിവർ അവിടെ തപസ്സു ചെയ്തിട്ടാണു പരമസിദ്ധി നേടിയതു്. ..................പിണ്ഡം വെയ്ക്കും വേണ്ടതു്. അങ്കോലത്തിന്റെ ചുവട്ടിൽവെച്ചു ത്ര്യംബകമന്ത്രം ജപിച്ചു പാകംചെയ്ത ചോറുകൊണ്ടു വേണം യഥാവിധി പിണ്ഡംവെയ്ക്കുക; എന്നാൽ, സൂര്യചന്ദ്രന്മാരുള്ളേടത്തോളം കാലം പിതൃക്കൾ സംതൃപ്തരായി വാഴും. പുരുഷനോ സ്ത്രീയോ ഉത്തരായണകാലത്തു ശുദ്ധിയോടെ ക്ഷേത്രത്തിൽ വസിച്ചു രാവിലെ സിദ്ധേശ്വരദേവനെ നൈകൊണ്ടഭിഷേചിച്ചു പൂജിക്കണം; എന്നാൽ കിട്ടുന്ന ഗതി സർവ്വയജ്ഞങ്ങൾകൊണ്ടും കിട്ടുന്നതല്ല! വീണ്ടും ജനിച്ചാൽ, രൂപസൗഭാഗ്യശാലിയും ആഴിവരെയുള്ള ഊഴിക്കധിപനുമായി വരും.

ക്ഷേത്രപാലനേയും—മഹാബലനായ ദണ്ഡപാണിയേയും—കണ്ണകണ്ഡലതീർത്ഥത്തെയും ദർശിക്കാഞ്ഞാൽ തീർത്ഥയാത്ര പാഴായിപ്പോകും.

തീർത്ഥത്തിന്ന് ഇത്രയും ഫലമുള്ളതറിഞ്ഞിട്ട് ദേവകളെല്ലാവരും വന്നു കുസുമവർഷം ചെയ്യാറുണ്ട്; അതിനാലത്രെ, കുസുമശേഖരമെന്ന പേര്.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, നർമ്മദാമാഹാത്മ്യപ്രകരണം,
യുധിഷ്ഠിരമാർക്കണ്ഡേയസംവാദം, നർമ്മദാതടത്തിലെ നാനാതീർത്ഥവർണ്ണനം
ഒരുനൂററിത്തൊണ്ണൂററൊന്നാമദ്ധ്യായം.

———(൦)———

# ഒരുനൂററിത്തൊണ്ണൂററിരണ്ടാമദ്ധ്യായം

മാർക്കണ്ഡേയൻ:— * അവിടെനിന്ന്, ദേവാസുരപ്പോരിൽ തോൽവിപെട്ട വിഷ്ണു ഹുങ്കാരംകൊണ്ടുതന്നെ മഹാബലപരാക്രമരായ ദാനവരെ നശിപ്പിച്ച ശുക്ലതീർത്ഥത്തിലേയ്ക്കു പോകണം. .................. :

.................. .'

ശിവൻ:—'.................. മനു, അത്രി, കശ്യപൻ, യാജ്ഞവൽക്യൻ, ശുക്രൻ, അംഗിരസ്സ് ..................എന്നിവർ ധർമ്മത്തിനുവേണ്ടി സൂര്യഗ്രഹണത്തിൽ ഗംഗ, കനഖലം, പ്രയാഗം, പുഷ്കരം, ഗയ, മഹാപുണ്യമായ കുരുക്ഷേത്രം എന്നിവയെ സേവിക്കുന്നു; ശുക്ലതീർത്ഥമാകട്ടെ.............. . ദർശനം,..................തപസ്സ്, ജപം, ഹോമം.................. . ചാണക്യൻ എന്ന രാജർഷി അവിടെവെച്ചത്രെ സിദ്ധി നേടിയത്. ആ ക്ഷേത്രമണ്ഡലത്തിന് ഒരു യോജന ചുററളവുണ്ട്. സർവ്വപാപഹരമായ ശുക്ലതീർത്ഥത്തിലെ ഒരു വൃക്ഷത്തിന്റെ തല കണ്ടാൽ ബ്രഹ്മഹത്യ നീങ്ങും; നിലം കണ്ടാൽ ഭ്രൂണഹത്യ നീങ്ങും! മഹേശ്വ,..................വസിക്കുന്നുണ്ട്; വൈശാഖചൈത്രകൃഷ്ണചതുർദ്ദശികളിൽ.............. . ദേവഗന്ധർവ്വസിദ്ധവിദ്യാധരന്മാരും, ദൈത്യദാനവരും, നാഗരാജന്മാരും, ഗണങ്ങളും............ .'

.................. . തപസ്സ് ..................എന്നിവകൊണ്ടൊന്നും, § മാഹേശ്വരപൂജനത്താലുള്ള ഗുണം കിട്ടുകയില്ല. ............ . ശുക്ലതീർത്ഥത്തിൽ കുളിച്ചു വൃഷഭധ്വജനെ പൂജിച്ചു കപാലപൂരണം (?) ചെയ്താൽ മഹേശ്വരൻ പ്രസാദിക്കും; അർദ്ധനാരീശ്വരനായ ദേവനെ പടത്തിലെഴുതിക്കണം; ശംഖതൂര്യനിർഘോഷങ്ങളും ബ്രാഹ്മണോത്തമരുടെ വേദഘോഷങ്ങളും പാട്ടും കൂത്തും ഒരുമായി രാത്രിയിൽ ഉറക്കമിളയ്ക്കുക; രാവിലെ വീണ്ടും ശുക്ലതീർത്ഥത്തിൽ സ്നാനം കഴിച്ചു ദേവനെ പൂജിച്ച്, ശിവവ്രതനിര

* പത്മപുരാണം, ആദിഖണ്ഡം, ൪൯-ാമദ്ധ്യായം നോക്കുക. ഒന്നാംശ്ലോകത്തിൽ, 'തലക്കരൻ' എന്നതു നശ്ചരം വെള്ളംകൊണ്ട് എന്നു ചേർക്കണം. 'ശുക്ലതീർത്ഥംപോലെ' എന്നുള്ളതു ശുക്ലതീർത്ഥത്തിൽ മീതെ എന്നാക്കുക. 'ദേവലോക'ത്തിൽ എന്നുള്ളതിനു പകരം ശിവലോകത്തിൽ എന്നാണിതിൽ. 'ജ്യേഷ്ഠ'ത്തിന്റെ വലാരമുള്ള പൌർണ്ണമാസിയാണ്.

§ ശുക്ലതീർത്ഥപ്രതിഷ്ഠിതനായ ശിവൻ.

തരും വിശുദ്ധാത്മമായ ആചാര്യന്മാരെ ഊട്ടി, യഥാശക്തി, പിശുക്കു പിടിക്കാതെ ദക്ഷിണയും നൽകുക; പിന്നെ പ്രദക്ഷിണംവെച്ചു............... .

ശ്രീമൽസ്കന്ദമഹാപുരാണേ, ധനമൽസ്യസാരോദ്ധാരം, തത്തന്മാഹാത്മ്യപ്രകരണം, യുധിഷ്ഠിരമാർക്കണ്ഡേയസംവാദം, ശുക്ലതീർത്ഥമാഹാത്മ്യകഥനം
ഒരുനൂററിത്തൊണ്ണൂററിരണ്ടാമദ്ധ്യായം.

———(൦)———

# ഒരുനൂററിത്തൊണ്ണൂററിമൂന്നാമദ്ധ്യായം

——

മാർക്കണ്ഡേയൻ:— * ................ ആ തീർത്ഥത്തിൽ ആരുടെ അസ്ഥി നിക്ഷേപിക്കുമോ, അവന്റെ പാപമെല്ലാം നശിക്കും; പുനർജ്ജന്മത്തിൽ സൌന്ദര്യവും ലഭിക്കും. പിന്നെ ഗോതീർത്ഥം പുക്കാൽ സർവ്വപാപങ്ങളും നീങ്ങും. ............. അംഗാരകചതുർത്ഥിയിൽ ശിവനെ ഭക്തിപൂർവ്വം പൂജിച്ചു................ ............പുഷ്പകവിമാനത്തിലൂടെ ശിവലോകമോ മററഭീഷ്ടലോകമോ പ്രാപിച്ചു............... .

............. . ഗംഗേശ്വരത്തിനടുക്കലുള്ള ഗംഗാമുഖത്തിൽ ........... ചെയ്തുവന്ന ജനിച്ചു മുതൽക്കുള്ള പാപമെല്ലാം നീങ്ങി, ശിവലോകം പൂകാം; സംശയമില്ല. വിശേഷദിവസത്തിൽ അവിടെ സ്നാനംചെയ്തു പിതൃക്കളെ തൃപ്തിപ്പെടുത്തിയാൽ അശ്വമേധഫലം കിട്ടും; ................ .

ദശാശ്വമേധത്തിനടുത്തു പടിഞ്ഞാറുവശത്ത് ............സേവിച്ചിരുന്നു; അദ്ദേഹം ഒരു മൺപുററിനാൽ മൂടപ്പെടുകയും പക്ഷികൾക്കു പാർപ്പിടമായിത്തീരുകയും ചെയ്തു. ......... .

................. .

ശിവൻ:—'ഇതാ, ഈ പ്രാവു കൊത്തിയുടച്ചു ബ്രാഹ്മണനെ നിലത്തു വീഴിക്കുക.'

............. . .........:—'എടാ ദുഷ്ടമേ, ................? ഇതാ, നിന്നെ ഞാൻ എന്റെ കോപത്തിനിരയാക്കുന്നുണ്ട്!'................

...................

............ചെരിപ്പ്, കുട, അന്നം, സ്വർണ്ണം.........സൂര്യഗ്രഹണത്തിൽ വല്ലതും ദാനംചെയ്താൽ അതും അക്ഷയമായിരിക്കും. സൂര്യചന്ദ്രഗ്രഹണങ്ങളിൽ അനേകങ്ങളായ സാരോദ്ധാരം പുണ്യഫലത്തെ നല്കുമോ, അതു മുഴുവൻ ശുക്ലതീർത്ഥത്തിലും തീർച്ചതന്നെ! യുധിഷ്ഠിര, എല്ലാദാനങ്ങൾക്കും യജ്ഞങ്ങൾക്കും ധ്യാനതപസ്സുകൾക്കും ക്ഷയമുണ്ട്; ശുക്ലതീർത്ഥത്തിൽ ചെയ്ത തപസ്സിന്നാ

* പത്മപുരാണം ആദിഖണ്ഡം, ൯൦-ാമദ്ധ്യായം നോക്കുക. 'നരകം' എന്നുള്ളതിന്നു പകരം അനരകമെന്നിതിൽ! ഒന്നു-ാം ശ്ലോകത്തിലുള്ള 'ഗണേശ്വരം' ഗംഗേശ്വരമാണിതിൽ; 'കെട്ടുക' എന്നതിന്നു മുമ്പിൽ അവയ്ക്കുള്ളതു എന്നു മാത്രം. ൪൭-ാം ശ്ലോകത്തിലുള്ള 'ഏരണ്ഡി' ഐരണ്ഡിയാകുക; 'ശുക്ലാഷ്ടമി'യ്ക്കു പകരം ശുക്ലചതുർദ്ദശിയാണിതിൽ; 'ശരിക്കുണ്ട്' എന്നു, ഒരു ദിവ്യോപവാസം എന്നാകുന്നു; 'ഇന്ദ്രലോക'ത്തിന്നു പകരം രുദ്രലോകമാണിതിൽ.

കട്ടെ, ക്ഷയമില്ല! കഠിനതപസ്സിനാൽ തിരുവുള്ളം തെളിഞ്ഞ മഹേശ്വരൻ ഭൃഗുതീർത്ഥത്തിൽ സാന്നിദ്ധ്യം അരുളിച്ചെയ്തിട്ടുണ്ടല്ലോ; മഹേശ്വരപ്രസാദത്താൽ മൂന്നു ലോകത്തും പുകഴ്ത്തപ്പെട്ടതാകുന്നു, ശ്രേഷ്ഠമായ ഭൃഗുതീർത്ഥം. നരേന്ദ്ര, വിഷ്ണുമായയാൽ മയങ്ങുന്നതുകൊണ്ടത്രെ, മനുഷ്യർ നർമ്മദയിലെ ദിവ്യമായ ഭൃഗുതീർത്ഥം സ്മരിക്കാത്തതു്. ഭൃഗുതീർത്ഥത്തിന്റെ മാഹാത്മ്യം എവിടെയെങ്കിലും വെച്ചു ശ്രവിച്ചാൽ, പാപമെല്ലാം നീങ്ങി ശിവലോകം പ്രാപിക്കാം.

അവിടെനിന്നു ഗൗതമേശ്വരത്തേയ്ക്കു പോകണം. ...........

അവിടെനിന്നു ശ്രേഷ്ഠമായ ഹംസതീർത്ഥത്തിൽപ്പോകണം; മഹാരാജാവേ ഹംസർ (സന്യാസിമാർ) മുക്തരായി മേല്പോട്ടു പറന്ന സ്ഥലമാണതു്. പിന്നീടു വരാഹമൂർത്തിയായ...........പൂകം. തദനന്തരം ചന്ദ്രതീർത്ഥത്തിൽച്ചെല്ലണം, വിശേഷിച്ചും പൗർണ്ണമാസിയിൽ, സ്നാനം ചെയ്യുവൻ ചന്ദ്രലോകത്തു സൽക്കരിക്കപ്പെടും. തെക്കേക്കരയ്ക്കു കന്യാതീർത്ഥമെന്നൊന്നുണ്ടു്. ശുക്ലതൃതീയയിൽ അതിൽ സ്നാനംചെയ്തു് ഈശാനനെ തൊഴുതാൽ മഹേശ്വരൻ പ്രസാദിക്കും. [രണ്ടു ശ്ലോകം, അർത്ഥസാംഗത്യം കാണായ്കയാൽ വിട്ടിരിക്കുന്നു]...... ....... .

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, നർമ്മദാമാഹാത്മ്യപ്രകരണം,
യുധിഷ്ഠിരമാർക്കണ്ഡേയസംവാദം, അനേകതീർത്ഥമാഹാത്മ്യകഥനം
ഒരുനൂററിത്തൊണ്ണൂററിമൂന്നാമദ്ധ്യായം.

——(൦)——

# ഒരുനൂററിത്തൊണ്ണൂററിനാലാമദ്ധ്യായം

മാർക്കണ്ഡേയൻ:—* ...........

. . . . . . അവരിൽ പ്രസാദിച്ചു പരമേശ്വരൻ ദണ്ഡിരൂപം ധരിച്ചു്, വികൃതവേഷസ്വരൂപനായ ബ്രഹ്മചാരിയായിട്ടെഴുന്നള്ളി വന്നു്, 'കന്യകമാരെത്തരിക' എന്നു ഋഷിയോടു കന്യകമാരെ വരിച്ചു. ആ ഋഷികന്യാതീർത്ഥത്തിൽ സ്നാനംചെയ്താൽ സർവ്വപാപങ്ങളും നീങ്ങും. പിന്നെ സ്വർണ്ണബിന്ദു എന്ന തീർത്ഥത്തിൽ ചെന്നു സ്നാനം ചെയ്താൽ ദുർഗ്ഗതി നേരിടുകയില്ല...........ആ തീർത്ഥത്തിൽ വെച്ചു് ഒരു പശുവിനെ നൽകി, തേൻ ചേർത്ത പായസവും പലതരം ഭക്ഷ്യങ്ങളും യഥാശക്തി ബ്രാഹ്മണരെ ഊട്ടിയാൽ, അതെല്ലാം തീർത്ഥപ്രഭാവത്താൽ കോടിമടങ്ങായി വരും.

* പത്മപുരാണം, ആദിഖണ്ഡം ൨൨-ാമദ്ധ്യായം നോക്കുക. ൪൨-ാംപുറത്തുള്ള 'വിഹംഗേശ്വരം' ആകാശേശ്വരമായിട്ടാണിതിൽ കാണുന്നതു്. ൪൨-ാംപുറത്തുള്ള 'ക്രതുതീർത്ഥ'ത്തിനു പകരം കണ്വതീർത്ഥമാണിതിൽ; 'ത്രിദശജ്യോതി'യുടെ സ്ഥാനത്തു ത്രിദശജ്യോതിയുമാണു്; 'ശാകല്യത'ത്തിനു പകരം ശക്രതീർത്ഥമാണിതിൽ. 'ആരുമടങ്ങു' പത്തു മടങ്ങാണു്. ൪൩-ാംപുറത്തുള്ള 'അടവീതീർത്ഥം' ആത്മാധിതീർത്ഥമാണിതിൽ. 'ഋഷിതീർത്ഥം' സ്ത്രീതീർത്ഥമാണു്. ൪൪-ാംപുറത്തു 'തിര്യഗ്യോനി പൂകുകയുമില്ല' എന്നുള്ളതിനു പകരം പ്രിയവിയോഗമനുഭവിക്കുകയുമില്ല എന്നാണിതിൽ.

നർമ്മദാജലം സേവിച്ച്, വൃഷഭധ്വജനെ പൂജിച്ചുവന്നു മുക്തി നേരിടുന്നതല്ല; അവൻ ഹംസവിമാനത്തിലൂടെ രുദ്രലോകത്തു ചെന്ന്,.............സുഖിച്ചു വാഴും. ..............

..............സ്വർഗ്ഗദ്വാരത്തെ തുറന്നതുന്ന...........പരമേശ്വരലോകം പ്രാപിക്കും. വിമലേശ്വരത്തിൻ മീതെ ഒരു തീർത്ഥം ഉണ്ടായിട്ടില്ല, ഉണ്ടാകയുമില്ല! അതിങ്കൽ ഉപവാസം ചെയ്തു വിമലേശ്വരനെ ദർശിച്ചവർ ഏഴു ജന്മങ്ങളിലെ പാപം നീങ്ങി ശിവലോകമടയും. പിന്നെ കരശികീതീർത്ഥത്തിൽച്ചെന്നു സ്നാനംചെയ്ത് ഒരു രാവു മനസ്സടക്കി ഉപവസിക്കുക;..........സാഗരേശ്വരം ദർശിച്ചാൽ സർവ്വതീർത്ഥങ്ങളിലും കുളിച്ചു കഴിഞ്ഞു; അതിങ്കൽ ഒരു യോജനയ്ക്കുള്ളിൽ ശിവൻ വാണരുളുന്നുണ്ട്; തന്തിരുവടിയെ ദർശിച്ചവൻ എല്ലാത്തീർത്ഥങ്ങളും ദർശിച്ചുകഴിഞ്ഞു! അവൻ പാപമെല്ലാം വേർപെട്ട ശിവസന്നിധിയണയും.

നർമ്മസമുദ്രസംഗമം മുതൽ അമരകണ്ടകംവരെയുള്ള സ്ഥലത്തു പത്തുകോടി തീർത്ഥങ്ങളുണ്ടത്രേ. ഒരു തീർത്ഥത്തിൽ നിന്നു മററതീർത്ഥംവരെയുള്ള ഇടയിൽ കോടി കോടി മഹർഷിമാർ നിവസിക്കുന്നു. അതിനാൽ, അഗ്നിഹോത്രികളും ജ്ഞാനികളും ധ്യാനനിരതരുമായിട്ടുള്ളവരാലെല്ലാം സേവിക്കപ്പെട്ടതും അഭീഷ്ടപ്രദയുമാകുന്നു നർമ്മദ.

..........നർമ്മദയുടെയും ശിവന്റെയും മാർക്കണ്ഡേയമഹർഷിയുടെയും പ്രസാദവും സിദ്ധിക്കും. മുച്ചിട്ട്...........'

ശ്രീമത് സ്മൃതിഹാപുരാണം, മന്ത്രമത്സ്യസംവാദം, നർമ്മദാമാഹാത്മ്യപ്രകരണം,
യുധിഷ്ഠിരമാർക്കണ്ഡേയസംവാദം, സാഗരേശ്വരാദിതീർത്ഥമാഹാത്മ്യകഥനം
ഒരുനൂററിതൊണ്ണൂററിനാലാമദ്ധ്യായം.

# ഒരുനൂററിതൊണ്ണൂററഞ്ചാമദ്ധ്യായം

സൂതൻ:—ഇങ്ങനെ ഓംകാരവർണ്ണനം ശ്രവിച്ചതിന്നു ശേഷം, ആ മഹാരാജാവ്, നീർവടിൽ മേവുന്ന മത്സ്യരൂപിയായ ദേവേശ്വരനോടപേക്ഷിച്ചു:—'സ്വാമിൻ, ഋഷിമാരുടെ നാമം, ഗോത്രം, വംശോല്പത്തി, തല്വന്മാരുടെ താരതമ്യം എന്നിവ വിസ്തരിച്ചരുളിച്ചെയ്താലും. ഋഷിമാരെ സ്വായംഭുവമന്വന്തരത്തിൽ മഹാദേവൻ ശപിക്കയുണ്ടായല്ലോ; അവർ വൈവസ്വതമന്വന്തരത്തിൽ ജനിച്ചതെങ്ങനെ? ദക്ഷപുത്രിമാരുടെ സന്താനങ്ങളും, ഋഷിവംശം, ഭൃഗുവംശവർണ്ണനം എന്നിവയും പറഞ്ഞുതരിക.'

മത്സ്യം:—'രാജാവേ, പണ്ടു വൈവസ്വതമന്വന്തരം വന്നപ്പോഴത്തെ ചരിത്രം പറയാം: മഹാദേവന്റെ ശാപത്താൽ സ്വയം ദേഹത്യാഗംചെയ്ത ഋഷിമാർ മഹാത്മാവായ പരമേഷ്ഠിയുടെ ശുക്ലം സ്രവിച്ചതിൽനിന്നത്രേ സംജാതരായത്. ദേവമാതാക്കളെയും ദേവപത്നിമാരെയും കണ്ടിട്ടു

ബ്രഹ്മാവിന്റെ ശുക്ലം സ്ഖലിച്ചുപോയി; അത് അദ്ദേഹം അഗ്നിയിൽ ഹോമിച്ചു; അഗ്നിയിൽനിന്ന് ഋഷിമാർ ജനിച്ചു: തേജസ്സിൽനിന്ന് തപോനിധിയായ ഭൃഗു; അംഗാരത്തിൽ (കനലിൽ)നിന്ന് അംഗിരസ്സ്; അർച്ചിസ്സിൽ (ജ്വാലയിൽ) നിന്ന് അത്രി; മരീചി(രശ്മി)യിൽനിന്ന്, തപസ്സേറിയ മരീചി; കേശത്തിൽനിന്ന് പുലസ്ത്യൻ; കേശപ്രവാഹത്തിൽനിന്ന് പുലഹൻ; വസുമദ്ധ്യത്തിൽനിന്ന് വസിഷ്ഠൻ.

ഭൃഗു പുലോമപുത്രിയായ ദിവ്യസ്ത്രീയെ വേളി കഴിച്ചു. ആ ഭാര്യയിൽ അദ്ദേഹത്തിന് യാജ്ഞികന്മാരായ പന്ത്രണ്ടു പുത്രന്മാരുണ്ടായി: ഭുവനൻ, ഭൗവനൻ, സുജന്യൻ, സുജനൻ, ക്രതു, വസു, മൂർദ്ധാവ്, ത്യാജ്യൻ, വസുദൻ, പ്രഭവൻ, അവ്യയൻ, ദക്ഷൻ. ഈ പന്ത്രണ്ടു പേരും ദേവന്മാരാണ്. ഇവരുടെ അനുജന്മാരായി പൗലോമിയിൽ മഹാഭാഗന്മാരായ ച്യവനൻ, ആപ്നുവാനൻ മുതലായ ബ്രാഹ്മണരും പിറന്നു.

ആപ്നുവാനന്റെ മകൻ, ഔർവൻ; ഔർവന്റെ പുത്രൻ ജമദഗ്നി. ഔർവൻ മഹാത്മാക്കളായ ഭാർഗ്ഗവരിൽ ഗോത്രകർത്താവത്രെ. ഉജ്ജ്വലതേജസ്സുകളായ ഭൃഗുഗോത്രകർത്താക്കളെ ഞാൻ പറയാം: ഭൃഗു, ച്യവനൻ, ആപ്നവാനൻ, ഔർവൻ, ജമദഗ്നി, വാത്സ്യൻ, ദണ്ഡി, നഡായനൻ, വൈഗായനൻ, വീതിഹവ്യൻ, പൈലൻ, ശൗനകൻ, ശൗനകായനൻ, ജീവന്തി, കാംബോജൻ, പാർഷ്ണി, വൈഹീനരി, വിരൂപാക്ഷൻ, രൗഹിത്യായനി, വൈശ്വാനരി, നീലൻ, ലുബ്ധൻ, സാവർണ്ണികൻ, വിഷ്ണു, പൗരൻ, ബാലാകി, ഐലികൻ, അനന്തഭാഗിനൻ, മൃഗൻ, മാർഗ്ഗേയൻ, മാർക്കണ്ഡൻ, ജവിനൻ, വീതിനൻ, മണ്ഡൻ, മാണ്ഡവ്യൻ, മാണ്ഡൂകൻ, ഫേനപൻ, സ്തനിതൻ, സ്ഥലപിണ്ഡൻ, ശിഖാവർണ്ണൻ, ശാർക്കരാക്ഷി, ജാലധി, സൗധികൻ, ക്ഷുഭ്യൻ, കുത്സൻ, മൗൽഗലായനൻ, മാംഗായനൻ, ദേവപതി, പാണ്ഡുരോചിസ്സ്, ഗാലവൻ, സാംകൃത്യൻ, ചാതകി, സാർപ്പി, യജ്ഞപിണ്ഡായനൻ, ഗാർഗ്ഗ്യായണൻ, ഗായനൻ, ഗാർഹായണൻ, ഗോഷ്ഠായനൻ, വാത്സ്യായനൻ, വൈശമ്പായനൻ, വൈകർണ്ണിനി, ശാർങ്ഗരവൻ, യാജ്ഞേയി, ഭ്രാഷ്ട്രകായണി, ലാലാടി, നാകുലി, ലൗക്ഷ്യൻ, ഉപരിമണ്ഡലി, ആലുകി, സൗചകി, കൗത്സൻ, പൈംഗലായനി, സാത്യായനി, മാലായനി, കൗടിലി, കൗചഹസ്തികൻ, സൗഹസോഹതി, കൗപാക്ഷി, കൗന്തി, ചാന്ദ്രമസി, നൈകജിഹ്വൻ, അഭിമകൻ, വ്യാധാജ്യൻ, ലോഹവൈരിണൻ, ശാരദ്വതികൻ, നേതിഷ്യൻ, ലോലാക്ഷി, ചലകുണ്ഡലൻ, വാഗായനി, അനുമതി, പൂർണ്ണിമാഗതികൻ, അസകൃത്ത്; അവരിൽ സമാനന്യേന തലവന്മാർ അഞ്ചുപേരാകുന്നു: ഭൃഗു, ച്യവനൻ, ആപ്നവാനൻ, ഔർവൻ, ജമദഗ്നി.

ഇനി, മററു ഭൃഗുവംശപ്രധാനന്മാരെയും കേട്ടുകൊൾക: ജമദഗ്നി, വിദൻ, പൗലസ്ത്യൻ, വൈജഭൃത്ത്, ഉഭയജാതൻ, കായനി, ശാകടായനൻ; ഔർവേയൻ, മാരുതൻ എന്നിവർ എല്ലാവരിലും മീതെയത്രെ. ഭൃഗു, ച്യവ

ഉതത്ഥ്യൻ, ഗൌതമൻ, തൌലേയൻ, അഭിജിത്തൻ, സാർദ്ധനേമി, സലൌഗാക്ഷി, ക്ഷീരൻ, കൌഷ്ഠികി, രാഹുകർണ്ണി, സൌപുരി, കൈരാതി, സാമലോമകി, പൌഷജിതി, ഭാർഗ്ഗവതൻ, ചൈരീധവൻ, കാരോടകൻ, സജീവി, ഉപബിന്ദു, സുരൈഷിണി, വാഹിനീപതി, വൈശാലി, ക്രോഷ്ടാവ്, ആരുണായനി, സോമൻ, അത്ര്യായനി, കാസോരു, കൌശല്യൻ, പാർത്ഥിവൻ, രൌഹിണ്യായനി, രേവാഗ്നി, മൂലപൻ, പാണ്ഡു, ക്ഷപാവിശ്വകരൻ, അരി, പാരികാരാരി; അംഗിരസ്സും സുവചോതത്ഥ്യനും ഉശിജമഹർഷിയുമാണ് ഇവർക്ക് തലവന്മാർ. ഇവർക്ക് തമ്മിൽ പെൺകൊട പാടില്ല.

ആത്രേയായണി, സൌവേഷ്ട്യൻ, അഗ്നിവേശ്യൻ, ശിലാസ്ഥലി, ബാലിശായനി, ഏകേപി, വാരാഹി, ബാഷ്കലി, സൌടി, തൃണകർണ്ണി, പ്രാവഹി, ആശ്വലായനി, ബർഹിസാദി, ശിഖാഗ്രീവി, കാരകി, മഹാകാപി, ഉഡുപതി, പ്ലക്ഷ, കൌചകി, ധൂമിതൻ, പുഷ്പാന്വേഷി, സോമതനി, ബ്രഹ്മതനി, സാലഡി, ബാലഡി, ദേവരാരി, ദേവസ്ഥാനി, ഹാരികർണ്ണി, സരിദ്ഭവി, പ്രാവേപി, സാദ്യസുഗ്രീവി, ഗോമേദഗന്ധികൻ, മത്സ്യാച്ഛാദ്യൻ, മൂലഹരൻ, ഫലാഹാരൻ, ഗാംഗോദധി, കൌരുപതി, കൌരുക്ഷേത്രി, നായകി, ജൈത്ര്യദ്രോണി, ജൈഹ്വലായനി, ആപസ്തംബി, മൌഞ്ജവൃഷ്ടി, മാർഷ്ടിപിംഗലി, തൈജസ്സുരി, പൈലൻ, സാലങ്കായനി, ദ്വ്യാമുഷ്യായൻ, മാരുതൻ എന്നിവർക്ക് അംഗിരസ്സും ബൃഹസ്പതിയും ഭരദ്വാജനുമാകുന്ന മൂന്നുപേരത്രെ തലവന്മാർ; ഇവർക്ക് തമ്മിലും പെൺകൊട പാടില്ല.

കാണ്വായനൻ, കോപചയൻ, വാത്സ്യതരായണൻ, ഭ്രാഷ്ട്രകൃത്ത്, രാഷ്ട്രപിണ്ഡി, ലൈന്ദ്രാണി, സായകായനി, ക്രോഷ്ടാക്ഷൻ, ബഹുവീതി, താലകൃത്ത്, മധുരാവഹൻ, ലാവകൃത്ത്, ഗാലവിത്ത്, ഗാഥി, മാർക്കടി, പൌലികായനി, സ്കന്ദസൻ, ചക്രി, ഗാർഗ്ഗ്യൻ, ശ്യാമായനി, ബാലാകി, സാഹരി എന്നിവർ അഞ്ച് ഋഷിമാരുടെ ഗോത്രക്കാരാണ്: മഹാതേജസ്സായ അംഗിരസ്സ്, ദേവാചാര്യനായ ബൃഹസ്പതി, ഭരദ്വാജൻ, ഗർഗ്ഗൻ, ഭഗവാൻ സൈത്യൻ എന്നിവരാണ് ആ അഞ്ച് ഋഷിമാർ. ഇവർ തമ്മിലും പെൺകൊട പാടില്ല.

കപീതരൻ, സ്വസ്തിതരൻ, ദാക്ഷി, ശക്തി, പതഞ്ജലി, ഭൂയസി, ജലസന്ധി, ബിന്ദു, മാദി, കുസീദകി, ഊർവ്വൻ, രാജകേശി, വൌഷഡി, ശംസപി, ശാലി, കലശീകണ്ഠൻ, കാരീരയൻ, കാത്യൻ, ധാന്യായനി, ഭാവാസ്യായനി, ഭാരദ്വാജി, സൌബുദ്ധി, ലഘുപി, ദേവമതി എന്നിവരുടെ തലവന്മാർ അംഗിരസ്സും ദമവാഹ്യനും ഉരുക്ഷയനുമാകുന്ന മൂന്നൃഷിമാരാകുന്നു; ഇവർക്ക് തമ്മിലും പെണ്ണൊട പാടില്ല.

പരസ്പരായണി, സാപർണ്ണൻ, മൈത്രക്ഷി, ഗാർഗ്ഗ്യഹരി, ഗാലവി എന്നിവർക്ക് അംഗിരസ്സും സംകൃതിയും ഗൌരവീതിയുമാകുന്ന മൂന്നൃഷിമാരാണ് തലവന്മാർ; ഇവരും തമ്മിൽ പെൺകൊട പാടില്ലാത്തവർ തന്നെ.

കാത്യായനൻ, ഹരിതകൻ, കൌത്സൻ, പിംഗൻ, ഹണ്ഡിദാസൻ, വാത്സ്യായനി, മാദ്രി, മൌലി, കബേരണി, ഭീമവേഗൻ, ശാൎങ്ഗപാണി, ഇവൎക്കു മൂന്നൃഷിമാരത്രേ തലവന്മാർ: അംഗിരസ്സും, ബാൎഹസ്പത്യനും, ജീവന്തനും; തമ്മിൽ പെൺകൊട പാടില്ല.

ബൃഹദുക്ഥൻ, വാമദേവൻ എന്നിവൎക്ക് അംഗിരസ്സും ബൃഹദുക്ഥനും വാമദേവനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

കുത്സഗോത്രക്കാൎക്കും മൂന്നുപേർതന്നെ തലവന്മാർ; അംഗിരസ്സും സംഗത്യവും പുരുകുത്സനും; കുത്സഗോത്രക്കാർ തമ്മിലും പെൺകൊട വയ്യെന്നാണ്, പണ്ടുള്ളവർ അഭിപ്രായപ്പെട്ടിരിക്കുന്നത്.

രഥീതരഗോത്രക്കാൎക്ക് അംഗിരസ്സും വിരൂപനും രഥീതരനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

വിഷ്ണുസിദ്ധി, ശിവമതി, ജതൃണൻ, കതൃണൻ, പുത്രതേജസ്സായ പുത്രവൻ, വൈരപരായണൻ, ഇവൎക്ക് അംഗിരസ്സും വിരൂപനും വൃഷപൎവ്വനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

തേജസ്സേറിയ സാത്യമുഗ്രി, ഹിരണ്യൻ, തംബി, മുൽഗലൻ, ഇവൎക്ക് അംഗിരസ്സും മൽസ്യദഗ്ധനും തപസ്സേറിയ മുൽഗലനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

ഹംസജിഹ്വൻ, ദേവജിഹ്വൻ, അഗ്നിജിഹ്വൻ, വിരാഡപൻ, അപാഗ്നേയൻ, അശ്വയു, പരണ്യസ്വാവി, മൌൽഗലൻ, ഇവൎക്ക് അംഗിരസ്സും താണ്ഡിയും തപസ്സേറിയ മൌൽഗല്യനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

അപാണ്ഡു, ഗുരു, ശാകടായനൻ, പ്രാഗാഥവൻ, അന്തരി, മാൎക്കണ്ഡൻ, മരണൻ, ശിവൻ, കടുമൎക്കടപൻ, നാഡായനൻ, ശ്യാമായനൻ, ഇവൎക്ക് അംഗിരസ്സും അജമീഢനും തപസ്സേറിയ കൎയ്യനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

തിത്തിരി, കപിഭ്രുവ്, മഹാനായ ഗാൎഗ്ഗ്യൻ ഇവൎക്ക് അംഗിരസ്സും തിത്തിരിയും കപിഭ്രുമഹൎഷിയും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

ഋക്ഷൻ, ഭരദ്വാജൻ, ഋഷിവാൻ, മാനവൻ, മൈത്രവരൻ, ഇവൎക്ക് അംഗിരസ്സും ഭരദ്വാജനും ബൃഹസ്പതിയും ചിത്രവരനും ഋഷിവാനും മാനവനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

ഭരദ്വാജൻ, ഹുതൻ, ദൌരെയ്യൻ, ശൈശിരേയൻ എന്നീ ദ്വാമുഷ്യായണഗോത്രക്കാൎക്ക് അംഗിരസ്സും ഭരദ്വാജനും ബൃഹസ്പതിയും മൌൽഗല്യനും ശൈശിരനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

ഇവരെല്ലാമാണ്, അംഗിരസ്സിന്റെ വംശത്തിലെ മഹാന്മാരായ ഗോത്രകൎത്താക്കൾ; ഇവരുടെ പേർ ചൊല്ലിയാൽ മനുഷ്യന്റെ പാപമെല്ലാം നീങ്ങും.

ഇതി മത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, ഋഷിവംശപ്രകരണേ,
അംഗിരോവംശപ്രവരകീൎത്തനം നാമ ഷണ്ണവത്യുത്തരശതതമോഽദ്ധ്യായഃ.

——:0:——

# ഒരുനൂററിത്തൊണ്ണൂറേഴാമദ്ധ്യായം

മത്സ്യം:—അത്രിവംശത്തിലെ ഗോത്രകർത്താക്കളെ കേട്ടുകൊൾക: കാർദ്ദമായനശാഖക്കാർ, ശാരായണർ, ഉദ്ദാലകി, ശോണൻ, കർണ്ണിരഥൻ, ശൌക്രതവൻ, ഗൌരഗ്രീവൻ, ഗൌരജിനൻ, ചൈത്രായണർ, അർദ്ധപണ്യർ, വാമരഥ്യർ, ഗോപനർ, തകിബിന്ദുക്കൾ, കർണ്ണജിഹ്വൻ, ഹരപ്രീതി, ലൈദ്രാണി, ശാകലായനി, തൈലപൻ, വൈലേയൻ, അത്രി, ഗോണീപതി, ജലദൻ, ഭഗപാദൻ, തപസ്സേറിയ സൌപുഷ്പി, ഛന്ദോഗേയൻ, ഇവൎക്ക് അത്രിയും ശ്യാവാശ്വനും അർച്ചനാനസനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

ദാക്ഷി, ബലി, പർണ്ണവി, ഊർണ്ണനാഭി, ശിലാർദ്ദനി, ബീജവാപി, ശിരീഷൻ, മൌഞ്ജകേശൻ, ഗവിഷ്ഠിരൻ, ഭലന്ദനൻ, ഇവൎക്ക് അത്രിയും ഗവിഷ്ഠിരനും പൂർവ്വാതിഥിയുമത്രേ തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

ആത്രേയരുടെ ദൌഹിത്രരാകുന്ന, കാലേയരും ബാലേയരും വാമരഥ്യരും ധാത്രേയരും മൈത്രേയരും; അത്രിയും വാമരഥ്യരും പൌത്രിമഹർഷിയുമാണ് ഇവൎക്ക തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

രാജാവേ, ഇവരാണ്, അത്രിവംശത്തിലെ മഹാത്മാക്കളായ ഗോത്രകർത്താക്കൾ; ഇവരുടെ പേർ ചൊല്ലിയാൽ മനുഷ്യന്റെ പാപമെല്ലാം നീങ്ങും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഋഷിവംശപ്രകരണം,
ആത്രിവംശപ്രവരകീർത്തനം ഒരുനൂററിത്തൊണ്ണൂറേഴാമദ്ധ്യായം.

——)o(——

# ഒരുനൂററിത്തൊണ്ണൂറെട്ടാമദ്ധ്യായം

അത്രിയുടെ മറൊരു വംശം പറയാം. അത്രിയുടെ പുത്രനായ ശ്രീമാൻ ചന്ദ്രന്റെ വംശത്തിൽ ജനിച്ച രാജാവായ വിശ്വാമിത്രൻ തപസ്സുകൊണ്ടു ബ്രാഹ്മണ്യം സമ്പാദിച്ചു; അദ്ദേഹത്തിന്റെ വംശം കേട്ടുകൊൾക:

വിശ്വാമിത്രൻ, ദേവരാതൻ, വൈകൃതിഗാലവൻ, വതണ്ഡൻ, ശലംകൻ, അഭയൻ, ആയതായനർ, ശ്യാമായനൻ, യാജ്ഞവൽക്യർ, ജാബാലർ, സൈന്ധവായനർ, ബാഭ്രവ്യർ, കരീഷർ, സംശ്രുത്യർ, ഉലൂപർ, ഔപഹാവർ, പയോദപർ, ജനപാദർ, ഖരവാക്കുകൾ, ഹലയമർ, സാധിതർ, വാസ്തുകൌശികർ എന്നിവൎക്ക വിശ്വാമിത്രനും ദേവരാതനും യശസ്സേറിയ ഉദ്ദാലനും തലവന്മാർ; ഇവൎക്ക തമ്മിൽ പെൺകൊട പാടില്ല.

ദേവശ്രവർ, സുജാതേയർ, സൌമുകർ, കാരുകായനർ, വൈദേഹരാതർ, കുശികർ, ഇവർക്ക് വിശ്വാമിത്രനും ദേവശ്രവസ്സും ദേവരാതനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

ധനഞ്ജയൻ, കപർദ്ദേയൻ, പരിക്രൂടൻ, പാണിനി, ഇവർക്ക് വിശ്വാമിത്രനും മധുച്ഛന്ദസ്സും അഘമർഷണനുമാകുന്ന മൂന്നൃഷിമാരത്രെ തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

കാമലായനിജൻ, അശ്മരഥ്യൻ, വാഞ്ജുലി, ഇവർക്ക് വിശ്വാമിത്രനും അശ്മരഥനും തപസ്സേറിയ വഞ്ജുലിയും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

വിശ്വാമിത്രൻ, ലോഹിതൻ, അഷ്ടകൻ, പൂരണൻ, ഇവർക്ക് വിശ്വാമിത്രനും പൂരണനും തലവന്മാർ; പൂരണവിശ്വാമിത്രർ തമ്മിലും അഷ്ടകലോഹിതർ തമ്മിലും പെൺകൊട പാടില്ല. ഇവർക്ക് വിശ്വാമിത്രനും ലോഹിതനും അഷ്ടകനും തലവന്മാർ.

ഉദരേണു, ക്രഥകൻ, ഉദാവഹി, ശാട്യായനി, കരീരാശി, സാലങ്കായനി, ലാവകി, ഭഗവാൻ മൌഞ്ജായനി, ഇവർക്ക് വിശ്വാമിത്രനും ഖിലീഖിലിയും തഥാവിദ്യനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

നരേന്ദ്ര, മഹാത്മാക്കളായ കൌശികവംശജേന്ദ്രരെയും ഞാൻ വിവരിച്ചു; ഇവരുടെ പേർ ചൊല്ലിയാൽ മനുഷ്യന്റെ പാപമെല്ലാം നീങ്ങും.

ശ്രീമത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, ഋഷിവംശപ്രകരണേ,
വിശ്വാമിത്രവംശപ്രവരകീർത്തനം ഒരുനൂററിത്തൊണ്ണൂററെട്ടാമദ്ധ്യായം.

X

## ഒരുനൂററിത്തൊണ്ണൂററൊമ്പതാമദ്ധ്യായം

മത്സ്യം:—മരീചിയുടെ മകൻ കശ്യപൻ; കശ്യപന്റെ വംശത്തിലെ തലവന്മാരെ കേട്ടുകൊള്ളുക:

ആത്രായണി, ഋഷിഗണൻ, മേഷകി, ഭിടകായനർ, ഉദഗ്രജർ, മാഠരർ, ഭോജർ, വിനയലക്ഷണർ, ശാലാഹലേയർ, കൌരിഷ്ടർ, കന്യകർ, ആസുരായണർ, മന്ദാകിന്യർ, മൈമൂകർ, ശ്രോതനർ, മൈതപായനർ, ദേവയാനർ, ഗോമയാനർ, അധശ്ശായർ, അഭയർ, കാത്യായനർ, ശാക്രായണർ, ബർഹിർയോഗർ, ഗദായനർ, ഭവനന്ദി, മഹാചക്രി, ദാക്ഷപായണർ, ബോധായനർ, കാർത്തിവികർ, ഹസ്തിദാനർ, വാത്സ്യായനർ, നികൃതജർ, ആശ്വലായനികർ, പ്രാഗായണർ, പൈലമൌലി, ആശ്വവാതായനൻ, കൌബേരകർ, ശ്യാകാരർ, അഗ്നിശർമ്മായണർ, മേഷപർ, കൈകരസപർ, ബഭ്രുകർ, പ്രാചേയൻ, ജ്ഞാനസംജ്ഞേയർ, ആഗ്നർ, പ്രാസേവ്യൻ, ശ്യാമോദരർ, വൈവശപർ, ഉദ്വലായനർ, കാഷ്ഠാഹാരിണർ,

മാരീചർ, ആർഷിഹായനർ, ഹാസ്തികർ, വൈകർണ്ണേയർ, കാശ്യപേയർ, സാസിസർ, ഹാരിതായനർ, മാതംഗികർ, ഭൃഗുമാർ എന്നിവർ കശ്യപനും വത്സരനും അപസ്സാരിയ നിധ്രുവനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

അനസൂയൻ, നാകരഥൻ, സ്നാതപൻ, രാജവർത്തപൻ, മൈത്രി രൻ, ഉദവഹി, ചൈത്രേഷി, രൌപമസാവകി, യാമുനി, കാദ്രുപിംഗാക്ഷി, സജാതംബി, ദിവാവഷ്ടൻ എന്നീ കാശ്യപർക്ക് കശ്യപനും വത്സരനും തപസ്സേറിയ വസിഷ്ഠനും തലവന്മാർ; തമ്മിൽ പൊൺകൊട പാടില്ല.

സംയാതി, നമൻ, പിപ്പല്യൻ, ജലംധരൻ, ഭുജാതപൂരൻ പൂർണ്ണൻ, കർദ്ദമൻ, ഗർദ്ദഭീമുഖൻ, ഹിരണ്യബാഹു, കൈകാതൻ, കാശ്യപൻ, ഗോഭി ലൻ, കുലഹൻ, വൃഷകണ്ഡൻ, മൃഗകേതു, ഉത്തരൻ, നിദാഘൻ, മസൃണൻ, മർത്സ്യൻ, മഹാനൻ, കേരളർ, ശാണ്ഡില്യൻ, മാനവൻ, ദേവജാതികർ, പൈപ്പലാദി, ഇവർക്ക് തപസ്സേറിയ കശ്യപനും അസിതനും ദേവലനും തലവന്മാർ; തമ്മിൽ പൊൺകൊട പാടില്ല.

മന്ത്രസിംഹ, ഋഷിപ്രവരനായ കശ്യപന്റെ ദക്ഷപുത്രിമാരിലു ണ്ടായ സന്താനമാണ് ജഗത്തെല്ലാം; അപ്പുറം എന്തു പറയേണ്ടു!

ശ്രീമത്സ്യമഹാപുരാണം, മത്സ്യമനുസംവാദം, ഋഷിവംശപ്രകരണം, മരീചിവംശപ്രവർകീർത്തനം എന്ന നൂററിത്തൊണ്ണൂററൊമ്പതാമദ്ധ്യായം.

—— )•( ——

# ഇരുനൂറാമദ്ധ്യായം

മത്സ്യം:—വസിഷ്ഠവംശക്കാർക്ക് വസിഷ്ഠനൊരാൾതന്നെ തല വൻ; വാസിഷ്ഠർക്ക് തമ്മിൽ പെൺകൊട പാടില്ല. വ്യാഘ്രപാദർ, ഔപഗവർ, വൈക്ലവർ, ശാദ്വലായനർ, കപിഷ്ഠലർ, ഔപലോമർ, അ ലബ്ധർ, ശഠർ, കഠർ, ഗൌപായനർ, ബോധപർ, ദാകവ്യർ, ബാഹ്യ കർ, ബാലിശയർ, പാലിശയർ, വാഗ്ഗ്രന്ഥികർ, ആപസ്ഥൂണർ, ശീത വൃത്തർ, ബ്രഹ്മപുരോഗകർ, ലോമായനർ, സ്വസ്തികരർ, ശാണ്ഡിലി, ഗൌ ഡിനി, വാദേധാഹലി, സുമനസ്സ്, ഉപാവൃദ്ധി, ചൌലി, ബൌലി, ബ്രഹ്മ ബലി, പൌലി, ശ്രവസൻ, പൌരധാവൻ, യാജ്ഞവൽക്യൻ ഇവർക്ക് വസി ഷ്ഠൻ തന്നെ തലവൻ; തമ്മിൽ പെൺകൊട പാടില്ല.

ശൈലാലയൻ, മഹാകർണ്ണൻ, കൌരവ്യൻ, ക്രോധനൻ, കപി ഞ്ജലർ, ബാലഖില്യർ, ഭാഗവിത്തായനർ, കൌലായനൻ, കാലശിഖൻ, കോരകൃഷ്ണർ, സുരായണർ, ശാകാഹാര്യർ, ശാകധീകർ, കാണ്വർ, ഉപ ലപർ, ശാകായനർ, ഉഹാകർ, മാഷശരാവികർ, ദാകായനർ, ബാലബവികർ, വാകികർ, ഗോരഥർ, ലംബായനർ, ശ്യാമവികർ, ക്രോധായനർ;

പ്രലംബായനർ, ഔപമന്യൂക്ഷരം, സാംഖ്യായനർ, വേദശേരകർ, പാലംകായനർ, ഉൽഗാഹർ, ബലേക്ഷുക്ഷരം, മാതേയർ, ബ്രഹ്മബലികൾ, പർണ്ണാഗാരി, ഇവർക്കു വസിഷ്ഠനും ഭരദ്വസുവും ഇന്ദ്രപ്രമദിയുമാകുന്ന മൂന്നൃഷിമാരത്രെ തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

ഔപസ്ഥലൻ, സ്വാസ്ഥലികൾ, വാലൻ, ഹാലൻ, ഹലർ, മാദ്ധ്യന്ദിയൻ, മാക്ഷതികൾ, പൈപ്പലാദി, വിചക്ഷുസ്സുകൾ, ശ്രൈശൃംഗായണർ, ശൈബാഷ്ഠർ, കണ്ഡികൾ, ഇവർക്കു വസിഷ്ഠനും മിത്രാവരുണനും തപസ്സേറിയ കുണ്ഡിനനും തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

ശിവകർണ്ണൻ, വയൻ, പാദപൻ എന്നിവർക്കു വസിഷ്ഠനും ജാതുകർണ്ണ്യനും അത്രിയുമാകുന്ന മൂന്നൃഷിമാരത്രെ തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

ഇതാ, വസിഷ്ഠവംശത്തിലെ ബ്രാഹ്മണോത്തമരായ ഋഷിതലവന്മാരെയും ഞാൻ പറഞ്ഞു; ഇവരുടെ പേർ ചൊല്ലിയാൽ മനുഷ്യന്റെ പാപമെല്ലാം നീങ്ങും.

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, ഋഷിവംശപ്രകരണം,
വസിഷ്ഠവംശപ്രവരകീർത്തനം ഇരുനൂറാമദ്ധ്യായം.

——)•(——

# ഇരുനൂററൊന്നാമദ്ധ്യായം

മത്സ്യം:—രാജേന്ദ്ര, നിമിയുടെ മുമ്പത്തെ പുരോഹിതനായിരുന്നു തേജസ്സേറിയ വസിഷ്ഠൻ. ആ രാജാവ് എപ്പോഴും യാഗം കഴിച്ചു പോന്നു. അതിനാൽ ക്ഷീണിച്ച് വസിഷ്ഠൻ വിശ്രമിപ്പാൻ തുടങ്ങി. അപ്പോൾ നിമി ചെന്നു ഋഷിയോടപേക്ഷിച്ചു:— 'ഭഗവൻ, എനിക്കു യാഗം കഴിക്കണമെന്നുണ്ട്; താമസിക്കാതെ യാഗം കഴിപ്പിക്കുക.' വസിഷ്ഠൻ വസുധേശനോടുരചെയ്തു:—'കുറച്ചു കാലം കാത്തിരിക്കുക; അങ്ങയുടെ ക്രതുസംഘങ്ങൾകൊണ്ടു ഞാൻ ക്ഷീണിച്ചിരിക്കുന്നു; കുറെ വിശ്രമിച്ചതിന്റെ ശേഷം യാഗം കഴിപ്പിച്ചുകൊള്ളാം.' അതിന്നിങ്ങനെയായിരുന്നു, മഹാരാജാവിന്റെ മറുപടി:—'ആ മുഹൂർത്തകാലത്തിൽ ആരെങ്കിലും കാത്തിരിക്കുമോ? ബ്രഹ്മൻ, ഞാനും കരുത്തേറിയ കാലനും തമ്മിൽ വേഴ്ചയൊന്നുമില്ല! ധർമ്മം ചെയ്യുന്നതിൽ വെമ്പുക തന്നെ വേണം: ജീവിതം സ്ഥിരമല്ലല്ലോ. ധർമ്മമാകുന്ന വഴിച്ചോറു കയ്യിലുള്ളവൻ മരിച്ചാലും സുഖമനുഭവിക്കുന്നു. നാളെ വേണ്ടതു് ഇന്നും, വൈകുന്നേരം വേണ്ടതു രാവിലെയും ചെയ്തുവെയ്ക്കണം; മൃത്യു, ഇവൻ ചെയ്തുകഴിഞ്ഞുവോ ഇല്ലയോ എന്നു നോക്കുകയില്ല! വയലിലോ അങ്ങാടിയിലോ വീട്ടിലോ മററു വല്ലതിലുമോ മനസ്സുവെച്ചുകൊണ്ടിരിക്കുന്നവനെ മൃത്യു, ചെന്നായ ആട്ടിനെ എന്നപോലെ, പിടിച്ചുകൊണ്ടുപോകുന്നു. ഒരാളുടെ പേരിൽ പ്രീതിയോ

ദേഹമോ സ്ഥിരമായിട്ടില്ല; ആയുസ്സറ്റാൽ മനുഷ്യനെ ആരും കൊണ്ടുപോകും. പ്രാണവായുവിന്റെ ചഞ്ചലത്വം ഇവിടെയ്ക്കറിയാമല്ലോ; ഒരു ഞൊടിനേരമെങ്കിലും ജീവിച്ചിരിക്കുന്നതുതന്നെ അത്ഭുതമാണ്! വിദ്യാഭ്യാസം, ധനസമ്പാദനം എന്നിവയിൽ ഞാൻ ശരീരത്തെ ശാശ്വതമായി കരുതുന്നു; ധർമ്മകാര്യത്തിലാകട്ടെ, അതിനെ അസ്ഥിരമായിട്ടാണു ഞാൻ കരുതുന്നത്! ഞാൻ ധർമ്മസങ്കടത്തിലായിരിക്കയാണ്: ഒരുക്കങ്ങൾ ചെയ്തിട്ടാണ് ഞാൻ ഇവിടത്തെ അടുക്കൽ വന്നിരിക്കുന്നത്; ഇവിടുന്നു യാഗം ചെയ്യിക്കില്ലെങ്കിൽ, ഞാൻ മറ്റൊരു യാജകന്റെ അടുക്കൽ പോകട്ടെ.'

ഇതു കേട്ടപ്പോൾ അരിശമാർന്ന ബ്രാഹ്മണോത്തമൻ നിമിയെ ശപിച്ചു:—'ഭവാൻ വിദേഹ(ദേഹമില്ലാത്ത)നായിത്തീരും. ധർമ്മജ്ഞനായ ഭവാനു ക്ഷമിച്ചിരിക്കുന്ന എന്നെ വെടിഞ്ഞ്, മറ്റൊരു ബ്രാഹ്മണനെ പുരോഹിതനാക്കാൻ തോന്നിയല്ലോ!' നിമി അങ്ങോട്ടും ശപിച്ചു:—'ഭവാൻ ധർമ്മകാര്യനിരതനായ എനിക്കു വിഘ്നമുണ്ടാക്കുന്നു; മറ്റൊരാളെക്കൊണ്ടു യാഗം കഴിപ്പിപ്പാൻ സമ്മതിക്കുന്നതുമില്ല; എന്നെ ഭവാൻ ശപിക്കുകയും ചെയ്തുവല്ലോ. അതിനാൽ ഭവാനും ദേഹരഹിതനായിത്തീരും.'

ഉടനെ രാജാവും ബ്രാഹ്മണനും ദേഹരഹിതരായിത്തീർന്നു. രണ്ടുപേരുടേയും ജീവങ്ങൾ ബ്രഹ്മാവിന്റെ അടുക്കലേയ്ക്കു പോയി. അവർ വന്നതുകണ്ടു ബ്രഹ്മാവു പറഞ്ഞു:—'നിമിജീവ, നിനക്കു ഞാൻ പാർപ്പിടം തരാം: നീ ഇന്നുമുതൽക്ക് എല്ലാവരുടേയും കണ്ണോളകളിൽ വസിച്ചുകൊൾക; നിന്റെ ചേർച്ചയാൽ അവക്കു കണ്ണിമച്ചിമിഴികൾ ഉണ്ടായി വരും—മനുഷ്യരുടെ കണ്ണോളകൾക്കു ചലനമുണ്ടായിവരും.' സ്വയംഭുവിന്റെ ഈ വാക്കാൽ, നിമിയുടെ ജീവൻ മനുഷ്യരുടെ കണ്ണോളകളിലേയ്ക്കായി നടകൊണ്ടു. വസിഷ്ഠന്റെ ജീവനോടും ഭഗവാൻ ബ്രഹ്മാവരുൾചെയ്തു:—'വസിഷ്ഠ, നീ മിത്രാവരുണന്മാരുടെ പുത്രനായിപ്പിറക്കും; അന്നും വസിഷ്ഠനെന്നുതന്നെയായിരിക്കും നിനക്കു പേര്; കഴിഞ്ഞ രണ്ടു ജന്മങ്ങൾ നിന്റെ ഓർമ്മയിലുണ്ടാകയും ചെയ്യും.'

അക്കാലത്ത്, മിത്രനും വരുണനും ബദര്യാശ്രമത്തിൽ പോയി കിടന്നു തപസ്സു ചെയ്യുകയായിരുന്നു. ഒരുദിവസം, മരങ്ങളൊക്കെപ്പൂത്തു മന്ദമാരുതൻ വീശിക്കൊണ്ടിരിക്കുന്ന വസന്തർത്തുവിൽ, പൂവാർന്നിരുന്ന നിതംബിനിയായ ഉർവശി അവരുടെ മുമ്പിൽ വന്നെത്തി. ആ നേരിയ ചേലചുറ്റിയ കുവലയാക്ഷിയായ കുളിർതിങ്കൾമുഖിയെ കണ്ടതോടുകൂടി, ദേവന്മാരിരുവർക്കും മനസ്സിളകിപ്പോയി; അവളുടെ അഴകിൽ മയങ്ങിയതിനാൽ, ആ തപസ്വികൾക്കു മാൻതോലിൽ ശുക്ലസ്ഖലനവും സംഭവിച്ചു! ഉടനെ, പരസ്പരം ശാപഭീതരായ അവർ ആ സ്ഖലിച്ച ശുക്ലമെടുത്ത്, വെള്ളം നിറച്ചുവെച്ചിരുന്ന ഒരു നല്ല കുടത്തിലിട്ടു അതിൽനിന്ന്, മിത്രാവ

അങ്ങനെ ആ ദേവന്മാരുടെയും പുത്രന്മാരായി, നിസ്തുല്യതേജസ്സുകളായ വസിഷ്ഠനും അഗസ്ത്യനുമാകുന്ന മഹർഷിമാർ ഉണ്ടായിവന്നു.

വസിഷ്ഠൻ നാരദന്റെ സോദരിയായ അരുന്ധതി എന്ന സുന്ദരിയെ വേളികഴിച്ചു. അവളിൽ ശക്തി എന്ന പുത്രൻ ജനിച്ചു; ശക്തിക്കു പരാശരൻ പിറന്നു; ലോകത്തെ പ്രകാശിപ്പിക്കുന്ന മഹാഭാരതചന്ദ്രനെ സൃഷ്ടിച്ച വിഷ്ണുതന്നെയായ ദ്വൈപായനൻ ആരുടെ പുത്രനൊ, ആ പരാശരന്റെ ശ്രേഷ്ഠമായ വംശം കേട്ടുകൊൾക:

കാണ്ഡശയൻ, വാദമാപൻ, ജൈഹ്യപൻ, ഭീമതാപനൻ, ഗോപാലി എന്നിവർ ഐവരും ഗൌരവർണ്ണരായ പാരാശരരാകുന്നു; പ്രപോഹതർ, ബാഹ്യമയർ, ഖ്യാതേയർ, കൌതുജാതികൾ, ഹർയ്യശ്വി എന്നീ അഞ്ചു കൂട്ടർ നീലവർണ്ണരായ പാരാശരരത്രെ; കാർഷ്ണായനർ, കപിമുഖർ, കാകേയസ്ഥർ, ജപാതികൾ, പുഷ്കരൻ എന്നീ അഞ്ചു കൂട്ടർ കൃഷ്ണവർണ്ണരായ പാരാശരരാകുന്നു; ശ്രാവിഷ്ഠായനർ, ബാലേയർ, സ്വായഷ്ടർ, ഉപയർ, ഇഷീകഹസ്തൻ എന്നീ അഞ്ചു കൂട്ടർ ശുക്ലവർണ്ണരായ പാരാശരരാകുന്നു; വാടികൻ, ബാദരി, സ്തംബർ, ക്രൌഞ്ചായനർ, ശൈക്ഷവി എന്നീ അഞ്ചു കൂട്ടർ ശ്യാമളവർണ്ണരായ പാരാശരരത്രെ; ഖല്യായനർ, വാർഷ്ണായനർ, തൈലേയർ, യൂഥപർ, തന്തി എന്നീ അഞ്ചു കൂട്ടർ ധൂമ്രവർണ്ണരായ പാരാശരരാകുന്നു. പാരാശരന്മാർക്കെല്ലാം വസിഷ്ഠനും ശക്തിയും പരാശരനുമാകുന്ന മൂന്നൃഷിമാരാണ് തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല.

രാജാവേ, സൂര്യതേജസ്വികളായ പരാശരവംശത്തലവന്മാരെ അങ്ങേയ്ക്കു ഞാൻ പറഞ്ഞുതന്നു; ഇവരുടെ പേർ ചൊല്ലിയാൽ മനുഷ്യന്റെ പാപമെല്ലാം നീങ്ങും.

ശ്രീമന്മത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഋഷിവംശപ്രകരണം,
പരാശരവംശപ്രവരകീർത്തനം ഇരുനൂറെറാന്നാമദ്ധ്യായം.

—— [o] ——

# ഇരുനൂററിരണ്ടാമദ്ധ്യായം

മത്സ്യം:—ഇനി, അഗസ്ത്യന്റെ വംശത്തിലെ ബ്രാഹ്മണരെ പറയാം: അഗസ്തികൾ, കരംഭികൾ, കൌശല്യർ, ശകടർ, സുമേധസ്സുകൾ, മയോഭുക്കൾ, ഗാന്ധാരകായണർ, പൌലസ്ത്യർ, പൌലഹർ, ക്രതുവംശ്യർ, ഇവർക്ക് അഗസ്ത്യനും മഹേന്ദ്രനും മയോഭുവനുമാകുന്നു തലവന്മാർ; തമ്മിൽ പെൺകൊട പാടില്ല. പൌർണ്ണമാസർ, പാരണർ എന്നിവർക്ക് അഗസ്ത്യനും പൌർണ്ണമാസനും, തപസ്സേറിയ പാരണനുമത്രെ തലവന്മാർ; പൌർണ്ണമാസപാരണർ തമ്മിൽ പെൺകൊട പാടില്ല.

ഇങ്ങനെ ഋഷിവംശങ്ങളിലെ പ്രധാനരെ ഞാൻ പറഞ്ഞു; ഇനി ഞാനെന്താണു പറയേണ്ടത്? ചോദിച്ചുകൊൾക!'

മനു:—'മഹാത്മാവായ പുലഹന്റെയും പുലസ്ത്യന്റെയും ക്രതുവിന്റെയും വംശക്കാർ അഗസ്ത്യഗോത്രക്കാരായതെങ്ങിനെ?'

മത്സ്യം:—'ക്രതുവിനു സന്തതിയുണ്ടായില്ല. വൈവസ്വതമന്വന്തരത്തിൽ ആ മഹർഷി അഗസ്ത്യപുത്രനും ധർമ്മജ്ഞനുമായ ഇദ്ധ്മവാഹനെ പുത്രനായെടുത്തു; അതിനാൽ ക്രതുവംശക്കാർ അഗസ്ത്യരത്രെ. പാർത്ഥിവേന്ദ്ര, പുലഹനു മൂന്നു പുത്രന്മാരുണ്ടായി; അവരുടെ ഉല്പത്തി പിന്നീടു പറയാം. പുലഹന്ന്, തന്റെ മക്കളിൽ അത്ര പ്രീതി തോന്നാഞ്ഞതിനാൽ അദ്ദേഹം അഗസ്ത്യപുത്രനായ ദൃഢാസ്യനെ പുത്രനായെടുത്തു. അതിനാൽ പുലഹവംശക്കാരും അഗസ്ത്യർ തന്നെ. പുലസ്ത്യനുണ്ടായ പുത്രന്മാർ രാക്ഷസരായിരുന്നതിനാൽ ആ ബുദ്ധിമാൻ അഗസ്ത്യന്റെ ഒരു മകനെ പുത്രനായെടുത്തു; അതിനാൽ പുലസ്ത്യവംശക്കാരും അഗസ്ത്യരാകുന്നു. സഗോത്രരാകയാൽ ഇവർ തമ്മിൽ പെണ്ണൊടു പാടില്ല.

ഈ മഹാത്മാക്കളായ ദ്വിജഗോത്രകർത്താക്കളെ ഞാൻ പറഞ്ഞു. ഇവരുടെ പേർ ചൊല്ലിയാൽ മനുഷ്യനു പാപമെല്ലാം നീങ്ങും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഋഷിവംശപ്രകരണം,
അഗസ്ത്യവംശപ്രവരകീർത്തനം ഇരുനൂററിരണ്ടാമദ്ധ്യായം.

## ഇരുനൂററിമൂന്നാമദ്ധ്യായം

മത്സ്യം:—രാജാവേ, വൈവസ്വതമന്വന്തരത്തിൽ ധർമ്മനു ദക്ഷപുത്രിമാരിൽ നിന്നു ദേവഗോത്രങ്ങളെല്ലാം പിറന്നു: പർവ്വതം, മഹാദുർഗ്ഗം മുതലായവയുടെ മൂർത്തികൾ ധർമ്മത്തിൽനിന്ന് അരുന്ധതിയാൽ ജനിപ്പിക്കപ്പെട്ടു. വസുവിൽ സോമപായികളായ അഷ്ടവസുക്കൾ പുത്രരായിജ്ജനിച്ചു: ധരൻ, ധ്രുവൻ, സോമൻ, ആപൻ, അനലൻ, അനിലൻ, പ്രത്യൂഷൻ, പ്രഭാസൻ, ഇവരത്രെ അഷ്ടവസുക്കൾ. ധരന്റെ പുത്രൻ, ദ്രവിണൻ; ധ്രുവന്റെ പുത്രൻ, കാലൻ; കാലങ്കൽനിന്നു കാലാവയവങ്ങളുടെ മൂർത്തികളെല്ലാം ഉണ്ടായി വന്നു; സോമന്റെ പുത്രൻ, ഭഗവാൻ വർച്ചസ്സ്; ആപന്റെ പുത്രൻ, ശ്രീമാന്; അനലന്റെ പുത്രൻ, അനേകരിൽനിന്നുല്പന്നനായ സുബ്രഹ്മണ്യൻ; അനിലന്റെ പുത്രൻ, പുരോജവൻ; പ്രത്യൂഷന്റെ പുത്രൻ, ദേവലൻ; പ്രഭാസന്റെ പുത്രൻ, ദേവശില്പിയായ വിശ്വകർമ്മാവ്. ജാമിയിൽ നാഗവീഥി മുതലായ ഒമ്പതുപേർ പിറന്നു; ലംബയിൽ ഘോഷരും, ഭാനുവിൽ ഭാനുക്കൾ, ഗ്രഹനക്ഷത്രങ്ങൾ മുതലായ തേജസ്വികളും, മരുത്വതിയിൽ മരുദ്ഗണങ്ങളും, സങ്കല്പയിൽ സങ്കല്പനും, മുഹൂർത്തയിൽ മുഹൂർത്തരും, സാദ്ധ്യയിൽ സാദ്ധ്യരും ജനിച്ചു: മനൻ, മന്താവ്, പ്രാണൻ, നരൻ,

അപാനൻ, ചിത്തഹാർയ്യൻ, അയനൻ, ഹംസൻ, നാരായണൻ, വൃഷൻ, വിഭു, പ്രഭു എന്നീ പന്തിരണ്ടു പേരത്രേ സാദ്ധ്യന്മാർ. വിശ്വയിൽ വിശ്വേദേവർ പത്തുപേർ ജനിച്ചു: ക്രതു, ദക്ഷൻ, വസു, സത്യൻ, കാലകാമൻ, മുനി, കുരജൻ, മനുജൻ, ബീജൻ, രോചമാനൻ.

നൃപകുലോത്തമ, ഇങ്ങനെ ധർമ്മന്റെ വംശം ഞാൻ ചുരുക്കത്തിൽ പറഞ്ഞു; മുഴുവൻ പറയാൻ വ്യാസനു തന്നെയും അനേകം നൂറ്റാണ്ടുകൾ കൂടാതെ കഴിയില്ല!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദേ, ഋഷിവംശപ്രകരണം,
ധർമ്മവംശപ്രകീർത്തനം ഇരുനൂററിമൂന്നാമദ്ധ്യായം.

—(0)—

# ഇരുനൂററിനാലാമദ്ധ്യായം

മത്സ്യം:—എങ്ങിനെയെങ്കിലും, ഈ വംശങ്ങളിലെ ബ്രാഹ്മണരെ വേണം ശ്രാദ്ധമൂട്ടുക; ഇവരെ ഊട്ടുന്ന ശ്രാദ്ധമാണ് പിതൃക്കൾക്കു പ്രിയം. മഹാരാജാവേ, പിതൃക്കൾ സ്വസ്ഥാനത്തുവെച്ച് അനുഗ്രഹത്തോടെ ചൊല്ലിയ ചില ഗാഥകളുണ്ട്; ഇനി, ഞാൻ അവ പറയാം:

[അന്നനട]

'ഉളവാമോ നമ്മുടെ കുലത്തിങ്ക-
ലൊരാളുദകാഗ്ര്യം നമുക്കു നൽകുവാൻ,
വിശേഷിച്ചും, ജലം നിറഞ്ഞവയായ
സുശീതളനദികളിൽവെച്ചു ചെമ്മേ!'
'ഉളവാമോ നമ്മുടെ കുലത്തിങ്ക-
ലൊരാൾ നിത്യശ്രാദ്ധം സമാചരിക്കുവാൻ,
ഫലമൂലഭക്ഷ്യപായസ്സുകളാലോ,
തിലവിമിശ്രമാം ജലമൊന്നിനാലോ!'
'ഉളവാമോ നമ്മുടെ കുലത്തിങ്ക-
ലൊരുപുമാനാ മഴക്കാലങ്ങളിൽ
മകമാം നാളിലും ത്രയോദശിയിലും
മധുവൊത്തപ്പായസം നമുക്കു നൽകുവാൻ!'
'ഉളവാമോ നമ്മുടെ കുലത്തിങ്ക-
ലൊരുപുമാൻ, കണ്ടാമൃഗമാംസത്താലോ
കരുവേപ്പിന്റെയിലകൊണ്ടോ ശ്രാദ്ധ-
മൊരിക്കലെങ്കിലും സമനൂട്ടുവാൻ!'
'കരുവേപ്പിന്റെയില, കൊമ്പു വരാ-
ളെന്നൊരു കണ്ടാമൃഗം, മധു, മഹാശാകം,
വരിയരിച്ചോറെന്നിവ ഭുജിക്കുവൂ
രവിയുള്ള കാലം മുഴുവനും നമ്മൾ!'

'ഇവി നമ്മുടെ കുലത്തിങ്കലെവൻ
ഭുജിപ്പിക്കും കണ്ഠാഗ്രഗമാംസത്തിനാൽ,
ഗയയിങ്കൽവെച്ചു ഗ്രഹണനാളിലും
ഗജച്ഛായയിലും വരയോഗികളേ!
നമുക്കെന്നാൽ തൃപ്തി വരുമാകല്പാന്തം;
പുമാനവൻ സർവജഗച്ഛരണമാം.
ഇവയഞ്ചിലൊന്നോ സദാ തൃപ്തിമായ്-
ബ്ഭവിക്കും നമ്മൾക്കെ,ന്തിനിതെല്ലാം ചൊന്നാൽ!
ഉളവാമോ നമ്മുടെ കുലത്തിങ്ക-
ലൊരാൾ കൃഷ്ണമൃഗത്തുകിൽ കൊടുപ്പാനും!'
'ഉളവാമോ നമ്മുടെ കുലത്തിങ്ക-
ലൊരാളൊ,രന്തണവരനു നൽകുവാൻ
പെറാൻ നിൽക്കും പശുവിനെയും സർവവർണ്ണോ-
ത്തരശുഭ്രനീലാഭമാം വൃഷഭത്തെയും!'
'ഉളവാമോ നമ്മുടെ കുലത്തിങ്ക-
ലൊരാൾ സുവർണ്ണഗോധരാ ദാനംചെയ്‌വാൻ!'
'ഉളവാമോ നമ്മുടെ കുലത്തിങ്ക-
ലൊരാൾ തോട്ടം പൊയ്ക കുളം കിണർ തീർപ്പാൻ!'
'ഉളവാമോ നമ്മുടെ കുലത്തിങ്ക-
ലൊരു സൽപൂരുഷൻ, ത്രികരണംകൊണ്ടും
സുരക്തധീരനായ് മധുമഥനനാം
ഹരിഭഗവാനെശ്ശരണംപ്രാപിപ്പാൻ!'
'ഉളവാമോ നമ്മുടെ കുലത്തിങ്ക-
ലുത്തരപ്രജ്ഞനൊരു വിചക്ഷണൻ,
അറിവുള്ള ജനത്തിനു ധർമ്മശാസ്ത്ര-
വരഗ്രന്ഥങ്ങളെ യഥാവിധി നൽകാൻ!'

മേദിനീശ്വര, മുനിപ്രോക്തമായ ശ്രാദ്ധകല്പം ഇത്രയും ഞാൻ അങ്ങേയ്ക്കു പറഞ്ഞുതന്നു; പാപഹരവും പുണ്യകരവും ലോകങ്ങളിൽ പ്രാധാന്യം നൽകുന്നതുമാണിതു്.'

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, പിതൃഗാഥാനുകീർത്തനം
ഇരുനൂററിനാലാമദ്ധ്യായം.

——(൦)——

## ഇരുനൂററഞ്ചാമദ്ധ്യായം

മനു:—'ധർമ്മജ്ഞനായുള്ളവനേ, പെറാൻ തുടങ്ങുന്ന പശുവിനെ ബ്രാഹ്മണോത്തമന് എങ്ങിനെ നൽകണം? ആ ദാനത്തിന്റെ ഫലമെന്താണ്?'

മത്സ്യം:—'പെറാൻ തുടങ്ങുന്ന പശുവിനെ, കൊമ്പു സ്വർണ്ണംകൊണ്ടും കുളമ്പു വെള്ളികൊണ്ടും കെട്ടിച്ച്, വാലിന്മേൽ മുത്തണിയിച്ച്, കുട്ടിയോടും ഓട്ടു കറവുപാത്രത്തോടുംകൂടി ബ്രാഹ്മണശ്രേഷ്ഠന്നു നൽകിയാൽ വലിയ പുണ്യം കിട്ടും: യോനിമുഖത്തിങ്കൽ കുട്ടി പെററുവീഴുന്നതുവരെയും പശുവിനെ കാട്ടുവൻകാടുമാടുകളടങ്ങിയ ഭൂമിയായി കരുതണം; അതിനാൽ, പെറാൻ തുടങ്ങുന്ന പശുവിനെ പണത്തോടുകൂടി ദാനംചെയ്യുവൻ നാലു സമുദ്രങ്ങളോടുകൂടിയ ഭൂമി മുഴുവൻ നൽകിക്കഴിഞ്ഞു! ഇതിൽ സംശയംവേണ്ട. ആ ഭൂമിക്കിണങ്ങൻ പശുവിനും കുട്ടിയ്ക്കും എത്ര രോമമുണ്ടോ, അത്ര യുഗം ദേവലോകത്തു സൽക്കരിക്കപ്പെടും; പിതൃപിതാമഹപ്രപിതാമഹരെ നരകത്തിൽനിന്നു കേററുകയുംചെയ്യും. അവൻ തൈർപായസച്ചളികൾ ചേർന്ന നെയ്പാൽത്തോടുകളും കാമിതപ്രദങ്ങളായ വൃക്ഷങ്ങളുമുള്ള ലോകത്തു ചെന്നണയും. തങ്കനിറവും തടിച്ച നിതംബവും മെലിഞ്ഞുരുണ്ട അരയും താമരപ്പൂവിനൊത്ത കണ്ണുകളും ചേർന്ന ചന്ദ്രമുഖിമാർ അവനെസ്സദാ സേവിക്കും. അവന്നു ഗോലോകബ്രഹ്മലോകങ്ങളും സുലഭങ്ങൾതന്നെ!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പ്രസൂയമാനധേനുദാനവിധികഥനം
ഇരുനൂററഞ്ചാമദ്ധ്യായം.

——(൦)——

# ഇരുനൂററാറാമദ്ധ്യായം

മനു:—'ഭഗവൻ, കൃഷ്ണമൃഗത്തോൽ നൽകേണ്ടതിന്റെ വിധി, കാലം എന്നിവയെയും അതിന്നു തക്ക ബ്രാഹ്മണനെയും പറഞ്ഞുതരിക.'

മത്സ്യം:—'വൈശാഖം, മാഘം, ആഷാഢം, കാർത്തികം എന്നീ മാസങ്ങളിലെ പൌർണ്ണമാസികളിലും സൂര്യചന്ദ്രഗ്രഹണങ്ങളിലും ഉത്തരായണൈകാദശികളിലും നൽകിയാൽ വളരെ ഫലം സിദ്ധിക്കും; ആഹിതാഗ്നിയായ ബ്രാഹ്മണന്നു വേണം നൽകുക. വിധിയും കേട്ടുകൊള്ളുക:

ചാണകംകൊണ്ടു തേച്ചു ശുദ്ധിയായ നിലത്ത് ആദ്യം കറിയാട്ടിൻരോമംകൊണ്ടുള്ള ഒരു വസ്ത്രം വിരിച്ച്, അതിൽ കൊമ്പുകുളമ്പുകളോടുകൂടിയ കൃഷ്ണമൃഗത്തോൽ വിരിക്കുക. കൊമ്പു സ്വർണ്ണംകൊണ്ടും പല്ലു വെള്ളികൊണ്ടും കെട്ടിക്കണം; വാൽ മുത്തുമണികൾകൊണ്ടണിയിക്കണം. മീതെ എള്ളു പരത്തി ഒരു വസ്ത്രംകൊണ്ടു മൂടുക. പൊക്കിൾസ്ഥാനത്തു സ്വർണ്ണവും യഥാശക്തി രത്നങ്ങളും ഗന്ധങ്ങളും ഭംഗിയിൽ വിന്യസിക്കണം. തോലിന്റെ നാലു ഭാഗങ്ങളിലും നാലു ഓട്ടുപാത്രങ്ങളും മൺപാത്രങ്ങളും വെച്ച് അവയിൽ കിഴക്കുനിന്നു തുടങ്ങി മുറയ്ക്കു നെയ്യും പാലും തയിരും തേനും നിറയ്ക്കുക. കാലുകളിലെ, ഒരു കേടില്ലാത്ത കുടം ചമ്പക്കൊമ്പിട്ടു വെയ്ക്കുക. തോൽത്താൻ നേരിയ മഞ്ഞവസ്ത്രം വേണം. തോലിന്റെ പിൻകാലുകളിൽ ലോഹപാത്രങ്ങൾ വിന്യസിക്കണം;

'യാനി കാനി ച പാപാനി മയാ ലോഭാൽ കൃതാനി വൈ
ലോഹപാത്രപ്രദാനേന പ്രണശ്യന്തു മമാശു വൈ!'

എന്ന മന്ത്രം ചൊല്ലി, എള്ളു നിറച്ച ഇരിമ്പിൻപാത്രം നിറച്ച്, ഇടത്തെക്കാല്ക്കൽ വെയ്ക്കുക;

'യാനി കാനി ച പാപാനി കണ്ഠോത്ഥാനി കൃതാനി ച
കാംസ്യപാത്രപ്രദാനേന താനി നശ്യന്തു മേ സദാ!'

എന്ന്, തേൻ നിറച്ച ഓട്ടുപാത്രം വലത്തെക്കാൽക്കൽ വെയ്ക്കുക; മുൻകാലുകളിൽ യഥാക്രമം ചെമ്പുപാത്രവും വെള്ളിപ്പാത്രവും,

'പരാപവാദപൈശുന്യാദഭക്ഷ്യസ്യ ഭക്ഷണാൽ
തദുത്ഥിതം ച മേ പാപം താമ്രപാത്രാൽ പ്രണശ്യതു!'
'കന്യാനൃതാൽ ഗവാം ചൈവ പരദാരാഭിമർശനാൽ
രൌപ്യപാത്രപ്രദാനാദ്ധി ക്ഷിപ്രം നാശം പ്രയാതു മേ!'

എന്ന വിന്യസിക്കുക.

'ജന്മജന്മസഹസ്രേഷു കൃതം പാപം കുബുദ്ധിനാ
സുവർണ്ണപാത്രദാനാത്തു നശ്യതാശു ജനാർദ്ദന!'

എന്ന സ്വർണ്ണവും മുത്തും പവിഴവും ഉറുമാമ്പഴവും മാതളനാരങ്ങയും നീർക്കരിങ്ങാലിയും മററു ശാകഫലങ്ങളും നല്ല പാത്രങ്ങളിലാക്കി ചെവിയിലും കുളമ്പിലുമായി വെയ്ക്കുക.

ദാനം വാങ്ങുന്ന ആഹിതാഗ്നിയായ ബ്രാഹ്മണോത്തമൻ കുളിച്ച് ഇരുവസ്ത്രങ്ങളും ധരിച്ച്, യഥാശക്തി അലങ്കരിക്കപ്പെട്ട്, വാലിന്നടുത്തിരിക്കണം.

'കൃഷ്ണഃ കൃഷ്ണഗളോ ദേവഃ കൃഷ്ണാജിനധരസ്തഥാ
തദ്ദാനാദ്ധൂതപാപസ്യ പ്രീയതാം വൃഷഭധ്വജഃ!'

എന്ന മന്ത്രമുച്ചരിച്ച്, തോൽ അദ്ദേഹത്തിന്നു ദാനംചെയ്യുക. ആ ദ്വിജനെ പിന്നെ തൊടരുത്; അദ്ദേഹം പട്ടക്കുന്നിനോടു തുല്യനത്രെ. അദ്ദേഹത്തെ മററു ദാനത്തിന്നും ശ്രാദ്ധത്തിന്നും വർജ്ജിക്കണം. പിന്നെ ബ്രാഹ്മണനെ സ്വഗൃഹത്തിൽനിന്നയച്ചിട്ട്, ചമതക്കൊമ്പിട്ടുവെച്ച നീർകുടംകൊണ്ടു മംഗളസ്നാനം ചെയ്യണം; പുരോഹിതൻ കുടമെടുത്തു തലയ്ക്കു മുകളിൽ പിടിച്ച്, 'ആപ്യായസ്വ സമുദ്രജ്യേഷ്ഠാ' എന്ന ഋക്ക ചൊല്ലി പതിനാറുരു വെള്ളം വീഴ്ത്തുക. അനന്തരം രണ്ടു കോടി വസ്ത്രം ധരിച്ചു ശുദ്ധിക്കായി ആചമിക്കണം. ആ തോൽത്തുണ്ടും കടവും പുറത്തു കൊണ്ടുപോയി നാൽക്കൂട്ടപ്പെരുവഴിയിലിടണം.

ഇതനുഷ്ഠിച്ചാലത്തെ ഈശ്വരപ്രസാദം വർണ്ണിപ്പാൻ ദേവകളും ശക്തരാകയില്ല! എന്നാലും എന്തെങ്കിലും പറയാം: ഭൂമി മുഴുവൻ ദാനംചെയ്താലുള്ള ഫലം കിട്ടും; തീർച്ചയാണ്. അവൻ എല്ലാ ലോകങ്ങളും കീഴടക്കി, ഒരു പക്ഷിയെപ്പോലെ യഥേഷ്ടം സഞ്ചരിക്കും; പ്രളയകാലംവരെയും സ്വർഗ്ഗത്തിൽ വസിക്കും. അച്ഛൻ, പുത്രൻ എന്നിവരുടെ മരണം, ഭാര്യാ

വിരഹം, ധനനാശം, രാജ്യഭ്രംശം എന്നിവ ഒരിക്കലും അവനു സംഭവിക്കയില്ല. കൃഷ്ണപ്രിയമായ കൃഷ്ണാജിനദാനത്താൽ ബ്രാഹ്മണന്നു സന്തോഷം നൽകിയവന്നു നിനച്ചതെല്ലാം നിറവേറും.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, കൃഷ്ണാജിനദാനവിധികഥനം
ഇരുനൂററാറാമദ്ധ്യായം.

# ഇരുനൂറേറഴാമദ്ധ്യായം

മനു:—'ഭഗവൻ, വൃഷത്തിന്റെ ലക്ഷണവും വൃഷമോചനവിധിയും അതിന്റെ മഹത്തായ പുണ്യഫലവും കേൾക്കേണമെന്നുണ്ട്.'

മത്സ്യം:—'മനോഹരമായ പശുവിന്റെ ലക്ഷണം നോക്കണം: നല്ല ശീലം, അവയവങ്ങൾക്കു വൈകല്യമില്ലായ്മ, വാട്ടമില്ലായ്മ, കുട്ടി ചാകായ്മ, രോഗമൊന്നുമില്ലായ്മ, സ്നിഗ്ദ്ധമായ നിറം, സ്നിഗ്ദ്ധങ്ങളും അകൽച്ചയില്ലാതെ ഉറപ്പുള്ളവയുമായ കുളമ്പുകൾ, സ്നിഗ്ദ്ധങ്ങളായ കൊമ്പുകൾ, അഴകൊത്ത വടിവ്, സൌമ്യത, ഇടമട്ടിലുള്ള വലുപ്പം, വലത്തുവശത്തു വലംപിരിച്ചുഴിപ്പുകൾ, ഇടത്തുവശത്ത് ഇടംപിരിച്ചുഴിപ്പുകൾ, പരന്ന ജഘനം, മയത്തിൽ കൂടിച്ചേർന്ന വൃഷണങ്ങൾ, ചുകന്ന കഴുത്ത്, കറുപ്പും പൊളിവുമില്ലാതെ നീണ്ട ചുകന്ന നാവ്, കണ്ണീരാൽ കലങ്ങാതെയും കൃഷ്ണമണി ചുകന്നും വൈഡൂര്യത്തിന്റെയോ തേനിന്റെയോ നിറമിയന്നും നീർപ്പോളയെപ്പോലുള്ള സ്നിഗ്ദ്ധനയനങ്ങൾ, ഏഴേഴായി പതിനാലു പല്ലുകൾ, കറുത്ത അണ്ണാക്ക്, ആറിടത്ത് ഉയർച്ച, അഞ്ചിടത്തു പരപ്പ്, എട്ടിടത്തു നീളം ഇവ ചേർന്ന പശുവത്രേ നല്ല ലക്ഷണമൊത്തത്.'

മനു:—'ഭഗവൻ, ദേഹങ്ങൾക്ക് ഉയർന്നിരിക്കേണ്ട ആറു കൂട്ടവും പരന്നിരിക്കേണ്ട അഞ്ചുകൂട്ടവും നീണ്ടിരിക്കേണ്ട എട്ടു കൂട്ടവും ഏതൊക്കെയാണ്?'

മത്സ്യം:—നെഞ്ഞ്, പുറം, തല, ഇരുവാരുകൾ, നിതംബം ഇവ ആറും ഉയർന്ന പശുക്കളെ അറിവുള്ളവർ പ്രശംസിക്കുന്നു; [illegible], ചെവികൾ, കണ്ണുകൾ, നെററി ഇവ അഞ്ചും പരന്നിരിക്കണം; വാൽ, താട, ഇടകൾ, നാലു മുലകൾ ഇവ എട്ടും നീണ്ടിരിക്കണം; തല കഴുത്തുകളോടുകൂടി പശുത്തണ്ണും നീണ്ടിരിക്കണം.

കാളയുടെ ശുഭലക്ഷണങ്ങളെല്ലാം പറയാം: തടിച്ചുയർന്ന ചുമൽ, മയം ചേർന്ന കലപ്പപോലുള്ള താട; പരന്ന നെരിക്കെട്ട്, വൈഡൂര്യംപോലുള്ള കണ്ണുകൾ, പവിഴത്തിന്റെ ഉള്ളിപോലുള്ള കൊമ്പിൻതല, നീണ്ടുതടിച്ച വാൽ, ഒമ്പതൊമ്പതായി പതിനെട്ടു തല കൂർത്ത വെൺപല്ലുകൾ. കണ്ണു മുല്ലപ്പൂവിനൊത്ത കാളയും കൊടുപ്പാൻ നന്ന്; ഗൃഹത്തിലും ധനധാന്യങ്ങളെ കൈവളർത്തും. താമ്രകപിലനിറങ്ങൾ ചേർന്നതും വെളുപ്പു ഇടപ്പുകൾ

ഥിർതലപ്പും പവിഴത്തിനൊത്ത കളമ്പുമുണ്ടെങ്കിൽ, അതിലും മീതെ നല്ലതില്ലതന്നെ. ഇത്തരം കാളകളെ നിർത്തിയാലും കൊടുത്താലും ധനധാന്യങ്ങൾ വർദ്ധിക്കും. കാൽകളും മുഖവും വാലും വെളുത്തും ചെമ്പരത്തിപ്പൂവിൻനിറം ദേഹത്തുമുള്ളതാകുന്നു, നീലവൃഷം; അതിനെ കൊടുക്കുകയല്ലാതെ, ഗൃഹത്തിൽ നിർത്തരുത്. ഇതിനെപ്പററി ലോകത്തിൽ പഴയ ഒരു ഗാഥ നടപ്പുണ്ട്:—

'പെരുത്തു പുത്രന്മാരെക്കാംക്ഷിക്കണം:— അതി-
ലൊരുവനെങ്കിലും ഗയയിൽ ശ്രാദ്ധമൂട്ടേയ്ക്കാം;
വയസ്സേറ്റോരു പെൺകൊടിയെ വേട്ടേയ്ക്കാം,—
ഒരു നീലവൃഷത്തിനെ കൊടുത്തേയ്ക്കാം!'

രാജാവേ, ഇവ്വിധം ലക്ഷണങ്ങളൊത്ത കാളയെ — ഗൃഹത്തിലുള്ളതിനെയോ, വിലയ്ക്കു വാങ്ങിയതിനെയോ — ദാനം ചെയ്യുന്നവന്നു മരണമേയില്ല; ആ മഹാത്മാവിന്, 'ഞാൻ മുക്തിയടഞ്ഞു' എന്നു പറകതന്നെ ചെയ്യാം!'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, വൃഷലക്ഷണകഥനം
ഇരുനൂറേഴാമദ്ധ്യായം.

—)o(—

# ഇരുനൂറെറട്ടാമദ്ധ്യായം

സൂതൻ:— അനന്തരം ആ അമിതവിക്രമനായ രാജാവു ദേവേശനോട്, പതിവ്രതമാരുടെ മാഹാത്മ്യവും അതിനെക്കുറിച്ചുള്ള ഒരു കഥയും അരുളിച്ചെയ്യാനപേക്ഷിച്ചു:— 'ആരാണ് പതിവ്രതമാരിൽ മീതെ? ആരാൽ മൃത്യു ജയിക്കപ്പെട്ടു? ആരുടെ പേരാണ്, മനുഷ്യർ പതിവായി ചൊല്ലേണ്ടതും സർവ്വപാപഹരവുമായിട്ടുള്ളത്? ഇനി, അതു പറഞ്ഞുതരിക.'

മത്സ്യം:— 'ധർമ്മജ്ഞ, പതിവ്രതമാരായ സ്ത്രീകൾക്കു യമൻപോലും പ്രാതികൂല്യം ചെയ്യുകയില്ല; അവർ ലോകത്തിന്നും സദാ പൂജ്യമാരാകുന്നു. ഇതിൽ, ഒരു സ്ത്രീ ഭർത്താവിനെ മൃത്യുപാശത്തിൽനിന്നു വേർപെടുത്തിയ പാപനാശനമായ കഥ ഞാൻ പറഞ്ഞുതരാം:

പണ്ടു മദ്രരാജ്യത്ത്, ശാകലവംശ്യനായ അശ്വപതി എന്നൊരു രാജാവുണ്ടായിരുന്നു. പുത്രനുണ്ടാകാത്തതിനാൽ ദുഃഖത്തിൽപ്പെട്ട അദ്ദേഹം പുത്രലബ്ധിക്കായി, ബ്രാഹ്മണരുടെ മേൽനോട്ടത്തിൽ, സർവ്വാഭീഷ്ടപ്രദാത്രിയായ സാവിത്രിയെ ആരാധിപ്പാൻ തുടങ്ങി; ബ്രാഹ്മണർ നാൾതോറും നൂറു വെൺകടുകുമണി സാവിത്രിക്കായി ഹോമിച്ചുപോന്നു. അങ്ങിനെ പത്തു മാസം കഴിഞ്ഞതിന്നുശേഷം ഒരു ചതുർത്ഥീതിഥിയിൽ സാവിത്രി ഭൂപതിക്കു പ്രത്യക്ഷീഭവിച്ചു; 'രാജാവേ, ഭവാൻ എന്നെന്നും എന്റെ ഭക്തനാണ്. ഭവാന്നു ഞാൻ ഒരു പെൺകുട്ടിയെത്തരാം—എന്റെ

പ്രസാദത്താൽ ഭവാന്ന് ഒരു സൽപുത്രി ഉണ്ടായിവരും' എന്നുമാത്രം, വണങ്ങിനിന്ന വസുധേശനോടരുളിച്ചെയ്തു് ദേവി, ഒരു മിന്നൽപ്പിണരെന്നപോലെ മറകയും ചെയ്തു.

പാർത്ഥിവന്റെ പതിവ്രതയായ ഭാര്യ, മാളവി എന്നവൾ, യഥാകാലം, സാവിത്രിയെപ്പോലെതന്നെയുള്ള ഒരു പെൺകിടാവിനെ പ്രസവിച്ചു. 'ഹോമംമൂലം സാവിത്രിയാൽ നൽകപ്പെട്ടവളും സാവിത്രിക്കൊത്ത രൂപഗുണമുള്ളവളുമാകയാൽ ഇവൾക്കു സാവിത്രി എന്നുതന്നെ പേർ വിളിക്കാ'മെന്നു മന്നവൻ മറയോരോടഭിപ്രായപ്പെട്ടു. ക്രമേണ യൌവനമണഞ്ഞ സാവിത്രിയെ അച്ഛൻ സത്യവാന്നു കൊടുപ്പാൻ നിശ്ചയിച്ചു. അപ്പോൾ നാരദൻ ദീപ്തതേജസ്സായ രാജാവിനോടു്, 'സത്യവാന്ന് ഒരു കൊല്ലംകൊണ്ടു് ആയുസ്സൊടുങ്ങും. നരേന്ദ്ര, ഇതിങ്കൽ പെണ്ണിനെ കൊടുക്കുന്നതു് ആലോചിച്ചിട്ടുവേണം.' എന്നു പറകയുണ്ടായി. എങ്കിലും, ശ്രീമാനായ ദ്യുമത്സേനപുത്രന്നുതന്നെയാണു കന്യകയെ കൊടുത്തതു്.

കൊട്ടാരത്തിൽ വെച്ചു ഭർത്താവിനോടു ചേർന്ന സാവിത്രി, നാരദന്റെ വാക്കിനാൽ ദുഃഖമുൾക്കൊണ്ടു്, കാട്ടിൽ ഭർത്താവിനെയും ശ്വശുരരെയും യഥാവിധി ശുശ്രൂഷിച്ചുപോന്നു. രാജ്യഭ്രഷ്ടനും കുരുടനുമായിരുന്ന സമർത്ഥനായ ദ്യുമത്സേനന്നു് ആ രാജപുത്രിയെ സ്നുഷയായിക്കിട്ടിയതിൽ സന്തോഷം തോന്നി. അടുത്ത നാലാംനാൾ സത്യവാൻ മരിക്കയായി! അതിനാൽ ശ്വശുരന്റെ അനുമതിയോടുകൂടി ആ ധർമ്മജ്ഞയായ രാജകുമാരി ത്രിരാത്രവ്രതം അനുഷ്ഠിച്ചു. ആ നാലാംദിവസത്തിൽ സത്യവാൻ വിറകും പൂവും കായും കൊണ്ടുവരാൻ കാട്ടിലേയ്ക്കു പോയി; അപേക്ഷ തള്ളാൻ മടിച്ചു ശ്വശുരൻ വിടനൽകിയ സാവിത്രിയും സങ്കടത്തോടെ ഭർത്താവൊന്നിച്ചു വൻകാട്ടിലേയ്ക്കു ഗമിച്ചു. മനസ്സുകിടന്നുരുകിയിരുന്നുവെങ്കിലും അവൾ മഹാഭയത്തെ മറച്ചുകൊണ്ടു്, കണവനോടു കാട്ടിലെ മരങ്ങളെപ്പററി ചോദിച്ചു; ആ നരവീരൻ തളർച്ചപൂണ്ട തണ്ടാർമകളാക്ഷിയെ, കാട്ടിലെ വൃക്ഷങ്ങളേയും പക്ഷികളേയും മൃഗങ്ങളേയും കാട്ടിക്കൊടുത്തു് ആശ്വസിപ്പിപ്പാനും തുടങ്ങി:—

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, സാവിത്ര്യുപാഖ്യാനപ്രാരംഭം,
സാവിത്രീസത്യവൽസമാഗമനം ഇരുനൂററെട്ടാമദ്ധ്യായം.

——[o]——

## ഇരുനൂററൊമ്പതാമദ്ധ്യായം

(കാകളിമഞ്ജരി)

സത്യവാൻ:—

കാൺകിളംപുല്ലു നിറഞ്ഞുള്ള കാടിതിൽ,
കാറ്റുങ്ങളായ തേന്മാവുകളാൽ
കണ്ണിനും മൂക്കിനും മുത്തേകി, രാഗത്തെ-
ക്കൈവളർത്തുന്ന വസന്തത്തെ നീ;

കററക്കിടാങ്ങളെത്തൻചിറകാൽച്ചേർത്തു
'പൊറവക്കിടക്കുന്ന' പെൺകാക്കയെ
ശുഷ്കാന്തിവെച്ചിതാ, ശുശ്രൂഷിച്ചീടുന്നു
കൊക്കാലൊരാൺകാക്ക വൃക്ഷത്തിന്മേൽ!
താന്നിലത്തണ്ണൊത്താമരാമലരുമായ്-
ച്ചേർന്ന വെഴാമ്പൽത്തരുണനിതാ,
തീററയെടുക്കക്കൂടിയും ചെയ്യുന്നി-
ലേ,ററവും കാമപ്പൂട്ടേൽക്കകയാൽ!
കന്ദരാകുമരി രമിക്കും കളവിംഗം
കാമികൾക്കൽക്കണ്ടച്ചർപ്പ്യമെന്മേൽ!
പാട്ടാളിമെയ്യാളേ, പത്നിയോടൊന്നിച്ചീ-
പ്പച്ചക്കിളിവന്നിരിക്കുന്നല്ലോ
തെല്ലുകനംകൊണ്ടു ചാഞ്ഞൊരു മാമര-
ച്ചില്ല സഫലമായ്ത്തീർന്നപോലായ്!
വാത്സല്യമാംസങ്ങൾ തൃപ്തിയാംവരെ-
സ്സാപ്പിട്ടൊരു യുവാവായ സിംഹം
കാനനഭൂവിൽക്കിടന്നുറങ്ങീടുന്നു
കാൽകൾക്കിടയിൽത്തൻ കാന്തയുമായ്!
ഉണ്ടതാ, പർവ്വതത്തിന്റെ ഗുഹയ്ക്കകം
രണ്ടുപേർ, ശാർദ്ദൂലദമ്പതിമാർ;
കാണപ്പെടുന്നു പകുതപോലുള്ള ഗുഹാ-
സ്ഥാനം,മിവരുടെ കൺമിന്നലാൽ!
നാക്കിൻതലകൊണ്ടു നക്കിത്തുടയ്ക്കുന്നു
മേൽക്കുമേലിപ്പുലി പെൺപുലിയെ;
കാമലാളങ്ങൊട്ടും നടക്കയാലവ-
നാമോദം കൊഞ്ചലും ചെയ്തിടുന്നു!
നിശ്ചലമായ് മടിത്തട്ടിൽത്തലവെച്ചു
നിദ്രിതനാകിയ വല്ലഭനെ,
പേനരുമ്പായയാ തൊലിത്തൊലിയെടു-
ത്താനന്ദിപ്പിക്കുന്നു വാനരത്തി!
തമ്പീമണേ, വയർകാണപ്പെട്ടുംപേടി
മണ്ണിൽപ്പതിച്ചോരു പെൺപൂച്ചയെ
ഖേദനമാത്താൻ കടിക്കുന്നു മാറ്റുന്നു
ഹന്ത, തോരാതവണ്ണം കാന്തൻ!
കൊണ്ടാടി മെയ്കാൽകൾ തമ്മിൽപ്പിണച്ചിതാ,
രണ്ടു മുയലുകളാണുംപെണ്ണും
ഒന്നായ്ക്കിടന്നുറങ്ങുന്നു, ചെവികളു-
മൊന്നുംഗ്രഹിച്ചുകൂടാത്തവണ്ണം!

താമരപ്പൂവണിപ്പൊയ്കയിൽ നീരാടി-
ക്കാമരത്തന്നൊരു കുഞ്ജരേന്ദ്രൻ
പൊയ്ത്തോർവളയങ്ങൾ തിന്നാൻ കൊടുക്കുന്നു
മുഗ്ദ്ധാംഗിയായ തന്നോമലാൾക്കായ്.
പിമ്പേ കിടാങ്ങളുമായിക്കണ്ടാമന്റെ
പിമ്പേ നടക്കും പെൺപന്നിയിതാ,
മത്താവു തേറ്റയാൽ കുത്തിക്കിളച്ചിട്ടു
മുത്തങ്ങയങ്ങിങ്ങു തിന്നിടുന്നു.
കാട്ടുപോത്തൊന്നിതാ, കട്ടിത്തഴമേറിയ
കായത്തിലൊട്ടുക്ക ചേറിഴുകി,
പായുമെരുമയെപ്പിന്തുടർന്നോടുന്നു
പാരമുൽക്കണ്ഠപൂണ്ടുഴന്നവനായ്.
നീളായതാക്ഷണേ, കാൺകൊരു കലമാനിതാ,
നീണ്ടിടംപെട്ടുള്ള കണ്ണുകളാൽ
കാന്താസഹിതനായ് മന്ദമായിട്ടടു-
ത്തുള്ളന്തരകൗതുകാൽ നോക്കിടുന്നു!
പിൻകഴൽകൊണ്ടു മുഖത്തു ചൊറിയുന്ന
കൺകവരുന്നൊരു കേഴപ്പെണ്മാൻ
കൊമ്പിൻതലപ്പാൽ മണാളനെപ്രേമമാ-
ന്നൻപിൽ വലിച്ചടുപ്പിച്ചിടുന്നു.
ഏടലർക്കണ്ണാളേ, കാൺകീപ്പുള്ളിമാൻ-
പേട പൊടുന്നനെ നിന്നനേരം
കൂടെ നിലക്കൊണ്ടു കാമി ചമരമാൻ;
ധാടിയിൽ നോക്കുന്നു മുഗ്ദ്ധിയെയന്നേ!
മുത്തിയന്നുള്ളമാനൊന്നിതാ, പൂത്തമേൽ-
ക്കൊമ്പിലിരിപ്പൊരു കാക്കയുമായ്,
വെലത്തയവുമിറക്കിക്കിടക്കുന്ന
ചേലൊത്തവല്ലഭയോടുകൂടെ.
ലന്തമരത്തിന്റെ കായകൾ തിന്മാനായ്-
സ്സന്തുഷ്ടിപൂണ്ടതിൻ ചാഴ്ത്തടിമേൽ
മുൻകാലിണകേറിവെച്ചിതാ, നിൽക്കുന്നു
തൻകാന്തയോടൊന്നിച്ചാരാട്ടുകൊറ്റൻ.
കാന്തയൊന്നിച്ചിതാ, ലാളുന്ന പൊയ്കയിൽ,
പൂന്തിങ്കൾക്കൊത്തൊരു വെൺമരാളം.
ഓമലാളൊത്തൊരു ചക്രവാകക്കിളി
താമരക്കൂട്ടത്തിലുറ്റിപ്പുകിതാ,
പുത്തൻപൂവുണ്ണയമാതിരിയുള്ളൊരു
മെത്തുമഴകാർന്ന പത്മിനിയെ.

കാഷ്ഠം പറിച്ചു ഞാൻ; പൂക്കൾ പറിച്ചു നീ;
കാന്താ, വിറകൊടിച്ചില്ലയല്ലോ;
ഞാനിനിച്ചെന്നതുകൂടിക്കഴിയട്ടെ;
മാനിനീരത്നമേ, തെല്ലുനേരം
വിശ്രമംകൊൾക നീയിപ്പൂങ്കാവനത്തെ
വിസ്തൃതമായ മരത്തണലിൽ.'

സാവിത്രി:—'കാന്താ, അങ്ങിനെയാവാം. എന്നാൽ അങ്ങ് എന്റെ ദൃഷ്ടിമാർഗ്ഗത്തിൽ നിന്നകലെപ്പോവരുത്; കൊടുംകാട്ടിൽ എനിക്കു പേടിയാവും.'

പിന്നീടു സത്യവാൻ ആ കാട്ടിൽ, രാജകുമാരി കാൺകത്തന്നെ വിറകു ശേഖരിപ്പാൻ തുടങ്ങി; അദ്ദേഹം ആ പൊയ്കവിട്ട് അധികം അകലുകയുണ്ടായില്ല. എന്നാലും, അദ്ദേഹം മരിച്ചതായി സാവിത്രിക്കു തോന്നിപ്പോയ്!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സാവിത്ര്യുപാഖ്യാനം,
സത്യവൽകൃതവനയാനം ഇരുനൂററൊമ്പതാമദ്ധ്യായം.

——)•(——

# ഇരുനൂററിപ്പത്താമദ്ധ്യായം

മത്സ്യം:—സത്യവാനു വിറകൊടിക്കുമ്പോൾ ഒരു തലവേദന തുടങ്ങി; അതിൽ അവശനായിട്ട് അദ്ദേഹം ഭാര്യയുടെ അടുക്കൽച്ചെന്നു പറഞ്ഞു:—'ഈ പ്രയത്നംമൂലം എനിക്കു തലവേദന തുടങ്ങിയിരിക്കുന്നു. ഞാൻ ഒരു ഇരുളിലേയ്ക്കു കടക്കുന്നതായിത്തോന്നുന്നു; വെളിവു തീരെയില്ല! ഞാൻ നിന്റെ മടിയിൽ തലവെച്ചു കിടന്ന് ഇത്തിരിയുറങ്ങട്ടെ.' ഇത്രയും പറഞ്ഞ്, നിദ്രയാൽ കൺ കലങ്ങിയിരുന്ന രാജകുമാരൻ രാജകുമാരിയുടെ മടിയിൽ തലവെച്ചു കിടന്നുറങ്ങി.

ഉടനെ, ആ പെരിയ പതിവ്രതയ്ക്ക്, ധർമ്മരാജാവു താൻതന്നെ ആ സ്ഥലത്തു വന്നെത്തിയതു കാണുമാറായി; ഇന്ദീവരദളശ്യാമളനായി മഞ്ഞപ്പട്ടുടുത്ത ആ ഭഗവാൻ, മിന്നൽക്കൊടിയിണങ്ങിയ കാർമേഘമെന്നപോലെ ശോഭിച്ചു; അദ്ദേഹം കതിരവനൊത്ത കിരീടവും കുണ്ഡലങ്ങളും തോൾവളകളുമണിഞ്ഞിരുന്നു; മാറത്തു മുത്തുമാലകൾ മിന്നിത്തിളങ്ങുന്നുണ്ട്. കാലനും മൃത്യുവും അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്നു. അദ്ദേഹം അവിടെവെച്ച്, സത്യവാന്റെ ദേഹത്തിൽനിന്നു പെരുവിരലോളം പോന്ന ഒരാളെ എടുത്ത്, കയർകൊണ്ടു കെട്ടി, വലിച്ചുംകൊണ്ടു തെക്കേദിക്കിലേയ്ക്കു വെമ്പലോടെ നടകൊണ്ടു. വരാരോഹയായ സാവിത്രിയും, സത്യവാന്റെ പ്രാണൻ പോയതു കണ്ടിട്ട്, ധർമ്മരാജാവിന്റെ പിറകെ നിശ്ശബ്ദം നടകൊ

ണ്ടു; അവരാം പിതാവു്, മാതാവു്, ആചാര്യൻ ഇവരാകുന്നു. ഒരുവൻ പിതൃഭക്തിയാൽ ഈ ലോകവും, മാതൃഭക്തിയാൽ മദ്ധ്യ(സ്വർഗ്ഗ)ലോകവും, ഗുരുശുശ്രൂഷയാൽ ബ്രഹ്മലോകവും അനുഭവിക്കപ്പെടുന്നു; ഈ മൂന്നുപേരെ ആദരിച്ചാൽ എല്ലാ ധർമ്മവും അനുഷ്ഠിച്ചുകഴിഞ്ഞു. അവരെ അനാദരിച്ചാലോ, സർവ്വകർമ്മങ്ങളും വെറുതെ. ഈ മൂന്നുപേർ ജീവിച്ചിരിപ്പുള്ളേടത്തോളം കാലം മറെറാന്നും ചെയ്യാനില്ല; അവരെ സദാ പരിചരിച്ചാൽ മതി. അവർക്കു വിരോധം നേരിടാതെ മററു വല്ലതും മനസാ വാചാ കർമ്മണാ ചെയ്യുകയാണെങ്കിൽ അതൊക്കെ അവരെ അറിയിച്ചിട്ടുവേണം. ഈ മൂന്നുപേരിലാണു് മനുഷ്യന്റെ കർമ്മമെല്ലാം.'

യമൻ:—'എന്റെ ക്രമപ്പോലെ മതി; വേഗത്തിൽ മടങ്ങിപ്പോയ്ക്കൊൾക; അവരെ ശുശ്രൂഷിക്കുന്നതിൽ മീതെ ഒരു ധർമ്മാനുഷ്ഠാനവുമില്ല. എനിക്കു 'കാലുകെട്ടു്;' വേതിക്കു ബുദ്ധിമുട്ടും. അതുകൊണ്ടാണു്, ഞാനിപ്പറയുന്നതു്. ഇതുശുശ്രൂഷാനിരതയും ഭക്തയും സാദ്ധ്വിയും പതിവ്രതയുമാണു് വേതി. ധർമ്മജ്ഞെ, മടങ്ങിപ്പോയ്ക്കൊൾക. വേതി ക്ഷീണിച്ചുപോവും!'

സാവിത്രി:—'ഭർത്താവാണു്, സ്ത്രീകൾക്കീശ്വരൻ; ഭർത്താവുതന്നെയാണു്, ഉററ തുണ. പ്രാണധനങ്ങൾക്കധിപതിയായ ഭർത്താവിനെ പതിവ്രതയായ സ്ത്രീ അനുഗമിച്ചുകൊള്ളണം. ഇതിരി വല്ലതുമാണു് അച്ഛനോ സോദരനോ മകനോ തരുന്നതു്; എത്രയോ വളരെത്തരുന്ന ഭർത്താവിനെ ഏതൊരുത്തി പൂജിക്കയില്ല? ദേവശ്രേഷ്ഠ, എന്റെ ഭർത്താവു് എവിടെയ്ക്കു കൊണ്ടുപോകപ്പെടുന്നുവോ, അല്ലെങ്കിൽ താൻതന്നെ എവിടെയ്ക്കു പോകുന്നുവോ, ഞാനും യഥാശക്തി അവിടെയ്ക്കു പോരണമെന്നിരിക്കുന്നു; അതിന്നാളാകയില്ലെങ്കിൽ, ഞാൻ പ്രാണനെ ത്യജിക്കും. മനസ്വിനിയായ ഏതൊരു സ്ത്രീ വൈധവ്യദുഃഖങ്ങളാൽ ദുഃഖിച്ചു്, അനാഥയായാണെങ്കിലും ആഭരണമണിയാതെ, ക്ഷണനേരമെങ്കിലും ജീവിച്ചിരിക്കും?'

യമൻ:—'പതിവ്രതേ, സൌഭാഗ്യവതി, എനിക്കു സന്തോഷമായി; സത്യവാന്റെ പ്രാണനൊഴിച്ചുള്ള വരം വേഗത്തിൽ ചോദിച്ചുകൊൾക.'

സാവിത്രി:—'ധർമ്മജ്ഞ, കണ്ണില്ലാത്ത രാജ്യഭ്രഷ്ടനായ എന്റെ വന്ദ്യശ്വശുരന്നു കണ്ണും രാജ്യവും ലഭിക്കുമാറാകുക.'

യമൻ:—'വേതി വളരെ വഴി പോന്നിരിക്കുന്നു; മടങ്ങിപ്പോവുക. ഈ ആവശ്യപ്പെട്ടതെല്ലാം സാധിക്കും. എനിക്കു കാലുകെട്ടു്; വേതിക്കു ബുദ്ധിമുട്ടും; അതുകൊണ്ടാണു് ഞാനിപ്പറയുന്നതു്.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സാവിത്ര്യുപാഖ്യാനം, സാവിത്രീയമസംവാദം, പ്രഥമവരലാഭം ഇരുനൂററിപ്പത്താമദ്ധ്യായം.

# ഇരുനൂററിപ്പതിനൊന്നാമദ്ധ്യായം

സാവിത്രി:—'സത്തുക്കൾക്ക സത്തുക്കളെക്കണ്ടെത്തിയാൽപ്പിന്നെ ബുദ്ധിമുട്ടെവിടെ? ദുഃഖമെവിടെ? എനിക്ക് ഇവിടുത്തെ സന്നിധിയിൽ ഒരു വാട്ടവുമില്ല. സജ്ജനങ്ങൾക്കും ദുർജ്ജനങ്ങൾക്കും സത്തുക്കൾതന്നെയാണ് എന്നെന്നും ആശ്രയം; ദുർജ്ജനങ്ങളാലോകട്ടെ, അസത്തുക്കൾക്കില്ല, സത്തുക്കൾക്കില്ല, അവരവർക്കില്ല പൊറുതി. വിഷത്താലോ, തീയാലോ, പാമ്പിനാലോ, ആയുധത്താലോ, ജഗദ്ദ്രോഹികളായ ദുഷ്ടരിൽനിന്ന് അകാരണമായുണ്ടാകുന്നേടത്തോളം ഭയം നേരിടുകയില്ല! സത്തുക്കൾ പ്രാണനെക്കൂടി വെടിഞ്ഞു പരോപകാരം ചെയ്യുമല്ലോ; അതിൻവണ്ണം അസത്തുക്കളും പ്രാണനെക്കൂടി വെടിഞ്ഞു പരപീഡനം ചെയ്യുന്നു! മനുഷ്യർ യാതൊന്നിനുവേണ്ടി പ്രാണനെ തൃണപ്രായം വെടിയുന്നുവോ, പരദ്രോഹികളായ ദുർജ്ജനങ്ങൾ ആ പരലോകത്തെ തൃണപ്രായം വെടിയുന്നു! അതിനാലാണ്, ജഗൽഗുരുവായ ബ്രഹ്മാവു താൻതന്നെ ഓരോ വർഗ്ഗത്തിലും ദുഷ്ടനിഗ്രഹത്തിനുവേണ്ടി രാജാവിനെ നിയമിച്ചിരിക്കുന്നത്. രാജാവു പ്രജകളെ തിരിച്ചറിയണം: സത്തുക്കളെ സമ്മാനിക്കണം; അസത്തുക്കളെ സംഹരിക്കണം. ദുഷ്ടനിഗ്രഹവും ശിഷ്ടരക്ഷണവും ചെയ്യുമ്പോഴത്രെ രാജാവു ലോകങ്ങളെ ജയിക്കും. ഇത്രയുമേ സ്വർഗ്ഗം കിട്ടാൻ ഒരു രാജാവു ചെയ്യേണ്ടതുള്ളു: ദുഷ്ടനിഗ്രഹവും ശിഷ്ടരക്ഷണവുമൊഴിഞ്ഞു മറെറാന്നുമില്ല, ലോകത്തിൽ ഒരു രാജാവിനു ചെയ്യാൻ. രാജാക്കന്മാരാലും ശിക്ഷിക്കപ്പെട്ടിട്ടില്ലാത്ത ദുഷ്ടരെ ഭവാൻ ശിക്ഷിച്ചുപോരുന്നു; അതിനാൽ, എൻെറ പക്ഷത്തിൽ, ദേവന്മാരിൽവെച്ചു മികച്ചുള്ള ദേവനാണിവിടുന്ന്. ലോകം നിലനിൽക്കുന്നതു സത്തുക്കളാലാണല്ലോ; സത്തുക്കളിൽവെച്ചു ശ്രേഷ്ഠനാണ് ഭവാൻ. അതിനാൽ ഭവാൻെറ പിന്നാലെ പോരുന്നതിൽ എനിക്കൊരു ബുദ്ധിമുട്ടില്ല.'

യമൻ:—'വിശാലാക്ഷി, ഭവതിയുടെ ധർമ്മം ചേർന്ന വാക്കുകൾ എന്നെ സന്തോഷിപ്പിക്കുന്നു; സത്യവാൻെറ പ്രാണനൊഴിഞ്ഞുള്ള വരം വേഗത്തിൽ ചോദിച്ചുകൊള്ളുക.'

സാവിത്രി:—'സ്വാമിൻ, എനിക്കു നൂറു സഹോദരന്മാർ ഉണ്ടായി വരണം. സന്താനഹീനനായ എൻെറ അച്ഛൻ പുത്രലാഭത്താൽ സന്തോഷിക്കട്ടെ!'

യമൻ മറുപടി പറഞ്ഞു:—'ഭദ്രേ, വന്നവഴിക്കു തിരിച്ചുപോവുക. ഭർത്താവിനു ശേഷക്രിയകൾ കഴിയ്ക്കൂ. പരലോകം പ്രാപിച്ച ഇയ്യാളുടെ കൂടെപ്പോരിക ഭവതിക്കു സാദ്ധ്യമല്ല; ഇത്രനേരം പോന്നതുതന്നെ, ഭവതി പതിവ്രതയാകയാലാണ്. സത്യവാൻ ഗുരുശുശ്രൂഷയാൽ വലിയ പുണ്യം സമ്പാദിച്ചിട്ടുണ്ട്; അതിനാലത്രെ, ഞാൻതന്നെ വന്നു കൊണ്ടുപോകു

ന്നത്. ഇതുപോലെ, അറിവുള്ള ഒരാൾ ചെയ്യേണ്ടതുള്ളതു: അച്ഛനമ്മമാരെയും ഗുരുവിനെയും ശുശ്രൂഷിക്കുക. ആ മൂവ്വരെയും സത്യവാൻ കാട്ടിൽവെച്ചു സദാ പരിചരിച്ചു സന്തോഷിപ്പിച്ചിരിക്കുന്നു; അതിനാൽ ഇയ്യാൾ വളരെ കാലത്തേയ്ക്കു സ്വർഗ്ഗം കീഴടക്കിയിരിക്കുന്നു. വരവർണ്ണിനി, തപസ്സ്, ബ്രഹ്മചര്യം, അഗ്നിഹോത്രം, ഗുരുശുശ്രൂഷ എന്നിവയാൽ മനുഷ്യനു സ്വർഗ്ഗം കിട്ടുന്നു. ഗുരുനാഥൻ, അച്ഛൻ, അമ്മ, ജ്യേഷ്ഠൻ എന്നിവരെ കഷ്ടത്തിൽപ്പെട്ടവൻപോലും കൈവെടിഞ്ഞുകൂടാ; വിശേഷിച്ചും ബ്രാഹ്മണരെ. ഗുരുനാഥൻ ബ്രഹ്മാവിന്റെയും, അച്ഛൻ പ്രജാപതിയുടെയും, അമ്മ ഭൂമിയുടെയും, ജ്യേഷ്ഠൻ അവനവന്റെയും സ്വരൂപമാകുന്നു. ജനിപ്പിച്ചു വളർത്തുന്നതിൽ അച്ഛനമ്മമാരനുഭവിക്കുന്ന കഷ്ടപ്പാടിന്റെ കടം വീട്ടാൻ മനുഷ്യന് അനേകം നൂറാണ്ടുകൾകൊണ്ടും സാധിക്കയില്ല; അതിനാൽ അവരെയും അവരെയും ഗുരുവിനെയും സദാ പ്രീതിപ്പെടുത്തണം. ആ മൂന്നുപേർ പ്രസാദിച്ചാൽ എല്ലാതപസ്സുമായി! ആ മൂവരെ ശുശ്രൂഷിക്കലാകുന്നു മികച്ച തപസ്സ്. അവരുടെ അനുമതി കൂടാതെ മറ്റൊരു ധർമ്മം അനുഷ്ഠിക്കരുത്. അവർതന്നെ മൂന്നു ലോകങ്ങൾ; അവർതന്നെ മൂന്നാശ്രമങ്ങൾ; അവർതന്നെ മൂന്നു വേദങ്ങൾ; അവർതന്നെ മൂന്നഗ്നികൾ; അച്ഛൻ ഗാർഹപത്യാഗ്നിയും, അമ്മ ദക്ഷിണാഗ്നിയും, ആചാര്യൻ ആഹവനീയാഗ്നിയുമത്രെ; ഈ മൂന്നഗ്നികളുണ്ട് മീതെ. ഈ മൂവരിൽ തെറ്റു പറ്റാത്ത ഗൃഹസ്ഥൻ ലോകങ്ങളെല്ലാം കീഴടക്കും—ദേവനെപ്പോലെ സമുജ്ജ്വലശരീരനായി ദ്യോവിങ്കൽ വിഹരിക്കും. ഭദ്രേ, എന്റെ കൂടെപ്പോന്നതു മതി. മടങ്ങിപ്പോയ്ക്കൊൾക; ഈ ആവശ്യപ്പെട്ടതൊക്കെ സാധിക്കും. എനിക്കു കാര്യമുണ്ട്; ഭവതിക്കു ബുദ്ധിമുട്ടും. അതിനാലാണ്, ഞാനിപ്പറയുന്നത്.'

ശ്രീമന്മത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സാവിത്ര്യുപാഖ്യാനം,
സാവിത്രീയമസമാഗമം, ദ്വിതീയവരലാഭം ഇരുന്നൂററിപ്പതിനൊന്നാമദ്ധ്യായം.

——(൦)——

## ഇരുന്നൂററിപ്പന്തിരണ്ടാമദ്ധ്യായം

സാവിത്രി:—സുരസത്തമ, ധർമ്മം കൈകൊണ്ടവർക്കുണ്ടോ ബുദ്ധിമുട്ടും തളർച്ചയും? ഇവിടത്തെപ്പാദം സേവിക്കുക എന്നതു മികച്ച ധർമ്മസാധനമാണല്ലോ. അറിവുള്ള മനുഷ്യൻ ധർമ്മം കൈവരുത്തിക്കൊള്ളണം; ധർമ്മലാഭമാണല്ലോ, എല്ലാ ലാഭങ്ങളിലും മീതെ. ധർമ്മം, അർത്ഥം, കാമം എന്നീ ത്രിവർഗ്ഗങ്ങളാണത്രെ ജന്മസാഫല്യം; എന്നാൽ ധർമ്മഹീനന് അർത്ഥവും കാമവും മച്ചിമകനെപ്പോലിരിക്കും! ധർമ്മത്താലാകുന്നു അർത്ഥകാമങ്ങൾ; ധർമ്മത്താലാകുന്നു ഇരുലോകങ്ങളും. ധർമ്മമൊന്നു മാത്രം മനുഷ്യനെ എവിടെപ്പോയാലും പിന്തുടരുന്നു; മറ്റൊക്കെ ശരീരത്തോടൊന്നിച്ചു നശിച്ചുപോകും. ദേഹി ഒറ്റയ്ക്കു ജനിക്കുന്നു; ഒറ്റയ്ക്കു മരിക്കുന്നു. ധർമ്മമെന്നേ

മാത്രം അവനെ പിന്തുടരും; സുഹൃത്തുക്കളുമില്ല, ബന്ധുക്കളുമില്ല. കർമ്മസൌഭാഗ്യവും ഐശ്വര്യവുമൊക്കെ ധർമ്മംകൊണ്ടേ കിട്ടൂ. ബ്രഹ്മാവ്, ഇന്ദ്രൻ, വിഷ്ണു, ശിവൻ, ചന്ദ്രൻ, യമൻ, സൂര്യൻ, അഗ്നി, വായു, വരുണൻ, വസുക്കൾ, അശ്വികൾ, വൈശ്രവണൻ മുതലായവരുടെ സർവ്വകാമങ്ങളായ ലോകങ്ങൾ മനുഷ്യന്നു ധർമ്മംമൂലം ലഭിക്കുന്നു; ധർമ്മംമൂലം മനുഷ്യൻ മനോഹരങ്ങളായ ദ്വീപുകളിലും സുഖകരങ്ങളായ വർഷങ്ങളിലും ദിവ്യശൈലങ്ങളിലും ചെന്നെത്തുന്നു; പുണ്യംമൂലം മനുഷ്യൻ നന്ദനാദികളായ പ്രധാന ദേവോദ്യാനങ്ങളിലും നാകപൃഷ്ഠത്തിലും ചെന്നുചേരുന്നു; വിചിത്രങ്ങളായ വിമാനങ്ങളും വിലാസിനിമാരായ അപ്സരസ്ത്രീകളും തേജോമയങ്ങളായ ശരീരങ്ങളും സദാ സുകൃതികളാൽ ലഭിക്കപ്പെടുന്നു; രാജ്യം, രാജസമ്മാനം, അഭീഷ്ടസിദ്ധി, മികച്ച സംസ്കാരങ്ങൾ ഇതൊക്കെ പുണ്യത്തിന്റെ ഫലമാകുന്നു; സൽകർമ്മം ചെയ്യുന്നവർ, സ്വർണ്ണവൈഡൂര്യപ്പിടിയുള്ള വെണ്ണിലാവെളിച്ചാമരങ്ങൾകൊണ്ടു വീശപ്പെടുന്നു; പുണ്യവാനായ മനുഷ്യന്നു പൂർണ്ണചന്ദ്രനെപ്പോലുള്ള തൊപ്പിക്കുട പിടിക്കപ്പെടുന്നു; ജയശംഖനിർഘോഷങ്ങളും സൂതവൈതാളികസ്തുതികളും സിംഹാസനവും പള്ളിപ്പുറപ്പിടിമെത്തയും പുണ്യകർമ്മത്തിന്റെ ഫലമത്രേ; മികച്ച അന്നപാനങ്ങൾ, പാട്ട്, ഭൃത്യന്മാർ, പൂമാല, കുറിക്കൂട്ട്, രത്നങ്ങൾ, ശ്രേഷ്ഠവസ്ത്രങ്ങൾ എന്നിവ പുണ്യകർമ്മത്തിന്റെ ഫലമത്രേ; അഴക്, ഔദാര്യം മുതലായ ഗുണങ്ങൾകൊണ്ട് അതിമനോഹരിമാരായ സ്ത്രീകളും കൊട്ടാരമാളികകളിൽ പാർപ്പും പുണ്യവാന്മാർക്കു കൈവരുന്നു; ദേവി, പുണ്യംചെയ്ത മനുഷ്യൻ, തങ്കക്കിങ്ങിണിത്തൊങ്ങലും വെൺചാമരവുമണിഞ്ഞ കുതിരകളാൽ വഹിക്കപ്പെടുന്നു. ഇതിന്റെ ഉപായങ്ങളത്രേ, യജ്ഞവും തപസ്സും ദാനവും ശമവും ക്ഷമയും ബ്രഹ്മചര്യവും സത്യവും തീർത്ഥസേവനവും വേദാധ്യയനവും സജ്ജനസേവനവും ദേവപൂജയും ഗുരുശുശ്രൂഷയും ബ്രാഹ്മണഭക്തിയും ഇന്ദ്രിയജയവും നിർമ്മത്സരതയും. അതിനാൽ, അറിവുള്ളവർ എന്നെന്നും ധർമ്മമനുഷ്ഠിക്കണം. കുട്ടിക്കാലത്തുതന്നെ ധർമ്മം ചെയ്തുപോരണം: അസ്ഥിരമാണല്ലോ ജീവിതം. ആർക്കറിയാം, ഇന്നവന്ന് ഇന്നപ്പോൾ മരണം വരുമെന്ന്? നോക്കിയിരിക്കെത്തന്നെ, മരണം മുന്നിൽ നില്പുണ്ട്; എന്നിട്ടും, എന്താശ്ചര്യം, മരണമില്ലാത്തവന്റേതുപോലെയാണ് നടപടി! ബാലൻ യൌവ്വനത്തെ കാത്തിരിക്കുന്നു; യുവാവു വാർദ്ധക്യത്തെ കാത്തിരിക്കുന്നു; എന്നാൽ മരണത്തിന്റെ മടിയിൽ കേറിയ കിഴവൻ എന്തിനെയാണു കാത്തിരിക്കുന്നത്! ദേഹികൾക്കു മരണഭയമൊഴിഞ്ഞ് അഭയം ഒരേടത്തുമില്ല; എന്നാലും സജ്ജനങ്ങൾ നിർഭയരായി സദാ സുകൃതം ചെയ്തുപോരുന്നു.'

യമൻ:— 'വിശാലാക്ഷി, ഭവതിയുടെ ധർമ്മം ചേർന്ന വാക്കുകൾ എന്നെ സന്തോഷിപ്പിക്കുന്നു; സത്യവാന്റെ പ്രാണനൊഴിച്ചുള്ള വരം വേഗത്തിൽ ചോദിച്ചുകൊൾക.'

സാവിത്രി:— 'എനിക്കു നൂറൌരസപുത്രന്മാരെ തരമാറാകണം; സന്താനമില്ലാത്തവർക്ക് ഏതു ലോകത്തും ഗതിയില്ലല്ലോ.'

യമൻ:—'ഭദ്രേ, കൂടെപ്പോന്നതു മതി. മടങ്ങിപ്പൊയ്ക്കൊൾക; ഇനി ആവശ്യപ്പെട്ടതൊക്കെസ്സാധിക്കും. എനിക്കു കാലുകെട്ടു; ഭവതിക്കു ബുദ്ധിമുട്ടും. അതുകൊണ്ടാണു ഞാനിപ്പറയുന്നതു്.'

ശ്രീമൽസ്യമഹാപുരാണേ, മനുമത്സ്യസംവാദേ, സാവിത്ര്യുപാഖ്യാനേ,
സാവിത്രീയമസമാഗമം, ദ്വിതീയവരലാഭം ഇരുനൂററിപ്പത്തിരണ്ടാമദ്ധ്യായം.

———(൦)———

# ഇരുനൂററിപ്പത്തിമൂന്നാമദ്ധ്യായം

സാവിത്രി:—

(കേക)

'ധർമ്മവുമധർമ്മവും വേർതിരിച്ചറിവോനേ,
ധർമ്മമൊക്കെയും ശരിക്കേർപ്പെടുത്തിയ വിഭോ,
നീ തന്നെ ജഗദീശൻ; കർമ്മത്തിനൊത്തിദ്ദേഹി-
വ്രാതത്തെ യമനംചെയ്കതിനാൽ യമാഖ്യൻ നീ;
ധർമ്മത്താൽ പ്രജകളെപ്പരക്കെ രഞ്ജിപ്പിച്ചു,
ധർമ്മരാജാവെന്നുള്ള പേർ പുകഴ്ന്നവൻ ഭവാൻ;
സദസൽകർമ്മങ്ങളെ മുൻനിർത്തിയന്നുള്ളന്ത്യ-
കാലപാതത്തിൽ മൃതരാക്കിനാൽ മൃത്യുവാവാൻ;
എല്ലാർക്കും കലനമാം കാലത്തെ രചിപ്പോൻ നീ,
ഭാവുകരതിനാൽ നീ കാലനെന്നുരചെയ്‌വൂ;
അന്തമേവർക്കും ചെയ്പ്പോനാകയാൽ മഹാനങ്ങു-
ന്നന്തകനെന്നാഖ്യാതൻ സുരരാൽ സുതേജസ്വിൻ;
നാകീശ, വിവസ്വാന്റെ നന്ദനനല്ലോ ഭവാ-
നാകയാൽ വൈവസ്വതനെന്നങ്ങും വിളിപ്പെട്ടു;
ആയുസ്സററവരെ നീ പ്രസഭം കൈക്കൊള്ളുന്നി-
താകയാൽ സർവ്വപ്രാണഹരനെന്നു പാരിൽ ഖ്യാതൻ.
നിൻപ്രസാദത്താലല്ലോ നിലനിൽപ്പൂ ശ്രുതിധർമ്മം;
നിൻപ്രസാദത്താലല്ലോ ധർമ്മത്തിൽ നിൽപ്പൂ സന്തർ;
നിൻപ്രസാദത്താലല്ലോ സങ്കരം പിണയാത്തു;
നിന്തിരുവടിതന്നെ ശിഷ്ടർക്കു താങ്ങെന്നെന്നും!
ലോകത്തെയതിർക്കുള്ളിൽ നിർത്തുവതങ്ങുന്നല്ലോ;
ശോകഭാരത്താൽഗ്ലാനഗാത്രയാമീയെന്നെ
കാത്തരുളുക കനിവൊടീ, രാജകുമാരന്റെ-
യാത്മാരാമബോധാതന്മാരെയും ഭഗവാനേ!'

യമൻ:—'ധർമ്മജ്ഞേ, ഭവതിയുടെ ഭക്തിയും സ്തുതിയും എന്നെ സന്തോഷിപ്പിച്ചു; ഇതാ ഭവതിയുടെ ഭർത്താവായ സത്യവാനെ വിട്ടുതന്നിരിക്കുന്നു. അബലേ, ഇഷ്ടം സാധിച്ചു ഭവതി തിരിയെ പോയ്ക്കൊൾക.

ഇയ്യാൾ ഭവതിയോടൊന്നിച്ച് അഞ്ഞൂറു സംവത്സരം നാടുവാഴും; പിന്നെ നാകപൃഷ്ഠമണഞ്ഞു വിണ്ണവരുടെ കൂട്ടത്തിൽ വിളയാടും. ഭവതിക്കു സത്യവാനിൽനിന്നു നൂറു പുത്രന്മാരുണ്ടാവും; ആ ക്ഷത്രിയരെല്ലാവരും രാജാക്കന്മാരും ദേവതുല്യരുമായിരിക്കും. അവർ ഭവതിയുടെ പേരിനാൽ എന്നെന്നും പുകൾപ്പെടും. ഭവതിയുടെ അച്ഛനും ഭവതിയുടെ അമ്മയായ മാളവിയിൽ മാളവരെന്നു പേരായി നൂറു പുത്രന്മാർ പിറക്കും; ഭവതിയുടെ സോദരരായ ആ ക്ഷത്രിയരും പുത്രപൌത്രാന്വിതരായി ദേവതുല്യരായിട്ടു മരുവും. പ്രഭാതത്തിലെഴുന്നേറ്റ് ഈ സ്തോത്രംകൊണ്ട് എന്നെ ആർ സ്തുതിക്കുമോ, അവനും ദീർഘായുസ്സു കിട്ടും.'

ഇത്രയും പറഞ്ഞു മഹാത്മാവായ ഭഗവാൻ യമൻ ആ രാജകുമാരനെ വിട്ടുകൊടുത്തു കാലനോടും മൃത്യുവോടുമൊന്നിച്ച് അവിടെത്തന്നെ അന്തർദ്ധാനം ചെയ്തു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സാവിത്ര്യുപാഖ്യാനം,
സാവിത്രീയമസമാഗമം സത്യവജ്ജീവിതലാഭം ഇരുനൂറ്റിപ്പതിമ്മൂന്നാമദ്ധ്യായം.

——)•(——

## ഇരുനൂറ്റിപ്പതിന്നാലാമദ്ധ്യായം

മത്സ്യം:—ഉടനേ, സാധ്വിയായ സാവിത്രി ആ പോയ വഴിയെത്തന്നെ മൃതിയടഞ്ഞ സത്യവാന്റെ അരികത്തേയ്ക്കു പോന്നു. ആ കൃശാംഗി അരികെയെത്തി, ഭർത്താവിന്റെ തല മടിയിൽവെച്ചുപവേശിച്ചു. അപ്പോഴേയ്ക്കും സൂര്യൻ ചാഞ്ഞിരിക്കുന്നു. നരേന്ദ്ര, ധർമ്മരാജാവിങ്കൽ നിന്നു വിട്ടുപോന്ന സത്യവാനാകട്ടേ, പതുക്കെപ്പതുക്കെ കണ്ണുകൾ മിഴിക്കുകയും ശ്വാസംവിടുകയും ചെയ്തു. പ്രാണൻ തിരിയെ വന്ന സത്യവാൻ പ്രിയതമയോടു ചോദിച്ചു:—'എന്നെ കെട്ടിവലിച്ചിരുന്ന ആൾ എവിടെപ്പോയി? ഭദ്രേ, എനിക്കു മനസ്സിലാവുന്നില്ല: ആരാണെന്ന്? സർവാംഗസുന്ദരി, ഞാനീക്കാട്ടിൽക്കിടന്നുറങ്ങി, പകൽ കഴിഞ്ഞു; ഞാൻ ഭവതിയെ പട്ടിണിയിട്ടു കഷ്ടപ്പെടുത്തി! നമ്മുടെ തോന്നിവാസംകൊണ്ട്, ഇപ്പോൾ അച്ഛനും അമ്മയും വ്യസനിച്ചിരിക്കുന്നവരായിരിക്കും; അവരെ കാണേണം; നമുക്കു വേഗം പോവുക.'

സാവിത്രി:—'ആദിത്യൻ അസ്തമിക്കുകയായി. ഇവിടത്തെ ഇഷ്ടം പോലെ, നമുക്ക് ആശ്രമത്തിലേയ്ക്കു മടങ്ങാം. അച്ഛനമ്മമാർക്കു കണ്ണു കാണില്ലല്ലോ! ഉണ്ടായതൊക്കെ ആശ്രമത്തിൽ ചെന്നിട്ടു പറയാം.'

ഇത്രയും പറഞ്ഞു രാജകുമാരി ഭർത്താവിനോടൊന്നിച്ചു മടങ്ങിപ്പോന്ന് ആശ്രമത്തിലെത്തി. അപ്പോൾ, കണ്ണിനു കാഴ്ച നേടിയ ദ്യുമത്സേനരാജാവു ഭാര്യയോടുകൂടി, ഓമനമകനേയും കൃശാംഗിയായ സ്നുഷയേയും കാണായ്കയാൽ വ്യസനിച്ചിരിക്കയായിരുന്നു; അദ്ദേഹത്തെ താപസികൾ ആ

ശോഭിപ്പിക്കുന്നവനുമായിരുന്നു. വരാരോഹയായ സാവിത്രി സത്യവാനോടു കൂടി, ആ ക്ഷത്രിയോത്തമനായ രാജാവിനെയും രാജ്ഞിയെയും ചെന്നു വന്ദിച്ചു. അച്ഛൻ സത്യവാനെ കെട്ടിപ്പുണർന്നു. ആ സർവ്വധർമ്മജ്ഞനായ രാജകുമാരൻ പിന്നീട് ആ വനത്തിലെ താപസന്മാരെല്ലാവരെയും അഭിവാദ്യം ചെയ്തു. അന്നു രാത്രി ആ ഋഷിമാരും അവിടത്തന്നെ താമസിച്ചു. സാധ്വിയായ സാവിത്രി, ഉണ്ടായതൊക്കെ പറകയും, ആ രാത്രിയിൽത്തന്നെ വ്രതം അവസാനിപ്പിക്കുകയും ചെയ്തു.

നേരം പുലരാറായപ്പോഴേയ്ക്കും, ദ്യുമത്സേനന്റെ പ്രജകൾ സൈന്യത്തോടുകൂടി പെരുമ്പറ കൊട്ടിക്കൊണ്ട്, അദ്ദേഹത്തെ രാജ്യത്തേയ്ക്കു കൊണ്ടുപോകാൻ വന്നെത്തി! അവർ മന്ത്രിമാരുടെ സന്ദേശം ഉണർത്തിച്ചു:—'തൃക്കണ്ണിനു കാഴ്ചയില്ലാതെയിരുന്നാൾ തിരുമനസ്സിലെ രാജ്യം പണ്ടു ആർ പിടിച്ചുപറിച്ചുവോ, ആ രാജാവിനെ മന്ത്രിമാർ കൊലപ്പെടുത്തിയിരിക്കുന്നു. അവിടെ തിരുമേനിതന്നെ രാജാവ്.' ഇതു കേട്ട ദ്യുമത്സേനൻ ചതുരംഗസൈന്യത്തോടൊന്നിച്ചു രാജധാനിയിലേയ്ക്കു പോന്നു. ധർമ്മരാജപ്രസാദത്താൽ രാജ്യവും മുഴുവൻ അദ്ദേഹത്തിനു ലഭിച്ചു.

സാവിത്രിക്കു നൂറു സഹോദരന്മാരുമുണ്ടായി. ഇങ്ങനെ ആ പതിവ്രതയായ രാജകുമാരി പിതൃകുലത്തെയും ഭർത്തൃകുലത്തെയും ഉദ്ധരിച്ചു; ഭർത്താവിനെ കാലപാശത്തിൽനിന്നു വേർപെടുത്തുകയും ചെയ്തു. അതിനാൽ മനുഷ്യർ പതിവ്രതമാരെ ദേവകളെ എന്നവണ്ണം സദാ പൂജിക്കണം; അവരുടെ പ്രസാദത്താലാണ്, ലോകം മുഴുവൻ നിലനില്ക്കുന്നത്. രാജാവേ, അവരുടെ വാക്ക് ചരാചരങ്ങളിൽ ഒരിക്കലും വെറുതെയായിപ്പോവുകയില്ല. നിനച്ചതെല്ലാം നിറവേറണമെന്നുള്ളവർ അവരെ സദാ പൂജിക്കുകതന്നെ വേണം.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സാവിത്ര്യുപാഖ്യാനസമാപ്തി
ഇരുനൂററിപ്പതിനാലാമദ്ധ്യായം.

——)•(——

# ഇരുനൂററിപ്പതിനഞ്ചാമദ്ധ്യായം

മനു:—'രാജ്യാഭിഷേകം കഴിഞ്ഞാലപ്പോൾ രാജാവു മുഖ്യമായി ചെയ്യേണ്ടതെന്താണ്? അതൊട്ടൊഴിയാതെ പറഞ്ഞുതരിക; ശരിക്കറിയാമല്ലോ ഇവിടെയ്ക്കു്.'

മത്സ്യം:—'തലയിൽ അഭിഷേകത്തിന്റെ നനവു വിടുന്നതിനു മുമ്പേ, രാജ്യം നോക്കുന്ന രാജാവു സഹകാരികളെ സമ്പാദിക്കണം; അതിലത്രേ, രാജ്യത്തിന്റെ നിലനില്പ്. നന്നെ ചെറുതായ ഒരു കാര്യംപോലും മനുഷ്യനു സഹായമില്ലാതെ ഒററയ്ക്കു ചെയ്‌വാൻ പ്രയാസമുണ്ട്; പിന്നെയാണോ മഹത്തായ രാജ്യഭരണം! അതിനാൽ രാജാവു സഹകാരികളെ

സമ്പാദിക്കണം: പരമ്പരാസിദ്ധമായ ജാതിശ്രേഷ്ഠത, ധൈര്യം, ബലം, ശ്രീ, സൌന്ദര്യം, സൽഗുണം, ക്ഷമ എന്നിവയുള്ളവരും, ക്ലേശസഹിഷ്ണുക്കളും, അത്യുത്സാഹികളും, ധർമ്മജ്ഞരും, പ്രിയഭാഷികളും, ഹിതോപദേശകാലജ്ഞരും, സ്വാമിഭക്തരും, യശഃകാംക്ഷികളുമായ സജ്ജനങ്ങളെ വേണം സഹകാരികളാക്കി സൽകർമ്മങ്ങളിൽ ഏർപ്പെടുക. ഇങ്ങനെ കുറഞ്ഞവരെയും, താൻതന്നെ നോക്കിയറിഞ്ഞ്, അവരവർക്കൊത്ത വേലകളിൽ നിയമിക്കാം.

കുലീനനും, സുശീലനും, ധനുർവേദവിശാരദനും, ആന കുതിരകളെ അഭ്യസിപ്പിക്കുന്നതിൽ സമർത്ഥനും, രഥത്തിൽ സഞ്ചരിക്കുന്നവനും, നിമിത്ത-ശകുന-ചികിത്സാശാസ്ത്രജ്ഞനും, കൃതജ്ഞനും, കർമ്മശൂരനും, ക്ലേശസഹിഷ്ണുവും, കൌടില്യമില്ലാത്തവനും, വ്യൂഹവിധാനനിപുണനും, സാരാസാരവിവേകിയുമായ ബ്രാഹ്മണനെയോ ക്ഷത്രിയനെയോ രാജാവു സേനാപതിയാക്കണം. ഉന്നതകായനും, സുരൂപനും, മിടുക്കനും, പ്രിയഭാഷിയും, തല്ലയില്ലാത്തവനും, എല്ലാവരുടെയും ഹൃദയത്തെ വശീകരിക്കുന്നവനുമായിരിക്കണം ദ്വാരപാലൻ. പറഞ്ഞതുപോലെ പറയുന്നവൻ, ദേശഭാഷകളും ദേശകാലവ്യത്യാസങ്ങളും അറിയുന്നവൻ, ശക്തൻ, ക്ലേശസഹൻ, വാഗ്മി—ഇങ്ങനെയുള്ളവനെ വേണം ദൂതനാക്കുക; തക്ക സമയത്തു നയം പറയുന്നവനായിരിക്കണം രാജാവിന്റെ ദൂതൻ. നീളം, വണ്ണം, ധൈര്യം, ഉറച്ച കൂറ്, ക്രസലില്ലായ്മ, ക്ലേശസഹത്വം, ഹിതകരത്വം എന്നിവയുള്ളവരെ കാവൽക്കാരാക്കണം. അന്യന്ന വശപ്പെട്ടു പോകായ്ക, സൌമ്യത, സ്ഥിരമായ രാജഭക്തി എന്നിവയുള്ള പുരുഷനോ സ്ത്രീയോ വേണം മുറുക്കചെല്ലം സൂക്ഷിപ്പിന്. ധനപാലന്, സന്ധിവിഗ്രഹാദിഷാഡ്ഗുണ്യവിധിജ്ഞനും ദേശഭാഷകളിൽ വിശാരദനും നീതിനിപുണനും ശത്രുക്കൾ ചെയ്യുന്നതും ചെയ്തിട്ടില്ലാത്തതും കണ്ടുവെക്കുന്നവനും, വരവുചെലവുകൾ, ലോകരീതി, ആ നാട്ടിലെ വിളവ് എന്നിവ അറിയുന്നവനുമായിരിക്കണം. നീണ്ടു തടിച്ചു സുന്ദരനായി ഉറച്ച കൂറുള്ളവനായി 'സന്നാഹ'ക്കാരനായി ശൂരനായി ക്ലേശസഹിഷ്ണുവായ യുവാവിനെ വാൾക്കാരനാക്കണം. പള്ളിവില്ലുകാരന്നു ധൈര്യം വേണം, കൈക്കരുത്തു വേണം, ആന തേർ കുതിരകളെ നടത്താൻ ത്രാണി വേണം, എത്ര ക്ലേശവും സഹിപ്പാൻ മിടുക്ക വേണം, മനഃശുദ്ധി വേണം. കുതിരകളെ പഠിപ്പിക്കുന്നവന്നു നിമിത്ത-ശകുനശാസ്ത്രങ്ങളിലും അശ്വായുർവേദത്തിലും അറിവ്, വിവിധരാജ്യ പരിചയം എന്നിവ ഉണ്ടായിരിക്കണം. രഥികന്റെ ബലാബലങ്ങൾ മനസ്സിലാക്കുന്നവനും നോട്ടത്തിനുറപ്പുള്ളവനും പ്രിയഭാഷിയും ശൂരനും വിശ്വാസമുള്ളവനുമായിരിക്കണം സൂതൻ. അന്യന്ന വശപ്പെട്ടുപോകായ്ക, ശുചിത്വം, മിടുക്ക്, പാകശാസ്ത്രങ്ങളിലും ചികിത്സകളിലും പാണ്ഡിത്യം എന്നിവയാണ് മടപ്പിള്ളിത്തലവന്നു വേണ്ടുന്ന ഗുണങ്ങൾ; പാകശാസ്ത്രം പഠിച്ചവരും അന്യന്ന വശപ്പെടുത്താൻ കഴിയാത്തവരും അഭിജാതരുമായിരിക്കണം വെപ്പുകാരെ

ല്ലാം; അവർ തലരോമങ്ങളും നഖങ്ങളും നീട്ടരുതു് (ശരിക്ക ക്ഷൗരം ചെയ്യിക്കണം).

ശത്രുമിത്രങ്ങളിൽ സമചിത്തനായി ധർമ്മശാസ്ത്രജ്ഞനായി കുലീനനായ ബ്രാഹ്മണശ്രേഷ്ഠനെ ധർമ്മാധികൃതനാം (ന്യായാധിപൻ) അത്തരം ബ്രാഹ്മണരെത്തന്നെ സഭ്യന്മാരാക്കുക. എല്ലാ അധികരണങ്ങളിലും (കോടതികളിൽ) എഴുത്തുകാര(പ്രധാന ഗുമസ്ത)ന്ന സർവ്വഭാഷാജ്ഞാനവും സർവ്വശാസ്ത്രനൈപുണ്യവുമുണ്ടായിരിക്കണം; തലക്കെട്ടിട്ട്, തികവു വരുത്തി, വരിച്ചേർച്ചയില്ലാതെ, അക്ഷരങ്ങൾ ഒരേ വലുപ്പത്തിൽ എഴുതുന്നവനത്രെ മികച്ച രായസക്കാരൻ; അയാൾക്ക് ഉപായജ്ഞാനവും വാഗ്മിത്വവും കണ്ടതുകൊണ്ടു വല്ലകാര്യവും വരുത്തേണ്ട ബുദ്ധിയും ഉണ്ടായിരിക്കണം. ആയത്തരം അറിയുന്നവർ, ഉന്നതകായന്മാർ, മടിയില്ലാത്തവർ—ഇങ്ങനെയുള്ളവരായിരിക്കണം ധർമ്മാധികരണങ്ങളിൽ 'ഹാജർവിളി'ക്കാരായ ദ്വാരപാലന്മാർ. ലോഹം, വസ്ത്രം, രത്നം, ധനം എന്നിവയുടെ തരങ്ങളും സാരാസാരങ്ങളും തിരിച്ചറിയുന്നവനും അന്യന്ന വശപ്പെടാത്തവനും സദാ സത്യനിരതനും നിപുണനും നല്ല കരുതലുള്ളവനുമായിരിക്കണം ധനാധ്യക്ഷൻ; വരവു ചെലവേർപ്പാടുകളിലെല്ലാം ഇത്തരക്കാരെ നിയമിക്കണം.

വൈദ്യൻ, അഷ്ടാംഗചികിത്സിതത്തിൽ പാരമ്പര്യേണ പാണ്ഡിത്യമുള്ളവനായി അന്യന്ന വശപ്പെടാത്തവനായി ധർമ്മശീലനായി കുലീനനായിരിക്കണം; വൈദ്യൻ പ്രാണാചാര്യനാകയാൽ, അദ്ദേഹം പറയുന്നതിനെ രാജാവു സാധാരണ ജനങ്ങൾക്കൊപ്പം അനുഷ്ഠിച്ചുകൊള്ളണം. ആനകളെ പഠിപ്പിക്കാൻ പടുത്വവും ഗജജാതി പരിജ്ഞാനവും ക്ലേശസഹിഷ്ണുത്വവും വേണം ഗജാധ്യക്ഷന്; ഈ ഗുണങ്ങൾക്കു പുറമെ ഇരിപ്പുറപ്പുകൂടിയുള്ളവനെ വേണം ആനക്കാരനാക്കുക. അശ്വാധ്യക്ഷന്ന് അശ്വശിക്ഷാപടുത്വവും അശ്വചികിത്സാജ്ഞാനവും ഇരിപ്പുറപ്പും ഉണ്ടായിരിക്കണം. അന്യന്ന വശപ്പെടായ്ക, ശൗര്യം, അറിവ്, കുലീനത്വം, ഏതു വേലയിലും ഒരുമ്പാട് എന്നിവയുള്ളവനെ ദുർഗ്ഗാധ്യക്ഷനാക്കണം. മരാമത്തു മേലാൾ വാസ്തുവിദ്യയിൽ(ശില്പശാസ്ത്ര-)വിശാരദനും കൈവേഗമുള്ളവനും തളച്ച് പറയാത്തവനും ദീർഘദർശിയും ശൂരനുമായിരിക്കണം. യന്ത്രമുക്തം (യന്ത്രംകൊണ്ടുവിടുന്ന ആയുധം), പാണിമുക്തം, വിമുക്തം, മുക്തധാരിതം [എറിഞ്ഞു പിടിക്കുന്നതു്] എന്നിവയിൽ കുശലനും ക്ലേശമില്ലാത്തവനുമായിരിക്കണം അസ്ത്രാചാര്യൻ. അന്തഃപുരാധ്യക്ഷനായി നിയമിക്കേണ്ടതു്, അച്ഛനമ്മമാരെസ്സേവിച്ചുപോന്ന വിദ്യാവിനീതനായ കുലീനവൃദ്ധനെയാണു്. ഇങ്ങനെ രാജധാനിയിൽ ഏഴു വകുപ്പുകളിൽ എല്ലാമേലാളിക്കുമായി ഏഴുപേരെ തിരഞ്ഞെടുത്തേൽപ്പിക്കണം. ആയുധശാലയിൽ മേൽനോട്ടത്തിന്നു സൂക്ഷിപ്പും തരങ്ങളും അറിയുന്നവനായി സദാ ജാഗരൂകനായി കർമ്മോദ്യതനായിട്ടുള്ളവനെ നിയമിക്കണം.

നരേന്ദ്ര, ഒരു രാജാവിന്നു വളരെ വളരെ കാൎയ്യങ്ങളുണ്ട്; അവയൊക്കെ യഥോചിതം ഉത്തമമദ്ധ്യമാധമരെ നിൎത്തികൊള്ളണം; ആളുകളും ജോലികളും തമ്മിൽ പൊരുത്തമില്ലാഞ്ഞാൽ രാജാവിന്നു നാശം പിണയും. നിയോഗം (അധികാരം), പൌരുഷം, ഭക്തി, പഠിപ്പ്, ശൌൎയ്യം, കുലം, നയം എന്നിവ നോക്കിയിട്ടു വേണം ഭൃത്യരെ നിയമിക്കുക. മറ്റൊരുത്തന്റെയും അഭിപ്രായമറിയുന്നതു തന്ത്രനിൎണ്ണയത്തിന്നാവശ്യമാകയാൽ, രാജാവു പലരുമായി വേറെ വേറെ കാൎയ്യാലോചന നടത്തണം; മന്ത്രികളുമായി ആലോചിച്ചതു മന്ത്രികളിൽപ്പോലും വെളിപ്പെടുത്തരുത് (ഒരു മന്ത്രിയുടെ അഭിപ്രായം മറ്റൊരു മന്ത്രിയെ അറിയിക്കരുത്). ലോകത്തിൽ എങ്ങും ആൎക്കും സ്ഥിരമായ വിശ്വാസമുണ്ടാവില്ല. തീൎച്ചയാനമാകട്ടെ, പണ്ഡിതനായ രാജാവ് ഒറ്റയ്ക്കു ചെയ്യണം; പരാഭിപ്രായം വഴിയായി ഒരു തീൎപ്പു കിട്ടിയാൽ തന്നെയും, അരചൻ ഒറ്റയ്ക്കുതന്നെ വീണ്ടും ഒരു തീൎപ്പുണ്ടാക്കണം. വേദശാസ്ത്രപണ്ഡിതന്മാരായ ബ്രാഹ്മണരെ പൎയ്യുപാസിക്കണം; ചിത്തശുദ്ധ്യൎത്ഥം ശീലിച്ച മൂഢന്മാരെ അനുസരിക്കരുതു. അവർ ലോകത്തിന്നു കണ്ണുകളാണല്ലോ! വേദജ്ഞന്മാരും വിശുദ്ധരുമായ വൃദ്ധബ്രാഹ്മണരെ വേണം സേവിക്കുക. പതിവായി അവരുടെ അടുക്കൽനിന്നു വിനയത്തോടെ പഠിപ്പു നേടിയാൽ, ഭൂമി മുഴുവൻ നിശ്ചയമായും കീഴടക്കാം. പഠിപ്പില്ലായ്കയാൽ വളരെ രാജാക്കന്മാൎക്കു രാജ്യഭ്രംശം പറ്റിയിട്ടുണ്ട്; നേരെ മറിച്ചു, പഠിപ്പുമൂലം, കാട്ടിൽ പാൎത്തിരുന്നവർപോലും രാജ്യം നേടിയിരിക്കുന്നു. * വേദവിദ്യരിൽനിന്നു ത്രയീവിദ്യ, സനാതനമായ ദണ്ഡനീതി, ആത്മവിദ്യയായ ആന്വീക്ഷികി എന്നിവയും ലോകത്തിൽനിന്നു വാൎത്ത (കൃഷി, ഗോരക്ഷ, വാണിജ്യം) യും അഭ്യസിക്കുക. ഇന്ദ്രിയങ്ങളെ ജയിപ്പാൻ പകലിരവു യോഗമനുഷ്ഠിക്കണം; ജിതേന്ദ്രിയനേ പ്രജകളെ കീഴിൽ നിൎത്താൻ ത്രാണിയുണ്ടാകൂ.

ഭക്തിയോടെ ദക്ഷിണയോടുകൂടിയ വളരെ യാഗങ്ങൾ കഴിക്കണം; ധൎമ്മത്തിന്നുവേണ്ടി ബ്രാഹ്മണൎക്കു ധനഭോഗങ്ങളും നൽകണം. രാജ്യത്തുനിന്നു ആണ്ടുനികുതി വിശ്വസ്തരെക്കൊണ്ടു പിരിപ്പിക്കണം. സ്വാദ്ധ്യായം മുറയ്ക്കനുഷ്ഠിക്കണം. പ്രജകളിൽ അച്ഛൻ ബന്ധുവൃന്ദമെന്നപോലെ വൎത്തിക്കണം. ഗുരുകുലത്തിൽനിന്നു തിരിച്ചുവന്ന (ബ്രഹ്മചൎയ്യമവസാനിച്ച) ബ്രാഹ്മണരെ പൂജിക്കണം; ഈ ബ്രാഹ്മനിധി രാജാക്കന്മാൎക്കു അക്ഷയമത്രെ. അതു കള്ളന്മാരോ ശത്രുക്കളോ കൈക്കലാക്കുകയില്ല; നശിക്കുകയുമില്ല. അതിനാൽ അക്ഷയമായ ബ്രാഹ്മനിധി സമ്പാദിക്കതന്നെ വേണം. ക്ഷത്രിയധൎമ്മം സ്മരിക്കുന്നവൻ യുദ്ധത്തിൽനിന്നു പിന്തിരിയരുതു; യുദ്ധത്തിൽ പിന്തിരിയായ്ക, പ്രജകളെ പരിപാലിക്കുക, ബ്രാഹ്മണരെ ശുശ്രൂഷിക്കുക ഇതാണു രാജാവിന്നു മികച്ച ശ്രേയസ്സ്. പാവങ്ങൾ, കിഴവർ, വിധവമാർ എന്നിവരെ, ഉപജീവനം നൽകി യോഗക്ഷേമം പുലൎത്തി സംരക്ഷിക്കണം. വിശേഷിച്ചു, വൎണ്ണാശ്രമങ്ങളെ ഉറപ്പിക്കണം; സ്വധൎമ്മഭ്ര

* മൂന്നു വേദങ്ങളിൽ വിദഗ്ദ്ധർ.

ഷ്ടരെ സ്വധർമ്മത്തിൽത്തന്നെ നിർത്തണം. ആശ്രമങ്ങളിൽ ചോറും എണ്ണയും പാത്രങ്ങളും ഏർപ്പെടുത്തണം. മാന്യന്മാരെ താൻതന്നെ എതിരേററു കൊണ്ടുപോരണം; അനാദരിക്കരുതു്. ഗുരു വന്നാലാകട്ടെ, എല്ലാ കാര്യങ്ങളും രാജ്യവും തന്നെക്കൂടിയും സമർപ്പിക്കണം; അദ്ദേഹത്തെ ദേവനെ എന്നപോലെ ഉച്ചസ്ഥാനത്തിൽവെച്ചു പൂജിക്കണം.

മനുഷ്യർക്കു വിചാരം രണ്ടുതരത്തിൽ വരാം: നേരെയും, വളഞ്ഞും; വളഞ്ഞതിനെ അറിഞ്ഞു കൈക്കൊള്ളരുതു്. വന്നാൽത്തന്നെ അകററിക്കൊള്ളണം. തന്റെ പഴുതു് അന്യർ അറിയരുതു്; എന്നാൽ, അന്യന്റെ പഴുതു താനറിയണം. അംഗങ്ങളെ ആമ എന്നപോലെ ഒളിപ്പിക്കണം. തന്റെ പഴുതു വെളിപ്പെടരുതു്. അവിശ്വാസ്യനെ വിശ്വസിക്കരുതു്; വിശ്വാസ്യനെത്തന്നെ ഏറെ വിശ്വസിക്കരുതു്. വിശ്വാസംമൂലമുണ്ടാകുന്ന ആപത്തു് മൂലനാശത്തെക്കൂടി വരുത്തിക്കളയും! കളവില്ലാത്ത നടിച്ചു് അന്യനെ വിശ്വസിപ്പിക്കുകയും വേണം. കൊററിയെപ്പോലെ കാര്യം ആലോചിക്കുക; സിംഹത്തെപ്പോലെ പരാക്രമം കൊള്ളുക; ചെന്നായയെപ്പോലെ സംഹരിക്കുക; മുയലിനെപ്പോലെ ചാടിപ്പോവുക; പന്നിയെപ്പോലെ ഉറക്കിൽ കുത്തുക; മയിലിനെപ്പോലെ വിചിത്ര വടിവെടുക്കുക; നായയെപ്പോലെ ക്രൂരംകൊള്ളുക; കുയിലിനെപ്പോലെ മധുരഭാഷിയാവുക; കാക്കയെപ്പോലെ സദാ ശങ്കിക്കുക!

നിഗൂഢസ്ഥലത്തുവേണം വാസം. പരീക്ഷിക്കാതെ, പരീക്ഷിച്ചു തിന്നു ശേഷമല്ലാതെ, ഭോജനശയനവസ്ത്രാഭരണപുഷ്പാദികൾ ഉപയോഗിക്കരുതു്. ആൾത്തിരക്കിൽപ്പോകരുതു്. അപരിചിതമായ ജലാശയത്തിലിറങ്ങരുതു്. വിശ്വസ്തന്മാരായ ആളുകൾ പരീക്ഷിച്ചറിയുന്നതിന്നുമുമ്പു ഉഷ്ട്രഗജത്തിന്റേയും 'വികൃതി'ക്കുതിരയുടേയും പുറത്തു കേറരുതു്. പരിചയമില്ലാത്ത സ്ത്രീയെ പ്രാപിക്കരുതു്. ഉത്സവസ്ഥലത്തു പാർക്കരുതു്. രാജലക്ഷ്മിയെ മനസ്സിരുത്തി രക്ഷിച്ചുകൊള്ളണം. ഭൂമിയെ കീഴടക്കേണമെന്നുണ്ടെങ്കിൽ, നല്ല ഭൃത്യരെ സമ്മാനിച്ചു പുലർത്തി തുണയ്ക്കു നിർത്തണം. ഓരോന്നിനും തക്കവരെ നിയമിക്കണം: ധർമ്മകാര്യങ്ങൾക്കു ധർമ്മിഷ്ഠന്മാരെ; യുദ്ധങ്ങൾക്കു ശൂരന്മാരെ; ധനകാര്യങ്ങൾക്കു ധനശാസ്ത്രജ്ഞരെ; എല്ലാററിനും നിഷ്കളങ്കരെ. സ്ത്രീകളിൽ ഷണ്ഡനേയും ഘോരകർമ്മങ്ങൾക്കു ക്രൂരനേയും ഏർപ്പെടുത്തുക. ധർമ്മം, അർത്ഥം, കാമം, ഭയം എന്നിവയിൽ, ആളുകളെ സംസാരിപ്പിച്ചു പരീക്ഷിക്കണം. കോഴ വാങ്ങാത്ത ഭൃത്യരെ വേണം കാര്യങ്ങൾ നോക്കാനയയ്ക്കുക; അവരുടെ നടപടിയറിവാൻ, സത്യവാന്മാരായ മേലാളികളെയും വെയ്ക്കണം. ഈ വകയൊക്കെ രാജാക്കന്മാർ ചെയ്യേണ്ടതാണു്. ഏതുവിധത്തിലും, ക്രൂരമായിട്ടുള്ളതു രാജാക്കന്മാർ ചെയ്തുപോകരുതു്; പാപംകൊണ്ടു സാധിക്കേണ്ടുന്നവയെ രാജാവു് ഉപേക്ഷിക്കുകതന്നെ വേണം; അവ സത്തുക്കൾ ചെയ്യുകയില്ലല്ലോ. ഏതിൽ സാമർത്ഥ്യം ആ

ക്കാം, അതിൽ അവരെ പരീക്ഷിച്ചറിഞ്ഞേർപ്പെടുത്തണം. എല്ലാ ജോലിക്കും അച്ഛൻ മുത്തച്ഛന്മാരുടെ ആൾക്കാരെത്തന്നെ വെയ്ക്കുക; മായാദികാര്യങ്ങളിൽ, ഹിതകാരികളായ സുഹൃത്തുക്കളെ പരീക്ഷിക്കാതെതന്നെ ഏർപ്പെടുത്താം.

മറ്റു രാജാക്കന്മാരുടെ അടുക്കൽനിന്നു വന്നവരെ, ദുഷ്ടരായാലും ശിഷ്ടരായാലും, വശീകരിക്കുന്നതിൽ രാജാവ് ശ്രദ്ധ ചെലുത്തണം; ദുഷ്ടന്മാരാണെങ്കിൽ വിശ്വസിക്കരുതെന്നേ ഉള്ളൂ. വശീകരിക്കുന്നതിനുവേണ്ടി, അയാൾക്കും കഴിച്ചിലു് വക കൊടുക്കണം. മറുനാട്ടിൽനിന്നു വന്നവനെ രാജാവ്, 'ഇയ്യാൾ എന്റെ രാജ്യത്തു വന്നവനാണല്ലോ' എന്ന ബഹുമാനത്തോടെ ക്ഷേമമായി സൽക്കരിക്കണം. എന്നാൽ സ്വന്തം ആൾക്കാരെ അത്ര മാനിക്കരുതു്; അവരിൽ പക്ഷപാതവും കാണിക്കരുതു്. സ്വന്തം ആൾക്കാർക്കു് അരിശം തോന്നിപ്പോയാൽ, അവർ ശത്രുവോ തീയോ വിഷമോ പാമ്പോ വാളോ ആയിപ്പോകുമെന്നു കരുതണം! അവരുടെ നടപടി ചാരന്മാരെക്കൊണ്ടറിഞ്ഞുകൊണ്ടിരിക്കണം. ഗുണവാന്മാരെ മാനിക്കുക; ഗുണഹീനന്മാരെ ശാസിക്കുക. ചാരന്മാരത്രെ രാജാക്കന്മാർക്കു കണ്ണുകൾ. തന്റെ നാട്ടിലും മറു നാട്ടിലും അറിവും വിരുതുമുള്ളവരായി അന്യരാൽ അറിയപ്പെടാത്തവരായി ക്ലേശസഹിഷ്ണുക്കളായി സമർത്ഥന്മാരായ ചാരന്മാരെ ഏർപ്പെടുത്തണം; അവരെ ആളുകൾ അറിയരുതു്; അവർ തമ്മിൽത്തമ്മിലും അറിയരുതു്. അവർ കച്ചവടക്കാരായിട്ടോ മന്ത്രവാദികളായിട്ടോ ജ്യോതിഷക്കാരായിട്ടോ വൈദ്യന്മാരായിട്ടോ സന്ന്യാസിമാരായിട്ടോ സഞ്ചരിക്കണം. ഒരു ചാരൻ പറഞ്ഞാൽ രാജാവു വിശ്വസിക്കരുതു്; രണ്ടുപേർ ഒരേവിധത്തിൽ പറഞ്ഞാൽ, അവരിരുവരും പരസ്പരം അറിയപ്പെടാത്തവരാണെങ്കിൽ, വിശ്വസിക്കാം. അതിനാൽ മനസ്സിരുത്തി ഗൂഢചാരന്മാരെ ഏർപ്പെടുത്തണം. അവരെയും രാജാവു നല്ലവണ്ണം പരീക്ഷിച്ചറിയണം. സ്വന്തം ആൾക്കാരുടെ ക്രൂരം കുറില്ലായ്മയും പ്രജകളുടെ നന്മയും തിന്മയും—ഈ വകയൊക്കെ ചാരന്മാരെക്കൊണ്ടേ അറിയാൻ കഴിയൂ. അതിനാൽ അവരിൽ ശ്രദ്ധ വെയ്ക്കണം. 'എന്തു ചെയ്താൽ എന്റെ രാജ്യക്കാർക്കു പ്രീതിവരും; എന്തു ചെയ്താൽ അപ്രീതി വരും' എന്നു മന്നവൻ മനസ്സിലാക്കണം; അപ്രീതി വരുത്തുന്നതു തീരെ വർജ്ജിക്കയുംവേണം. പ്രജാനുരാഗത്താലാണു്, രാജാക്കന്മാർക്കു ശ്രീ; അതിനാൽ അവർ മനസ്സിരുത്തി ജനങ്ങളെ രഞ്ജിപ്പിച്ചുകൊണ്ടിരിക്കണം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജധർമ്മപ്രകരണം, സഹായസമ്പത്തികഥനം ഇരുനൂററിപ്പതിനഞ്ചാമദ്ധ്യായം.

——(൦)——

# ഇരുനൂററിപ്പതിനാറാമദ്ധ്യായം

മത്സ്യം:—മനുരാജാവേ, രാജാവിൻെറ ഭൃത്യൻ എങ്ങനെ വർത്തിക്കേണമെന്നും പറയാം:

രാജാവു് എന്തരുളിച്ചെയ്യുമോ, അതു സശ്രദ്ധം കേൾക്കണം; അരുളിച്ചെയ്തതിനെ ആക്ഷേപിക്കരുതു്. ആളുകളുടെ ഇടയിൽവെച്ചു് അനുകൂലവും പ്രിയവുമേ ഉണർത്തിക്കാവൂ; വിജനത്തിൽവെച്ചു് അപ്രിയം, അതു ഗുണകരമാണെങ്കിൽ, പറയാം. രാജാവിന്നു മനസ്സുപ്രസാദമുള്ളപ്പോൾ സ്വഹൃത്തുക്കൾ അന്യൻെറ കാര്യം ഉണർത്തിക്കണം; തങ്ങളുടെ കാര്യം തങ്ങൾതന്നെ ഒരിക്കലും ഉണർത്തിച്ചുകൂട. ഏതു കാര്യത്തിലും വിളംബം പററാതെ നോക്കണം. വല്ല കാര്യത്തിലും നിയോഗിക്കപ്പെട്ടവൻ പണം കളയരുതു്; രാജാവിൻെറ മാനവും കളയരുതു്. എന്നാൽ രാജാവിന്നു പ്രിയപ്പെട്ടവനാകും. രാജാവിൻെറ വേഷഭാഷണചേഷ്ടകളെ അനുകരിക്കരുതു്; തിരുവുള്ളക്കേടിന്നു പാത്രീഭവിച്ചവനോടു ചേരരുതു്; രാജാവിന്നൊത്ത മട്ടിലോ കൂടുതലായോ പരിജനൻ വേഷം ധരിക്കരുതു്. ചൂതുകളിയിലും മററും നൈപുണ്യം കാണിക്കണം; നൈപുണ്യം കാണിച്ചിട്ടു്, രാജാവിന്നു ജയവും കൊടുക്കുകയും വേണം. അന്തഃപുരമേൽനോട്ടക്കാർ, ശത്രുദൂതന്മാർ, നിരാകൃതന്മാർ എന്നിവരോടു്, അനുമതിപ്പാടില്ലാതെ ഇടപെടരുതു്. സ്നേഹമില്ലായ്മ, മാനഹാനി എന്നിവയെ ഭദ്രമായി മറച്ചുവെയ്ക്കണം; രാജാവിൻെറ ഗോപ്യം പുറത്തു വിടരുതു്. പറയാവുന്നതോ അല്ലാത്തതോ രാജാവരുളിച്ചെയ്തതു ജനങ്ങളെ കേൾപ്പിക്കരുതു്; കേൾപ്പിച്ചവൻ രാജാവിന്നു് അപ്രിയനായിത്തീരും. മന്നവൻ മറെറാരാളെ വിളിച്ചാൽ, പരിജനൻ വെമ്പലോടെ ചെന്നു്, 'അടിയൻ എന്തുചെയ്യേണ്ടൂ' എന്നുണർത്തിക്കണം. ഇതു കാര്യത്തിൻെറ അവസ്ഥ നോക്കി ചെയ്യണം; എപ്പോഴും ചെയ്താൽ ഇളപ്പം പററിപ്പോവും! രാജാവിന്നു പ്രിയമായിട്ടുള്ളതു കൂടുതലായും വീണ്ടും വീണ്ടുമായും ഉണർത്തിക്കരുതു്; ഫലിതം പ്രയോഗിക്കരുതു്; പുരികം ചുളിക്കരുതു്; ഏറെപ്പറയരുതു്; വിസ്മരിക്കരുതു്; മത്സരം, ആത്മപ്രശംസ എന്നിവ തീരെയരുതു്. രാജാവിൻെറ [illegible] എവിടെവെച്ചും പറഞ്ഞുപോകരുതു്. രാജാവു നൽകിയ വസ്ത്രം, ആഭരണം, ആയുധം എന്നിവ താൻതന്നെ ധരിക്കയല്ലാതെ ഒരാവശ്യംമൂലം മറെറാരാൾക്കു കൊടുത്തുപോകരുതു്. സമീപംവിട്ടു പോവരുതു്; പകലുറങ്ങരുതു്. നിർദ്ദിഷ്ടമല്ലാത്ത വാതിലൂടെ അകത്തേയ്ക്കു ചെല്ലരുതു്; തക്കതല്ലാത്തേടത്തുവെച്ചു തമ്പുരാനെ കാണരുതു്. രാജാവിൻെറ വലത്തുഭാഗത്തോ ഇടത്തുഭാഗത്തോ ഇരിക്കണം; മുമ്പിലോ പിമ്പിലോ ഇരുന്നുകൂട. രാജാവിൻെറ അടുക്കൽവെച്ചു കോട്ടുവായിടുകയും തുപ്പുകയും ചുമയ്ക്കുകയും കോപിക്കുകയും ചാരുകയും പുരികം ചുളുക്കുകയും ഛർദ്ദിക്കുകയും തേട്ടുകയും പാടില്ല. താൻതന്നെ തൻെറ ഗുണം തിരുമുമ്പിലുണർത്തിക്കരുതു്;

തന്റെ ഗുണം ഉണൎത്തിപ്പാൻ മറ്റൊരാളെ ഏൎപ്പെടുത്തുകയേ ചെയ്യാവൂ. രാജാക്കന്മാരുടെ അനുജീവികൾ മനസ്സിനെ നിൎമ്മലമാക്കി, മികച്ച ഭക്തിയോടുകൂടി സദാ ജാഗരൂകരായി വൎത്തിക്കണം; ശഠത, ദുര, ഏഷണി, നാസ്തികത്വം, ക്ഷുദ്രത്വം, ചാപല്യം എന്നിവ തീരെ വൎജ്ജിക്കണം.

വേദവിദ്യകൾ ശീലിച്ച് ആത്മസംയമനം ചെയ്തു രാജസേവയനുഷ്ഠിച്ചാൽ ശ്രേയസ്സു വൎദ്ധിച്ചുകൊണ്ടിരിക്കും. രാജാവിന്റെ പുത്രൻ, മിത്രം, മന്ത്രി എന്നിവരെ സദാ വണങ്ങണം; എന്നാൽ മന്ത്രിമാരിൽ വിശ്വാസം ഒരിക്കലും പാടില്ല. കല്പിച്ചു ചോദിക്കാതെ ഒന്നും പറയരുത്; പറയുന്നതു ഹിതവും സത്യവും സുഹൃത്തുക്കളോടുകൂടി ആലോചിച്ചുറച്ചതുമായിരിക്കണം. എപ്പോഴും രാജാവിന്റെ മനസ്സറിയണം; മനസ്സറിഞ്ഞാൽ സ്വാമിയെ സന്തോഷിപ്പിക്കുക എളുപ്പത്തിലാവും. ശ്രേയസ്സിച്ഛിക്കുന്നവൻ തിരുവുള്ളവും തിരുവുള്ളക്കേടും അറിഞ്ഞുവെയ്ക്കണം; തിരുവുള്ളക്കേടു വന്നാൽ തമ്പുരാൻ കൈവെടിയും; തിരുവുള്ളമുണ്ടായാൽ കഴിച്ചിലിനു വക തരും. തിരുവുള്ളക്കേടുണ്ടായാൽ നാശം വരുത്തും; എതിരാളിയെ പൊന്തിക്കും; ആശ വളൎത്തി ഫലം കെടുക്കും; അരിശമില്ലെങ്കിലും അരിശം നടിക്കും; പ്രസാദിച്ചാലും തെളിവു കാട്ടില്ല; അരുളിച്ചെയ്യുക ഗൎവ്വോടുകൂടിയായിരിക്കും; വക തരുന്നതും നിൎത്തും; ഉണൎത്തിച്ചതു രസിച്ചാൽത്തന്നെ മറിച്ചു ഭാവിക്കും; എങ്ങിനെയൊക്കെ പ്രീതിപ്പെടുത്തിയാലും അതു 'ഉറക്കത്തിൽ കാൽ തിരുമ്മ'ലാകും! സംസാരിക്കുന്നതിൽ ദോഷമാരോപിക്കും; സംസാരം നിൎത്തിക്കും; ഗുണങ്ങളെ ശ്ലാഘിക്കുമ്പോഴും വിമുഖനായി കാണപ്പെടും; പരിചരിക്കുമ്പോൾ, മറ്റെവിടെയെങ്കിലും നോക്കിക്കളയും. ഇതൊക്കെയാണ്, തിരുവുള്ളക്കേടിന്റെ ലക്ഷണം.

തിരുവുള്ളത്തിന്റെ ലക്ഷണവും കേട്ടുകൊള്ളുക: കണ്ടാൽ പ്രസന്നനാകും; ഉണൎത്തിച്ചതു സാദരം കൈക്കൊള്ളും; കുശലവും മറ്റും ചോദിക്കും; വിജനത്തിലാണെങ്കിൽ, ഇരിപ്പാൻ ക്ഷണിക്കും. വിജനത്തിൽ കണ്ടാൽ, ശങ്കിക്കയില്ല; സംസാരിക്കുന്നതു കേട്ടു സന്തുഷ്ടമുഖനാകും; അപ്രിയം പറഞ്ഞാൽത്തന്നെയും അഭിനന്ദിക്കും; അല്പമായ കാഴ്ചദ്രവ്യവും ആദരവോടെ സ്വീകരിക്കും; സംസാരിക്കുമ്പോൾ, മുഖം തെളിഞ്ഞു പുഞ്ചിരിയിടും. ഇങ്ങനെ തിരുവുള്ളമുണ്ടാകുംവണ്ണം സേവിച്ചുകൊള്ളണം. ആപത്തുകാലത്തു മിത്രവുമില്ല, ഭൃത്യനുമില്ല; അങ്ങിനെ അനൎത്ഥത്തിലകപ്പെട്ട രാജാവിനെ യാവ ചിലർ മുമ്പത്തെക്കാളേറെ സ്സേവിക്കുന്നുവോ, അവർ ദേവകളുടെ പാൎപ്പിടമായ മഹേന്ദ്രലോകം പ്രാപിക്കും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജധൎമ്മപ്രകരണം,
അനുജീവിവൃത്തകഥനം ഇരുനൂറ്റിപ്പതിനാറാമദ്ധ്യായം.

— —)•(— —

# ഇരുനൂററിപ്പതിനേഴാമദ്ധ്യായം

മത്സ്യം:— സഹായവാനായ രാജാവ്, കീഴടങ്ങിയ സാമന്തരുള്ള മദ്ധ്യദേശത്തു വസിക്കണം: പുല്ലും വിറകും ധാരാളമുള്ളതും വൈശ്യരും ശൂദ്രരുമേറിയതും ബ്രാഹ്മണർ കുറഞ്ഞതും അന്യർക്കു വശപ്പെടാത്തതും * ദേവമാതൃകമല്ലാത്തതും ഭക്തിയുള്ള പ്രജകൾ ചേർന്നതും കൂടുതൽ നികുതി ഏർപ്പെടുത്താത്തതും പൂങ്കാവുകൾ നിറഞ്ഞതുമായിരിക്കണം ആ പ്രദേശം. ആപത്തിൽ ചോററലർപ്പടയ്ക്കു കടക്കാവുന്നതല്ലാതെ, സുഖദുഃഖകാലങ്ങളിൽ വ്യത്യാസമില്ലാതെ, സദാ പ്രിയപ്പെട്ടതായ അരമനയിൽ വേണം വസുധേശന്റെ വാസം. ദുഷ്ടജന്തുക്കളും വ്യാഘ്രങ്ങളും തസ്കരന്മാരുമുണ്ടായിരിക്കരുത്; കിട്ടുന്നതിന്റെ അവസ്ഥപോലെ, ഇത്തരം രാജ്യത്തു പാർപ്പുറപ്പിക്കണം.

അവിടെ, ധന്വദുർഗ്ഗം, ഭൂമിദുർഗ്ഗം, നരദുർഗ്ഗം, വൃക്ഷദുർഗ്ഗം, ജലദുർഗ്ഗം, ഗിരിദുർഗ്ഗം എന്നീ ആറുതരം ദുർഗ്ഗങ്ങളിൽ ഏതെങ്കിലുമൊന്നുണ്ടാക്കണം; എല്ലാററിലും മീതെ ഗിരിദുർഗ്ഗമാണ്. അതു കിടങ്ങ്, മതിൽ, കൊത്തളം എന്നിവയാലും ശതഘ്നീയന്ത്രങ്ങളാലും ചുററപ്പെട്ടതായിരിക്കണം. രാജാവിന്ന് ആനപ്പുറത്തു കേറി നഗരത്തിലേയ്ക്കു പോകാൻ വലിയ വാതിലുകളോടുകൂടിയ ഗോപുരം മതിലിലുണ്ടാക്കി, കൊടി നാട്ടണം. അവിടെ നാലു രാജമാർഗ്ഗങ്ങൾ നീട്ടണം; ഒന്നാമത്തേതിന്റെ അററത്തു ദേവാലയവും രണ്ടാമത്തേതിന്റെ അററത്തു രാജസദനവും, മൂന്നാമത്തേതിന്റെ അററത്തു കോടതിയും, നാലാമത്തേതിന്റെ അററത്തു ഗോപുരവും ഉറപ്പിലുണ്ടാക്കണം. നീളത്തിലും ചതുരത്തിലും വട്ടത്തിലും മുക്തിഹീനമായും മുക്കോണായും യവത്തിന്റേതുപോലുള്ള നടുവോടുകൂടിയതായും അർദ്ധചന്ദ്രാകൃതിയിലും വജ്രവടിവിലും പുരമുണ്ടാക്കാം. അർദ്ധചന്ദ്രാകൃതിയിലുള്ളതു നദീതീരത്താണ് നല്ലത്; അവിടെ മററുതരത്തിലുള്ളതു് ഉണ്ടാക്കിക്കൂട.

ഖജനാപ്പുര കൊട്ടാരത്തിന്റെ തെക്കുവശത്തുണ്ടാക്കണം; അതിന്റെ തെക്കുവശത്ത് ആനപ്പന്തി. ആനപ്പന്തിയുടെ മുഖം കിഴക്കോട്ടോ വടക്കോട്ടോ ആയിരിക്കണം. അഗ്നികോണിൽ ആയുധശാലയും മടപ്പള്ളിയും മററു തൊഴിൽക്കെട്ടിടങ്ങളും. അരമനയുടെ ഇടത്തുവശത്തു പുരോഹിതന്റേയും മന്ത്രിമാരുടേയും വൈദികന്മാരുടേയും വൈദ്യന്റേയും ഗൃഹമുണ്ടാക്കുക; ധാന്യപ്പുര, ഗോശാല, കുതിരാലയം എന്നിവയും ആ ഭാഗത്തുതന്നെ. കുതിരപ്പന്തിയുടെ മുഖം വടക്കോട്ടോ തെക്കോട്ടോ ആയിരിക്കണം; അങ്ങനെയല്ലാത്തതു നിഷിദ്ധമത്രേ. കുതിരകൾക്കു രാത്രിതോറും വിളക്കുവെയ്ക്കണം. കോഴി, കുരങ്ങൻ, മൊച്ച, കുട്ടിയോടുകൂടിയ പശു, ആട് എന്നിവയേയും അശ്വങ്ങൾക്കു നന്മയിച്ഛിക്കുന്നവൻ അശ്വശാലകളിൽ നിർത്തണം.

* മഴകൊണ്ടുണ്ടാവേണം കൃഷിക്കു വെള്ളമെന്ന നിലയിലുള്ളതു്.

ഗോശാലാശ്വശാലകളിൽ മലം നീക്കൽ സൂര്യാസ്തമയത്തിനുശേഷം പാടില്ല.

എല്ലാവർക്കും, അവരവരുടെ നിലയ്ക്കൊത്ത പാർപ്പിടങ്ങൾ രാജാവു താരതമ്യം നോക്കി നൽകണം; പുരോഹിതർ, ജ്യോതിഷക്കാർ, മന്ത്രികൾ എന്നിവർക്കെല്ലാം ഒരുപോലെ നല്ല പാർപ്പിടങ്ങൾ കൊടുക്കണം. ഗോവൈദ്യന്മാർ, ഗജവൈദ്യന്മാർ, അശ്വവൈദ്യന്മാർ എന്നിവരെ വരുത്തിപ്പാർപ്പിക്കണം; ദുർഗ്ഗത്തിൽ രോഗങ്ങൾ മുഴുത്തിരിക്കുമല്ലോ. ഗായകബ്രാഹ്മണർക്കും ദുർഗ്ഗത്തിൽ പാർപ്പിടം വേണം; എന്നാൽ, കാര്യമില്ലാതെ വളരെപ്പേരെ പാർപ്പിക്കരുത്.

നാനാശസ്ത്രപാണികളായ * സഹസ്രഘാതികളെ ദുർഗ്ഗത്തിൽ കാവലിന്നു നിർത്തണം. ദുർഗ്ഗത്തിൽ ഗുപ്തങ്ങളായ ദ്വാരങ്ങൾ ഉണ്ടായിരിക്കണം; എല്ലാ ആയുധങ്ങളും ശേഖരിച്ചുവെയ്ക്കണം; വില്ല്, ക്ഷേപണീയം (കവിണയും മറ്റും), തോമരം, അമ്പ്, വാൾ, ചട്ട, വടി, ഗുഡം (ഉരുളൻ കല്ല്), ഹുഡം, പരിഘം, വലിയ കല്ല്, മുശുണ്ഡി, ത്രിശൂലം, പട്ടിശം, കോടാലി, പ്രാസം, ശൂലം, വേൽ, വെണ്മഴു, ചക്രം, പരിച, കട്ടാരം, കയർ, ചൂരൽ, പീഠകം, അരിവാൾ, ഉമി, തീക്കനൽ, ശില്പോപകരണങ്ങൾ എന്നിവയെല്ലാം ശേഖരിച്ചുവെയ്ക്കണം.

പലതരിവാളങ്ങൾ, ഔഷധികൾ, പുല്ല്, വിറക്, വെല്ലം, എണ്ണകൾ, ഗോരസങ്ങൾ, വസാമജ്ജാസ്നായ്വസ്ഥികൾ, മാട്ടിൻതോലുകൾ, ധാന്യങ്ങൾ, അഭ്രപടങ്ങൾ, യവം, കോതമ്പം, തിനങ്ങൾ, വസ്ത്രങ്ങൾ, ലോഹങ്ങൾ, കടലയും, ചെറുപയർ, ഉഴുന്ന്, ചണംപയർ, എള്ള്, സസ്യങ്ങൾ, പൊടി, ചാണകം, ചണനൂൽ, നറുംപശ, പൂത്തണക്ക്, അരക്കുകൾ, പൊൻകാരം മുതലായതൊക്കെയും രാജാവു ദുർഗ്ഗത്തിൽ കരുതിവെയ്ക്കണം.

പാമ്പുകളെ കുടങ്ങളിൽ സൂക്ഷിക്കണം. സിംഹാദിഹിംസ്രങ്ങളേയും മറ്റു മൃഗപക്ഷികളേയും അന്യോന്യബാധയുണ്ടാകാതെ തരംതിരിച്ചു നിർത്തണം; പരസ്പരവൈരികളായ ജന്തുക്കൾക്കു വെവ്വേറെ ഉറപ്പുള്ള കൂടുകൾ തീർപ്പിക്കണം.

മുകളിൽ പറഞ്ഞതും പറഞ്ഞിട്ടില്ലാത്തതുമായ പദാർത്ഥമെല്ലാം അരചൻ ദുർഗ്ഗത്തിൽ സൂക്ഷിക്കണം. ജീവകം, ഋഷഭകം, കാകോളി, നെല്ലിക്ക, ആടലോടകം, ഓരില, മൂവില, കാട്ടുഴുന്ന്, കാക്കത്തുവരപ്പയർ, കസ്തൂരി, കന്മദം, നന്നാറി, പാവുള്ളി, മൂന്നുതരം കുറുന്തോട്ടി, വാരാഹപസന്തി(?), കാട്ടുമുന്തിരി, ചെറുവഴുതിന, കണ്ടകാരിച്ചുണ്ട, കർക്കടകശൃംഗി, നീർക്കരിഞ്ചാലി, ശതാവരി, വെൺതമിഴാമ, ദർഭ, അഭ്രകം, പെരുംകുമിഴ്, വെൺമുരുക്ക്, കരിമുരുക്ക്, മഹാക്ഷീര, മഹാതപ (?), കൊടിത്തൂവ, പൂവാംകുറുന്തല, കടുകരോഹിണി, ആവണക്ക്, താമരവളയം, മുന്തിരിങ്ങ,

* ഒറ്റയ്ക്ക് ആയിരംപേർക്കു എതിർ നിൽപ്പാൻ പോന്നവർ; ആയിരമായുധങ്ങളെ പ്രയോഗിക്കുന്നവർ.

ചൊയതതി, ഇരത്ത, ഇരട്ടിമധുരം, കൊടുവേലി, വൻകൊടുവേലി, കമിഴ്, ഛത്രം, അതിഛത്രം (തൃണവിശേഷങ്ങൾ), രാമച്ചം, കരിമ്പ്, വെല്ലം മുതലായ കരിമ്പുസാധനങ്ങൾ, പുത്തരിച്ചുണ്ട, സഹദേവ, ചെറുകാട്ടുകോതമ്പ്, കണവീരം, പുഷ്പഫലം (?), ശതകുപ്പ, പൊതംകതവ, ശതാവരി, ഇരിപ്പ, തിപ്പലി, കരിമ്പനക്കായ, നായ്ക്കരണ, തേക്ക്, മരമഞ്ഞൾ, രാജക്ഷീകി(?), രാജസർഷപം (ഒരുതരം കടുക്), കൊന്നപ്പാല, ഇലവംഗം, കതവെപ്പ്, താമരക്കര, ഗോവല്ലി(?), കാക്കോളി, വെണ്ണാറിരി, മേത്തോന്നി, ഉരപുഷ്പിക(?), വെള്ളരീയം, കാരീയം, കന്നി, വെൺകന്നി, തമിഴാമ, കഴിമുത്തങ്ങ, അമ്പലിന്റെയും മറ്റും കിഴങ്ങ്—അല്ലി, തുഷ (ഉമിയുള്ള) ധാന്യങ്ങൾ, ശിംബീ (തോടുള്ള) ധാന്യങ്ങൾ, പാല്, തേൻ, മോര്, എണ്ണ, മജ്ജ, വസ, നെയ്യ്, കനേപ്പ്, അരിഷ്ടം (ആസവവിശേഷം), മലയ്ക്കക, വാതാമം(?), സോമലത, നീലക്കുറിഞ്ഞി മുതലായ മധുരവർഗ്ഗമൊട്ടൊഴിയാതെ അരചൻ അരമനയിൽ കരുതിവെയ്ക്കണം.

ഉറുമാമ്പഴം, കാട്ടുറുമാമ്പഴം, മാമ്പഴം, പുളിങ്ങ, തൊലിഞ്ഞതാമ്പുളിങ്ങ, ശ്വേതാ(?), ലന്തപ്പഴം, അയനി (ആഞ്ഞിലി)ച്ചക്ക, പെരുങ്ങലാവിൻകായ, കരുഷകം (?) മാതളനാരങ്ങ, കരിമുന്തിരി, ചെറുനെല്ലിക്ക, രണ്ടുതരം അങ്കോലത്തിന്റെ ഇല, പാരാവതം(?), നാരങ്ങ, പ്രാചീനാമലകം(?), വിളാമ്പഴം, നെല്ലിക്ക, ചുണ്ടപ്പുളിങ്ങ, ഞാവൽപ്പഴം, വെണ്ണ, പുളിയാരൽ, സൗവീരം, കതച്ചോലകം (രണ്ടുതരം) കാടി, സുര, ആസവം, മദ്യം, തെങ്ങിക്കൾ, മോര്, തയിര മുതലായ അമ്ല(പുളി)വർഗ്ഗത്തെയും ഇന്തുപ്പ്-കല്ലുപ്പ്-വിളയുപ്പ് തുടങ്ങിയ പലതരം ഉപ്പു മുതലായ ലവണവർഗ്ഗത്തെയും അരചൻ പുരിയിൽ സൂക്ഷിക്കണം.

തിപ്പലി, കാട്ടുതിപ്പലിവേർ, കാട്ടുമുളകിൻവേർ, കൊടുവേലിക്കിഴങ്ങ്, ചുക്ക്, വട്ടകറന്ത, കാട്ടുമുളക്, മുരിങ്ങക്കുരു, പെരിങ്കുരു, കടുക്, കൊട്ടം, അയമോദകം, വലിയ കടലാടി, കായം, മുള്ളങ്കി, കൊന്നപ്പാല, കരിഞ്ചീരകം, വെൺകടുകം, ജീരകം, സുമുഖ(?), കരിംകടുകം, മണിക്കുന്തകം, ഉള്ളി, അരുകംപുല്ല്, തുളസി, കടുക്ക, മീനങ്ങാണി, ഞായിതാരം, മനയോല, ചിറ്റരത്ത്, ഭാർങ്ങി(?), കത്തൃണം (ഒരുതരം സുഗന്ധിപ്പുല്ല്), കുങ്കുമം, പുഴമുഞ്ഞ, ചെറുകടലാടി, ഇരുന്നൽ, ചെറുതേക്ക്, എല്ലാറ്റിന്റെയും പിഞ്ചുകൾ, മൂത്രങ്ങൾ മിക്ക പച്ചക്കാരുള്ളം, ചിറ്റേലം, മാതൾക്കായ തുടങ്ങിയ കടു(എരിവ്)വർഗ്ഗത്തെ അരചൻ കോട്ടയിൽ ശേഖരിച്ചുവെയ്ക്കണം.

മുത്തങ്ങ, ചന്ദനം, ഇരുവേലി, മകാന്ന, ദേവതാരം, മഞ്ഞൾ, നളദം, ഉശീരം (രണ്ടുതരം രാമച്ചം), ഇഞ്ച്, കനേപ്പ്, കറുക, പടോലവള്ളി, കടുകരോഹിണി, നാഗദന്തി, ഇലവംഗത്തൊലി, പച്ചില, പുത്തരിച്ചുണ്ട, നിലപ്പന, വിഷം, അതിവിടയം, താലീസപത്രം, തകരം, ഏഴിലംപാല, വൈ

പൂവ്, കായ്, തൊലി, വേർ) ഗോമൂത്രത്തിലരച്ചതു് എല്ലാവിധത്തിലും ഉപയോഗിക്കാം.

ഏകവീര, ഇനി മഹൌഷധികളെ പറയാം: വന്ധ്യാകർക്കോടി(=കായില്ലാത്തവള്ളരി?), വിഷ്ണുക്രാന്തം, ഇന്ദ്രാംഗം, കടുക, വെൺകടുക, കരിന്തോട്ടി, കള്ളിവാഴ, പടോലവള്ളി, സോമപിണ്ഡ(?), വട്ടമഞ്ഞൾ, മൈലെള്ളു്, നിലത്താമര, കാട്ടുവെള്ളരി, ശംഖപുഷ്പി, ചണ്ഡാലി (?), ആനത്തിപ്പിപ്പലി, പാൽനരമരം, തൊഴൽ, കന്നി, വെൺകന്നി, മയിൽപ്പീലി, ചീര, ഉങ്ങ്, മുരിങ്ങമരം, സ്വർണ്ണചന്നി (?), വാതണി (=ഒരുതരം കടുക), എരിക്ക്, അരത്ത, ഈശ്വരി(=ഒരുതരം മാഞ്ചി ?), ശിവഗന്ധ (?), പാലുഴവം, മുള്ളങ്കുരുമ്പ്, പെരുങ്കായം, പാൽമുളക്, അതിവിടയം, ഇരട്ടിമധുരം, വയൽച്ചുള്ളി, കൊട്ടം, കരിനൊച്ചി, അരപ്പൊതിയൻ, മഹാമേദ, തകരം, പുഷ്കരം, [illegible], നാളം (താമരത്തണ്ടും മററും), ജാതി(=ചീര?) പിച്ചകം, കല്ലൂർവഞ്ചി, ഉമ്മത്തു്, കരുതുണ്ണി, കസ്തൂരികം, ഹംസപാദിക(?), പലകപ്പയ്യാനി, നിലപ്പന, ചീര, നീർബ്ബ്രഹ്മി, പുകന്ന അരത്ത, വെള്ളിയിലം, മീനങ്ങാണി, കാരകിൽ, ഇരുന്തൽ, വിശല്യകരണി, ജാതിപത്രിക, കടുകരോഹിണി, ചേര്, കാട്ടുമുതിര, രക്തമാല (?), നെല്ലിക്ക, ഇന്ദ്രിക്കംകം, നാൽക്കൊല്പക്കൊന്ന, ചെറുവഴുതിന, കാക്കോളി, ക്ഷീരകാകോളി, പെരുങ്കുരുമ്പ, അമരി, തേക്കട, മഹാനാഗ (?), ശതാവരി, ഗന്ധപുഷ്പ (പൊട്ടുന്ന മുട്ടുകളുണ്ടാകുന്ന ഒരുതരം ചെടി), വെള്ളത്തിലെ ആമ്പൽ, കരയിലെ മഞ്ചട്ടിനീർ, മഹാശ്രാവണിക (=അടമ്പു്?), ഉന്മാദിനി (?), കാർകോകിൽ എന്നിവയും മരതകമണി മുതലായ രത്നങ്ങളും പ്രാണികളിലുണ്ടാകുന്ന (മുത്തു മുതലായ) രത്നങ്ങളും, മററു രക്ഷാപ്രയോഗ വേതാളവിഷനാശനങ്ങളും കേട്ടൊഴിയാതെ സൂക്ഷിച്ചുകൊള്ളണം; മനുഷ്യൻ, ആന, കുതിര, കാള, കഴുത, ഒട്ടകം, പാമ്പ്, തിത്തിരിപ്പുള്ള്, കുറുക്കൻ, ആട്, തവള, സിംഹം, നരി, ആൺകരടി, പൂച്ച, പുലി, കരടി, വെരുക്, പൊന്ന്, മാൻ എന്നിവയുടെ മജ്ജാസ്ഥിനാഡികരം വിശേഷിച്ചും.

ഈ വക എല്ലാപ്രദാർത്ഥങ്ങളോടും കൂടിയതും നല്ല കാവലുള്ളതുമായ കോട്ടയിൽ, ഇന്ദ്രലക്ഷണങ്ങൾ തികഞ്ഞ നിർമ്മലമായ ഗൃഹത്തിൽ വേണം രാജാവിൻെറ വാസം.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജധർമ്മപ്രകരണം, ആരക്ഷസംഭരണകഥനം ഇരുനൂററിപ്പതിനെട്ടാമദ്ധ്യായം.

—:o:—

## ഇരുനൂററിപ്പത്തൊൻപതാമദ്ധ്യായം

മനു:—'രാജാവിൻെറ ക്ഷേമത്തിന്നു് ദുർഗ്ഗത്തിൽ സൂക്ഷിക്കുകയോ ഉണ്ടാക്കുകയോ ചെയ്യേണ്ടുന്ന മഹൌഷധങ്ങൾകൂടി പറഞ്ഞുതരിക.'

മത്സ്യം:—'മനോന്മനിവാക, അത്തി, വന്നി, മാതളനാരകം ഇവയുടെ കായ നെയ്യുചേർത്തു ഭക്ഷിച്ചാൽ ആറുമാസത്തേയ്ക്കു വിശപ്പുണ്ടാകില്ലെന്നു പണ്ടുള്ളവർ പറഞ്ഞിരിക്കുന്നു. കഴിമുത്തങ്ങയുടെ കായും വേരും കതമ്പിൻവേരും താമരവളയവും കരുകയും പാൽമനെകളിൽ മണ്ഡമാക്കിയത്ത് ഒരു മാസത്തേയ്ക്കു വിശപ്പുതീർക്കും; ഇതു കുടിച്ചവനു ശസ്ത്രപ്രഹാരത്താൽ മരണം പററില്ല. * കല്യാഷമവണ്ണകൊണ്ടു തീ ജ്വലിച്ച ഗൃഹത്തിൽ മൂന്നുരു ഇടം വെപ്പിച്ചാൽ അവിടെ അഗ്നിഭയം ഉണ്ടാകില്ല. പത്തിക്കരുവും പാമ്പിന്റെ ഉറയും കൂടി പതിവായി പുകച്ചാൽ, ആ ഗൃഹത്തിൽ പാമ്പു കേറുകയില്ല. കല്ലുപ്പ്, ഇന്തുപ്പ്, ചവക്കാരം, ഇടിത്തീവീണു കരിഞ്ഞ മണ്ണ് ഇവ അരച്ചുതേച്ച വീടിന്നു തീ പററുകയില്ല. പകൽനേരത്ത്, വിശേഷിച്ചും കാററടിക്കുമ്പോൾ, ഗൃഹത്തിൽ തീ ആളാതെ നോക്കണം. രാജാവിന്നു വിഷം പററാതെയും നോക്കണം. അതിന്നു വേണ്ടതും കേട്ടുകൊള്ളുക.

രാജാവു നേരംപോക്കിന്നായി മൃഗപക്ഷികളെ വളർത്തണം. അന്നം ആദിയിൽ തീയ്യിലോ മറേറാ ഇട്ടു പരീക്ഷിക്കണം. വസ്ത്രം, ആഭരണം, പുഷ്പം, ഭക്ഷ്യം, ഉടുപ്പ് എന്നിവ പരീക്ഷിച്ചു നോക്കുന്നതിന്നുമുമ്പ് അരചൻ തൊടുകയേ ചെയ്യരുത്. രാജാവിന്ന് ആർ കൊടുത്ത വിഷം പരീക്ഷിക്കപ്പെടുന്നുവോ, അവൻ ആ സമയത്തു വിഷണ്ണമുഖനായും നെഞ്ചിടിപ്പുള്ളവനായും കാണപ്പെടും; അവന്റെ ഉത്തരീയം അഴയും; മനസ്സിടിയും; അവൻ തൂൺ ചുമർ മുതലായതുകൊണ്ടു മറഞ്ഞുനിൽക്കും; നാണിക്കും; വെന്തും; നിലത്തു വരയ്ക്കും; കഴുത്തിളക്കും; തല ചൊറിയും; വായ ഉടയ്ക്കും; അരുതാത്തതു ചെയ്വാൻ വെമ്പൽകൊള്ളും. ഈ വക ലക്ഷണങ്ങൾ വിഷംകൊടുത്തവനിൽ കാണാം. ആ അന്നം വേഗത്തിൽ വിശ്വസ്തരെക്കൊണ്ടു തീയ്യിലിടുവിക്കുക; എന്നാൽ അതു മഴവില്ലിൻനിറത്തോടുകൂടി രൂക്ഷമായി ദുർഗ്ഗന്ധിയായി ഒരു വട്ടംചുററി ചടചട എന്നു പൊട്ടിത്തെറിക്കും; അതിന്റെ പുകയേററവർക്കു തലവേദനയുണ്ടാവും. വിഷമുള്ള ചോററിൽ ഈച്ച വന്നിരിക്കുകയില്ല; വന്നിരുന്നാൽ ചാവുകയും ചെയ്യും. വിഷം കണ്ടാൽ, ചെമ്പോത്തിന്റെ കണ്ണു വിവർണ്ണമാകും; കുയിലിന്റെ ശബ്ദത്തിന്നു മാററം വരും; അരയന്നത്തിന്റെ നട ഇടറും; വണ്ടു മുരളും; ക്രൗഞ്ചപക്ഷിക്കു മദം വരും; കോഴി കൂകും; തത്ത നിലവിളിക്കും; പെൺതത്ത ഛർദ്ദിക്കും; ചാമീകരം (?) മറെറാരേടത്തേയ്ക്കു പോകും; തീക്കോഴി ചാവും; കരടിന്നു മൂത്രം പോവും; വേഴാമ്പൽ തളരും; കീരിക്കു രോമം പൊട്ടിത്തെറിക്കും; മാൻ കണ്ണീരൊഴുക്കും; മയിലിന്നു മനംകുളിരും.

വിഷം ചേർന്നതിനാൽ കേടുവന്ന ചോറു നല്ലതും പതിനാലു നാൾ പഴകിയതുപോലെയായും കെട്ട രസഗന്ധങ്ങളോടുകൂടിയതായും പീലിക്കണ്ണുകൾ (നാനാവർണ്ണങ്ങളുള്ള പൊട്ടുകൾ) ചേർന്നതായും കാണപ്പെടും. വ്യഞ്ജനങ്ങൾ (കറികൾ) ഉണങ്ങും; ദ്രവങ്ങളിൽ പൊള്ളകൾ പ്ര

* നാനാവെള്ളമായ മുള; കറുത്ത മുള.

പ്പെടും; ഇന്തുപ്പു ചേർന്നവയിൽ നുര പുറപ്പെടും; സസ്യങ്ങൾ ചെമ്പിക്കും; പാൽ ചേർന്നവ നീലയാകും; മദ്യത്തിനും വെള്ളത്തിനും കുയിലിന്റെ നിറം വരും; ധാന്യാമ്ലം (വെപ്പുകാടി) കറുക്കും; വരകിന്നു കഴുതക്കഴുത്തിന്നിറം വരും; തേൻ പച്ചനിറത്തിലാകും; മോരിന്നു നീലവർണ്ണമോ മഞ്ഞനിറമോ വരും; നെയ്യു വെള്ളംപോലെയും തയിർവെള്ളം പിറാവിൻനിറത്തിലുമാകും; എണ്ണ ചുകക്കും; പച്ചക്കായ്കൾ വേഗത്തിൽ പഴുക്കും; പഴുത്തവ ചീയും; പൂമാലകൾ വാടും; മയമില്ലാത്തവയ്ക്കു മയവും മയമുള്ളവയ്ക്കു കടുപ്പവും വരും; സൂക്ഷ്മവസ്ത്രങ്ങൾക്കു രൂപഭേദവും വലിയ നിറപ്പകർച്ചയും പാറവും. വസ്ത്രങ്ങളിൽ കറുത്ത വട്ടപ്പുള്ളികൾ കാണും; ലോഹങ്ങൾ, രത്നങ്ങൾ എന്നിവ അഴുക്കു പററിയ മട്ടിലാകും; കറിക്കൂട്ട്, പൂമാല എന്നിവയ്ക്കു ഗന്ധവ്യത്യാസം വരും; പല്ലുതേപ്പുകോലുകൾ കറുത്ത് ചുരുങ്ങും. ഇതൊക്കെയാണ്, വിഷം ചേർന്നവയുടെ ലക്ഷണം.

അതിനാൽ രാജാവു പ്രമാദമെന്നിയെ, മേല്പറഞ്ഞ മണിമന്ത്രൗഷധങ്ങൾകൊണ്ടു സംരക്ഷിതനായിരിക്കണം. രവികുലോദ്വഹ, പ്രജകളാകുന്ന വൃക്ഷങ്ങളുടെ മുരടാകുന്നു രാജാവ്; അദ്ദേഹത്തെ സംരക്ഷിച്ചേ രാജ്യത്തിന്നഭ്യുദയമുണ്ടാകു. അതിനാൽ, രാജാവിനെ അപായം പററാതെ നോക്കുന്നതിൽ തികച്ചും ശുഷ്കാന്തി വേണം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജധർമ്മപ്രകരണം,
രാജരക്ഷണവിരൂപണം ഇരുന്നൂററിപ്പത്തൊൻപതാമദ്ധ്യായം.

—— [o] ——

## ഇരുന്നൂററിരുപതാമദ്ധ്യായം

മത്സ്യം:—'രാജാവു മകനേയും നല്ലവണ്ണം നോക്കണം; ഗുരുനാഥനെ ഏർപ്പെടുത്തണം; രക്ഷകരെയും നിയമിക്കണം. അവർ ധർമ്മാർത്ഥകാമശാസ്ത്രങ്ങൾ ധനുർവ്വേദം എന്നിവ പഠിപ്പിക്കണം; തേരാനകളിൽ സഞ്ചാരം ശീലിപ്പിക്കണം; ശില്പങ്ങളും അഭ്യസിപ്പിക്കണം. അവർ സേവയ്ക്കായി നുണ പറയരുത്; മകന്റെ രക്ഷയ്ക്കായെന്ന നാട്യത്തിൽ നോക്കാൻ ആളുകളെ നിയമിക്കണം. യൗവനം വന്നാൽ അവൻ ഇന്ദ്രിയങ്ങളാൽ സന്മാർഗ്ഗത്തിൽനിന്നു ദുർമ്മാർഗ്ഗത്തിലേയ്ക്കാകർഷിക്കപ്പെട്ടുപോകാത്തവിധം പഠിപ്പിച്ചറിവുണ്ടാക്കണം. സ്വഭാവേന അവനിൽ ഗുണമുണ്ടാക്കുക അസാദ്ധ്യമോ, ആ പുത്രനെ ഒരു ഗുപ്തസ്ഥലത്തു സുഖമാംവണ്ണം തടവിൽപ്പാർപ്പിക്കണം; പഠിപ്പില്ലാത്ത കുമാരൻ കുലത്തെ ക്ഷണേന കെടുത്തുകളയുമല്ലോ. പഠിപ്പുള്ള മകനെ എല്ലാ അധികാരങ്ങളിലും ഏർപ്പെടുത്തണം; ആദ്യം ചെറുതിൽ; പിന്നെ ക്രമേണ വലുതിലും.

നായാട്ടും കുടിയും ചൂതുകളിയും നരേന്ദ്രൻ വർജ്ജിക്കണം; ഇവ മൂലം മുടിഞ്ഞുപോയ രാജാക്കന്മാർ സംഖ്യയില്ല! വെറുതേ സഞ്ചരിക്കുക, പകലുറക്കം എന്നിവ വിശേഷിച്ചും വർജ്യങ്ങളത്രെ. വാക്പാരുഷ്യം, ദണ്ഡപാരുഷ്യം, പരോക്ഷനിന്ദ എന്നിവയും പാർത്ഥിവന്നു നന്നല്ല. രണ്ടു പ്രകാരത്തിലുള്ള അർത്ഥദൂഷണം—അർത്ഥത്തെ ദുഷിപ്പിക്കലും, അർത്ഥത്തിൽ ദുഷിപ്പിക്കലും—രാജാവു ചെയ്യരുത്: മതിൽ പൊളിഞ്ഞുകിടക്കുക, കോട്ടയും മറവും വെടിപ്പിൽ വെയ്ക്കായ്ക, ഒരു കഴഞ്ഞുമറിയൽ ഇതൊക്കെയാണ് അർത്ഥത്തെ ദുഷിപ്പിക്കൽ; അദേശകാലങ്ങളിൽ ദാനം, അപാത്രത്തിൽ ദാനം, അസൽക്കർമ്മപ്രവർത്തനം, ഇവയത്രെ അർത്ഥത്തിൽ ദുഷിപ്പിക്കൽ. കാമം, ക്രോധം, മദം, മാനം, ലോഭം, ഹർഷം എന്നിവയെ രാജാവു പണിപ്പെട്ടും ത്യജിച്ചുകളയണം. ഇവയെ ജയിച്ചിട്ടു ഭൃത്യരെ ജയിക്കണം; ഭൃത്യരെ ജയിച്ചിട്ടു പൌരരെയും നാട്ടുകാരെയും ജയിക്കണം (കീഴടക്കണം); അവരെ ജയിച്ചിട്ട്, ബാഹ്യശത്രുക്കളെ ജയിക്കണം.

ബാഹ്യശത്രുക്കൾ, തുല്യരെന്നും അനന്തരരെന്നും കൃത്രിമരെന്നും പല തരത്തിലുണ്ട്; മുമ്പു മുമ്പു പറയപ്പെട്ടവർക്കു പ്രാബല്യം മുറയ്ക്കു കൂടും. അവരിൽ മനസ്സിരുത്തണം. മഹാഭാഗ, മിത്രങ്ങൾ മൂന്നുതരത്തിലത്രെ: അച്ഛനമുത്തച്ഛന്മാരുടെ മിത്രങ്ങൾ, ശത്രുവിന്റെ ശത്രുക്കൾ, കൃത്രിമ മിത്രങ്ങൾ; മുമ്പു മുമ്പു പറയപ്പെട്ടവർക്കു പ്രാബല്യം മുറയ്ക്കു കൂടും. അവരിലും ശ്രദ്ധവെയ്ക്കണം. സ്വാമി, അമാത്യൻ, ജനപദം, ദുർഗ്ഗം, ദണ്ഡം, കോശം, മിത്രം എന്നീ ഏഴംഗങ്ങളോടുകൂടിയതാകുന്നു രാജ്യം; ഏഴംഗങ്ങൾക്കും മുരട് സ്വാമിതന്നെ. അതിനാൽ സ്വാമിയെ ശ്രദ്ധവെച്ചു രക്ഷിക്കണം; സ്വാമിയും ശ്രദ്ധവെച്ച് ആറംഗങ്ങളെ രക്ഷിച്ചുകൊള്ളണം. യാതൊരു ദുർബുദ്ധി അംഗങ്ങളിൽ ഒന്നിനെ ദ്രോഹിക്കുമോ, അവനെ അപ്പോൾത്തന്നെ കൊന്നുകളയണം. രാജാവു മൃദുസ്വഭാവക്കാരനാകരുത്: മൃദുസ്വഭാവന് ഇളിവു പറ്റിപ്പോകും; ക്രൂരസ്വഭാവനാകരുത്: ക്രൂരസ്വഭാവനെപ്പറ്റി ആളുകൾക്കു പേടി തോന്നിക്കളയും. അതിനാൽ വേണ്ടപ്പോൾ മൃദുസ്വഭാവനാകണം; വേണ്ടപ്പോൾ ക്രൂരസ്വഭാവനുമാകണം. എന്നാൽ രാജാവിന്ന് ഇരു ലോകങ്ങളും കൈവരും.

രാജാവു ഭൃത്യരൊന്നിച്ചു കളിയാടരുത്; വിനോദവശനായ രാജാവിനെ ഭൃത്യർ കീഴ്പെടുത്തിക്കളയും. എല്ലാ വ്യസനങ്ങളും (നായാട്ടു മുതലായവ) രാജാവു വർജ്ജിക്കണം; എന്നാൽ ജനങ്ങളെ വശീകരിപ്പാൻ വ്യസനങ്ങളിൽ വേണ്ടിയിട്ടല്ലാതെ ഏർപ്പെടണം. രാജാവു സദാ ഗർവ്വംകൊണ്ടു മേനിക്കാരനായിത്തീർന്നാൽ, സേവിപ്പാൻ പ്രയാസം നേരിടുന്നതുകൊണ്ട് ആളുകൾ മുഷിഞ്ഞുപോവും. അതിനാൽ നൃപൻ എല്ലാവരോടും പുഞ്ചിരികൊണ്ടുതന്നെ സംസാരിക്കണം; വധ്യന്റെ നേർക്കുപോലും പുരികം വളയ്ക്കരുത്. അരചൻ ഉദാരശീലനായിരിക്കണം; ഉദാരശീലന്ന് ഊഴി മുഴുവനും വശത്തു വരും! ഒരു കാര്യത്തിലും ദീർഘസൂത്രം കൊള്ളരുത്;

ദീർഘസൂത്രന്മാരെന്നു തീർപ്പായാലും, കാര്യമൊന്നും പറയും. എന്നാൽ, രാഗം, ദ്വേഷം, ദർപ്പം, മാനം, പാപം, അപ്രിയം എന്നിവയിൽ ദീർഘസൂത്രം നല്ലതാണ്. മഹാരാജാവേ, മന്നവൻ മന്ത്രത്തെ സദാ മറച്ചുവെയ്ക്കണം; മന്ത്രം വെളിപ്പെട്ടുപോയാൽ എല്ലാ ആപത്തുകളും വന്നുകേറും. ആരംഭം ആരും അറിയരുത്; ചെയ്തുകഴിഞ്ഞേ അറിയാവൂ. അങ്ങനെയുള്ള രാജാവിന്നു ഭൂമി വശത്താവും. മന്ത്രമാകുന്നു രാജ്യത്തിന്റെ സാരമായവേര്; അതിനാൽ മന്ത്രം ഒരിക്കലും പുറത്തായിപ്പോകരുത്. മന്ത്രജ്ഞന്മാരാൽ സാധിതമായ മന്ത്രം സമ്പത്തുകളെ ഉണ്ടാക്കുന്ന ദൈവതത്തിന്നൊക്കുന്നു. മന്ത്രത്തിൽ ചതിപെട്ടതുമൂലം വളരെ രാജാക്കന്മാർ മുടിഞ്ഞുപോയിട്ടുണ്ട്. ആകാരം, ഇംഗിതം, നടക്കൽ, ചേഷ്ട, സംസാരിക്കൽ, മുഖനേത്രവികാരം എന്നിവകൊണ്ട് അന്തർഗ്ഗതം മനസ്സിലാക്കണം; ഇതിൽ സാമർത്ഥ്യമുള്ളവന്നു ഭൂമി മുഴുവൻ വശത്താവും. ഏകനായിട്ടും വളരെപ്പേരോടുകൂടിയും മന്ത്രം ചെയ്യരുത്.

അപകടമുള്ളതോ തോണിക്കാരനെ പരീക്ഷിച്ചിട്ടില്ലാത്തതോ ആയ തോണിയിൽ കേറരുത്. ഭൂവിജയത്തിൽ, യാവചിലർ ശത്രുക്കളായിത്തീരുമോ, അവരെയെല്ലാം സാമാദികൾകൊണ്ടു വശത്താക്കണം. നോട്ടമില്ലായ്കയാൽ പ്രജകൾക്കു ചെപ്പ് (മതിഭ്രമവും മറവും) പറ്റാത്ത വിധത്തിൽ വേണം, രാജാവു തന്റെ രാജ്യം രക്ഷിക്കുക; കഴിവില്ലായ്കയാൽ നോട്ടം വിട്ടു സ്വന്തം രാജ്യത്തെ ചതപ്പിക്കുന്ന രാജാവാകട്ടെ, ഒട്ടും താമസിയാതെ ബന്ധുക്കളോടുകൂടി രാജ്യത്തുനിന്നും ജീവിതത്തിൽനിന്നും ഭ്രഷ്ടനായിപ്പോകും! മഹാഭാഗ, ഒരു കാളക്കുട്ടിയെ ശരിക്കു വളർത്തി കരുത്തുവെപ്പിച്ചാലേ പണിയെടുപ്പിക്കാൻ പറ്റൂ; അതുപോലെ, ശരിക്കു ഭരിച്ചേ രാഷ്ട്രം കർമ്മക്ഷമമായിത്തീരൂ. രാഷ്ട്രത്തെ സ്നേഹിക്കുന്നവനാരോ, അവൻ രാജ്യത്തെ രക്ഷിക്കും; രാഷ്ട്രത്തിൽനിന്നു സ്വർണ്ണം ധാന്യം മുതലായ മഹാഫലവും നേടും. അതിനാൽ അരചൻ ഭൂമിയെ സംരക്ഷിക്കുന്നതിൽ അതിപ്രയത്നം ചെയ്തുകൊള്ളണം. സ്വന്തം ആളുകൾക്കും മറ്റുള്ളവർക്കും മന്നവൻ അപ്പനമ്മമാരായി വർത്തിക്കണം. ഇന്ദ്രിയങ്ങളെ അടക്കിവെയ്ക്കണം; എന്നാൽ ഇന്ദ്രിയസുഖങ്ങൾ പതിവായി അനുഭവിക്കുകയും വേണം.

എല്ലാകർമ്മവും ദൈവപൌരുഷങ്ങൾക്കധീനമാകുന്നു. അവയിൽ ദൈവം അചിന്ത്യമാകയാൽ പൌരുഷത്തെ അവലംബിച്ചുകൊള്ളണം. ഇതിൻവിധം ഭൂമിയെ ഭരിച്ചുപോരുന്ന രാജാവിന്റെ പേരിൽ ജനങ്ങൾക്കു തികച്ചും അനുരാഗമുണ്ടാകും. ജനാനുരാഗത്തിൽനിന്നു ശ്രീയുണ്ടാകുന്നു. ശ്രീയുള്ളവന്നു മികച്ച കീർത്തിയും.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജധർമ്മപ്രകരണം,
രാജഹിതാഹിതനിരൂപണം ഇരുനൂറ്റിരുപതാമദ്ധ്യായം.

——)o(——

# ഇരുനൂററിരുപത്തൊന്നാമദ്ധ്യായം

മനു:—'ദേവ, ദൈവപൌരുഷങ്ങളിൽ പ്രാബല്യം ഏതിനാണ്? എന്റെ സംശയം മുഴുവൻ തീർത്തുതരുമാറാകണം!'

മത്സ്യം:—'മുൻജന്മത്തിലെ സ്വകർമ്മംതന്നെയാണ്, ദൈവമെന്നു പറയപ്പെടുന്നത്. അതിനാൽ, പൌരുഷംതന്നെ ശ്രേഷ്ഠം എന്നു ബുദ്ധിമാന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. എപ്പോഴും ഉണർവോടുകൂടി നന്മ ചെയ്യുന്നവർക്കു ദൈവപ്രാതികൂല്യം പൌരുഷത്താൽ നീങ്ങിപ്പോകുന്നു. മനുജോത്തമ, മുൻജന്മത്തിൽ സാത്വികകർമ്മം ചെയ്തുവെച്ചവർ യാതൊരു ചിലരോ, അവരിൽച്ചിലർക്കു പൌരുഷംകൂടാതെയും ഫലം കാണപ്പെടുന്നുണ്ട്. രജോഗുണക്കാർക്കു കർമ്മം ചെയ്യണം, ഫലം കിട്ടാൻ; തമോഗുണക്കാർക്കു കർമ്മം ചെയ്താലും ഫലം ദുർല്ലഭം. പൌരുഷംകൊണ്ടു മനുഷ്യർക്കു വേണ്ടതൊക്കെ കിട്ടുന്നു. പൌരുഷമില്ലാത്തവരാണ് ദൈവത്തെത്തന്നെ പ്രമാണമാക്കുന്നത്. എന്നാൽ ദൈവം കാലത്തോടുചേർന്നു ഫലം നൽകുന്നതു പൌരുഷത്താലാകുന്നു; പൌരുഷം ദൈവാനുഗ്രഹത്താൽ, കാലം വരുമ്പോൾ ഫലപ്പെടുന്നു. ദൈവം, പൌരുഷം, കാലം ഇവ മൂന്നും കൂടിയേ മനുഷ്യനു ഫലം കൈവരികയുള്ളു. കൃഷിക്കു മഴകൊണ്ടു ഫലം സിദ്ധിക്കുന്നു; എന്നാൽ ആ ഫലസിദ്ധി കാലത്തല്ലാതെ അകാലത്ത് ഒരിക്കലും കാണപ്പെടുന്നില്ലല്ലോ. അതിനാൽ മനുഷ്യർ സദാ ദൈവത്തെ മുൻനിർത്തി പൌരുഷം അനുഷ്ഠിച്ചുകൊള്ളണം; എന്നാൽ, മരിച്ചുപോയാലും, പരലോകത്തു ഫലം തീർച്ചയാണ്. അലസന്മാർക്കും ദൈവത്തെത്തന്നെ കരുതിയിരിക്കുന്നവർക്കും അർത്ഥസിദ്ധിയുണ്ടാകയില്ല. അതിനാൽ, സർവ്വപ്രകാരേണയും പൌരുഷത്തിൽ ശ്രദ്ധിച്ചുകൊള്ളണം. ലക്ഷ്മി അലസന്മാരേയും ദൈവൈകശരണന്മാരേയും വെടിഞ്ഞ്, ഉത്സാഹശാലികളെ തിരഞ്ഞുപിടിക്കുന്നു; അതിനാൽ മനുഷ്യൻ എപ്പോഴും ഉത്സാഹവാനായിരിക്കണം.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജധർമ്മപ്രകരണം,
ദൈവപൌരുഷനിരൂപണം ഇരുനൂററിരുപത്തൊന്നാമദ്ധ്യായം.

X

# ഇരുനൂററിരുപത്തിരണ്ടാമദ്ധ്യായം

മനു:—'തേജസ്സേറിയ ദേവശ്രേഷ്ഠ, സാമാദ്യുപായങ്ങളുടെ ലക്ഷണവും, പ്രയോഗവും അരുളിച്ചെയ്യുക.'

മത്സ്യം:—'നരേന്ദ്ര, സാമം, ഭേദം, ദാനം, ദണ്ഡം, ഉപേക്ഷ, മായ, ഇന്ദ്രജാലം എന്നിങ്ങനെ ഏഴു പ്രയോഗങ്ങളുണ്ട്; അവ കേട്ടുകൊള്ളുക:

സാമത്തിനു തഥ്യമെന്നും അതഥ്യമെന്നും രണ്ടു പിരിവുണ്ട്; അതിൽ അതഥ്യം സജ്ജനങ്ങളാൽ നിന്ദിക്കപ്പെടുകതന്നെ ചെയ്യും. സജ്ജ

നമ്മെ സാമംകൊണ്ടു വശത്താക്കണം: വലിച്ച കുലത്തിൽ ജനിച്ചവർ, കൌടില്യമില്ലാത്തവർ, ധർമ്മമേ അനുഷ്ഠിച്ചുപോരുന്നവർ, ജിതേന്ദ്രിയർ — ഇങ്ങനെയുള്ളവർ സാമത്തിന്നർഹരാകുന്നു; എന്നാൽ അവരിൽ അതഥ്യസാമം പ്രയോഗിച്ചുപോകരുതു്. തഥ്യസാമം പ്രയോഗിക്കുകയും വേണം: അവരുടെ കുലശീലാദികളെ വർണ്ണിക്കുക; അവർ ചെയ്ത ഉപകാരങ്ങളെ പ്രശംസിക്കുക; ഇതേരീതിയിൽ തന്റെ കൃതജ്ഞതയെ വെളിപ്പെടുത്തുക — ഇങ്ങനെയുള്ള സാമംകൊണ്ടു വേണം ധാർമ്മികരെ വശത്താക്കുവാൻ. സാമംകൊണ്ടു രക്ഷസ്സുകളെപ്പോലും വശീകരിക്കാമെന്നു കേൾവിയുണ്ട്! എങ്കിലും ഇതു് അസജ്ജനങ്ങളിൽ പ്രയോഗിച്ചാൽ ഫലപ്പെടുകയില്ല. സാമം പറയുന്നതു് അതിശങ്കയാണെന്നായിരിക്കും അസജ്ജനങ്ങൾ കരുതുക; അതിനാൽ അതു് അവരിൽ പ്രയോഗിച്ചുകൂട. വിശുദ്ധകുലത്തിൽ ജനിച്ചവർ, കൌടില്യമില്ലാത്തവർ, സുശിക്ഷിതർ, ധർമ്മിഷ്ഠർ, സത്യപരർ, വിനീതർ, വലിയ മാനശാലികൾ — ഇങ്ങനെയുള്ളവരത്രേ സാമസാദ്ധ്യന്മാർ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജധർമ്മപ്രകരണം,
സാമനിരൂപണം, ഇരുനൂററിരുപത്തിരണ്ടാമദ്ധ്യായം.

———.o:———

## ഇരുനൂററിരുപത്തിമൂന്നാമദ്ധ്യായം

മത്സ്യം:— പരസ്പരം ദ്രോഹിച്ചവരും കോപിച്ചവരും ഭീതരും അവമാനിക്കപ്പെട്ടവരുമാകുന്നു ഭേദസാദ്ധ്യന്മാർ; അവരിൽ ഭേദം പ്രയോഗിക്കണം. താൻ ഭേദിക്കേണ്ടവൻ ഏതൊരു ദോഷംമൂലം അന്യന്നപരാധിയായോ, അവനെ അതേ ദോഷം ആരോപിച്ചു് അയാളുമായി ഭേദിപ്പിക്കണം; അവന്റെ ദോഷവും അന്യനിൽനിന്നുള്ള ആപത്തും കാട്ടിക്കൊടുക്കുക — ഇങ്ങനെ ഭേദിപ്പിക്കണം; ഭേദിച്ചവരെ നല്ല വശത്തുമാക്കണം. ചേർന്നിരിക്കുന്നവർ, ഭേദം പ്രയോഗിക്കാതെയാൽ ഇന്ദ്രനും താങ്ങാവുന്നവരല്ലല്ലോ; അതിനാൽ നയകോവിദന്മാർ ഭേദത്തെത്തന്നെ ശ്ലാഘിച്ചുപോരുന്നു. ഭേദം സ്വമുഖേനയും പരമുഖേനയും പ്രയോഗിക്കാം; എന്നാൽ പരമുഖേന നടത്തിയ ഭേദം പരീക്ഷിച്ചേ ശരിവെയ്ക്കാവൂ. ശിഷ്ടന്മാർ തൽക്കാലം സ്വകാര്യത്തിന്നുവേണ്ടി, ഏവ ചിലരെ ഭേദിപ്പിയ്ക്കുമോ, അവരെ ഭേദിതരായി രാജാവു ഗണിക്കരുതു്.

അന്തഃകോപവും ബാഹ്യകോപവും രാജാക്കന്മാർക്ക് സംഭവിക്കാം; അതിൽ അന്തഃകോപമാണു് അധികം നാശകരം. ബാഹ്യകോപം സാമന്തന്മാരുടെ കോപമത്രേ; പട്ടമഹിഷി, യുവരാജാവ്, സേനാപതി, അമാത്യർ, മന്ത്രിമാർ, രാജപുത്രൻ എന്നിവരുടെ കോപമാകുന്നു [illegible]

അന്തഃകോപം. ബാഹ്യകോപം പ്രബലമായി സംഭവിച്ചാൽതന്നെയും, അന്തഃകോപമില്ലെങ്കിൽ രാജാവിന് എളുപ്പത്തിൽ ജയം ഉണ്ടാം; അന്തഃകോപം സംഭവിച്ചാലോ, ഇന്ദ്രനായ രാജാവുപോലും നാശത്തിൽപ്പെട്ടും. അതിനാൽ അന്തഃകോപം നേരിടാതെ സൂക്ഷിക്കണം. വിജയേച്ഛുവായ രാജാവ് ഭേദംകൊണ്ടു കോപം ജനിപ്പിച്ചു ശത്രുക്കളുടെ ജ്ഞാതികളെ ഭേദിപ്പിക്കണം; തന്റെ ജ്ഞാതികൾ ഭേദിക്കാതെ സൂക്ഷിക്കയും വേണം. ജ്ഞാതികളെ മുഷിപ്പിച്ചാൽ ആ മുഷിച്ചൽ തീരുകയില്ല; അതിനാൽ അവരെ, ഉപേക്ഷിക്കാതെ ദാനമാനങ്ങളെക്കൊണ്ടു പാട്ടിൽ ചെയ്യേണം. അവർ പിണങ്ങുന്നതു് ആപൽക്കരമാണു. ജ്ഞാതികളെ പാട്ടിൽ ചെയ്യാത്ത വശം വിശ്വസിക്കേണ്ടവരായ ശത്രുക്കളുടെ ജ്ഞാതികളെക്കൊണ്ടുതന്നെ ഭേദിപ്പിക്കാം. ഭേദിപ്പിക്കപ്പെട്ടാൽ വലിയ ശത്രുക്കളെയും സ്വല്പ സൈന്യംകൊണ്ടു യുദ്ധത്തിൽ വധിക്കാം; അതിനാൽ ചേർന്നിരിക്കുന്ന ശത്രുക്കളുടെ [illegible] ഭേദിപ്പിച്ചുകൊള്ളേണ്ടതു.

ശ്രീമത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, രാജധർമ്മപ്രകരണേ,
ഭേദപ്രയോഗകഥനം ഇരുനൂററിഇരുപത്തിമൂന്നാമധ്യായം.

---

## ഇരുനൂററിഇരുപത്തിനാലാമധ്യായം

മത്സ്യഃ:—എല്ലാ ഉപായങ്ങളിലും മികച്ചതു ദാനമത്രെ. ദാനം ചെയ്യാൻ ഇരുലോകങ്ങളും കീഴ്പ്പെടും. രാജാവു ദാനംകൊണ്ടു വശപ്പെടാത്തവനില്ലതന്നെ. ദാനംകൊണ്ടു മനുഷ്യർ ദേവന്മാർപോലും വശന്മാരാകുന്നു. പ്രജകളെല്ലാം ദാനത്തിന്മേൽതന്നെ ഉപജീവിക്കുന്നു. അതിനാൽ ദാതാവു ലോകത്തിൽ സകലർക്കും പ്രിയനായിത്തീരുന്നു. ദാനശീലനായ രാജാവിനു താമസിയാതെതന്നെ ശത്രുക്കളെ ജയിക്കാം. ദാനശീലനു ചേർന്നിരിക്കുന്ന ശത്രുക്കളെ ഭേദിപ്പിക്കാൻ കഴിയുന്നതല്ല. ഭേദമില്ലാത്ത സമുദ്രശരീരന്മാർ വശമില്ലാത്തവരാണു; എന്നാലും അവർ പക്കിൽ ചെല്ലുന്നു. അന്യർക്ക് ദാനംചെയ്യുന്നവനും ജനങ്ങളെ വശത്താക്കുന്നു. അതിനാലാണ്, ഉപായങ്ങളിൽവെച്ചു ശ്രേഷ്ഠം ദാനമെന്നു പ്രശംസിക്കപ്പെടുന്നതു്. ദാനംതന്നെ മനുഷ്യർക്ക് ശ്രേയസ്കരം; ദാനംതന്നെ പരമശ്രേയസ്സ്! ദാനശീലൻതന്നെ ലോകത്തിൽ സദാ പൂജ്യനായി ഗണിക്കപ്പെടുന്നതും! ഭൂലോകത്തെ മാത്രമല്ല, ദാനശീലരായ മനുഷ്യന്മാർ കീഴടക്കുന്നതു്; അവർ പരമദുർജ്ജയവും ദേവകൾക്കു ഇരിപ്പിടവുമായ ശക്രലോകംപോലും കീഴടക്കുന്നു.

ശ്രീമത്സ്യമഹാപുരാണേ, മനുമത്സ്യസംവാദേ, രാജധർമ്മപ്രകരണേ,
ദാനപ്രശംസ ഇരുനൂററിഇരുപത്തിനാലാമധ്യായം.

---

## ഇരുനൂററിരുപത്തഞ്ചാമദ്ധ്യായം

മത്സ്യം:—മൂന്നുപായങ്ങൾകൊണ്ടു യാതൊരു ചിലരെ വശത്താക്കാൻ പററില്ലയോ, അവരെ ദണ്ഡംകൊണ്ടു വശത്താക്കുക. മനുഷ്യരെ വശത്താക്കുന്ന ഒന്നാണ് ദണ്ഡം. അതിനാൽ, മതിമാനായ മന്നവൻ സഹായയുക്തനായി ധർമ്മശാസ്ത്രമനുസരിച്ചു യഥാവിധി നടത്തണം. തന്റെ നാട്ടിലോ മറുനാട്ടിലോ ഉള്ള ധർമ്മശാസ്ത്രജ്ഞന്മാരായ ബ്രാഹ്മണരെ—മതത്തിലും സംശയമില്ലാത്ത ധർമ്മജ്ഞരെ—കണ്ടു ചോദിച്ചിട്ടുവേണം ദണ്ഡം നടത്താൻ. ദണ്ഡം അത്രെ സകലത്തിന്റേയും ശിക്ഷിതാവ്. ഏതാശ്രമത്തിൽപ്പെട്ടവനായാലും ഏതു ജാതിയിൽപ്പെട്ടവനായാലും പൂജ്യനായാലും ഗുരുവായാലും മഹാനായാലും സ്വധർമ്മത്തിൽ വർത്തിക്കുന്ന രാജാവിന് അദണ്ഡ്യനാകുന്നില്ല. അദണ്ഡ്യരെ ദണ്ഡിപ്പിക്കുകയും ദണ്ഡ്യരെ ദണ്ഡിപ്പിക്കാതിരിക്കുകയും ചെയ്യുന്ന രാജാവ് ഇഹത്തിൽ രാജ്യഭ്രഷ്ടനാകും; നരകവും പൂകും. അതിനാൽ, രാജാവു വിനീതനായി ധർമ്മശാസ്ത്രമനുസരിച്ചുവേണം, ലോകരക്ഷയ്ക്കുവേണ്ടി ദണ്ഡം നടത്തുവാൻ.

കറുത്തു കൺചുവന്ന പാപസംഹാരിയായ ദണ്ഡം എവിടെ ചെന്നെത്തുന്നുവോ അവിടെ, പ്രണേതാവു* ശരിക്ക നോക്കുന്നവനെങ്കിൽ, പ്രജകൾക്ക മതിമറിവു സംഭവിക്കയില്ല. ബാലർ, വൃദ്ധർ, രോഗികൾ, സന്ന്യാസികൾ, ബ്രാഹ്മണർ, സ്ത്രീകൾ, വിധവമാർ എന്നിവരെ, ദണ്ഡം പ്രയോഗിക്കപ്പെടുന്നില്ലെങ്കിൽ, ആളുകൾ മാത്സ്യന്യായേന (അബലരെ പ്രബലർ വിഴുങ്ങുക) തിന്നു കഴിച്ചുകളയും! ദേവകൾ, അസുരർ, നാഗന്മാർ എന്നിവരും പശുപക്ഷികളുമൊക്കെ, ദണ്ഡം പ്രയോഗിക്കപ്പെടുന്നില്ലെങ്കിൽ, അതിർ കടന്നുകളയും! ബ്രാഹ്മണശാപങ്ങൾ, ആയുധപ്രയോഗങ്ങൾ, വിക്രമകോപങ്ങൾ, കാര്യനിശ്ചയം എന്നിവയിലെല്ലാം ദണ്ഡം സ്ഥിതിചെയ്യുന്നുണ്ട്. ദണ്ഡികളെ ദേവകളും പൂജിക്കും; അദണ്ഡികളെ പൂജിക്കയില്ല. ബ്രഹ്മാവ്, വിധാതാവ്, പൂഷാവ്, അര്യമാവ് എന്നിവർക്കായി, ഇവർ ശാന്തന്മാരാകയാൽ, മനുഷ്യരാരും യജനം ചെയ്യാറില്ല; രുദ്രൻ, അഗ്നി, ശക്രൻ, സൂര്യചന്ദ്രന്മാർ, വിഷ്ണു മുതലായ ദണ്ഡികളായ ദേവകളെ പൂജിക്കുന്നുള്ളുതാനും. ദണ്ഡം പ്രജകളെയെല്ലാം ശാസിക്കുന്നു; ദണ്ഡം തന്നെ രക്ഷിക്കുന്നു; ദണ്ഡം ഉറങ്ങുന്നവരുടെ ഇടയിൽ ഉണർന്നിരിക്കുന്നു; ദണ്ഡത്തെ പണ്ഡിതന്മാർ ധർമ്മമായി കരുതുന്നു. രാജദണ്ഡത്തെപ്പേടിച്ചിട്ടാണ്, ദുഷ്ടന്മാർ പാപം ചെയ്യാതിരിക്കുന്നതു്; ചിലർ യമദണ്ഡത്തെപ്പേടിക്കുന്നു; ചിലർ തമ്മിൽതമ്മിൽ പേടിക്കുന്നു. ഇങ്ങനെ, ലോകത്തിൽ സിദ്ധിയെല്ലാം ദണ്ഡത്തെ ആശ്രയിച്ചാണിരിക്കുന്നതു്. ദണ്ഡം പ്രയോഗിക്കപ്പെടുന്നില്ലെങ്കിൽ, ആളുകൾ കൂരിരുട്ടിൽ മുഴുകിപ്പോകും! ദണ്ഡം അദണ്ഡ്യരെ ദമിപ്പിക്ക (അടക്കിനിർത്തു)ന്നു, ദണ്ഡ്യരെ ദണ്ഡിപ്പി

* ദണ്ഡം പ്രയോഗിക്കുന്നവർ.

ക്കുന്നു; ദമനം മൂലവും ദണ്ഡനം മൂലവുമാണ് ദണ്ഡമെന്നു പണ്ഡിതന്മാർ പേരിട്ടിരിക്കുന്നതു്. ദണ്ഡത്തെപ്പേടിച്ചിട്ടാണ്, ദേവന്മാരെല്ലാവരുംകൂടി ശിവന്നു യജ്ഞഭാഗം ഏർപ്പെടുത്തിയതു്; ബലത്തെപ്പേടിച്ചിട്ടാണ്, ഒരു ചെറുപൈതലായിരുന്ന സുബ്രഹ്മണ്യന്നു സൈന്യാധിപത്യം നൽകിയതും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജധർമ്മപ്രകരണം,
ദണ്ഡപ്രശംസനം ഇരുനൂററിരുപത്തഞ്ചാമദ്ധ്യായം.

:0:

## ഇരുനൂററിരുപത്താറാമദ്ധ്യായം

മത്സ്യ:— സർവ്വഭൂതരക്ഷയ്ക്കുവേണ്ടി ദണ്ഡം നടത്താനാണ് രാജാവിനെ, ബ്രഹ്മാവു ദേവാംശങ്ങളെടുത്തു സൃഷ്ടിച്ചിരിക്കുന്നതു്: തേജസ്സുമൂലം രാജാവിനെ നേരിട്ടു നോക്കാൻ ആരും ആളാകില്ലല്ലോ; അതിനാൽ രാജാവു ലോകത്തിൽ സൂര്യനെപ്പോലെ വർത്തിക്കുന്നു. രാജാവിനെ കണ്ടാൽ ജനങ്ങൾക്കു സന്തോഷമുണ്ടാകുമല്ലോ; അതിനാൽ—നയനാനന്ദം നൽകുന്നതിനാൽ—രാജാവു ചന്ദ്രനായി വർത്തിക്കുന്നു. കാലം വന്നാൽ യമൻ പ്രജകൾക്കു പ്രിയവും അപ്രിയവും ചെയ്യുമല്ലോ; അതിൻവിധം രാജാവും ചെയ്യണം. ഇതു യമവ്രതമത്രെ. വരുണൻ പാശംകൊണ്ടു ബന്ധിക്കുന്നതെപ്രകാരമോ, അപ്രകാരം രാജാവു ദുഷ്ടരെ നിഗ്രഹിക്കണം; ഇതു വരുണവ്രതമത്രെ. പൂർണ്ണചന്ദ്രനെക്കണ്ടാലെന്നപോലെ, പ്രജകൾക്ക് ആരെ കണ്ടാൽ മനംകുളിരുമോ, ആ നൃപൻ ചന്ദ്രതുല്യനാകുന്നു. പാപം ചെയ്യുന്ന ദുഷ്ടസാമന്തഹിംസ്രരിൽ സദാ പ്രതാപവും തേജസ്സുമുപയോഗിക്കുന്നവനോ, ആ രാജാവ് ആഗ്നേയവ്രതസ്ഥനത്രെ. പൃഥിവി എല്ലാ ഭൂതങ്ങളെയും എപ്രകാരം ധരിക്കുന്നുവോ, അപ്രകാരം എല്ലാ ഭൂതങ്ങളെയും ഭരിക്കുക പാർത്ഥിവവ്രതമാകുന്നു. ഇന്ദ്രൻ, സൂര്യൻ, വായു, യമൻ, വരുണൻ, ചന്ദ്രൻ, അഗ്നി, പൃഥിവി എന്നിവരുടെയെല്ലാം തേജോവ്രതം രാജാവിന്നുണ്ടായിരിക്കണം. ഇന്ദ്രൻ മഴക്കാലത്തു നാലുമാസം മഴ പെയ്യുമല്ലോ; അതിൻവണ്ണം, രാജാവു തന്റെ നാട്ടിൽ അഭീഷ്ടം വർഷിക്കണം. ഇതാണ് ഇന്ദ്രവ്രതം. സൂര്യൻ എട്ടുമാസം രശ്മികൾകൊണ്ടു ജലം വലിച്ചെടുക്കുന്നതുപോലെ, രാജാവു നാട്ടിൽനിന്നു നികുതി പിരിക്കണം; ഇതു സൂര്യവ്രതമത്രെ. വായു എല്ലാററിലും ഉൾപ്പുക്കു സഞ്ചരിക്കുന്നതുപോലെ, രാജാവു ചാരന്മാരെക്കൊണ്ടു സർവ്വത്ര പ്രവേശിക്കണം; ഇതത്രെ വായുവ്രതം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജധർമ്മപ്രകരണം,
രാജദേവസാമ്യസങ്കീർത്തനം ഇരുനൂററിരുപത്താറാമദ്ധ്യായം.

:0:

# ഇരുനൂററിരുപത്തേഴാമദ്ധ്യായം

മത്സ്യഃ — വസ്തുവും മററുമാകുന്ന ന്യാസം (സൂക്ഷിപ്പാൻ കൊടുത്ത മുതൽ) തിരികെ കൊടുക്കാത്തവന്ന ന്യാസത്തിന്ന വിലയെത്രയോ അത്ര പിഴ കല്പിക്കണം; എന്നാൽ ധർമ്മം ക്ഷയിക്കയില്ല. ന്യാസം തിരികെ കൊടുക്കാത്തവൻ, ന്യാസിക്കാതെ (സൂക്ഷിപ്പാൻ കൊടുക്കാതെ) ചോദിക്കുന്നവൻ, ഈ രണ്ടുപേരെയും ചോരരെ എന്നവണ്ണം ശിക്ഷിപ്പിക്കുകയോ ഇരട്ടി മുതൽ കൊടുപ്പിക്കുകയോ ചെയ്യുന്നു. കപടങ്ങൾകൊണ്ടു പരദ്രവ്യമപഹരിച്ചാൽ, അവനേയും കൂട്ടുകാരേയും * ചിത്രവധങ്ങൾകൊണ്ടു വെളിവായി ശിക്ഷിപ്പിക്കണം. വാങ്ങിയതു മുഴുവൻ കൊടുക്കാത്തവനെ ബലേന അടവിലാക്കി, മുതൽ കൊടുപ്പിച്ചു പ്രഥമസാഹസം ശിക്ഷിപ്പിക്കണം. (൧൦൮൦ പണം പിഴയിടുന്നതുത്തമസാഹസം; അതിൽ പകുതി, മദ്ധ്യമസാഹസം; അതിലും പകുതി പ്രഥമസാഹസം.). അറിയാതെ അന്യന്റെ സാധനം വിററുപോയവൻ കുററക്കാരനല്ല; അറിഞ്ഞിട്ടായാലോ, ചോരനെന്നപോലെ വധ്യനാകുന്നു. വില വാങ്ങിയിട്ടു വിദ്യയോ ശില്പമോ (കലാവിദ്യ) പഠിപ്പിക്കാതിരുന്നാൽ അവന്നു ധർമ്മജ്ഞനായ ധരണീശൻ ആ വില മുഴുവൻ പിഴ കല്പിക്കണം. ഉണ്ണാൻ വേറെ ബ്രാഹ്മണനെ വരുത്തി, അയൽപക്കക്കാരനെ ഊട്ടാതിരുന്നവൻ, ഈ തെററു ദ്വേഷ്ടിനാൽ ചെയ്യുന്നതാണെങ്കിൽ, അഞ്ചു കുന്നിക്കുരുത്തൂക്കം സ്വർണ്ണം പിഴയിടണം. ക്ഷണിക്കപ്പെട്ട ബ്രാഹ്മണൻ, സ്വഗൃഹത്തിൽത്തന്നെയുണ്ടായിരിക്കെ, അകാരണമായി പോകാതിരുന്നാൽ, അയാളെക്കൊണ്ടു നൂററെട്ടുപണം പിഴയടപ്പിക്കണം. ഏററു പറഞ്ഞിട്ടു കൊടുക്കാതിരുന്നവന്നു മൂന്നു കഴഞ്ചു സ്വർണ്ണം പിഴയിടണം.

ഉദ്യോഗസ്ഥൻ അനുഷ്ഠിച്ചു മൂലം ആജ്ഞാപിക്കപ്പെട്ട പണി ചെയ്യാതിരുന്നാൽ അവന്ന് എട്ടു കുന്നിക്കുരുത്തൂക്കം സ്വർണ്ണം പിഴയിടണം; ശമ്പളവും കൊടുക്കരുതാത്തതാണ്. നിശ്ചയിച്ച ശമ്പളം സമയത്തു കൊടുക്കാതെ ഭൃത്യനെ ഇടയ്ക്കുവെച്ചുപേക്ഷിക്കുന്നവന്നു നൂറുപണം പിഴയിടണം. ഗ്രാമം, ദേശം, സംഘം എന്നിവയെപ്പററി ഉത്തമവിശ്വാസത്തിന്മേൽ കരാറുചെയ്തിട്ടു ലോഭംമൂലം മറിച്ചുപറയുന്നവനാരോ അവനെ നാട്ടിൽ നിന്നു പുറത്താക്കണം. വല്ലതും വാങ്ങുകയോ വിൽക്കുകയോ ചെയ്തതിൽ പശ്ചാത്താപം തോന്നിയാൽ, അതു പത്തുദിവസത്തിനുള്ളിൽ തിരികെ കൊടുക്കുകയോ തിരികെ വാങ്ങുകയോ ചെയ്യാം; പത്തുദിവസം കഴിഞ്ഞാൽ പാടില്ല. പത്തുനാൾക്കുശേഷം അങ്ങിനെ ചെയ്യുന്നവന്ന്, അറുനൂറു പണം പിഴ കല്പിക്കണം.

ദോഷമുള്ള കന്യകയെ, അതു പറയാതെ, കൊടുക്കുന്നവന്നു തൊണ്ണൂററാറു പണം പിഴയിടണം. കന്യകയെ, കന്യകയല്ലെന്നു കുററം പറ

* കൈ കാൽ തലകൾ വെട്ടിയും മററും.

ത്തിപ്പറഞ്ഞവൻ അവരുടെ ദോഷം കാണിക്കാതിരുന്നാൽ, അവന്നു നൂറു പണം പിഴ കല്പിക്കണം. വരന്ന് ഒരു കന്യകയെ കാണിച്ചു മറ്റൊരു കന്യകയെ കൊടുത്തവന്ന് ഉത്തമസാഹസമെന്ന ദണ്ഡം കല്പിക്കണം. തന്റെ ദോഷം പറഞ്ഞറിയിക്കാതെ കന്യകയെ വരിച്ചു വരന്ന് അവളെ കൊടുത്താലും കൊടുത്തതാകയില്ല; അവന്ന് ഇരുനൂറു പണം പിഴയിടണം. കൊടുക്കപ്പെട്ട കന്യകയെ വീണ്ടും മറ്റൊരുത്തന്ന് ആർ കൊടുക്കുന്നുവോ, അവന്ന് ഉത്തമസാഹസമെന്ന ദണ്ഡം കല്പിക്കണം. 'അച്ചാര'മെന്നോ വാക്കാലോ ഒരാൾക്ക വിറ്റ സാധനം ദുരയാൽ മറ്റൊരാൾക്ക വില്ക്കുന്നവൻ അറുനൂറു പണം പിഴയൊടുക്കുവാൻ അർഹനാകുന്നു. കൊടുക്കാമെന്ന് അച്ചാരംചെയ്തു സ്ത്രീധനം കൊടുക്കാതിരിക്കുന്നോന്ന് ഇരട്ടി സംഖ്യ പിഴയിടണമെന്നത്രെ ധർമ്മവ്യവസ്ഥ. ഏതാനും വില കൊടുത്തിട്ടു ബാക്കി കൊടുക്കാതിരിക്കുന്നവനെ മധ്യമസാഹസം ശിക്ഷിപ്പിക്കണം; വാങ്ങിയ സാധനം തിരിയെ കൊടുപ്പിക്കുകയും വേണം.

മേയ്ക്കുന്നതിന്നു കൂലി വാങ്ങിയിട്ടു പശുവിനെ താൻതന്നെ കറന്നെടുക്കുന്ന ഗോപാലന്നു നൂറു പണം പിഴയിടണം; രക്ഷിക്കാത്തവനോ, മൂന്നു കഴഞ്ചു സ്വർണ്ണം പിഴയിടണം. അവനെ ഉദ്യോഗത്തിൽനിന്നു നീക്കി, 'ചാപ്പകുത്തി' കാലിത്തൊഴിൽ ചെയ്യാനായിട്ടുവിട്ടു പശുവുടമസ്ഥന്റെ വേലക്കാരനാക്കണം. നഗരത്തിന്റെ പുറത്തു ഗ്രാമത്തിനു ചുറ്റും നൂറോ ഇരുനൂറോ വില്ലാട സ്ഥലത്തു, ഒട്ടകത്തിന്നു നോക്കിക്കാണ്മാൻ വയ്യാത്തവിധം ഉയരത്തിൽ വേലി കെട്ടുക; നായ പന്നികളുടെ മോന്ത കടക്കത്തക്ക പഴുതെല്ലാം അടയ്ക്കണം. ഇങ്ങനെ വേലി കെട്ടിയിട്ടില്ലാത്ത ധാന്യത്തെ പശുക്കൾ നശിപ്പിച്ചാൽ, അതിന്നു പശുപാലരെ ശിക്ഷിച്ചുകൂടാ; പെറ്റിട്ടു പത്തുനാൾ കഴിഞ്ഞിട്ടില്ലാത്ത പശു, കൂറ്റൻ (വിത്തുകാള), ദേവപശു (ദേവാലയത്തിൽ 'നടതള്ളി'യതു) എന്നിവ വിളവുതിന്നാലും ശിക്ഷയില്ലെന്നു മനു പറഞ്ഞിരിക്കുന്നു. പഴുതെല്ലാം അടച്ചുകൊള്ളണം. മറ്റു നാൽക്കാലികളാൽ സസ്യത്തിന്നു നാശം പറ്റിയാൽ, അവയുടെ ഉടമസ്ഥൻ പണമിട്ടു പിഴയൊടുക്കണം; അവ വിളതിന്നു വയലിൽത്തന്നെ കിടന്നാൽ, അതിലിരട്ടി.

ഗൃഹം, കുളം, തോട്ടം, വയൽ എന്നിവ കയ്യേറിയവന്ന്, അറുനൂറു പണം പിഴയിടുക; അറിയാതെയാണെങ്കിൽ ഇരുനൂറു. അതിർ കെട്ടുന്ന കാലത്തു, അതു തട്ടുകയോ അതിന്നുപദ്രവിക്കുകയോ ചെയ്യുന്നവന്റെ നാവു ചെത്തണം; അതിനെ സ്ഥാപിപ്പാൻ 'രേഖ' നിർമ്മിക്കുന്നവനും ഉത്തമസാഹസദണ്ഡത്തിന്നർഹനാണെന്നു സ്വായംഭുവൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

മൂന്നു ജാതികളിൽ അകൃത്യം ചെയ്യുന്നവർ ആവ ചിലരോ, അവരെക്കൊണ്ടെല്ലാം യഥാക്രമം പ്രായശ്ചിത്തം ചെയ്യിക്കണം; അറിയാതെ വല്ലതിനേയും കൊന്നുപോയാൽ, സ്ത്രീശൂദ്രന്മാരെക്കൊന്നാലത്തെ വ്രതം ആച

പരാകൃച്ഛ്രമനുഷ്ഠിക്കണം. മാട്ടുവണ്ടി, ജലം എന്നിവയിൽവെച്ചും പകൽ നേരത്തും സ്ത്രീയെയോ പുരുഷനെയോ സംഭോഗിച്ചവൻ സചേലസ്നാനം ചെയ്യണം. അറിയാതെ ചണ്ഡാലിയെയും അന്ത്യജസ്ത്രീയെയും പ്രാപിക്കുക, അവരുടെ ചോറുണ്ണുക, ദാനം വാങ്ങുക എന്നിവ ചെയ്താൽ ബ്രാഹ്മണൻ ഭ്രഷ്ടനാകും; അറിഞ്ഞിട്ടായാലോ, ആ ജാതികൾക്ക തുല്യനായിപ്പോകും. ബ്രാഹ്മണനാൽ ദോഷപ്പെട്ട സ്ത്രീയെ ഭർത്താവ് ഒററപ്പുരയിൽപ്പാർപ്പിക്കണം; പരസ്ത്രീയെപ്പുണർന്ന പുരുഷനുള്ള വ്രതം അവളെക്കൊണ്ടനുഷ്ഠിപ്പിക്കുകയും വേണം. അവൾ വീണ്ടും സജാതിക്കാരനാൽ ദോഷപ്പെട്ടുപോയാൽ, ശുദ്ധിക്കായി കൃച്ഛ്രചാന്ദ്രായണങ്ങൾ കഴിപ്പിക്കണം. ഒരു രാത്രിയിൽ വൃഷലീഗമനം ചെയ്ത ദ്വിജൻ അദ്ദോഷശാന്തിക്ക മൂന്നുകൊല്ലം ഭിക്ഷയെടുത്തു കഴിക്കണം; സദാ ഗായത്രിയും ജപിക്കണം. ഇതത്രെ, നാലു തരം പാപികൾക്കുള്ള പ്രായശ്ചിത്തം.

ഭ്രഷ്ടന്മാരോടിടപെട്ടാൽ വേണ്ടുന്ന പ്രായശ്ചിത്തം കേട്ടുകൊള്ളുക: ഭ്രഷ്ടനോടുകൂടി യാജനം, അധ്യാപനം, യൗനം (വേളി), അന്നഗമനം, ഭോജനം, ആസനം എന്നിവ ആചരിച്ചവന് ഒരാണ്ടുകൊണ്ടു ഭ്രഷ്ടുവരും. ഏതൊരുത്തൻ ഭ്രഷ്ടനോടു സംസർഗ്ഗം ചെയ്യുന്നുവോ, അവൻെറ പാപത്തിനുള്ള വ്രതം കൊള്ളണം, ദോഷം നീങ്ങാൻ. ഭ്രഷ്ടൻെറ സപിണ്ഡർ ജ്ഞാതിബന്ധുക്കളോടുകൂടി, കെട്ടനാളിൽ വൈകുന്നേരം ഗുരുസന്നിധിയിൽവെച്ച് ഉദകം നൽകണം; മരിച്ചവനെന്നപോലെ ദാസി നിറനീർക്കുടം ഉടയ്ക്കണം. എന്നിട്ട്, ഒരു പകലിരവു ബന്ധുക്കളോടൊന്നിച്ചു പുലയും കൊള്ളുക. അവനോടു സംസാരിക്കരുത്, ഒന്നിച്ചിരിക്കരുത്. അവൻ തറവാട്ടുമുതലിൽനിന്നു കഴിച്ചിട്ടുള്ള വക മാത്രം പററി, കാരണവസ്ഥാനത്തുനിന്നൊഴിയണം; അവൻെറ ബാക്കി സ്വത്തും കാരണവസ്ഥാനവും ഗുണമേറിയ അനന്തിരവനാകണം.

അതിർവെച്ചിട്ടുള്ളതു ലംഘിക്കുന്ന പാപികൾക്കെല്ലാം പാർത്ഥിവൻ പ്രഥമസാഹസമെന്ന ദണ്ഡം നൽകണം; ബ്രാഹ്മണനെ ആക്ഷേപിച്ചാൽ ക്ഷത്രിയനു നൂറും, വൈശ്യന് ഇരുനൂറും പണം പിഴയിടുക; ശൂദ്രനെ വധിക്കുക. ബ്രാഹ്മണൻ ക്ഷത്രിയനെ ആക്ഷേപിച്ചാൽ അമ്പതും, വൈശ്യനെ ആക്ഷേപിച്ചാൽ ഇരുപത്തഞ്ചും, ശൂദ്രനെ ആക്ഷേപിച്ചാൽ പന്തിരണ്ടും പണം പിഴ ചെയ്യിക്കണം. വൈശ്യൻ ക്ഷത്രിയനെ ആക്ഷേപിച്ചാൽ പ്രഥമസാഹസശിക്ഷയ്ക്കർഹനാകുന്നു; ശൂദ്രൻ ക്ഷത്രിയനെ ആക്ഷേപിച്ചാൽ നാവു ചെത്തണം. ക്ഷത്രിയൻ വൈശ്യനെ ആക്ഷേപിച്ചാൽ അമ്പതും, ശൂദ്രനെ ആക്ഷേപിച്ചാൽ ഇരുപത്തഞ്ചും പണം പിഴയിടണം; എന്നാൽ ധർമ്മത്തിനു ഹാനി വരില്ല. ശൂദ്രൻ വൈശ്യനെ ആക്ഷേപിച്ചാൽ ഉത്തമസാഹസശിക്ഷ കൊടുക്കണം; വൈശ്യൻ ശൂദ്രനെ ആക്ഷേപിച്ചാൽ അമ്പതു പണം

പിഴ. സജാതിക്കാരനെ ആക്ഷേപിച്ചാൽ പന്തിരണ്ടും, അസത്യം പുലമ്പിയവൎക്ക് ഇരട്ടിയും പണം പിഴയിടണം. താണതായ ഏകജാതി (ശൂദ്രനും മററും)ദ്വിജാതിയെ (ബ്രാഹ്മണാദികളെ)കടുത്ത വാക്കുകൊണ്ടാക്ഷേപിച്ചാൽ നാവ് ഛേദിക്കണം. മേൽജാതിക്കാരെ പേരും ജാതിയും ചൊല്ലി നിന്ദിക്കുന്നവനാരോ, അവന്റെ വായിൽ, പത്തു വിരൽ വലുപ്പമുള്ള ഒരിരുമ്പിൻകോലു തീയിൽപ്പഴുപ്പിച്ചു കടത്തണം. ശൂദ്രൻ ബ്രാഹ്മണൎക്ക് ധൎമ്മോപദേശം ചെയ്യുന്നതായാൽ, അവന്റെ വായിലും ചെവിയിലും എണ്ണ തിളപ്പിച്ചൊഴിക്കണം. വേദം, ദേശം, ജാതി, സംസ്കാരം, എന്നിവയെ അപലപിച്ചവന്ന് ഇരട്ടി ഉത്തമസാഹസശിക്ഷ വിധിക്കണം. അന്യജാതിയെ ആക്ഷേപിക്കുന്ന പാതകിയ്ക്കു യഥാക്രമം ഉത്തമസാഹസദണ്ഡം നൽകണം. രാജാവിന്റെ മന്ത്രിയെ യാവചിലർ നിഗ്രഹമായി അപലപിക്കുന്നുവോ, അവർ, അതൊരു രാജവഞ്ചനയാകയാൽ, ഉത്തമസാഹസത്തിലിരട്ടി ദണ്ഡത്തിന്നർഹന്മാരാകുന്നു. 'ഞാൻ സ്നേഹത്താൽ പറഞ്ഞതാണ്, ഭക്തിമൂലം പറഞ്ഞതാണ്, മേലിൽ ഇവ്വിധം പറകയില്ല' എന്നുണർത്തിക്കുന്നവനെ പകുതിയിളക്കുക മതി. ഒററക്കണ്ണൻ, ഒററക്കാൽ മുടന്തൻ, കുരുടൻ മുതലായവരെ വാസ്തവം പറഞ്ഞാക്ഷേപിച്ചാൽത്തന്നെയും * കാർഷാപണം പിഴയടപ്പിക്കണം. അച്ഛൻ, അമ്മ, ജ്യേഷ്ഠൻ, അനുജൻ, ശ്വശുരൻ, ഗുരു എന്നിവരെ ആക്ഷേപിച്ചവനും, ഗുരുവിന്നു വഴി മാറിക്കൊടുക്കാത്തവനും നൂറുപണം പിഴ വേണം; ഗുരുവൊഴിഞ്ഞു മററു മാന്യന്മാൎക്ക വഴിമാറിക്കൊടുക്കാത്തവനെക്കൊണ്ടു പാപശുദ്ധിക്കായി ഒരു കുന്നിക്കുരുസ്വൎണ്ണം പിഴ ചെയ്യിക്കണം.

ഏകജാതി ദ്വിജാതികളെ യാതൊരവയവംകൊണ്ടു ദ്രോഹം ചെയ്യുന്നുവോ, ആ അവയവം ഉടനടി മടിക്കാതെ മുറിച്ചുകളയാം: ഗൎവ്വിച്ചുമൂലം മേലെയ്ക്കു തുപ്പിയാൽ ചുണ്ടു രണ്ടും ഛേദിക്കുക; മൂത്രം വീഴ്ത്തിയാൽ ലിംഗം; അപാനവായുവിനെ ശബ്ദിപ്പിച്ചാൽ ഗുദം. ഹീനനായവൻ മേലെയുള്ളവനോടൊപ്പം ഇരിപ്പാൻ പുറപ്പെട്ടാൽ, അരക്കെട്ടിൽ ചാപ്പ കുത്തി നാട്ടിൽനിന്നു കളയണം; അല്ലെങ്കിൽ ആസനം ഛേദിച്ചുകളയണം. തലമുടി, കാൽ, മൂക്ക്, കഴുത്ത്, വൃഷണം എന്നിവയിൽ പിടികൂടാൻ തുടങ്ങിയാൽ, മടിക്കാതെ കൈവെട്ടുക. തോൽ പിളൎത്തി ചോര പുറപ്പെടുവിച്ചാൽ നൂറു പണവും മാംസം പിളൎത്താൽ ആറു നിഷ്കവും പിഴ; അസ്ഥി പിളൎത്തവനെയാകട്ടെ, നാട്ടിൽനിന്നു കളയണം. അവയവങ്ങൾക്കു ഭംഗം വരുത്തിയാൽ, അതാതവയവം ഛേദിച്ചുവിടുക.

|| ദണ്ഡപാരുഷ്യം ചെയ്യുന്നവനെക്കൊണ്ടു കേടുതീൎച്ചുചെലവു പിഴയടപ്പിക്കണം. ഗോവ്, ഗജം, അശ്വം, ഒട്ടകം എന്നിവയെ കൊന്നാൽ കൈകാലുകൾ പകുതി വെട്ടുക; ചെറു നാൽക്കാലിമൃഗങ്ങളെ കൊന്നാൽ

* പതിനാറു പണത്തിന്റെ ഒരു വക ചെമ്പുനാണ്യം.

|| പരദേഹത്തിൽ പരിക്കേല്പിക്കുകയും, ചോരയും മററും വരുത്തുകയും.

പ്രഥമസാഹസത്തിലിരട്ടിശ്ശിക്ഷ കൊടുക്കണം. പക്ഷികളെ കൊന്നാൽ അരപ്പണം പിഴയിടുക; കൃമികീടങ്ങളെ കൊന്നാൽ അഞ്ചു കൃഷ്ണലത്തൂക്കം വെള്ളി പിഴയിടണം; അവയുടെ തക്ക വില ഉടമസ്ഥനു കൊടുപ്പിക്കുകയും വേണം. ഉടമസ്ഥനില്ലാത്തവയെ കൊന്നാൽ പിഴമാത്രം മതി. കായുള്ള മരം മുറിച്ചവൻ ഇരുപതു കഴഞ്ചു സ്വർണ്ണം പിഴയടയ്ക്കണം; വഴി, അതിര്, ജലാശയം എന്നിവിടങ്ങളിലെ മരം മുറിച്ചാൽ ഇരട്ടി. കായില്ലാത്ത മരം മുറിച്ചാൽ, മധ്യമസാഹസശിക്ഷ കൊടുക്കണം; ലതാവല്ലീനികുഞ്ജങ്ങൾ വെട്ടിയാൽ അഞ്ചു കൃഷ്ണലത്തൂക്കം സ്വർണ്ണം പിഴ. ഒരു പുൽക്കൊടിപോലും വെറുതെ മുറിച്ചാൽ കാർഷാപണം പിഴയിടണം. പ്രാണികളെ പ്രഹരിച്ചാൽ കൃഷ്ണലവിന്റെ മൂന്നിലൊന്നു സ്വർണ്ണം പിഴയടപ്പിക്കണം. വൃക്ഷവും മറവും വെട്ടിയവനെക്കൊണ്ട് ഉടമസ്ഥനു കാലദേശാനുരൂപമായ വിലയും ഓരോന്നു കൊടുപ്പിക്കണം.

തെളിക്കുന്നവന്റെ ശ്രദ്ധക്കുറവുകൊണ്ടു വണ്ടി വഴിയിൽനിന്നു തെററിയാൽ, തെളിക്കാരൻ അസമർത്ഥനാണെങ്കിൽ, ഉടമസ്ഥനെ ശിക്ഷിക്കണം; തെളിക്കാരൻ സമർത്ഥനാണെങ്കിൽ അവനെത്തന്നെ ശിക്ഷിക്കുക. മററുകാരണത്താലാണ് വണ്ടി മറിഞ്ഞതെങ്കിൽ, രണ്ടുപേർക്കും ശിക്ഷ വേണ്ട.

പരദ്രവ്യം അപഹരിച്ചവൻ അതിന്റെ ഉടമസ്ഥനെ, അയാൾ അറിഞ്ഞുവെങ്കിലും ഇല്ലെങ്കിലും, സന്തോഷിപ്പിക്കണം; രാജാവിനാൽ ദണ്ഡിപ്പിക്കപ്പെടുകയും വേണം. കിണററിൽനിന്നു കുടവും കയറും അപഹരിക്കുക, തണ്ണീർപ്പന്തൽ പൊളിക്കുക എന്നിവ ചെയ്യുന്നവൻ അഞ്ചു കൃഷ്ണലത്തൂക്കം സ്വർണ്ണം പിഴയടയ്ക്കണം; അവയൊക്കെ തിരിയെ കൊടുക്കുകയും വേണം. പത്തു *കുംഭങ്ങളിലധികം ധാന്യം കട്ടവൻ വധാർഹനാകുന്നു; അതിൽ താഴെയായാൽ പതിനൊന്നിരട്ടി വില പിഴയടപ്പിക്കുക. ഭക്ഷ്യാന്നപാനങ്ങൾ മുൻപറഞ്ഞതിലധികം കട്ടാലും ഇങ്ങനെ തന്നെ; വധം പാടില്ല. പൊന്ന്, വെള്ളി, ഉൽകൃഷ്ടവസ്ത്രം എന്നിവയേയും വിശേഷിച്ചു കുലീനരായ പുരുഷന്മാരുടെ സ്ത്രീകളെയും വലിയ നാൽക്കാലികളെയും ആയുധങ്ങളെയും ഔഷധങ്ങളെയും രത്നങ്ങളെയും അപഹരിച്ചാൽ വധംതന്നെ വേണം. തയിര്, പാൽ, മോർ, പാനീയം, രസം, മുളംപൊളികൊണ്ടുണ്ടാക്കിയ പാത്രങ്ങൾ, ഉപ്പ്, മണ്ണുകൊണ്ടുള്ള സാധനങ്ങൾ, മണ്ണ്, വെണ്ണീറ് എന്നിവ കട്ടവനെ രാജാവ് യഥോചിതം ദണ്ഡിപ്പിക്കണം. ബ്രാഹ്മണന്റെ പൈക്കളെയും [illegible] കുതിരകളെയും അപഹരിച്ചാൽ അപ്പോൾത്തന്നെ കാൽ പകുതി വെട്ടണം. നൂൽ, പരുത്തി, കിണ്വം (യവം കുതിർത്തുണ്ടാക്കുന്ന ഒരുതരം മദ്യം), ചാണകം, ശർക്കര, മത്സ്യം, പക്ഷി, എണ്ണ, നെയ്യ്, മാംസം, തേൻ, ഉപ്പ്, മററു ദ്രവ്യങ്ങൾ, അരി, ചോറ്, എന്നിവ കട്ടാൽ, ഇരട്ടിവില കൊടുപ്പിക്കുക. പൂവ്, പച്ചപിടിച്ച ധാന്യം, വള്ളിക്കെട്ട്, വള്ളി, ചെടി, കുത്തിയൂറിയ അരി എന്നിവ കട്ടവൻ

* ദ്രോണം (പതിനാറിടങ്ങഴി) എന്ന കുറിയുള്ള കുംഭം.

അഞ്ചു * മാഷം സ്വർണ്ണം പിഴയടയ്ക്കണം. ഉമി കളഞ്ഞ ധാന്യങ്ങളും ശാകഫലമൂലങ്ങളും അപഹരിച്ചവന്, ഉടമസ്ഥൻ കാണാതെയാണെങ്കിൽ നൂറു പണവും ഉടമസ്ഥൻ കാൺകെയാണെങ്കിൽ ഇരുനൂറു പണവും പിഴയിടണം. ചോരൻ ഏതേതംഗത്താൽ അന്യരെ ദ്രോഹിക്കുന്നുവോ, അതതു വെട്ടിക്കളയണം.

ഒരു വഴിപോക്കനായ ബ്രാഹ്മണൻ വകയില്ലായ്കയാൽ രണ്ടു കരിമ്പിൻതടിയോ രണ്ടു മുള്ളങ്കിയോ രണ്ടു മത്തങ്ങയോ രണ്ടു വെള്ളരിക്കയോ അത്രയും മറ്റു കായ്കളോ ഒരുപിടി ധാന്യമോ ശാകമോ എടുത്താൽ കുറ്റക്കാരനാകയില്ല. പൂക്കാതെ കായ്ക്കുന്ന മരങ്ങളുടെ ഫലമൂലങ്ങൾ, തീയിടാൻ വിറക്, പശുവിനെ കൊടുപ്പാൻ പുല്ല് എന്നിവ എടുത്താൽ ചൗര്യമാകയില്ലെന്നാണ് മനുവിന്റെ അഭിപ്രായം. അമ്പലത്തോട്ടമൊഴിച്ചു മറ്റു തോപ്പിൽ നിന്ന്, ഉടമസ്ഥൻ കാണാതെ, ദേവപൂജയ്ക്കു പൂ പറിച്ചവൻ ദണ്ഡനത്തിന്നർഹനാകയില്ല.

കൊമ്പോ നഖമോ ദംഷ്ട്രയോ ചേർന്ന ജന്തു ഉപദ്രവിപ്പാൻ തുടങ്ങിയാൽ അതിനെ കൊല്ലുന്നതു പാപമാകയില്ല. കൊല്ലാനായി വന്നാൽ, ഗുരു, ബാലൻ, വൃദ്ധൻ, പഠിപ്പേറിയ ബ്രാഹ്മണൻ എന്നിവരെപ്പോലും, സംശയം കൂടാതെ വധിക്കാം. വെളിവായോ ഒളിവായോ ആതതായികളെ കൊന്നാൽ കൊന്നവന്നു യാതൊരു കുറ്റവുമില്ല; അവരുടെ കോപമാണ് ഇവനെ കോപിപ്പിച്ചത്. ഗൃഹവും വയലും കയ്യേറിയവൻ, അഗമ്യയെ ഗമിച്ചവൻ, തീവെച്ചവൻ, വിഷം കൊടുത്തവൻ, ആയുധമോങ്ങിയവൻ, ആഭിചാരം പ്രയോഗിച്ചവൻ, രാജാവിനോട് ഏഷണി പറഞ്ഞവൻ ഇവരെയൊക്കെ ധർമ്മജ്ഞന്മാർ ആതതായികളെന്നു പറയുന്നു.

പിച്ചക്കാരനോ സ്ത്രീയോ പാട്ടുകാരനോ തടയപ്പെട്ടിട്ടും അകത്തേയ്ക്കു കടന്നാൽ പ്രഥമസാഹസത്തിലിട്ടു ശിക്ഷ നല്കണം. തീർത്ഥത്തിലോ കാട്ടിലോ ഗൃഹത്തിലോ നദീസംഗമത്തിലോ വെച്ചു പരസ്ത്രീയോടു സല്ലപിച്ചവൻ ദണ്ഡാർഹനാകുന്നു. പാടില്ലെന്നു വിലക്കിയവന്റെ ഭാര്യയോടു സംസാരിക്കരുത്; വിലക്കപ്പെട്ടിട്ടും സംസാരിച്ചവൻ മൂന്നുകഴഞ്ചു സ്വർണ്ണം പിഴയടയ്ക്കണം. ചാരണന്മാരുടെ — ഉപജീവനത്തിന്നായി, ഭാര്യയുടെ അടുക്കലേയ്ക്കു പുരുഷന്മാരെ നിഗൂഢമായിക്കൊണ്ടുപോകുന്നവരുടെ — ഭാര്യമാർ, ദാസിമാർ, ഗൃഹത്തിൽനിന്നു പുറത്താക്കപ്പെട്ട സ്ത്രീകൾ എന്നിവരോടു സംസാരിച്ച കുറ്റക്കാരൻ കുറച്ചു വല്ലതും പിഴയടച്ചാൽ മതി. അകാമയായ കന്യകയെ ദൂഷിപ്പിച്ചവനെ തൽക്ഷണം വധിക്കണം; സകാമയായ കന്യകയെ ദൂഷിപ്പിച്ചവനാകട്ടെ, ഇരുനൂറു പണം പിഴയിടുക. അതിന്നു കൊണ്ടുചെന്നവൻ, സ്ഥലംകൊടുത്തവൻ എന്നിവരും പരസ്ത്രീഗാമിയെപ്പോലെതന്നെ ദണ്ഡനീയരാകുന്നു. പരകളത്രത്തെ എവിടെയെങ്കിലുംവെച്ച് ബലാൽസംഗം ചെയ്ത പുരുഷനെ വധിക്കണം; സ്ത്രീയ്ക്കതിൽ കുറ്റമില്ല. മൂന്നാമത്തെ ആർത്തവം സ്വഗൃഹത്തിൽവെച്ചുതന്നെ കഴിഞ്ഞ കന്യക സ്വയം

* മാഷം — അഞ്ചു കുന്നിക്കുരുതൂക്കം.

ഒരുവനെ ഭർത്താവാക്കിയാൽ അവളെ രാജാവു് ശിക്ഷിച്ചുകൂടാ. കന്യകയെ അപഹരിച്ചു സ്വദേശത്തേയ്ക്കു പോയവന്നു് കുററമില്ല; വിദേശത്തേയ്ക്കു പോയവനെ വധിക്കണം; അവൻ സ്ത്രീചോരനാകുന്നു.

സ്വത്തില്ലാത്ത വിധവയെ കൊണ്ടുപോയവൻ അപരാധിയല്ല; സ്വത്തുള്ള വിധവയെ കൊണ്ടുപോയവൻ ഉടനടി ദണ്ഡിപ്പിയ്ക്കപ്പെടേണം. ഒരു കന്യക മേൽജാതിക്കാരനോടു ചേർന്നാൽ, അവളെ അവന്നുതന്നെ കൊടുക്കുക; കീഴ്ജാതിക്കാരനോടു ചേർന്നാൽ, അവളെ ഗൃഹത്തിൽ അടവിലാക്കണം. കീഴ്ജാതിക്കാരൻ മേൽജാതിക്കാരിയെ പ്രാപിച്ചാൽ, വധാർഹനാകുന്നു; കീഴ്ജാതിക്കാരനെ പ്രാപിച്ച മേൽജാതിക്കാരിയും വധാർഹതന്നെ. ബന്ധുബലത്താലിച്ചുമൂലം ഒരു സ്ത്രീ ഭർത്താവിന്റെ കീഴിൽ നില്ക്കാതിരുന്നാൽ, അവളെ രാജാവു ബഹുജനങ്ങളുടെ മുമ്പിൽവെച്ചു് നായ്ക്കളെക്കൊണ്ടു കടിപ്പിക്കണം. സ്വജാതിക്കാരനാൽ ദൂഷിപ്പിക്കപ്പെട്ടവളെ കുലടയായി കരുതി, മുതലവകാശമററു്, ചോറു മാത്രം കൊടുത്തു്, മലിനവേഷത്തിൽ പാർപ്പിക്കണം. മേൽജാതിക്കാരനാൽ ദൂഷിപ്പിക്കപ്പെട്ടവൾ, പത്തിഴ മാത്രം നിർത്തി തലമുടിയെല്ലാം വടിപ്പിച്ചു് സദാ മലിനവസ്ത്രവുമുടുത്തു പാർക്കണം. ബ്രാഹ്മണനോ ക്ഷത്രിയനോ വൈശ്യനോ ക്ഷത്രിയവൈശ്യശൂദ്രസ്ത്രീകളെ ഗമിച്ചാൽ ഉത്തമസാഹസമെന്ന ദണ്ഡത്തിന്നർഹനാകും. വൈശ്യസ്ത്രീയെ ഗമിച്ച ബ്രാഹ്മണനും, ശൂദ്രസ്ത്രീയെ ഗമിച്ച ക്ഷത്രിയനും, മധ്യമസാഹസമെന്ന ദണ്ഡവും, ശൂദ്രസ്ത്രീയെ ഗമിച്ച വൈശ്യന്നു പ്രഥമസാഹസമെന്ന ദണ്ഡവുമത്രെ വിധിച്ചതു. ശൂദ്രസ്ത്രീയെ ഗമിച്ചാൽ ശൂദ്രൻ നൂറും വൈശ്യൻ ഇരുനൂറും, ക്ഷത്രിയൻ മുന്നൂറും ബ്രാഹ്മണൻ നാനൂറും പണം പിഴയിടണം. അരക്ഷിതമാരെ പ്രാപിച്ചാലുള്ളതിൽ കൂടുതൽ ശിക്ഷ വേണം രക്ഷിതമാരെ പ്രാപിച്ചാൽ.

അമ്മയുടേയും അച്ഛന്റേയും അനുജത്തി, ശ്വശ്രൂ (ഭാര്യയുടെ അമ്മ), അമ്മാമന്റെ ഭാര്യ, അച്ഛന്റെ മകൾ, അച്ഛൻസ്നേഹിതൻ— ശിഷ്യൻ എന്നിവരുടെ ഭാര്യമാർ, പെങ്ങൾ, പെങ്ങളുടെ സഖി, സോദരപുത്രി എന്നിവരെ പ്രാപിച്ചവന്നു ഗുരുദാരഗമനത്തിനിട്ടുള്ള ശിക്ഷ വേണം; മരുമകൾ, രാജഭാര്യ, പുറത്തു കളയപ്പെട്ടവൾ, മേൽജാതിക്കാരി എന്നിവരൊക്കെ അഗമ്യമാരാകുന്നു; ഇവരെ ഗമിച്ച പുരുഷനെ, ലിംഗച്ഛേദം ചെയ്തതിന്നുശേഷം കൊലപ്പെടുത്തണം. ചണ്ഡാലിയേയും പറച്ചിയേയും പുൽകിയവനും വധാർഹനാകുന്നു.

പശുവൊഴിഞ്ഞു മററു തിര്യഗ്യോനികളിൽ മൈഥുനം ചെയ്യുവനെ തല മൊട്ടയടിപ്പിക്കണം; പശുവിനെ ഗമിച്ചവൻ ആ പശുവിന്നു പുല്ലും വെള്ളവും മൂന്നു കഴഞ്ചു സ്വർണ്ണവും പിഴയടയ്ക്കേണം. തേവിടിച്ചിയെ പുണർന്ന ബ്രാഹ്മണൻ അവൾക്കു കൊടുത്തേടത്തോളം പണം പിഴ ചെയ്യണം. ഒരു തേവിടിച്ചി പണം മേടിച്ചിട്ടു്, ഉടനെ മറെറാരുവന്റെ അടുക്കലേയ്ക്കു പോയ്ക്കളഞ്ഞാൽ, അവളെക്കൊണ്ടു് ഇരട്ടിപ്പണം പിഴയടപ്പിക്കണം;

ഇരട്ടിശ്ശിക്ഷയും നൽകണം. തേവിടിശ്ശിയെ ബലാൽക്കാരമായി കൊണ്ടുപോവുക, മറ്റൊരാളുടെ അടുക്കൽ കൊണ്ടാക്കുക — ഇങ്ങനെ ചെയ്യുന്നവൻ ഒരു മാഷം സ്വർണ്ണം പിഴയടയ്ക്കണം; കൊണ്ടുപോയിട്ട് അവൾക്കു വക കൊടുക്കാത്തവനാകട്ടെ, ഇരട്ടിപ്പണം കൊടുക്കുകയും രാജാവിനാൽ ഇരട്ടി ദണ്ഡിപ്പിക്കപ്പെടുകയും വേണം. ഒന്നിലേറെ പുരുഷന്മാർ ഒരു സ്ത്രീയെ പുണർന്നാൽ എല്ലാവരും വെവ്വേറെ ഇരട്ടിയിരട്ടി പിഴയടയ്ക്കണം; ഇരട്ടി ദണ്ഡവുമനുഭവിക്കണം.

ഭ്രഷ്ടരല്ലാത്ത മാതാപിതൃഭാര്യാപുത്രരെ ത്യജിക്കുന്നവന് അറുനൂറു പണം പിഴ. ഭ്രഷ്ടു വന്ന സ്വജനങ്ങളെ ത്യജിക്കാം; എന്നാൽ അമ്മയെ ഒരുവിധത്തിലും ത്യജിച്ചുകൂടാ. ഗർഭം ചുമന്നു പോററിവളർത്തിയവളാകയാൽ അമ്മയ്ക്കു മഹത്ത്വം കൂടും.

അനധ്യായത്തിൽ പഠിക്കുന്നവനു മൂന്നു കാർഷാപണം പിഴയിടണം; ആചാരം ലംഘിച്ചതിനാൽ അദ്ധ്യാപകന് ഇരട്ടിയും. ഇവിടെ പറഞ്ഞിട്ടില്ലാത്ത ആചാരലംഘനത്തിനൊക്കെ ഒരു കുന്നിക്കുരുത്തൂക്കം സ്വർണ്ണം പിഴ.

ഭാര്യ, പുത്രൻ, ദാസൻ, ശിഷ്യൻ, അനുജൻ എന്നിവർ കുററം ചെയ്താൽ, കയറുകൊണ്ടോ ചൂരൽകൊണ്ടോ പുറത്തടിക്കുക; ശിരസ്സിൽ ഒരിക്കലും അടിച്ചുകൂടാ. അങ്ങിനെ അടിച്ചുവന്നവനെ കള്ളനൊപ്പം കുററവാളിയായിക്കരുതണം. ദൂതിയെ വിളിച്ചുകൊണ്ടുവരുന്നവൻ വെളിവിലോ ഒളിവിലോ അതുതാനെ ചെയ്താൽ, അവനെ രാജാവിനു യഥേഷ്ടം ദണ്ഡിപ്പിക്കാം. അലക്കുകാരൻ വസ്ത്രങ്ങൾ മിനുസമുള്ള കല്ലുകളിലേ അലക്കാവൂ; മറിച്ചു ചെയ്താൽ ഒരു മാഷം സ്വർണ്ണം പിഴയടപ്പിക്കണം.

രക്ഷാധികൃതന്മാർ വല്ല സ്വധനവും കളഞ്ഞാൽ, ആ സ്വധനം അവർ ഉണ്ടാക്കിക്കൊള്ളണം. കൃഷിക്കാരോടു നികുതി വാങ്ങിയിട്ട് അടയ്ക്കാതിരുന്നവനെ, രാജാവു സ്വത്തെല്ലാം 'കണ്ടുകെട്ടി' നാടുകടത്തണം. കാര്യങ്ങളിൽ നിയമിക്കപ്പെട്ട ഉദ്യോഗസ്ഥർ കാര്യാർത്ഥികളുടെ കാര്യം കെടുക്കുമെ, ആ കനിവററ കർക്കശചിത്തന്മാർ കർമ്മാപരാധികളാകുന്നു. ധനമൂഢിനാൽ ചെററുകുററ്, അവരെ രാജാവു നിർദ്ധനരാക്കിത്തീർക്കണം. കള്ള വിളംബരം ചെയ്യുന്നവർ, മന്ത്രിമാരെ പഴിക്കുന്നവർ, സ്ത്രീബാലബ്രാഹ്മണഹന്താക്കൾ, ശത്രുസേവകന്മാർ എന്നിവരെ രാജാവു വധിപ്പിക്കണം. അമാത്യനോ ന്യായാധിപനോ കാര്യം മാററി മറിച്ചാൽ, സ്വത്തൊക്കെ കണ്ടുകെട്ടി നാടുകടത്തണം.

ബ്രഹ്മഹത്യ ചെയ്യുവൻ, മദ്യപൻ, തസ്കരൻ, ഗുരുതല്പഗൻ എന്നീ മഹാപാപികളെയെല്ലാം അരചൻ കൊലചെയ്യരുത്; മഹാപാപികൾ അവധ്യരാകുന്നു; എന്നാൽ ബ്രാഹ്മണരെ ചാപ്പ കുത്തി നാടുകടത്തിയാൽ മതി: ഗുരുതല്പഗന്മാരിൽ സ്ത്രീയോന്യാകൃതിയിലും, മദ്യപന്മാരിൽ മദ്യധ്വജാകൃതിയിലും*, തസ്കരന്മാരിൽ നായക്കാലിന്റെ ആകൃതിയിലും, ബ്രഹ്മഘ്നന്മാരിൽ തലയില്ലാത്ത

* ചാരായക്കടകളുടെ മുൻവശത്തു നാട്ടുന്ന കൊടി.

മനുഷ്യാകൃതിയിലുമത്രേ ചാപ്പ കുത്തേണ്ടതു്; ഇക്കൂട്ടരോടു ജ്ഞാതിസംബന്ധബന്ധുക്കൾ സംസാരിക്കരുതു്, ഒന്നിച്ചുണ്ണരുതു്; വിശേഷിച്ചു് ക്രിപ്പാക്കരുതു്; ത്യജിക്കുകതന്നെ വേണം. തൊണ്ടിയോടുകൂടാത്ത ചോരനെ ധാർമ്മികനായ രാജാവു ശിക്ഷിക്കരുതു്, തൊണ്ടിയോടും ഉപകരണങ്ങളോടും കൂടിയവനെ നിസ്സംശയം ശിക്ഷിക്കണം. ഗ്രാമങ്ങളിൽ യാവചിലർ ചോരന്മാർക്കു ഭക്ഷണവും സാമാനങ്ങൾ വെപ്പാൻ സ്ഥലവും കൊടുക്കുന്നുവോ, അവരേയും നിശ്ശേഷം ദണ്ഡിപ്പിക്കണം. ദേശങ്ങളിൽ രാജാവിനാൽ നിയമിക്കപ്പെട്ട സാമന്തന്മാർ ദ്രവ്യമൂലം തസ്കരാക്രമണങ്ങളെ തടുക്കാതിരുന്നാൽ, അവരേയും തസ്കരരെ എന്നവണ്ണം ചിക്കെന്നു ശിക്ഷിക്കണം. ഗ്രാമം കൊള്ളയിടുക, മഠം പൊളിക്കുക, വഴിയിൽവെച്ചു തട്ടിപ്പറിക്കുക എന്നീ ഘട്ടങ്ങളിൽ യഥാശക്തി എതിർക്കാതിരിക്കുന്ന സാമന്തരെ കൂട്ടത്തോടെ നാടുകടത്തണം. രാജാവിന്റെ ധനം അപഹരിക്കുന്നവർ, പ്രതികൂലം ചെയ്യുന്നവർ, ശത്രുക്കളെ സഹായിക്കുന്നവർ എന്നിവരെ ചിത്രവധംകൊണ്ടു കൊല്ലണം. രാത്രിയിൽ തുരങ്കംവെച്ചു കക്കുന്ന കള്ളന്മാരെ കൈകരണ്ടും വെട്ടി കൂർത്ത കഴുവിന്മേലിടേണം. കുളം പൊളിച്ചവനെ വെള്ളത്തിൽ മുക്കി കൊല്ലണം; കുളത്തിൽ മുമ്പുണ്ടായിരുന്ന ജലം കൊണ്ടുപോവുകയും ജലാഗമനമാർഗ്ഗം പൊളിക്കുകയും ചെയ്തവന്നു മുമ്പറഞ്ഞ ശിക്ഷ കൊടുക്കണം. ധാന്യപ്പുര, ആയുധപ്പുര, ദേവാലയം എന്നിവയെ പിളർത്തു കടന്ന ദുഷ്ടന്മാരായ കററവാളികളെ ഉടനടി കൊന്നുകളയണം.

കഷ്ടപ്പാടുള്ളപ്പോഴല്ലാതെ, രാജമാർഗ്ഗത്തിൽ അമേധ്യം വിസർജ്ജിച്ചവൻ കാർഷാപണം പിഴയടയ്ക്കണം; ആ അമേധ്യം നീക്കം ചെയ്യുകയും വേണം. നടക്കാൻ വയ്യാത്ത കിഴവനോ ഗർഭിണിയോ കുട്ടിയോ ആണെങ്കിൽ, 'താക്കീതുചെയ്തു' വിടുക; നീക്കംചെയ്യിക്കണം. ചികിത്സയിൽ കളവു ചെയ്യുന്നവന്നു പ്രഥമസാഹസവും തെളിപ്പില്ലാത്തവന്നു മദ്ധ്യമസാഹസവും ക്രൌര്യമേറിയവന്നു ഉത്തമസാഹസവുമാണു് ദണ്ഡം. കുട, കൊടിമരം, പ്രതിമ ഇവയെ പൊളിച്ചവർ അഞ്ഞൂറു പണം പിഴയടയ്ക്കണം; പകരം കൊടുക്കുകയും വേണം. നിർദ്ദോഷങ്ങളെ ദുഷിപ്പിക്കുക, പിളർത്തുക, രത്നങ്ങൾ പൊളിക്കുക എന്നിവയ്ക്കു പ്രഥമസാഹസമത്രെ ദണ്ഡം. വിലയിൽ വ്യത്യാസം വരുത്തിയവന്നു മദ്ധ്യമസാഹസമെന്ന ദണ്ഡം നൽകണം. കററവാളികളെ വികൃതരാക്കി വലിച്ചിഴയ്ക്കുന്നതു കാണത്തക്കവിധം, തടവുപുരകളൊക്കെ രാജമാർഗ്ഗത്തിന്നരികിലായി നിർമ്മിക്കണം. മതിൽ, കിടങ്ങു്, കോട്ടവാതിൽ എന്നിവ പൊളിച്ചവനെ തൽക്ഷണം നഗരത്തിൽനിന്നു പുറത്താക്കണം.

വശീകരണക്കാരന്നും, ആഭിചാരക്കാരന്നും, വിത്തല്ലാത്തതു വിൽക്കുന്നവന്നും, നട്ട വിത്തു മാന്തിയെടുക്കുന്നവന്നും ഇരുനൂറു പണം പിഴ. മര്യാദ ലംഘിച്ചവൻ വികൃതവധമേല്ക്കണം. സ്വർണ്ണത്തിൽ കൂട്ടുകൂട്ടുന്ന കള്ളത്തട്ടാനെ ക്ഷൌരക്കത്തികൊണ്ടു കൊത്തി നുറുക്കണം. വില കൊടു

ക്കാതെ സാമാനം വാങ്ങുകയും, കച്ചവടക്കാർ തട്ടിച്ചുവെച്ചാൽ സാമാനത്തിന്നു കുറവു പറയുകയും ഒളിവിൽ വില്ക്കുകയും ചെയ്യുന്നവനെ മദ്ധ്യമസാഹസം ദണ്ഡിപ്പിക്കണം; കള്ളക്കച്ചവടം ചെയ്യുന്നവനെ ഉത്തമസാഹസവും. ശാസ്ത്രം, യജ്ഞം, തപസ്സ്, ദേശം, ദേവകൾ, പതിവ്രതമാർ എന്നിവരെ ആക്ഷേപിക്കുന്നവൻ ഉത്തമസാഹസദണ്ഡത്തിന്നർഹനാകുന്നു. ഒരുവനിൽ പലർ കൂടി ദണ്ഡപാരുഷ്യം പ്രവർത്തിച്ചാൽ ഇരട്ടി വേണം പിഴ; അതിലുമിരട്ടി ഉപദ്രവിക്കപ്പെട്ടവനു കൊടുപ്പിക്കുകയും വേണം.

ചുവന്ന ഉള്ളി, വെള്ളുള്ളി, നാട്ടുപന്നി-കോഴി-* പഞ്ചനഖങ്ങൾ ഇവയുടെ മാംസം മുതലായ അഭക്ഷ്യം ഭക്ഷിച്ച ബ്രാഹ്മണനെ തൽക്ഷണം സ്വരാജ്യത്തുനിന്നു പുറത്താക്കണം. അഭക്ഷ്യം ഭക്ഷിച്ചാൽ ശൂദ്രന്ന് ഒരു കുന്നിക്കുരുത്തൂക്കവും ബ്രാഹ്മണക്ഷത്രിയവൈശ്യർ യഥാക്രമം നാലും മൂന്നും രണ്ടുമിരട്ടിയും സ്വർണ്ണം പിഴയിടണം. സാഹസം ചെയ്യുന്നവനു പ്രഥമസാഹസത്തിലിരട്ടിയും, 'ഞാൻ പ്രതിഫലം തരാ'മെന്നു പറഞ്ഞു ചെയ്യിച്ചവനു നാലിരട്ടിയും പിഴയിടണം. ഏറവു പറഞ്ഞതു കൊടുക്കാത്തവൻ, ¶ സമുദ്രഗൃഹം പൊളിച്ചവൻ എന്നിവർക്ക് അരചൻ അമ്പതു പണം പിഴ കല്പിക്കണം. തൊടരുതാത്തവരെ തൊട്ട ദുഷ്ടൻ, യോഗ്യകർമ്മത്തിന്നൊരുങ്ങിയ അയോഗ്യൻ, നാൽക്കാലികളെ നപുംസകീകരിച്ചവൻ ('ഉടച്ചവൻ'), ദാസിയുടെ ഗർഭമലസിച്ചവൻ, ശൂദ്രരേയും പുറത്താക്കപ്പെട്ടവരേയും ദേവപിതൃകർമ്മങ്ങളിൽ ഊണ്കഴിച്ചവൻ, ക്ഷണിച്ചപ്പോൾ ഏറവു പറഞ്ഞിട്ടു ചെല്ലാതിരുന്നവൻ ഇവരൊക്കെ കാർഷാപണദണ്ഡത്തിന്നർഹരാകുന്നു. ഉപദ്രവകരമായ സാധനം അന്യഗൃഹത്തിൽ കൊണ്ടിട്ടവന്ന് ഒരു കുന്നിക്കുരുത്തൂക്കം സ്വർണ്ണം പിഴയിടണം. അച്ഛനും മകനും കൂടിയുള്ള പിണക്കത്തിൽ സാക്ഷികളായവർക്ക് ഇരുന്നൂറു പണം പിഴ; സാക്ഷി മാന്യനാണെങ്കിൽ എണ്ണൂറ്.

ഗുളം, എണ്ണ, അളവു മുതലായവയിൽ കള്ളവുചെയ്യുന്നവന്ന് ഉത്തമസാഹസമെന്ന ദണ്ഡം നൽകണം. വിഷം നൽകിയവർ, തീ വെച്ചവർ, ഭർത്താവിനേയോ ഗുരുവിനേയോ സ്വന്തം കുട്ടിയേയോ കൊന്നവർ—ഇങ്ങനെയുള്ള സ്ത്രീയെ കാതും മൂക്കും മുലയും ഛേദിച്ചു കാളകളെക്കൊണ്ടു കൊല്ലിക്കണം. ഗ്രാമം, ക്ഷേത്രം, ഗൃഹം എന്നിവയെ ചുട്ടെരിച്ചവനേയും രാജഭാര്യയെ പുൽകിയവനേയും വയ്ക്കോലിൽപ്പൊതിഞ്ഞു തീവെച്ചു കൊല്ലണം. രാജാവിന്റെ ആജ്ഞ കുറച്ചോ കൂട്ടിയോ എഴുതിയവനും പരസ്ത്രീഗാമിയേയും ചോരനേയും വിട്ടയപ്പാനെഴുതിയവനും ഉത്തമസാഹസമെന്ന ദണ്ഡം നൽകണം. അഭക്ഷ്യം നൽകി ബ്രാഹ്മണനെ ദോഷപ്പെടുത്തിയവന്ന് ഉത്തമസാഹസമെന്ന ദണ്ഡവും, ക്ഷത്രിയനെ ദോഷപ്പെടുത്തിയവനു മദ്ധ്യമദണ്ഡവും, വൈശ്യനെ ദോഷപ്പെടുത്തിയവനു പ്രഥമ

---

* അഞ്ചു നഖമുള്ള വാനരാദിമൃഗങ്ങൾ.

¶ തടാകങ്ങൾക്കിടെ നടുവിലുണ്ടാക്കിയ പുര.

ദണ്ഡവും, ശൂദ്രനെ ഉപദ്രവിച്ചതിന്നവന്ന് അതിൽ പകുതിയുമത്രെ വിഹിതം. ശപഥത്തിന്നുമല്ലയെങ്കിലൊന്നു വില്ക്കുക, ഇതരവിനെ തല്ലുക, രാജാവിന്റെ വാഹനാസനങ്ങളിൽ കേറുക, ഇവയ്ക്കു ഉത്തമസാഹസമാണ് ദണ്ഡം. ഒരാൾ *ന്യായത്തിൽ തോററിട്ടും 'ഞാൻ തോററിട്ടില്ല'ന്നുവെച്ച് വീണ്ടും വാദിച്ചാൽ ആ വാദം തള്ളി, അവനെ പ്രഥമസാഹസത്തിലിരട്ടി ശിക്ഷ നല്കണം. കല്പനപ്രകാരം ഹാജരാകാതെയവന്നും, കല്പിക്കാതെ ഹാജരായവന്നും മദ്ധ്യമസാഹസം. †ദണ്ഡികന്റെ കൈയിൽനിന്നു കുററക്കാരൻ ചാടിപ്പോയാൽ, ആ ഉപേക്ഷകാരനായ ദണ്ഡികനെ സ്വർണ്ണമോ വെള്ളിയോ പിഴയിടണം; കീഴ്‌വേലക്കാരന്റെ കുററത്താലാണെങ്കിൽ ദണ്ഡികന്നു പകുതി പിഴയിടുക. ദണ്ഡത്തിന്നു വിധേയരല്ലാത്തവരെ ബന്ധിക്കപ്പെട്ടപ്പോൾ ഓടിപ്പോവാനയയ്ക്കുന്നവന്ന് എട്ടിരട്ടി പിഴയിടണം. ഒരുവനും വാദത്തിൽ അന്യന്റെ നഖമോ രോമമോ മുറിപ്പിക്കുന്നവന്ന് മദ്ധ്യമസാഹസമെന്ന ദണ്ഡം കല്പിക്കണം; ബന്ധാർഹനല്ലാത്തവനെ ബലേന ബന്ധിക്കുക, ബന്ധാർഹനെ വിടുക എന്നിവയ്ക്ക് ഇരട്ടി ദണ്ഡം. വ്യവഹാരം ശരിയായി നോക്കാത്ത സഭ്യന്മാർക്ക് മുപ്പതിരട്ടി പിഴ കല്പിച്ച്, അതു വെള്ളത്തിലിടുവിക്കണം. കുറച്ചു പിഴയിടേണ്ടവന്ന് അധികവും അധികം പിഴയിടേണ്ടവന്ന് കുറച്ചും പിഴയിടുന്ന സഭ്യൻ സ്വന്തം തറവാട്ടിൽനിന്നു ഒഴിഞ്ഞുകൊള്ളണം. അവധ്യനെ വധിക്കുക, വധ്യനെ രക്ഷിക്കുക, ബന്ധാർഹനെ വിട്ടയയ്ക്കുക ഇവ മൂന്നും ഒരുപോലെ അധർമ്മമാകുന്നു. എന്തു കുററംചെയ്താലും ബ്രാഹ്മണനെ വധിയ്ക്കരുത്; എല്ലാ സ്വത്തോടുംകൂടി നാട്ടിൽനിന്നു പുറത്താക്കുക. ഒരിക്കലും ബ്രാഹ്മണനെ കൊല്ലരുത്; കൊന്നാൽ പാപം കൂടുകയേ ഉള്ളൂ. അതിനാൽ മനസ്സുവെച്ചു ബ്രഹ്മഹത്യയെ വർജ്ജിച്ചുകൊള്ളണം. അദണ്ഡ്യരെ ദണ്ഡിപ്പിയ്ക്കുകയും ദണ്ഡ്യരെ ദണ്ഡിപ്പിയ്ക്കാതിരിയ്ക്കുകയും ചെയ്യുന്ന രാജാവിന്നു വലിയ ദുഷ്കീർത്തിയും നരകപാതവും പററും. രാജാവു കുററം മനസ്സിലാക്കി, കാലവും ബ്രാഹ്മണന്മാരുടെ അഭിപ്രായവും നോക്കി, ദണ്ഡ്യരെ യഥാർഹമാംവണ്ണം ദണ്ഡിപ്പിച്ചുപോരണം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം; രാജധർമ്മകഥനം,
ദണ്ഡനിർണ്ണയം ഇരുനൂററിഇരുപത്തേഴാമദ്ധ്യായം.

——(0)——

* വ്യവഹാരം.

† ദണ്ഡം നടത്തുന്ന ഉദ്യോഗസ്ഥൻ.

# ഇരുനൂററിരുപത്തെട്ടാമദ്ധ്യായം

മനു:—'കേശവ, ദിവ്യങ്ങളും ആന്തരിക്ഷങ്ങളും ഭൌമങ്ങളുമായ ഉല്പാത(ദുർന്നിമിത്ത)ങ്ങൾക്കുള്ള ശാന്തികർമ്മം എനിക്ക കേൾക്കേണമെന്നുണ്ട്.'

മത്സ്യം:—'ഇനി, ഭൌമാന്തരിക്ഷദിവ്യങ്ങളായ മൂന്നുതരം * അത്ഭുതാദികൾക്ക വേണ്ടുന്ന അഭയവും സൌമ്യവുമാകുന്ന ശാന്തികർമ്മം വിവരിക്കാം: ശത്രുക്കളെ ജയിപ്പാനൊരുമ്പെടൽ, ശത്രുക്കളുടെ ആക്രമണം, അഭിചാരശങ്ക, ശത്രുനാശനം, വ്യാധിച്ചു ഭയം നേരിടുക എന്നിവയിൽ, അഭയമെന്ന ശാന്തികർമ്മമാണ വേണ്ടത്; രാജയക്ഷ്മാവു ബാധിച്ചവൻ, മുറിയേററവൻ, യജ്ഞം ചെയ്യാൻ തുടങ്ങുന്നവൻ എന്നിവർ സൌമ്യമെന്ന ശാന്തികർമ്മം അനുഷ്ഠിക്കണം. ഭൂകമ്പമുണ്ടാവുക, അന്നങ്ങൾക്ക പാഴത്വം വരിക, മഴ വല്ലാതെ പെയ്യുകയോ ഒട്ടും പെയ്യാതിരിക്കയോ ചെയ്യുക, പാററകളെക്കൊണ്ടുപദ്രവം പററുക, ചോരഭയം വർദ്ധിക്കുക എന്നിവയ്ക്ക വൈഷ്ണവമെന്ന ശാന്തിയത്രെ വിഹിതം. നാൽക്കാലികൾക്കും മനുഷ്യർക്കും ഘോരമായ അപമൃത്യു സംഭവിക്കുമ്പോഴും ഭൂതങ്ങൾ കാണപ്പെടുമ്പോഴും രൌദ്രമെന്ന ശാന്തികർമ്മം ചെയ്യണം. വേദങ്ങൾ നശിക്കുക, ആളുകൾ നാസ്തികരായി പോവുക, പൂജ്യരെ പൂജിക്കാതിരിക്കുക—ഈ നില വന്നാൽ ബ്രാഹ്മമെന്ന ശാന്തികർമ്മം കഴിക്കണം.

അഭിഷേകാരംഭം, ശത്രുസൈന്യങ്ങളാലുള്ള ഭയം, സ്വരാജ്യപ്പിണക്കം, ശത്രുവധം, ഇവയ്ക്ക രൌദ്രശാന്തിയാണ മുഖ്യം. മൂന്നിലധികം നാൾ വലിയ കാററടിക്കുക, സർവ്വതാല്യം നിന്ദിക്കപ്പെട്ട ഭോജ്യം ഭുജിക്കുക, വായുവൈകൃതം, വാതവ്യാധി എന്നിവയ്ക്ക വായവ്യശാന്തിയാണ വേണ്ടത്. അനാവൃഷ്ടി, വിലക്ഷണവൃഷ്ടി (കല്ലുമഴയും മററും) ജലാശയങ്ങൾക്ക സ്വഭാവമാററം വരിക എന്നിവയിൽ വാരുണശാന്തി കഴിക്കണം. അഭിശാപഭയം (മിഥ്യാദോഷാരോപണം) നേരിട്ടാൽ ഭാർഗ്ഗവശാന്തി; പ്രസവവൈകൃതത്തിന്ന പ്രാജാപത്യശാന്തി; ഉപകരണങ്ങൾക്ക മാററം വന്നാൽ ത്വാഷ്ട്രശാന്തി; കുട്ടികൾക്കുപദ്രവം നീങ്ങാൻ കൌമാരശാന്തി; അഗ്നിവൈകൃതം, ആജ്ഞാഭംഗം, ഭൃത്യാദിക്ഷയം ഇവയ്ക്ക് ആഗ്നേയശാന്തി. കുതിരകൾക്ക വ്യാധി നീങ്ങുന്നതിന്നും കുതിരകൾ യഥേഷ്ടം നടക്കുന്നതിന്നും ഗാന്ധർവ്വശാന്തി കഴിക്കണം. ആനകളുടെ ഇടച്ചിൽ മാറാനും അവ യഥേഷ്ടം നടക്കാനും ആംഗിരസശാന്തി നടത്തണം. പിശാചബാധയ്ക്കും മററും നൈരൃതശാന്തി ചെയ്യുക. അപമൃത്യുഭയം, ദുസ്സ്വപ്നദർശനം, നരകപീഡ എന്നിവയ്ക്ക യാമ്യശാന്തി; ധനനാശം പററിയാൽ കൌബേരശാന്തി; വൃക്ഷങ്ങൾക്കും വിളവുകൾക്കും പന്തികേടു വന്നാൽ, നന്മ തേടുന്നവൻ പാർത്ഥിവശാന്തി കഴിക്കണം.

പകലിന്റെയോ രാത്രിയുടേയോ ഒന്നാമത്തെ യാമത്തിലും, അത്തം-ചിത്ര-ചോതി-പുണർതം-അശ്വതി-പൂയം-മകയിരം നക്ഷത്രങ്ങളി

* ആകസ്മികങ്ങളായ ദുർന്നിമിത്തങ്ങൾ.

ലുമുണ്ടായ അത്ഭുത(ആകസ്മികോല്പാത)ങ്ങൾക്കു വായവ്യശാന്തിയത്രെ വിഹിതം. സ്വാതി-പുണർതം, പകലിന്റെയോ രാത്രിയുടെയോ രണ്ടാമത്തെ യാമത്തിലും, പൂയം-കാർത്തിക-വിശാഖം-മകം-ഭരണി ഉത്രം നാളുകളിലുമുണ്ടായവയ്ക്കു് ആഗ്നേയശാന്തി കഴിക്കുക; പകലിന്റെയോ രാത്രിയുടെയോ മൂന്നാമത്തെ യാമത്തിലും, രോഹിണി-തിരുവോണം-പൂരുരുട്ടാതി-അവിട്ടം-ഉത്രാടം-കേട്ട-അനിഴം നാളുകളിലും ഉണ്ടായവയ്ക്കു് ഐന്ദ്രശാന്തിയാണു് പ്രശസ്തം. പകലിന്റെയോ രാത്രിയുടെയോ നാലാമത്തെ യാമത്തിലും, ആയില്യം-രേവതി-ആതിര-ഉത്തൃട്ടാതി-പൂരാടം-മൂലം-ചതയം നക്ഷത്രങ്ങളിലും ഉണ്ടായവയ്ക്കു് അവർ വാരുണശാന്തി നടത്തണം. നട്ടുച്ചയ്ക്കു് ഉത്പാതങ്ങളുണ്ടായാൽ രണ്ടു ശാന്തികർമ്മം വേണം. നിമിത്തങ്ങളുണ്ടായാലേ ശാന്തി ചെയ്യാവൂ; നിമിത്തമെന്നിയേ ശാന്തി ചെയ്താൽ നിമിത്തങ്ങൾ ഉണ്ടായി വരുന്നതുമാം. രാജാവേ, ചട്ടയിട്ടവർക്കു ബാണങ്ങൾകൊണ്ടു പരുക്കു പററുകയില്ലല്ലോ; അതിൻവണ്ണം, ശാന്തികർമ്മം നടത്തുന്ന ധർമ്മിഷ്ഠന്മാർക്കു ദൈവപീഡ പററുകയില്ല.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണപ്രാരംഭം ഇരുനൂററിമുപ്പതാമദ്ധ്യായം.

:o:

## ഇരുനൂററിമുപ്പത്തൊന്നാമദ്ധ്യായം

മനു:—'അത്ഭുതങ്ങളുടെ ഫലം, ശമനം എന്നിവകൂടി പറഞ്ഞുതരിക; വിശേഷിച്ചു, സകലവും നിന്തിരുവടിക്കു അറിയാമല്ലോ.'

മത്സ്യം:—'ഇതിനെപ്പററി, തപസ്വിയായ സർവ്വധർമ്മജ്ഞപ്രവരനായ വൃദ്ധഗർഗ്ഗൻ അത്രിക്കു പറഞ്ഞുകൊടുത്തതു ഞാൻ ഭവാനോടു വിവരിക്കാം: സരസ്വതീതീരത്തു സുഖമായിരുന്നു സ്ഥിതിചെയ്തിരുന്ന മുനിപ്രിയനായ ഗർഗ്ഗനോടു തേജസ്വിയായ അത്രി ആവശ്യപ്പെട്ടു:—ജനങ്ങൾക്കും നഗരങ്ങൾക്കും രാജാക്കന്മാർക്കും നാശമടുത്താലത്തെ ലക്ഷണങ്ങളെല്ലാം എനിക്കു പറഞ്ഞുതരമാറാകണം.'

ഗർഗ്ഗൻ:—'മനുഷ്യരുടെ നടപ്പുദോഷം ദേവകൾക്കു് അപ്രീതി പെടുത്തുന്നു; ദേവകളുടെ അപ്രീതിമൂലം ഉല്പാതങ്ങൾ ഉണ്ടായിവരുന്നു. അവ ദിവ്യം, ആന്തരീക്ഷം, ഭൌമം എന്നു മൂന്നുതരത്തിലുണ്ടു്: ഗ്രഹനക്ഷത്രങ്ങൾക്കു വൈകൃതം വരിക എന്നതാണു് ദിവ്യം; കൊള്ളിമീൻചാട്ടം, ദിഗ്ദാഹം, പരിവേഷം, ഗന്ധർവ്വനഗരം, വികൃതവർഷം മുതലായതു് ആന്തരിക്ഷമത്രേ. ഭൂമിയിൽ ചരാചരങ്ങളിലുണ്ടാകുന്നതു ഭൌമം; ഭൂകമ്പം, ജലാശയവൈകൃതം എന്നിതൊക്കെ ഭൌമമാകുന്നു. ഭൌമത്തിനു ഫലം കുറയും; അതു താമസിച്ചേ അനുഭവപ്പെടുകയുമുള്ളൂതാനും. അതിലും ക്രൂരം ആന്തരിക്ഷത്തിനു

ഫലം; അത്രതന്നെ താമസിക്കാതെ അനുഭവപ്പെട്ടകയും ചെയ്യും. ഒരു ല്പാതം ഉണ്ടായിട്ട് ഏഴുനാൾ കഴിയുന്നതിനു മുമ്പേ നല്ലൊരു മഴ പെയ്താൽ ആ ഉല്പാതത്തിന്റെ ഫലം നീങ്ങും. ഉല്പാതത്തിനു ശാന്തി ചെയ്യാതിരുന്നാൽ, മൂന്നു സംവത്സരംകൊണ്ട് അത്യ മഹാഭയങ്കരമായ ഫലത്തെ ഉളവാക്കും; രാജാവിന്റെ ശരീരത്തിലും പ്രജകളിലും പുരഭാരത്തിലും പുരോഹിതന്മാരിലും പുത്രന്മാരിലും ഭണ്ഡാഗാരങ്ങളിലും വാഹനങ്ങളിലും ഉല്പാതഫലം പ്രത്യക്ഷപ്പെടും.

ഋതുസ്വഭാവത്താലുണ്ടാകുന്ന ഉല്പാതങ്ങളൊക്കെ ശുഭാവഹങ്ങളാകുന്നു; അവ ഞാൻ വിവരിക്കാം: ഇടിത്തീവീഴുക, ഭൂകമ്പം, സന്ധ്യകളിൽ ഇടിമുഴക്കം, പരിവേഷം, പൊടിയും പുകയും പുറപ്പെടുക, ഉദയാസ്തമയങ്ങളിൽ സൂര്യന്നു ചുകപ്പ്, വൃക്ഷങ്ങൾ പിളർന്നു പാലൊഴുകുക, വൃക്ഷങ്ങൾ ഏറെ കായ്ക്കുക, ഗോക്കൾ-പക്ഷികൾ-തേൻ എന്നിവ വർദ്ധിക്കുക—ഇതൊക്കെ വസന്തത്തിൽ ശുഭമാകുന്നു; നക്ഷത്രങ്ങളും കൊള്ളിമീനുകളും വീഴുക, സൂര്യചന്ദ്രന്മാർക്ക് കപിലവർണ്ണം, സന്ധ്യാകാലത്ത് ആകാശം കറുത്തും വെളുത്തും മഞ്ഞളും ചാരനിറം പൂണ്ടും ഇരുണ്ടും ഇരുന്നും ചെമ്പരത്തിപ്പൂപോലെ ചുകന്നും കലങ്ങിമറിഞ്ഞ കടലിനൊത്തുമിരിക്കുക, പുഴകളിൽ വെള്ളം വറ്റുക—ഇതൊക്കെ ഗ്രീഷ്മത്തിൽ നല്ലതാകുന്നു; മഴവില്ല്, പരിവേഷം, മിന്നലും കൊള്ളിമീനും മിന്നുക, ഭൂമി കലുങ്ങുക-പൊങ്ങുക-വ്യത്യാസപ്പെടുക-പുതങ്ങുക-പിളരുക, കൊമ്പുള്ള മൃഗങ്ങളും പന്നികളും നദികളിലും വെള്ളത്തൊട്ടികളിലും പൊയ്കകളിലും നീന്തുക, കിടന്നു മറിയുക, കരക്കുക എന്നിവ വർഷാകാലത്തു ശുഭാവഹങ്ങളത്രെ; തണുത്ത കാറ്റ്, മഞ്ഞ്, മൃഗപക്ഷികളുടെ വലിയ ശബ്ദം, ദിക്കുകളിലും ആകാശത്തും കാട്ടുകളിലും മലകളിലും പുകകൊണ്ടുള്ള മൂടൽ, സൂര്യൻ മുകളിൽ ഉദിക്കുകയും അസ്തമിക്കുകയും—ഇതൊക്കെ ഹേമന്തത്തിൽ ശോഭനമാകുന്നു; ദിവ്യസ്ത്രീരൂപങ്ങൾ-ഗന്ധർവ്വ-വിമാനങ്ങൾ എന്നീ ആശ്ചര്യങ്ങൾ കാണപ്പെടുക, ഗ്രഹനക്ഷത്രതാരകൾ വെളിപ്പെടുക, അശരീരിവാക്ക കേൾക്കുക, പാട്ടും കൊട്ടും മുഴങ്ങുക, കാട്ടുകളിലും പർവ്വതതാഴ്വരകളിലും സസ്യങ്ങൾ പെരുകുക, രസങ്ങളുണ്ടാവുക—ഇതൊക്കെ ശരൽക്കാലത്തു നല്ലതാണ്; മഞ്ഞു തിരുക, കാറു ചീറിയടിക്കുക, വിരൂപാത്ഭുതങ്ങൾ വെളിപ്പെടുക, ആകാശം നീലാഞ്ജനനിറം പൂണ്ടും കൊള്ളിമീൻ-നക്ഷത്രങ്ങളാൽ മഞ്ഞളിച്ചുമിരിക്കുക, പെ-ആട്-കുതിര-മൃഗ-പക്ഷികൾക്ക പെട്ടെന്നു ഗർഭമുണ്ടാവുക, ഇലകൾക്കും മുളകൾക്കും ചെടികൾക്കും വർണ്ണഭേദം വരിക—എന്നിവ ശിശിരത്തിൽ ശുഭങ്ങളാകുന്നു. ഋതുസ്വഭാവത്താലല്ലാതെ ഉല്പാതം ഉണ്ടായിക്കണ്ടാൽ, രാജാവ് ഉടൻതന്നെ ശാസ്ത്രപ്രോക്തമായ ശാന്തികർമ്മം ചെയ്യിക്കേണ്ടതാകുന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണം,
അത്രിഗർഗ്ഗസംവാദം, ഉല്പാതോല്പത്തികഥനം ഇരുനൂറ്റിമുപ്പത്തൊമ്പതാമദ്ധ്യായം.

—:0:—

# ഇരുനൂററിമുപ്പതാമദ്ധ്യായം

ഗർഗ്ഗൻ:—ദേവതാപ്രതിമകൾ നൃത്തംചെയ്യുക; വിറയ്ക്കുക; ജ്വലിക്കുക; തീ-പുക-സ്നേഹം-രക്തം-വസ എന്നിവയെ പുറപ്പെടുവിക്കുക; ശബ്ദിക്കുക; കരയുക; വിയർക്കുക; ചിരിക്കുക; എഴുനേല്ക്കുക; ഇരിക്കുക; ഓടുക; ഊതുക; ഭാണ്ഡാഗാരം-ആയുധം-കൊടിമരം എന്നിവയെ വിഴുങ്ങുകയോ മറിച്ചിടുകയോ ചെയ്യുക; തല ചായ്ക്കുക; ഒരേടത്തുനിന്നു മറെറാരേടത്തേയ്ക്കു നടക്കുക. ഈ വക വികാരങ്ങൾ ലിംഗങ്ങളിലും ക്ഷേത്രങ്ങളിലും ബ്രാഹ്മണരിലും പെട്ടെന്നുണ്ടായിക്കണ്ടാൽ, അവിടെ പാർത്തുകൂടാ; ഒന്നുകിൽ രാജാവിന്നാപത്തുവരും; അല്ലെങ്കിൽ നാടു നശിക്കും. ദേവയാത്രകളിൽ (രഥോത്സവാദികളിൽ) ഉല്പാതങ്ങളുണ്ടായാൽ, നാടിന്നാപത്തടുത്തതായി കരുതണം; അവിടെ പാർക്കരുതു്. ബ്രഹ്മാവിനാൽ മേടകൾക്കും, രുദ്രനാൽ നാൽക്കാലികൾക്കും, ലോകപാലരാൽ രാജാക്കന്മാർക്കും, സ്കന്ദവിശാഖരാൽ സേനാദ്ധ്യക്ഷന്മാർക്കും, വിഷ്ണു-വസു-ശക്ര-വിശ്വകർമ്മാക്കളാൽ പ്രജകൾക്കും, വിനായകരാൽ ഗണത്തലവന്മാർക്കും, ദേവഭൃത്യരാൽ രാജഭൃത്യന്മാർക്കും, ദേവസ്ത്രീകളാൽ രാജസ്ത്രീകൾക്കും, വാസുദേവനാൽ ഗ്രഹങ്ങൾക്കും പീഡ സംഭവിക്കുന്നു.

ദേവതകൾക്കു വികാരം കണ്ടാൽ, വേദജ്ഞനായ പുരോഹിതൻ ചെന്നു വിഗ്രഹങ്ങളെ അഭിഷേകിച്ചു വസ്ത്രാഭരണങ്ങൾ ചാർത്തി, ഗന്ധം-പുഷ്പം-അന്നം-ധൂപം എന്നിവകൊണ്ടു് യഥാവിധി പൂജിച്ചുപാസിക്കണം; ഏഴുനാൾ ഇടവിടാതെ ഹോമം നടത്തണം; ഏഴുനാൾ ബ്രാഹ്മണരെ, മധുരങ്ങളായ അന്നപാനങ്ങളും ദക്ഷിണയും നൽകി പ്രീതിപ്പെടുത്തണം; ബ്രാഹ്മണോത്തമ, എട്ടാംദിവസം ഗോഭൂമിസുവർണ്ണദാനങ്ങളും ചെയ്യണം. എന്നാൽ ദോഷം തീരും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണം, അത്രിഗർഗ്ഗസംവാദം, ദേവതാപ്രതിമാവികാരനിരൂപണം ഇരുനൂററിമുപ്പതാമദ്ധ്യായം.

:o:

# ഇരുനൂററിമുപ്പത്തൊന്നാമദ്ധ്യായം

ഗർഗ്ഗൻ:—തീ വിറകില്ലാതെ കത്തുകയും വിറകുണ്ടായിരിക്കെ കത്താതിരിക്കുകയും ചെയ്യുന്നതെവിടെയോ, ആ രാജ്യം രാജാക്കന്മാരാൽ പീഡിപ്പിക്കപ്പെടും. വെള്ളത്തിൽ മാംസമോ മററു വല്ല ആർദ്രവസ്തുവോ താനേ വേവുക, മതിൽ-പടിവാതിൽ-കോട്ടവാതിൽ-കൊട്ടാരം-ദേവാലയം എന്നിവ കത്തുക—ഇതൊക്കെ രാജാവിന്നു ഭയത്തെ സൂചിപ്പിക്കുന്നതാകുന്നു; ഇടിത്തീയിനാൽ കത്തുന്നതും അങ്ങിനെ തന്നെ. രാത്രിയിലല്ലാതെയും

പൊടിയോ മററോ പൊങ്ങാതെയും ഇരുട്ടുണ്ടാവുന്നതും തീ കൂടാതെ പുക പുറപ്പെടുന്നതും എവിടെയോ, അവിടെ വമ്പിച്ച ഭയം വന്നണയും. കാറില്ലാത്ത വാനത്തും മരങ്ങളില്ലാത്തേടത്തും മിന്നൽ മിന്നുക, പകൽ ആകാശത്തു നക്ഷത്രങ്ങളുദിക്കുക എന്നിവയും അത്യാപത്സൂചകങ്ങൾ തന്നെ. ഗ്രഹനക്ഷത്രങ്ങൾ വൈകൃതപ്പെടുക, താരകൾ നിലതെററി കാണപ്പെടുക, പുരവാഹനയാനങ്ങളും പന്തു പക്ഷികളും കത്തുക, ആയുധങ്ങൾ പുകഞ്ഞെരിയുകയും ഉറയിൽ നിന്നു പുറമേക്കു പുറപ്പെടുകയും ചെയ്യുക — ഇതെല്ലാമെവിടെയോ, അവിടെ ഉഗ്രമായ യുദ്ധം ഉണ്ടായി വരും; തീയില്ലാതെ തീപ്പൊരികൾ പറക്കുക, വില്ലുകൾ സ്വയം കുലയേറുകയും ഇരിപ്പിടത്തിൽനിന്നു നീങ്ങുകയും വ്യത്യാസപ്പെടുകയും ചെയ്യുക, ആയുധങ്ങളുടെ ഇരിപ്പു തെറുക എന്നിവയും യുദ്ധസൂചകങ്ങളത്രേ.

ഇവ സംഭവിച്ചാൽ, പുരോഹിതൻ മൂന്നാൾ ഉപവസിച്ചു ശ്രദ്ധാലുവായി പാൽമരച്ചമതകളും കടുകും നെയ്യും അഗ്നിമന്ത്രങ്ങൾ ജപിച്ചു ഹോമിക്കണം; ബ്രാഹ്മണരെ പൂജിച്ചു ഗോക്കളും സ്വർണ്ണവസ്ത്രങ്ങളും നൽകണം. എന്നാൽ, അഗ്നിവൈകൃതത്താലുള്ള ദോഷത്തിനു ശാന്തി വരും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണം, അത്രിഗർഗ്ഗസംവാദം, അഗ്നിവൈകൃതനിരൂപണം ഇരുനൂററിമുപ്പത്തൊന്നാമദ്ധ്യായം.

:0:

# ഇരുനൂററിമുപ്പത്തിരണ്ടാമദ്ധ്യായം

ഗർഗ്ഗൻ:— നഗരങ്ങളിൽ വൃക്ഷങ്ങൾ ദേവപ്രേരണയാൽ കരയുകയോ ചിരിക്കുകയോ ചെയ്യുന്നതായി കാണപ്പെടും; അവയിൽ നിന്നു വളരെ നീരൊഴുകും; രോഗമോ കാററോ കൂടാതെ കൊമ്പു മുറിഞ്ഞു വീഴും. മൂപ്പാണ്ടു മാത്രം ചെന്ന മരങ്ങളിൽ അകാലത്തു ഫലമൂലങ്ങൾ കാണപ്പെടും; അസ്ഥാനത്തും പൂകായ്കൾ ഉണ്ടായി വരും; വൃക്ഷങ്ങളിൽനിന്നു പാൽ, എണ്ണ, രക്തം, മദ്യം, നീർ എന്നിവ ഒലിക്കും. രോഗമില്ലാതെ പെട്ടെന്നുണങ്ങും; ഉണങ്ങിയിട്ടു വീണ്ടും കുരുവെടുക്കും. വീണവ പൊങ്ങിനിൽക്കും; പൊങ്ങിയവ വീഴും. ഇതിന്റെ ഫലം കേട്ടുകൊള്ളുക: വൃക്ഷങ്ങൾ കരഞ്ഞാൽ രോഗം പിടിപെടും; ചിരിച്ചാൽ, രാജ്യം കഴപ്പത്തിലാവും; കൊമ്പു വീണാൽ, യുദ്ധത്തിൽപടയാളികൾ നിലംപൊത്തും; ഇളയ മരങ്ങൾ പൂത്താൽ ബാലമരണം സംഭവിക്കും; അസ്ഥാനത്തു പൂകായ്കളുണ്ടായാൽ സ്വരാജ്യപ്പിണക്കം വരും; പാലൊലിച്ചാൽ നിത്യ ക്ഷയവും, എണ്ണയൊലിച്ചാൽ ദുർഭിക്ഷവും, മദ്യമൊലിച്ചാൽ വാഹനങ്ങൾക്കു നാശവും, ചോരയൊലിച്ചാൽ യുദ്ധവുമത്രേ ഫലം. തേനൊലിച്ചാൽ വ്യാധി; നീരൊലിച്ചാൽ മഴയില്ലായ്മ; രോഗം കൂടാതെ ഉണങ്ങിയാൽ ദുർഭിക്ഷം; ഉണങ്ങിയവയ്ക്കു കുരുവന്നാൽ വീര്യവും അന്നവും കുറയും; വീണവ പൊങ്ങിയാൽ പിണക്കം പിണയും; ഒരേടത്തുനിന്നു മറെറാരേടത്തേക്കു പോയാൽ നാട്ടിന്നുടവു പററും; വൃക്ഷങ്ങൾ

കത്തുകയോ കരയുകയോ ചെയ്താൽ ധനം നശിക്കും ഇതു പ്രശസ്ത വൃക്ഷങ്ങളിലായാൽ ദോഷമൊക്കെ രാജാവിന്നുതന്നെ. മററു വൃക്ഷങ്ങളിലും പൂവോ കായോ വികൃതമായിത്തീൎന്നാൽ രാജാവു മരിച്ചുപോകും.

വൃക്ഷങ്ങൾക്കു് ഉല്പാതം കണ്ടാൽ ഉടനെ പുരോഹിതൻ വൃക്ഷത്തെ വസ്ത്രംകൊണ്ടു പൊതിഞ്ഞു്, ഗന്ധമാല്യങ്ങളണിയിച്ചു്, മുകളിൽ കട ചൂടിക്കണം; ദോഷശാന്തിക്കു ശിവനെ പൂജിച്ചു, മൃഗബലി കഴിക്കണം. വൃക്ഷങ്ങളുടെ അടുക്കൽ 'മാദ്രേഭ്യഃ' എന്ന മന്ത്രം ചൊല്ലി ഹോമിച്ചു്, ശതരുദ്രീയം ജപിക്കണം; ബ്രാഹ്മണരെ തേൻ-നെയ്പ്പായസമൂട്ടി, ഭൂമിദാനം ചെയ്യണം. ഹരൻതിരുവടിക്കായി ഗീതനൃത്തങ്ങളും നടത്തണം. എന്നാൽ ദോഷം നീങ്ങും.

ശ്രീമത്സ്യമഹാപുരാണം; മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണം, അത്രിഗൎഗ്ഗസംവാദം; വൃക്ഷോല്പാതവിമൎശനം ഇരുനൂററിമുപ്പത്തിരണ്ടാമദ്ധ്യായം.

——(c)——

## ഇരുന്നൂററിമുപ്പത്തിമൂന്നാമദ്ധ്യായം

——o——

ഗൎഗ്ഗൻ:—അതിവൃഷ്ടിയും അനാവൃഷ്ടിയും ദുൎഭിക്ഷാദിസൂചകമത്രെ. അകാലത്തു പകൽനേരത്തു കാറില്ലാതെ മഴ പെയ്യുന്നതു ഭയകാരണമാകുന്നു. കാറില്ലാത്ത മഴ, വികൃതവൎഷം എന്നിവ രാജാവിന്റെ മരണത്തെ കുറിക്കുന്നു. ശീതോഷ്ണങ്ങൾക്കു മാററം വന്നാൽ, രാജാവിന്നു ശത്രുഭയവും, രക്തം വൎഷിക്കുന്നേടത്തു ശസ്ത്രഭയവും സംഭവിക്കും. കരിക്കട്ടയും പൊടിയും വൎഷിച്ചാൽ നഗരം നശിക്കും. മജ്ജ, അസ്ഥി, എണ്ണ, മാംസം എന്നിവ വൎഷിച്ചാൽ ജനങ്ങൾക്കു മൃത്യുഭയം വരും. പൂവും കായും ധാന്യവും വൎഷിച്ചാൽ വമ്പിച്ച വെള്ളപ്പൊക്കം വന്നേക്കും. പുളികം, പുഴുക്കൾ, കല്ലുകൾ എന്നിവ വൎഷിച്ചാൽ രോഗഭയം വന്നേക്കും. വലിയ മഴകൊണ്ടു് ഓട്ടപ്പെട്ടാൽ സസ്യങ്ങൾക്കു് ഈതി (പാകിക്കേടും മററും) വരും. കാറില്ലാതെ സൂൎയ്യൻ തെളിഞ്ഞുനില്ക്കെ, നിഴൽ കാണപ്പെടാതിരിക്കുകയോ വിപരീതമായി കാണപ്പെടുകയോ ചെയ്താൽ നാട്ടിന്നാപത്തു പററും. കാറില്ലാതെ രാത്രിയിലോ പകലോ കിഴക്കോ പടിഞ്ഞാറോ മഴവില്ലു കാണുകിൽ മീൻചാട്ടവും നിൎഘാതവും പരിവേഷവും ഗന്ധൎവ്വനഗരവും കാണപ്പെട്ടാൽ ശത്രുസൈന്യങ്ങളാലുള്ള ഭയവും രാജ്യപീഡയും സമീപിച്ചിരിക്കുന്നതായി കരുതണം.

ഇതിന്റെ ദോഷം തീരുവാൻ, സൂൎയ്യചന്ദ്രപൎജ്ജന്യവായുക്കളെ യഥാവിധി പൂജിക്കണം; ബ്രാഹ്മണൎക്കു ധാന്യാന്നഗോസുവൎണ്ണങ്ങൾ ഭക്തിയോടെ നൽകുകയും വേണം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണം, അത്രിഗൎഗ്ഗസംവാദം, വൃഷ്ടിവൈകൃതപ്രശമനം ഇരുനൂററിമുപ്പത്തിമൂന്നാമദ്ധ്യായം.

——(0)——

## ഇരുനൂററിമുപ്പത്തിനാലാമദ്ധ്യായം

ഗർഗ്ഗൻ:—നദികളും ഹ്രദങ്ങളും ഉറവകളും നഗരത്തിൽനിന്നകലുകയോ അടുക്കുകയോ ചെയ്യുക, അവയിലെ വെള്ളത്തിന്റെ വിരസതയും വിവർണ്ണതയും കലക്കവും ചൂടും നുരയും പുഴുക്കളുമുണ്ടാവുക, അല്ലെങ്കിൽ അവയിൽ എണ്ണയോ ചോരയോ മദ്യമോ കൊഴുപ്പോ ഒഴുകുക—ഇങ്ങനെ കണ്ടാൽ, ആറുമാസത്തിനകം പരചക്രസൈന്യങ്ങളാൽ ഭയം നേരിടുമെന്നു തീർച്ചയാക്കാം. ജലാശയങ്ങൾ ഇരമ്പുകയും വല്ലമട്ടിലും ഇളകുകയും തീജ്വാല-പൊടി- പുക എന്നിവ പുറപ്പെട്ടുവിടുകയും ചെയ്യുക, കുഴിക്കാതെ ഉറവു പൊങ്ങുക, ജലാശയങ്ങളിൽ ജന്തുക്കളുണ്ടാവുക, സംഗീതശബ്ദം കേൾക്കപ്പെടുക എന്നിവയുടെ ഫലം, ജനങ്ങൾക്കു മൃത്യുഭയമത്രെ.

ഇതിന്റെ ദോഷം നീക്കാൻ, വെള്ളത്തിൽ ദിവ്യജലം, നെയ്യ്, തേൻ, എണ്ണ എന്നിവ വാരുണമന്ത്രങ്ങളാൽ ഹോമിക്കണം; തേൻ ചേർന്ന പാൽപ്പായസങ്ങൾ ബ്രാഹ്മണരെ ഊട്ടണം; വെള്ള വസ്ത്രമണിയിച്ച പൈക്കളെയും ജലകലശങ്ങളെയും അവർക്ക് നൽകുകയും വേണം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണം, അത്രിഗർഗ്ഗസംവാദം, ജലാശയവൈകൃത്യശമനം ഇരുനൂററിമുപ്പത്തിനാലാമദ്ധ്യായം.

—o—

## ഇരുനൂററിമുപ്പത്തഞ്ചാമദ്ധ്യായം

ഗർഗ്ഗൻ:—സ്ത്രീകൾ പ്രായമാകാതെയും പ്രായം കവിഞ്ഞും പ്രസവിക്കുക, വികൃതാകൃതികളെ പെറുക, ഇരട്ടപെറുക, അമാനുഷമുഖികളോ ദുഃഖിതകളോ ഹീനാംഗികളോ അധികാംഗികളോ ആയ സ്ത്രീകൾ ഉണ്ടായി വരിക, പശു-പക്ഷി-ഇഴജന്തുക്കളും മേൽപ്രകാരമാവുക—ഇവ കണ്ടാൽ ദേശത്തിനും കുലത്തിനും നാശം നിശ്ചയിക്കാം.

ഉടനെ രാജാവ് നാട്ടിൽ ദോഷശാന്തിക്കായി, ആ സ്ത്രീകളേയും ജന്തുക്കളേയും സ്വരാജ്യത്തുനിന്നു കളയണം; ബ്രാഹ്മണർക്ക് അഭീഷ്ടമാനത്താൽ തൃപ്തിയും വരുത്തണം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണം, അത്രിഗർഗ്ഗസംവാദം, പ്രസവവൈകൃത്യശമനം ഇരുനൂററിമുപ്പത്തഞ്ചാമദ്ധ്യായം.

—o—

## ഇരുനൂററിമുപ്പത്താറാമധ്യായം

ഗർഗ്ഗൻ:—വാഹനങ്ങൾ പൂട്ടപ്പെടാതെ നടക്കുകയും, പൂട്ടിയതെളിക്കെ നടക്കാതിരിക്കുകയും ചെയ്യുന്നതെവിടെയോ, അവിടെ വമ്പിച്ചഭയം സമീപിച്ചതായി കരുതാം; വാദ്യങ്ങൾ കൊട്ടിയാൽ ശബ്ദിക്കാഞ്ഞു, കൊട്ടാതെ ശബ്ദിക്കുക, ഇളകാത്തവ ഇളകുക, ഇളകുന്നവ ഇളകാതിരിക്കുക, ആകാശത്തു പെരുമ്പറയൊച്ചയും ഗന്ധർവ്വന്മാരുടെ ഗീതശബ്ദവും പുറപ്പെടുക, മരക്കൊമ്പിൽ-മഴ മുതലായവയുടെ മാററം വരിക, കാളകരയിൽനിന്നു വേർപെടാഞ്ഞു, കറുകൻ മാറിയിടുക—ഈ ഉപകരണവികാരമെല്ലാം ഘോരമായ ശത്രുഭയത്തെ സൂചിപ്പിക്കുന്നതത്രെ.

ഇതിന്റെ ശാന്തിക്ക്, മലർപ്പൊടികൊണ്ടു വായുവിനെ പൂജിച്ചു വായവ്യമന്ത്രങ്ങൾ ജപിക്കണം; ധാരാളം പാൽപ്പായസവും ദക്ഷിണയും കൊടുക്കുകയും വേണം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണം, അത്രിഗർഗ്ഗസംവാദം, ഉപസ്കരവികാരശാന്തി ഇരുനൂററിമുപ്പത്താറാമധ്യായം.

—:o:—

## ഇരുനൂററിമുപ്പത്തേഴാമധ്യായം

ഗർഗ്ഗൻ:—കാട്ടിലെ മൃഗപക്ഷികൾ ഗ്രാമത്തിൽ വരിക, ഗ്രാമത്തിലുള്ളവ കാട്ടിൽ പോവുക; നീർജന്തുക്കൾ കരയിലും, കരയിലെ ജന്തുക്കൾ നീരിലുമണയുക; കുറുനരികൾ കൂസലില്ലാതെ കൊട്ടാരവാതിൽക്കലും നഗരവാതിൽക്കലും ഘോരമാംവണ്ണം ഓരിയിടുക; രാത്രിയിൽ സഞ്ചരിക്കുന്നവ പകലും, പകൽ സഞ്ചരിക്കുന്നവ രാത്രിയിലും സഞ്ചരിക്കുക—ഇതൊക്കെ അശുഭമാകുന്നു: ഗ്രാമത്തിലുള്ളവ ഗ്രാമത്തെ ത്യജിച്ചാൽ, ആ ഗ്രാമത്തിനു ശൂന്യതചം തീർച്ചപ്പെടുത്താം; വയലിൽത്തീയുള്ള ജന്തുക്കൾ സന്ധ്യാകാലങ്ങളിൽ വികൃതശബ്ദം മുഴക്കുകയും വട്ടംചുററുകയും ചെയ്യുന്നതിന്റേയും ഫലം മേല്പറഞ്ഞതുതന്നെ. സന്ധ്യാസമയത്തു കോഴിയും ഹേമന്തത്തിൽ കുയിലും കൂകുന്നതും, സൂര്യോദയത്തിൽ കറുകൻ സൂര്യനു നേരെ ഓരിയിടുന്നതും ഭയസൂചകമത്രെ. ഗൃഹത്തിനുള്ളിൽ പിറാവു കടക്കുക, ഈച്ച തേനീച്ചയാക്കുക, മാംസഭോജി (കഴുകനോ മററോ)തലയിൽ വന്നിരിക്കുക എന്നിവ ഗൃഹനാഥന്റെ മരണത്തെ കുറിക്കുന്നു. മതിൽ, വാതിൽ, ഗൃഹം, പടിവാതിൽ, അങ്ങാടിത്തെരുവ്, കൊടിമരം, കുട, ആയുധം മുതലായവയിൽ മാംസഭോജി വന്നിരിക്കുക, പുഴുക്കൾ പുറപ്പെടുക, തേനൊലിക്കുക—ഇതൊക്കെ നാട്ടിനു നാശത്തെയും രാജാവിനു മരണത്തെയും സൂചിപ്പിക്കുന്നു; എലികളും പാററകളും കാണപ്പെട്ടാൽ ക്ഷുൽഭയം പെരുകും,

ന്നായ മരവും തീക്കൊള്ളിയും അസ്ഥിയും കൊമ്പും കൊണ്ടുവരിക, കരഞ്ഞൻ വേദനക്കൊള്ളുക എന്നിവയാൽ ദുർഭിക്ഷവും വന്നുകൂട്ടും. കാക്കകൾ യാന്ത്രം കൊത്തി, നിർഭയം മനുഷ്യരെ ആക്രമിക്കുന്നതു ഭയസൂചകമത്രെ. മൈഥുനം ചെയ്യുന്ന കാക്കകളെയോ വെളുത്ത കാക്കകളെയോ കണ്ടാൽ, രാജമരണവും രാജ്യനാശവുമാണ് ഫലം. വാതിൽക്കലോ ഗൃഹത്തിലോ ക്രമനെ കണ്ടാൽ, ഗൃഹനാഥന്റെ മരണവും ധനനാശവും സംഭവിക്കും.

ഈ വക മൃഗപക്ഷിവികാരത്തിൽ, ദക്ഷിണയോടുകൂടിയ ഹോമം നടത്തണം; അഞ്ചു ബ്രാഹ്മണർ 'ദേവാഃ കപോതാഃ' എന്ന മന്ത്രം ജപിക്കണം; ബ്രാഹ്മണർക്ക് പൈക്കൾ സ്വർണ്ണം വസ്ത്രയുഗ്മങ്ങൾ ഉത്തരീയങ്ങൾ എന്നിവയെ നൽകുകയും ചെയ്യണം. എന്നാൽ മൃഗപക്ഷിസൂചിതമായ ദോഷത്തിന്നു ശാന്തി വരും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണം, അത്രിഗർഗ്ഗസംവാദം, മൃഗപക്ഷിവികൃതപരിഹാരം, ഇരുനൂററിമുപ്പത്തേഴാമദ്ധ്യായം.

—:0:—

## ഇരുനൂററിമുപ്പത്തെട്ടാമദ്ധ്യായം

ഗർഗ്ഗൻ:—മേട, പടിവാതിൽ, കൊത്തളം, വാതിൽ, മതിൽ, ഗൃഹം എന്നിവ ഉറപ്പുള്ളവയായിരിക്കെ അകാരണമായി വീണുപോകുന്നതു രാജമരണത്തെ കുറിക്കുന്നു. പൊടിയോ പുകയോ ദിക്കുകളെ മൂടുന്നതും സൂര്യചന്ദ്രനക്ഷത്രങ്ങൾ വിവർണ്ണങ്ങളാകുന്നതും ഭയസൂചകമാകുന്നു. രാക്ഷസരെ വെളിയിൽ കാണുക, ബ്രാഹ്മണർ ധർമ്മം വിടുക, ഋതുക്കൾക്കു വ്യത്യാസം വരിക, അപൂജ്യനെ ആളുകൾ പൂജിക്കുക, നക്ഷത്രങ്ങൾ വീഴുക എന്നിവയുടെ ഫലം മഹത്തായ ഭയമത്രെ. കേതുവുദിക്കുക, ഗ്രഹണം, സൂര്യചന്ദ്രന്മാർക്കു സുഷിരം, ഗ്രഹങ്ങൾക്കും നക്ഷത്രങ്ങൾക്കും പ്രകൃതിമാററം എന്നിവയും ഭയസൂചകങ്ങൾതന്നെ. സ്ത്രീകൾ കലഹിക്കുക, കുട്ടികൾ കുട്ടികളെ തല്ലുക, പതിവുകർമ്മങ്ങൾക്കു മുടക്കം പററുക, എറുമ്പുകളും മാംസഭോജികളും വലക്കോട്ടു പോവുക, നിറകുടം ചോരുക, ഹവിസ്സു നശിപ്പിക്കപ്പെടുക, മംഗളവാക്യങ്ങൾ എങ്ങും കേൾക്കാതാവുക, തുമ്മലും ചിരിയും ശബ്ദവും വർദ്ധിക്കുക, ദേവബ്രാഹ്മണസേവനം ഇല്ലാതാവുക, വാദ്യങ്ങൾക്ക് ഒച്ച കുറയുകയും വികൃതമാകുകയും ചെയ്യുക, ഗുരുജനത്തെയും മിത്രങ്ങളെയും ദ്വേഷിക്കുക, ശത്രുക്കളെ പൂജിക്കുക, ബ്രാഹ്മണരെയും സുഹൃത്തുക്കളെയും മാന്യരെയും അവമാനിക്കുക, ശാന്തിമംഗളഹോമങ്ങളിൽ ശ്രദ്ധ വിടുക ഇതെല്ലാം രാജമരണത്തിന്റെയോ രാജ്യനാശത്തിന്റെയോ പൂർവ്വരൂപമത്രെ.

രാജാവിന്നു നാശമടുത്താലത്തെ ലക്ഷണങ്ങൾ കേട്ടുകൊള്ളുക: ഒന്നാമതായി ബ്രാഹ്മണരെ ദ്വേഷിച്ചുതുടങ്ങും; ബ്രാഹ്മണരോടു പിണങ്ങും; ബ്രഹ്മസ്വം കൈക്കലാക്കും; ബ്രാഹ്മണരെ വധിപ്പാൻ നോക്കും,

കർത്തവ്യങ്ങളിൽ ശ്രദ്ധിക്കില്ല; അതിന്നപേക്ഷിച്ചാൽ ക്രുദ്ധിയ്ക്കുമെടക്കം! അവരെ നിന്ദിക്കുന്നതിലാവും രസം; പ്രശംസിച്ചാൽ രസിക്കില്ല. ഉര മൂലം മുമ്പില്ലാത്ത വികൃതി പ്രജകളിൽ പരത്തും.

ഈ ദോഷത്തിന്റെ ശാന്തിക്ക് ഇന്ദ്രനേയും ഇന്ദ്രാണിയേയും പൂജിക്കണം; ദേവന്മാർക്ക് ഭോജ്യങ്ങളും ബലികളും നൽകണം; നല്ല ബ്രാഹ്മണരെ പൂജിച്ച്, പശു-ഭൂമി-സ്വർണ്ണം വസ്ത്രം എന്നിവയെ ദാനം ചെയ്യണം; ഹോമവും കഴിക്കണം."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അത്ഭുതശാന്തിപ്രകരണം,
അത്രിഗർഗ്ഗസംവാദം, ഉല്പാതപരിഹാരം ഇരുനൂററിമുപ്പത്തെട്ടാമദ്ധ്യായം.

———— :o: ————

# ഇരുനൂററിമുപ്പത്തൊമ്പതാമദ്ധ്യായം

മനു:—'ദേവ, ഗ്രഹയജ്ഞം എങ്ങനെ ചെയ്യണം? ലക്ഷഹോമവും സർവ്വപാപഘ്നമായ കോടിഹോമവും എങ്ങനെ വേണമെന്നാണ് ശാന്തികർമ്മജ്ഞന്മാർ വിധിച്ചിട്ടുള്ളത്? ജനാർദ്ദന, അതൊക്കെ വിസ്തരിച്ചരുളിച്ചെയ്യാലും!'

മത്സ്യം:—'രാജാവേ, ഞാനും പ്രസംഗവശാൽ പറയാം. പ്രജകൾക്ക നന്മ തേടുന്ന ധാർമ്മികനായ രാജാവു ലക്ഷഹോമത്തോടുകൂടിയ ഗ്രഹയജ്ഞം പതിവായി ചെയ്യണം:

നദീസംഗമത്തിലോ ദേവാലയങ്ങളുടെ മുൻഭാഗത്തോ നിരപ്പത്ത നിലത്ത്, രാജാവു ജ്യോത്സ്യന്മാരോടും പുരോഹിതനോടും ഋത്വിക്കുകളോടുംകൂടി സ്ഥലം നോക്കി നിശ്ചയിക്കണം. അവിടെ ഒരു കുണ്ഡം ഒരു കോൽ വലുപ്പത്തിൽ കഴിക്കുക; ലക്ഷഹോമത്തിന്ന് ഇരട്ടിവലുപ്പത്തിൽ; കോടിഹോമത്തിന് നാലിരട്ടി വലുപ്പത്തിൽ. നാലുവശങ്ങളിൽ ഈരണ്ടു പേരായി എട്ടുപേർ വേണം, വേദപാരഗരായ ഋത്വിക്കുകൾ; അവർ ഫലമൂലകന്ദങ്ങളോ തയിരും പാലുമോ മാത്രമേ ഭക്ഷിക്കാവൂ. വേദിമേൽ പലതരം രത്നങ്ങൾ വെയ്ക്കണം; ചുററും മണൽകൊണ്ടു വളയ്ക്കുകയും വേണം.

പിന്നെ അഗ്നി ജ്വലിപ്പിച്ച്, ഗായത്രികൊണ്ടു പതിനായിരവും, * മാനസ്തോകംകൊണ്ട് ആറായിരവും, ഗ്രഹാദിമന്ത്രങ്ങൾകൊണ്ടു മുപ്പതിനായിരവും, വിഷ്ണുമന്ത്രങ്ങൾകൊണ്ടു നാലായിരവും, കൂശ്മാണ്ഡങ്ങൾകൊണ്ട് അയ്യായിരവും, കുസുമാദ്യങ്ങൾകൊണ്ടു പതിനാറായിരവും, ബാരങ്ങൾകൊണ്ടു പതിനായിരവും, ശ്രീമന്ത്രംകൊണ്ടു പതിനാലായിരവും, ഒടുവിൽ ഐന്ദ്രമന്ത്രങ്ങൾകൊണ്ട് അയ്യായിരവും ഹോമം നടത്തുക; ഇങ്ങനെ നൂറായിരം ഹോമം തികഞ്ഞാൽ, സ്വർണ്ണവും മംഗളദ്രവ്യങ്ങളുമിട്ട പതിനാറു കലശങ്ങൾകൊണ്ടു യജമാനനെ പുണ്യസ്നാനം ചെയ്യിക്കണം.

* ഒരു മന്ത്രം.

എന്നാൽ ഗ്രഹപീഡയാലുണ്ടായതിന്നൊക്കെ ശാന്തി വരും. ഋത്വിക്കുകൾക്ക് ആന തേർ കുതിര വാഹനങ്ങളും ഭൂമിയും വസ്ത്രയുഗങ്ങളും നൂറു പൈക്കളേയും ദക്ഷിണയായി, കഴിവുള്ളതനുസരിച്ച് പിശുക്ക പിടിക്കാതെ കൊടുക്കണം; ദക്ഷിണയാണിതിൽ പ്രധാനം. ഒരു മാസം കഴിഞ്ഞാൽ ലക്ഷഹോമാവസാനിപ്പിക്കാം.

മഹാരാജാവേ, ലക്ഷഹോമത്തിന്റെ ചടങ്ങ് പറഞ്ഞുവല്ലോ; ഇനി കോടിഹോമത്തിന്റേതു കേട്ടുകൊള്ളുക: ഗംഗ, യമുന, സരസ്വതി, നർമ്മദ, ദേവിക എന്നിവയുടെ തീരത്താണ് ഹോമം വേണ്ടത്; ഋത്വിക്കുകൾ പതിനാറുപേർ വേണം. അല്ലെങ്കിൽ എല്ലാ ഹോമത്തിനും ഒരു ബ്രാഹ്മണനു ധനം നൽകുക. പുരോഹിതനോടും ഋത്വിക്കുകളോടുംകൂടി സംവത്സരദീക്ഷ കൈക്കൊള്ളുക. കൊല്ലംതോറും ചൈത്രത്തിലോ കാർത്തികത്തിലോ പ്രാരംഭിക്കുകയുമാവാം. യജ്വാവു പാലും പഴവുമേ ഭക്ഷിക്കാവൂ. യവം മുതലായ നെല്ലുകളും, ഉഴുന്ന്, എള്ള്, കടുക്, പിലാശിൻചമത എന്നിവയാണ് ഹോമത്തിനു മുഖ്യം; ഒടുവിൽ വസുധാരയും വേണം. ഒന്നാമത്തെ മാസത്തിൽ ഋത്വിക്കുകൾക്കു പാൽച്ചോറു നൽകുക; രണ്ടാംമാസത്തിൽ ധർമ്മാർത്ഥകാമങ്ങളെ സാധിപ്പിക്കുന്ന എൾച്ചോറു നൽകുക; മൂന്നാംമാസത്തിൽ യവച്ചോറ്; നാലാംമാസത്തിൽ മോദകരമായ മോദകം(കൊഴുക്കട്ട); അഞ്ചാംമാസത്തിൽ തയിർച്ചോറ്; ആറാംമാസത്തിൽ മലർപ്പൊടിച്ചോറ്; ഏഴാംമാസത്തിൽ അപ്പം; എട്ടാംമാസത്തിൽ നെയ്യപ്പം; ഒമ്പതാംമാസത്തിൽ നാവരച്ചോറ്; പത്താംമാസത്തിൽ യവനാവരച്ചോറ്; പതിനൊന്നാംമാസത്തിൽ ഉഴുന്നുചോറ്; പന്ത്രണ്ടാംമാസത്തിൽ സർവാഭീഷ്ടസിദ്ധിക്കുതകുന്ന ഷഡ്രസാന്നവും, പലഹാരങ്ങളും. മാർത്താണ്ഡനാണ, മാസംതോറും ബ്രാഹ്മണർക്കു ദക്ഷിണയും കൊടുക്കണം. ശുചിയായി കോടിവസ്ത്രമുടുത്തു ഉച്ചവരെ ഹോമം നടത്തണം; യജ്വാവും ഋത്വിക്കുകളും സദാ ജാഗരൂകരായിരിക്കണം. സർവാഭീഷ്ടസിദ്ധിക്കായി ഇന്ദ്രാദിദേവകളെ പ്രീതിപ്പെടുത്താൻ പശുക്കളേയും വെട്ടണം; ദേവകൾക്കായി എല്ലാദാനങ്ങളും അഗ്നിഷ്ടോമവും കഴിക്കണം. നൂറുനൂറു ഹോമം കഴിഞ്ഞാൽ ഒരു പൂർണ്ണാഹുതി; ആയിരമായിരമായാൽ, നൂറായിരംവരെ ഇരട്ടി. പിന്നീട് ഋത്വിക്കുകൾ ദേവതമാർക്കു പുരോഡാശം നിവേദിക്കണം; അതു കഴിഞ്ഞാൽ യജ്വാവു വീണ്ടും ബ്രാഹ്മണരെ പൂജിച്ച്, ദേവകളെയെല്ലാം പ്രീതിപ്പെടുത്തണം. അതിന്നുശേഷം പിതൃക്കൾക്കു മുറയ്ക്കു ശാസ്ത്രാനുസാരേണ പിണ്ഡവും വെയ്ക്കണം.

ഹോമാവസാനത്തിൽ യജ്വാവു ബ്രാഹ്മണർക്ക് ദക്ഷിണ നൽകണം; തന്നെ സ്വർണ്ണംകൊണ്ടും പത്നിയെ വെള്ളികൊണ്ടും ഒരു തുലാസ്സിൽ ശരിക്കു തൂക്കിനോക്കിയിട്ട്, ആ സ്വർണ്ണവും വെള്ളിയും മുഴുവൻ, പിശുക്ക പിടിക്കാതെ ദാനംചെയ്യണം; നൂറായിരം പൊൻവെള്ളി നാണ്യങ്ങളും നൽകണം. അഥവാ, ഉള്ള മുതലൊക്കെ കൊടുക്കുക. എന്നാൽ രാജസൂയത്തിന്റെ ഫലം കിട്ടും. ഇതൊക്കെ കഴിച്ചിട്ടു ബ്രാഹ്മണരെ പിരിച്ചു

യ്യുക; 'പ്രീയതാം പുണ്ഡരീകാക്ഷഃ സർവ്വയജ്ഞേശ്വരോ ഹരിഃ' എന്നതാണ് ദാനമന്ത്രം. തന്തിരുവടി പ്രസാദിച്ചാൽ ലോകം മുഴുവൻ പ്രസാദിച്ചുകഴിഞ്ഞു!

ഇങ്ങനെയാണ്, ദേവമനുഷ്യോപദ്രവങ്ങൾക്കെല്ലാമുള്ള ശാന്തികർമ്മം. ഇതു ചെയ്ത സുകൃതികൾ ജനനമരണങ്ങളെപ്പററിയോ കൃതാകൃതങ്ങളെപ്പററിയോ വ്യസനിപ്പാനിടവരില്ല! എല്ലാ തീർത്ഥങ്ങളുമാടുക, എല്ലാ യജ്ഞങ്ങളും ചെയ്യുക എന്നിവയുടെ ഫലമെന്തോ, ആ ഫലം ഈ യജ്ഞത്താൽ കൈവരും.'

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, അത്ഭുതശാന്തിപ്രകരണം,
ഗ്രഹയജ്ഞവിധാനം, ഇരുനൂററിമുപ്പത്തൊമ്പതാമദ്ധ്യായം.

.0:

# ഇരുനൂററിനാല്പതാമദ്ധ്യായം

മനു:—'സർവ്വധർമ്മജ്ഞനും സർവ്വശാസ്ത്രവിശാരദനുമായുള്ളോവേ, ഇനി, രാജാക്കന്മാരുടെ യാത്രാകാലവിധി പറഞ്ഞുതരണമേ!'

മത്സ്യം:—'* പാർഷ്ണിഗ്രാഹനാലോ ബലിഷ്ഠനായ † ആക്രന്ദനാലോ ശത്രു ആക്രമിക്കപ്പെട്ടതായി അറിഞ്ഞാൽ രാജാവു യാത്ര (യുദ്ധയാത്ര)യ്ക്കൊരുങ്ങണം; 'പടയാളികളും ബലവും എനിക്കു ധാരാളമുണ്ട്; മൂലസ്ഥാനം രക്ഷിപ്പാൻ എനിക്കു ശേഷിയുണ്ട്' എന്ന വിശ്വാസം വന്നാൽ യാത്രയ്ക്കൊരുങ്ങാം. പാർഷ്ണിഗ്രാഹനെക്കാളധികം സൈന്യത്തെ മൂലസ്ഥാനത്തുറപ്പിച്ചിട്ടുവേണം പോകാൻ. ചൈത്രപൌർണ്ണമിയിലോ മാർഗ്ഗശീർഷപൌർണ്ണമിയിലോ യാത്ര പുറപ്പെടാം. ചൈത്രപൌർണ്ണമിയിൽ ഗ്രീഷ്മത്തിന്റെ മട്ടു കാണാം; ശരൽസമൃദ്ധി നശിച്ചുമിരിക്കും. മാർഗ്ഗശീർഷപൌർണ്ണമിയിലാകട്ടെ, നേരെ മറിച്ചും. നല്ല കാലം കിട്ടാൻ പ്രയാസമാണല്ലോ; അതിനാൽ, ശത്രുവിനു ദിവ്യാന്തരിക്ഷഭൌമങ്ങളായ ഉല്പാതങ്ങളാലോ ഷഡ്നക്ഷത്രഗ്രഹപീഡകളാലോ ആപത്തടുത്തിരിക്കുന്ന കാലത്തു യാത്ര പുറപ്പെടുക; എതിരെ കൊള്ളിമീൻ എങ്ങോട്ടു പായുന്നുവോ, ഭൂമികുലുക്കം ഏതു ദിക്കിലുണ്ടാകുന്നുവോ, കേതു എവിടെ ഉദിക്കുന്നുവോ, ഇടിത്തീ എവിടെ വീഴുന്നുവോ അവിടേയ്ക്കു പോവുക. സൈന്യങ്ങളുടെ ഞെരുവനും ദുർഭിക്ഷപീഡിതനും അന്തഃഛിദ്രം പിണഞ്ഞവനുമായ ശത്രുവിന്റെ നേരെ അരചൻ ഉടനടി പുറപ്പെടണം. ഈച്ച പേനുകൾ നിറഞ്ഞതും, ചളി മുഴുത്തതും, കലുഷവും ഈശ്വരവിശ്വാസമില്ലാത്തതും, മര്യാദയെ ലംഘിച്ചതും, അമംഗളം പറയുന്നതും, സ്വഭാവം മാറിയതും, കരുത്തററതും, നായകന്മാർ മത്സരിക്കുന്നതും, തമ്മിൽപ്പിണങ്ങിയതും, രാജാവു വ്യസനങ്ങളിലേപ്പെട്ടതുമായ സൈന്യം ഏതോ, അതിനെ ആക്രമിച്ചു ജയിച്ചു

* പിൻശത്രു. † പാർഷ്ണിഗ്രാഹന്റെ പിന്നിലുള്ള ശത്രു.

കൊള്ളണം; പടയാളികളുടെ ആയുധങ്ങളും അവയവങ്ങളും ഇളകാത്തതായും ദുസ്സ്വപ്നങ്ങളെ കാണാത്തതുമായ സൈന്യം ഏതോ, അതിനെ ആക്രമിച്ചുകൊള്ളണം.

ഉത്സാഹവും ബലവും ധാരാളം; കൂറിയന്ന പടയാളികൾ; രസിച്ചു പുളച്ച സൈന്യങ്ങൾ—ഇതൊക്കെയുള്ള രാജാവിന്നു ശത്രുക്കളുടെ നേരെ പുറപ്പെടാം. ഗാത്രചലനം ശുഭമായിരിക്കുക, ദുസ്സ്വപ്നങ്ങളില്ലാതിരിക്കുക, ശകുനം നന്നായിരിക്കുക—ഇങ്ങിനെയുള്ള സമയത്തുവേണം ശത്രുപുരിയിലേയ്ക്കു പുറപ്പെടുക; ആറു നക്ഷത്രങ്ങൾ നിർദ്ദോഷങ്ങളും ഗ്രഹങ്ങൾ അനുകൂലങ്ങളും പ്രശ്നസമയം ശുഭവുമായിരിക്കുമ്പോൾ വേണം വൈരികളുടെ നേരെ പുറപ്പെടുക. ഇങ്ങനെ ദൈവവും പൌരുഷവും ചേർന്ന രാജാവ് ദേശവും കാലവും നോക്കി യാത്ര പുറപ്പെടണം: കരയിൽ മുതല പാമ്പിന്നടിപ്പെടുന്നു; വെള്ളത്തിൽ പാമ്പു മുതലയ്ക്കും. രാത്രിയിൽ കാക്ക കൂമന്നടിപ്പെടുന്നു; പകൽ കൂമൻ കാക്കയ്ക്കും! അതിനാൽ ദേശവും കാലവും നോക്കിവേണം യാത്ര.

വർഷാകാലത്തു സൈന്യത്തിൽ ആന-കാലാളുകളും ഹേമന്തശിശിരങ്ങളിൽ തേർ-കുതിരകളും ഗ്രീഷ്മത്തിൽ കഴുത-ഒട്ടകങ്ങളും വസന്തശരത്തുകളിൽ ചതുരംഗങ്ങളുമേറിയിരിക്കണം. നിരപ്പില്ലാത്തതെങ്ങും മരങ്ങൾ ചുഴന്നതെങ്ങും സ്ഥിതിചെയ്യുന്ന ശത്രുവിനോടു നേരിടാൻ പോകുന്ന രാജാവിന്റെ സൈന്യം കാലാളുകളേറിയതും, ചളി കുറഞ്ഞതായതേയുള്ളുവെങ്കിൽ ആനകളേറിയതും, നിരപ്പായതേയുള്ളുവെങ്കിൽ കുതിര-തേരുകളേറിയതുമായിരിക്കണം. ശത്രുവിന്നു കൂടുതൽ ഏതുവോ അവയെ താനും കൂട്ടണം. ബന്ധനസ്ഥനായ ശത്രുവിനോടെതിരിടാൻ കഴുതകളും ഒട്ടകങ്ങളും ഏറെ വേണം. ബന്ധനസ്ഥനായ ശത്രുവിനെ വർഷാകാലത്തും, മഞ്ഞേറിയ ദിക്കിൽ മേവുന്നവനെ ഗ്രീഷ്മത്തിലും ആക്രമിക്കുക. പുല്ലും വിറകും ഏറെ വേണം ഹേമന്തകാലത്ത്. ശരദ്വസന്തകാലങ്ങളിൽ സാധാരണ സൈന്യം മതി.

അരചൻ അന്തണരോടും മന്ത്രിമാരോടുംകൂടി ആലോചിച്ചു ജ്യോത്സ്യന്മാരുടെ അഭിപ്രായമനുസരിച്ചു തന്റെ ദേശകാലങ്ങളെയും ദൈവാനുകൂല്യത്തെയും ത്രികാലങ്ങളെയും നോക്കിയറിഞ്ഞിട്ടുവേണം ശത്രുവിന്റെ നേരെ പോകാൻ.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജവിജയയാത്രാവിധാനം
ഇരുനൂററിനാല്പതാമദ്ധ്യായം.

—(൦)—

# ഇരുനൂററിനാല്പത്തിഒന്നാമദ്ധ്യായം

മനു:—'ശുഭങ്ങളും അശുഭങ്ങളുമായ നിമിത്തങ്ങൾ എനിക്കു പറഞ്ഞുതന്നാലും; സർവ്വധർമ്മജ്ഞന്മാരിൽ ശ്രേഷ്ഠനായുള്ളോവേ, സർവ്വജ്ഞനാണല്ലോ നിന്തിരുവടി.'

മത്സ്യം:—'ഇടത്തിന്റെ വലത്തുഭാഗം ഇളകുന്നതു നല്ല നിമിത്തമാണ്*; പുറം, ഹൃദയം എന്നിവയുടെ ഇടത്തുഭാഗം ഇളകുന്നതും നല്ലതുതന്നെ.'

മനു:—'ശുഭാശുഭങ്ങളെ സൂചിപ്പിക്കുന്ന അംഗസ്ഫുരണം (അവയവങ്ങളിളകുക) എനിക്കു തികച്ചും മനസ്സിലാകുന്നതിന് വിസ്തരിച്ചരുളിച്ചെയ്യുമാറാകണം!'

മത്സ്യം:—സ്ഫുരണം നിറുകയ്ക്കായാൽ ഭൂമി കിട്ടും; നെററിക്കായാൽ വസ്തുവകകൾ വർദ്ധിക്കും; പുരികം-നാസികകൾക്കായാൽ പ്രിയസമാഗമം സിദ്ധിക്കും; കണ്ണിനായാൽ ഭൃത്യലാഭം; വാൽക്കണ്ണിനായാൽ ധനലാഭം; കൺതടവിന്നായാൽ ഉൽക്കണ്ഠപ്പെടലത്രെ, അഭിജ്ഞന്മാർ കണ്ട ഫലം; നേത്രസന്ധിക്കായാൽ യുദ്ധത്തിൽ ജയിക്കുന്ന ജയം കിട്ടും; കടക്കണ്ണിനായാൽ സ്ത്രീസംഭോഗം; ചെവിക്കുട്ടത്തായാൽ പ്രിയം കേൾക്കും; മൂക്കിനായാൽ പ്രീതിയും സൌഖ്യവും; കീഴ്ച്ചുണ്ടിനായാൽ സന്താനലാഭം; കണ്ഠത്തിനായാൽ ഭോഗലാഭം; ചുമലിന്നായാൽ ഭോഗവൃദ്ധി; കൈയിന്നായാൽ സുഹൃൽസ്നേഹലാഭം; കൈപ്പടത്തിന്നായാൽ ധനം കിട്ടും; പുറത്തിന്നായാൽ ജയിക്കുന്ന തോല്വി വരും; മാറിടത്തിന്നായാൽ ജയം; വയറിന്നായാൽ പ്രീതിലാഭം; സ്തനത്തിന്നായാൽ സ്ത്രീ ഗർഭിണിയാകും; പൊക്കിളിന്നായാൽ സ്ഥാനഭ്രംശം; പൊക്കിൾക്കീഴിന്നായാൽ ധനലബ്ധി; കാൽമുട്ടിൻസന്ധിക്കായാൽ, കരുത്തേറിയ ശത്രുക്കളുമായി സന്ധിയുണ്ടാകും; കണങ്കാലിന്നായാൽ നാടിന്റെ ഒരു ഭാഗം നശിക്കും; കാലിന്നായാൽ മികച്ച സ്ഥാനം കിട്ടും; ഉള്ളങ്കാലിന്നായാൽ, ലാഭത്തോടുകൂടിയ വഴിയാത്രയുണ്ടായി വരും. മറു, ഉണ്ണി എന്നിവയുടെ ഫലവും സ്ഫുരണത്തിന്റേതുതന്നെ.

സ്ത്രീകൾക്കു * മറുവശം സ്ഫുരിച്ചാലത്രെ, ഫലസിദ്ധി. ഇടത്തുവശത്ത് അപ്രശസ്തമായ അംഗം സ്ഫുരിക്കുന്നതു വിശേഷിച്ചും ചീത്തയാണ്; അതുപോലെതന്നെ, വലത്തുവശത്തു പ്രശസ്തമായ അംഗം സ്ഫുരിക്കുന്നതു വിശേഷിച്ചും നല്ലതാകുന്നു. മറിച്ചായാൽ നല്ല ഫലത്തിനും ചീത്ത ഫലത്തിനും കുറവു കാണും. ദുർല്ലക്ഷണം കണ്ടാൽ ബ്രാഹ്മണർക്കു സ്വർണ്ണം നൽകി തൃപ്തി വരുത്തണം.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, യാത്രാനിമിത്തപ്രകരണം,
അംഗസ്ഫുരണനിരൂപണം ഇരുന്നൂററിനാല്പത്തൊന്നാമദ്ധ്യായം.

## ഇരുന്നൂററിനാല്പത്തിരണ്ടാമദ്ധ്യായം

മനു:—'സ്വാമിൻ, യാത്രാരംഭത്തിൽ പലതരം സ്വപ്നങ്ങൾ കാണപ്പെട്ടാൽ, അവയുടെ ഫലം എങ്ങനെയായിരിക്കും?'

മത്സ്യം:—'ഇനി, സ്വപ്നദർശനമാകുന്ന നിമിത്തം പറയാം: പൊക്കിളൊഴിഞ്ഞു മററവയവങ്ങളിൽ പുല്ലും മരവും മുളയ്ക്കുക, നിറുകയിൽ

* ഇടത്തുവശം എന്നർത്ഥം.

ഓട്ട പൊടിയ്ക്കുക, തല മൊട്ടയടിക്കുക, നഗ്നത, മുഷിഞ്ഞ വസ്ത്രമുടുക്കുക, എണ്ണ തേയ്ക്കുക, ചളി പുരളുക, ഉയൎന്ന സ്ഥലത്തുനിന്നു വീഴുക, ഊഞ്ഞാലിന്മേൽക്കേറുക, ചുട്ടുപഴുപ്പിച്ച ലോഹങ്ങൾ കിട്ടുക, കതിരുകളെ കൊയ്യുക, ചുകന്ന പൂവുള്ള മരത്തിന്മേലോ മണ്ഡലത്തിലോ 'പന്നി-കരടി-കഴുത-ഒട്ടകം എന്നിവയുടെ പുറത്തോ കേറുക, * പക്ഷികളെയും മത്സ്യങ്ങളെയും തിന്നുക, എണ്ണ കുടിയ്ക്കുക, എൾച്ചോറുണ്ണുക, ആടുക, പാടുക, ചിരിക്കുക, ചേൎക്കുക, 'വീണയൊഴിഞ്ഞുള്ള വാദ്യങ്ങൾ കൊട്ടുക, ഒഴുക്കിലിറങ്ങിയൊഴുകുക, സൂൎയ്യചന്ദ്രന്മാർ വീഴുക, ദിവ്യങ്ങളും ആന്തരീക്ഷങ്ങളും ഭൗമങ്ങളുമായ ഉല്പാതങ്ങളുണ്ടാവുക, ദേവന്മാരോ ബ്രാഹ്മണരോ രാജാവോ ഗുരുജനങ്ങളോ കോപിക്കുക, കന്യകമാരെ പുണരുക, പുരുഷന്മാരെസ്സംഗിക്കുക, അവയവങ്ങൾക്കു കുറവു വരിക, വിരേചനവമനങ്ങൾ ചെയ്യുക, തെക്കേദിക്കിലേക്കു പോവുക, മീനം പിടിക്കുക, പുഷ്പഫലങ്ങൾക്കു കുറവു വരിക, ഗൃഹങ്ങൾ വീഴുക, ഗൃഹം അടിച്ചുതളിയ്ക്കുക, പിശാച്-മാംസഭോജി-കുരങ്ങൻ-കരടി എന്നിവയോടോ മനുഷ്യരോടോ കൂടി കളിക്കുക, ശത്രു വന്നാക്രമിക്കുക, തന്മൂലം ആപത്തു പെടുക, കാവിമുണ്ടുടുക്കുക, സ്ത്രീകളുമായി ക്രീഡിക്കുക, സ്നേഹപാനം, അവഗാഹം (കഷായവെള്ളത്തിലിരിയ്ക്കൽ), ചുകന്ന പൂവും കുറിക്കൂട്ടും ധരിയ്ക്കുക—ഇവയൊക്കെ സ്വപ്നംകാണുന്നതു് ചീത്തയാണു്. ദുസ്സ്വപ്നങ്ങൾ പുറത്തു പറയുകയും, വീണ്ടുമുറങ്ങുകയും ചെയ്യുന്നതു നല്ലതാണു്; ¶ കൽക്കസ്നാനം, തിലഹോമം, ബ്രാഹ്മണപൂജ, വിഷ്ണുവിനെ സ്തുതിക്കുകയും പൂജിക്കുകയും ചെയ്യുക, ഗജേന്ദ്രമോക്ഷം ശ്രവിക്കുക എന്നിവ ദുസ്സ്വപ്നനാശകങ്ങളത്രെ.

രാത്രിയുടെ ഒന്നാം യാമത്തിൽ കണ്ട സ്വപ്നം ഒരു കൊല്ലംകൊണ്ടും, രണ്ടാംയാമത്തിൽ കണ്ടതു് ആറുമാസംകൊണ്ടും, മൂന്നാംയാമത്തിൽ കണ്ടതു് മൂന്നു മാസംകൊണ്ടും, നാലാം യാമത്തിൽ കണ്ടതു് ഒരുമാസംകൊണ്ടും ഫലപ്പെടുന്നു; അരുണോദയത്തിൽ കണ്ടതാകട്ടെ, പത്തുനാൾകൊണ്ടു ഫലം കാട്ടുന്നു. ഒരേരാത്രിയിൽ നല്ലതും തീയതും കണ്ടാൽ, ഒടുവിൽ കണ്ടതിന്നാണു് ഫലം; അതിനാൽ, നല്ല സ്വപ്നം കണ്ടതിന്നുശേഷം ഉറങ്ങുന്നതു നന്നല്ല.

പൎവ്വതം-പ്രാസാദം-ആന-കുതിര-കാള-വെളുത്ത പൂവുള്ള മരം-ആകാശം എന്നിവയെ ആരോഹണംചെയ്യുക, പൊക്കിളിൽ പുല്ലും മരവും മുളയ്ക്കുക, കൈ തലകൾ വളരെയുണ്ടാകുക, കായുള്ള മരങ്ങൾ ഉണ്ടാവുക, വെളുത്ത വസ്ത്രമാല്യങ്ങൾ ധരിക്കുക, സൂൎയ്യചന്ദ്രനക്ഷത്രങ്ങളെ പിടിക്കുക, തലോടുക, ഇന്ദ്രധ്വജത്തെ പുണരുക, നാട്ടുക, ഉഴിയാഴികളെ വിഴുങ്ങുക, ഖലരെ കൊല്ലുക, വാദത്തിലും ചൂതിലും പോരിലും ജയിക്കുക, പച്ചമത്സ്യമാംസങ്ങളും പായസവും ഭക്ഷിക്കുക, രക്തം കാണുക, രക്തത്തിൽ കുളിക്കുക, സുരയും ചോരയും മദ്യവും പാലും കുടിക്കുക, കുടൽമാലകൾ മേൽച്ചു

* വേവിച്ച മാംസം തിന്നുക എന്നു പക്ഷാന്തരം.

¶ അരച്ചു മേൽതേച്ചു കുളിക്കുക.

ററുക, സമ്പൂർണ്ണമായ ആകാശം ഭൂമിയിലാവുക, എരുമ-പശു-സിംഹി-പിടിയാന-പെൺകുതിരകളെ വായ്കൊണ്ടു കറക്കുക, ദേവദ്വിജന്മാർ പ്രസാദിക്കുക എന്നീ സ്വപ്നങ്ങൾ നല്ലവയാകുന്നു; പൈക്കൊമ്പിലാക്കിയതോ ചന്ദ്രനിൽനിന്നു പൊഴിഞ്ഞതോ ആയ വെള്ളം തലയിലാടിയതായി സ്വപ്നം കണ്ടവനു രാജ്യം കിട്ടും. രാജാഭിഷേകം, ശിരച്ഛേദനം, മരണം, തീയിൽ ദഹിക്കൽ, ഗൃഹവും മററും തീയിൽ വേവുക, രാജചിഹ്നങ്ങൾ കൈവരിക, വീണവായിക്കൽ, വെള്ളവും വിഷമപ്രദേശവും കടക്കുക, പിടിയാനയും പെൺകുതിരയും പശുവും ഗൃഹത്തിൽ പ്രസവിക്കുക, കുതിരപ്പുറത്തു കേറുക, കരയുക, ഉത്തമസ്ത്രീകളെ കിട്ടുക, പുണരുക, ചങ്ങലകൊണ്ടു ബന്ധനമേല്ക്കുക, മലം മേൽതേയ്ക്കുക, ജീവിച്ചിരിക്കുന്ന രാജാക്കന്മാരെയും സ്നേഹിതന്മാരെയും ദേവകളേയും പുണ്യജലങ്ങളേയും ദർശിക്കുക എന്നിവയും ശുഭങ്ങളാകുന്നു. ധാർമ്മികോത്തമ, ഈ വക ശുഭസ്വപ്നങ്ങൾ കണ്ടാൽ കാര്യം അനായാസേന സാധിക്കും, തീർച്ചയാണ്; രോഗിക്ക രോഗശാന്തിയും വരും.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, യാത്രാനിമിത്തപ്രകരണം,
ശുഭാശുഭസ്വപ്നകഥനം, ഇരുനൂററിനാല്പത്തിരണ്ടാമദ്ധ്യായം.

——oOo——

## ഇരുനൂററിനാല്പത്തിമൂന്നാമദ്ധ്യായം

മനു:— 'രാജാക്കന്മാരുടെ യാത്രയിൽ, എന്തെല്ലാം നേരിട്ടു കാണുന്നതും കേൾക്കുന്നതുമാണ് ശുഭം? എല്ലാം അരുളിച്ചെയ്താലും.'

മത്സ്യം:— 'വെളുത്ത ഔഷധങ്ങൾ, കറുത്ത ധാന്യം, പരുത്തി, പുല്ല്, ഉണക്കച്ചാണകം, വിറക്, കരിക്കട്ട, വെല്ലം, എണ്ണ എന്നിവ നേരിട്ടു കാണുന്നതു ചീത്തയാണ്; എണ്ണതേച്ചവനോ മലിനനോ മൊട്ടത്തലയനോ നഗ്നനോ തലമുടി അഴിച്ചിട്ടവനോ രോഗപീഡിതനോ കാവിമുണ്ടുടുത്തവനോ ഭ്രാന്തനോ ബുദ്ധിയില്ലാത്തവനോ ദീനനോ നപുംസകമോ ആയ മനുഷ്യൻ, ചണ്ഡാലൻ, ശ്വപചൻ, ഇരുകുകാവൽക്കാരൻ, കൊലയാളി, പാപി, ഗർഭമുള്ള സ്ത്രീ എന്നിവരെ കാണുന്നതും അശുഭമത്രെ; ഇരിമ്പ്, ചളി, തോൽ, തലമുടിക്കെട്ടൽ, സമത്തട്ടപ്പെട്ടവ, പിണ്ണാക്ക മുതലായവ, ഉമി, വെണ്ണീറ്, തലയോട്ട്, എല്ല്, ഉടഞ്ഞ പാത്രങ്ങൾ, ചുകന്ന പാത്രങ്ങൾ, കൊമ്പുകൊണ്ടുള്ള സാധനം എന്നിവകയും ശകുനത്തിനു നന്നല്ല.

പൊളിഞ്ഞതിന്റേയും പഴക്കമേറിയതിന്റേയും ഭയങ്കരമായിട്ടുള്ളതിന്റേയും ശബ്ദം പുറത്തുനിന്നു കേൾക്കുന്നതു് അശുഭമാകുന്നു. 'ചെല്ലൂ' എന്ന ശബ്ദം മുന്നിൽനിന്നു കേട്ടാൽ നന്ന്; പിന്നിൽ നിന്നായാൽ നന്നല്ല. 'പോവുക' എന്നതു പിന്നിൽ നിന്നായാൽ നല്ലതും മുന്നിൽ നിന്നായാൽ തീയതുമാകുന്നു. 'നീ എവിടെപ്പോകുന്നു?' 'നിൽക്കൂ' 'പോകേണ്ട' 'നീ അവിടെപ്പോയിട്ടെന്തുള്ളൂ?' ഇത്യാദ്യനിഷ്ടശബ്ദങ്ങൾ ആപത്തിനെസ്സൃഷ്ടിച്ചുണ്ടാക്കും.

മാംസഭോജികൾ കൊടിമരത്തിന്മേലും മററും കേറിയിരിക്കുക, വാഹനങ്ങൾ ഇടറുക, വസ്ത്രമുടക്കുക, പുറത്തേക്കു കടക്കുമ്പോൾ തല വാതിലിന്മേലോ മററോ മുട്ടുക, കൊടിമരവും കുടയും വസ്ത്രവും വീഴുക എന്നിവയും അശുഭങ്ങൾ തന്നെ. ഇന്നമാതിരി ദുശ്ശകുനം കണ്ടാൽ അമിതമായ അമംഗളങ്ങളെ ഇല്ലാതാക്കുന്ന മധുസൂദനന്റെ തിരുവടിയെ സ്തുതിച്ചു പൂജിക്കണം; രണ്ടാമതു കണ്ടാൽ, ഗൃഹത്തിലേക്കു മടങ്ങിപ്പോരണം.

അനന്തരം, ഇനി ശകുനത്തിന്റെ നല്ലവയേയും പറയാം: വെളുത്ത പൂവ്, നിറകുടം, നീർജന്തുക്കൾ, മത്സ്യങ്ങൾ, പക്ഷിമാംസങ്ങൾ, ഗോവ്, ആന, കുതിര, പശു, ആട്, കത്തുന്ന തീയ്, കുറക്, നനവുള്ള ചാണകം, സ്വർണ്ണം, വെള്ളി, ചെമ്പ് എല്ലാ രത്നങ്ങളും ഔഷധങ്ങളും, യവം, കടുക്, മനുഷ്യർ ചുമക്കുന്ന വാഹനം, ഭദ്രപീഠം, വാൾ, കുട, കൊടിക്കൂറ, മണ്ണ്, ആയുധം, എല്ലാ രാജചിഹ്നങ്ങളും, പാൽ തയിർ, നെയ്യ്, പലതരം കായ്കൾ, * സ്വസ്തികം, വർദ്ധമാനം, നന്ദ്യാവർത്തം കൌസ്തുഭം എന്നിവ ശ്രേഷ്ഠങ്ങളത്രേ; ഒററ ദൈവജ്ഞൻ, ദേവകൾ, സുഹൃത്തുക്കൾ, ബ്രാഹ്മണർ, തേവിടിച്ചി എന്നിവരും, കരയാത്ത സകലരും ശകുനത്തിന്ന പ്രശസ്തരാകുന്നു.

മധുരഗംഭീരമായ വാദ്യനിർഘോഷവും ഗാന്ധാര-ഷഡ്ജ-ഋഷഭങ്ങളാകുന്ന സ്വരങ്ങളും കേൾക്കുന്നതു ശുഭമാണ്.

കാററ് ചരൽ പാറിച്ചു പരുഷമായി നീളെ വീശുന്നതും മുഖത്തെ സ്പർശിക്കുന്നതും ആപൽസൂചകമത്രേ; അനുകൂലമായി മൃദുലമായി സ്നിഗ്ദ്ധമായി സുഖസ്പർശമായി വീശുന്നതു ശുഭം. പുറപ്പെടുമ്പോൾ, മാംസഭോജികളുടെ രൂക്ഷശബ്ദം കേൾക്കുന്നതു നന്ന്. പള്ളക്കെപ്പുറകെ മിന്നത്തിടത്തുന്ന മിന്നലണിമേഘങ്ങൾ ആനകളുടെ അലർച്ചയെപ്പോലെ ഇടിമുഴക്കുന്നതും മഴയില്ലാ കാട്ടുന്നതും നല്ലതാകുന്നു; എന്നാൽ വലിയ മഴയും പരിവേഷവും നന്നല്ല. ഗ്രഹങ്ങളുടെ —വിശേഷിച്ചും വ്യാഴത്തിന്റെ— അനുലോമത പ്രശസ്തമാകുന്നു. ആസ്തിക്യം, ശ്രദ്ധാലുത്വം, പൂജ്യപൂജനം എന്നിവയും മററു മനഃപ്രിയങ്ങളും ശുഭങ്ങളത്രേ: മനസ്സന്തുഷ്ടിതന്നെയാണ് മുഖ്യമായ ജയലക്ഷണം; എല്ലാ ലക്ഷണങ്ങൾക്കും പരമം മനസ്സന്തുഷ്ടിതന്നെ മതി! രാജാവേ, പുറപ്പെടാനുത്സാഹം, മനസ്സിന്റെ സന്തോഷം, ശുഭലാഭം വിജയാഭിനന്ദനം, മംഗല്യശ്രവണങ്ങൾ എന്നിവ ഒത്തൊന്നാം, വിജയകരങ്ങളാകുന്നു."

ശ്രീമൽസ്യമഹാപുരാണം, മനുമത്സ്യസംവാദം, യാത്രാനിമിത്തപ്രകരണം, ശകുനവ്യാഖ്യാനം ഇരുനൂററിനാല്പത്തിമൂന്നാമദ്ധ്യായം.

—— ൨൪൩ ——

* ഗൃഹവിശേഷങ്ങൾ - ട്ട വ്യാഖ്യാതാക്കൻ.

# ഇരുനൂററിനാല്പത്തിനാലാമദ്ധ്യായം

ഋഷിമാർ:—"സൂത, രാജധൎമ്മവും അത്ഭുതശാന്തിയും സ്വപ്നദൎശനവും മററും ഭവാൻ വിസ്തരിച്ചു പറഞ്ഞുവല്ലോ; ഇനി, വിഷ്ണുവിന്റെ മാഹാത്മ്യം വീണ്ടും വൎണ്ണിക്കുക. എങ്ങിനെയാണു ഭഗവാൻ വാമനനായിജ്ജനിച്ചു ബലിദാനവനെ ബന്ധിച്ചതു്? ക്രമേണ തിരുവുടൽ ത്രിഭുവനത്തിൽ വ്യാപിപ്പിച്ചതെങ്ങിനെ?"

സൂതൻ:—"ഇതു തന്നെ പണ്ടു തീൎത്ഥയാത്രയിൽ, കുരുക്ഷേത്രത്തിൽ വാമനക്ഷേത്രത്തിൽവെച്ചു ശൌനകമഹർഷിയോടു ചോദിക്കുകയുണ്ടായി: ദ്രൌപദിയെസ്സംബന്ധിച്ചു ചെയ്തുവെച്ചിരുന്ന കരാറു തെററിക്കേണ്ടിവന്നതിനാൽ തീൎത്ഥങ്ങളാടാൻ പോയ അൎജ്ജുനൻ ധൎമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽ, വാമനക്ഷേത്രത്തിലിരിക്കയായിരുന്നു; അദ്ദേഹം അവിടെവെച്ചു ശൌനകനെ കണ്ടപ്പോൾ ചോദിച്ചു:—'എന്തിനാണു വിഷ്ണു ഈ വാമനരൂപം ധരിച്ചതു്? ഭഗവാൻ പണ്ടു വരാഹരൂപം ധരിച്ചതെന്തിനായിരുന്നു? ഈ ക്ഷേത്രം വാമനനു പ്രിയമായിച്ചമഞ്ഞതെങ്ങിനെ?"

ശൌനകൻ:—'കുരുനന്ദന വാമനന്റേയും വരാഹമൂൎത്തിയുടേയും മാഹാത്മ്യം ഏറെ വിസ്തരിക്കാതെ ഞാൻ പറയാം:

പണ്ടു് ശക്രൻ തുടങ്ങപ്പെട്ട ദേവകൾ തോല്പിക്കപ്പെട്ടിരിക്കെ, അമ്മയായ അദിതി ദേവകൾക്കു വീണ്ടും അഭ്യുദയം വരുവാൻ, വിഷ്ണുപ്രസാദത്തിന്നായി ഒരായിരം സംവത്സരം മൌനം പൂണ്ടും കാററുണ്ടും അതിദുഷ്കരമായ തീവ്രതപസ്സനുഷ്ഠിച്ചു. പുത്രന്മാരെ അസുരന്മാർ ആട്ടിക്കളഞ്ഞതു കണ്ടിട്ടു്, 'എനിക്കു മക്കളുണ്ടായതു വെറുതേ' എന്നിങ്ങനെ ദേവിക്കു മനം മടുത്തുപോയി! ആ തത്ത്വവേദിനി സൎവ്വവ്യാപിയായിരിക്കുന്ന ഹൃഷീകേശന്റെ തിരുവടിയെ ഇഷ്ടവാക്കുകളാൽ സ്തുതിച്ചുപോന്നു:—

(കേക)

*സ്മരിച്ചാലഘം നീക്കും പത്മമാലിക്കു തൊഴാം!
പരമകല്യാണാദിവേധസ്സിനായിത്തൊഴാം!
..........................................................;
..........................................................!
ശാന്തനായ്, ശ്രീകാന്തനായ്, സ്വൎണ്ണതേജസ്സായ്, ചക്ര-
മേന്തിനകരവാളശംഖപാണിക്കായ് തൊഴാം!

* വാമനപുരാണം ഇരുപത്തെട്ടാമദ്ധ്യായം [illegible] നോക്കുക. 'പത്മനാഭ [illegible] എന്നാകണം; 'ശാൎങ്ഗി'ക്കു [illegible] ശംഖിയാണിതിൽ; 'യജ്ഞ [illegible]' എന്നതിന്റെ സ്ഥാനത്തു് 'യജ്ഞേശ്വര' എന്നാണിതിൽ.

യോഗിചിന്ത്യനായ് സ്വയം യോഗിയായാത്മജ്ഞാനാ-
ഭോഗിയായജ്ഞാനനാം ബ്രഹ്മരൂപികളെ തൊഴാം!
ഈ ലോകമാരിൽ നിൽപ്പൂ, ലോകമിതാരെക്കൊണ്ടോ,
..........................................................................................!

പരമൈശ്വര്യം കണ്ട ക്രൂരതമാരെക്കൊണ്ടി-
ല്ല,തെല്ലുമിലിരിയ്ക്കിലുമറിയപ്പെട്ടീലം,
നീരന്നം പുഴകളും ലോകവുമെല്ലാമാരിൽ,-
പ്പാരിതമായാകയും താങ്ങാമവനെ തൊഴാം, തൊഴാം!
..........................................................................................
..........................................................................................!

രക്ഷണവും വിരക്ഷണവും കർമ്മങ്ങളാക്കായ് ച്ചെയ്വൂ
മുക്തിയും വിണ്ണും നൽകാറുള്ളോരിന്ദ്രനെ തൊഴാം!
..........................................................................................
..........................................................................................!

ദേവദേവന്മാരെയറിഞ്ഞാൽ ഭവബന്ധം
ദേഹികൾക്കെല്ലാം നീങ്ങ,മുള്ളോരച്യുതനെ തൊഴാം!
..........................................................................................
..........................................................................................!
..........................................................................................
..........................................................................................!
..........................................................................................
..........................................................................................!

ആവിധിസ്തംഭം സർവ്വവ്യാപിയാമുപേന്ദ്രനെ-
ക്കൈവണങ്ങുന്നേൻ മായാജാലത്തെക്കടപ്പാനായ്!
പാരിനെയെല്ലാം ജലരൂപനായ് ബ് ഭരിക്കുന്ന
പാരിനീശനാം പ്രജാപതികൃഷ്ണനെ തൊഴാം!
പവിത്രമനഃകർമ്മവാക്യരായാരാധിപ്പാ-
ക്കവിദ്യയെല്ലാം പോക്കമുപേന്ദ്രനായിതെ തൊഴാം!
പാരിങ്കൽസ്സുഖദുഃഖമോഹഖേദാദികളാ-
ലാരെയും ഇളക്കിട്ടീടുമുപേന്ദ്രനായിതെ തൊഴാം!
മൂർത്തമാം ദൈത്യധ്വാന്തം, രാവിതട്ടക്കൻപോലെ
പേർത്തു തദ്ധ്യാൽ പോക്കമുപേന്ദ്രനായിതെ തൊഴാം!
കപിലാദ്യാകാരങ്ങൾ കൈക്കൊണ്ടിട്ടറിവേകി-
യവിദ്യാധ്വാന്തം പോക്കമുപേന്ദ്രനായിതെ തൊഴാം!
അംക്ഷ്വാത് ഷീഃ ളാൾ..........................................................
..........................................................................................!
..........................................................................................
..........................................................................................!

..................................................................................................

..................................................................................................!'

* ................:—'..............കൊൾക മഹാഭാഗേ! അഭീഷ്ടമായ വരം വേഗത്തിൽ വരിച്ചുകൊൾക. ഭവതിക്കു നന്മ വരും. എന്റെ ദർശനം ഒരിക്കലും വെറുതെയാകുന്നതല്ല.'

അദിതി:—'‡ ..........!..... ... കേശവ...........വ്യസനം; സപത്നി വഴിയായി ധനനാശം പററിപ്പോയതാണു് എനിക്കു മനോവേദനയുണ്ടാകുന്നതു്.'

ഭഗവാൻ:—'.............'

അദിതി:—'.........! സ്വാമിൻ,.........എനിക്കു ശക്തിയില്ല— ലോകം മുഴുവൻ ഭവാങ്കൽ സ്ഥിതിചെയ്യുന്നു; ഈശ്വരനായ ഭവാൻ തന്നെയാണല്ലോ ലോകം; അങ്ങനെയുള്ള ദുർദ്ധരനായ നിന്തിരുവടിയെ ഉദരത്തിൽ വഹിപ്പാൻ എനിക്കു ശക്തിയില്ല.'

ഭഗവാൻ:—'മഹാഭാഗേ, ശരിതന്നെ: ഈ ലോകം മുഴുവൻ എന്നിലാണു നില്ക്കുന്നതു്; എന്നെ വഹിപ്പാൻ ഇന്ദ്രനോടു കൂടിയ ദേവന്മാരും ശക്തരാകയില്ല. എന്നാൽ, ദേവാസുരമനുഷ്യരുൾപ്പെട്ട എല്ലാച്ചരാചരലോകങ്ങളേയും ഭവതിയേയും കശ്യപനേയും ഞാൻ വഹിച്ചുകൊള്ളാം. ഭവതിക്കു മംഗളം! ഭവതി സംഭ്രമിക്കേണ്ട. ഞാൻ ഗർഭത്തിലിരിക്കെ, ഭവതിക്കു തളർച്ചയോ ഖേദമോ ഉണ്ടാകയില്ല. ദാക്ഷായണി, ഭവതിയുടെ പേരിൽ മററാർക്കും കിട്ടാവതല്ലാത്ത പ്രസാദമുണ്ടെനിക്കു്. ഞാൻ ഗർഭത്തിലിരിക്കെ, ഭവതിയുടെ പുത്രന്മാരുടെ ശത്രുവിനു തേജോഹാനിയും വരും; ദേവി ദുഃഖിക്കരുതു്.'

ഇങ്ങനെ അരുളിച്ചെയ്തു ദേവൻ ചിരകന്നു മറഞ്ഞു. കുറെ നാൾക്കശേഷം അദിതി ഗർഭവും ധരിച്ചു...........

*

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, വാമനാവതാരപ്രകരണം,
അർജ്ജുനശൌനകസംവാദം, അദിതിഗർഭധാരണം
ഇരുനൂററിനാല്പത്തിനാലാമദ്ധ്യായം.

—— :0: ——

---

* വാമനപുരാണം ഇരുപത്തെട്ടാമദ്ധ്യായം നോക്കുക.

‡ വാമനപുരാണം പ്രന്ത...ഭാഗം 'വരം' എന്നുള്ളതു വരെ, എന്നു വായിക്കണം; 'ആശാപാശ്ച്ഛിന്നാകുക' എന്നുള്ളതിനു പകരം, [illegible] എന്നാണിതിൽ; 'ശ്രുകാമായ' എന്നുള്ളതിനു പകരം, [illegible] എന്നും 'പരമാത്മാവി'നു പകരം, പരമേഷ്ഠി എന്നുമാണിതിൽ.

അറിയാവതല്ലാത്തവൻ, മനസ്സൊന്നാ-
ലറിഞ്ഞിടേണ്ടവന,വൃതിയററവൻ,
ഹരി, സർവ്വത്തിനുമധിപനാദ്യനാ,-
ത്തിരുവടിയെ ഞാൻ സദാ വണങ്ങുന്നേൻ.
ഒരൊററത്തേററകൊണ്ടവനായത്തിയ
ധര വഹിക്കുന്ന ഗിരികളെയെല്ലാം,
സമസ്തമീലോകം ശയിപ്പതാരിലാ,-
സ്സമീഡ്യനാം വിഷ്ണുവിനെ വണങ്ങുന്നേൻ.

... ... ... ... ... ...,
... ... ... ... ... ...

ബലി:—'.......? എനിക്കു. . . പോരന്റെ: വിപ്രചിത്തി, ശിബി, ശങ്കു, അയശ്ശങ്കു, അയശ്ശിരസ്സ്, അശ്വശിരസ്സ്, ഭംഗകാരി, മഹാഹനു, പ്രതാപൻ, പ്രഘസൻ, സുംഭൻ, ജയിപ്പാൻകൂടാത്ത കക്ഷൻ മുതലായി. . . കീഴിലുണ്ടല്ലോ; ഇവരിൽ ഓരോരുത്തന്റെ പകുതി വീര്യം വിഷ്ണുവിന്നില്ലതാനും.'

പൌത്രന്റെ............പ്രഹ്ളാദൻ.............മാബലിയോടു ഛീ, ഛീ എന്നിങ്ങനെ പറഞ്ഞു:—'ദൈത്യന്മാരും.............? നീ ഇപ്പറഞ്ഞ..... സകലരും,............ഈ ഭൂമിയും, സമുദ്രങ്ങളും, ദ്വീപുകളും ഒരുത്താരുമിച്ചാൽക്കൂടി വിഷ്ണുവിനൊപ്പമാകയില്ല! അതിവന്ദ്യരിലും വന്ദ്യനായി സർവ്വവ്യാപിയായിരിക്കുന്ന യാതൊരു പരമാത്മാവിന്റെ ഒരൊററ അംശത്താലാണോ ജഗത്തു മുഴുവൻ, ആ തിരുവടിയെപ്പററി വ്യഥരകളെ......... ജല്പിക്കു?.........! സംസാരപാപങ്ങളെസ്സംഹരിക്കുന്ന വിഷ്ണുഭക്തി ഇരിക്കട്ടെ; എന്നെ മാത്രമെങ്കിലും നീ ഗണിക്കേണ്ടതായി! ..... ഇത്തുരുവിന്റെ... ..........ഭ്രഷ്ടനായിത്തീരും! എന്റെ സ്വാമിയാണ്, ജഗദീശനായ ജനാർദ്ദനൻ. നിനക്കു വേണമെങ്കിൽ എന്നെത്തള്ളാം; എന്റെ ഗുരു പ്രസാദിപ്പതല്ലട്ടെ! ഇത്രമാത്രംപോലും, ഇങ്ങനെ ത്രിജഗൽഗുരുവിനെ നിന്ദിച്ചു നീ ആലോചിച്ചില്ലല്ലോ; ........: എന്റെ തല ..............!.............!'

*.....................

ബലി:—'...........ഇവിടത്തെ കോപദൃഷ്ടിയാണ്, ശാപമല്ല, എന്നെ ചുട്ടെരിക്കുന്നതു്!'

* വാമനപുരാണം മുപ്പത്താറാമദ്ധ്യായം നോക്കുക. ൧൨-൧൩-ാം ശ്ലോകത്തിലുള്ള 'ഇവിടെയുള്ള മനോജ്ഞമെന്ന' എന്നു തുടങ്ങുന്ന വാക്യത്തെ, രാജ്യഭ്രംശവും ധനനാശവും വരുന്നതിലല്ല, ഇവിടുത്തോടു അവിനയം കാണിച്ചതിലാണു്, എനിക്കു വ്യസനം എന്നു തിരുത്തണം. ൧൪-ാം ശ്ലോകത്തിലുള്ള 'യുധ്യോധയന്തം' എന്നുള്ളതിനു പകരം, ജയവാദിനം എന്നാണിതിൽ; 'ഉഗ്രൻ കാതിൻ' എന്നുള്ളതിനു പകരം, ജഗദ്ഗുരുത്വം എന്നാണ്; 'ജയാദനേകരൂപിനേകനിയധ' എന്നുള്ളതിനു പകരം, ജയാദനേകരൂപിനേകവിധ എന്നുമാണ്. ൧൫-ാം ശ്ലോകത്തിലുള്ള 'ആവണേ ഫ്ലകം'ത്തിനു പകരം, അക്ഷസൂത്രമണിയിൽ; 'ബ്രാഹ്മണർ', എന്ന സംബോധിക്കു പകരം, ശാക്തേയ എന്നു വായിച്ചുകൊള്ളണം. ൧൭-ാം ശ്ലോകത്തിലുള്ള 'കൈവൃക്ഷിക്കളുത്തു' എന്നവസാനിക്കുന്ന വാക്യത്തിനു ശേഷമുള്ള വാക്യങ്ങളും ഇതിലില്ല.

പ്രഹ്ലാദൻ:—'..........വീര, ശാപമേററതിനാൽ നീ എന്നെ സ്മരിക്കമല്ലോ; സ്മരിച്ചാൽ, നിനക്ക ശ്രേയസ്സുണ്ടാകുമാറു ഞാൻ യത്നിക്കും.'

ഇത്രയും പറഞ്ഞു് ആ മഹാബുദ്ധിമാൻ വിരമിച്ചു.

ഭഗവാൻ ഗോവിന്ദൻ വാമനാകൃതിയായി ജനിച്ചു. ആ സർവ്വസുരേശ്വരനായ.......... വിമുക്തരായി..........., എല്ലാം പ്രാണികൾക്കും ധർമ്മത്തിൽ ബുദ്ധി ചെന്നു. നരേന്ദ്ര, അന്നു മുതൽക്ക ഭുവിലും ദ്യോവിലും സ്വർഗ്ഗത്തിലുമുള്ള സകലരും ഉപദ്രവരഹിതരായിച്ചമഞ്ഞു. അവതരിച്ച ഉടനെ......... ബ്രഹ്മാവു വിഷ്ണുവിനെ ദർശിച്ചു ജാതകർമ്മവും മററും കഴിച്ചു്, ഋഷിമാർ കേൾക്കെ, ആ ദേവദേവേശനെ സ്തുതിച്ചു:—

(ദ്രുതകാകളി)

ജയാദ്ധ്യേശ, ജയാജേയ! ജയ സർവ്വാത്മകാത്മക!<br>
ജയ ജന്മജരാപേത! ജയാനന്ത! ജയാച്യുത!<br>
ജയാജിത! ജയാശേഷ! ജയാവ്യക്തസ്ഥിതേ, ജയ!<br>
പരമാർത്ഥാർത്ഥസർവ്വജ്ഞ, ജ്ഞാനജ്ഞേയാത്മനിഃസൃത<br>
... ... ... ... ... ... !<br>
ജഗത്തിനു മുടിപ്പോനേ, പാലിക്കുന്നവനേ, ജയ!<br>
ജയ ശേഷ! ജയാശേഷ! ജയ സർവ്വഹൃദിസ്ഥിത!<br>
ജയാദിമദ്ധ്യാന്ത, ജയ! സർവ്വജ്ഞാനനിധേ, ജയ!<br>
മുമുക്ഷുകൾക്കനിർദ്ദേശ്യ, സദാ ഹൃഷ്ട, ജയേശ്വര!<br>
യോഗികൾക്ക മുക്തിഫലദ, ദമാദിഗുണഭൂഷണ,<br>
ജയാതിസൂക്ഷ്മ, ദുർജ്ഞേയ, ജയ സ്ഥൂലജഗന്മയ!<br>
സ്ഥൂലാതിസൂക്ഷ്മ, ജയ നീ! ജയാതീന്ദ്രിയ, സേന്ദ്രിയ!<br>
... ... ... ... !<br>
... ... ... ... !<br>
ജയിക്ക രിപുവിൻനെഞ്ചം പിളർത്ത നരസിംഹമേ!<br>
... ... ... ... !<br>
... ... ... ... !<br>
... ... ... ... !<br>
... ... ... ... !<br>
ലോകേശനാം നിങ്കലല്ലോ നില്പതീ ധർമ്മപദ്ധതി<br>
... ... ... ...<br>
... ... ... ...<br>
നിന്മായയാൽ മൂടിയതാമീജ്ജഗത്തിൽ ജഗല്പതേ,<br>
നിന്നെ ... ... ?<br>
... ... ... ...<br>
... ... ... ... !

... ... ... ...
... ... ... ...! ’
.............. .

ശ്രീമൽ സ്വമഹോപ്പുരാണം, മന്നമൽസ്യസംവാദം, വാമനാവതാരപ്രകരണം, അദിഷ്ടനശ്രവണകസംവാദം, വാമനാവതാരം ഇരുനൂററിനാല്പത്താറാമദ്ധ്യായം.

— 0 —

# ഇരുനൂററിനാൽപ്പത്തേഴാമദ്ധ്യായം

ശൌനകൻ:—* ..............

..........:—‘......... . തന്തിരവടിയുടെ സാന്നിദ്ധ്യത്താലാകുന്നു, അസുരക്കു ഭാഗമില്ലാത്തതാണും അസുരഭാഗങ്ങളെ അഗ്നികരം ഭുജിക്കാത്തതും.’

ബലി:—‘ഞാൻ ധന്യനും സുകൃതിയുമായി! ..........! ..........? ........; ആ ദേവൻ എന്റെ യജ്ഞത്തിൽ എഴുന്നള്ളുകയല്ലോ! ഹോതാവും ഭാഗപ്രദാതാവും അദ്ദേഹം, ഉൽഗാതാവു് അദ്ദേഹം ഗാനം ചെയ്യുന്നവനും, ആ യജ്ഞേശ്വരനായ വിഷ്ണുവിനെ ഞാനൊഴിഞ്ഞു മററാരെങ്കിലും സമീപിക്കുമോ? ആചാര്യ, സർവേശ്വരന്മാർക്കും ഈശ്വരനായ കൃഷ്ണൻ എന്റെ യാഗത്തിൽ വന്നെത്തിയാൽ, ഞാൻ എന്തുചെയ്യണമെന്നുപദേശിച്ചാലും.’

ശുക്രൻ:—‘......... . ഈ സത്യസ്ഥിതനായ ദേവൻ ............ തിന്നൊടുക്കുന്നവനമാകുന്നു; അവിടുന്നു സ്ഥിതിപാലനത്തിനു പുറപ്പെട്ടതാണ്. ഇതൊന്നും ഭവാൻ കരുതിയിരുന്നുകൊൾക സ്വല്പവസ്തുവിൽപ്പോലും......... . ........ .’

ബലി:—‘........ . ഞാൻ കൊടുത്തതു വിഷ്ണു..........കൈക്കൊള്ളുകയും ചെയ്യുമല്ലോ! ആഗതനായ ഈശ്വരനോടും ഞാൻ ഇല്ല, ഇല്ല എന്നു പറകയോ? തന്തിരവടിയെ ഞാൻ വഞ്ചിച്ചാൽ എന്റെ ജന്മം വെറുതെ തന്നെ! യജ്ഞേശ്വരനായ.........കൊടുക്കും. ഇല്ലെന്നു മററു ...... ....പറകയുണ്ടായിട്ടില്ല; പിന്നെ അച്യുതൻ വന്നാൽ, ഞാനൊട്ടുംഹി

* വാമനപുരാണം മുപ്പത്തഞ്ചാമദ്ധ്യായം നോക്കുക. ൨൮-ാം ഭാഗത്തു്, ‘എല്ലാ ദേവകളെയും’ എന്നു തുടങ്ങുന്ന വാക്യം, മനപാഠികളുടെയെല്ലാം ധരിക്കുന്നതു്, ആ ജഗൽകർത്താവിന്റെ ശരീരമായ ഭൂമിയാകുന്ന എന്നാക്കുക; ‘താൻതന്നെ’ എന്നതിന്നുശേഷം എന്റെ എന്നു ചേർക്കണം; ‘ദേവകാര്യത്തെ നടത്തുന്ന കൃതകൃത്യനായ ദേവനോടു്’ എന്നതിന്റെ സ്ഥാനത്തു് വെറുതെ എന്നേ ഇതിലുള്ളൂ. ൨൯-ാം ഭാഗത്തുള്ള ‘മഹാ ചെയ്യണം’ ന്നിന്നു പകരം തപസ്സുചെയ്യണമെന്നിതിൽ. ൨൯-ാം ഭാഗത്തുള്ള ‘സത്യ’ത്തിനു പകരം, മനസ്സു എന്നാണിതിൽ. ൩൧-ാം ഭാഗത്തുള്ള ‘വിസ്മൃകം’ എന്നതിന്നു ശേഷം, കഴുത്തിലെ എന്നു ചേർക്കണം.

ച്ചിട്ടില്ലാത്തത് എങ്ങിനെ പറയും! ധീമാന്മാൎക്ക്, ....... ശ്ലാഘ്യമാകുന്നു; ഉപദ്രവകരമല്ലാത്ത ദാനം യാതൊന്നോ, അതു ദേഹത്തിലെ അഴുക്കുപോലെയേയുള്ളു. എന്റെ രാജ്യത്ത് .... ഉദ്വേഗിയായിട്ടോ പൂൎവാലയം മറവുമിടാത്തവനായിട്ടോ ആരുമില്ല; എല്ലാവരും എല്ലാസ്സുഖവും ചേൎന്ന് .... വസിക്കുന്നു. പിന്നെ എന്തിനു സദാ സുഖം തരുന്നവയെന്നു പറയുന്നതെന്തോ? ഭദ്രപുംഗവ, എന്റെ ദാനബീജത്തെ ഫലിപ്പിക്കുന്ന ഒരു വിശിഷ്ട പാത്രമാണിതെന്ന്, ഞാൻ ഇവിടുത്തെ പ്രസാദത്താൽ അറിഞ്ഞുവല്ലോ; ഗുരോ, ഇങ്ങിനെ എന്റെ ദാനബീജം ജനാൎദ്ദനനാകുന്ന മഹാപാത്രത്തിൽ പതിക്കയാണെങ്കിൽ, എനിക്കു ലഭിക്കാത്തതായി എന്തുണ്ട്? തന്തിരുവടി എങ്കൽനിന്നു ദാനം വാങ്ങി ദേവകളെ പുലൎത്തുമെങ്കിൽ, ആ ദാനം എനിക്ക് ഉപഭോഗത്തെക്കാൾ പതിന്മടങ്ങു ശ്ലാഘനീയമാകുന്നു. തീൎച്ചയായും........... . അതല്ല, ....... ശ്ലാഘ്യമായിരിക്കും! ഇക്കാണുന്നതൊക്കെ ആർ തന്നെയാണോ, ആൎക്കലഭ്യമായി യാതൊന്നുമില്ലയോ, ആ വിഷ്ണു ഭയം തോന്നാതെ എന്നോടു യാചിപ്പാൻ വരികയില്ല. യാതൊരു സ്വയംഭൂവ് സങ്കല്പമാത്രത്താൽ ഇതിനെയെല്ലാം സൃഷ്ടിക്കുകയും സംഹരിക്കുകയും ചെയ്യുന്നുവോ, ആ ഹൃഷീകേശന് എന്നെക്കൊല്ലാൻ പണിപ്പെടണമോ! ഇതറിഞ്ഞിട്ട്, ലോകേശനായ ...... .'

മഹാബലി ഇപ്രകാരം പറയുന്നതിനിടയിൽ, ആ സൎവ്വദേവാത്മാവായി അചിന്ത്യനായി മായാവാമനനായിരിക്കുന്ന ജഗദീശൻ വന്നെത്തി. യാഗശാലയ്ക്കുള്ളിൽ പ്രവേശിച്ച ഭഗവാനെ കണ്ടിട്ട്, സദസ്യരായ അസുരന്മാർ അവിടുത്തെ തേജസ്സിനാൽ നിറംകെട്ടു ക്ഷോഭിച്ചുപോയി; ആ മഹാ യാഗത്തിൽ ഒരുങ്ങിക്കൂടിയിരുന്ന മുനിമാർ ജപിച്ചും തുടങ്ങി. ബലിയാകട്ടെ,......... .

......... . വണങ്ങിനിൽക്കുന്ന........പ്രശംസിച്ചു. തൽക്ഷണം, യജ്ഞശാലയിലുള്ള സകലരും സന്തോഷപൂൎവം, വാമനനെ നോക്കിച്ചു സാധുവാദം മുഴക്കി. രോമാഞ്ചം പൂണ്ട ...... ഉണൎത്തിച്ചു:— 'സ്വൎണ്ണങ്ങളും, രത്നങ്ങളും, ഗജങ്ങളും, അശ്വങ്ങളും, സ്ത്രീകളും, ...... ആഭരണങ്ങളും, സമൃദ്ധിയുള്ള ഗ്രാമങ്ങളും എന്നിവയെ—എന്തുവേണ്ട, എന്റെ ധനവും ഭൂമിയും മുഴുവൻ, അല്ലെങ്കിൽ ഇവയിലെന്തെങ്കിലും വേണമോ അങ്ങേക്ക്;—ഞാൻ തരുന്നു. മനഃപ്രീതി യാതൊന്നിനാലോ, അതു ചോദിച്ചുകൊള്ളുക.'

........ .

ബലി:—' ...... .

ശ്രീവാമനൻ:— "ദൈത്യരാജ, മൂന്നും പദം കിട്ടിയാൽ, ധൎമ്മനിരതനായ ഞാൻ കൃതാൎത്ഥനായി! .....

......... '....; സാദ്ധ്യന്മാർ കണങ്കാലുകളായി; യക്ഷർ നഖങ്ങളിലും അപ്സരസ്സുകൾ രേഖകളിലും ചേൎന്നു; നക്ഷത്രങ്ങളെല്ലാം .....

വസുക്കൾ . . . . . . സ്ഥിതിചെയ്തു; സൂക്തങ്ങളെല്ലാം തെളിഞ്ഞ ഉപ്പല്ലുകളായി; മഹാ സമുദ്രങ്ങൾ ധൈര്യവും കരുത്തേറിയ ഗന്ധർവ്വർ തിരുവയറുമായിത്തീർന്നു; ലക്ഷ്മി,.....വാണു. എല്ലാ ജ്യോതിസ്സുകളും ആ ദേവാധിദേവന്റെ മികച്ച തേജസ്സായിച്ചമഞ്ഞു. വേദങ്ങൾ സ്തനങ്ങളും കക്ഷിപാർശ്വങ്ങളുമായി; മഹായജ്ഞങ്ങൾ, ഇഷ്ടികൾ, യൂപങ്ങൾ, ബ്രാഹ്മണകർമ്മങ്ങൾ എന്നിവ ഉദരമായും ഭവിച്ചു.

ആ വിഷ്ണുവിന്റെ വിശ്വരൂപം കണ്ടിട്ട കരുത്തേറിയ ദൈത്യന്മാർ, പാററകൾ തീയിനോടെന്നപോലെ പാഞ്ഞെത്തി. ആ അസുരന്മാരെയെല്ലാം ചവുട്ടിയും...... ......:—'..... വൈവസ്വതമന്വന്തരം കഴിഞ്ഞു്,.....നീ ഇന്ദ്രനായി വാഴും. ഇപ്പോൾ ദൈത്യാധിപാ മുമ്പൻ, എഴുപത്തൊന്നിൽച്ചില്വാനം ചതുര്യുഗങ്ങളാകുന്ന കാലത്തേയ്ക്കു്, ഞാൻ ഇന്ദ്രനു കൊടുത്തിരിക്കുന്നു.........നീ സുതലമെന്ന മനോഹരമായ പാതാളത്തിൽ ചെന്നു്, എന്റെ ആജ്ഞ ശരിക്കു പാലിച്ചുംകൊണ്ടു വസിച്ചുകൊൾക. ദാനവേശ്വര, ദേവപ്പൂങ്കാവുകളുള്ളതും അനവധി മാളികകൾ നിറഞ്ഞതും താമരപ്പൂക്കൾ വിരിഞ്ഞ സരസ്സുകളുള്ളതും തെളിഞ്ഞ വൻപുഴകളൊഴുകുന്നതുമായ അവിടത്തിൽ നീ സുഗന്ധിധൂപമേററും മികച്ച വസ്ത്രാഭരണമാല്യങ്ങളണിഞ്ഞും ചന്ദനാദികൾ പൂശിയും പാട്ടുകൂത്തുകളാൽ രമിച്ചും പലതരം അന്നപാനഭോഗങ്ങൾ അനുഭവിക്കുക; എന്റെ ആജ്ഞയാൽ, നീ ഇത്രയും കാലം അദൃശ്യനായി വാണുകൊൾക. ദേവകൾക്കു...... നിനക്കു് ഈ മഹാഭോഗങ്ങൾ അനുഭവിക്കാം. എപ്പോൾ.........., അപ്പോൾ നിന്നെ വരുണപാശം തീർച്ചയായും ബന്ധിച്ചുകളയും! ദൈത്യസത്തമ, ഇതോർത്തിട്ടു നീ എന്റെ ആജ്ഞയെയും ഓർത്തു ദേവബ്രാഹ്മണർക്കനിഷ്ടം ചെയ്യാതിരുന്നുകൊൾക.'

പ്രഭവിഷ്ണുവായ വിഷ്ണുദേവൻ ഇപ്രകാരം അരുളിച്ചെയ്തപ്പോൾ, സന്തോഷം പൂണ്ട മാബലി നമസ്കരിച്ചുണർത്തിച്ചു:—'ഭഗവാനേ, തിരുവടിയുടെ ആജ്ഞയാൽ അവിടെപ്പാർക്കുമ്പോൾ എനിക്കു ഭോഗതിക്കുള്ളതെന്തായിരിക്കും?'

ഭഗവാൻ:—'..........കേടില്ലാത്ത.,........നിനക്കുപകരിക്കും.'

...............

ഇന്ദ്രൻ.........വാണു. ബലി മഹാഭോഗങ്ങൾ ഭുജിച്ചുംകൊണ്ടു പാതാളത്തിലും പാർത്തു.

ഇവിടെ വെച്ചാണു്, ദേവദേവൻ ദൈത്യപ്പുത്രന്മാരെ ബന്ധിച്ചതു്; ദേവകൾക്കു വേണ്ടി ഭഗവാൻ വീണ്ടും ഭൂമിയിൽ പാർപ്പുറപ്പിച്ചിരിക്കുന്നു—മഹാഭാഗ, ഭവാന്റെ ചാർച്ചക്കാരനായി ദ്വാരകയിൽ സ്ഥിതിചെയ്യുന്നു. അസുരരെ നശിപ്പിച്ചു ഭൂഭാരം തീർപ്പാൻ വേണ്ടി യദുകുലത്തിൽ അവതരിച്ചിരിക്കുന്ന ആ ബലഭദ്രാനുജൻ ഭവാനു ശത്രുസംഹാരത്തിനു ഇന്നിനു തേർതെളിച്ചുതരും. മഹാവീരനായ അർജ്ജുന, ഇതാ, ധീമാനായ

വാമനന്റെ അവതാരം മുഴുവൻ ശ്രവണേച്ഛുവായ ഭവാനോടു ഞാൻ പറഞ്ഞു.'

അർജ്ജുനൻ:—'ഞാൻ ചോദിച്ച വിഷ്ണുമാഹാത്മ്യം ഇവിടുന്നു എന്നെ കേൾപ്പിച്ചു. ഇതാ, ഞാനിനി ഗംഗാതീരത്തേയ്ക്കു പോകുന്നു; വിടതന്നാലും.'

ഇപ്രകാരം പറഞ്ഞു ഫൽഗുനൻ നടകൊണ്ടു; ശൌനകൻ നൈമിശത്തിലേയ്ക്കും തിരിച്ചു.

ഇങ്ങനെ വാമനനായിച്ചമഞ്ഞ ദേവദേവനായ വിഷ്ണുവിന്റെ ഈ മികച്ച മാഹാത്മ്യം ആർ ചൊല്ലുമോ, അവൻ എല്ലാപ്പാപങ്ങളിൽനിന്നും വിടുതി നേടും. ബ്രാഹ്മണശ്രേഷ്ഠരേ, ബലിപ്രഹ്ളാദസംവാദം,.... ഉണ്ടാകയില്ല; മനസ്സിൽ വ്യാമോഹം ഒരിക്കലും വരികയില്ല. ഈ കഥ കേട്ടാൽ രാജ്യഭ്രഷ്ടനു സ്വന്തം രാജ്യം കിട്ടും; വിരഹിക്കു പ്രിയാവാപ്തിയും സിദ്ധിക്കും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, വാമനാവതാരപ്രകരണം,
അർജ്ജുനശൌനകസംവാദം, വാമനവിജയം ഇരുനൂററിനാല്പത്താറാമദ്ധ്യായം.

———o———

## ഇരുനൂററിനാല്പത്തേഴാമദ്ധ്യായം

———

അർജ്ജുനൻ:—'ബ്രാഹ്മണ, പുരാണങ്ങളിൽ തേജസ്സിന്നളവില്ലാത്ത വിഷ്ണുവിന്റെ അവതാരങ്ങൾ കഥിക്കുന്ന ബ്രാഹ്മണരിൽനിന്നു വരാഹമെന്നൊന്നു ഞങ്ങൾ കേട്ടിട്ടുണ്ടു്; അതിന്റെ ചരിത്രവും വലുപ്പവും രൂപവും കർമ്മഗുണങ്ങളും മററും എനിക്കറിഞ്ഞുകൂടാ. ആ വരാഹത്തിന്റെ സ്വരൂപമെന്തു്? വടിവെന്തു്? ദേവത ആരാണു്? വലുപ്പമെത്ര? പ്രഭാവമെന്തു്? എന്താണതു പണ്ടു ചെയ്തതു്? ഈ വരാഹചരിതം വഴിപോലെ വിസ്തരിച്ചു്, എനിക്കും വിശേഷാൽ വന്നുകൂടിയിട്ടുള്ള ബ്രാഹ്മണർക്കുംവേണ്ടി ശരിക്കുവരെ ചൊല്ലിയാലും.'

ശൌനകൻ:—'അത്ഭുതകർമ്മാവായ വിഷ്ണുവിന്റെ മഹാവരാഹചരിതമാകുന്ന വേദതുല്യമായ പുരാണം ഭവാനോടു ഞാൻ പറയാം; രാജാവേ, ശത്രുമർദ്ദനനായ നാരായണൻ വരാഹരൂപം ധരിച്ചു്, ഉൽകൃഷ്ടങ്ങളായ തപസ്സുകളും വേദങ്ങളുമണിഞ്ഞു്, ഭൂമിയെ സമുദ്രത്തിൽനിന്നുയർത്തിയതിന്നപ്രകാരമാണെന്നു്, ഭവാൻ പ്രസന്നഹൃദയനായി കേട്ടുകൊൾക. എന്നാൽ, പലതരം ശ്രുതികളിലടങ്ങിയതും വേദതുല്യവുമായ ഈ പരമപുണ്യപുരാണം നാസ്തികനോടു ചൊല്ലിപ്പോകരുതു്. പുരാണവും വേദവും സാംഖ്യവും യോഗവും ഒട്ടൊഴിയാതെ ആർക്കറിയാമോ, അവൻ വേണം ഇതു മുഴുവനും യഥാവിധി വർണ്ണിപ്പാൻ!

വിശ്വേദേവർ, സാദ്ധ്യർ, രുദ്രർ, ആദിത്യർ, അശ്വികൾ, പ്രജാപതിമാർ, സപ്തമഹർഷിമാർ, മനസ്സാകല്പത്താലുണ്ടായ പൂർവികർഷിമാർ, വസുക്കൾ, മരുത്തുക്കൾ, ഗന്ധർവർ, യക്ഷർ, രാക്ഷസർ, അസുരർ, പിശാചർ, നാഗങ്ങൾ എന്നീ പലതരം ഭൂതങ്ങളും, ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രരും, മ്ലേച്ഛരും, നാൽക്കാലികളും, തിര്യഗ്ജാതികളും മററു ചരാചരജീവങ്ങളും മുഴുവൻ, ആയിരം യുഗം ചെന്ന ബ്രഹ്മാവിന്റെ പകൽ കഴിഞ്ഞു് എല്ലാം ഉൽപ്പാതങ്ങളുമുദിച്ചപ്പോൾ അവതിപ്പെടുകയായി. അപ്പോൾ വൃഷാകപി മൂന്നു ജ്വാലകൾ ചേർന്ന ഹിരണ്യരേതസ്സായി (അഗ്നിയായി) ജ്ജ്വലിന്ന്, ആ ജ്വാലകൾകൊണ്ടു ലോകങ്ങളെ ചുട്ടെരിച്ചുതുടങ്ങി. തന്തിരുവടിയുടെ പൊങ്ങിപ്പടർന്ന തേജഃപടലങ്ങളാൽ മഹിപ്പിക്കപ്പെടുകയാൽ സാംഗങ്ങളായ വേദങ്ങളും, ഉപനിഷത്തുകളും, ഇതിഹാസങ്ങളും, എല്ലാ വിദ്യകളും ക്രിയകളും ധർമ്മങ്ങളും, ഉടൽ കരിഞ്ഞു നിറംകെട്ട തേജസ്സററ മുഖങ്ങളുമായി, സൃഷ്ടികർത്താവായ നാന്മുഖനെ മുൻനിർത്തി, മുപ്പത്തുമുക്കോടി ദേവഗണങ്ങളോടൊന്നിച്ചു്, ഹംസനും മഹത്തായ അക്ഷരവും മഹാത്മാവുമായ ശ്രീനാരായണസ്വാമിയിങ്കൽ ഉൾപ്പുക്കി; അവ വീണ്ടും സൃഷ്ടിക്കപ്പെടുന്നു, നശിപ്പിക്കപ്പെടുന്നു. സൂര്യൻ പതിവായി ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നതെപ്രകാരമോ, അപ്രകാരമത്രേ, ആയിരം യുഗത്തിനൊടുവിൽ കല്പവും കല്പാന്തവും. സർവജീവാധാരമായ ആ ഭഗവാൻ ജഗൽഗുരു ദേവാസുരമനുഷ്യരുൾപ്പെട്ട ലോകങ്ങളെയെല്ലാം സംഹരിച്ചു്, ഏകനായി പള്ളികൊള്ളുന്നു; പ്രളയാവസാനങ്ങളിൽ വീണ്ടും വീണ്ടും ആ സനാതനനായ ദേവൻ സർവഭൂതങ്ങളെയും സൃഷ്ടിക്കുകയും ചെയ്യുന്നു. തന്തിരുവടിയുടെയാണ് ഈ ജഗത്തു മുഴുവനും.

സൂര്യരശ്മിയില്ല, ചന്ദ്രനില്ല, ഗ്രഹങ്ങളില്ല, തീയില്ല, പുകയില്ല, കാററില്ല, യജ്ഞവഷട്കാരങ്ങളില്ല, പക്ഷികൾ പറക്കലില്ല, ഒരു പ്രാണിയുമില്ല, അതിരില്ല, യാതൊരു കാമവുമില്ല, യാതൊരനക്കവുമില്ല, ഇണക്കമില്ല, പിണക്കമില്ല, ഇങ്ങനെ ലോകം സ്വാഭാവികത വിട്ടു നീളെ ഇരുളിൽ മുഴുകി അദൃശ്യവും ഘോരവുമായിത്തീർന്നപ്പോൾ, പരമേഷ്ഠിയായ ഹൃഷീകേശൻ പള്ളികൊൾവാനൊരുമ്പെട്ടു: മഞ്ഞപ്പട്ടുടുത്തു കൺതുടുത്ത കാർമേഘവർണ്ണൻ അസംഖ്യം തീജ്വാലകൾ പടർന്ന ജടാഭാരം വഹിച്ചിരുന്നു; രക്തചന്ദനം പൂശിയ ശ്രീവത്സാങ്കിതമായ മാർത്തടത്താൽ ആ മഹാബാഹു, മിന്നൽപ്പിണർ ചേർന്ന മേഘമെന്നപോലെ ശോഭിച്ചു; ആയിരം വെൺതാമരപ്പൂക്കൾകൊണ്ടുള്ള മാലയണിഞ്ഞ തിരുമേനിയെ പ്രിയതമയായ ലക്ഷ്മി സ്വയം കെട്ടിപ്പുണർന്നരുളി. ഇങ്ങനെ, സർവജഗന്മംഗളപ്രദനായ ആ പുരുഷോത്തമൻ പ്രശാന്താത്മാവായി, ഏതോ ഒരു മഹായോഗം പൂണ്ടു്, കിടന്നു പള്ളിയുറങ്ങി.

ആയിരം യുഗം കഴിഞ്ഞപ്പോൾ വിധിയപ്പെരുമാൾ സ്വയം പള്ളിയുണർന്നു. എന്നിട്ടു് ആ ജഗൽകർത്താവു വീണ്ടും ജഗത്തുകളെ സൃഷ്ടി

പ്പാൻ—പരമേഷ്ഠിയായി സ്ഥിതിചെയ്തു ദേവമനുഷ്യാദികളെ ജനിപ്പിപ്പാൻ—സങ്കല്പംകൊണ്ടു; സത്തുക്കൾക്കാരാധ്യനായ ആ സമിതിഞ്ജയന്റെ സങ്കല്പത്താൽ സർവലോകങ്ങളും ഉണ്ടായി വരികയും ചെയ്തു.

കർത്താവും വികർത്താവും സംഹർത്താവും ആ പ്രജാപതി തന്നെ. നാരായണനാണ് പരമസത്യം; നാരായണനാണ്, പരംപദം; നാരായണനാണ്, പരമയജ്ഞം; നാരായണനാണ്, പരമഗതി! സ്വയംഭൂവും സ്രഷ്ടാവും ഭുവനേശനും അത്തിരുവടിതന്നെ; സകലവും അത്തിരുവടിതന്നെ; യജ്ഞവും പ്രജാപതിയും അത്തിരുവടിതന്നെ! ത്രിദശർക്ക് വിജ്ഞേയം യാതൊന്നോ, അതു അത്തിരുവടിയത്രെ; ഭഗവാന്റെ വിജ്ഞേയമാകട്ടെ, ദേവകൾക്കും അറിഞ്ഞുകൂടാ. പ്രജാപതിമാരും ഋഷിമാരും അമരന്മാരുമൊക്കെ തിരഞ്ഞു നോക്കിയിട്ടും അത്തിരുവടിയുടെ അററം കണ്ടെത്തുന്നില്ലെന്നാണ് ശ്രുതി! അത്തിരുവടിയുടെ പരമരൂപം ദേവകൾ കാണുന്നില്ല; അവതാരത്തിലെ രൂപം യാതൊന്നോ, അതിനെ പൂജിച്ചുപോരുന്നു. അത്തിരുവടിതന്നെ കാണിച്ചാൽ അതു ദേവകൾ കാണുന്നു; അവിടുന്നു കാണിക്കാഞ്ഞാൽ, അതിനെ തിരഞ്ഞുപിടിപ്പാൻ ആരാളാവും! ഗ്രാമ്യങ്ങളായ സർവഭൂതങ്ങൾക്കും അഗ്നിവായുക്കൾക്കും ഗതിയായി, തേജസ്സിനും തപസ്സിനും അമൃതിനും ഇരിപ്പിടമായി, ചതുരാശ്രമധർമ്മനായകനായി, ചാതുർഹോത്രഫലഭോജിയായി, ചതുസ്സമുദ്രപര്യന്തനായി, ചതുർയ്യുഗനിവർത്തകനായിരിക്കുന്ന ആ മഹായോഗി ജഗത്തിനെസ്സംഹരിച്ചു തങ്കലടക്കി, ഒരായിരത്താണ്ടു വഹിക്കപ്പെട്ട അണ്ഡത്തെ പുറത്തെയ്തുവിട്ടു. അങ്ങിനെ, പ്രജാപതിയായ അത്തിരുവടി ദേവസുരയക്ഷഗുഹ്യകനാഗാപ്സരസ്സുകളും പക്ഷികളും വൃക്ഷങ്ങളും ഓഷധികളും പർവതങ്ങളും നിറഞ്ഞ ഈ ലോകത്തെ കൂടിക്കലരാത്തവണ്ണം തന്നെക്കൊണ്ടുതന്നെ സൃഷ്ടിച്ചരുളി.

ശ്രീമൽസ്യമഹാപുരാണേ മനുമൽസ്യസംവാദം, വരാഹാവതാരപ്രകരണം, അന്ത്യസൂതശൗനകസംവാദം, ജഗൽസൃഷ്ടികഥനം ഇരുനൂററിനാല്പത്തേഴാമദ്ധ്യായം.

——(൦)——

## ഇരുനൂററിനാൽപത്തെട്ടാമദ്ധ്യായം

———

ശൗനകൻ:—ഒന്നാമതായി, ഈ ദിവ്യവും ഹിരണ്മയവുമായ ജഗദണ്ഡം ഉണ്ടായിവന്നു; ഇതു പ്രജാപതിയുടെ മൂർത്തിയാണെന്നാണ്, വേദത്തിൽനിന്നു കേട്ടിട്ടുള്ളത്. അതിനെ ഒരായിരത്താണ്ടിനുശേഷം ജഗൽസൃഷ്ടിക്കുവേണ്ടി ഭഗവാൻ മേൽപ്പൊളിയായും കീഴ്പൊളിയായും പിളർത്തി; വീണ്ടും എട്ടായിപ്പിളർത്തു, അവയിൽ ലോകങ്ങളെ ശരിക്കു പകുത്തുംവെച്ചു. വിരാഡ്യോഗംകൊണ്ട്, അണ്ഡത്തിന്റെ സുഷിരം മുകളിൽ ആകാശവും

ച്ചുവട്ടിൽ പാതാളവുമാക്കപ്പെട്ടു; ജഗൽസൃഷ്ടിക്കായി തന്തിരുവടിയാൽ ഒന്നാമതായി രചിക്കപ്പെട്ട ആ അണ്ഡത്തിലെ നീരാകട്ടെ പൊന്മലയായും ചമഞ്ഞു. ആയിരമായിരം പർവ്വതങ്ങൾകൊണ്ടു മന്നിടം നിമ്നോന്നതമായിത്തീൎന്നു; ആ ബഹുയോജനവിസ്തീൎണ്ണങ്ങളായ പർവ്വതനിരകളുടെ കനത്താൽ അമൎത്തപ്പെട്ടു നോവിയന്ന ഭൂമിദേവി, നാരായണന്റെ ബലിഷ്ഠമായ ഹിരണ്മയദിവ്യതേജസ്സിനെ വഹിപ്പാൻ അശക്തയായിട്ടു കീഴ്പോട്ടാണ്ടുപോയി. ഭഗവത്തേജസ്സിനാൽ അമൎത്തപ്പെട്ട ഭൂമി കീഴ്പോട്ടാഴുന്നതു കണ്ടിട്ടു മധുസൂദനൻ അവൾക്കു ഹിതം ചെയ്‌വാൻ—അവളെ പ്രത്യുദ്ധരിപ്പാൻ—നിശ്ചയിച്ചു:—'എന്റെ തേജസ്സേററിട്ട്, ഇതാ, പാവമായ ഭൂമി, ചേററിൽ കെല്പുകെട്ട പശുവിനെപ്പോലെ പാതാളത്തിലേയ്ക്കാഴുന്നു!'

ഭൂമി:—

(കാകളി)

'വിക്രമമേറും ത്രിവിക്രമനമ്പർകോ-
നഗ്ര്യവരാഹമാമങ്ങയ്ക്കു കൈതൊഴാം!
ചക്രശാർങ്ഗാസിഗദാധരനെ തൊഴാം!
ഉൾക്കൊള്ളുക കനിവുത്തമദേവനേ!
നിന്മെയ്യിലുണ്ടായ് ജഗത്തിതു പത്മമായ്;
ബ്രഹ്മാവു ശാശ്വതൻ ഭൂതത്തിനൊക്കെ നീ
നിൻപ്രസാദേന വിൺ വാഴ്വൂ പുരന്ദരൻ;
നിഷ്പ്രകോപൻ ജിതനായ് ബലിമബലി.
ധാതാ വിധാതാവു സംഹാരകാരി നീ;
മാധവ, സർവ്വവും നില്പതു നിങ്കലാം.
വായു, യമൻ, മനു, വഹ്നി, വരുണനും,
തോയദം, വൎണ്ണാശ്രമാദിധർമ്മങ്ങളും,
അംഭോനിധികൾ, മരങ്ങൾ, പുഴകളു-
മംഭസ്സു, യജ്ഞവും, യജ്ഞക്രിയകളും,
വിദ്യയും വേദ്യവും ധർമ്മകാമങ്ങളും
സത്യം, ക്ഷമാഹ്രീയശഃശ്രീധൃതികളും
വേദവേദാംഗപുരാണഗണങ്ങളും
സാംഖ്യയോഗങ്ങളും ബന്ധമോക്ഷങ്ങളും—
ഭാവി ഭവച്ചരസ്ഥാവരമൊക്കെയും—
ദേവ, നിൻപ്രാഭവാൽ നില്പൂ ജഗദ്ഗുരോ!
പാതാളമാം തടം, വിണ്ണാം മേൽത്തട്ടി,
ധാത്രീലോകമുകൾച്ചെമ്പാം, ഹിമവേട്ടകൾ,
നാനാവിമാനവിടപങ്ങൾ, നന്മഴ-
ത്തേനൊഴുക്കമ്പർവപുട്ടിത്തളിരുകൾ,
ചാരുചിത്രസൌരഭ,മാഴിപ്പുര, സുരോ-
ദാരഫലങ്ങളും, ജീവപക്ഷികളും

മേളിച്ചു നിശ്ശേഷസത്വമനോജ്ഞമായ്-
ച്ചേലുററ ഭൂലോകമാമരമാണു നീ!
അഷ്ടവസുപർവ്വതകാനനദ്രു-
പട്ടണഗോപുരശാഖിതൃണത്തുണ്ണുകൾ,
നാഗരക്ഷോസുരമത്സ്യനക്രങ്ങളും
ശ്രീ-കാന്തി-ധീ-ഹ്രീമതികളായ്ച്ചേർച്ചയും
കാലങ്ങളാം തീരാം മഹാപ്രളയങ്ങളാം
വേലിയേററങ്ങൾ, വിരിഞ്ചനാമാഴവും,
സിദ്ധരും സാധ്യരുമാകുമലകളു-
മൊത്തു, ഗരുഡനാം കാററടിക്കുന്നതായ്,
സർവ്വഭൂതാഢ്യമായനല്ലംഘ്യമാം
മുപ്പുലകപ്പെരുന്നീർക്കടൽ കൃഷ്ണ, നീ!
കാലനായ് നിന്നിട്ടു വീണ്ടും തെളിനീരി-
നാലെ കുളിർപ്പിപ്പു നാരായണൻ ഭവാൻ.
നീ തീർത്തു മുപ്പാരുകൾ; നീതാൻ മുടിച്ചിടും;
നിങ്കലേ ചേരുന്നു യോഗികളേവരും.
ഓരോ യുഗത്തിലും കല്പാന്തവഹ്നി നീ;-
യോരോയുഗത്തിലും കാലമേഘം ഭവാൻ;
പാരിന്റെ ഭാരം മുടിച്ചുകളയുവോ-
ന്നോരോയുഗത്തിലും തമ്പുരാനേ, ഭവാൻ.
ശ്വേതവർണ്ണൻ കൃതമാകും യുഗത്തിൽ നീ;
ത്രേതായുഗത്തിൽ നീ ചമ്പകപ്പൂനിറൻ;
രക്തതുല്യപ്രഭൻ ദ്വാപരത്തിങ്കൽ നീ;
മുക്തിദ, കൃഷ്ണൻ കലിയുഗത്തിങ്കൽ നീ;
വൈവർണ്യവാൻ യുഗസന്ധിയിൽ വേദജ്ഞ;
വൈവർണ്യമേല്പിപ്പു ധർമ്മത്തിനൊക്കെ നീ.
ശോഭിച്ചിടുന്നു, ചൂടേകുന്നു, വീശുന്നു,
ശോഭന, വേലചെയ്യുന്നു, പോഷിപ്പു നീ,
കോപിച്ചിടുന്നു, ക്ഷമിച്ചുകൊള്ളുന്നു നീ,
നീർപൊഴിക്കുന്നു, വിളങ്ങിച്ചിടുന്നു നീ;
പോകുന്നു നീ താനനങ്ങാതിരിക്കുന്നു,
ചേർക്കുന്നു ശാന്തി,യുണർന്നുഴലുന്നു നീ.
കാലനായെല്ലാം മുടിപ്പൂ യുഗാന്ത്യയേ;
കാർവർണ്ണ, താനൊരാളാം ബാക്കിയായ് വാഴ്വു നീ!

സർവ്വഭൂതങ്ങളും സംവർത്തകാഗ്നിയാൽ
സന്ദഗ്ധരായി മുടിഞ്ഞുപോകുംവിധൌ
ശേഷിച്ചിടുന്നു ഭവാനതുകൊണ്ടാണു
ശേഷനെന്നായിട്ടു കീർത്തിപ്പതങ്ങയെ.

നിന്നെ നിരാധികയില്ലാരു,മാകയാൽ
മുന്നേ പ്രസിദ്ധനാണിതലേനന്ന നീ.
നീതാൻ ധരിപ്പൂ, മുടിപ്പൂ ജഗത്തിനെ;-
ബ്ഭ്രതധരൻ നീ, ഭുവനഭർത്താവു നീ.
ഭരതാണ നിൻ ബലതേജോദ്ധത,മതേ
ഭ്രതാധിനാഥ,ചുമക്കുന്നതുള്ളു ഞാൻ;
നീ ധരിക്കാത്തതൊന്നീ ഞാൻ ചുമപ്പീല;
ഭ്രതമെന്തുണ്ടിഹ നിന്നാലധൃതമായ്?
നീ താൻ യുഗേ യുഗേ വൻഭാരം പോക്കുന്ന
നാഥ, നാരായണ, വിശ്വഹിതത്തിനായ്.
നിന്നുടെ തേജസ്സു താങ്ങാതെ കീഴ്നിലം-
തന്നിലേയ്ക്കാഴുന്ന ദേവാധിനാഥ, ഞാൻ,
എന്നെ രക്ഷിക്കമാറാകണ;-മങ്ങയ-
ത്തന്നെ ശരണമണഞ്ഞവളാണ ഞാൻ.
ദുഷ്ടരാം ദാനവന്മാരസുരക്കളു-
മിട്ടു നട്ടംതിരിക്കമ്പൊഴുതൊക്കെയും
നിർല്ലജ്ജനാകിയ നിന്തിരുമേനിയെ-
യല്ലോ ശരണീകരിച്ചുപോരുന്നു ഞാൻ.
എപ്പോഴൊക്കെ ഞാൻ കുകർമ്മിയാമങ്ങരെയ-
ച്ചിൽപ്പു രക്ഷ, ഞാൻ ശരണമണഞ്ഞിട്ടും,
അപ്പോഴൊക്കെയുമേ നിൽക്കു മമ മോ;-
മിപ്പടി നേരുത കണ്ടിരിക്കുന്നു ഞാൻ!
ഇന്നുമട്ടുന്നവൻ നീയെന്ന സ്ത്രവാ-
നിന്ദ്രാദിവാനവന്മാരമരർക്കതാ;
നിന്നുടെ തത്വം നിനക്കേ ഗ്രഹിക്കാവൂ;
പിന്നെയെന്തപ്പരമെന്തു ചൊല്ലേണ്ടു ഞാൻ!'

ഇതിൽ പ്രസാദിച്ച്, ശംഖചക്രപാണിയായ വിഷ്ണുഭഗവാൻ ഭൂമിയുടെ അഭിമതം കല്പിച്ചു നിറവേറി. അവിടുന്നരുളിച്ചെയ്തു:—'മഹാദേവി, മാധവി(ഭൂമി)യുടെ ഈ ഉത്തമസ്തോത്രം സാദരം മനുഷ്യൻ ധരിക്കുമോ, അവനു തോല്വി വരികയില്ല; അവൻ പരിശുദ്ധങ്ങളായ വൈഷ്ണവലോകങ്ങളെ പ്രാപിക്കുകയും ചെയ്യും. അത്ഭുതസർവ്വസ്വമായ ഈ മാധവീയസ്തോത്രരത്നം പ്രീതിയോടെ ചൊല്ലുന്ന മനുഷ്യൻ വേദം പഠിച്ച മുനിയായിത്തീരും! മഹേ, പൃഥിവി, ഭയപ്പെടേണ്ട; സമാധാനം പൂണ്ടു കൊൾക. ഇതാ, ഞാൻ നിന്നെ വേണ്ടുന്ന സ്ഥാനത്താക്കിക്കൊള്ളാം.'

പിന്നെ ആ മഹാത്മാവ് ഒരു ദിവ്യമായ രൂപം തിരുമനസ്സിൽ നിരൂപിച്ചു:—'ഞാൻ ഏതു രൂപം ധരിച്ചാണ്, ഈ ഭൂമിയെ ഉദ്ധരിക്കേണ്ടത്?' ജലക്രീഡയിൽ അഭിലാഷം തോന്നുകയാൽ അവിടുന്ന് ഒരു വരാഹത്തിന്റെ വടിവെടുത്തു.

ഇരുവിധമധോഗതിയടഞ്ഞ പൃഥിവിയെ,
ശ്രീവരാഹത്തിൻരൂപം ധരിച്ചു ദേവേശ്വരൻ
പൊക്കിനാൻ ബലാലാറാമത്തോടായലചിതക്ഷ്യ-
വിക്രമനസമാനപെരുഷൻ വൃഷാകപി."

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, വരാഹാവതാരപ്രകരണം,
അസ്ത്രനാമശതനാമസംവാദം, പൃഥിവ്യുദ്ധരണം
ഇരുനൂറ്റിനാല്പത്തെട്ടാമദ്ധ്യായം.

---:0:---

# ഇരുനൂറ്റിനാല്പത്തൊമ്പതാമദ്ധ്യായം

ഋഷിമാർ:—"സൂത, ശ്രീനാരായണന്റെ മാഹാത്മ്യം മുഴുവൻ കേട്ടിട്ട് ഞങ്ങൾക്കു മതിവരുന്നില്ല; അതിനാൽ വീണ്ടും പറകതന്നെ. എന്തൊരു തപസ്സാലും കർമ്മത്താലും, ആരുടെ പ്രസാദത്താലും തേജസ്സാലുമാണ് ദേവന്മാർ പണ്ട് അമരത്വം നേടിയത്?"

സൂതൻ:—"നാരായണൻതിരുവടിയും ശൂലപാണിയായ മഹാദേവനമത്രെ, സകലർക്കും അമരത്വത്തിന്നു സഹായീഭവിച്ചത്.

പണ്ടു ദേവാസുരയുദ്ധത്തിൽ വളരെ വളരെ ദൈത്യതലവന്മാർ വധിക്കപ്പെട്ടു; എന്നാൽ അവരെ ശുക്രൻ സഞ്ജീവിനീവിദ്യാപ്രയോഗത്താൽ പുനർജ്ജീവിപ്പിച്ച്, ഉറങ്ങിയവരെ എന്നപോലെ എഴുന്നേല്പിച്ചുപോന്നു. അദ്ദേഹത്തിന്ന്, മഹാത്മാവായ ശങ്കരൻതിരുവടി പ്രസാദിച്ച്, മൃതസഞ്ജീവിനി എന്ന തേജസ്സേറിയ വിദ്യ കല്പിച്ചുകൊടുത്തു; മഹേശ്വരൻ ഉപദേശിച്ച മാഹേശ്വരീവിദ്യ ശുക്രനുള്ളതുകൊണ്ട്, അസുരന്മാരെല്ലാം യുദ്ധം തുടരുകയും, അവരെ ധീമാനായ ഭാർഗ്ഗവൻ അമരരാക്കിത്തീർക്കുകയും ചെയ്തു. ബ്രഹ്മേന്ദ്രവിഷ്ണ്വാദിദേവന്മാർക്കും രാക്ഷസർക്കും നാഗർക്കും ഋഷിമാർക്കും—ലോകത്തിൽ ആർക്കും—അറിഞ്ഞുകൂടാത്ത ആ വിദ്യ ശിവങ്കൽനിന്നു കിട്ടിയതിനാൽ ശുക്രൻ അത്യന്തം മുദിതനായിച്ചമഞ്ഞു. പിന്നീട് വമ്പിച്ച ദേവാസുരയുദ്ധം ഘോരമായി നടന്നു. അതിൽ ദേവകളാൽ ഹനിക്കപ്പെട്ട ദൈതേയരെ അഭിജ്ഞനായ ശുക്രൻ വിദ്യാബലംകൊണ്ടു സലീലം ജീവിപ്പിച്ചുംപോന്നു. ഇതിന്ന് ഉദാരധീമായ ബൃഹസ്പതി ശക്തനായിരുന്നില്ല; അതിനാൽ ദേവകൾ നൂറുനൂറായിരംവീതം കൊല്ലപ്പെട്ടുകയായി. അവരെല്ലാം മുഖം വാടി കെല്പുകെട്ടവരായിത്തീർന്നു.

ആ മുഖം വാടിയ ദേവശ്രേഷ്ഠന്മാരോട്, മേരുപൃഷ്ഠത്തിൽവെച്ച്, കമലോത്ഭവനായ ഭഗവാൻ ലോകേശൻ അരുളിച്ചെയ്തു:—'ദേവന്മാരേ, ഞാൻ പറയുന്നതു കേൾപ്പിൻ; അതിൻവണ്ണം ചെയ്യുകയും വേണം. നി

ങ്ങൾ അസുരന്മാരുമായി സഖ്യം നടത്തുവിൻ. എന്നിട്ട് അമൃതു കിട്ടാൻ ശ്രമം തുടങ്ങുവിൻ: വരുണനെ തുണയാക്കി പാൽസ്സമുദ്രം കടയാം; ചക്രപാണിയെ ഉണർത്തുവിൻ. മന്ദരത്തെ കടകോലും ശേഷനെ ചുററുകയറുമാക്കാം. കുറച്ചുകാലം അസുരേന്ദ്രനായ ബലിയെ സ്വാമിയാക്കി വാഴിപ്പിൻ. പാതാളത്തിൽ കൂർമ്മമായി വാഴുന്ന സനാതനനായ വിഷ്ണുവിനോടപേക്ഷിപ്പിൻ; മഥനം നടത്താൻ മന്ദരാദ്രിയോടും അപേക്ഷിപ്പിൻ.'

ഈ അരുളപ്പാടു കേട്ട് ദേവന്മാർ അസുരാലയത്തിൽ ചെന്നുരചെയ്തു:—'മാബലേ, ഇനി പിണക്കം വേണ്ടാ; ഞങ്ങൾ ഭവാനു കീഴടങ്ങിയിരിക്കുന്നു. അമൃതു കിട്ടാൻ ഉദ്യമിക്കുക; ശേഷനെ കയറാക്കാം. ഭവാൻറെ പ്രസാദത്താൽ, പാലാഴി കടഞ്ഞ് അമൃതു കിട്ടിയാൽ, നാമൊക്കെ തീർച്ചയായും അമരരായിത്തീരുമല്ലോ.' ഇത് അസുരേന്ദ്രനെ സന്തുഷ്ടനാക്കി. 'ദേവന്മാരേ, നിങ്ങൾ പറഞ്ഞതിൻവണ്ണം ഞാൻ ചെയ്യാം. ഞാൻ തന്നെ മതി, പാൽസ്സമുദ്രം കടയാൻ! നിങ്ങൾക്കു മരണമില്ലാതാകുവാൻ, ദിവ്യമായ അമൃതു ഞാൻ കൊണ്ടുവരാം. വൈരികളായാലും വളരെ ദൂരത്തുനിന്നു ശരണം പ്രാപിച്ചു കീഴ്‌വണങ്ങിയാൽ അവരെ യാവനൊരുത്തൻ ആദരവോടെ മാനിക്കയില്ലയോ, അവനു് ഇങ്ങും അങ്ങും നാശംതന്നെ. നിങ്ങളെല്ലാവരേയും ഞാൻ സ്നേഹപൂർവ്വം രക്ഷിച്ചുകൊള്ളാം.' എന്നിങ്ങനെ കഥിച്ചു് ആ ദൈത്യപ്രമുഖന്മാർ ദേവന്മാരോടൊന്നിച്ചു പോന്നു്, മന്ദരാദ്രിയോടു സഹായം അപേക്ഷിച്ചു:—'ഭവാൻ ഞങ്ങൾക്കു പാലാഴി കടയാൻ കടകോലാകണം; ദേവാസുരന്മാർക്കെല്ലാം ഒരു വലിയ കാര്യമാണിതു്.' മന്ദരം അതു സമ്മതിച്ചു:—'എനിക്കു നിന്നു വട്ടംചുററാൻ ഒരു താങ്ങു വേണം; എന്നാൽ ഞാൻ സമുദ്രം കടഞ്ഞുകൊള്ളാം. എൻറെ മേൽ ചുററാൻ ത്രാണിയുള്ളവനെ കയറാക്കിക്കൊള്ളുവിൻ.'

അപ്പോൾ, ഭൂമിയെത്താങ്ങി നിൽക്കുന്ന വിഷ്ണുവിൻറെ നാലിലൊരംശമായ കൂർമ്മവും ശേഷനാകുന്ന കരുത്തേറിയ ദേവന്മാർ പുറത്തു വന്നു്, ഗർവ്വോടെ ഉരിയാടി.

കൂർമ്മം:—'മൂന്നു ലോകങ്ങളേയും പുറംകൊണ്ടുകൂടി താങ്ങി തളർച്ച പററാത്തവനാണു് ഞാൻ; പിന്നെയാണോ, ഒരു തുളസിയോളം മാത്രമുള്ള ഈ തുച്ഛമായ മന്ദരത്തെ!'

ശേഷൻ:—'ബ്രഹ്മാണ്ഡത്തിന്മേൽ ചുററിയാലും ബ്രഹ്മാണ്ഡത്തെത്തന്നെ കടഞ്ഞാലും എൻറെ ശരീരത്തിനു വാട്ടം വരികയില്ല; പിന്നെയാണോ, മന്ദരത്തിന്മേൽ ചുററിയാൽ!'

ഉടൻതന്നെ അനന്തൻ ആ പർവ്വതത്തെ കളിയായി പറിച്ചെടുത്തു പാൽക്കടലിലിട്ടു; കൂർമ്മം ചുവട്ടിലും നിന്നു. താങ്ങില്ലാത്തതിനാൽ മന്ദരപർവ്വതത്തെ വട്ടംചുററിപ്പാൻ ദേവാസുരന്മാർക്ക് കഴിഞ്ഞില്ല; അതിനാൽ അവർ ബലിയോടൊന്നിച്ച്, ദേവദേവേശനായ ശ്രീനാരായണൻ വാണരുളുന്നേടത്തേയ്ക്കു നടകൊണ്ടു.

മുതലായ ദാനവന്മാർ മുഖഭാഗത്തു നിലകൊണ്ടു. ബലി ശേഷന്റെ ആയിരം പടമുള്ള തല ഇടത്തുകൈകൊണ്ടും, ഉടൽ വലത്തു കൈകൊണ്ടും പിടിച്ച് ആഞ്ഞുവലിക്കുകയായി. വിഷ്ണുഭഗവാനും ഇരു കൈകൾകൊണ്ടു മഞ്ജുകന്ദരമായ മന്ദരമാകുന്ന കടകോൽ പിടിച്ചുതള്ളി.

പിന്നീടു ദേവാസുരന്മാരെല്ലാവരുംകൂടി ജയശബ്ദം മുഴക്കിക്കൊണ്ട്, ഒരു ദിവ്യശതാബ്ദം മുഴുവൻ പാലാഴി കടഞ്ഞു. അതിൽ അവരൊക്കെ ക്ഷീണിച്ചുപോയി. അപ്പോൾ ദേവേന്ദ്രൻ മേഘമായിച്ചമഞ്ഞ് അളന്നിടാനാവാത്ത നീർത്തുള്ളികൾ പൊഴിച്ചു; വായുവും കുളിർമയിൽ വീശി. ബുദ്ധിമുട്ടുള്ള ക്ഷീണിച്ച ദേവന്മാരെ ബ്രഹ്മാവ്, 'കടയുവിൻ, സമുദ്രം കടയുവിൻ; തീർച്ചയായും ഉത്സാഹികൾക്ക് എന്നെന്നും അറുതിയില്ലാത്ത ശ്രീയുണ്ടായിവരും' എന്നിങ്ങിനെ, വീണ്ടും വീണ്ടും പ്രോത്സാഹിപ്പിച്ചു. അവർ പിന്നെയും കടൽ കടഞ്ഞുതുടങ്ങി. പതിനായിരം യോജന പൊക്കമുള്ള പർവ്വതത്തെ വട്ടംചുററിക്കുമ്പോൾ അനേകലക്ഷം ആനകളും പന്നികളും എട്ടടിമാന്തുകളും മററു ദുഷ്ടജന്തുക്കളും പൂകായ്മരങ്ങളും നീരധിയിൽ നിപതിച്ചു; കായ്കളുടെ വീഴ്ചയാലും പൂക്കളുടെയും ഓഷധികളുടെയും രസത്താലും സമുദ്രത്തിലെപ്പാലൊക്കെ തയിരായിച്ചമഞ്ഞു. പിന്നെ ആയിരമായിരമായി അകന്ന ജീവജാലങ്ങളുടെ മേദസ്സു കടൽവെള്ളത്തിൽ ചേർന്നതിനാൽ വാരുണി ഉണ്ടായി വന്നു. അതിന്റെ ഗന്ധം ദേവാസുരന്മാരെ ആഹ്ളാദിപ്പിച്ചു; അതു നുകർന്നതിനാൽ അവർക്കെല്ലാം കരുത്തും കൈവന്നു. അനന്തരം അസുരന്മാർ നാലുവശത്തും കയറായ നാഗേന്ദ്രനെ ഏററവും ഊക്കിൽ ആഞ്ഞു വലിച്ചു; കടകോലായ മന്ദരം ഇളകാതായിപ്പോയി. മന്ദരത്തെ ഇരുകൈകൾകൊണ്ടു ബന്ധിച്ച മാധവൻ മുൻവശത്തേയ്ക്കു ചെന്നു. *.........

അപ്പോൾ, ആയിരം മേഘങ്ങളുടെ ഇരമ്പം കടലിൽനിന്നു പുറപ്പെട്ടു. വാലിൻഭാഗത്തു ദേവരാജാവും ആദിത്യന്മാരും രുദ്രരും വസുക്കളും ഋഷ്യകാദികളും ഉത്സാഹം സഹിതം നിന്നു; മുന്നിൽ മുഖഭാഗത്താകട്ടെ, വിപ്രചിത്തി-നമുചി-വൃത്രൻ-ശംബരൻ-ദ്വിമൂർദ്ധാവ്-വജ്രദംഷ്ട്രൻ-രാഹു-ബലി എന്നിവരും മററു പലരും നിലകൊണ്ടു. ബലിഷ്ഠരും തേജസ്വികളുമായ അവർ ഉശിരുപിടിച്ചു കടയുമ്പോൾ ചമ്പിച്ച ഇടിവെട്ടലിനൊത്ത ഇരമ്പം സമുദ്രത്തിൽ മുഴങ്ങി; പലതരം മേഘങ്ങൾ മന്ദരമാമലയാൽ നൂറുമായിരവും വീതം തെറിപ്പിക്കപ്പെട്ട് എങ്ങോ പറന്നുപോയി! പാതാളത്തിലെ പലതരം ജലജന്തുക്കളും പർവ്വതത്താൽ അരയ്ക്കപ്പെട്ടു. പർവ്വതത്തിന്റെ വട്ടംചുററലിൽ തമ്മിൽത്തമ്മിലുരുമ്മിയ മാമരങ്ങൾ പക്ഷികളോടുകൂടി ഗിരിമുകളിൽ നിന്നുതിർന്നുവീണു; അവയുടെ ഉരസലിൽനിന്നുണ്ടാകുന്ന തീയിന്റെ ജ്വാലകൾ, മിന്നൽപ്പിണരുകൾ നീലമേഘത്തിനെ എന്നപോലെ, മന്ദരപർവ്വതത്തെയാകെ കൂടക്കൂടെ മിന്നിത്തിളങ്ങിച്ചു; ആ തീയും

* അസാംഗത്യം കാണുകയാൽ ഒരു ശ്ലോകം വിട്ടു.

പുറത്തേയ്ക്കു പുറപ്പെട്ട സിംഹങ്ങളേയും ഗജങ്ങളേയും ചുട്ടെരിച്ചു; അവിടവിടെ പലതരം ജന്തുക്കളെ നിശ്ശേഷം ചുട്ടെരിക്കുന്ന ആ തീയിനെ ദേവേന്ദ്രൻ മേഘജലംകൊണ്ടു കെടുത്തിപ്പോന്നു. പലതരം രസങ്ങൾ—മരങ്ങളുടെ പശകളും വളരെ വളരെ ഔഷധികളുടെ രസങ്ങളും—സമുദ്രജലത്തിൽ ഒഴുകിച്ചേർന്നു. ആ വീര്യമേറിയ രസങ്ങൾകൊണ്ടുതന്നെ ദേവന്മാർ തങ്കവർണ്ണം പൂണ്ട് അമരരായിച്ചമഞ്ഞു! രസങ്ങൾ കലരുകയാൽ ആ സമുദ്രത്തിലെ ജലമായ പാലിൽനിന്നു നെയ്യുണ്ടായി വന്നു.

പിന്നീട് ദേവന്മാർ സമീപസ്ഥിതനായ ബ്രഹ്മാവിനോടു പറഞ്ഞു:—'ഭഗവൻ, ഞങ്ങൾ വല്ലാതെ ക്ഷീണിച്ചുപോയി; അമൃതുണ്ടാകുന്നുമില്ല! നാരായണനൊഴിഞ്ഞു് എല്ലാദേവന്മാരും ദൈത്യന്മാരും ക്ഷീണിച്ചുപോയിരിക്കുന്നു; വളരെക്കാലമായല്ലോ, ഈ സമുദ്രമഥനം തുടങ്ങിയിട്ട്.' ഉടനെ ബ്രഹ്മാവു വിഷ്ണുവിനോടപേക്ഷിച്ചു:—'ദേവ, ഇവർക്കു ബലമുണ്ടാക്കുക; ഭവാനേ ശരണമായിട്ടുള്ളു.'

വിഷ്ണു:—'ഈ ജോലിയിലേർപ്പെട്ടിട്ടുള്ള സകലർക്കും ഞാൻ ബലം തരുന്നു; എല്ലാവരുംകൂടി മുറയ്ക്കു മന്ദരത്തെ വട്ടംചുററിച്ചു കടയുവിൻ.'

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, അമൃതമഥനപ്രകരണം,
ഇരുനൂററിനാല്പത്തൊമ്പതാമദ്ധ്യായം.

—o—

## ഇരുനൂററമ്പതാമദ്ധ്യായം

സൂതൻ:—വിഷ്ണുവാക്യംകേട്ടിട്ടു ബലമിയന്ന ദേവാസുരന്മാർ ഒത്തൊരുമിച്ചുനിന്ന് ആ വൻകടലിലെ വെള്ളം വല്ലാതെ കലക്കിമറിച്ചു. അനന്തരം അതിൽനിന്ന്, നൂറു സൂര്യന്മാരെപ്പോലെ മിന്നിത്തിളങ്ങിക്കൊണ്ട് പ്രസന്നനായി ശീതരശ്മിയായ ചന്ദ്രനും, സുരാദേവിയും വെള്ളക്കുതിരയും ഉളവായി. പിന്നെ കൌസ്തുഭം ഉണ്ടായിവന്നു; ആ രശ്മികൾ പടർന്ന അമൂല്യരൂപമായ ദിവ്യരത്നം ശ്രീനാരായണന്റെ മാറിടത്തിൽ ചേർന്നു. വിടർന്ന പൂങ്കുലകളുണ്ടായ പാരിജാതവും സഞ്ജാതമായി.

അതിനുശേഷം, ദിക്കുകളിലെല്ലാം നിറഞ്ഞു് അംബുകാലമേഘംപോലുള്ള ഒരു പുക പുറപ്പെട്ടു. ഏറ്റം ദേഹികൾക്കു സഹിച്ചുകൂടാത്തതായ അതിന്റെ ഗന്ധത്താൽ ദേവകളെല്ലാം വെളിവററു്, തമ്മിൽത്തമ്മിൽ പിടിച്ചു്, കൈകൊണ്ടു തലയും താങ്ങി, പർവ്വതതടത്തിൽ ഇരുന്നുപോയി! ക്രമേണ ഒരു ഉന്നിദ്രമായ ഘോരാഗ്നി പ്രത്യക്ഷീഭവിച്ചു; അതിന്റെ ജ്വാലാമാലകൾ നാലിടത്തും പാളിപ്പടർന്ന ആ തീയിനാൽ പുറപ്പെട്ടിട്ടു ദേവാസുരന്മാർ മിക്കപേരും വെന്തും പകുതിവെന്തും സർവ്വദിക്കുകളിലേയ്ക്കുമായി കുതിച്ചോടി; പ്രധാനരായ ദേവാസുരന്മാരെത്തന്നെയും അതു പേടിപ്പിച്ചുകളഞ്ഞു!

ആ തിരയിൽനിന്ന് നീർമണ്ഡലി, വമ്പിച്ച പല്ലുള്ള കൃഷ്ണസർപ്പം, രക്തസർപ്പം, വെൺപാമ്പ്, കരിമ്പാമ്പ്, മണ്ഡലി, കൊളുക്, വണ്ട്, ഈച്ച, കാട്ടീച്ച, പാററ, ഭൂകമ്പട്ടെതരമ, ചെള്ള് എന്നീ ജന്തുക്കളും മററു ഭംഗ്യയുള്ള ഭയങ്കരവിഷപ്രാണികളും വളരെ പുറപ്പെട്ടു; ശാർങ്ഗം, ഹാലാഹലം, മുസ്തം, വത്സം, കംഗരം, ഭസ്മഗം, നീലപത്രം മുതലായവയും അസംഖ്യം ഉണ്ടായി വന്നു. ഇപ്രകാരത്തെ വിഷദ്രവ്യങ്ങളുടെ ഗന്ധമേററാൽ പർവതശൃംഗങ്ങൾപോലും തൽക്ഷണം ദഹിച്ചുപോകും!

അടുത്ത ക്ഷണത്തിൽ, ജീവനത്തിൻെറ മഴക്കിനും വണ്ടിനും പൊട്ടിച്ച അഞ്ജനക്കല്ലിനും കരിങ്കുവളപ്പൂവിനും തുല്യമായ നിറംപൂണ്ടു ലോകാന്തരങ്ങളെക്കൂടി വ്യാപിക്കുന്ന ശരീരവുമായി, വിഷവീർപ്പുകൾ വിടുന്ന ഒരു ഘോരപുരുഷൻ കടൽനടുക്ക കാണപ്പെട്ടു: ഉടൽപൂണ്ട ആപത്തിൻനിരയോ എന്നു തോന്നുമാറുള്ള അവൻെറ തലമുടി തീപോലെ കത്തിജ്ജ്വലിച്ചിരുന്നു; പൊന്നും മുത്തും കിരീടവുമണിഞ്ഞു, മഞ്ഞവസ്ത്രമുടുത്തു, പൂക്കൾചൂടി, കരിങ്കാറിനൊപ്പം കൊടുംഗർജ്ജനം മുഴക്കുന്ന ആ ഉഗ്രനേത്രനെ കണ്ടപ്പോൾ സകല ജീവജാലങ്ങളും ഞെട്ടിത്തെറിച്ചുപോയി. കണ്ടതോടുകൂടിത്തന്നെ ചിലർ അറുതിയടഞ്ഞു! ചിലർക്ക് ബോധമില്ലാതായി; ചിലർ വായിൽനിന്നു നുരകക്കി; മററു ചിലർ വല്ലായ്മയിൽപ്പെട്ടു. അവൻെറ ശ്വാസത്താൽ ദഹിപ്പിക്കപ്പെട്ടിട്ട് വിഷ്ണുവും ഇന്ദ്രനും ചന്ദ്രനും—മററു ദിവ്യരൂപരെല്ലാവരും—കരിക്കട്ടകൾപോലായിത്തീർന്നു!

ഉടനെ, ആ ഘോരരൂപനോട് വിഷ്ണു സസംഭ്രമം ചോദിച്ചു:— 'കാലനെപ്പോലുള്ള ഭവാൻ ആരാണ്? എന്തു വേണം? എവിടെനിന്നാണ്? എന്തുചെയ്താൽ ഭവാനു പ്രീതി വരും? എല്ലാം പറയുക.' ഇതു കേട്ടിട്ട്, ആ കാലാഗ്നിപോലുള്ള കാളകൂടം, പൊളിഞ്ഞ പെരുമ്പറയൊച്ചപോലത്ത ശബ്ദത്തിൽ ഉരചെയ്തു:— 'ഞാൻ കടലിൽനിന്നുണ്ടായ കാളകൂടമെന്ന വിഷമാണ്. അതിതീവ്രമായ അമർഷംമൂലം പരസ്പരം ബാധിപ്പാനാഗ്രഹിക്കുന്ന ദേവാസുരന്മാർ പാലാഴിയെ പെരുത്തു കടഞ്ഞതിനാൽ, അവരെയെല്ലാം കൊല്ലുന്നതിനുണ്ടായവനാണ് ഞാൻ. സകല ശരീരികളെയും ഞാൻ ക്ഷണനേരംകൊണ്ടു മുടിച്ചുകളയും. ഒന്നുകിൽ എല്ലാവരുംകൂടി എന്നെ വിഴുങ്ങുവിൻ; അല്ലെങ്കിൽ ശിവൻെറ അരികിലേയ്ക്കു പൊയ്ക്കൊൾവിൻ.' ഇതുകേട്ട് ഭയപ്പെട്ട ദേവാസുരന്മാർ ബ്രഹ്മാവിനെയും വിഷ്ണുവിനെയും മുമ്പിലാക്കി ശിവസമീപത്തേയ്ക്കു ഗമിച്ചു. അവരെ ദ്വാരപാലന്മാരായ ഗണേശ്വരന്മാർ ശിവങ്കലുണർത്തിച്ചു; അവിടുന്നനുവാദം നൽകിയതിനുശേഷം ദേവാസുരന്മാർ ശിവൻെറ സന്നിധിയിൽ—വൈഡൂര്യത്തൂണുകൾ ചുഴന്നുള്ളതും അതിസ്വച്ഛങ്ങളായ രത്നസോപാനങ്ങളുള്ളതും മുത്തുമാലകൾകൊണ്ടലംകൃതവുമായ മന്ദരത്തിൻെറ കനകഗുഹയിൽ—പ്രവേശിച്ചു. അവിടെ അവരെല്ലാവരും ബ്രഹ്മാവിനെ മുന്നിലാക്കി കാൽമുട്ടുകൾ നിലത്തൂന്നിനിന്ന്, ഈ സ്തോത്രം ഉച്ചരിച്ചു:—

[ മല്ലികാക്ഷരം ]

'കൈകൂപ്പിത്തൊഴാം നിന്നെ വിരൂപാക്ഷ! തൊഴാം നിന്നെ ദിവ്യലോചന!
തൊഴാം പിനാകധനുസ്സിനു! വജ്രഹസ്തന്നു കൈതൊഴാം!
തൊഴാം ത്രിശൂലപാണിക്കു, ദണ്ഡപാണിക്കു, ധൂർജ്ജടേ!
തൊഴാം ത്രൈലോക്യനാഥന്നു, ഭൂതഗ്രാമശരീരനേ!
തൊഴാം സുരാരിഘ്നന്നു സൂര്യചന്ദ്രാഗ്നിനേത്രനേ!
ബ്രഹ്മരൂപന്നു, രുദ്രന്നു, വിഷ്ണുരൂപന്നു കൈതൊഴാം!
ബ്രഹ്മന്നു, വേദരൂപന്നു, ദേവരൂപന്നു കൈതൊഴാം!
സാംഖ്യയോഗസ്വരൂപന്നു, ഭൂതഭാവനനായ് തൊഴാം!
കാമന്റെ മെയ്യെരിച്ചോന്നു, കാലമാഥിക്കു കൈതൊഴാം!
രംഹസ്സിന്നു തൊഴാം ദേവദേവന്നു സുരേശ്വരാ!
ഏകവീരന്നു സർവ്വന്നു തൊഴാം പിംഗകപർദ്ദിനേ!
തൊഴാമന്ധകഘാതകന്നു, യജ്ഞത്രിപുരനാശന!
ശുദ്ധബോധാത്മനേ, മുക്തികൈവല്യരൂപനേ,
ലോകത്രയവിധാതാവേ, വരുണേന്ദ്രാഗ്നിരൂപനേ!
ഋഗ്യജുസ്സാമരൂപന്നു, പുരുഷനീശ്വരന്നുമേ,
അഗ്ര്യന്നു, ഉഗ്രന്നു, വിപ്രന്നു, വേദചക്ഷുസ്സിനായ് തൊഴാം!
രജസ്സിന്നു, തമസ്സിന്നു, സത്വത്തിന്നു, തമോമയ,
അനിത്യനിത്യഭാവന്നു തൊഴാം നിത്യചരാത്മനേ!
വ്യക്തന്നവ്യക്തന്നു തൊഴാം! വ്യക്താവ്യക്തന്നു കൈതൊഴാം!
ഭക്തക്ലേശങ്ങൾ കെടുപ്പോനാ തൊഴാം നാരായണപ്രിയ!
ഉമാപ്രിയന്നു, ശർവ്വന്നു, നന്ദിവക്ത്രാഞ്ചിതന്നുമേ
പക്ഷമാസർത്തുദിവസകല്പമന്വന്തരാകൃതേ!
നാനാരൂപന്നു, മുണ്ഡന്നു, വരൂഥഹസ്തന്നു കൈതൊഴാം
യജ്ഞോപവീതദണ്ഡിക്കു, ശിഖണ്ഡിക്കു, ദിഗംബര!
രഥിക്കു, ധന്വിക്കു, യതിബ്രഹ്മചാരിക്കു കൈതൊഴാം!
ഇത്യാദി വൃത്തസ്തനാമിവിധമെല്ലാം തൊഴാം തൊഴാം!'

ഇവ്വിധം സ്തുതിക്കപ്പെട്ടതിനാൽ പ്രസന്നനായ പരമേശ്വരൻ ആ ദീനരോടു പുഞ്ചിരിക്കൊണ്ടു സ്പഷ്ടാക്ഷരമാംവണ്ണം അരുളിച്ചെയ്തു:— 'എന്തിനായിട്ടു വന്നതു? നിങ്ങളുടെ മുഖപത്മങ്ങൾ ഭയത്താൽ വാടിയിരിക്കുന്നു വല്ലോ. ഞാനിപ്പോൾ എന്തഭീഷ്ടം നൽകേണ്ടു? മടിക്കാതെ പറഞ്ഞുകൊൾവിൻ.' ദേവാസുരന്മാർ തിരുമനസ്സുണർത്തിച്ചു:—'മഹാദേവ, അങ്ങുന്നു വേണ്ടി പെരുംകടൽ കടയുമ്പോൾ, ഭുവനങ്ങളെ മുടിച്ചുകളയുന്ന ഒരു ഉഗ്രവിഷം ഉണ്ടായിവന്നിരിക്കുന്നു; ആ ഭയങ്കരൻ ദേവകളെല്ലാവരോടുമായി പറഞ്ഞു, 'ഞാൻ നിങ്ങളെയെല്ലാം തിന്നൊടുക്കും; അല്ലെങ്കിൽ, എന്നെ വിഴുങ്ങിക്കൊൾവിൻ' എന്നു. അവനെ വിഴുങ്ങാൻ ഞങ്ങൾ ശക്തരല്ല; ഞങ്ങളെ വിഴുങ്ങാൻ ആ ഹാലാഹലൻ ശക്തനായിരിക്കുന്നു! അവന്റെ നിശ്വാസംതന്നെ, വെൺതാമരപ്പൂവിൻനിറമിയന്ന വിഷ്ണുവിനെ

കറപ്പിക്കുകയും യമനെ വല്ലാതെ് ഭയപ്പെടുത്തുകയും ചെയ്തുകളഞ്ഞു. ചിലർ മോഹാലസ്യപ്പെട്ടു വീണു; ചിലർ മൃതിപ്പെടുകതന്നെ ചെയ്തു. സ്വാമിൻ, ഭാഗ്യംകെട്ടവൎക്ക് അൎത്ഥം അനൎത്ഥമായിപ്പോകുന്നു; ദുർബലന്മാരുടെ മനോരഥം അപായത്തിനായും തീരുന്നു. അമൃതു കൊതിക്കെ, വിഷമാണല്ലോ ഉണ്ടായിവന്നതു്! ഈ ഭയപ്പാടിൽനിന്നു ഞങ്ങളെ വേർപെടുത്തിയാലും; നിന്തിരുവടിയാണു് ഞങ്ങൾക്കു് ഉററ ഗതിയും ശരണവും. ഭക്താനുകമ്പിയും ഭാവജ്ഞനും ഭുവനങ്ങളുടെ ആദിനാഥനും വിഭുവും ജഗത്തിൽ അഗ്രഭോജിയും സർവ്വഹവിസ്സും നേതൃസ്ഥനും സോമനും സൂര്യാത്മകനും ദേവഗണങ്ങൾക്കു സുഖപ്രദാതാവുമായ നിന്തിരുവടി മാത്രമേ ഞങ്ങൾക്കു ശരണമുള്ളൂ. ദേവ, വിരൂപാക്ഷ, വിഴുങ്ങാൻ തുടങ്ങുന്ന വിഷജ്വരത്തെപ്പോക്കി ഞങ്ങളെ രക്ഷിക്കുമാറാകണം.'

ശിവൻ:—'ദേവാസുരന്മാരേ, ഘോരമായ കാളകൂടമഹാവിഷത്തെ ഞാൻ ഭക്ഷിക്കാം; ഇതുപോലെ കൃച്ഛ്രസാധ്യമായി മറെറന്തുണ്ടെങ്കിലും, അതും ഞാൻ സാധിപ്പിച്ചുകൊള്ളാം. നിങ്ങൾക്കു സന്താപം വേണ്ട.'

ഈ അരുളപ്പാടു് അവരെ കോൾമയിർക്കൊള്ളിച്ചു; അവരുടെ കണ്ണുകളിൽ ആനന്ദബാഷ്പം നിറഞ്ഞു; തൊണ്ടയിടറി. രക്ഷപ്പെട്ടുകഴിഞ്ഞു എന്നുറച്ചു ബ്രഹ്മാദിദേവന്മാരെല്ലാം മനംതെളിഞ്ഞാശ്വസിച്ചു. ജഗദീശൻ, ഗിരിശൻ, ഭൂതപതിയായ കാളയുടെ പുറത്തുകയറി വാനിടത്തൂടെ വായുവേഗത്തിൽ പോന്നു; ഹൃഷ്ടചിത്തരായ ദേവാസുരതലവന്മാരും അവരവരുടെ വാഹനങ്ങളേറി വീശുന്ന വെൺചാമരങ്ങളുമായി, തീപോലെ പിംഗളമായ ജടക്കെട്ടുടയ ജിതേന്ദ്രിയനായ തിരുവടിയുടെ അകമ്പടിക്കാരായി സഞ്ചാരം തിരിച്ചു. പരമേശ്വരൻ പാൽക്കടലിലെത്തി, കാളകൂടത്തെ തൃക്കൺ പാർത്തു; എന്നിട്ടു് ആ വിഷമവിഷത്തെ, ഇടംതൃക്കൈകൊണ്ടെടുത്തു്, ഒരു അണലത്തിരുന്നു് ഭക്ഷിച്ചു! അപ്പോൾ ഇന്ദ്രഹിരണ്യാക്ഷപ്രഭൃതികളായ ദേവാസുരന്മാരൊക്കെ സന്തോഷത്താൽ പാടുകയും ആടുകയും ഉച്ചത്തിൽ ആർത്തുവിളിക്കുകയും ദേവദേവനെ സ്തുതിക്കുകയും ചെയ്തു. വിഷം മഹാദേവന്റെ കണ്ഠത്തിലെത്തിയപ്പോൾ, ബ്രഹ്മാദിദേവന്മാരും ബലി മുമ്പായ ദൈത്യന്മാരും അവിടത്തോടുണർത്തിച്ചു:—'മുല്ലപ്പൂവിന്നൊത്ത തിരുമേനിനിറം പൂണ്ട നിന്തിരുവടിയുടെ കഴുത്തു് ഇപ്പോൾ വണ്ടിനെപ്പോലെ ശോഭിക്കുന്നു; വിഷം കണ്ഠത്തിൽത്തന്നെ നില്ക്കട്ടെ.' ത്രിപുരാന്തകൻ അതു സമ്മതിച്ചു്, ദേവഗണങ്ങളെ പിരിച്ചു്, മന്ദരപർവ്വതത്തിലേയ്ക്കുതന്നെ എഴുന്നെള്ളി. ദേവഗണങ്ങൾ വീണ്ടും സമുദ്രത്തെ പലതരത്തിൽ കടഞ്ഞു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അമൃതമഥനപ്രകരണം,
കാളകൂടോല്പത്തി ഇരുനൂറ്റമ്പതാമദ്ധ്യായം.

——:0:——

# ഇരുനൂററമ്പത്തൊന്നാമദ്ധ്യായം

സൂതൻ:—വീണ്ടും കടയുമ്പോൾ സമുദ്രത്തിൽ, ആയുർവേദസ്രഷ്ടാവായ ഭഗവാൻ ധന്വന്തരിയും, ജനങ്ങളുടെ മനം മയക്കുന്ന വിശാലാക്ഷിയായ മദിരയും, എല്ലാവർക്കും ഭയംപോക്കുന്ന കാമധേനുവും കാണായിവന്നു. ലക്ഷ്മിയേയും കൌസ്തുഭമഹാമണിയേയും വിഷ്ണു കൈക്കൊണ്ടു; ഗജശ്രേഷ്ഠനേയും അശ്വരത്നത്തെയും ഇന്ദ്രൻ കൈക്കൊണ്ടു; ലോകാരോഗ്യപ്രവർത്തകനായ ധന്വന്തരിയെ സൂര്യൻ സ്വീകരിച്ചു; കുട വരുണനും, കുണ്ഡലങ്ങൾ ശചീകാന്തനും, പാരിജാതവൃക്ഷം വായുവും സസന്തോഷമെടുത്തു.

അനന്തരം സുന്ദരശരീരനായ ധന്വന്തരിദേവൻ അമൃതംതുളുമ്പുന്ന വെൺകമണ്ഡലുവുമേന്തി ഉത്ഥാനംചെയ്തു. ഈ അത്യത്ഭുതം കണ്ടിട്ട്, അസുരന്മാർ അമൃതിന്നായി, 'എനിക്കു, നിക്കു' എന്നു ഘോഷം കൂട്ടി. ഉടനെ നാരായണസ്വാമി മനംമയക്കുന്ന മായയാൽ ഒരു നിസ്തുല്യമായ സ്ത്രീരൂപം ധരിച്ച് അസുരന്മാരുടെ മുമ്പിൽ ചെന്നു. അവർ അമൃത് ആ സ്ത്രീയുടെ കൈയിലേല്പിച്ചു; അവളിൽ അഭിനിവേശം ജനിച്ചതിനാൽ ദൈത്യദാനവന്മാരിലാർക്കും വെളിവുണ്ടായിരുന്നില്ല. എന്നിട്ട്, അവർ ഒത്തൊരുമിച്ചു മികച്ച ഘോരായുധങ്ങളുമേന്തി ദേവന്മാരോടു പൊരുതുടങ്ങി. വീര്യവാനായ വിഷ്ണുദേവനാകട്ടെ, നരനോടൊന്നിച്ച്, അമൃതു ദാനവേന്ദ്രന്മാരിൽനിന്നു കൈക്കലാക്കി കൊണ്ടുപോന്നു; ദേവന്മാരാകട്ടെ, ഇമ്മഹായുദ്ധത്തിനിടയിൽ, അമൃതു വിഷ്ണുവിന്റെ പക്കൽനിന്നു വാങ്ങി നുകരുകയുംചെയ്തു. അവർ യഥേഷ്ടം അമൃതു നുകരുമ്പോൾ, രാഹു എന്ന ദാനവനും ഒരു ദേവന്റെ രൂപം ധരിച്ച് പാനംചെയ്തു. എന്നാൽ അമൃത് അസുരന്റെ തൊണ്ടയിലെത്തിയപ്പോഴേയ്ക്കും, സൂര്യചന്ദ്രന്മാർ ദേവഹിതത്തിന്നായി പറഞ്ഞുകൊടുക്കുകയും, അവന്റെ തല ചക്രപാണിഭഗവാന്റെ ചക്രത്താൽ കൊയ്യപ്പെടുകയും ഒന്നിച്ചുകഴിഞ്ഞു! ആ കൊമ്പുനീണ്ട പെരുംതല ചക്രത്താൽ ഛേദിക്കപ്പെട്ട്, ഒരു പർവതശൃംഗമെന്നപോലെ, ഭൂമി കുലുങ്ങുമാറു നിലത്തുവീണു. അതുനിമിത്തം രാഹുവിന്നു സൂര്യചന്ദ്രന്മാരിൽ തീരാപ്പക വന്നുകൂടി; അവൻ അവരെ ഇന്നും ബലേന പീഡിപ്പിച്ചുപോരുന്നു.

(വഞ്ചിപ്പാട്ട്)

ശൌരി പിന്നാനിസ്തുലമാം സ്ത്രീരൂപം വിട്ടസുരരെ—
ഘോരനാനായുധങ്ങളാലിട്ടുഴററിനാൻ.
ആയിരമായിരമായിപ്പായുന്നൊരു പീനതീക്ഷ്ണ-
മായ ബാണം കുന്തവും വാൾ വേൽ ഗദകളും;

അവയാലേ തമ്മിലുന്തിമാത്രം ചോരചർദ്ദി-
ച്ചവനിയിൽപ്പതിക്കയായനേകർ വൈരികൾ.
പട്ടിശങ്ങളാൽപ്പിളർക്കപ്പെട്ടതിന്നുകൊണ്ടിതാ
മൃഷ്ടപ്പൊന്നണിത്തലകൾ ഘോരമാം പോരിൽ
പരിക്കേററു ചോരവാർന്നസുരാരികൾ ധാതുരക്ത-
ഗിരിശൃംഗങ്ങളെപ്പോലെ നിലംപൊത്തിനാർ.
ചുററും ഹലാഹലാശബ്ദം മുററീ; ഇവർ തമ്മിലസ്ത്രം
വിട്ടുമുറിപ്പെട്ടതിനാരർക്കൻ തുടരെ
ഇരിമ്പുപരിഘം, മുഷ്ടി, കരിയിവകൊണ്ടുതമ്മിൽ-
പ്പൊരുതുവതിൻശബ്ദംചെന്നു വാനിലലച്ചു!
'വെട്ടുക, പൊളിക്കുക, ട്ടകിട്ടുവീഴ്ത്തുക, തൽക്കരുക'ന്നീ-
പ്പുഷ്ടമായ മഹാഘോഷം കേൾക്കായ് നീളവേ.

ഇത്ഥം തുമുലമാം ഘോരയുദ്ധം നടക്കവെയൊഴുത-
ങ്ങെത്തിനാർ ദേവന്മാർ നരനാരായണന്മാർ
നരൻെറ പള്ളിവിൽകണ്ടു നാരായണഭഗവാനും
സ്മരിച്ചാൻ ചക്രത്തെദ്ദൈത്യവരഹിംസയ്ക്കായ്;
ഉടനേ വാനിൽനിന്നു, പടർന്നാളും തീയിനൊത്ത
പടുപ്രഭം സുദർശനമണഞ്ഞു, ഘോരം
പുരികളെപ്പിളർത്തരിനിരകളെ മുടിക്കമാ-
മുഗ്രഭാസവിക്രമമാം വട്ടച്ചക്രത്തെ
സുരരിപുഗണത്തിൻനേർക്കതിവേഗാലെറിഞ്ഞുവിട്ടാൻ
കരികരബാഹുവാകും പുരുഷോത്തമൻ.
പ്രളയത്തീയ്യൊക്കെയെരിച്ചിളത്തിയും നുറുക്കിയും
വളരെവളരെദ്ദൈത്യന്മാരെ മുടിച്ചു;
ചിലേടത്തു, കാററുതട്ടിജ്ജ്വലിക്കുന്ന തീയിനൊപ്പം
ബലത്താലേ ചുട്ടെരിച്ചു ദൈത്യക്കൂട്ടത്തെ
പൊററുപൊററു നഭസ്സിലും പാരിട്ടിലും പാഞ്ഞച്ചക്രം
ദൈത്യച്ചോര കുടിക്കയായ് പിശാചുപോലെ.

അപ്പൊഴസുരന്മാരുംകല്ലു വിളങ്ങുന്നമ-
ന്ദ്രികളാൽപ്പൊരുതിനാരമരന്മാരെ:
സുരാരികളാലെറിഞ്ഞ ഗിരിവരർ ലക്ഷംലക്ഷം
കരിംകാടുടപ്പുഴിഞ്ഞു നഭസ്സിൽപ്പാഞ്ഞു;
തരുയുക്തങ്ങളായ് പ്രബലതരം കാറിൻവടിവൊത്ത
പെരുംമലകളിടയ്ക്കു തമ്മിലുരുമ്മി,
കൊടുമുടിതാഴ്വരകളോടൊന്നാളിമിന്നിച്ചു,ഴി
കിടങ്ങൾമാറെങ്ങും കാററിൽച്ചിന്നിവീണതേ!
പരസ്പരം പാഞ്ഞതുകളും തെരുതെരെ മരയലറാലും
പരക്കെയെത്തിന്നവന്ന പടക്കളത്തിൽ

നരൻ തദാ വരദാനദർപ്പിതൻ ശരങ്ങളാൽ വാനം മൂടി-
ഗ്ഗിരിശിഖരങ്ങളെല്ലാം മറിച്ചുവിട്ടാൻ.
പേടിച്ചഥ പോരിൽ സുരപീഡിതരസുരർ കതി-
ച്ചോടിപ്പുക്കാർ പാതാളവുമപ്പുകളും.
അടക്കപ്പെട്ടില്ല, കത്തിപ്പടർന്ന പാവകനൊപ്പം
ചൊരിച്ചാകാശത്തുനിന്നാ വൈഷ്ണവചക്രം;
ലബ്ധവിജയരാം സുരരിതരവിധം പൂജിച്ചുടൻ
സ്വസ്ഥാനത്തുകൊണ്ടുവച്ചാർ മന്ദരാദ്രിയെ
വന്നപോലിടിവെട്ടിനിന്ന മേഘങ്ങളെല്ലാം
വന്നപാടേ നഭഃകോണുകൾ തന്നിടത്തേക്കായ്.
അതിഹൃഷ്ടരമരന്മാരമൃതത്തു സൂക്ഷിച്ചുവെ-
ച്ചതിനൊരു *കിരീടിയെക്കാവലുമാക്കി.”

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, അമൃതമഥനപ്രകരണം,
അമൃതലബ്ധി ഇരുനൂറ്റമ്പത്തൊന്നാമധ്യായം.

൨൫൧

# ഇരുനൂറ്റമ്പത്തിരണ്ടാമധ്യായം

ഋഷിമാർ:—“പ്രാസാദം, ഗൃഹം മുതലായവ എങ്ങിനെയാണുണ്ടാക്കേണ്ടത്? വാസ്തു എന്നവൻ ആരാണ്? വിസ്തരിച്ചു പറഞ്ഞാലും.”

സൂതൻ:—“ഭൃഗു, അത്രി, വസിഷ്ഠൻ, വിശ്വകർമ്മാവ്, മയൻ, നാരദൻ, നഗ്നജിത്ത്, വിശാലാക്ഷൻ, പുരന്ദരൻ, ബ്രഹ്മാവ്, സുബ്രഹ്മണ്യൻ, നന്ദികേശ്വരൻ, ശൗനകൻ, ഗർഗ്ഗൻ, വാസുദേവൻ, അനിരുദ്ധൻ, ശുക്രൻ, വ്യാഴൻ എന്നീ പതിനെട്ടുപേർ പ്രസിദ്ധിപ്പെട്ട വാസ്തുശാസ്ത്രോപദേഷ്ടാക്കളത്രേ; എന്നാൽ, മത്സ്യരൂപി മനുവിന്നു പണ്ടുപദേശിച്ച ശ്രേഷ്ഠമായ വാസ്തുശാസ്ത്രം ഞാൻ നിങ്ങൾക്ക പറയുന്നതാണ്:

പണ്ട്, ഘോരമായ അന്ധകവധത്തിൽ, രൗദ്രസ്വരൂപനായ ശൂലപാണിയുടെ നെറ്റിത്തടത്തിൽ നിന്നു ഭീഷണമായ വിയർപ്പുവെള്ളം നിലത്തിറ്റുവീണു; അതിൽനിന്ന് ഒരു കരാളമുഖമായ ഭൂതം, ആകാശത്തേയും ഏഴു ദ്വീപുകളോടുകൂടിയ ഭൂമിയേയും വിഴുങ്ങിക്കൊള്ളുന്നതുപോലെ ഉണ്ടായിവന്നു. ആ ഭൂതം, യുദ്ധത്തിൽ അന്ധകന്മാരുടെ ചോര നിലത്തു വീണതൊക്കെ കുടിച്ചുതീർത്തു എങ്കിലും അതിന്നു തൃപ്തി വന്നില്ല. പശി മുഴുത്ത അതു മൂന്നു ലോകത്തേയും ഭക്ഷിപ്പാൻ വേണ്ടി മഹാദേവന്റെ മുൻവശത്തു് അതിതീവ്രമായ തപസ്സു ചെയ്തു. കുറേ നാൾക്കുശേഷം ശങ്കരൻ പ്രസാദിച്ചു് അതിനോടരുളിച്ചെയ്തു:—‘അല്ലയോ, നിനക്കു മംഗളം! വേണ്ടുന്ന വരം വാങ്ങിക്കൊൾക.’ അപ്പോൾ ഭൂതം, ‘ദേവദേവേശ, എനിക്കു ലോകം മൂന്നും വിഴുങ്ങാൻ ത്രാണിയുണ്ടാകണം!’ എന്നപേക്ഷിച്ചു. ‘അങ്ങിനെ തന്നെ’ എന്നു ശിവൻ സമ്മതിക്കുകയും ചെയ്തു.

* കിരീടമണിഞ്ഞ ദേവനെ; (അഗ്നിയെ?)

ഉടനെ ആ ഭൂതം സ്വർഗ്ഗത്തെയും ഭൂമണ്ഡലത്തെയും അന്തരിക്ഷത്തെയും മുഴുവൻ സ്വശരീരംകൊണ്ടു രോധിച്ചു കീഴ്പോട്ടു കമിഴ്ന്നു. അതിൽപ്പേടിച്ചിട്ടു ബ്രഹ്മാവും ശിവനും ദേവന്മാരും ദൈത്യദാനവന്മാരും രാക്ഷസന്മാരുമെല്ലാം അതിനെ പിടിച്ചുനിർത്തി; ആർ എവിടെ അമർത്തു പിടിച്ചുവോ, അവന്ന് അവിടംതന്നെയായി വാസസ്ഥാനം. അങ്ങിനെ സർവ്വദേവവാസത്താൽ അതിന്നു വാസ്തു എന്നു പേർ വന്നു. പിടിച്ചമർത്ത ദേവകളെല്ലാവരോടുമായി ഭൂതം അപേക്ഷിച്ചു:—'ദേവന്മാരെല്ലാം പ്രസാദിക്കമാറാകണം. നിങ്ങൾ എന്നെ സ്തംഭിപ്പിച്ചുകളഞ്ഞുവല്ലോ. സ്തംഭിപ്പിക്കപ്പെട്ടു തലകീഴായിത്തീർന്ന ഞാൻ എന്തു ഭക്ഷിച്ചു ജീവിക്കേണ്ടു?' ബ്രഹ്മാദികൾ മറുപടി പറഞ്ഞു:—'വാസ്തുമദ്ധ്യത്തിലെ ബലിയും വൈശ്വദേവാവസാനത്തിലെ ബലിയും നിനക്കാഹാരമായി വരും; വാസ്തുപൂജ കഴിക്കാത്തവൻ നിനക്കാഹാരമായി വരും; അജ്ഞാനകൃതമായ യജ്ഞം നിനക്കാഹാരമായി വരും; യജ്ഞോത്സവാദികളിലെ ബലിയും നിനക്കാഹാരമായി വരും.' ഇതു കേട്ടപ്പോൾ വാസ്തുവിന്നു മനസ്സു കുളിർത്തു. അന്നുമുതൽക്കത്രെ, ശാന്തികരമായ വാസ്തുയജ്ഞം തുടങ്ങിയതു്.

ശ്രീമൽസ്കാന്ദമഹാപുരാണം, മഹേശ്വരഖണ്ഡം, പ്രാസാദാദിനിർമ്മാണപ്രകരണം,
വാസ്തൂല്പത്തിവിവരണം ഇരുന്നൂററമ്പത്തിരണ്ടാമദ്ധ്യായം.

—o—

# ഇരുന്നൂററമ്പത്തിമൂന്നാമദ്ധ്യായം.

സൂതൻ:—ഇനി, ഗൃഹനിർമ്മാണത്തിന്നുള്ള കാലം പറയാം; നല്ല കാലം നോക്കി വേണം ഗൃഹനിർമ്മാണം തുടങ്ങുക: ചൈത്രത്തിൽ ഗൃഹനിർമ്മാണം തുടങ്ങിയവന്നു രോഗം വന്നുകൂടും; വൈശാഖത്തിലായാൽ ഗോരത്നങ്ങൾ കൈവരും; ജ്യേഷ്ഠത്തിലായാൽ മരണം; ആഷാഢത്തിലായാൽ ഭൃത്യരത്നങ്ങളെയും പശുവർഗ്ഗത്തെയും നേടും; ശ്രാവണത്തിൽ ഭൃത്യലാഭം; പ്രോഷ്ഠപദത്തിൽ ഭൃത്യഹാനി; ആശ്വിനത്തിൽ പത്നീനാശം; കാർത്തികത്തിൽ ധനധാന്യലാഭം; മാർഗ്ഗശീർഷത്തിൽ അന്നലാഭം; പൌഷത്തിൽ ചോരഭയം; മാഘത്തിൽ പലതരം ലാഭവും അഗ്നിഭയവും; ഫാല്ഗുനത്തിൽ സ്വർണ്ണലാഭവും പുത്രലാഭവും. ഇങ്ങിനെയാണ് കാലബലം.

അശ്വതി, രോഹിണി, മൂലം, ഉത്രം, ഉത്രാടം, ഉത്രട്ടാതി, മകയിരം, അത്തം, ചോതി, അനിഴം എന്നീ നാളുകളും ഞായറാഴ്ചയും ചൊവ്വാഴ്ചയുമൊഴിച്ചുള്ള ആഴ്ചകളും ഗൃഹാരംഭത്തിന്നു പ്രശസ്തങ്ങളത്രെ. വ്യാഘാതം, ശൂലം, വ്യതീപാതം, അതിഗണ്ഡം ഇവയിൽ വീടുപണി തുടങ്ങരുതു്. വിഷ്കംഭം, പരിഘം, ഗണ്ഡം, വജ്രം എന്നീ യോഗങ്ങളിലാവാം. ശ്വേതം, മൈത്രം, മാഹേന്ദ്രം, ഗാന്ധർവ്വം, അഭിജിത്തു്, രൌഹിണം, വൈരാജം, സാവിത്രം എന്നീ മുഹൂർത്തങ്ങളിൽ വേണം ഗൃഹാരംഭം. സൂര്യചന്ദ്രന്മാരുടെ ബലം നോക്കി നല്ല ലഗ്നം നിശ്ചയിച്ചിട്ടു കുററിനാട്ടുക; അന്നു മറെറാന്നും പാടില്ല.

ഒന്നാമതു ഭൂമി (മണ്ണു്) നോക്കിയിട്ടു വേണം വാസ്തു നടത്താൻ: വെളുത്തതും ചുകന്നതും മഞ്ഞച്ചതും കറുത്തതുമായ മണ്ണാണു്, മുറയ്ക്കു ബ്രാഹ്മണാദിജാതികൾക്കു വേണ്ടതു്; ബ്രാഹ്മണന്നു മധുരിക്കുന്നതും, ക്ഷത്രിയന്നു് എരിവുള്ളതും, വൈശ്യന്നു കയ്പുള്ളതും, ശൂദ്രന്നു ചവർപ്പുള്ളതുമായിരിക്കണം മണ്ണു്. മണ്ണു പരീക്ഷിപ്പാൻ, ഒരു * മുഴം വലുപ്പമുള്ള ഒരു കുഴി കുഴിച്ചു തേച്ചു വെടുപ്പാക്കി, അതിൽ ഒരു പച്ചമൺചട്ടിയിൽ വെച്ചു നെയ്യാക്കിയ നാലു ഭാഗത്തേയ്ക്കുമായി നാലു തിരിയിട്ടു് കൊളുത്തി കത്തിക്കുക; കിഴക്കു മുതൽക്കു കത്തിയാൽ, മുറയ്ക്കു ബ്രാഹ്മണാദികൾക്കു നന്നു്. എല്ലാവശത്തും കത്തിയാൽ, അതിന്നു സാമൂഹികവാസ്തു എന്നു പേർ പറയും; ഇതു സർവ്വജാതികൾക്കും പ്രാസാദഗൃഹനിർമ്മാണത്തിന്നു നല്ലതാകുന്നു. ഒരു മുഴം പോന്ന കുഴി അതിന്റെ മണ്ണുകൊണ്ടുതന്നെ നികത്തി നോക്കുക; മണ്ണു് ഏറിയാൽ ശ്രീയും, കുറഞ്ഞാൽ ശ്രീക്കു കുറവും, ഒപ്പമായാൽ ഒരേ നിലയും ഫലം. അല്ലെങ്കിൽ, കുഴികൊണ്ടുള്ള വിത്തുകൾ വിതച്ചു നോക്കുക; അവ മൂന്നും അഞ്ചും ഏഴും നാളുകൾകൊണ്ടു മുളച്ചാൽ, ആ മണ്ണിന്നു മുറയ്ക്കു് ഉത്തമമദ്ധ്യമാധമത്വം നിർദ്ദേശിക്കാം. അധമം സദാ വർജ്ജനീയം തന്നെ.

ഭൂപരീക്ഷയ്ക്കു ശേഷം പഞ്ചഗവ്യവും ഔഷധിജലവും പാറ്റി, ഒരു സ്വർണ്ണത്തകിട്ടിന്മേൽ അരിമാവിൽ മുക്കിയ ചരടുകൊണ്ടു കിഴക്കോട്ടും വടക്കോട്ടുമായി പത്തുപത്തു വരകൾ വരച്ചു് ¶ ഏകാശീതിപദം ഉണ്ടാക്കുക. എല്ലാ വാസ്തുകർമ്മങ്ങളിലും ഏകാശീതിപദം ഉണ്ടാക്കണം. അതുണ്ടാക്കിയിട്ടു വാസ്തുജ്ഞൻ അതിന്റെ വക്കത്തെ കള്ളികളിൽ മുപ്പത്തിരണ്ടുപേരെയും അകത്തു പതിമൂന്നുപേരെയുമായി നാല്പത്തഞ്ചു ദേവതകളെ ഈശാനകോണിൽനിന്നു തുടങ്ങി പ്രതിഷ്ഠിച്ചു ഹവിസ്സുകൊണ്ടു പൂജിക്കണം: അഗ്നി, പർജ്ജന്യൻ, ജയന്തൻ, ഇന്ദ്രൻ, സൂര്യൻ, സത്യൻ, ഭൃശൻ, ആകാശം, വായു, പൂഷാവു്, വിതഥൻ, ബൃഹൽക്ഷതൻ, യമൻ, ഗന്ധർവ്വൻ, ഭൃംഗരാജൻ, മൃഗൻ, പിതൃഗണം, ദൌവാരികൻ, സുഗ്രീവൻ, പുഷ്പദന്തൻ, വരുണൻ, അസുരൻ, ശേഷൻ, പാപം, രോഗം, അഹി, മുഖ്യൻ, ഭല്ലാടൻ, ചന്ദ്രൻ, സർപ്പം, അദിതി, ദിതി എന്നീ മുപ്പത്തിരണ്ടുപേരെ വക്കത്തു് ഈശാനകോണിൽനിന്നു തുടങ്ങി പൂജിക്കുക; ആപൻ, സാവിത്രൻ, ജയൻ, രുദ്രൻ, § നവപദമദ്ധ്യത്തിൽ ബ്രഹ്മാവു്, അദ്ദേഹത്തിന്നടുത്തു ചുറ്റും എട്ടു സാദ്ധ്യന്മാർ— അര്യമാവു്, സവിതാവു്, വിവസ്വാൻ, വിബുധാധിപൻ, മിത്രൻ, രാജയക്ഷ്മാവു്, പൃഥ്വീധരൻ, ആപവത്സൻ എന്നിവരെ അകത്തും പൂജിക്കുക.

ആപൻ, ആപവത്സൻ, പർജ്ജന്യൻ, അഗ്നി, ദിതി, ഈ അഞ്ചുപേരെ ഓരോ കള്ളിയിലും വക്കത്തുള്ളവരിൽ ഇരുപതുപേരെ ഇരട്ട

* ചെറുവിരൽ നീട്ടിയും മറ്റു വിരലുകൾ മടക്കിയും വെയ്ക്കുന്ന മുഴം.

¶ എൺപത്തൊന്നു കള്ളിയുള്ള ചതുരം.

§ നേർനടുവിൽ.

ണ്ടു കള്ളികളിലും, ബ്രഹ്മാവിനെച്ചൂഴന്ന അര്യമവിവസ്വന്മിത്രപൃഥ്വീധരന്മാരെ മുമ്മൂന്നു കള്ളികളിലും പ്രതിഷ്ഠിക്കുക.

ഇനി, ഒരേ ചെപ്പിലാകുന്ന വസ്തുക്കളെ വെവ്വേറെ പറയാം: രോഗംമുതൽ വായുവരെയും പിതൃക്കൾ മുതൽ അഗ്നിവരെയും മുഖ്യൻ മുതൽ ഭൃശൻവരെയും ശോഷൻ മുതൽ വിതഥൻവരെയും സുഗ്രീവൻ മുതൽ അദിതിവരെയും മൃഗൻ മുതൽ പർജ്ജന്യൻവരെയും, പിലിലുള്ള മൃഗൻ മുതൽ ജയൻവരെയും, ഓരോ വസ്തുക്കളാകുന്നു. ഇവരുടെ ചേർച്ചസ്ഥലത്തിന്നു മദ്ധ്യം, പദം, സമം എന്നും, മർമ്മം, ത്രിശൂലം, കോണഗമെന്നും പേർ. കുററി നാട്ടുന്നതും ഇലാക്കത്തിന്നും കീലം, ഉച്ഛിഷ്ടം, ഉപഘാതം മുതലായതു നന്നല്ല. പിതൃക്കളും അഗ്നിയും ഏതു ഭാഗിയിലോ, അവിടെ വേണം വാസ്തുവുറപ്പിക്കുക.

വാസ്തുവിന്റെ മൂർദ്ധാവിൽ അഗ്നിയും, മുഖത്തു് ആപവും, സ്തനങ്ങളിൽ പൃഥ്വീധരാര്യമാക്കളും, മാറത്തു് ആപവത്സനും, നേത്രങ്ങളിൽ ദിതിപർജ്ജന്യന്മാരും, കണ്ണുകളിൽ അദിതിജയന്തന്മാരും, ചുമലുകളിൽ സർപ്പമഹേന്ദ്രന്മാരും, ഇടത്തെകൈമേൽ സൂര്യൻ മുതലായ അഞ്ചുപേരും, വലംകൈമേൽ ചന്ദ്രൻ മുതലായ അഞ്ചുപേരും, ഇടത്തെ കൈപ്പത്തിയിൽ രുദ്രരാജയക്ഷ്മാക്കളും, വലം കൈപ്പത്തിയിൽ സാവിത്ര-സവിതാക്കളും, വയററത്തു വിവസ്വാന്മിത്രന്മാരും, മണിക്കെട്ടുകളിൽ പൂഷാപാപയക്ഷ്മാക്കളും, ഇടത്തെ വാരിമേൽ അസുര-ശോഷന്മാരും, വലത്തെ വാരിമേൽ വിതഥ-ബൃഹൽക്ഷതന്മാരും, തുടകളിൽ യമ-വരുണന്മാരും, കാൽമുട്ടുകളിൽ ഗന്ധർവ്വ-പുഷ്പദന്തന്മാരും, കണങ്കാലുകളിൽ ഭൃംഗ-സുഗ്രീവന്മാരും, ആസനങ്ങളിൽ മൃഗ-ദൌവാരികന്മാരും, ലിംഗത്തിന്മേൽ ജയ-ശക്രന്മാരും, കാൽകളിൽ പിതൃക്കളും, നവപദമദ്ധ്യമാകുന്ന ഹൃദയത്തിൽ ബ്രഹ്മാവും വാഴുന്നു.

പ്രാസാദമന്ദിരത്തിനുള്ള വാസ്തുമണ്ഡലം അറുപത്തിനാലടി വലുപ്പത്തിലാണു് ബ്രഹ്മാവിനാൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നതു്. അതിൽ ബ്രഹ്മാവു നാലു കള്ളികളിലും കോണുകളിലുള്ളവർ പകുതികള്ളിയിലും വക്കത്തുള്ളവർ ഒന്നരക്കള്ളിയിലും പ്രതിഷ്ഠിതരാകുന്നു; ഈ രണ്ടു കള്ളിയിൽ പ്രതിഷ്ഠിക്കപ്പെടുന്നവർ രണ്ടിലും ഇരുപതുപേർതന്നെ.

പ്രാസാദങ്ങളോ വീടുകളോ പണിചെയ്യാൻ തുടങ്ങുമ്പോൾ ഉടമസ്ഥന്റെ ദേഹത്തിലെങ്ങാനും ചൊറിയുണ്ടായാൽ, ആ ഭാഗത്തിൽ ശല്യമുണ്ടെന്നു കണ്ടു്, അതെടുത്തുകളയണം: ശല്യമുള്ളതു് ആപൽക്കരവും, ഇല്ലാത്തതു ശ്രേയസ്കരവുമത്രെ. നഗരം, ഗ്രാമം, ദേശം എന്നിവയിലെല്ലാററിലും വാസ്തുവിന്നു് അംശങ്ങൾ കുറകയോ ഏറുകയോ പാടില്ല; നാലും മൂന്നും രണ്ടും ഒന്നും ശാലയുള്ള ഗൃഹങ്ങളുടെ ഭേദം സ്വരൂപവും ഞാൻ പറയാം:

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പ്രാസാദാദിനിർമ്മാണപ്രകരണം, വാസ്തുമണ്ഡലവിധിയിൽ ഇരുനൂററൻപത്തിമൂന്നാമദ്ധ്യായം.

——(o)——

# ഇരുനൂററമ്പത്തിനാലാമദ്ധ്യായം

---

സൂതൻ:—നാലു ഗോപുരങ്ങളോടും പ്രാന്തകങ്ങളോടും കൂടിയ സർവ്വതോമുഖമായ (നാലുവശത്തും പൂമുഖമുള്ള) ചതുശ്ശാലഗൃഹം സർവ്വതോഭദ്രമെന്നു പറയപ്പെടുന്നു; ഈ വിധത്തിലാണു് അമ്പലവും അരമനയും ഉത്തമം. പടിഞ്ഞാറുവശം ഗോപുരമില്ലാത്തതു നന്ദ്യാവർത്തം; തെക്കുവശം ഗോപുരമില്ലാത്തതു വർദ്ധമാനം; കിഴക്കുവശം ഗോപുരമില്ലാത്തതു സ്വസ്തികം; വടക്കുവശം ഗോപുരമില്ലാത്തതു രുചകം. വടക്കുവശം ശാലയില്ലാത്ത ത്രിശാലഗൃഹത്തിനു ധാന്യകമെന്നു പേർ; ഇതു മനുഷ്യർക്കു ക്ഷേമാഭിവൃദ്ധിയേയും വളരെ സന്താനങ്ങളേയും നൽകും. കിഴക്കുവശം ശാലയില്ലാത്തതു സുക്ഷേത്രം; ഇതു ധാന്യവും യശസ്സും ആയുഷ്യവും ശോകമോഹനാശനവുമാകുന്നു. തെക്കുവശം ശാലയില്ലാത്തതിനു കലക്ഷയകരം എന്നത്രെ പേരു്; ഇതു സർവ്വരോഗഭയങ്ങളേയും ഉളവാക്കും. പടിഞ്ഞാറുവശം ശാലയില്ലാത്ത പക്ഷഘ്നമെന്ന ത്രിശാലഗൃഹം മിത്രബന്ധുപുത്രരെ നശിപ്പിക്കും; സർവ്വഭയങ്ങളേയും ജനിപ്പിക്കും. തെക്കും പടിഞ്ഞാറും ശാലകളുള്ളതിനു ധന്യമെന്നു പേരു്; ഇതു ധാന്യഫലങ്ങളേയും ക്ഷേമാഭിവൃദ്ധിയേയും പുത്രരേയും നൽകും. പടിഞ്ഞാറും വടക്കും ശാലകളുള്ളതു യമസൂര്യം; ഇതു രാജഭയത്തേയും അഗ്നിഭയത്തേയും നൽകുകയും കുലത്തെ മുടിക്കുകയും ചെയ്യും. വടക്കും കിഴക്കും ശാലകളുള്ളതു ദണ്ഡം; ഇതു് അകാലമരണത്തേയും ശത്രുപീഡയേയും സംഭവിപ്പിക്കും. കിഴക്കും തെക്കും ശാലകളുള്ളതു ധനം; ഇതു ശസ്ത്രഭയത്തേയും പരാഭവഭയത്തേയും നൽകും. കിഴക്കും പടിഞ്ഞാറും ശാലകളുള്ളതു ചുല്ലി; ഇതു മരണസൂചകമത്രെ. വടക്കും കിഴക്കും ശാലകളുള്ളതു സിദ്ധാർത്ഥം; ഇതു സ്ത്രീകൾക്കു വൈധവ്യവും പുരുഷന്മാർക്കു് അനേകമാപത്തുകളും വരുത്തും. ദ്വിശാലഗൃഹങ്ങളെ ബുധജനങ്ങൾ എപ്പോഴും വർജ്ജിക്കുക തന്നെ വേണം.

രാജമന്ദിരം ഉത്തമാദിഭേദേന അഞ്ചുപ്രകാരത്തിലത്രെ: കരം നൂറെറട്ടുകോൽ വിസ്താരമുള്ളതു് ഉത്തമം; മററു നാലിനും മുറയ്ക്കു് എട്ടെട്ടു കോൽ വിസ്താരം കുറയും. അഞ്ചിനും നീളം വിസ്താരത്തിൻെറ നാലിലൊന്നു കൂടുതലായിരിക്കണം. യുവരാജാവിൻെറ ഗൃഹവും അഞ്ചുവിധത്തിൽ തന്നെ: വിസ്താരം എൺപതിൽ ആറാറുകോൽ മുറയ്ക്കു കുറയും; അഞ്ചിനും നീളം മൂന്നിലൊന്നധികം. സേനാപതിയുടെ ഗൃഹവും അഞ്ചുവിധത്തിലാകുന്നു; അറുപത്തിനാലിൽ ആറാറുകോൽ മുറയ്ക്കു കുറയും വിസ്താരം; അഞ്ചിനും നീളം ആറിലൊന്നധികം. മന്ത്രിമന്ദിരവും അഞ്ചുപ്രകാരത്തിലുണ്ടു്: അറുപതിൽ നന്നാലു കോൽ മുറയ്ക്കു കുറയും വിസ്താരം; അഞ്ചിനും നീളം എട്ടിലൊന്നധികം. സാമന്തർ, അമാത്യർ എന്നിവരുടെ ഗൃഹവും പഞ്ചപ്രകാരമാകുന്നു: നാല്പതിൽ എട്ടെട്ടുകോൽ മുറയ്ക്കു് കുറയും വിസ്താരം; നീളം അഞ്ചിനും നാലിലൊന്നധികം. ശില്പികൾ, ശിപായിമാർ, വേശ്യമാർ എ

64

ന്നിവരുടെ ഗൃഹവും അതേ വിധത്തിൽ തന്നെ: ഇരുപത്തെട്ടിൽ മുമ്മൂന്നു കോൽ മുറയ്ക്കു കുറയും വിസ്താരം; നീളം ഇരട്ടി. ഇങ്ങിനെയാണ് മദ്ധ്യമഗൃഹങ്ങൾക്കുള്ള കണക്ക്. ദൂതിമാർ, സേവകന്മാർ എന്നിവരുടെ ഗൃഹവും അഞ്ചുപ്രകാരത്തിലത്രേ: വിസ്താരം പന്തിരണ്ടു കോലിൽ മുറയ്ക്ക് അരവീതം കുറയും; അതിന്നു നീളം നാലിലൊന്നധികം. ജ്യോത്സ്യൻ, ഗുരു, വൈദ്യൻ, സഭ്യൻ, പുരോഹിതൻ എന്നിവരുടെ ഗൃഹവും പഞ്ചവിധമാകുന്നു: നാല്പതിൽ നന്നാലു കോൽ മുറയ്ക്കു കുറയും വിസ്താരം; അതിന്നു നീളം ആറിലൊന്നധികം.

നാലു ജാതിക്കാരുടെയും അഞ്ചുതരം ഗൃഹത്തെ സാമാന്യേന വിവരിക്കാം: മുപ്പത്തിരണ്ടിൽ നന്നാലു കോൽ മുറയ്ക്കു കുറയും വിസ്താരം. അന്ത്യാവസായി (എല്ലാററിലും താണ ജാതി)കളുടെ ഗൃഹത്തിന്നു പതിനാറുകോൽവരെ. ബ്രാഹ്മണാദികളുടേതിന്നു നീളം മുറയ്ക്കു പത്തിലൊന്നും എട്ടിലൊന്നും മൂന്നിലൊന്നും നാലിലൊന്നും കൂടുതൽ.

സേനാപതിയുടെയും യുവരാജാവിന്റെയും ഗൃഹങ്ങളുടെ ഇടയിലായിരിക്കണം, രാജഗൃഹവും ഭണ്ഡാഗാരവും. സേനാപതിയുടെയും നാലു ജാതികളുടെയും ഗൃഹങ്ങൾക്കിടയിൽ വേണം, രാജപൂജ്യന്മാരുടെ ഗൃഹങ്ങൾ. അവാന്തരജാതികൾക്കിടയിലത്രെ, അച്ഛന്മാരുടെ ഗൃഹം വേണ്ടു. വാനപ്രസ്ഥരുടെ ഗൃഹത്തിന്ന് അറുപതുകോൽ വിസ്താരം. സേനാപതിയുടെ ഗൃഹത്തിന് ഏഴുപതിനെ പതിന്നാലുകൊണ്ടു ഹരിച്ചാൽ കിട്ടുന്ന വിസ്താരത്തിൽ വേണം ശാല; മുപ്പത്തഞ്ചുകൊണ്ടു ഹരിച്ചാൽ കിട്ടുന്ന വിസ്താരത്തിൽ പ്രാന്തവും. ബ്രാഹ്മണന്റെ ശാലയ്ക്കു മുപ്പത്തൊരുകോലും ഏഴു വിരലും നീളം; അതിന്മേലും വരാം. ക്ഷത്രിയന്റേതിന്നു മുപ്പത്താറു കോലും പത്തു വിരലും നീളം; വൈശ്യന്റേതിന്നു മുപ്പത്തഞ്ചുകോലും പതിമ്മൂന്നു വിരലും; ശൂദ്രന്റേതിന്നു മുപ്പത്തഞ്ചു കോലും പതിനഞ്ചു വിരലും.

യജമാനന്റെ മുൻവശത്തു ശാലയുടെ മൂന്നിലൊന്നു വലുപ്പത്തിൽ വീഥിയുണ്ടെങ്കിൽ, ആ ഗൃഹത്തിന്നു സോഷ്ണീഷമെന്നാണു പേര്; വീഥി പിൻവശത്താണെങ്കിൽ, ശ്രേയോച്ഛ്രയം എന്നു പേർ; ഇരുവശങ്ങളിൽ വീഥിയുള്ളതു സാവഷ്ടംഭം; നാലുവശത്തും വീഥിയുള്ളതു സുസ്ഥിതം. ഈ നാലുതരം ഗൃഹം നാലുജാതിക്കും നല്ലതാകുന്നു.

ഒന്നാമത്തെ നിലയ്ക്കു പൊക്കം വിസ്താരത്തിന്റെ പതിനാറിലൊന്നും നാലു കോലും; രണ്ടുമുതൽ നിലകൾക്കു പൊക്കം ക്രമേണ പന്തിരണ്ടിലൊരംശം വീതം കുറഞ്ഞിരിക്കണം. ചുട്ടെടുത്തുവെച്ച ഇഷ്ടികകൊണ്ടുള്ള ചുമരിന്നു വിസ്താരത്തിന്റെ പതിനാറിലൊന്നു വണ്ണം വേണം; അങ്ങിനെതന്നെ, മരംകൊണ്ടും മണ്ണുകൊണ്ടുമുള്ള ഭിത്തിക്കും. എല്ലാ ഗൃഹങ്ങളിലും ഉത്തരവും പിടിപ്പുവേണം ഒരുപോലെ. വാതലിന്, ഗൃഹവിസ്താരത്തി

ൻെറ അരുപമത്തട്ട വിരൽ വിസ്താരം; ഇരട്ടി പൊക്കം. പൊക്കം എത്ര കോലുണ്ടോ, അത്ര വിരൽ വേണം കട്ടിളപ്പലകകൾക്ക വിസ്താരം; അതിൽ പ്പകുതിയുടെ പകുതി ചേറപ്പടിയ്ക്കും.

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, പ്രാസാദാദിനിർമ്മാണപ്രകരണം, ഗൃഹമാനനിർണ്ണയം ഇരുനൂററമ്പത്തിനാലാമദ്ധ്യായം.

——— ൦൦൦ ———

# ഇരുനൂററമ്പത്തഞ്ചാമദ്ധ്യായം

സൂതൻ:—ഇനി, തൂണുകളുടെ വലുപ്പം വിവരിക്കാം: ഗൃഹത്തിൻെറ പൊക്കത്തെ ഏഴിൽപ്പെരുക്കിയതിൻെറ എൺപതിലൊരംശം വണ്ണം വേണം തൂണിന്ന്; മുകൾഭാഗത്തിന്ന്, എട്ടിൽപ്പെരുക്കിയതിൻേറയും. നാലും എട്ടും പതിനാറും മുപ്പത്തിരണ്ടും കോണുകളുള്ള തൂണുകൾക്ക യഥാക്രമം രുചകമെന്നും വജ്രമെന്നും ദ്വിവജ്രമെന്നും പ്രലീനകമെന്നും പേർ പറയുന്നു; നടുവിൽ ഉരുണ്ടതിന്ന വൃത്തമെന്ന പേർ. ഈ അഞ്ചുതരം വസ്തുക്കളും ഗൃഹങ്ങൾക്കൊക്കെ നന്ന്. അവയിന്മേൽ താമരപ്പൂവ്, വള്ളി, ചെടി, കുടം, ഇല, കണ്ണാടി എന്നിവയുടെ രൂപം കൊത്തണം; താമരപ്പൂവും കുടവും മററും കൊത്തുന്ന മൂന്നിലൊരംശമെടുക്കുക. ഉലാം തൂണിനൊപ്പം; ഉപഉലാം മൂന്നിലൊന്നോ നാലിലൊന്നോ കുറഞ്ഞും. മേല്പോട്ട മേല്പോട്ടുള്ള നിലകളിലെ ഉലാങ്ങൾക്ക ക്രമേണ നാലിലൊന്ന വീതം കുറവു്.

എല്ലാവരുടേയും വാസഗൃഹങ്ങളിൽ അകത്തേയ്ക്കു കടക്കുക ഒതുക്ക വലത്തുവശ വേണം. പ്രശസ്തങ്ങളായ പടിവാതിലുകൾ കേട്ടുകൊൾവിൻ: കിഴക്ക ഇന്ദ്രജയന്തം എന്നീ പടിയത്രെ മുഖ്യം; തെക്ക് യാമ്യവും വിതഥവും; പടിഞ്ഞാറു പുഷ്പദന്തവും വരുണവും; വടക്ക് ഭല്ലാടവും സൌമ്യവും. പടിയ്ക്കു വേധം പററരുതു്: തേർവീഥികൊണ്ടു വേധം പററിയാൽ കുലമൊക്കെ മുടിഞ്ഞുപോവും; ചളികൊണ്ടു വേധം പററിയാൽ, സ്ത്രീകലഹവും ദുഃഖവും വർദ്ധിക്കും; കിണർകൊണ്ടു വേധം പററിയാൽ, അപസ്മാരം വിടാതെ കൂടും; ചോലകൊണ്ടു വേധം പററിയാൽ, വേദനയും കീലംകൊണ്ടു വേധം പററിയാൽ അഗ്നിഭയവും സംഭവിക്കും; ദേവതയെക്കൊണ്ടു വേധം പററിയാൽ, നാശം വരും; സ്തംഭംകൊണ്ടു വേധം പററിയാൽ, സ്ത്രീകൃതമായ നാശം വരും; ഗൃഹംകൊണ്ടു വേധം പററിയാൽ, ഉടമസ്ഥൻ മരിയ്ക്കും; അഴുക്ക കുപ്പകൾകൊണ്ടു വേധം പററിയാൽ ഗൃഹിണി കലഹയായിപ്പോരും; അന്ത്യജഗൃഹംകൊണ്ടു വേധം പററിയാൽ, ഭസ്മമയം പിണയും. പൊക്കത്തിൻെറ ഇരട്ടിസ്ഥലത്തിന്നപ്പുറം വേധമില്ല. പടിവാതിൽ താൻതന്നെ തുറന്നാൽ, ഗൃഹത്തിലുള്ളവൎക്ക ഉന്മാദം പിടിക്കും. താൻതന്നെ അടച്ചാൽ, കുലം നശിക്കും; വലുപ്പം കൂടിയതായാൽ രാജഭയവും കുറഞ്ഞതായാൽ ചോരഭയവും വന്നുകൂടും. പടിവാതലിന്ന മുകളിൽ

പടിവാതൽ അന്തകമുഖമത്രെ; നടുവിൽ വിസ്താരമേറിയതു വാസ്തുവും ഇടുങ്ങിയതു് ഉടമസ്ഥനെ പെട്ടെന്നു നശിപ്പിക്കുന്നതുമാകുന്നു. അന്യപീഡിതമായ പടിയും വളരെദ്ദോഷങ്ങൾ വരുത്തും. പ്രധാന പടിവാതിലല്ലാത്തതിനെ അധികം മോടിപ്പെടുത്തരുതു. പ്രധാന പടിയെയാകട്ടെ നീർച്ചീര-കമിഴ-ലതകൾകൊണ്ടലംകരിക്കുകയും പതിവായി ബലികൊണ്ടും അക്ഷതജലം കൊണ്ടും പൂജിക്കുകയും വേണം.

ഭവനത്തിന്റെ കിഴക്കുവശത്തു് പേരാൽമരവും, തെക്കുവശത്തു് അത്തിയും, പടിഞ്ഞാറുവശത്തു് അരയാലും, വടക്കുവശത്തു് ഇത്തിയും നല്ലതാകുന്നു; മറിച്ചായാൽ ചീത്തയാണു്. കരിങ്ങാലി, കള്ളി എന്നിവ ശാത്രുനാശത്തെയും വേങ്ങ, താഴൽ എന്നിവ സന്താനനാശത്തെയും വരുത്തും; അവയെ മുറിച്ചുകളയുകയല്ലെങ്കിൽ, അവയുടെ ഇടയിൽ ഉത്തമവൃക്ഷങ്ങളെ—പുന്ന, അശോകം, ഇലഞ്ഞി, വന്നി, മയിലെള്ളു്, ചമ്പകം, മാതളനാരകം, തിപ്പലി, മുന്തിരി എന്നിവയെ—നട്ടുവളർത്തണം. കുസുമഷണ്ഡങ്ങളേയും ഉണ്ടാക്കണം. ചെറുനാരകം, കവുങ്ങു്, പുലാവു്, കൈത, പിച്ചകം, താമര, ശതപത്രകം, മല്ല, തെങ്ങു്, വാഴ, പൂപ്പാതിരി എന്നിവയോടു കൂടിയ ഭവനം ശ്രീകരമാകുന്നു.

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, പ്രാസാദാദിനിർമ്മാണപ്രകരണം, സ്തംഭമാനാദിനിർണ്ണയം ഇരുനൂററമ്പത്തഞ്ചാമദ്ധ്യായം.

—:o:—

# ഇരുനൂററമ്പത്താറാമദ്ധ്യായം

സൂതൻ:—അഭിജ്ഞൻ വടക്കോട്ടു ചാഞ്ഞതായ നിരപ്പാർന്ന സ്ഥലം മുമ്പറഞ്ഞവണ്ണം പരീക്ഷിച്ചിട്ടു കുററി നാട്ടണം. ദേവൻ, ധൂർത്തൻ, സചിവൻ എന്നിവരുടെയും നാൽക്കൂട്ടു വഴിയുടെയും അടുത്തു ഭവനം പണിയിക്കരുതു്; പണിയിച്ചാൽ ദുഃഖശോകഭയങ്ങൾ നേരിടും. ഗൃഹത്തിന്റെ നാലു വശങ്ങളും പരീക്ഷിക്കണം: മുമ്പിൽ ഉത്സംഗം (കുഴിഞ്ഞുകിടക്കൽ) ശുഭമാകുന്നു; പിന്നിൽ ഇടംപിരിയായ പൃഷ്ഠഭാഗം പ്രശസ്തമാണു്; വലംപിരിയായിട്ടുള്ളതും വലത്തുഭാഗത്തു ശീർഷകവും നന്നല്ല; ഇരുഭാഗത്തും സമ്പൂർണ്ണമെന്നതാകട്ടെ സർവകാമപ്രദമാകുന്നു. ഇങ്ങനെ നാലു വശങ്ങളെ മനസ്സിരുത്തി നോക്കിയിട്ടു വേണം ഭവനപ്പണി തുടങ്ങുക.

ജ്യോത്സ്യൻ നിശ്ചയിച്ച ശുഭമുഹൂർത്തത്തിൽ, രത്നത്തിനു മീതേ സർവബീജങ്ങളോടുംകൂടി കല്ലിടുക. കുററി നാലു ബ്രാഹ്മണരെക്കൊണ്ടു പൂജിപ്പിക്കണം; എന്നിട്ടു്, വെള്ളവസ്ത്രം ധരിച്ച വേദപാരഗനായ ബ്രാഹ്മണൻ അതിനെ സർവൗഷധീജലത്താൽ അഭിഷേചിച്ചു്, വസ്ത്രാഭരണ

ങ്ങൾ ചാർത്തിച്ച്, പലതരം അക്ഷതങ്ങളോടുംകൂടി നാട്ടണം. അപ്പോൾ വേദഘോഷവും മംഗളഗീതവാദ്യഘോഷവും മുഴക്കണം. ബ്രാഹ്മണരെ പായസമൂട്ടണം; 'വാസ്തോഷ്പതേ പ്രതിജാനീഹി' എന്ന മന്ത്രംചൊല്ലി നെയ്യും തേനും ഹോമിക്കണം. തൂലിടൽ, കുററിനാട്ടൽ, കട്ടിളവെയ്ക്കൽ, കടിപ്പുകൽ, വാസ്തുശാന്തി എന്നിവയിലായി വാസ്തുയജ്ഞം അഞ്ചു പ്രാവശ്യം വേണം. തൂലിടൽ ഈശാനകോണിലും കുററിനാട്ടൽ അഗ്നികോണിലുമത്രേ.

പിന്നെ വലഞ്ഞുവെച്ച്, വലംകൈയിന്റെ ചൂണ്ടുവിരൽ, നടുവിരൽ പെരുവിരൽ എന്നിവകൊണ്ടു വാസ്തുപദം വരയ്ക്കണം: പവിഴവും രത്നവും സ്വർണ്ണവും കായയും വെള്ളംകൂട്ടിയരച്ചതുകൊണ്ടു വേണം എല്ലാ വാസ്തുക്കളിലും സ്ഥാനം വരയ്ക്കുക; ഭസ്മം, കരിക്കട്ട, മരത്തുണ്ട്, നഖം, ആയുധം, തോൽ, കൊമ്പ്, എല്ല്, തലയോട്ട് എന്നിവകൊണ്ട് ഒരിക്കലും വരയ്ക്കരുത്. വരച്ചാൽ, ദുഃഖശോകരോഗാദികൾ വന്നുകൂടും. ഗൃഹപ്രവേശസമയത്തും ശില്പി, കുററി, തൂൽ മുതലായവയുടെ നന്മതിന്മകൾ നോക്കണം:

പക്ഷി സൂത്രത്തിനു നേരെ പരുഷശബ്ദം പുറപ്പെടുവിക്കുകയോ, തനിക്കും ഉടമസ്ഥനും ഒരേസമയത്തു ദേഹത്തിലെങ്ങാനും ചൊറി തോന്നുകയോ ചെയ്താൽ, വാസ്തുവിൻെറ അംഗത്തിൽ ഘോരമായ നരശല്യമുള്ളതായി കരുതണം; അടയാളമിട്ടതിനു ശേഷം, ആനയോ കുതിരയോ ഗ്രാമ്യമൃഗമോ വരുന്നതെവിടെയോ, അവിടെ അവയുടെ എല്ലോ മററോ ആകുന്ന ശല്യമുള്ളതായി കരുതണം; തൂൽ നീട്ടിപ്പിടിക്കെ നായയോ കുറുക്കനോ അതു ചാടിക്കടക്കുകയോ, കഴുത അതിഘോരമായി കരയുകയോ ചെയ്താൽ, ശല്യം അവററിൻേറതാണെന്നറിയണം. ഈശാനകോണിലോ ഉടമസ്ഥൻ നിൽക്കുന്നേടത്തോ കാക്ക സൌമ്യമായി കുറുകിയാൽ, അവിടെ ധനമിരിപ്പുണ്ടെന്നുറയ്ക്കാം.

തൂൽ പൊട്ടിയാൽ മരണം വരും; ശല്യം, മുന കീഴ്പോട്ടായ ആണിയാണെങ്കിൽ രോഗവും, കരിക്കട്ടയാണെങ്കിൽ ഭ്രാന്തും, കപാലമാണെങ്കിൽ [illegible], ശംഖിൻനുറുങ്ങാണെങ്കിൽ സ്ത്രീകൾക്കു കലഹതാപവും ഫലം. ശില്പി സംഭ്രമിച്ചാൽ ഉടമസ്ഥനും ഗൃഹത്തിനും നാശംവരും; കുററിമേലുള്ള കുംഭം ചുമലിൽനിന്നു വീണാൽ ശിരോരോഗവും, അപഹരിക്കപ്പെട്ടുപോയാൽ സർവ്വകുലനാശവും, സ്ഥാനത്തുനിന്നു ഭ്രംശിച്ചാൽ മരണവും, ഉടഞ്ഞാൽ ബന്ധനാദിയുമത്രേ ഫലം. കോലിൻെറ കണക്കു കാണാതായാൽ ഗൃഹനാഥൻ മരിയ്ക്കും; ബീജൌഷധികൾ കാണാതായാൽ ഭൃത്യപീഡ നേരിടും.

പിന്നെ വലത്തോട്ടു മററു കുററികളും നാട്ടുക; വലത്തോട്ടല്ലാതെയായാൽ ആപത്തു വരും. കുററികൾക്ക് ഉപദ്രവം നേരിടാതിരിപ്പാൻ രക്ഷ ചെയ്യണം: അവയുടെ മുകളിൽ കായ്കളുള്ള മരക്കൊമ്പു വെയ്ക്കുക. കിഴക്കു വടക്കോട്ടു ചാഞ്ഞതാക്കണം സ്ഥലം; ദിങ്മൂഢമായിട്ടു (ദിക്കുകൾ തി

ഭിച്ചുറിയാത്ത വിധത്തിൽ) നെടുംപുരയോ ഭവനമോ പടിയോ വാസ്ഥസ്ഥലമോ ഉണ്ടാക്കരുത്. ഉണ്ടാക്കിയാൽ കുലം മുടിയും. ഗൃഹത്തെ വലുതാക്കരുത്; വലുതാക്കുകയാണെങ്കിൽ, നാലു ദിക്കിലേയ്ക്കും ഒപ്പം വലുതാക്കണം. കിഴക്കോട്ടു വലുതാക്കിയ ഗൃഹം സദാ കലഹമുണ്ടാക്കും; തെക്കോട്ടു വലുതാക്കിയതു തീർച്ചയായും മരണം വരുത്തും; പടിഞ്ഞാട്ടു വലുതാക്കിയതു് അർത്ഥനാശം പിണയ്ക്കും; വടക്കോട്ടു വലുതാക്കിയതു് വളരെ ദുഃഖങ്ങൾ ഉളവാക്കും, അഗ്നികോണിലേയ്ക്കു വലുതാക്കിയതു് അഗ്നിഭയം നേരിടുവിക്കും; നിരൃതികോണിലേയ്ക്കു വലുതാക്കിയതു് ശിശുക്കളെ കൊല്ലും; വായുകോണിലേയ്ക്കു വലുതാക്കിയതു് വാതരോഗങ്ങളെ വരുത്തും; ഈശാനകോണിലേയ്ക്കു വലുതാക്കിയതു് ധനനാശം വരുത്തും.

ദേവാലയവും ശാന്തിഗൃഹവും ഈശാനകോണിലായിരിക്കണം. അടുക്കള അഗ്നികോണിൽ; അതിന്നടുത്തു വടക്കുവശത്തു കിണർ. ഗൃഹോപകരണമൊക്കെ നിരൃതികോണിൽ സൂക്ഷിക്കണം. വധസ്ഥാനവും കളിപ്പുരയും പുറത്തുണ്ടാക്കുക. ധനധാന്യം സൂക്ഷിപ്പു വായുകോണിൽ; കർമ്മശാല (ആപ്പീസുമുറി) അതിന്റെ പുറത്തു്. ഇങ്ങനെയുള്ള വാസഗൃഹം ഉടമസ്ഥന്നു നന്മ വരുത്തും.

ശ്രീമൽസ്യമഹാപുരാണത്തിൽ മനുമത്സ്യസംവാദത്തിൽ, പ്രാസാദാദിനിർമ്മാണപ്രകരണം, ഗൃഹസന്നിവേശകഥനം ഇരുനൂററമ്പത്താറാമദ്ധ്യായം.

——(o)——

# ഇരുനൂററമ്പത്തേഴാമദ്ധ്യായം

സൂതൻ:—ഇനി, മരം കൊണ്ടുവരൽ വിവരിക്കാം: അവിട്ടം മുതൽ അഞ്ചു നക്ഷത്രങ്ങളും വിഷ്ടി മുതലായവയും വർജ്ജിച്ചു ജ്യോത്സ്യൻ പറഞ്ഞ നാളിൽ ശില്പിയോടൊന്നിച്ചു കാട്ടിലേക്കു ചെന്നു, ഒന്നാമത്തെ വൃക്ഷത്തിന്നു ബലിപൂജ കഴിക്കുക; കിഴക്കു വടക്കോട്ടു വീണ മരമാണു് ഭവനം പണിയ്ക്കുന്നതിനു്; മററു ദിക്കിലേക്കു വീണതു നന്നല്ല. തെക്കോട്ടു വീണതു മരണപ്രദമാണു്. പാൽമരം ഗൃഹനിർമ്മാണത്തിനു കൊള്ളരുതു്; പക്ഷികൾ പാർക്കുന്നതും, കാററാൽ ഒടിഞ്ഞതും, മൂലം കേടുപററിയതും, ആനയൊടിച്ചതും, ഇടിത്തീയേററതും, പകുതി ഉണങ്ങിയതും, മുറിഞ്ഞുണങ്ങിയതും, ചൈത്യം—ദേവാലയം—നദീസംഗമം—ശ്മശാനം—കിണർ—കുളം മുതലായവയിലുണ്ടായതുമായ മരത്തെ മികച്ച ശില്പിയും വർജ്ജിക്കണം; മുള്ളുള്ള മരം, കടമ്പു്, വേപ്പു്, താന്നി, നാവൽ, മാവു് എന്നിവയും എടുക്കരുതു്.

വേങ്ങ, അശോകം, ഇരട്ടിമധുരം, മരുപ്പൂമരതു്, പയൻ എന്നിവ പ്രശസ്തങ്ങളത്രേ; ചന്ദനം, പലാവു്, ദേവദാരു, മഞ്ഞൾമരം എന്നിവ അതിപ്രശസ്തങ്ങളാകുന്നു. ഒന്നോ രണ്ടോ മൂന്നോ മരങ്ങൾകൊണ്ടു ഗൃഹം

പണിയിക്കാം; വളരെ മരങ്ങൾകൊണ്ടുണ്ടാക്കിയാൽ അനേകം ആപത്തു വരും. ഇരുമുള്ളും, കരിമ്പ്, പാലപ്പി ഇവ ഒററയ്ക്കായാൽ ശുഭങ്ങളത്രെ; മററൊന്നിനോടു ചേർന്നാലോ, ഒരിക്കലും ശുഭകരങ്ങളല്ല. ഇങ്ങനെ തന്നെയാണു്, തേക്കു, പുലാവു്, ചന്ദനം, നീർമരുതു്, പാരിമുകം എന്നിവയും; ഇവയെ മററു വല്ലതിനോടും ചേർത്തു ഗൃഹം പണിയിച്ചുകൂടാ.

മരത്തിന്റെ കഷ്ണം (വെട്ടുമ്പോൾ ആദ്യം തെറിച്ചതു്) മഞ്ഞച്ചിരുന്നാൽ ഉദ്വേഗവും, തെക്കോട്ടുനിറത്തിലാണിരുന്നാൽ തലവേദനയും, കറുത്തിരുന്നാൽ പാമ്പും, ചുകന്നിരുന്നാൽ തീയും, മഞ്ഞിൻനിറത്തിലിരുന്നാൽ അത്തവും, കഴുതക്കഴുത്തിന്റെ നിറത്തിലിരുന്നാൽ എലിയും, വെളിൻനിറത്തിലിരുന്നാൽ വെള്ളപ്പൊക്കമുണ്ടാകുമെന്നും ഗ്രഹിക്കണം; ഇങ്ങനെ കണ്ടാൽ ആ മരം ഗൃഹത്തിനെടുക്കരുതു്. ഒന്നാമതു് വെട്ടിയ മരം കൊണ്ടുപോരാൻ നല്ല ശകുനവും നിമിത്തവും നോക്കണം.

നീളത്തെ വണ്ണംകൊണ്ടു പെരുക്കി എട്ടുകൊണ്ടു ഹരിച്ചാൽ എന്തു ബാക്കി കാണുമോ, അതിന്നു ആയം എന്നു പേർ; അതു് എട്ടു വിധത്തിലുണ്ടു്: ധ്വജം, ധൂമം, സിംഹം, ശ്വാവു്, വൃഷഭം, ഗർദ്ദഭം, ഗജം, കാകൻ. മുറയ്ക്കു് കിഴക്കു മുതലായ ദിക്കുകളിലാണു് ഇവയുടെ സ്ഥിതി. സർവോത്തമമായ ധ്വജത്തിന്നു നാലുഭാഗത്തും മുഖമുണ്ടു്; പടിഞ്ഞാറു് വിശേഷിച്ചും. സിംഹത്തിന്റെ മുഖം വടക്കും, വൃഷഭത്തിന്റെ മുഖം കിഴക്കും, ഗജത്തിന്റെ മുഖം തെക്കുമാകുന്നു. ഏഴു കണ്ടാൽ ഗജം; ഒന്നു കണ്ടാൽ ധ്വജം; മൂന്നു കണ്ടാൽ സിംഹം; അഞ്ചു കണ്ടാൽ വൃഷഭം. കോണിലേക്കു തിരിഞ്ഞവയാകട്ടെ അശുഭങ്ങളാകുന്നു. ആ കോലുകളെത്തന്നെ എട്ടിൽ പെരുക്കി, ഇരുപത്തേഴുകൊണ്ടു ഹരിച്ചാൽ കിട്ടുന്ന ഭാഗത്തെ ഋക്ഷമെന്നു പറയുന്നു. ഋക്ഷത്തെ എട്ടായിപ്പകുത്തിട്ടു ബാക്കി കാണുന്നതിന്നു വ്യയം എന്നു പേർ. വ്യയം ഏറിയിരുന്നാൽ ദോഷമേ വരൂ; ആയം ഏറിയിരുന്നാലോ, സ്വാസ്ഥ്യം ലഭിക്കും എന്നാണു് ഭഗവാൻ വിഷ്ണു അരുളിച്ചെയ്തിരിക്കുന്നതു്.

തയിർ, അക്ഷതം, മാവില, പൂത്താലം എന്നിവയാലലങ്കൃതമായ നിറകുടത്തെയും ബ്രാഹ്മണശ്രേഷ്ഠരെയും മുന്നിലാക്കിയും, അവർക്കു സ്വർണ്ണവസ്ത്രങ്ങൾ ദാനം ചെയ്തും മംഗളമായ ശാന്തികർമ്മം നടത്തിയും വേണം കടിപൂകുക; വെള്ളവസ്ത്രം ധരിച്ചു്, ഗൃഹ്യവിധിപ്രകാരം ഹോമവും ബലിയും പ്രാസാദവാസ്തുശാന്തിക്കു പറഞ്ഞിട്ടുള്ള കർമ്മവും കഴിച്ചു്, ബ്രാഹ്മണരെ ഭക്ഷ്യഭോജ്യങ്ങൾകൊണ്ടു സംതൃപ്തരാക്കി ധൂപസുരഭിലമായ ഗൃഹം പൂകിക്കൊള്ളണം.'

ശ്രീമത് മത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, വാസ്തുപ്രകരണം,
ഗൃഹപ്രവേശനിരൂപണം, ഇരുനൂററമ്പത്തഞ്ചാമധ്യായം.

# ഇരുനൂററമ്പതെട്ടാമദ്ധ്യായം

ഋഷിമാർ:—“എങ്ങിനെയാണു ഗൃഹസ്ഥാദികൾ പതിവായി കർമ്മം ചെയ്യേണ്ടതു്? ആയിരം ജ്ഞാനയോഗത്തെക്കാളും മീതെയാണല്ലോ കർമ്മയോഗം.”

സൂതൻ:—“ദേവതാപൂജയും തൽകീർത്തനവുമാകുന്ന കർമ്മയോഗം ഞാൻ വിവരിക്കാം; ഇതല്ലാതെ ഭുക്തിമുക്തിപ്രദമായിട്ടു മറെറാന്നില്ല ലോകത്തിൽ! ദേവപ്രതിഷ്ഠ, ദേവതാപ്രതിമകളെ കീർത്തിക്കുക, ദേവയജ്ഞോത്സവം എന്നിതൊക്കെ ബന്ധവിമുക്തിയെ നൽകുന്നതാകുന്നു.

ഒന്നാമത്തു വിഷ്ണുപ്രതിമ എങ്ങിനെയിരിക്കണമെന്നു പറയാം: കൈകളിൽ ശംഖചക്രഗദാപത്മങ്ങൾ, കുടപോലുള്ള ശിരസ്സു്, ശംഖിന്നൊത്ത കഴുത്തു്, തെളിഞ്ഞ കണ്ണുകൾ, ഉയൎന്ന മൂക്കു്, മുത്തുച്ചിപ്പിക്കൊത്ത ചെവികൾ, ക്രമേണ തടിച്ചുരുണ്ട കൈത്തുടകൾ എന്നിവയോടുകൂടി ശാന്തമായ വിഷ്ണുവിഗ്രഹത്തെ പുരോഹിതൻ ഗൃഹങ്ങളിൽ ഉണ്ടാക്കിക്കണം; കൈകൾ എട്ടും നാലും രണ്ടുമാവാം. എട്ടു കൈകളോടുകൂടിയാണെങ്കിൽ, വലത്തു് ഖഡ്ഗഗദാബാണപത്മങ്ങളും ഇടത്തു് വില്ലുപരിചശംഖുചക്രങ്ങളും നിർമ്മിക്കുക. നാലു കൈകളോടുകൂടിയാണെങ്കിൽ, ഗദാപത്മങ്ങൾ വലത്തും ശംഖചക്രങ്ങൾ ഇടത്തും. കൃഷ്ണനാകട്ടെ, ഗദ ഇടംകയ്യിലാണു വേണ്ടതു്. യഥേഷ്ടം ശംഖും ചക്രവും മുകൾകൈകളിലുണ്ടാക്കുക. പ്രതിമയുടെ താഴെ കാൽകൾക്കിടയിൽ ഭൂമിയേയും, വലത്തുവശത്തു വണക്കം പൂണ്ട ഗരുഡനേയും, ഇടത്തുവശത്തു പത്മഹസ്തയും സുമുഖിയുമായ ലക്ഷ്മിയേയും നിർമ്മിക്കണം. ഗരുഡനെ മുൻവശത്താക്കുന്നതും ശ്രേയസ്കരംതന്നെ. ഇരുവശങ്ങളിൽ, താമരപ്പൂവു കൈക്കൊണ്ട ശ്രീയേയും പുഷ്ടിയേയും നിർമ്മിക്കണം. വിദ്യാധരരോടും ദേവദുന്ദുഭികളോടും ഗന്ധർവമിഥുനങ്ങളോടും പത്രവല്ലികളോടും സിംഹവ്യാഘ്രങ്ങളോടും കല്പവല്ലികളോടും സ്തുതിക്കുന്ന സുരശ്രേഷ്ഠരോടും കൂടിയതായിരിക്കണം നടയ്ക്കുമേലെ കമാനം. പ്രതിമയുടെ മൂന്നിലൊരംശംകൊണ്ടു പീഠം. ഒമ്പതു ചാൺ പൊക്കം വേണം ദേവാസുരകിന്നരന്മാൎക്കു്.

ഇനി, നീളത്തിൻെറയും വണ്ണത്തിൻെറയും കണക്കു കേട്ടുകൊൾക: ജനാലപ്പഴുതിലൂടെ വെയിൽ കടക്കുമ്പോൾ ഒരു പൊടി കാണപ്പെടുമല്ലോ; അതു ത്രസരേണുവത്രെ. ത്രസരേണു എട്ടു കൂടിയാൽ ഒരു ബാലാഗ്രം; ബാലാഗ്രം എട്ടു കൂടിയാൽ ഒരു ലിഖ്യ; ലിഖ്യ എട്ടുകൂടിയാൽ ഒരു യൂക; യൂക എട്ടുകൂടിയാൽ ഒരു യവം; യവം എട്ടുകൂടിയാൽ ഒരു വിരൽ; സ്വന്തം വിരലിൻെറ വലുപ്പത്തിൽ പന്തിരണ്ടു വിരൽ കൂടിയാൽ ഒരു മുഖം. മുഖക്കണക്കു പിടിച്ചു വേണം അവയവങ്ങളെല്ലാമുണ്ടാക്കുക.

സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടും ചെമ്പുകൊണ്ടും രത്നംകൊണ്ടും കല്ലുകൊണ്ടും മരംകൊണ്ടും പല ലോഹങ്ങൾ കൂട്ടിച്ചേർത്തുകൊണ്ടും പിച്ചളയും ധാതുക്കളും കൂട്ടിച്ചേർത്തുകൊണ്ടും ഓടും ചെമ്പും കൂട്ടിച്ചേർത്തുകൊണ്ടും ശുഭദാരുക്കൾ കൊണ്ടും ദേവതാപ്രതിമയുണ്ടാക്കാം. ഗൃഹങ്ങളിലെ പ്രതിമയ്ക്ക് ഒരു പെരുവിരൽക്കമ്പു മുതൽ ഒരു ചാൺവരെയേ വലുപ്പം പാടുള്ളൂ; അമ്പലത്തിൽ പതിനാറു ചാൺവരെ വലുപ്പമുള്ളതുണ്ടാക്കാം. അതിലേറിയാൽ നന്നല്ല. ധനസ്ഥിതിയനുസരിച്ചു മികച്ചതോ ഇടമട്ടിലുള്ളതോ താണതോ ഉണ്ടാക്കുക. വാതിലിന്റെ പൊക്കം അളന്ന്, ആ സംഖ്യ എട്ടാക്കിപ്പകുത്ത് ഒരംശം തള്ളിയാൽ ശേഷമെന്തുണ്ടോ, അതിന്റെ രണ്ടംശംകൊണ്ടു പ്രതിമയും വീണ്ടും മൂന്നാക്കിപ്പകുത്ത് ഒരംശംകൊണ്ടു പീഠവും നിർമ്മിക്കണം; ഏറെ താണോ ഏറെ ഉയർന്നോ ഇരിക്കരുത്.

പ്രതിമയുടെ 'മുഖ'സംഖ്യയെ ഒമ്പതായിപ്പകുക്കുക: നാലു വിരൽകൊണ്ടു കഴുത്ത്; ഒരംശംകൊണ്ടു നെഞ്ച്; അതിനു താഴെ ഒരംശംകൊണ്ടു പൊക്കിൾ; താഴ്ചയ്ക്കും പരപ്പിനും ഓരോ വിരൽ; പൊക്കിളിനു താഴെ ഒരംശംകൊണ്ടു ലിംഗം; രണ്ടംശംകൊണ്ടു തുടകൾ; നാലു വിരൽകൊണ്ടു കാൽമുട്ടുകൾ; രണ്ടംശംകൊണ്ടു കണങ്കാലുകൾ; നാലു വിരൽകൊണ്ടു കാലുകൾ; പതിന്നാലു വിരൽകൊണ്ടു ശിരസ്സ്. ഇതു നീളത്തിന്റെ കണക്കാണ്; വണ്ണത്തിന്റെ കണക്കും പറയാം. ബ്രാഹ്മണരേ, അവയവങ്ങളുടെയെല്ലാം വിസ്താരം കേട്ടുകൊൾവിൻ: നെറ്റി നാലുവിരൽ; മൂക്കിന്റെ നീളവും നാലുവിരൽ തന്നെ; അണകൾ രണ്ടു വിരൽ; കീഴ്ച്ചുണ്ട് ഒരു വിരൽ; നെറ്റി എട്ടു വിരലാണെങ്കിൽ ചെന്നികൾ അതിനൊത്തിരിക്കണം; പുരികം അരവിരൽ: അതു നടുവിൽ വില്ലുപോലെ വളഞ്ഞും തലപ്പുയർന്നും കൂർത്തും മിനുസമിയന്നുമിരിക്കണം; കണ്ണുകൾക്കു നീളം രണ്ടു വിരൽ; വീതി ഒരു വിരൽ: അവ നടുവുയർന്ന് അറ്റം ചുകന്നു ലക്ഷണമൊത്തിരിക്കണം; കൃഷ്ണമണി മൂന്നിലൊരംശം; ദൃഷ്ടി അഞ്ചിലൊരംശം. പുരികങ്ങളുടെ നടു രണ്ടുവിരൽ; മൂക്കിന്റെ കട ഒരു വിരൽ; മൂക്കിന്റെ തലപ്പും പുടങ്ങളും ഒരു വിരൽ; നാസാപുടദ്വാരങ്ങൾ അര വിരൽ: കണ്ണുമൂലങ്ങൾക്കും കവിൾത്തടങ്ങൾക്കും രണ്ടു വിരൽ; അണയുടെ അഗ്രത്തിനു കനം ഒരു വിരൽ; വീതി രണ്ടുവിരൽ. പുരികരേഖ അരവിരൽ; മേൽച്ചുണ്ടിന്റെ വണ്ണവും അരവിരൽ തന്നെ. നാസാപുടം ചെറുകപോലിരിക്കണം. കണ്ണുമൂലത്തിൽനിന്നു തുടങ്ങി, മിന്നിത്തിളങ്ങുന്ന കിറികൾ ആറുവിരൽ. ചെവികൾ പുരികത്തിനൊപ്പം; നീളം നാലുവിരൽ. കണ്ണുപാർശ്വങ്ങൾ രണ്ടു വിരൽ; പരപ്പ് ഒരു വിരൽ. കണ്ണുകൾക്കു മീതെ ശിരസ്സു പന്തിരണ്ടു വിരൽ; നെറ്റിക്കു പിന്നിൽ പതിനെട്ടുവിരൽ. മുപ്പത്താറു വിരലത്രേ ശിരസ്സിന്റെ വിസ്താരം; തലമുടിയോടുകൂടി നാല്പത്തിരണ്ടുവിരൽ.

കേശാന്തത്തിന്റെയും അണയുടെയും ഇട പതിനാറുവിരൽ. കഴുത്തിന്റെ നടു ഇരുപത്തിനാലുവിരൽ; കഴുത്തിന് എട്ടുവിരൽ നീളം. കഴ

ത്തിന്റെയും സ്തനങ്ങളുടെയും ഇട ഒരു ചാൺ എന്നു സാമുദ്രം പറഞ്ഞിരിക്കുന്നു. സ്തനങ്ങളുടെ ഇട പന്തിരണ്ടുവിരൽ. സ്തനങ്ങളുടെ വട്ടം രണ്ടു വിരൽ; മുലക്കണ്ണുകൾ യവത്തിനൊപ്പം. മാറിന്റെ പരപ്പ് രണ്ടു ചാൺ. കക്ഷങ്ങൾ ആറുവിരൽ; ബാഹുമൂലങ്ങളുടെയും സ്തനങ്ങളുടെയും ഇടയും ആറുവിരൽ.

കാലുകൾ പതിനാലുവിരൽ. പെരുവിരലുകൾ മൂന്നുവിരൽ. ഉയർന്ന പെരുവിരൽനീളപ്പു അഞ്ചുവിരൽ; അത്ര നീണ്ടിരിക്കണം അടുത്ത വിരൽ. നടുവിരൽ, അണിവിരൽ, ചെറുവിരൽ, ഇവയ്ക്ക് എട്ടിലൊന്നെട്ടിലൊന്നു കുറയും. വിരലുകൾക്കു മൂന്നു കമ്പുകൾ വേണം. തെരിയണികൾ രണ്ടുവിരൽ. മടമ്പു രണ്ടുവിരൽ; പതിനാറിലൊന്നുയർന്നിരിക്കണം. പെരുവിരലിന്നു രണ്ടു കമ്പുകൾ; വീതി രണ്ടുവിരൽ. ചൂണ്ടുവിരലിന്റെ നീളം മൂന്നുവിരൽ. മറ്റുള്ളവയ്ക്ക് എട്ടിലൊന്നെട്ടിലൊന്നു കുറയും. പെരുവിരലിന്ന് ഒരു വിരലും മറ്റു വിരലുകൾക്ക് അരവിരലും പൊക്കം വേണം.

കണങ്കാലുകളുടെ മുകൾഭാഗത്തിന്നു വണ്ണം പതിന്നാലു വിരൽ; നടുവിന്നു പതിനെട്ടു വിരൽ. കാൽമുട്ടിൻനടുവിന്നു വീതി ഇരുപത്തൊന്നു വിരൽ; പൊക്കം ഒരു വിരൽ; വട്ടം മൂന്നു വിരൽ. ഊരുക്കളുടെ നടുവിന്നു വണ്ണം ഇരുപത്തെട്ടു വിരൽ; മുകൾഭാഗത്തിന്നു മുപ്പത്തൊന്നു വിരൽ. വൃഷണങ്ങൾ മൂന്നു വിരൽ. ലിംഗം രണ്ടു വിരൽ; അതിന്റെ വണ്ണം ആറുവിരൽ. വൃഷണത്തിന്റെ താഴെ മുതൽക്കു; ലിംഗത്തിന്റെ ഉയർപ്പം നാലു വിരൽ. നിതംബത്തിന്നു വിസ്താരം പതിനെട്ടുവിരൽ; സ്ത്രീകളുടേതിന്ന് ഇരുപത്തിരണ്ട്. സ്തനങ്ങൾ പന്തിരണ്ടു വിരൽ. പൊക്കിളുകളുടെ വണ്ണം നാല്പത്തിരണ്ടുവിരൽ; സ്ത്രീകളുടെ അരക്കെട്ടിന്ന് അമ്പത്തഞ്ച്. കക്ഷങ്ങൾക്ക് മീതെ ചുമലുകൾ ആറുവിരൽ. കഴുത്തിന്നു വിസ്താരം എട്ടു വിരൽ; വണ്ണം പന്തിരണ്ടുമാകണം. കൈകളുടെ നീളം നാല്പത്തിരണ്ടു വിരൽ; കൈകളുടെ മുകൾഭാഗത്തിന്റെ വണ്ണം പതിനാറു വിരൽ; മേൽക്കയ്യിന്റെ വണ്ണം എട്ടു വിരൽ; കീഴ്ക്കയ്യിന്റേത് ഏഴുവിരൽ. കൈകളുടെ നടു പതിനെട്ടു വിരൽ; ബാഹുമൂലം പതിനാറുവിരൽ; കൈപ്പത്തി ആറുമാകണം; ഉള്ളങ്കൈ ഏഴുവിരൽ. നടുവിരൽ അഞ്ചു വിരൽ; അതിന്റെ ഏഴിലൊരംശം കുറവു അണിവിരൽ; അതിന്റെ അഞ്ചിലൊരംശം കുറവു ചെറുവിരൽ. നടുവിരലിന്റെ അഞ്ചിലൊന്നു കുറവു ചൂണ്ടുവിരൽ. പെരുവിരൽ ചൂണ്ടുവിരലിന്റെ കടവരയ്ക്കൊപ്പം; അതിന്റെ വണ്ണം നാലുവിരൽ. മറ്റു വിരലുകൾക്കു മുറയ്ക്ക് എട്ടിലൊന്നെട്ടിലൊന്നു കുറയും. നടുവിരലിന്റെ നടുക്കമ്പു രണ്ടു വിരൽ; മറ്റുള്ളവയുടെ ക്രമേണ ഓരോ യവം കുറയും. പെരുവിരലിന്റെ കമ്പിന്നു ചൂണ്ടുവിരലിന്നൊപ്പം; മേൽക്കമ്പിന്നു രണ്ടു യവം കൂടുതൽ. വിരൽക്കമ്പിൽ പകുതിയാണ് നഖങ്ങൾക്കു വലിപ്പം; അവ സ്നിഗ്ധങ്ങളും തിന്നാസമത്തെയും സ്വല്പം ഇടുങ്ങിയവയും നടുവിൽ താന്നവയും ഇരുവശങ്ങളിൽ സ്വല്പം ഉയർന്നവയുമായിരിക്കണം. ചുമലുകൾക്ക് മീതെ തലമുടി ചുള്ളു വിരൽ.

തീക്ഷ്ണങ്ങളായ നാസാഗ്രത്തോടും പല്ലുകളോടും കരാളമായ മുഖത്തോടുംകൂടി വളരെ വലുപ്പത്തിലുണ്ടാക്കിയ ഭയങ്കരനായ ഭൈരവനെ ഉപക്ഷേത്രത്തിൽ പ്രതിഷ്ഠിക്കുക; മൂലക്ഷേത്രത്തിൽ പാടില്ല. അങ്ങിനെതന്നെ വരാഹനരസിംഹാദിഭയങ്കരമൂർത്തികളേയും.

പ്രതിമകളുടെ അംഗങ്ങൾക്കു കൂടുതലോ കുറവോ ഒരിക്കലും വരരുതു്: കുറവുള്ളതും കരാളമുഖവുമായ പ്രതിമ ഉടമസ്ഥനെ കൊല്ലും; കൂടുതലുള്ളതു ശില്പിയെ കൊല്ലും. മെലിഞ്ഞതു് അർത്ഥനാശം വരുത്തും; വയറൊട്ടിയതു ദുർഭിക്ഷമുണ്ടാക്കും; മാംസമില്ലാത്തതു ധനത്തെ നശിപ്പിക്കും; മൂക്കു വളഞ്ഞതു ദുഃഖത്തേയും ഉടൻ ചുരുങ്ങിയതു ഭയത്തേയും ഉളവാക്കും. പതിമൂക്കായിട്ടുള്ളതു ദുഃഖശോകങ്ങളെ നൽകും; കണ്ണില്ലാത്തതു കണ്ണിനെ നശിപ്പിക്കും; മുഖത്തിനു ന്യൂനതയുള്ളതും കൈകാലുകൾ മെലിഞ്ഞതും ദുഃഖപ്രദമത്രെ; ഉടലിനും കണങ്കാലിനും ന്യൂനതയുള്ളതു മതിമറിവും ഭ്രാന്തും പിണയ്ക്കും; മുഖം വരണ്ടതും അരക്കെട്ടിനു ന്യൂനതയുള്ളതും രാജാവിനെ ഉതിപ്പെടുത്തും; കൈകാലുകളില്ലാത്ത മഹാപ്രതിമയും മൃത്യുപ്രദമാകുന്നു; കണങ്കാൽമുട്ടുകളില്ലാത്തതു ശത്രുവിനുത്സവമത്രെ; മാറിടമില്ലാത്തതു പുത്രമിത്രങ്ങളെ നശിപ്പിക്കും. അവയവങ്ങൾക്കു തികവുള്ളതോ, എന്നെന്നും ആയുസ്സിനെയും ശ്രീയെയും നൽകും.

ഇങ്ങനെ ലക്ഷണത്തിനൊത്തു വേണം പരമേശ്വരനെ ഉണ്ടാക്കുക; തന്തിരുവടിക്കു ചുററുമായി, സ്തോത്രം ചെയ്യുന്ന ഇന്ദ്രൻ, നന്ദികേശ്വരൻ, മഹാകാളൻ, ലോകപാലന്മാർ, ഗണത്തലവന്മാർ എന്നിവരെയും നൃത്തംവെയ്ക്കുന്ന ഭൃംഗിരിടിയേയും ഭൂതവേതാളങ്ങളേയും ഉണ്ടാക്കണം. അനേകം ഗന്ധർവ്വവിദ്യാധരകിന്നരാപ്സരോയക്ഷത്തലവർ വണങ്ങുന്നവനായും ജപമാല ധരിച്ച മഹർഷിമാർ തളിരും പൂവും കാണിക്കവെച്ചു സ്തുതിക്കുന്നവനായുമിരിക്കണം, ദേവമനുഷ്യപൂജ്യനായ ത്രിലോചനന്തിരുവടി.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ദേവതാപ്രതിമാപ്രകരണം,
ശിവലക്ഷണകഥനം ഇരുനൂററമ്പത്തൊമ്പതാമദ്ധ്യായം.

—(o)—

## ഇരുനൂറററുപതാമദ്ധ്യായം

സൂതൻ:—ഇനി, അർദ്ധനാരീശ്വരന്റെ ആകൃതി പറയാം: പരമേശ്വരന്റെ പകുതിഭാഗം അഴകിയന്ന പെൺവടിവിലാക്കുക; ശിവനാകുന്ന പകുതിയിൽ ജടാജൂടവും ചന്ദ്രക്കലയും; ഉമയാകുന്ന പകുതിയിൽ സീമന്തവും തിലകവും. വലംകാതിൽ വാസുകി; ഇടംകാതിൽ കുണ്ഡലം. വലത്തു മുകളിലെ കയ്യിൽ ജപമാലയും താഴത്തതിൽ ത്രിശൂലവും; ഇടത്തു കണ്ണാടിയും ചെങ്ങഴിനീർപ്പൂവും; ഇടംകൈകളിൽ കേയൂരകടകങ്ങളണിയിക്കുകയും വേണം. വലത്തുവശത്തു പൂണൂനൂൽ. ഇടത്തു മണിമുത്തുമാല. ഇട

ത്തെ സ്ഥാനം കനത്തു തഴച്ചിരിക്കണം; നിതംബത്തിന്റെ പകുതിയും ആ വിധം തന്നെ. ചൊക്കത്തിലുള്ള പകുതിയുള്ള വസ്ത്രം പുലിത്തോൽ; ഇടത്തേപ്പകുതിക്ക മുന്നിഴയരഞ്ഞാൺ ചേർന്ന പട്ടുടയാട. ഇടത്തു വിവിധ രത്നാഭരണങ്ങൾ; വലത്തു സർപ്പങ്ങൾ. വലംകാൽ താമരപ്പൂവിന്റെ മുകളിൽ; ഇടംകാൽ തളയിട്ടും വിരലുകളിൽ മണിമോതിരങ്ങളണിഞ്ഞും ചെമ്പഞ്ഞിച്ചാറു തേച്ചതുമായിരിക്കണം. ഇങ്ങനെയാണ് അർദ്ധനാരീശ്വരന്റെ പ്രതിമ.

ബ്രാഹ്മണരേ, ഉമാമഹേശ്വരന്റെ സ്വരൂപവും പറയാം; അവരുടെ വിലാസലളിതമായ വടിവു കേട്ടുകൊൾവിൻ: നാലോ രണ്ടോ കൈകൾ, ജടാഭാരത്തിൽ ചന്ദ്രൻ, മൂന്നു കണ്ണ്, പാർവ്വതിയുടെ ചുമലിലും ഇടത്തേപ്പോർകൊങ്കമേലും വെച്ച ഇടതുകൈകൾ, ചെങ്ങഴിനീർപ്പൂവും ശൂലവും ധരിച്ച വലംകൈകൾ, പുലിത്തോലുടയാട, വിവിധരത്നഭൂഷണങ്ങൾ, ഭംഗിയുള്ള ഇരിപ്പ്, നല്ല അഴക്, അർദ്ധചന്ദ്രഭാസുരമായ മുഖം—ഇതാണ് മഹേശ്വരന്റെ രൂപം; തന്തിരുവടിയുടെ ഇടത്തെ തുടമേൽ, ഒരു കൈകൊണ്ടു കെട്ടിപ്പിടിച്ച്, മുടിപ്പിണം ചേർന്ന കുറുനിരകളാൽ സുന്ദരമുഖിയായ ദേവി,നെററിമേൽ മിന്നുന്ന പൊട്ടു തൊട്ടും കാതുകളിൽ മണികുണ്ഡലങ്ങളോ പൊന്നോലകളോ ഇട്ടും, ഹാരകേയൂരങ്ങളണിഞ്ഞും ശിവന്റെ മുഖത്തു നോക്കിക്കൊണ്ടും ശിവന്റെ ഇടത്തെപ്പുറമോ വലത്തെക്കൈ പുറത്തേയ്ക്കാക്കി വലത്തെ ചുമലോ സലീലം തടവിക്കൊണ്ടും, അല്ലെങ്കിൽ വയറിന്റെ വലത്തുവശത്തു നഖങ്ങളാൽ സ്പർശിച്ചുകൊണ്ടും ഇടത്തെ കയ്യിൽ കണ്ണാടിയോ കമനീയമായ ചെങ്ങഴിനീർപ്പൂവോ ധരിച്ചും നിതംബത്തിലെ മുന്നിഴയരഞ്ഞാൺ തൂങ്ങിയും വാഴുന്നതല്ലോ. ഇരുവശങ്ങളിൽ ജയാവിജയമാരും, കുമാരവിനായകന്മാരും; നടയ്ക്കൽ ഗണങ്ങളും ഗുഹ്യകരും മാലാവിദ്യാധരരും വീണ കൈക്കൊണ്ട അപ്സരസ്ത്രീകളും. ഇങ്ങനെയാണ്, നന്മ തേടുന്നവൻ ഉമാമഹേശ്വരപ്രതിമയുണ്ടാക്കേണ്ടത്.

സർവ്വപാപഘ്നമായ ശങ്കരനാരായണപ്രതിമ വിവരിക്കാം; ഇടംപകുതിയിൽ വിഷ്ണു; വലംപകുതിയിൽ ശിവൻ. വിഷ്ണുവിന്റെ മണികേയൂരമണ്ഡിതങ്ങളായ വിരൽ കൂട്ടത്തോടുകൂടിയ ഇരുകൈകളിൽ ശംഖും ചക്രവും വേണം; ചക്രത്തിന്റെ പകരം ഗദയുമാവാം. ശംഖ് ഇടംകയ്യിലായിരിക്കണം; പകുതിയരയിൽ അരഞ്ഞാൺ മിന്നിത്തിളങ്ങുന്ന മഞ്ഞപ്പട്ടുടയാടയും ഒരു കാലിൽ മണിച്ചിലങ്കയും. വലംപകുതിയിൽ തിങ്കൾക്കീറണിഞ്ഞ ജടാജൂടവും, ഭുജംഗങ്ങളാകുന്ന ഹാരവലയങ്ങളും, വരത്രിശൂലധാരികളായ കൈകളും, പാമ്പാകുന്ന പൂണൂലും, തോലുടുത്ത അരയും, മണിരത്നസർപ്പഭൂഷിതമായ ചരണവും. ഈ വിധത്തിലാണു ശങ്കരനാരായണവിഗ്രഹം.

കൈകളിൽ പത്മ-ഗദകളോടും തീക്ഷ്ണങ്ങളായ ശംഖാഗ്രചൊന്നാസ്യങ്ങളോടും ഇടത്തെ കൈമുട്ടിന്മേൽ ഭൂമിയോടും കൂടിയതായിരിക്കണം

മഹാവരാഹരൂപം; തേററത്തലപ്പുകൊണ്ടുയർത്തപ്പെട്ട്, വണക്കംപൂണ്ട്, വിസ്മയത്താൽ കൺ വിടർന്ന്, വലംകൈ അരക്കെട്ടിൽ വെച്ചു നില്ക്കുന്ന ഉൽപ്പലഹസ്തയായ ഭൂമിയെ മുകളിലായി നിർമ്മിക്കണം; വരാഹത്തിന്റെ ഒരു കാൽ കൂർമ്മത്തിന്റെ മുകളിലും മററത്തു ശേഷന്റെ മുകളിലുമായിരിക്കണം; ചുററും സ്തുതിനിരതരായ ലോകപാലന്മാരെയും നിർമ്മിക്കണം.

എട്ടു കൈകളും ഭയങ്കരമായ സിംഹമുഖവും തുറന്ന വായ്-കണ്ണുകളും സ്തംഭിച്ചു പീനസടാ-കണ്ണുകളുമായി ദൈത്യനെപ്പിളർത്തിക്കൊണ്ടു ദേവഋഷിമാരാൽ സ്തുതിക്കപ്പെടുന്ന നിലയിൽ വേണം നരസിംഹപ്രതിമ; അസുരൻ ഭ്രുകുടീവികടമുഖനായി കുടർമാല പുറത്തു ചാടി ഘോരമാംവണ്ണം ചോര കക്കുന്ന വടിവിൽ നിർമ്മിക്കപ്പെടണം. വലതുകൈകൊണ്ടു പൊന്തുകയും ക്ഷീണിച്ച ദാനവനാൽ ഇടയ്ക്കിടയ്ക്കു 'നോക്കിക്കോ' എന്നു കയർക്കപ്പെടുകയും ചെയ്യുന്ന നിലയിലും നരസിംഹത്തെ നിർമ്മിക്കാം; ആ നിലയിൽ അസുരൻ വാൾപരിചകൾ ധരിച്ചവനായിരിക്കണം.

ബ്രഹ്മാണ്ഡമളക്കാൻ തുടങ്ങുന്ന ത്രിവിക്രമന്റെ രൂപം പറയാം: പൊക്കിയ കാലിന്റെ ഒരു വശത്തു ശംഖ; വലംകയ്യിൽ കുട; ഇങ്ങനെയാണ് കമണ്ഡലുധാരിയായി ദീനമുഖനായ വാമനന്റെ രൂപം. വാമനന്റെ അരികിൽ ജലപാത്രം കൈക്കൊണ്ട മാവേലിയും, അദ്ദേഹത്തെ ബന്ധിക്കുന്ന ഗരുഡനും.

മത്സ്യകൂർമ്മപ്രതിമകൾ മത്സ്യകൂർമ്മാകൃതിയിൽത്തന്നെ. ഇപ്രകാരമാണു വിഷ്ണുഭഗവാന്റെ പ്രതിമകൾ. താഴെ മത്സ്യകൂർമ്മരൂപം; മുകളിൽ, മുൻ ചൊന്നവിധത്തിലുള്ള വിഷ്ണുരൂപം.

ബ്രഹ്മാവ്, അരയന്നത്തിന്റെ പുറത്തോ താമരപ്പൂവിലോ ഇരിക്കുന്നവനായി, ചതുർമുഖനായി, താമരപ്പൂവിന്റെ ഉള്ളിലെന്നോണം നിറമിയന്നവനായി, ഇടത്തെ ഇരുകൈകളിൽ ദണ്ഡകമണ്ഡലുക്കളും വലത്തെ ഇരുകൈകളിൽ ജപമാലാസ്രുവങ്ങളും ധരിച്ചവനായി, മുനിദേവഗന്ധർവ്വന്മാരാൽ ചുററും സ്തുതിക്കപ്പെടുന്നവനായി, ത്രിജഗൽസൃഷ്ടിനിരതനായി, വെളുത്ത വസ്ത്രമോ മാൻതോലോ ഉടുത്തവനായി, ദിവ്യമായ പൂണൂലിട്ടവനായി, അരികിൽ നെയ്ത്തളികയോടും നാലു വേദങ്ങളോടും ഇടതുവശത്തു സാവിത്രിയോടും വലതുവശത്തു സരസ്വതിയോടും മുൻവശത്തു ഋഷിമാരോടും കൂടിയവനായി നിർമ്മിക്കപ്പെടണം.

ബാലാദിത്യനൊത്ത തേജസ്സും താമരപ്പൂവിന്റെ ഉള്ളിലെന്നോണം നിറവും പൂണ്ട സുകുമാരനായി ദണ്ഡും കൗപീനവും ധരിച്ചവനായി മയൂരവരവാഹനനായ സുബ്രഹ്മണ്യനെ, സ്വപുരത്തിൽ, നഗരത്തിൽ പന്തിരണ്ടും ഖർവ്വടത്തിൽ നാലും വനദുർഗ്ഗങ്ങളിൽ രണ്ടും കൈകളോടുകൂടി പ്രതിഷ്ഠിക്കുക: കടകകേയൂരഭൂഷിതങ്ങളായ വലംകൈകളിൽ വേൽ-കയർ-വാളമ്പു-ത്രിശൂലങ്ങളും വരമുദ്രയും; ഇടംകൈകളിൽ വില്ലും കൊടിക്കൂറയും മുഷ്ടിയും നീട്ടിയ ചൂണ്ടുവിരലും പരിചയും പൂങ്കോഴിയും. രണ്ടു കൈകളോടുകൂടിയാണെങ്കിൽ, വലത്തേതിൽ വേലും ഇടത്തേതിൽ പൂങ്കോഴിയും. നാലു

# ഇരുനൂററമ്പത്തൊന്നാമദ്ധ്യായം

സൂതൻ:—വിചിത്രകിരീടനായി പത്മാരുണതുല്യവർണ്ണനായി സുലോചനനായി പലതരം ആഭരണങ്ങളണിഞ്ഞ രണ്ടു കൈകളിലും താമരപ്പൂവു ധരിച്ചവനായ സൂര്യനെ ഏഴു കുതിരകളും ഒരു ചക്രവും ചേർന്ന തേരിലോ താമരപ്പൂവിലോ നിർമ്മിക്കുക; ഇരു ചുമലുകളിലും ഓരോ താമരപ്പൂവു സവിലാസം ധരിച്ചു് വസ്ത്രം കൊണ്ടു മൂടിപ്പുതച്ച മട്ടിലും രൂപപ്പെടുത്താം. രണ്ടു വസ്ത്രം ധരിച്ച തിരുവടിയുടെ കാലുകൾ തേജസ്സു ചൂഴ്ന്നവയായിരിക്കണം; ഇരുവശങ്ങളിൽ, വാളേന്തിയ ദണ്ഡനും പിംഗളനുമാകുന്ന ദ്വാരപാലന്മാരും ഒരു വശത്തു്, എഴുത്താണി കൈക്കൊണ്ട സനാതനനായ ധാതാവും, പല ദേവന്മാരും വേണം; മുന്നിൽ, താമരപ്പൂവിതളിനൊത്ത നിറമിയന്ന അരുണനാകുന്ന സാരഥിയും, അവനോടൊത്തു് ഇരുവശങ്ങളിൽ നീണ്ട കഴുത്തുള്ള രണ്ടു കുതിരകളും.

സർവ്വകാമപ്രദമായ അഗ്നിസ്വരൂപവും പറയാം: ബാലാർക്കതുല്യമുഖനും ദീപ്തനും സുവർണ്ണശരീരനും അർദ്ധചന്ദ്രാസനസ്ഥിതനും പൂണൂലിട്ടവനും താടിമീശ വളർന്നവനും ഇടംകൈയിൽ കമണ്ഡലുവും വലംകൈയിൽ ജപമാലയും ധരിച്ചവനും ജ്വാലാപരിവൃതനും മൂർദ്ധാവിൽ ഏഴു ശിഖകളോടുകൂടിയവനുമായ തിരുവടിയെ ആട്ടിന്റെ പുറത്തോ കുണ്ഡത്തിലോ ഉണ്ടാക്കാം.

നീലാഞ്ജനവർണ്ണനായി ദണ്ഡപാശധരനായി എരിതീയെതിർകണ്ണനായിരിക്കുന്ന യമൻ തിരുവടി, ചിത്രഗുപ്തൻ—കരാളരൂപരായ കിങ്കരർ—സൌമ്യക്രൂരരായ ദേവാസുരന്മാർ എന്നിവരാൽ പരിവൃതനായി വലിയ പോത്തിന്റെ പുറത്തോ സിംഹാസനത്തിലോ വാണരുളുന്നു.

ദിക്പാലനായ നിരൃതിരാക്ഷസേന്ദ്രൻ മഴയേറിയവനും, വളരെ രാക്ഷസരാൽ പരിവൃതനും, ഖഡ്ഗപാണിയും, മഷിമലപോലെ കറുത്തിരുണ്ടവനും, മഞ്ഞച്ച മെയ്യാപ്പണിഞ്ഞവനും, മനുഷ്യന്റെ പുറത്തോ മനുഷ്യർ വഹിക്കുന്ന വിമാനത്തിലോ മേവുന്നവനുമത്രേ.

വെള്ളപ്പളുങ്കിനൊത്ത നിറവും, കൈയിൽ കയറും, വെളുത്ത മുത്തുമാലകളും വസ്ത്രവും, കിരീടകേയൂരങ്ങളും മത്സ്യമാകുന്ന വാഹനവും ചേർന്നവനാകുന്നു, മഹാബലനും ശാന്തനുമായ വരുണൻ.

പുകനിറം, മാനാകുന്ന വാഹനം, വിചിത്രവസ്ത്രങ്ങൾ, യൌവനപ്രായം, വളഞ്ഞ പുരികങ്ങൾ, കൈകളിൽ വരമുദ്രയും കൊടിക്കൂറ ചേർന്ന കൊടിമരവും—ഇതാണു് ശാന്തനായ വായുവിന്റെ സ്വരൂപം.

വരദനായ കുബേരൻ കിരീടഹാരകേയൂരകുണ്ഡലാലംകൃതനായും, ശുഭ്രവസ്ത്രനായും, മഹോദരനായും, മഹാകായനായും, എട്ടു നിധികളോടും

ചെലവു നടത്തുന്ന വളരെ ഭൃത്യരോടും കൂടിയവനായും, ഗദാപാണിയായും മനുഷ്യവിമാനസ്ഥനായും നിർമ്മിക്കപ്പെടണം.

വെളുത്ത നിറം, വെളുത്ത മൂന്നു കണ്ണ്, കൈയിൽ ത്രിശൂലം, കാളയാകുന്ന വാഹനം—ഇങ്ങനെയാണ് ഈശാനദേവൻെറ രൂപം.

ഇനി മാതൃക്കളുടെ സ്വരൂപം മുറയ്ക്കു പറയാം: ബ്രഹ്മാണിയെ ബ്രഹ്മാവിൻെറ രൂപത്തിൽ—നാല്ലു മുഖവും നാലു കൈകളും ഹംസമാകുന്ന വാഹനവും കൈകളിൽ ജപമാലയും കമണ്ഡലുവുമായി—ഉണ്ടാക്കണം; മാഹേശ്വരിയെ മഹേശ്വരനെന്നപ്പോലെ—ജടാമകുടത്തോടും ചന്ദ്രനാകുന്ന ശിരോഭൂഷണത്തോടും കപാല-ശൂല-ഖട്വാംഗ-വരധാരികളായ നാലു കൈകകളോടും വൃഷമാകുന്ന വാഹനത്തോടുംകൂടി—നിർമ്മിക്കുക. കൌമാരി കുമാരനെന്നപ്പോലെ—വേൽ, ശൂലം, പൂങ്കോഴി എന്നിവയെ ധരിച്ചും, ചുകന്ന വസ്ത്രമുടുത്തും ഹാരകേയൂരങ്ങളണിഞ്ഞും മികച്ച മയിലിൻെറ പുറത്തിരിക്കുന്നു; വൈഷ്ണവിയെ വിഷ്ണുവിനെന്നപ്പോലെ—വര-ശംഖ-ചക്ര-ഗദകളേന്തിയ നാലു കൈകകളോടുകൂടി—ഗരുഡൻെറ പുറത്തോ, ബാലകനോടുകൂടി സിംഹാസനത്തിലോ നിർമ്മിക്കുക; വാരാഹീദേവി വരാഹത്തെപ്പോലെ മാനവേന്ദ്രാഹ്ലാദിനിയായും ഗദാചക്രധാരിണിയായും ദിവ്യാഭരണങ്ങളണിഞ്ഞും മഹിഷത്തിൻെറ പുറത്തു സ്ഥിതിചെയ്യുന്നു; ഇന്ദ്രാണി ഇന്ദ്രനെന്നപ്പോലെ, വജ്രവും ശൂലവും ഗദയും മൂർച്ചയേറിയ വാളും കൈക്കൊണ്ട്, വളരെക്കണ്ണുകളോടും തങ്കപ്പൊന്നിനൊത്ത വർണ്ണത്തോടുംകൂടി ദിവ്യാഭരണങ്ങളണിഞ്ഞ് ആനപ്പുറത്തു വാണരുളുന്നു; യോഗേശ്വരിയായ ചാമുണ്ഡയാകട്ടെ, നീണ്ട നാവും ഉയർന്നുനില്ക്കുന്ന തലമുടിയും ഭയങ്കരാളമായ മുഖവും മെലിഞ്ഞൊട്ടിയ വയറും മൂന്നു കണ്ണുകളുമായി, അസ്ഥിഖണ്ഡങ്ങളും കപാലമുണ്ഡമാലകളുമണിഞ്ഞ്, ഇടത്തെക്കയ്യിൽ മാംസവും ചോരയും തലച്ചോറും നിറച്ച കപാലവും വലത്തെക്കയ്യിൽ വേലും ധരിച്ച്, പുലിത്തോലുടുത്തതിൻമീതെ കടമണികൾ കെട്ടി, നിർമ്മാംസശരീരയായി കഴുകിൻെറയോ കാക്കയുടെയോ പുറത്തിരിക്കുന്നവളത്രേ; കാളി ദിഗംബരയും കപാലിനിയുമായി കഴുതപ്പുറത്തു വാഴുന്നു. മാതൃക്കളുടെ അരികത്തു വിനായകനെയും, മുൻവശത്തു വൃഷമാരൂഢനായി ജടാധരനായി വീണാത്രിശൂലപാണിയായിരിക്കുന്ന വീരേശ്വരദേവനെയും ഉണ്ടാക്കണം.

തങ്കത്തിൻെറ നിറം, നവയൌവനം, വട്ടമൊത്ത മുഖം, ഇടിച്ച കവിൾത്തടം, ചുകന്ന ചുണ്ട്, വളഞ്ഞ പുരികങ്ങൾ, ചുരുണ്ട കറുനിരകൾ, ഉയർന്നുയർന്ന പോർക്കൊങ്കകളെ മറച്ചു റവുക്കയും മീതെ മുത്തുമാലകൾ, ശിരസ്സിൽ സീമന്തഭൂഷണം, മണികുണ്ഡലങ്ങൾ, പത്മ-സ്വസ്തിക-ശംഖഭൂഷണങ്ങൾ, ആനയുടെ തുമ്പിക്കൈപോലുള്ള രണ്ടു കൈമേലും വള-തോൾവളകൾ, പട്ടുടയാടമേൽ അരഞ്ഞാൺ, മററു പലതരം ആഭരണങ്ങൾ, ഇടംകൈയിൽ താമരപ്പൂവ്, വലംകൈയിൽ കൂവളക്കായ—ഇങ്ങനെയാണ് ലക്ഷ്മിയുടെ രൂപം; ഇരുവശങ്ങളിൽ വെൺചാമരം വീശുന്ന സ്ത്രീകൾ

വേണം; പത്മത്തിലോ പത്മസിംഹാസനത്തിലോ മേവുന്ന ദേവിയെ ജലകലശങ്ങൾകൊണ്ടു പലവുരു നീരാടിയ്ക്കുന്ന രണ്ടു കൊമ്പനാനകൾ, അവയെ ജലകലശങ്ങൾകൊണ്ടു കഴുകുന്ന വേറെ രണ്ടു കൊമ്പനാനകൾ, സ്തുതിക്കുന്ന ദിക്പാലഗന്ധർവ്വഗുഹ്യകന്മാർ എന്നിവരേയും നിർമ്മിക്കണം.

സിദ്ധൈശ്വര്യസവിതയായ യക്ഷിണിയെ ഇരുവശങ്ങളിൽ ഓരോ ജലകലശങ്ങളോടും നടയ്ക്കൽ ദേവാസുരരോടും വാൾ പരിചകളെടുത്ത നാഗത്താന്മാരോടും കൂടി നിർമ്മിക്കുക; പൊക്കിളിനു താഴെ സർപ്പരൂപത്തിലും മേലേ മനുഷ്യരൂപത്തിലുമാണ്, നാഗങ്ങളെ ഉണ്ടാക്കേണ്ടതു്; മൂർദ്ധാവിൽ, ഒരേ വലുപ്പത്തിൽ, രണ്ടു നാവുംചേർന്ന വളരെപ്പടങ്ങളും വേണം. നിർമ്മാംസരായി ഭൈരവവികൃതരൂപരായ പിശാചരക്ഷസഭൂതവേതാളരേയും ജടാധരനായി വികൃതവക്ത്രനായി ദിഗംബരനായി നായ്-കുറുനരികൾ ചുഴന്നവനായ ക്ഷേത്രപാലനേയും യക്ഷിണിയ്ക്കരികിലുണ്ടാക്കണം. അവളുടെ ഇടത്തെകയ്യിൽ കേശാവൃതമായ ഒരു കപാലവും വലത്തെകയ്യിൽ വേലും ചേർക്കണം.

ഒരു വശത്തു് മകരധ്വജത്തോടുകൂടിയ അശ്വമുഖനോടും, അരികിൽ കാമാതുരരായ പട-പടഹ ഖരരോടും തടാക-നന്ദനവനങ്ങളോടും; ഇടത്തുവശത്തു ഭോജനോപകരണാന്വിതയായ പ്രീതിയോടും, വലത്തുവശത്തു രതിയോടും താമരപ്പൂമെത്തയോടും, ഇടത്തെകയ്യിൽ പൂവില്ലോടും വലത്തെകയ്യിൽ പൂവമ്പോടും കൂടി, വിസ്മയത്താൽ പുഞ്ചിരികൊണ്ടു കറഞ്ഞതാണു ചെരിഞ്ഞിരിക്കുന്നതായിരിക്കണം, അഴകേറിയ കാമദേവന്റെ രൂപം.

ഇങ്ങനെ പ്രതിമാലക്ഷണം ചുരുക്കിയാണു ഞാൻ പറഞ്ഞതു; വിസ്തരിച്ചു പറവാൻ പ്രയാസം തെല്ലല്ല!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ദേവതാപ്രതിമാലക്ഷണം, സൂര്യാദിപ്രതിമാവിധിനിർണ്ണയം ഇരുനൂറററുപത്തൊന്നാമദ്ധ്യായം.

—— .o: ——

## ഇരുനൂറററുപത്തിരണ്ടാമദ്ധ്യായം

സൂതൻ:—ഇനി പീഠത്തിന്റെ ലക്ഷണം പറയാം. പീഠത്തിന്റെ പൊക്കം പതിനാറായി ഭാഗിക്കണം: ഒരംശം നിലത്തിന്റെ ചുവട്ടിൽ; നാലംശം ജഗതി; ഒരംശം വൃത്തം; ഒരംശം വൃത്തപട്ടം; മൂന്നംശം കണ്ഠം; മൂന്നംശം കണ്ഠപട്ടം; രണ്ടംശം ഊർദ്ധ്വപട്ടം; ബാക്കിയംശം പട്ടിക. ജഗതിവരെ നിലത്തിനു ചുവട്ടിൽ; പിന്നെ പട്ടികവരെയുള്ളതു നിലത്തിനു മുകളിൽ. പട്ടികമേൽ ഒരു വശത്തു വെള്ളം പുറത്തു പോകുന്നതിന് ഓവുണ്ടാക്കണം. ഇങ്ങനെയാണ്, പീഠങ്ങളുടെ സാമാന്യലക്ഷണം.

ദേവതാഭേദമനുസരിച്ച് വിശേഷാൽ വേണ്ടതു കേട്ടുകൊൾകവിൻ: സ്ഥണ്ഡില, വാപി, യക്ഷി, വേദി, മണ്ഡല, പൂർണ്ണചന്ദ്ര, വജ്ര, പത്മ, അർദ്ധചന്ദ്ര, ത്രികോണ ഇങ്ങനെ പത്തുതരം പിണ്ഡിക (പീഠ) കളുണ്ട്. ചതുരത്തിൽ മേഖലാദിരഹിതമായിട്ടുള്ളതു സ്ഥണ്ഡില; രണ്ടു മേഖലകളുള്ളതു വാപി; മൂന്നു മേഖലകളുള്ളതു യക്ഷി; ചതുരത്തിൽ നീണ്ടിട്ടുള്ളതു വേദി; ഇതു ലിംഗപ്രതിഷ്ഠയ്ക്കു നന്നല്ല; വട്ടത്തിൽ മേഖലാന്വിതമായിട്ടുള്ളതു ഗണങ്ങൾക്കു പ്രിയപ്പെട്ട മണ്ഡലം; ചുകന്നു നടുവിൽ രണ്ടുമേഖലകളുള്ളത് പൂർണ്ണചന്ദ്ര; ആറുകോണും മൂന്നു മേഖലയുമുള്ളതു വജ്രി; അടിയിൽ കുറഞ്ഞൊന്നു കുറുതായി പതിനാറു കോണോടുകൂടിയതു പത്മ; വില്ലിന്റെ വടിവിലുള്ളത് അർദ്ധചന്ദ്ര; കിഴക്കു വടക്കോട്ടു ചാഞ്ഞു ത്രിശൂലംപോലുള്ള ലക്ഷണമൊത്തതു ത്രികോണ. വട്ടത്തിന്റെ മൂന്നിലൊരംശം പുറത്തേയ്ക്ക്; അവിടെ ഓവുണ്ടാക്കുക. പകുതികൊണ്ട് അടിയിലും മുകളിലും വിസ്താരം. മൂന്നിലൊരംശംകൊണ്ട് ഓവുണ്ടാക്കുക. ലിംഗത്തിന്റേതിൽ പകുതി വണ്ണം മേഖലയ്ക്ക്; അതിന്റെ മൂന്നിലൊരംശംകൊണ്ടു കുഴി. നാലിലൊന്നു കുറഞ്ഞുമാവാം. ഓവ് വടക്കുഭാഗത്തായിരിക്കണം.

സ്ഥണ്ഡില ആരോഗ്യത്തെയും ധനധാന്യസമൃദ്ധിയേയും നൽകും; യക്ഷി ഗോക്കളെ തരും. വേദി സന്താനങ്ങളുണ്ടാക്കും; മണ്ഡല കീർത്തി വളർത്തും; പൂർണ്ണചന്ദ്ര അഭീഷ്ടം തരും; വജ്ര ദീർഘായുസ്സും പത്മ സൌഭാഗ്യവും, അർദ്ധചന്ദ്ര പുത്രരേയും നൽകും. ത്രികോണ ശത്രുക്കളെ നശിപ്പിക്കും. ശിലാവിഗ്രഹത്തിനു ശിലകൊണ്ടും മൺവിഗ്രഹത്തിനു മണ്ണുകൊണ്ടും മരംകൊണ്ടുള്ള വിഗ്രഹത്തിനു മരംകൊണ്ടും മിശ്ര (പലതുകൊണ്ടുമുള്ള) വിഗ്രഹത്തിനു മിശ്രവസ്തുക്കൾകൊണ്ടുമായിരിക്കണം പീഠം; നന്മ തേടുന്നവൻ മറ്റൊന്നുകൊണ്ടുണ്ടാക്കരുത്. നീളം പ്രതിമയുടേയോ ലിംഗത്തിന്റേയോ നീളത്തിനൊപ്പം. ദേവന്റെ പത്നിയേയും പീഠത്തിന്മേൽ പ്രതിഷ്ഠിക്കണം.

ഇതാ, പീഠലക്ഷണമെല്ലാം ചുരുക്കത്തിൽപ്പറഞ്ഞു

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, ദേവതാപ്രതിമാപ്രകരണം, പീഠലക്ഷണകഥനം ഇരുനൂറററുപത്തിരണ്ടാമദ്ധ്യായം.

— 0 —

## ഇരുനൂറററുപത്തിമൂന്നാമദ്ധ്യായം

സൂതൻ:—ഇനി ഞാൻ ലിംഗലക്ഷണം പറയാം. മിനുസത്തിലും നല്ല നിറത്തിലും വേണം അഭിജ്ഞന്മാർ ലിംഗമുണ്ടാക്കുക. അമ്പലത്തിന്റെ വലുപ്പമനുസരിച്ചു ലിംഗമോ, ലിംഗത്തിന്റെ വലുപ്പമനുസരിച്ച് അമ്പലമോ ഉണ്ടാക്കുക:

സമചതുരശ്രമായ അകത്തു ബ്രഹ്മസൂത്രം (മദ്ധ്യരേഖ) ഇടുക; അതിന്റെ ഇടത്താണ് പ്രതിമയോ ലിംഗമോ പ്രതിഷ്ഠിക്കേണ്ടത്; ഇതാ

നകോണിലേയ്ക്കോ നിരൃതികോണിലേയ്ക്കോ നീങ്ങിയിട്ടാകണം. കിഴക്കോട്ടു നടയായിട്ടുള്ള ക്ഷേത്രം നഗരത്തിന്റെ പടിഞ്ഞാറും, പടിഞ്ഞാട്ടു നടയായിട്ടുള്ളതു നഗരത്തിന്റെ കിഴക്കും തീർപ്പിക്കുക.

നടയെ ഇരുപത്തൊന്നായംശിച്ച്, നടുഭാഗം നോക്കി വേണം ബ്രഹ്മസൂത്രമിടാൻ; അതിന്റെ പകുതി മൂന്നംശമാക്കി വടക്കും തെക്കും ഓരോ അംശം തള്ളി ബ്രഹ്മസ്ഥാനം (പ്രതിഷ്ഠാസ്ഥാനം) ഉറപ്പിക്കുക. പകുതിയംശംകൊണ്ടുണ്ടാക്കുന്ന ലിംഗം പ്രശസ്തമത്രെ. അഞ്ചായി ഭാഗിച്ചു മൂന്നംശംകൊണ്ടുള്ളതു ജ്യേഷ്ഠ (ഉത്തമ) ലിംഗമാണെന്നു പറയപ്പെട്ടിരിക്കുന്നു; ഇതിനെ ഒമ്പതായംശിച്ച് അഞ്ചുഭാഗംകൊണ്ടുള്ളതു മധ്യമലിംഗം; ഒരംശംകൊണ്ടുള്ളതു കനിഷ്ഠ (താന്നതരം) ലിംഗം. മുൻപറഞ്ഞതിൽ പകുതിയംശങ്ങൾകൊണ്ടായാൽ അവ അർദ്ധജ്യേഷ്ഠവും, അർദ്ധമധ്യമവും, അർദ്ധകനിഷ്ഠവുമായിരിക്കും. ഇതിനെ മൂന്നായിപ്പകുത്തും ലിംഗങ്ങളുടെ കണക്കുറപ്പിക്കാം. ഇങ്ങനെ ജ്യേഷ്ഠവും മധ്യമവും കനിഷ്ഠവും മുമ്മൂന്നു തരത്തിലുള്ളതിനാൽ ലിംഗങ്ങൾക്ക് ഒമ്പതു വകഭേദമുണ്ട്.

ബ്രഹ്മസൂത്രത്തിന്റെ പകുതിയെ എട്ടായംശിച്ചു മൂന്നംശം തള്ളി ലിംഗത്തിന്റെ അടിയെ ചതുരശ്രവും നടുവിനെ അഷ്ടാശ്രവും മുകൾഭാഗത്തെ ഷോഡശാസ്രവുമാക്കി ഉരുട്ടിക്കൊള്ളണം; നാഭിസ്ഥാനം വൃത്താകാരമായിരിക്കണം. ഉരുണ്ടതായ മുകൾഭാഗം ശിവന്റെ സ്ഥാനവും, ചതുരമായ അടിഭാഗം ബ്രഹ്മാവിന്റെ സ്ഥാനവും അഷ്ടാശ്രമായ നടുഭാഗം വിഷ്ണുവിന്റെ സ്ഥാനവുമത്രെ. ഇത്തരം വലുപ്പത്തിലുള്ള ലിംഗം അഭിവൃദ്ധികരമാകുന്നു.

ഉള്ളിലെ അളവു പിടിച്ചുതന്നെ മറെറാരു ലിംഗംകൂടി പറയാം: ഇതിനെ നാലായിപ്പകുത്തു മൂന്നു ഭാഗത്തിൽ അടിഭാഗം; അതു ചതുരശ്രവും നടു അഷ്ടാശ്രവും തന്നെ. അതിന്റെ മുകളിൽ പൂജിപ്പാനുള്ള ഭാഗം; ആ ഭാഗം തന്നെയാണ്, നാഭി എന്നതു്. ബിംബത്തിന്റെ നീളം എത്രയോ, അത്രയായിരിക്കണം ചതുരശ്രത്തിന്റെ വിസ്താരം. ചതുരശ്രത്തിന്റെ പകുതി തള്ളിയിട്ട് അഷ്ടാശ്രം; അതിന്റെയും പകുതി തള്ളിയിട്ട് വൃത്തം (ഉരുണ്ടതു്). ശിരസ്സു പരന്നതും കട ചുരുങ്ങിയതുമാകണം. അടിയിൽ പരപ്പും ശിരസ്സിൽ താഴ്ചയുമെന്നു ലക്ഷണോപേതമായി മനോജ്ഞമായിട്ടുള്ള ലിംഗവും ജ്യേഷ്ഠമത്രെ. കാഴ്ചയിൽ അഴകുള്ള ലിംഗം ഏതോ, അതു് അഭിവൃദ്ധിയെ പ്രദാനംചെയ്യും. കടയും നടുവുമെല്ലാം ഒരേ വലുപ്പത്തിലായിട്ടുള്ള ലിംഗമാകട്ടെ, സർവ്വാഭീഷ്ടപ്രദമാകുന്നു.

ഇത്തരത്തിലല്ലാത്ത ലിംഗം ചീത്തയാണ്. രത്നംകൊണ്ടോ, സ്ഫടികംകൊണ്ടോ, മണ്ണുകൊണ്ടോ, കാതൽമരംകൊണ്ടോ, മററു ഇഷ്ടപദാർത്ഥംകൊണ്ടോ ഇഷ്ടപ്രകാരത്തിലൊന്നു ലിംഗമുണ്ടാക്കുക.

ശ്രീമൽസ്കന്ദമഹാപുരാണം, മനുമൽസംഹിതാസാരം, ദേവതാപ്രകരണം, ലിംഗമാനനിർണ്ണയം ഇരുനൂററമ്പത്തിമൂന്നാമദ്ധ്യായം.

———(o)———

# ഇരുനൂററപതിനാലാമദ്ധ്യായം

മഹർഷിമാർ:—"സൂത, ഈ ദേവതകളെയെല്ലാം പ്രതിഷ്ഠിക്കുക എങ്ങിനെയാണെന്നുകൂടി പറഞ്ഞുതരിക."

സൂതൻ:—"പ്രതിഷ്ഠാവിധിയും കുണ്ഡം, മണ്ഡപം, വേദി എന്നിവയുടെ കണക്കും മുറയ്ക്കു ഞാൻ പറയാം:

ചൈത്രത്തിലോ ഫാൽഗുനത്തിലോ ജ്യേഷ്ഠത്തിലോ വൈശാഖത്തിലോ മാഘത്തിലോ ആണ് എല്ലാ ദേവതകളേയും പ്രതിഷ്ഠിക്കേണ്ടതു്; ദക്ഷിണായനം കഴിഞ്ഞു വെളുത്തപക്ഷം വന്നാൽ, ദ്വിതീയ-തൃതീയ-പഞ്ചമി-സപ്തമി-ദശമി-ത്രയോദശി-വാവ് എന്നീ തിഥികളിൽ യഥാവിധി പ്രതിഷ്ഠ കഴിയ്ക്കുന്നതു വളരെ ഫലപ്രദമത്രേ. പൂരാടം, ഉത്രാടം, മൂലം, ഉത്രം, ഉത്രട്ടാതി, കേട്ട, തിരുവോണം, രോഹിണി, പൂരുരുട്ടാതി, അത്തം, അശ്വതി, രേവതി, പൂയം, മകയിരം, അനിഴം, ചോതി എന്നിവയാകുന്നു പ്രതിഷ്ഠിയ്ക്കു് നല്ല നാളുകൾ. ബുധൻ, വ്യാഴൻ, ശുക്രൻ എന്നീ മൂന്നു ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയുള്ള ലഗ്നവും നാളും നല്ലതാണ്. ഗ്രഹങ്ങളെ പൂജിച്ചു്, ഗ്രഹതാരകൾക്കു ബലവും ഉൽപാതാദികളില്ലാതെ നല്ല നിമിത്തശകുനങ്ങളും കിട്ടിയാൽ, ശുഭസ്ഥാനത്തു ശുഭയോഗമുള്ളപ്പോൾ, ക്രൂരഗ്രഹങ്ങളൊഴിഞ്ഞ ലഗ്നനക്ഷത്രങ്ങളിൽ പ്രതിഷ്ഠയും മററും നടത്തുക; അയന-വിഷുവ-* ഷഡശീതി പുണ്യകാലങ്ങൾ പ്രതിഷ്ഠയ്ക്കു പ്രശസ്തങ്ങളാകുന്നു. കിടത്തൽ പ്രാജാപത്യമുഹൂർത്തത്തിൽ; എഴുന്നെള്ളിക്കൽ ശ്വേതമുഹൂർത്തത്തിൽ; പ്രതിഷ്ഠ ബ്രാഹ്മമുഹൂർത്തത്തിൽ.

അമ്പലത്തിന്റെ വടക്കുഭാഗത്തോ കിഴക്കുഭാഗത്തോ ഒരു മണ്ഡപം പതിനാറോ പന്ത്രണ്ടോ പത്തോ കോൽ വലുപ്പത്തിൽ ഉണ്ടാക്കുക; അതിന്റെ നടുവിൽ ഏഴോ അഞ്ചോ നാലോ കോൽ ചുററളവിൽ ഒരു വേദിയും വേണം. മണ്ഡപത്തിന്നു നാലുവശത്തും നാലു വാതിൽ—കിഴക്ക് ഇത്തികൊണ്ടും, തെക്ക് അത്തികൊണ്ടും, പടിഞ്ഞാറ് അരയാലുകൊണ്ടും, വടക്ക് പേരാലുകൊണ്ടും—ഉണ്ടാക്കണം; അവ ഒരു കോൽ ചുവട്ടിലേയ്ക്കിറങ്ങി, നാലുകോൽ ഉയർന്നിരിക്കണം. നിലം നന്നായ് തേച്ചു മിനുസപ്പെടുത്തി, പലതരം വസ്ത്രങ്ങൾകൊണ്ടും പുഷ്പപല്ലവങ്ങൾകൊണ്ടും അലങ്കരിച്ച മണ്ഡപത്തിൽ നാലു വാതിലുകളിലുമായി കേടില്ലാത്ത എട്ടു കലശങ്ങൾ ചന്ദനജലം നിറച്ചു്, മാററേറിയ സ്വർണ്ണവും സർവ്വൌഷധീഫലങ്ങളുമിട്ടു്, മാവിലകൾകൊണ്ടു മൂടി, ഇണവസ്ത്രങ്ങൾ ചുററിവെച്ചു ഗന്ധധൂപാദികളാൽ പൂജിക്കണം; പിന്നെ അകത്തു പുറവും, എട്ടു ദിക്കുകളിൽ ദിക്പാലധ്വജങ്ങൾ നാട്ടി, അതതു ദിക്പാലന്റേയും നിറത്തിലുള്ള കൊടിക്കൂറ തൂക്കി, ദിക്പാലന്മാർക്ക് യഥാക്രമം അവരവരുടെ മന്ത്രമുച്ചരിച്ചു ഗന്ധധൂപാദിയും ബലിയും നൽ

* തുലാംമുതൽ വന്ന ദിവസങ്ങൾക്കകം.

കണം; ബ്രഹ്മാവിന്നു മുകളിലേയ്ക്കും ശേഷവാസുകികൾക്കു ചുവട്ടിലേയ്ക്കും നൽകുക. ദിക്പാലരെ പൂജിപ്പാൻ, വേദസംഹിതയിലെ തത്തന്മന്ത്രങ്ങൾ തന്നെ. ഇങ്ങനെ ഒന്നോ മൂന്നോ അഞ്ചോ ഏഴോ നാൾ അധിവാസനം നടത്തുക.

പിന്നെ പ്രതിമയോ ലിംഗമോ, ആ മണ്ഡപത്തിന്നു വടക്ക്, അതിന്റെ പകുതിയോ മൂന്നിലൊന്നോ നാലിലൊന്നോ ആയ വലുപ്പത്തിലുണ്ടാക്കപ്പെട്ട സ്നാനമണ്ഡപത്തിലേയ്ക്കു കൊണ്ടുവരുവിച്ച് അഭിജ്ഞനായ ഉടമസ്ഥൻ ശില്പികൾക്കും തൽപരിചാരകന്മാർക്കും വസ്ത്രാഭരണരത്നങ്ങൾ സമ്മാനിച്ച്, അവരോട് 'ക്ഷമധ്വം' (ക്ഷമിപ്പിൻ) എന്നുച്ചരിക്കണം. അനന്തരം ദേവനെ വിരിപ്പിൽ വെച്ചു കൺമിഴിപ്പിക്കൽ കഴിക്കുക: കട്ടക്, നൈ, പായസം എന്നിവകൊണ്ടു ചുറ്റും ബലി നൽകണം; വെളുത്ത പുഷ്പങ്ങളണിയിക്കണം; ഘൃതഗുഗ്ഗുലുധൂപമേല്പിക്കണം. പിന്നെ ബ്രാഹ്മണർക്ക് യഥാശക്തി ദക്ഷിണ നൽകുക; പ്രതിഷ്ഠാകർത്താവിന്ന് ഗോവ്, ഭൂവ്, സ്വർണ്ണം എന്നിവയേയും കൊടുക്കണം. അനന്തരം ബ്രാഹ്മണൻ,

'ഓം, നമോ ഭഗവതേ തുഭ്യം ശിവായ പരമാത്മനേ
ഹിരണ്യരേതസേ വിഷ്ണോ, വിശ്വരൂപായ തേ നമഃ!'

എന്ന മന്ത്രം ഭക്തിയോടെ ഉച്ചരിച്ചു പ്രതിമമേൽ സ്വർണ്ണംകൊണ്ടു വരച്ചു കൺമിഴിപ്പിക്കുക. ഈ മന്ത്രം തന്നെയാണ്, എല്ലാദ്ദേവതകൾക്കും കൺമിഴിപ്പിക്കലിന്ന്. ആ സമയത്ത് അമംഗലനാശത്തിന്നും അഭിവൃദ്ധിക്കുമായി മംഗളഗീതവാദ്യങ്ങളും വേദഘോഷവും മുഴക്കിക്കണം.

ലിംഗത്തെ അടയാളപ്പെടുത്തുക എങ്ങിനെ എന്നും ഞാൻ മനസ്സിരുത്തി പറയാം: ലിംഗത്തെ മൂന്നാക്കിപ്പകുത്ത്, എട്ടു യവം ഇടവിട്ടു മൂന്നു വര വരയ്ക്കുക; അതു വർണ്ണമേറിയതോ കുറഞ്ഞതോ ചെരിഞ്ഞതോ പൊട്ടിയതോ ആവരുത്; ജ്യേഷ്ഠലിംഗത്തിന്റെ വരകൾക്ക് ഒരു യവം താഴ്ച വേണം. മധ്യമലിംഗത്തിന്റെ വരകൾ അധികം നേരിയവയായിരിക്കണം: മധ്യമലിംഗത്തെ എട്ടാക്കിപ്പകുത്ത് മൂന്നംശം തള്ളി, ഇരുവശങ്ങളിൽ ഏഴേഴു വരകൾ വരയ്ക്കുക; അഞ്ചാംവരയ്ക്കു മുകളിൽ ഇരുവരകൾ കൂടിച്ചേരണം. കൂടിച്ചേർന്നതിന്റെ പിൻവശം രണ്ടാക്കിപ്പകുക്കുക.

ഇങ്ങനെ, ലിംഗലക്ഷണാദികളൊക്കെ ഞാൻ ചുരുക്കത്തിൽ പറഞ്ഞു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ദേവതാപ്രതിമാപ്രകരണം,
കുണ്ഡമണ്ഡപാദിപ്രമാണകഥനം ഇരുനൂററുപത്തിനാലാമദ്ധ്യായം.

——— oOo ———

# ഇരുനൂറററുപത്തഞ്ചാമദ്ധ്യായം

സൂതൻ:—ബ്രാഹ്മണരേ, ഇനി *മൂർത്തിപന്മാരുടെ ലക്ഷണം പറയാം; പ്രതിഷ്ഠാകർത്താവിന്റെ ലക്ഷണം ചുരുക്കത്തിൽ കേട്ടുകൊൾവിൻ: അവയവത്തിന്നു ഹാനിയില്ലാത്ത സ്വരൂപന്നും, വേദമന്ത്ര-പുരാണ-തത്വജ്ഞന്നും ദംഭലോഭരഹിതന്നും കൃഷ്ണമൃഗങ്ങളേറിയ പ്രദേശത്തു ജനിച്ചവന്നും ശൗചാചാരനിരതന്നും പാഷണ്ഡരോടിണക്കമില്ലാത്തവന്നും ശത്രുമിത്രങ്ങളിൽ സമചിത്തന്നും ബ്രഹ്മവിഷ്ണുമഹേശ്വരരിൽ ഭക്തിമാന്നും ഊഹാപോഹനിപുണന്നും വാസ്തുശാസ്ത്രത്തിന്റെ മറുകര പൂകിയവന്നും യാതൊരു ദോഷവും ബാധിച്ചിട്ടില്ലാത്തവനുമായിരിക്കണം ആചാര്യൻ; വേദപാരഗരും കുലീനരും നിഷ്കപടരുമായിരിക്കണം മൂർത്തിപന്മാർ. അവർ, ജ്യേഷ്ഠ-മദ്ധ്യമ-കനിഷ്ഠപ്രതിമകൾക്കു യഥാക്രമം മുപ്പത്തിരണ്ടും പതിനാറും എട്ടും പേർ വേണം.

പ്രതിമയോ ലിംഗമോ സ്നാനമണ്ഡപത്തിൽ വരുത്തിയിട്ട്, ഗീതമംഗളശബ്ദത്തോടുകൂടി അഭിഷേകം കഴിക്കണം: സമുദ്രജ്യേഷ്ഠ എന്ന വേദമന്ത്രത്താൽ പഞ്ചഗവ്യ-കഷായങ്ങൾകൊണ്ടും, ആപോ ദിവ്യാ എന്ന വേദമന്ത്രത്താൽ മണ്ണുകൊണ്ടും, യാസാം രാജാ എന്ന വേദമന്ത്രത്താൽ ഭസ്മം കൊണ്ടും, ആപോഹിഷ്ഠ എന്ന വേദമന്ത്രത്താൽ ജലംകൊണ്ടും ശുദ്ധിപ്പെടുത്തുക. നീരാടിച്ചതിന്നു ശേഷം ദേവനെ ഗന്ധാനുലേപനങ്ങൾ ചാർത്തി, അഭിവസ്ത്ര എന്ന മന്ത്രത്താൽ രണ്ടു വസ്ത്രം ധരിപ്പിക്കണം; പിന്നെ, ബ്രഹ്മണസ്പതേ, ഉത്തിഷ്ഠ എന്നൊഴനേല്പിച്ച് 'അമൃതേ' എന്നും 'രഥേതിഷ്ഠ' എന്നും ഉച്ചരിച്ചു പല്ലിത്തേരിൽ കേററി ശില്പികളെക്കൊണ്ടു വലിപ്പിച്ച് ആ കൃഷ്ണ എന്ന മന്ത്രത്താൽ അകത്തേയ്ക്കു കൊണ്ടുപോവുക. അവിടെ ദർഭയും പൂവും വിരിച്ച വിരിപ്പിൽ പതുക്കെ കിഴക്കോട്ടു തലയായി കിടത്തി ദേവന്റെ തലയ്ക്കൽഭാഗത്തു സ്വർണ്ണമിട്ട വസ്ത്രം ചുററിയ നിദ്രാകലശം, ആപോദേവി എന്നും ആപോസ്മാന്മാതരഃ എന്നുമുള്ള മന്ത്രം ജപിച്ചുകൊണ്ടു വിന്യസിക്കുക; എന്നിട്ട് വെള്ളപ്പട്ടുകൊണ്ടു പുതപ്പിച്ച്, പഴന്തൽപ്പട്ടുകൊണ്ടുള്ള തലയണ ഉത്തലയ്ക്കൽ വെയ്ക്കണം. പിന്നെ, നെയ്യിലും തേനിലും നനച്ച കറുകകൊണ്ടും ഗന്ധപുഷ്പങ്ങൾകൊണ്ടും ആപ്യായസ്വ എന്നും യാ തേ രുദ്ര ശിവ എന്നുമുള്ള മന്ത്രങ്ങൾ ചൊല്ലി അരികത്തിരുന്നു പൂജിക്കണം. അനന്തരം ബാർഹസ്പത്യ എന്ന മന്ത്രത്താൽ വെളുത്ത കാപ്പു കെട്ടിച്ച്, വെള്ളപ്പട്ടുകൊണ്ടോ പരുത്തിനൂൽ വസ്ത്രംകൊണ്ടോ വിചിത്രവസ്ത്രംകൊണ്ടോ മൂടിപ്പുതപ്പിക്കണം. അരികിൽ, കുട, വെൺചാമരം, കണ്ണാടി എന്നിവ വെയ്ക്കണം; പുഷ്പാലംകൃതമായ മേലാപ്പു കെട്ടണം; രത്നങ്ങൾ, ഔഷധികൾ, ഗൃഹോപകരണങ്ങൾ, വിചിത്രപാത്രങ്ങൾ, ശയനാസനങ്ങൾ എന്നിവയും യഥാശക്തി അഭിത്വാ ശൂര എന്ന

* പരികർമ്മിബ്രാഹ്മണർ.

മന്ത്രം ചൊല്ലിക്കൊണ്ടു ചെയ്യണം; പാൽ, തേൻ, നെയ്യ്, ഷഡ്രസഭക്ഷ്യഭോജ്യാന്നപായസങ്ങൾ എന്നിവകൊണ്ടു പൂജിക്കണം; ത്ര്യംബകം യജാമഹേ എന്ന മന്ത്രത്താൽ സഗുഗ്ഗുലം നിലത്തു ബലിയും നൽകണം.

അഭിജ്ഞൻ മൂർത്തിപന്മാരെ നാലു ദിക്കിലും ഇരുത്തണം; വാതിൽക്കൽ നാലു ദ്വാരപാലന്മാരേയും ഇരുത്തണം. കിഴക്കുഭാഗത്തു ഋഗ്വേദി സുമംഗളമായ ശ്രീസൂക്തം, പാവമാനസൂക്തം, സോമസൂക്തം, ശാന്തികാധ്യായം, ഇന്ദ്രസൂക്തം, രക്ഷോഘ്നസൂക്തം എന്നിവ ജപിക്കണം; തെക്കുവശത്തു യജുർവ്വേദി രൌദ്രസൂക്തം, പുരുഷസൂക്തം, ശ്ലോകാധ്യായം, ശുക്രിയം, മണ്ഡലാധ്യായം എന്നിവ ജപിക്കണം; പടിഞ്ഞാറുവശത്തു സാമവേദി വാമദേവം, ബൃഹത്സാമം, ഭദ്രസൂക്തം, രഥന്തരം, പുരുഷസൂക്തം, ഭാരുണ്ഡസാമങ്ങൾ എന്നിവ ജപിക്കണം; വടക്കുവശത്തു് അഥർവ്വവേദി ആംഗിരസം, നീലരൌദ്രം, അപരാജിതാസൂക്തം, ദേവീസപ്തസൂക്തം, രൌദ്രശാന്തികാധ്യായം എന്നിവ ജപിക്കണം.

പ്രതിഷ്ഠാകർത്താവു് ദേവന്റെ തലയ്ക്കൽഭാഗത്തു ശാന്തിക-പൌഷ്ടികമന്ത്രങ്ങൾ വ്യാഹൃതികളോടുകൂടി ജപിച്ചുംകൊണ്ടു ഹോമം ചെയ്യണം; പിലാശു്, അത്തി, അരയാലു്, കടലാടി, വന്നി എന്നിവയുടെ ചമതകൾ ആയിരമായിരം ഹോമിച്ചിട്ടു്, ദേവന്റെ കാൽ തൊടണം; വീണ്ടും ആയിരമായിരം ഹോമിച്ചിട്ടു പൊക്കിൾനേട്ടവും മാറിടവും തലയും തൊടണം.

മൂർത്തിപന്മാർ എല്ലാ ദിക്കുകളിലും, മേഖലയോടും യോനിയോടും കൂടിയ ഒരുമുഴം വലുപ്പത്തിലുള്ള കുണ്ഡങ്ങളിൽ ആദരവോടെ ഹോമം നടത്തണം: *......... ഇങ്ങനെ തന്നെ വേദിയുള്ള കുണ്ഡവും. കിഴക്കും തെക്കുകിഴക്കും തെക്കുമുള്ള കുണ്ഡങ്ങളിൽ മൂവരും ഇന്ദ്രാഗ്നിയമന്മാർക്കായി വടക്കോട്ടു തിരിഞ്ഞിരുന്നു ഹോമം ചെയ്യുക. മൂർത്ത്യധിദേവതകൾക്കായും ഹോമം വേണം: ഭൂമി, അഗ്നി, യജ്വാവ്, സൂര്യൻ, ജലം, വായു, ചന്ദ്രൻ, ആകാശം ഇവ എട്ടുമത്രെ ദേവന്റെ മൂർത്തികൾ; ഭൂമിക്കു ശർവ്വനും, അഗ്നിക്കു പശുപതിയും, യജ്വാവിന്നു് ഉഗ്രനും, സൂര്യന്നു രുദ്രനും, ജലത്തിന്നു ഭവനും, വായുവിന്നു് ഈശാനനും, ചന്ദ്രന്നു മഹാദേവനും, ആകാശത്തിന്നു ഭീമനും അധിദേവന്മാർ. എല്ലാ പ്രതിഷ്ഠകളിലും മൂർത്ത്യധിദേവതകൾ ഇവർ തന്നെ. ഇവക്കായി അതാതു വേദമന്ത്രങ്ങളാൽ ഹോമം നടത്തുക.

കുണ്ഡംതോറും ഓരോ ശാന്തികലശം വെയ്ക്കണം. നൂറോ ആയിരമോ ഹോമം കഴിഞ്ഞാൽ പൂർണ്ണാഹുതി. നിലത്തു സമ്പാതനായി പ്രശാന്തചിത്തനായി സ്ഥിതിചെയ്തു ഹോമങ്ങളുടെ 'സംപാതം' നിറകുടങ്ങളിലിട്ടു പ്രതിമയെ അടിയിലും നടുവിലും മുടിയിലും അന്താടിക്കണം— ദേവനെ ഇരുത്തി, ആ സംപാതജലംകൊണ്ടഭിഷേചിക്കണം. വീണ്ടും വീണ്ടും, യാമംതോറും, ധൂപചന്ദനനൈവേദ്യാദി നൽകണം. വീണ്ടും വീണ്ടും ഹോമം നടത്തണം; വീണ്ടും വീണ്ടും യജ്വാവു ബ്രാഹ്മണർക്കെല്ലാം ദക്ഷിണ

* യോനിമേഖലകളുടെ കണക്കു് തൊണ്ണൂററിമൂന്നാമദ്ധ്യായത്തിലുള്ളതു തന്നെ; ഇവിടെ രണ്ടു ശ്ലോകം വിട്ടു.

കൊടുക്കണം; വെള്ളവസ്ത്രങ്ങൾ, കനകമയങ്ങളായ കടകകടിസൂത്രാംഗുലീയങ്ങൾ, കിരീടകം എന്നിവയും യഥാശക്തി കൊടുക്കണം. അധിവാസനം കഴിയുംവരെ ഊട്ടും വേണം. ത്രിസന്ധ്യകളിൽ ഭൂതങ്ങൾക്കായി നാലിടത്തും ബലി വിതരണം. ഒന്നാമതായി ബ്രാഹ്മണരെ ഊട്ടുക; മററു ജാതിക്കാരെയാകട്ടെ, വേണമെന്നുണ്ടെങ്കിൽ. രാത്രിയിൽ മംഗളമായ പാട്ടും ആട്ടവും മററുമായി മഹോത്സവം കൊണ്ടാടണം. ചതുർത്ഥികർമ്മംവരെ സദം പൂജിച്ചുകൊള്ളണം.

ഒന്നോ മൂന്നോ അഞ്ചോ ഏഴോ നാൾകൊണ്ടു അധിവാസനം അവസാനിപ്പിക്കുക; ചിലപ്പോൾ വേഗത്തിലുമാവാം. എല്ലാ യജ്ഞങ്ങളുടേയും ഫലം അധിവാസനോത്സവത്താൽ കിട്ടും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ദേവതാപ്രതിമാപ്രകരണം,
ശിവലക്ഷണകഥനം ഇരുനൂററുപത്തഞ്ചാമദ്ധ്യായം.

——(o)——

# ഇരുനൂററപത്താറാമദ്ധ്യായം

———

സൂതൻ:—അധിവാസനാനന്തരം, അമ്പലത്തിനൊത്തു വിഗ്രഹത്തിന്റെയോ വിഗ്രഹത്തിനൊത്തു അമ്പലത്തിന്റേയോ അളവു പിടിക്കണം; അമ്പലത്തിൽ പുഷ്പജലം മന്ത്രപൂർവം തളിച്ചിട്ട പക്ഷസൂത്രവും ദോരസൂത്രവുമിട്ട്, നടുഭാഗം നിശ്ചയിച്ച്, കുറഞ്ഞൊന്ന് ഈശാനകോണിലാകുമാറു വിഗ്രഹം പ്രതിഷ്ഠിക്കുക; ഈശാനകോണിലരുളുന്ന ദേവനെ വിണ്ണവരും പൂജിക്കുന്നു! സ്വല്പം വടക്കോട്ടു നീങ്ങിയ വിഗ്രഹം ആയുരാരോഗ്യങ്ങളെ നൽകുന്നു. മറിച്ചു പ്രതിഷ്ഠിച്ചാലോ, മംഗളം തന്നെ അമംഗളമായിപ്പോകും! ചുവട്ടിൽ കൂർമ്മശില; അതിന്നു മുകളിൽ ബ്രഹ്മശില; അതിന്നു മുകളിൽ ബ്രഹ്മഭാഗശില; അതിന്റെ മുകളിൽ മുൻചൊന്നതരങ്ങളിലുള്ള പീഠം ഉറപ്പിക്കുക. പീഠം മുഴുവൻ പഞ്ചഗവ്യംകൊണ്ടും കഷായവെള്ളംകൊണ്ടും മന്ത്രം ചൊല്ലി അഭിഷേചിക്കണം; പീഠമന്ത്രം പ്രതിമയ്ക്കുമുള്ളതുതന്നെ.

പിന്നീടു ദേവനെ, 'ഉത്തിഷ്ഠ ബ്രഹ്മണാ' എന്ന മന്ത്രത്താൽ എഴുന്നെല്ലിച്ച് അമ്പലത്തിന്റെ അകത്തേയ്ക്കു കൊണ്ടുപോയി പീഠത്തിനരികിൽവെച്ച് അർഘ്യവും പാദ്യവും മധുപർക്കവും മററും നൽകുക. എന്നിട്ടു കുറച്ചുനേരം വിശ്രമിച്ചിട്ടു രത്നന്യാസം (പീഠക്കുഴിയിൽ രത്നങ്ങളിടുക) അനുഷ്ഠിക്കണം: കിഴക്കു മുതലായ എട്ടു ദിക്കുകളിൽ മുറയ്ക്കു വജ്രവും മുത്തും വൈഡൂര്യവും ശംഖും പളുങ്കും പുഷ്യരാഗവും ഇന്ദ്രനീലവും നീലവും ന്യസിക്കുക; അതുപോലെതന്നെ അരിതാരം, ശിലാവജ്രം, അഞ്ജനക്കല്ല്, നീലാഞ്ജനക്കല്ല്, ഗോപിക്കുന്റ്,

കാരീയം, മാക്കീരക്കല്ല്, കാവിമണ്ണ്, എന്നിവയും; കോതമ്പം, യവം, എള്ള്, ചെറുപയർ, വരിനെല്ല്, ചാമ, കടുക്, നെല്ല് എന്നിവയും; ചന്ദനം, രക്തചന്ദനം, അകിൽ, അഞ്ജനം, രാമച്ചം, വിഷ്ണുക്രാന്ത, പൂവാംകുറുന്തല, തിരുതാളി എന്നിവയും വിന്യസിക്കുക; ദിക്പാലന്മാരുടെ പേർ ഓംകാരപൂർവ്വം ഉച്ചരിച്ചുവേണം സർവ്വബീജങ്ങളും സർവ്വധാതുക്കളും സർവ്വൌഷധികളും സർവ്വരത്നങ്ങളും വിന്യസിപ്പാൻ. സ്വർണ്ണം, പത്മരാഗം, രസം, താമരപ്പൂവ്, കൂർമ്മം, ശേഷൻ, ഭൂമി, കാള എന്നിവയേയും മുറയ്ക്കു കിഴക്ക മുതലായ ദിക്കുകളിൽ വെയ്ക്കണം. ബ്രഹ്മസ്ഥാനത്ത്, എല്ലാററിനേയും ഭൂമിയിൽക്കലർത്തി വെയ്ക്കുക; സ്വർണ്ണം, പവിഴം, ചെമ്പ്, ഓട്, പിച്ചള, വെള്ളി, വെളുത്ത പൂവ്, ഇരിമ്പ് എന്നിവയെ മുറയ്ക്കു കിഴക്കു മുതലായ ദിക്കുകളിലും വെയ്ക്കണം. മറെറാന്നുമില്ലെങ്കിൽ സ്വർണ്ണവും അരിതാരവും മാത്രം വെയ്ക്കുക. ന്യസിപ്പാനുള്ള ദിക്പാലമന്ത്രങ്ങളും പറയാം:

ഇന്ദ്രന്,

'ഇന്ദ്രസ്സു മഹസാ ദീപ്യസ്സർവ്വദേവാധിപോ മഹാൻ
വജ്രഹസ്തോ മഹാസത്വസ്തസ്മൈ നിത്യം നമോ നമഃ!'

അഗ്നിക്ക്,

'ആഗ്നേയഃ പുരുഷോ രക്തസ്സർവ്വദേവമയോഽഗ്നിഷീ
ധൂമ്രകേതുരനാധൃഷ്യസ്തസ്മൈ നിത്യം നമോ നമഃ!'

യമന്,

'യമശ്ചോല്പലവർണ്ണാഭഃ കിരീടീ ദണ്ഡധൃക്സദാ
ധർമ്മസാക്ഷീ വിശുദ്ധാത്മാ തസ്മൈ നിത്യം നമോ നമഃ!'

നിരൃതിക്ക്,

'നിരൃതിസ്സു പുമാൻ കൃഷ്ണസ്സർവ്വരക്ഷോധിപോ മഹാൻ
ഖഡ്ഗഹസ്തോ മഹാസത്വസ്തസ്മൈ നിത്യം നമോ നമഃ!'

വരുണന്,

'വരുണോ ധവളോ വിഷ്ണുഃ പുരുഷോ നിമ്നഗാധിപഃ
പാശഹസ്തോ മഹാബാഹുസ്തസ്മൈ നിത്യം നമോ നമഃ!'

വായുവിന്ന്,

'വായുശ്ച സർവ്വവർണ്ണോ വൈ സർവ്വഗന്ധവഹഃ ശുഭഃ
പുരുഷോ ധ്വജഹസ്തശ്ച തസ്മൈ നിത്യം നമോ നമഃ!'

സോമന്,

'ഗൌരശ്ച യശ്ച പുമാൻ സൌമ്യസ്സർവ്വൌഷധിസമന്വിതഃ
നക്ഷത്രാധിപതിസ്സോമസ്തസ്മൈ നിത്യം നമോ നമഃ!'

ഈശാനന്ന്,

'ഈശാനഃ പുരുഷഃ ശുക്ലസ്സർവവിദ്യാധിപോ മഹാൻ
ശൂലഹസ്തോ വിരൂപാക്ഷസ്തസ്മൈ നിത്യം നമോ നമഃ!'

ബ്രഹ്മാവിന്ന്,

'പത്മയോനിശ്ചതുർമ്മൂർത്തിർവ്വേദവാസാഃ പിതാമഹഃ
യജ്ഞാധ്യക്ഷശ്ചതുർവക്ത്രസ്തസ്മൈ നിത്യം നമോ നമഃ!'

ശേഷന്ന്,

'യോഽസാവനന്തരൂപേണ ബ്രഹ്മാണ്ഡം സചരാചരം
പുഷ്പവദ്ധാരയേന്മൂർദ്ധ്നി തസ്മൈ നിത്യം നമോ നമഃ!'

ഈ മന്ത്രങ്ങൾ ഓംകാരം മുൻചേർത്തുച്ചരിച്ചുകൊണ്ടു വേണം ന്യസിക്കലും ബലി നൽകലും — എല്ലാകർമ്മങ്ങളും; ഇവ അർഘ്യദാനത്തെയും പുഷ്പത്തെയും നൽകും. പിന്നെ പായസം തേച്ച ഒരു വെള്ളവസ്ത്രം കൊണ്ട് കുഴിയുടെ മുകൾഭാഗം മൂടി, ദേവനെ എടുത്ത് ധ്രുവാദ്യൗഃ എന്ന മന്ത്രത്താൽ കുഴിയുടെ മീതെ നിർദ്ദിഷ്ടമായ നല്ല സ്ഥാനത്തു പ്രതിഷ്ഠിക്കുക. നല്ലവണ്ണം ഉറപ്പിച്ചതിന്നുശേഷം ദേവന്റെ ശിരസ്സിൽ കൈ വെച്ച് നിഷ്കലനായ ദേവദേവനെ തന്മയനായി ധ്യാനിക്കണം — ദേവവ്രത-സോമ-രുദ്ര സൂക്തങ്ങൾ ജപിച്ച്, സകല ഈശ്വരഭാവം ആരോപിച്ച്, പ്രതിഷ്ഠിക്കപ്പെടുന്ന ദേവന്റെ വിവിധാഭരണഭൂഷിതമായ രൂപം ധ്യാനിച്ച്, സങ്കല്പം ചെയ്യുക:

'അതസീപുഷ്പസങ്കാശം ശംഖചക്രഗദാധരം
സംസ്ഥാപയാമി ദേവേശം ദേവോ ഭൂത്വാ ജനാർദ്ദനം.'
'ത്ര്യക്ഷം ച ദശബാഹും ച ചന്ദ്രാർദ്ധകൃതശേഖരം
ഗണേശം വൃഷസംസ്ഥം ച സ്ഥാപയാമി ത്രിലോചനം.'
'ഋഷിഭിസ്സംസ്തുതം ദേവം ചതുർവക്ത്രം ജടാധരം
പിതാമഹം മഹാബാഹും സ്ഥാപയാമ്യംബുജാതഭവം.'
'സഹസ്രകിരണം ശാന്തമപ്സരോഗണസംയുതം
പത്മഹസ്തം മഹാബാഹും സ്ഥാപയാമി ദിവാകരം.'

രുദ്രനെ പ്രതിഷ്ഠിപ്പാൻ വേദത്തിലെ രുദ്രമന്ത്രങ്ങൾ ജപിക്കുക: വിഷ്ണുവിനെ പ്രതിഷ്ഠിപ്പാൻ വിഷ്ണുമന്ത്രങ്ങൾ; ബ്രഹ്മാവിനെ പ്രതിഷ്ഠിപ്പാൻ ബ്രഹ്മമന്ത്രങ്ങൾ; സൂര്യനെ പ്രതിഷ്ഠിപ്പാൻ സൂര്യമന്ത്രങ്ങൾ; മററു ദേവതകളെ പ്രതിഷ്ഠിപ്പാൻ അവരുടെ മന്ത്രങ്ങളും. വേദമന്ത്രങ്ങളാലുള്ള പ്രതിഷ്ഠ ആനന്ദകരമാണല്ലോ!

ആരെ പ്രതിഷ്ഠിക്കുന്നുവോ, ആ ദേവതയെ പ്രാധാന്യേന കരുതി, തന്തിരുവടിയുടെ അരികിൽ നാലുവശത്തും നന്ദി, മഹാകാളൻ, ഭൃംഗിരിടി മുതലായ ഗണങ്ങളേയും വൃക്ഷങ്ങളേയും സ്കന്ദവിനായകന്മാരേയും ദേവിയേയും വിഷ്ണു-ബ്രഹ്മ-രുദ്ര-ശക്ര-ജയന്തരേയും ദിക്പാലകരേയും അപ്സ

ന്ദസ്സുകളെയും ഗന്ധർവ-ഋഷ്യകരെയും സങ്കല്പിക്കണം. ഇങ്ങനെ ആവാഹിപ്പിനുള്ള മന്ത്രം ഇതാണ്:

'യസ്യ സിംഹാ രഥേ യുക്താ വ്യാഘ്രാശ്ചതസ്സഘോരഗാഃ
ഋഷയോ ലോകപാലാശ്ച ദേവാഃ സ്കന്ദസ്തഥാ വൃഷഃ
പ്രിയോ ഗണോ മാതരശ്ച സോമോ വിഷ്ണുഃ പിതാമഹഃ
നാഗയക്ഷാസ്സഗന്ധർവാ യേ ച ദിവ്യാ നഭശ്ചരാഃ
തമഹം ത്ര്യക്ഷമീശാനം ശിവം രുദ്രമുമാപതിം
ആവാഹയാമി സഗണം സപത്നീകം വൃഷധ്വജം.
ആഗച്ഛ ഭഗവൻ, രുദ്രാനുഗ്രഹായ ശിവോ മമ
ശാശ്വതോ ഭവ പൂജാം മേ ഗൃഹാണ ത്വം നമോ നമഃ!'

ഓം, നമഃ! സ്വാഗതം ഭഗവതേ നമഃ! ഓം, നമഃ സോമായ സഗണായ സപരിവാരായ! പ്രതിഗൃഹ്ണാതു ഭഗവൻ, മന്ത്രപൂതമിദം സർവമർഘ്യപാദ്യമാചമനീയമാസനം ബ്രഹ്മണാഭിഹിതം; നമോ നമഃ സ്വാഹാ!'

അനന്തരം പുണ്യാഹഘോഷത്തോടും മറ്റു വേദഘോഷത്തോടും കൂടി ദേവനെ തയിർ, പാൽ, നെയ്യ്, തേൻ, പഞ്ചസാര, പുഷ്പഗന്ധജലം എന്നിവകൊണ്ടഭിഷേചിക്കണം; അപ്പോൾ ശിവധ്യാനൈകതാനനായി, യജ്ജാഗ്രതോ ദൂരമുദൈതി എന്നും, തതോ വിരാഡജായത എന്നും, സഹസ്രശീർഷാ പുരുഷഃ എന്നും, അഭി ത്വാ ശൂര നോ നമഃ എന്നും, പുരുഷ ഏവേദം സർവം എന്നും, ത്രിപാദൂർധ്വം എന്നും, യേനേദം ഭൂതം എന്നും, നത്വാ അവീന്യഃ എന്നുമുള്ള മന്ത്രങ്ങൾ ജപിക്കുക. ഇവ വീണ്ടും വീണ്ടും ജപിച്ചു നാലുപ്രാവശ്യം പ്രതിമയുടെ അടിയിലും നടുവിലും മുടിയിലും വെള്ളം തളിക്കണം.

പ്രതിഷ്ഠ കഴിഞ്ഞാൽ ഉമേശ്വരൻ മൂർത്തിപന്മാരെയും പ്രതിഷ്ഠാകർത്താവിനെയും ഭക്തിപൂർവം വസ്ത്രാഭരണങ്ങളണിയിക്കണം; ദീനർ, അന്ധർ, ദരിദ്രർ എന്നിവരെയും മററു വന്നുചേർന്നിട്ടുള്ളവരെയും സംതൃപ്തരാക്കുകയും വേണം.

ഒന്നാംദിവസം പ്രതിമമേൽ തേനും, രണ്ടാംദിവസം മഞ്ഞളും കടുകും, മൂന്നാംദിവസം ചന്ദനയവങ്ങളും, നാലാംദിവസം മനയോലയും തിനയും പൂശിക്കണം; ഈ സൌഭാഗ്യലേപനം മനുഷ്യർക്ക് ആധിനാശനവും ഇഹലോകപ്രീതികരവുമാണെന്നു വേദജ്ഞന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. അഞ്ചാംദിവസം കൃഷ്ണാഞ്ജനവും എള്ളും, ആറാംദിവസം നെയ്യുചേർത്ത ചന്ദനവും താമരയല്ലിയും, ഏഴാംദിവസം ഗോരോചനയും അകിലിൻപൂവും പൂശിയ്ക്കുക. അധിവാസനം വേഗത്തിൽ കഴിക്കയാണെങ്കിൽ, എല്ലാം ഒന്നിച്ചു ലേപനം ചെയ്യാം.

പ്രതിമയ്ക്ക് ഇളക്കമുണ്ടാകരുത്; ഇളകിയാൽ ദോഷം പറയും. നാലുവശത്തും പഴുതില്ലാതാകുമാറു മണൽ നിറച്ചുകൊള്ളണം. ഇളക്കം ഏതു ദിക്പാലൻെറ ഭാഗത്തുണ്ടാകുന്നുവോ, ആ ദിക്പാലന്നായി ശാന്തികർമ്മം കഴിച്ചു ദക്ഷിണകൊടുക്കണം: ഇന്ദ്രന്, ആഭരണം; മുതൽ കുറഞ്ഞവനാണെങ്കിൽ സ്വർണ്ണം; അഗ്നിക്കു വെറും സ്വർണ്ണം; യമന്നു പോത്ത്; നിരൃതിക്ക്, സ്വർണ്ണത്തോടുകൂടിയ ആട്; വരുണന്ന്, ചിപ്പിയോടുകൂടിയ മുത്തുകൾ; വായുവിന്ന്, വസ്ത്രയുഗ്മത്തോടുകൂടിയ പിച്ചള; കുബേരന്ന്, പശു; ശിവന്നു കാളയും, വെള്ളിയും. എവിടെയെവിടെ ഇളക്കമുണ്ടാകുന്നുവോ, അവിടെയവിടെ ശാന്തികർമ്മം ചെയ്യുക; ചെയ്യാഞ്ഞാൽ, കുലം മുടിയുന്ന ഘോരാപത്തു നേരിടും. അതിനാൽ വേഗമതു മണലിട്ടുറപ്പിക്കണം.

അന്നവസ്ത്രങ്ങൾ ദാനംചെയ്യണം; പുണ്യാഹജയഘോഷങ്ങൾ മുഴക്കണം; മൂന്നോ അഞ്ചോ ഏഴോ പത്തോ നാൾ വമ്പിച്ച ഉത്സവം വേണം. നാലാംദിവസം മഹാസ്നാനവും ചതുർത്ഥികർമ്മവും കഴിക്കണം; അന്നു വീണ്ടും അതിഭക്തിയോടെ ദക്ഷിണ കൊടുക്കണം.

ഈ പാപനാശനമായ ദേവപ്രതിഷ്ഠാവിധി ഭവാനോടു ഞാൻ പറഞ്ഞു. ഇതു പണ്ടു വളരെ പണ്ഡിതന്മാരാൽ കീർത്തിക്കപ്പെട്ടതും വളരെ ദേവവിദ്യാധരന്മാരാൽ അനുഷ്ഠിക്കപ്പെട്ടതുമാകുന്നു.

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, ദേവതാപ്രതിമാപ്രകരണം,
പ്രതിഷ്ഠാവിധികഥനം ഇരുനൂറററുപത്താറാമദ്ധ്യായം.

——(०)——

# ഇരുനൂറററുപത്തേഴാമദ്ധ്യായം

———

സൂതൻ:—ഇനി അഭിഷേചനത്തിന്റെയും അർഘ്യത്തിന്റെയും വിധി ശരിക്കു കേട്ടുകൊള്ളുക: ദധ്യക്ഷതം, ദർഭപ്പുല്ല്, പാൽ, കറുക, തേൻ, യവം, കടുക്, കായ്കൾ എന്നീ എട്ടംഗങ്ങളോടുകൂടിയതത്രെ അർഘ്യം.

ആന-കുതിര-രഥങ്ങൾ നടക്കുന്ന വഴി, പുററ്, പന്നി കുത്തിക്കിളച്ച സ്ഥലം, ഹോമപ്പുര, തീർത്ഥം, തൊഴുത്ത്, പൈക്കളുടെ മേച്ചിൽപ്പുറം എന്നിവിടങ്ങളിൽ നിന്നെടുത്ത മണ്ണ് ഉദ്ധൃതാസി എന്ന മന്ത്രത്താൽ ഒരു കുടത്തിലിട്ട്, ശം നോ ദേവീ ആപോഹിഷ്ഠാ എന്നു വെള്ളമൊഴിക്കുക. ഗായത്രികൊണ്ടു ഗോമൂത്രം; ഗന്ധദ്വാരാ എന്നു ചാണകം; ആപ്യായസ്വ എന്നു പാല്; ദധിക്രാവ്ണ എന്നു തയിർ; തേജോസി എന്നു നെയ്യ്; ദേവസ്യത്വാ എന്നു ദർഭജലവുമൊഴിച്ച്, ആ പഞ്ചഗവ്യംകൊണ്ട് ആദ്യം അഭിഷേചിക്കണം; പിന്നെ, ദധിക്രാവ്ണ എന്ന മന്ത്രത്താൽ വെറും തയിർകൊണ്ടും ഗന്ധജലംകൊണ്ടും; അതും കഴിഞ്ഞാൽ ദേവസ്യത്വാ എന്ന മന്ത്രത്താൽ ദർഭജലംകൊണ്ടും, സ്നാനമഗാ ആയാഹി എന്നു ഹ

ഘോഷേണകൊണ്ടും ഗായത്രി ജപിച്ചു ഗന്ധജലംകൊണ്ടും അഭിഷേചിക്കുക. ഇങ്ങനെ ആയിരമോ അഞ്ഞൂറോ ഇരുനൂററമ്പതോ നൂററിരുപത്തഞ്ചോ കലശമാടിക്കണം. മുതൽ കാണുന്നവൻ അറുപത്തിനാലോ മുപ്പത്തിരണ്ടോ പതിനാറോ എട്ടോ നാലോ കലശമെങ്കിലും ആടിക്കുക. കുടങ്ങൾ കഴിവിന്നൊത്തു സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടും ചെമ്പുകൊണ്ടും പിച്ചളകൊണ്ടും മാട്ടകൊണ്ടും മണ്ണുകൊണ്ടുമാവാം. പൂവാംകുരുന്തല, പുലിച്ചുവട്, വയമ്പ്, കരുന്തോട്ടി, വൻകുരുന്തോട്ടി, ശംഖുപുഷ്പി, പുത്തരിച്ചുണ്ട, ബ്രാഹ്മി എന്നീ എട്ടു മഹൌഷധികളും; യവം, കോതമ്പം, വരി, എള്ള്, ചാമ, ചെന്നെല്ല്, തിന, നെല്ല് എന്നിവയും മഹാസ്നാനജലത്തിലിടണം. സ്വസ്തികം, പത്മകം, ശംഖ്, ചെങ്ങഴിനീർപ്പൂവ്, ചെന്താമരപ്പൂവ്, ശ്രീവത്സം, കണ്ണാടി, നന്ദ്യാവർത്തം എന്നീ എട്ടെണ്ണംകൊണ്ടും, ചാണകം-മണ്ണ്-പഞ്ചപത്രങ്ങൾ-പഞ്ചവർണ്ണപ്പൊടി- കറുക്-കാരെള്ള് എന്നിവകൊണ്ടും നീരാജനം കഴിക്കുക.

അഭിഷേകം പിന്നീട് ആചമനം നല്കണം; അതിന്ന സർവ്വപാപഘ്നമായ ഗംഗാജലം തന്നെ പ്രശസ്തം. പിന്നെ രണ്ടു വസ്ത്രം,

'ദേവസൂത്രസമായുക്തേ യജ്ഞദാനസമന്വിതേ
സർവ്വവർണ്ണ ശുഭേ ദേവ, വാസസീ തേ വിനിർമ്മിതേ'

എന്ന മന്ത്രത്താൽ ധരിപ്പിക്കുക; എന്നിട്ടു കർപ്പൂരകുങ്കുമാന്വിതമായ ചന്ദനം,

'ശരീരം തേ ന ജാനാമി ചേഷ്ടാം നൈവ ച നൈവ ച
മയാ നിവേദിതാൻ ഗന്ധാൻ പ്രതിഗൃഹ്യ വിലിപ്യതാം!'

എന്ന മന്ത്രത്താൽ ചാർത്തിക്കണം, പിന്നെ നാല്പത്തിനാലു വിളക്കുമെടുത്ത്,

'ത്വം സൂര്യചന്ദ്ര ജ്യോതീംഷി വിദ്യുദഗ്നിസ്തഥൈവ ച
ത്വമേവ സർവ്വ ജ്യോതീംഷി ദീപോയം പ്രതിഗൃഹ്യതാം!'

എന്നു വലംചുററിക്കണം; അതിന്നുശേഷം,

'വനസ്പതിരസോ ദിവ്യോ ഗന്ധാഢ്യോ ഗന്ധ ഉത്തമഃ
മയാ നിവേദിതോ ഭക്ത്യാ ധൂപോയം പ്രതിഗൃഹ്യതാം!'

എന്നു ധൂപം നല്കണം; അതും കഴിഞ്ഞാൽ, 'മഹാവൃഷായ തേ നമഃ' എന്നു തിരുവാഭരണങ്ങളണിയിക്കുക.

ഇങ്ങനെ ഏഴുനാൾ മഹോത്സവം നടത്തിയിട്ട് ഉമേശ്വരനെ ദേവകലശങ്ങളാടിക്കണം; പഞ്ചരത്നങ്ങളിട്ടു വെള്ളവസ്ത്രം ചുററിയ എട്ടോ നാലോ രണ്ടോ ഒന്നോ കലശംകൊണ്ട്, 'ദേവസ്യ ത്വാ' എന്ന മന്ത്രവും സാമാഥർവ്വങ്ങളും നവഗ്രഹയജ്ഞത്തിൽപ്പറയപ്പെട്ട സ്നാനമന്ത്രങ്ങളും ചൊല്ലി സ്നാനംചെയ്യിക്കുക; സ്നാനാനന്തരം ഉമേശ്വരൻ വെള്ളവസ്ത്രങ്ങൾ ധരിച്ചു ദേവന്മാരെ സത്വരം പൂജിച്ച്, പ്രതിഷ്ഠാതാവിനെ ഭക്തിപൂർവ്വം വസ്ത്രാഭരണങ്ങളണിയിക്കണം; എന്നിട്ടു യജ്ഞപാത്രങ്ങൾ മണ്ഡപോ

പകരണങ്ങൾ മുതലായവയും, ഗ്രന്ഥത്തിലുള്ള തോരണങ്ങളെന്നിവയും, ആചാൎയ്യന്നു കൊടുക്കണം. ഇതു പ്രസാദിച്ചാൽ സൎവ്വദേവകളും സംതൃപ്തരാകുമല്ലോ!

ഈ പ്രതിഷ്ഠ വിഭാഗശീലനോ ദാംഭികനോ ലിംഗിയോ ആയിട്ടുള്ളവൻ ചെയ്തുകൂടാ; വേദപാരഗനും ഗൃഹസ്ഥധൎമ്മനിരതനുമായ ബ്രാഹ്മണൻ വേണം ചെയ്വാൻ. വേദധൎമ്മാനഭിജ്ഞരായ ബ്രാഹ്മണരെ വെടിഞ്ഞു്, പ്രതിഷ്ഠയ്ക്കും മററും പാഷണ്ഡനെ ആർ ഭക്തിപൂൎവ്വം പുരോഹിതനാക്കുന്നുവോ, അവനു് അടുത്ത അവസരത്തിൽത്തന്നെ കലനാശം വന്നുകൂടും; അമ്പലം പിശാചുക്കൾ കയ്യേറും; താമസിയാതെ അപൂജനീയമായും തീരും. വിപ്രർ പ്രതിഷ്ഠ നടത്തിയാലോ, വംശത്തിന്നു നന്മ വരും; വളരെക്കാലം പൂജനീയവുമാകും.

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, ദേവതാപ്രകരണം,
മഹാദ്ധ്യപനവിധി ഇരുനൂററുപത്തേഴാമദ്ധ്യായം.

—:o:—

# ഇരുനൂററുപത്തെട്ടാമദ്ധ്യായം

ഋഷിമാർ:—“സൂത, നന്മ തേടുന്നവർ അമ്പലങ്ങളെ എങ്ങിനെയുണ്ടാക്കിക്കണം? അവയുടെ കണക്കും ലക്ഷണവും വിസ്തരിച്ചു പറയുക.”

സൂതൻ:—“പ്രാസാദനിൎമ്മാണവിധിയും ഞാൻ പറയാം:

സ്ഥലം നന്നായി പരീക്ഷിച്ചിട്ടു വാസ്തുസപൎപ്പങ്ങൾക്കു ചമതഹോമിച്ചും ബലി നൽകിയും വാസ്തുശാന്തി കഴിക്കണം. ജീൎണ്ണോദ്ധാരണം, ഉദ്യാനപ്രതിഷ്ഠ, കടിപൂകൽ, പ്രാസാദ-ഗൃഹാരംഭം, അമ്പലം മാറൽ, കട്ടിള വെയ്ക്കൽ ഇവയ്ക്കൊക്കെയും, മുമ്പേ വാസ്തുശാന്തി വേണം. എണ്പത്തൊന്നുപദം വരച്ചു വാസ്തുമദ്ധ്യത്തിലും പിന്നിലും, മൂന്നു മേഖലകളോടുകൂടി ഒരു മുഴം വലുപ്പത്തിലുള്ള കുണ്ഡത്തിൽ, യവവും കാരെള്ളും പിലാശു്-കരിങ്ങാലി-നാല്പാമരച്ചമതകളും തേൻ നൈകളിൽ നനച്ചു ഹോമിക്കണം; ൽ-കരുകകളോ അഞ്ചു ക്രവളുകളായ ക്രവളുകളോ എന്നിവയോ തേൻ നൈകളിൽ നനച്ചു ഹോമിക്കുക.

*ഹോമത്തിന്നു ശേഷം വാസ്തുപദത്തിൽ ഭക്ഷ്യഭോജ്യങ്ങൾകൊണ്ടു ബലി നൽകണം. ക്രമേണ വിശേഷ നൈവേദ്യവും നിവേദിക്കണം: ഈശാനകോണിൽ അഗ്നിക്കു നെയ്ച്ചോറു നിവേദിക്കുക; പൎജ്ജന്യന്നു നെയ്യോടുകൂടിയ ചോറും കായ്കളും; ജയന്തന്നു മഞ്ഞക്കൊടിമരവും അരിമാവുകൊണ്ടുള്ള ആമയും; ഇന്ദ്രന്നു പഞ്ചരത്നങ്ങളും അരിമാവുകൊണ്ടുള്ള വജ്രവും; സൂൎയ്യന്നു പുകനിറത്തിലുള്ള ചോറും മേലാപ്പും; സത്യന്നു നെയ്ച്ചോറും കോതമ്പും; ഭൃഗന്നു മത്സ്യം; ആകാശത്തിന്നു മുറുക്കു്; വായുവിന്നു മലരപ്പൊടി; പൂഷാവിന്നു മലർ; വിതഥന്നു ചണമ്പൊഴർച്ചോറു്; ബൃഹൽക്ഷതന്നു തേൻ

* ഉപജീവനത്തിനായി സന്ന്യാസിയുടേയോ മററോ വേഷമെടുക്കുന്നവൻ.

ചോറ്; യമന്നു മാംസം; ഗന്ധർവ്വന്നു ഗന്ധമിയന്ന ചോറ്; ഭൃംഗരാജന്നു ഭൃംഗിക (അമ്പഴം?); മൃഗന്നു യവച്ചോറ്; പിതൃക്കൾക്കു എള്ളുച്ചോറ്; ദൌവാരികന്നു പല്ലുതേപ്പുകോലും പൊടിയിട്ട ചോറും; സുഗ്രീവന്നു പുഷ്പം; പുഷ്പദന്തന്നു പായസം; വരുണന്നു രക്തോത്പലം, അരിമാവുകൊണ്ടും സ്വർണ്ണംകൊണ്ടും ഉള്ള പത്മവും; അസുരന്നു സുര; ശേഷന്നു നെയ്ച്ചോറ്; പാപത്തിന്നു യവച്ചോറ്; രോഗത്തിന്നു നെയ്ലഡ്ഡു; നാഗിക്ക് പൂവും കായും; മുഖ്യന്നു നെയ്യ്; ഭല്ലാടന്നു ചെറുപയർച്ചോറ്; സോമന്നു നെയ്പ്പായസം; ഭഗന്നു ചെന്നെല്ലരിമാവ്; അദിതിക്കു ബോളി; ദിതിക്കു പൊരിച്ച അപ്പം; ഇതൊക്കെയാണ്, വകതിരിച്ചുള്ള ബലി.

ആപന്നു പാൽ; ആപവത്സന്നു തയിർ; സാവിത്രന്നു ലഡ്ഡുവും മുകാമർദ്ദയും; സവിതാവിന്നു ശർക്കരയപ്പം; ജയന്നു നെയ്യും ചന്ദനവും; വിവസ്വാന്നു രക്തചന്ദനവും പായസവും; വിബുധാധിപന്ന് അരിതാരവും മൊച്ചോത്ത ചോറും; മിത്രന്നു നെയ്ച്ചോറ്; രുദ്രന്നു നെയ്പ്പായസം; രാജയക്ഷ്മാവിന്നു പച്ച മാംസവും വേവിച്ച മാംസവും; പൃഥ്വീധരന്നു മാംസവും കമ്പളങ്ങളും; അര്യമാവിന്നു പഞ്ചസാരപ്പായസം; ബ്രഹ്മാവിന്നു പഞ്ചഗവ്യം, യവം, എള്ളും അക്ഷതവും ചേർന്ന ചോറ്, പലതരം ഭക്ഷ്യഭോജ്യങ്ങൾ എന്നിവ നിവേദിക്കുക. ഇങ്ങനെ പൂജിച്ചാൽ ആ ദേവതകൾ എന്നെന്നും ശാന്തി നൽകും. എല്ലാദ്ദേവതകൾക്കും സ്വർണ്ണം നൽകണം; ബ്രഹ്മാവിന്നു കറവപ്പശുവിനെയും.

രാക്ഷസികൾക്കുള്ള ബലിയും വിവരിക്കാം: ഈശാനകോണിൽ ചരകിക്കു മാംസവും നെയ്യും താമരയല്ലിയും രക്തവും നിവേദിക്കുക; അഗ്നികോണിൽ വിദാരിക്കു മാംസവും ചോരയും മഞ്ഞൾച്ചോറും; നിരൃതികോണിൽ പൂതനയ്ക്കു തയിർച്ചോറും ചോരയും അസ്ഥിഖണ്ഡങ്ങളും കരുതിയും; വായുകോണിൽ പാപരാക്ഷസിക്കു മത്സ്യമാംസങ്ങളും സുരയും ആസവവും പായസവും. എല്ലാവരുടെയും ചതുർത്ഥ്യന്തമായ പേർ ആദിയിൽ പ്രണവത്തോടും അവസാനത്തിൽ നമശ്ശബ്ദത്തോടുംകൂടി ഉച്ചരിച്ചു വേണം ബലി നൽകുക. പിന്നീട്ട സർവ്വൌഷധീസ്നാനം ചെയ്യിക്കപ്പെട്ട യജമാനു ബ്രാഹ്മണരെയും മററു വന്നുചേർന്നിട്ടുള്ളവരെയും ആദരവോടെ പൂജിക്കുക.

ഇങ്ങനെ വാസ്തുശാന്തി കഴിച്ചിട്ടുവേണം അമ്പലവും ഭവനവും പൂങ്കാവും ഉണ്ടാക്കുകയും മററുകയും. നഗര-ഗൃഹപ്രവേശങ്ങളിൽ, സർവ്വദോഷങ്ങളും നീങ്ങുന്നതിന്നായി രക്ഷോഘ്നസൂക്തവും പാവമാനസൂക്തവും ജപിക്കണം; മംഗളവാദ്യനൃത്തങ്ങൾ വേണം; ബ്രാഹ്മണരെക്കൊണ്ടു സ്വസ്തി ചൊല്ലിക്കണം. ഇതു വർഷംതോറും ഗൃഹത്തിലോ ക്ഷേത്രത്തിലോ അനുഷ്ഠിച്ചുപോരുന്നവൻ ദുഃഖബാധിതനാകയില്ല; അവന്നു രോഗഭയമില്ല, ബന്ധു-ധനനാശവുമില്ല; അവൻ ഒരു നൂറ്റാണ്ടു മുഴുവൻ ജീവിച്ചിരിക്കും; ഒരു കല്പം മുഴുവൻ സ്വർഗ്ഗത്തിലും വസിക്കും!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ദേവതാപ്രതിമാപ്രകരണം,
വാസ്തുദേവതാബലിനിർണ്ണയം ഇരുനൂറററുപത്തെട്ടാമദ്ധ്യായം.

—:o:—

# ഇരുനൂററമ്പത്തൊൻപതാമധ്യായം

---

സൂതൻ:—വാസ്തുബലി കഴിച്ചിട്ട സ്ഥലത്തെ പതിനാറായംശിച്ചു നടുവിൽ നാലംശങ്ങൾ ഉള്ളും പന്തിരണ്ടംശം ഭിത്തിയുമാക്കുക. നാലു ദിക്കുകളിലും ചുമർവാതിൽ പണിയണം. ഉള്ളിന്റെ നാലിലൊരംശം പൊക്കം വേണം 'തറ'യ്ക്കു; അതിന്റെ ഇരട്ടി പൊക്കം ശിഖരത്തിന്ന്. ശിഖരത്തിന്റേതിൽ പാതിയുടെ പകുതികൊണ്ടു 'പ്രദക്ഷിണ' തീർക്കുക. ബ്രഹ്മസൂത്രത്തിന്റെ രണ്ടു ഭാഗം വിസ്താരവും മൂന്നു ഭാഗം നീളവുമുള്ളതായിരിക്കണം ഭദ്രാസനാന്വിതമായ അഗ്രമണ്ഡപം; എന്നാൽ ശ്രേയസ്കരമായിരിക്കും. ഉള്ളിനെ അഞ്ചായംശിച്ചു ഒരംശമെടുത്തു സാക്ഷാൽ നാഗർഭസൂത്രത്തിനു നേരെ മുമ്പിൽ മുഖമണ്ഡപം. ഇതാണ്, ശ്രീകോവിലുകളുടെ സാമാന്യലക്ഷണം.

ലിംഗത്തിന്റെ വലിപ്പത്തിനൊത്തു മറെറാരുതരം ശ്രീകോവിൽ പറയാം: പൂജിപ്പാനുള്ള ഭാഗത്തിന്റെ അളവു പിടിച്ചു പീഠം; പീഠത്തിന്റെ പകുതിയുള്ളത്തു തറ; പുറംഭിത്തിയുടെ അളവിനൊത്തു പൊക്കം; ശിഖരത്തിന്റെ പൊക്കം തറയുടെ ഇരട്ടി തന്നെ; ശിഖരത്തിന്റെ നാലിലൊന്നിനാൽ പ്രദക്ഷിണം; അതിനൊപ്പം മണ്ഡപം; അതിന്റെ പകുതിയുള്ളത്തു മുഖമണ്ഡപം; നടയുടെ മൂല രണ്ടും പുറത്തേയ്ക്കുന്തി നിൽക്കണം; ഭിത്തിയ്ക്കു മീതെയായി 'ഉണ്ണുമി'യും, അതിന്റെ പകുതിയിൽ വെച്ചു 'ശുകനാസ'യും, അതിന്നു മീതെ അപ്രകാരംതന്നെ 'വേദി'യും, അതിന്നു മീതെ മോന്തായവും. ഇക്കണക്കിൽ ഉണ്ടാക്കുന്ന ശ്രീകോവിൽ ശോഭനമാകുന്നു.

ഇനി, ഉള്ളളവിനൊത്തു മറെറാരുതരം ശ്രീകോവിൽ പറയാം: ഉള്ളിനെ ഒമ്പതായിപ്പകുത്തു നടുവിൽ പ്രതിഷ്ഠാപീഠം; അതിന്റെ ഇരുവശങ്ങളിൽ എട്ടു പാദം (?); ആ അളവിൽ തറയുടെ വിസ്താരം; ഉയരം അഞ്ചിരട്ടി; ശിഖരത്തിന്റെ ഉയരം മുൻപറഞ്ഞതുതന്നെ. ശിഖരത്തെ നാലായി ഭാഗിച്ചു രണ്ടംശത്താൽ ശുകനാസയും മൂന്നാം അംശത്തിൽ വേദിയും നാലാം അംശത്തിൽ മോന്താഴവും; നടമൂലകളുടെ ഉന്തൽ ഇരട്ടി; അഴകുള്ള പത്രലതകളും അണ്ഡങ്ങളും കൊത്തിയുണ്ടാക്കുകയും വേണം.

ഇതേ കണക്കിൽ ചക്രത്തിന്റെ ആകൃതിയിലുള്ള ശ്രീകോവിൽ പണിചെയ്യിക്കാം; പുറത്തു ചുററും നാലിലൊന്നു വിസ്താരത്തിൽ നേമി [ഉത്തരംചുററു]; ഉൾവിസ്താരം ഇരട്ടി; തറ, ശിഖരം എന്നിവയുടെ പൊക്കം മുമ്പത്തിൽത്തന്നെ; നടയുടെ ഉന്തൽ അഞ്ചംശംകൊണ്ട്; ഭിത്തിയുടെ മൂന്നാം ഭാഗത്തു സുഷിരമുണ്ടാക്കണം. ഉള്ളിൽ വാതിലിന്നടിയിൽ ഒരു ജലപാത്രം കഴിച്ചിടണം. ഇങ്ങനെ ജ്യേഷ്ഠമധ്യമകനിഷ്ഠങ്ങളാകുന്ന മൂന്നു തരത്തിൽ, ലിംഗത്തിന്റെ അളവിനൊത്തും ആകൃതിഭേദങ്ങൾ വരുത്തിയും ശ്രീകോവിലുണ്ടാക്കാം.

മേരു മുതലായ ഏഴെണ്ണം ജ്യേഷ്ഠലിംഗത്തിനും, ശ്രീവൃക്ഷകം മുതലായ എട്ടെണ്ണം മദ്ധ്യമലിംഗത്തിനും, ഹംസം മുതലായ അഞ്ചെണ്ണം കനിഷ്ഠലിംഗത്തിനും പ്രശസ്തമാകുന്നു.

വല്മീകപ്പുറ്റത്തിൽ ജടാമകുടശാലിനിയും വരാഭയജപമാലാകമണ്ഡലുധാരിണിയുമായ ഗൌരിയെ പ്രതിഷ്ഠിക്കുക; ഗൃഹരാജത്തിലാകട്ടെ, ചെങ്ങഴിനീർപ്പൂവും തോട്ടിയും വരാഭയങ്ങളും കൈകളിൽക്കൊണ്ട ഉത്തരകിരീടയായ ഗൌരിയെ ഭർത്താവോടൊപ്പം പൂജിക്കുക. അപ്രാവനാധിതയായ ഗൌരിയേയും ഗൃഹരാജത്തിൽ പൂജിക്കാം. വല്മീകപ്പുറ്റത്തിൽ ഗൌരിയുടെ അടുക്കൽ ഗണപതിയെ പ്രതിഷ്ഠിക്കുന്നതു നല്ലതാകുന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ദേവതാപ്രതിമാപ്രകരണം, പ്രാസാദമാനനിർണ്ണയം, ഇരുനൂറററുപത്തൊമ്പതാമദ്ധ്യായം.

—(o)—

## ഇരുനൂററെറഴുപതാമധ്യായം

സൂതൻ:—ഇനി ഞാൻ ക്ഷേത്രത്തിന്നനുരൂപങ്ങളായ ശ്രേഷ്ഠമണ്ഡപങ്ങളെ വിവരിക്കാം ജ്യേഷ്ഠവും മദ്ധ്യമവും കനിഷ്ഠവുമായി മണ്ഡപങ്ങൾ പല തരത്തിലുണ്ട്; ഋഷിശ്രേഷ്ഠന്മാരേ, അവയുടെ പേർ കേട്ടുകൊൾവിൻ: പുഷ്പകം, പുഷ്പഭദ്രം, സുവൃത്തം, അമൃതനന്ദനം, കൌസല്യം, ബുദ്ധിസങ്കീർണ്ണം, ഗജഭദ്രം, ജയാവഹം, ശ്രീവത്സം, വിജയം, വാസ്തുകീർത്തി, ശ്രുതിഞ്ജയം, യജ്ഞഭദ്രം, വിശാലം, സുശ്ലിഷ്ടം, ശത്രുമർദ്ദനം, ഭാഗപഞ്ചം, നന്ദനം, മാനവം, മാനഭദ്രം, സുഗ്രീവം, ഹരിതം, കർണ്ണികാരം, ശതർദ്ധികം, സിംഹം, ശ്യാമഭദ്രം, സുഭദ്രം എന്നിങ്ങനെ ഇരുപത്തേഴത്രേ മണ്ഡപങ്ങൾ. അവയുടെ ലക്ഷണവും പറയാം: അറുപത്തിനാലു തൂണുള്ളതു പുഷ്പകം; അറുപത്തിരണ്ടു തൂണുള്ളതു പുഷ്പഭദ്രം; അറുപതു തൂണുള്ളതു സുവൃത്തം; അമ്പത്തെട്ടു തൂണുകളുള്ളതു അമൃതനന്ദനം; അമ്പത്താറു തൂണുള്ളതു കൌസല്യം; അമ്പത്തിനാലു തൂണുള്ളതു ബുദ്ധിസങ്കീർണ്ണം; അമ്പത്തിരണ്ടു തൂണുള്ളതു ഗജഭദ്രം; അമ്പതു തൂണുള്ളതു ജയാവഹം; നാല്പത്തെട്ടു തൂണുള്ളതു ശ്രീവത്സം; നാല്പത്താറു തൂണുള്ളതു വിജയം; നാല്പത്തിനാലു തൂണുള്ളതു വാസ്തുകീർത്തി; നാല്പത്തിരണ്ടു തൂണുള്ളതു ശ്രുതിഞ്ജയം; നാല്പതു തൂണുള്ളതു യജ്ഞഭദ്രം; മുപ്പത്തെട്ടു തൂണുള്ളതു വിശാലം; മുപ്പത്താറു തൂണുള്ളതു സുശ്ലിഷ്ടം; മുപ്പത്തിനാലു തൂണുള്ളതു ശത്രുമർദ്ദനം; മുപ്പത്തിരണ്ടു തൂണുള്ളതു ഭാഗപഞ്ചം; മുപ്പതു തൂണുള്ളതു നന്ദനം; ഇരുപത്തെട്ടു തൂണുള്ളതു മാനവം; ഇരുപത്താറു തൂണുള്ളതു മാനഭദ്രം; ഇരുപത്തിനാലു തൂണുള്ളതു സുഗ്രീവം; ഇരുപത്തിരണ്ടു തൂണുള്ളതു ഹരിതം; ഇരുപതു തൂണുള്ളതു കർണ്ണികാരം; പതിനെട്ടു തൂണുള്ളതു ശതർദ്ധികം; പതിനാറു തൂണുള്ളതു സിംഹം; പതിനാലു തൂണുള്ളതു ശ്യാമഭദ്രം; പന്ത്രണ്ടു തൂണുള്ളതു സുഭദ്രം.

ത്രികോണമായും അർദ്ധവൃത്തമായും അഷ്ടകോണമായും ഷോഡശകോണമായും ചതുഷ്കോണമായും മണ്ഡപങ്ങളുണ്ടാക്കാം; അതിന്റെ ഫലം മുറയ്ക്കു രാജ്യലാഭവും വിജയവും ദീർഘായുസ്സും പുത്രലബ്ധിയും സമ്പൽപുഷ്ടിയുമത്രെ. ഇപ്രകാരം മണ്ഡപങ്ങളെല്ലാം ശുഭകരങ്ങളാകുന്നു; മറിച്ചുള്ളവ അശുഭമുളവാക്കും.

ചതുഷ്ഷഷ്ടിപദത്തിന്റെ നടുവിലായി വാതിൽ; വിസ്താരത്തിന്റെ ഇരട്ടി പൊക്കം; മൂന്നിലൊരംശം 'കടി;' വിസ്താരത്തിന്റെ പകുതി ഉള്ള്; ബാക്കി പുറവും തറ; ഉള്ളിന്റെ നാലിലൊന്നു വാതിലിന്റെ വണ്ണം; മൂന്നിരട്ടി നീളം; ചേറുപടിയുടെ വിസ്താരം ഇരട്ടി; വിസ്താരത്തിന്റെ നാലിലൊരംശം ശാഖകൾക്കു വണ്ണം; മൂന്ന്, അഞ്ച്, ഏഴ് അല്ലെങ്കിൽ ഒമ്പതു ശാഖകളോടുകൂടിയ വാതിൽ മുറയ്ക്കു കനിഷ്ഠവും മധ്യമവും ജ്യേഷ്ഠവുമത്രെ. നൂററമ്പതും, നൂററിനാല്പതും, നൂററിമുപ്പതും നൂററിരുപതും, നൂററെൺപതും നൂററിപ്പത്തും, നൂററിപ്പതിനാറും നൂറും, തൊണ്ണൂറും എൺപതും വിരൽ പൊക്കമുള്ളവയായി പത്തുതരം വാതിലുകൾ നിർണ്ണയിക്കപ്പെട്ടിട്ടുണ്ട്.

മറവുതരത്തിലുള്ളവ മനസ്സിനുദ്വേഗമുണ്ടാക്കുന്നവയാകയാൽ വർജ്യങ്ങളത്രെ. ഏതുതരം കെട്ടിടത്തിലും വാതിലുകൾക്കു വേധം പററിക്കൂടാ; വൃക്ഷം, കോണ്, വളവ്, വാതിൽ, തൂണ്, കിണറ്, കൊടിമരം, പുരത്ത്, കുഴി എന്നിവയിലേതിനാലെങ്കിലും വേധം പററിയ വാതിൽ അശുഭമാകുന്നു. ക്ഷയം, ഭ്രാന്തി, നാടുവിട്ടുപോകൽ, ക്ഷുൽപീഡ, ദൗർഭാഗ്യം, ബന്ധനത്തിലാവുക, രോഗം, ദാരിദ്ര്യം, കലഹം, വൈരം, അർത്ഥനാശം എന്നിവയൊക്കെയും ദ്വാരവേധംമൂലം മുറയ്ക്കുണ്ടായിവരും.

കിഴക്ക് കാസ്യരങ്ങൾ; തെക്ക് പാൽമരങ്ങൾ; പടിഞ്ഞാറ് പത്മോൽപലാലംകൃതമായ നിർമ്മലജലം; വടക്ക് ചമ്പകം, കരിമ്പന മുതലായവയോടുകൂടിയ പൂന്തോട്ടം; എല്ലാദിക്കിലും ഒഴുകുന്നതും ഒഴുകാത്തതുമായ ശുദ്ധജലം; ഇവയ്ക്കിടയിൽ പരിവാരാദികളുടെ ആലയം; തെക്ക തപോവനസ്ഥാനം; വടക്ക മാതൃക്കളുടെ ആലയം; അഗ്നികോണിൽ തിടപ്പള്ളി; നിരൃതികോണിൽ ഗണപതി; പടിഞ്ഞാറു വിഷ്ണു; വായുകോണിൽ ഗ്രഹസ്ഥാനം; വടക്ക യാഗശാലയും നിർമ്മാല്യസ്ഥാനവും; പടിഞ്ഞാറോ വടക്കോ ബലിക്കല്ല്; മുമ്പിൽ വൃഷഭസ്ഥാനം; ബാക്കി ഭാഗത്തു കുസുമായുധൻ; ജലാശയവും ജലശായിയായ വിഷ്ണുവും ഈശാനകോണിലുമാവാം. ഇങ്ങനെ വേണം ഗന്ധമണ്ഡപാന്വിതമായ ക്ഷേത്രം നിർമ്മിക്കുക.

കമണികൾ, മേലാപ്പുകൾ, തോരണങ്ങൾ, ചിത്രങ്ങൾ, പലതരം കൊടിമരങ്ങൾ എന്നിവയാലലംകൃതവും ജനങ്ങളെ സന്തുഷ്ടരാക്കുന്ന നിത്യോത്സവങ്ങളോടുകൂടിയതുമായ ദേവാലയം ആർ പണിയിപ്പിക്കുന്നുവോ,

അവനെ ലക്ഷ്മി കരിക്കലും വെടികയില്ല; അവൻ സ്വർഗ്ഗത്തിൽ സൽക്കരിക്കപ്പെടുകയും ചെയ്യും!

ഗൃഹത്തിൽവെച്ചുള്ള പൂജയും, കഴിവുപോലെ ഇതിന്നുള്ള എല്ലാച്ചടങ്ങുകളോടും മന്ത്രങ്ങളോടും കൂടിയ പ്രതിഷ്ഠ കഴിപ്പിക്കണം."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ദേവതാപ്രതിമാപ്രകരണം,
മണ്ഡപലക്ഷണാദികഥനം ഇരുനൂറ്റെഴുപതാമദ്ധ്യായം.

——(൦)——

## ഇരുനൂറ്റെഴുപത്തൊന്നാമദ്ധ്യായം

ഋഷിമാർ:—'സുവ്രതനായ സൂത, പൂരുവംശത്തിലെ ഭവിഷ്യദ്രാജാക്കന്മാരെ ഭവാൻ പറഞ്ഞുവല്ലോ; കലിയുഗത്തിൽ സൂര്യവംശത്തിലും യദുവംശത്തിലും ഉണ്ടാകാൻപോകുന്ന യശസ്വികളായ രാജാക്കന്മാരെക്കൂടി പറഞ്ഞുതരിക—വംശാവസാനത്തിൽ യാവചിലർ രാജ്യം വാഴുമോ, അവരാദികളെ ചുരുക്കത്തിൽ മുറയ്ക്കു വിവരിച്ചാലും."

സൂതൻ:—"ബൃഹൽബലന്റെ മകൻ, വീരനായ ഉരുക്ഷയരാജാവ്; ഉരുക്ഷയന്റെ പുത്രൻ, പുകഴ്‌പെറ്റ വത്സദ്രോഹൻ; വത്സദ്രോഹപുത്രൻ, പ്രതിവ്യോമൻ; തൽപുത്രൻ, ദിവാകരൻ; അദ്ദേഹം മദ്ധ്യദേശത്തുള്ള ശ്രേഷ്ഠമായ അയോദ്ധ്യാനഗരത്തിൽ വാഴും. ദിവാകരനു യശസ്വിയായ സഹദേവൻ പിറക്കും; സഹദേവനു, മഹാമനസ്സനായ ധ്രുവാശ്വൻ; അവനു മഹാഭാഗൻ; മഹാഭാഗനു പ്രതീപാശ്വൻ; പ്രതീപാശ്വനു സുപ്രതീപൻ; അവനു മരുദേവൻ; മരുദേവനു സുനക്ഷത്രൻ; സുനക്ഷത്രനു, ശത്രുതാപനനായ കിന്നരാശ്വൻ; കിന്നരാശ്വനു, മഹാശയനായ അന്തരിക്ഷൻ; അന്തരിക്ഷനു സുഷേണനും അമിത്രരെ ജയിക്കുന്ന സുമിത്രനും; സുമിത്രനു ബൃഹദ്രാജൻ; ബൃഹദ്രാജനു, വീര്യവാനും ധാർമ്മികനുമായ കൃതഞ്ജയൻ; കൃതഞ്ജയനു, വിഭുവായ രണഞ്ജയൻ; രണഞ്ജയനു, വീരനായ സഞ്ജയൻ; സഞ്ജയനു ശാക്യൻ; ശാക്യനു ശുദ്ധോദനൻ; ശുദ്ധോദനനു, സിദ്ധാർത്ഥൻ; സിദ്ധാർത്ഥനു പുഷ്കലൻ; പുഷ്കലനു പ്രസേനജിത്തു; അവനു ഭദ്ര്യൻ; അവനു ക്ഷുദ്രകൻ; ക്ഷുദ്രകനു കുലകൻ; കുലകനു സുരഥൻ; സുരഥനു, ഒടുവിലെ രാജാവാകുന്ന സുമിത്രൻ. ബൃഹദ്ബലന്റെ പിന്തുടർച്ചക്കാരായി ഉണ്ടാകാൻപോകുന്ന ഈ കുലവർദ്ധനന്മാരത്രെ, കലിയുഗത്തിലെ ഇക്ഷ്വാകുരാജാക്കന്മാർ. ഇതിൽ ഒരു വംശശ്ലോകം പണ്ടുള്ള ബ്രാഹ്മണർ ചൊല്ലിയിട്ടുണ്ട്:

'ഇക്ഷ്വാകുകുലത്തിങ്കലന്ത്യഭൂപൻ, സുമിത്രനാം;
സുമിത്രനോടുചേർന്നിട്ടീമറവുംപോം കലിവേളയിൽ.'

ഇങ്ങനെ, പൂർണ്ണ പറയപ്പെട്ടിട്ടുള്ളതാണ് മനുവംശം.

ഇനി, ബൃഹദ്രഥവംശ്യരായ മാഗധരെ പറയാം; ജരാസന്ധനിൽ നിന്നുണ്ടായ സഹദേവന്റെ ശാഖയിൽ ഉണ്ടായിരുന്നവരും ഇപ്പോഴുമുള്ളവരും ഉണ്ടാകാൻ പോകുന്നവരുമായ രാജാക്കന്മാരെ കേട്ടുകൊൾവിൻ: സഹദേവൻ ഭാരതയുദ്ധത്തിൽ വധിക്കപ്പെട്ടതിനുശേഷം, അദ്ദേഹത്തിന്റെ മകനായ സോമാധി ഗിരിവ്രജത്തിൽ രാജാവായി വാണു. സോമാധി അമ്പത്തെട്ടു സംവത്സരവും, തദ്വംശ്യനായ ശ്രുതശ്രവസ്സ് അറുപത്തിനാലു സംവത്സരവും, അപ്രതീപി മുപ്പത്താറു സംവത്സരവും, നിരമിത്രൻ നാല്പതു സംവത്സരവും, സുരക്ഷൻ അമ്പത്താറു സംവത്സരവും, ബൃഹൽകർമ്മാവ് ഇരുപത്തിമൂന്നു സംവത്സരവും, സേനാജിത്ത് അമ്പതു സംവൽസരവും രാജ്യം ഭരിച്ചു സ്വർഗ്ഗമടഞ്ഞു. ശ്രുതഞ്ജയൻ നാല്പതു വർഷവും, വിഭു ഇരുപത്തെട്ടു വർഷവും, ശുചി അമ്പത്തെട്ടു വർഷവും, ക്ഷേമൻ ഇരുപത്തെട്ടു വർഷവും, വീര്യവാനായ അനുവ്രതൻ അറുപത്തിനാലു വർഷവും, സുനേത്രൻ മുപ്പത്തഞ്ചു വർഷവും, നിർവൃതി അമ്പത്തെട്ടു വർഷവും, ത്രിനേത്രൻ ഇരുപത്തെട്ടുവർഷവും, ദ്യുമൽസേനൻ നാല്പത്തെട്ടുവർഷവും, മഹീനേത്രൻ മുപ്പത്തിമൂന്നുവർഷവും, അചലൻ മുപ്പത്തിരണ്ടുവർഷവും, രിപുഞ്ജയൻ അമ്പതുവർഷവും നാടുവാഴും. ഇങ്ങനെ മുപ്പത്തിരണ്ടു രാജാക്കന്മാർ ബൃഹദ്രഥവംശത്തിൽ ഉണ്ടായിവരും; ഒരായിരത്താണ്ടു മുഴുവൻ ആ ജയശാലികളായ ക്ഷത്രിയർ രാജ്യം ഭരിയ്ക്കും. പിന്നെ പുലകപുത്രനായ പാലകനാവും രാജാവ്:

ശ്രീമൽസ്യമഹാപുരാണേ, മനുമൽസ്യസംവാദേ, രാജവംശാനുകീർത്തനേ, ഭവിഷ്യനൃപാധികാരോ നാമ ഇരുനൂറെറഴുപത്തൊന്നാമദ്ധ്യായഃ.

——(൦)——

## ഇരുനൂറെറഴുപത്തിരണ്ടാമദ്ധ്യായം

——

സൂതൻ:—ബൃഹദ്രഥരും വീതിഹോത്രരും അവന്തികളും അവസാനിച്ചപ്പോൾ, പുലകൻ സ്വാമിയെക്കൊന്നു്, ക്ഷത്രിയർ നോക്കിനിൽക്കെ, തന്റെ മകനെ നാടുവാഴിക്കും. സാമന്തർ പുലകപുത്രനായ പാലകനു കീഴടങ്ങുകതന്നെ ചെയ്യും; ധർമ്മത്താലല്ലെന്നേ ഉള്ളൂ! ആ നരേന്ദ്രൻ ഇരുപത്തിമൂന്നുകൊല്ലം നാടുവാഴും. പിന്നെ പാലകൻ ഇരുപത്തെട്ടുകൊല്ലവും, വിശാഖയൂപൻ അമ്പത്തിമൂന്നുകൊല്ലവും, സൂര്യകൻ ഇരുപത്തൊന്നു കൊല്ലവും രാജ്യം ഭരിക്കും. ഈ രാജാവ് കാശിയിൽ മകനെ വാഴിച്ചു്, ഗിരിവ്രജത്തിൽ പാർപ്പാക്കും. ശിശുനാകൻ നാല്പതും, തൽപുത്രൻ കാകവർണ്ണൻ ഇരുപത്താറും, ക്ഷേമധർമ്മാവു മുപ്പത്താറും, ക്ഷേമജിത്ത് ഇരുപത്തിനാലും, വിന്ധ്യസേനൻ ഇരുപത്തെട്ടും, കാണ്വായനൻ ഒമ്പതും, തൽപുത്രൻ ഭൂമിമിത്രൻ പതിന്നാലും, അജാതശത്രു ഇരുപത്തേഴും, വംശകൻ ഇരുപത്തിനാലും, ഉദാസി മുപ്പത്തിമൂന്നും, നന്ദിവർദ്ധനൻ നാല്പതും, മഹാനന്ദി

നാല്പത്തിമൂന്നു സംവത്സരം നാടുവാഴും. ഈ ശിശുനാകവംശക്കാരായ പന്തിരണ്ടു ക്ഷത്രിയന്മാരുടെ വാഴ്ച മുന്നൂററുപത്തുകൊല്ലം മുഴുവനുണ്ടാകും.

അവരുടെ കാലത്തുതന്നെ ഉണ്ടാകാൻപോകുന്ന മററു കലികാലരാജാക്കന്മാരെയും പറയാം: ഇരുപത്തിനാല് ഐക്ഷ്വാകർ, ഇരുപത്തേഴ പാഞ്ചാലർ, ഇരുപത്തിനാലു കാശേയർ, ഇരുപത്തെട്ടു ഹൈഹയർ, മുപ്പത്തിരണ്ടു കാലിംഗർ, ഇരുപത്തഞ്ച് അശ്മകർ, ഇരുപത്താറു കുരുക്കൾ, ഇരുപത്തെട്ടു മൈഥിലർ, ഇരുപത്തിമൂന്നു ശൂരസേനർ, ഇരുപതു വീതിഹോത്രർ. ഇവരൊക്കെ അവരുടെ സമകാലികരായിരിക്കും.

മഹാനന്ദിക്ക് ഒരു ശൂദ്രസ്ത്രീയിൽ കലിയുടെ അംശത്താൽ ഒരു പുത്രൻ ജനിക്കും; ആ മഹാപത്മനെന്ന മന്നവൻ ക്ഷത്രിയരെ മുച്ചൂടം മുടിച്ചുകളയും. അന്നുമുതൽക്കു ശൂദ്രജാതിക്കാരാവും നാടുവാഴുക. മഹാപത്മൻ വിധിവൈപരീത്യത്താൽ പ്രേരിതനായിട്ടു ക്ഷത്രിയരെയെല്ലാം മുടിച്ചു ഭൂമിയിൽ ഏകച്ഛത്രചക്രവത്തിയായി എൺപത്തെട്ടു കൊല്ലം വാഴും. അതിന്നുശേഷം, തൽപുത്രന്മാരായ എട്ടുപേർ, സുകല്പൻ മുതലായവർ, മുറയ്ക്കു പന്തിരണ്ടു പന്തിരണ്ടു വർഷം രാജാക്കന്മാരാവും. അവരെ കൗടില്യൻ നശിപ്പിക്കും; അവർ ഒരുനൂററാണ്ടനുഭവിച്ച ഭൂമി പിന്നെ മൌര്യരുടെ കീഴിലാവും: മൌര്യന്റെ പുത്രൻ ശതധന്വാവ് ആറു കൊല്ലവും, തൽപുത്രൻ ബൃഹദ്രഥൻ എഴുപതുകൊല്ലവും, അശോകൻ മുപ്പത്താറു വർഷവും, തൽപൌത്രൻ എഴുപതു കൊല്ലവും, ദശരഥൻ എട്ടുവർഷവും, തൽപുത്രൻ ഒമ്പതുവർഷവും, തൽപുത്രൻ എഴുപതുകൊല്ലവും രാജ്യം ഭരിക്കും. ഇങ്ങനെ പത്തു മൌര്യന്മാർ ഒരുനൂററിമുപ്പത്തേഴവർഷം നാടുവാഴും.

അതിൽപ്പിന്നെ ശുംഗരാവും രാജ്യപാലന്മാർ: സേനാപതിയായ പുഷ്യമിത്രൻ ബൃഹദ്രഥരെ മുടിച്ച്, മുപ്പത്താറുവർഷം രാജാവായി വാഴും; പിന്നെ * അഗ്നിമിത്രൻ എട്ടുവർഷവും, വസുജ്യേഷ്ഠൻ ഏഴുവർഷവും, വസുമിത്രൻ പത്തുവർഷവും, അന്തകൻ രണ്ടുവർഷവും, പുളിന്ദകൻ മൂന്നുവർഷവും, ഘോഷവസു മൂന്നുവർഷവും, വജ്രമിത്രൻ ഒമ്പതുവർഷവും, സമഭാഗൻ മുപ്പത്തിരണ്ടുവർഷവും, ദേവഭൂമി പത്തുവർഷവും രാജ്യം ഭരിക്കും. ഈ പത്തു ക്ഷുദ്രരാജാക്കന്മാരാൽ ഒരുനൂററിരുപതുകൊല്ലം ഭുജിക്കപ്പെട്ട ഭൂമി പിന്നെ കാണ്വാധീനയാവും:

അമാത്യൻ, വസുദേവൻ, ദേവഭൂമിയെ കൊലചെയ്ത് ഉർവി കീഴടക്കി, ശുംഗരുടെ രാജാവാകും; ആ കാണ്വായനൻ ഒമ്പതു വർഷവും, തൽപുത്രൻ ഭൂമിമിത്രൻ പതിന്നാലുവർഷവും, തൽപുത്രൻ നാരായണൻ പന്തിരണ്ടുവർഷവും, തൽപുത്രൻ സുശമ്മാവു പത്തുവർഷവും നാടുവാഴും. ഇവരത്രെ, ശുംഗഭൃത്യരായ കാണ്വായനരാജാക്കന്മാർ. ഈ കാണ്വായനദ്വിജന്മാരുടെ നാടുവാഴ്ചക്കാലം നാല്പത്തഞ്ചുവർഷമായിരിക്കും. സാമ

* അഗ്നിമിത്രനും, ഘോഷവസുവും മൂലത്തിലില്ല, വിട്ടുപോയതായിരിക്കണം.

ന്തരെ കീഴടക്കുന്ന ഈ ധാർമ്മികരായ ഭവിഷ്യദ്രാജാക്കന്മാരുടെ ഉദയം കഴിഞ്ഞാൽ ഭൂമി ആന്ധ്രാധീനയാകും.

ശ്രീമൽസ്യമഹാപുരാണം, മനുമത്സ്യസംവാദേ, രാജവംശാനുകീർത്തനേ പുലകാദിവംശകഥനം ഇരുനൂറെറഴുപത്തിരണ്ടാമദ്ധ്യായം.

——(ം)——

# ഇരുനൂറെറഴുപത്തിമൂന്നാമദ്ധ്യായം

സൂതൻ:—കണ്വനെതിരിയ കാണ്വായനരെയും സുശർമ്മാക്കളെയും കൊന്ന്, ശുംഗരുടെ ശേഷിച്ച ശക്തിയും നശിപ്പിച്ച്, സജാതിക്കാരോടുകൂടിയ ശിശുകനെന്ന ആന്ധ്രൻ ഭൂമി നേടി, ഇരുപത്തിമൂന്നുവർഷം രാജാവായി വാഴും. പിന്നെ ശിശുകന്റെ സഹോദരൻ കൃഷ്ണൻ പതിനെട്ടു വർഷവും, തൽപുത്രൻ ശ്രീമല്ലകർണ്ണി പത്തുവർഷവും, പൂർണ്ണോത്സംഗൻ പതിനെട്ടു വർഷവും, ശാന്തകർണ്ണി അമ്പത്താറു വർഷവും, തൽപുത്രൻ ലംബോദരൻ പതിനെട്ടുവർഷവും, തൽപുത്രൻ ആപീതകൻ പന്തിരണ്ടു വർഷവും, മേഘസ്വാതിയും സ്വാതിയും പതിനെട്ടുവീതം വർഷവും, സ്കന്ദസ്വാതി ഏഴു വർഷവും, മൃഗേന്ദ്രനെന്ന സ്വാതികർണ്ണൻ മൂന്നു വർഷവും, കുന്തളനെന്ന സ്വാതികർണ്ണൻ എട്ടുവർഷവും, സ്വാതികർണ്ണൻ ഒരു വർഷവും, അരിക്ഷവർണ്ണൻ ഇരുപത്തഞ്ചു വർഷവും, ഹാലനും മന്ദുലകനും അഞ്ചഞ്ചു വർഷവും വാഴും. പിന്നെ പുരീന്ദ്രസേനനും പിന്നെ സൌമ്യനും നാട്ടുവാഴും. സുന്ദരനെന്ന സ്വാതികർണ്ണൻ ഒരു വർഷവും, ചകോരനെന്ന സ്വാതികർണ്ണൻ ആറു മാസവും, ശിവസ്വാതി ഇരുപത്തെട്ടു വർഷവും, ഗൌതമീപുത്രൻ ഇരുപത്തൊന്നുവർഷവും, തൽപുത്രൻ പുലോമാവ് ഇരുപത്തെട്ടുവർഷവും, പുലോമപുത്രൻ ശിവശ്രീ ഏഴുവർഷവും, സ്വാതികർണ്ണപുത്രൻ ശിവസ്കന്ദൻ മൂന്നവർഷ(?)വും, യജ്ഞശ്രീ എന്ന ശാന്തികർണ്ണൻ ഇരുപത്തൊമ്പതുവർഷവും, തൽപുത്രൻ വിജയൻ ആറുവർഷവും, തൽപുത്രൻ ചണ്ഡശ്രീ എന്ന ശാന്തികർണ്ണൻ പത്തുവർഷവും, മറെറാരു പുലോമാവ് ഏഴുവർഷവും രാജ്യം ഭരിക്കും. ഇങ്ങനെ ഇരുപത്തൊമ്പത് ആന്ധ്രന്മാർ നാനൂററമ്പത്തു സംവത്സരം നാട്ടു വാഴും.

പിന്നെ ആന്ധ്രന്മാരുടെ രാജ്യത്ത്, അവരുടെ ഭൃത്യകുലത്തിൽ ജനിച്ചവർ രാജാക്കന്മാരാകും. ഏഴ് ആന്ധ്രന്മാരും, പത്ത് ആഭീരന്മാരും, ഏഴ ഗർദ്ദഭിലന്മാരും, പതിനെട്ടു ശകന്മാരും, എട്ടു യവനന്മാരും, പതിനാലു തുഷാരന്മാരും, പതിമൂന്നു മുരുണ്ഡന്മാരും, പത്തൊമ്പതു ഹൂണന്മാരും രാജ്യം ഭരിക്കും: എട്ടു യവനന്മാർ എൺപത്തേഴുവർഷം വാഴും; പിന്നെ ഏഴ ഗർദ്ദഭിലന്മാർ; തുഷാരന്മാരുടെ വാഴ്ച *ഏഴായിരം (?) കൊല്ലമുണ്ടാകും; പതിനെട്ടു ശകന്മാർ നൂറെറൺപത്തിമൂന്നു വർഷം വാഴും; പതിമൂന്നു

* ഈ സംഖ്യ തെററുതന്നെ.

മ്ലേച്ഛപാഷണ്ഡന്മാർ ശൂദ്രരോടുകൂടി ഇരുനൂറ്റെഴുപത്തു വർഷം വാഴും; പത്തൊമ്പതു ഹൂണന്മാർ നൂററിമൂന്നുകൊല്ലം വാഴും. ശ്രീപാർവ്വതീയാന്ധ്രന്മാർ അമ്പത്തിരണ്ടു വർഷം വാഴും; പത്തു് ആഭീരന്മാർ അറുപത്തേഴു വർഷം വാഴും; അവരുടെ കാലത്തിനു ശേഷം കിലകിലന്മാരാവും നാടുവാഴുക; അവർ ധർമ്മാർത്ഥകാമങ്ങളിൽ യവനരായിട്ടാകും! എല്ലാ രാജ്യങ്ങളിലും ആര്യന്മാരും മ്ലേച്ഛന്മാരും കൂടിക്കലരും. ജനങ്ങൾ നില തെററി ക്ഷയിച്ചുപോകും. രാജാക്കന്മാർ ലോഭികളും അന്യായക്കാരുമായിത്തീരും; ആര്യന്മാരും മ്ലേച്ഛന്മാരുമെല്ലാം ധർമ്മംവിട്ടു വെറും പാഷണ്ഡരായിത്തീരും; അവരെയൊക്കെ കൽക്കി കൊന്നൊടുക്കും.

*.............

ഇങ്ങനെ ഭൂതഭവൽഭവിഷ്യദ്രാജാക്കന്മാരുടെ വംശം ഞാൻ മുറയ്ക്കു പറഞ്ഞു. മഹാപത്മന്റെ അഭിഷേകംമുതൽ പരീക്ഷിത്തിന്റെ ജനനംവരെയുള്ള കാലം ആയിരത്തഞ്ഞൂറു വർഷം; പുലോമാവുമുതൽ മഹാപത്മൻവരെ എണ്ണൂറ്റിമുപ്പത്താറുവർഷം. ഇതുയുമുണ്ടു്, പരീക്ഷിത്തു മുതൽ ആന്ധ്രർവരെയുള്ള കാലവ്യവധാനമെന്നു ഭവിഷ്യൽപുരാണവേദികളായ ഭൂതർഷിമാർ പറഞ്ഞിരിക്കുന്നു. ഇരുപത്തേഴാന്ധ്രന്മാരുടെ അവസാനകാലത്തു സപ്തർഷിമാർ ആതിരനക്ഷത്രത്തിലായിരിക്കും. അവർ ഉദയമിട്ടു് ഓരോ നക്ഷത്രത്തിലും ഓരോ നൂറ്റാണ്ടു നില്ക്കും.§........

ആകാശത്തു സപ്തർഷിമാരുടെ കിഴക്കുഭാഗത്തു രണ്ടു നക്ഷത്രങ്ങൾ രാത്രിയിൽ ഉദിക്കാറുണ്ടല്ലോ; അവയുടെ നേർനടുവിലായി കാണുന്ന നക്ഷത്രം ഏതോ, അതിൽ സപ്തർഷിമാർ സ്ഥിതിചെയ്യുന്നതായറിയണം. പരീക്ഷിത്തിന്റെ കാലത്തു് സപ്തർഷിമാരുടെ സ്ഥിതി മകംനക്ഷത്രത്തിലായിരുന്നു; ആന്ധ്രരുടെ അവസാനകാലത്താകട്ടെ, ഇരുപത്തിനാലാം (മകംമുതൽ) നക്ഷത്രത്തിലായിരിക്കും. അന്നുമുതൽക്കു് ഈ ലോകമെല്ലാം അത്യന്തം ആപത്തിൽപ്പെടും. ¶..........കൃഷ്ണന്റെ സ്വർഗ്ഗാരോഹണം ഏതു നാളിലോ; ആ നാളിലാണു്, കലിയുഗാരംഭം ‡........കലിയുഗം കഴിഞ്ഞാൽ വീണ്ടും കൃതയുഗം തുടങ്ങും.

ഇളൻ, ഇക്ഷ്വാകു, സഹദേവൻ എന്നിവരുടെ വംശം ഞാൻ പറഞ്ഞു. ഇക്ഷ്വാകുവിന്റെ വംശം സുമിത്രനോടുകൂടി അവസാനിക്കും; ഇളന്റേതു് ഏറെ നിലനില്ക്കുമെന്നു സോമവംശജ്ഞന്മാർ പറയുന്നു. ഈ കീർത്തിവർദ്ധനരായ വിവസ്വൽപുത്രന്മാരെ (സൂര്യവംശ്യരെ) ഞാൻ വിവരിച്ചുവല്ലോ; വൈവസ്വതമന്വന്തരത്തിലെ ഭൂതഭവൽഭാവികളായ ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രരെയും പറഞ്ഞുകഴിഞ്ഞതിനാൽ വംശവിവരണം ഇവിടെ അവസാനിക്കുന്നു.

* കലിയുഗാവസാനത്തിലെ ദുരവസ്ഥ നൂററിനാല്പത്തിനാലാമദ്ധ്യായത്തിൽ വർണ്ണിക്കപ്പെട്ടിട്ടുണ്ടു്; അതിനാൽ, ഇവിടെ ആറു ശ്ലോകം വിട്ടു.

§ സപ്തർഷിവത്സരത്തിന്റെ കണക്കാണു് വിട്ടതു്; ഇതു് ൧൪൪-ാമദ്ധ്യായത്തിലുണ്ടു്.

¶ കലിയുഗാരംഭത്തെ വർണ്ണിക്കുന്ന മൂന്നു ശ്ലോകം വിട്ടു; ഇതു് ൧൪൪-ാമദ്ധ്യായത്തിലുണ്ടു്.

‡ കലിയുഗവർഷസംഖ്യ ൧൪൪-ാമദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടു്.

പൂരുവംശത്തിലെ ദേവാപിയും ഇക്ഷ്വാകുവംശത്തിലെ മരുവുമാകുന്ന മഹായോഗികളായ രണ്ടു രാജാക്കന്മാർ കലാപഗ്രാമത്തിൽ വസിക്കുന്നുണ്ടു്; അവരിൽ നിന്നാണത്രേ, ഇരുപത്തൊമ്പതാം ചതുർയ്യുഗത്തിൽ ക്ഷത്രിയവംശോല്പത്തി: ഇക്ഷ്വാകുവംശത്തിലെ മരുവിൻെറ മകൻ, സുവർച്ചസ്സ്, ഇരുപത്തൊമ്പതാം ചതുർയ്യുഗത്തിൽ ഇക്ഷ്വാകുവംശത്തിൻെറ ആദികർത്താവായി വരും; ദേവാപിയുടെ പുത്രൻ, സത്യൻ, ഐളവംശത്തേയും ഉല്പാദിപ്പിക്കും. ഇവരിരുവരുമത്രേ, ഭവിഷ്യച്ചതുർയ്യുഗത്തിലെ ക്ഷത്രിയവംശകർത്താക്കൾ.

* ........ജമദഗ്നിപുത്രനായ രാമൻ ക്ഷത്രിയരെ കൊന്നൊടുക്കിയതിനാൽ ഭൂമി മുഴുവൻ നിഃക്ഷത്രിയയായിപ്പോയി; പിന്നീടു ക്ഷത്രിയരുണ്ടായതു് ഐളേക്ഷ്വാകുക്കളുടെ വംശങ്ങളിൽ നിന്നാണു്. ഈ രണ്ടു വംശമാകുന്നു, രാജാക്കന്മാരുടേയും മററു ക്ഷത്രിയരുടെയും കൂട്ടു്. ഐളവംശക്കാർ വളരെപ്പേരുണ്ടു്; ഐക്ഷ്വാകർ അത്രയില്ല. ഇവരുടേതായി ഒരുനൂറെറാന്നു കുലം തികച്ചുമുണ്ടു്. അതു രാജാക്കളുടെ വ്യാപ്തിയാൽ ഇരട്ടിച്ചു.

കഴിഞ്ഞുപോയവരിൽ ഒരേ പേരായിട്ടുള്ളവർ എത്രയുണ്ടെന്നു കേട്ടുകൊൾവിൻ: പ്രതിവിന്ധ്യർ നൂറുപേർ; നാഗർ നൂറുപേർ; ഹയർ നൂറുപേർ; ധാർത്തരാഷ്ട്രന്മാർ നൂറുപേർ; ജനമേജയന്മാർ എൺപതുപേർ; ബ്രഹ്മദത്തന്മാർ നൂറുപേർ; കുരുക്കൾ നൂറുപേർ; പാഞ്ചാലർ നൂറുപേർ; കാശികുശാദികർ നൂറുപേർ; നീപന്മാരും ശശബിന്ദുക്കളും രണ്ടായിരം വീതം പേർ: ഇവരെല്ലാവരും യാഗം ചെയ്തവരാണു്; എല്ലാവരും ലക്ഷക്കണക്കിൽ ദക്ഷിണ കൊടുത്തവരാണു്! ഇപ്പോഴത്തെ ഈ വൈവസ്വതമന്വന്തരത്തിൽത്തന്നെ നൂറുനൂറായിരം രാജർഷിമാർ കഴിഞ്ഞുപോയിരിക്കുന്നു; അവരുടെ പുനർജ്ജന്മത്തിലാണു ലോകത്തിൻെറ നിലനില്പു്. അവരുടെ സന്താനപരമ്പരയെ മുൻപിൻ മുഴുവൻ വിസ്തരിച്ചു പറയുവാൻ വളരെ നൂറാണ്ടുകൾകൊണ്ടും സാധിയ്ക്കുകയില്ല. വൈവസ്വതമന്വന്തരത്തിൽ ഇരുപത്തെട്ടു ചതുർയ്യുഗങ്ങൾ, അവയുടെ ദേവകളോടൊപ്പം കഴിഞ്ഞുപോയിരിക്കുന്നു; ബാക്കി നാല്പത്തിമൂന്നു ചതുർയ്യുഗങ്ങൾ കഴിയാനുണ്ടു്.

ഇതൊക്കെ ഞാൻ ശരിയ്ക്കു ചുരുക്കിയും പെരുക്കിയും ഭവാന്മാരോടു പറഞ്ഞു; പരപ്പു നിമിത്തം, വീണ്ടും വിസ്തരിച്ചുപറയാൻ വയ്യാ!

യുഗങ്ങളിലൂടെക്കൂടി കഴിഞ്ഞുപോയ രാജർഷിമാരുടേയും യയാതിവംശത്തിലെ ഭൂജസ്പതികളുടേയും പേരുകൾ ധരിക്കുകയോ ശ്രവിക്കുകയോ ചെയ്യുന്നവനു ലോകത്തിൽ ദുർല്ലഭമായ അഞ്ചുകൂട്ടം—ദീർഘായുസ്സും, കീർത്തിയും, സമ്പത്തും, സന്താനവും, സ്വർഗ്ഗവും—കൈക്കലാകും."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, രാജവംശാനുകീർത്തനം
ഭവിഷ്യകാലീവംശകഥനം, ഇരുനൂറെറഴുപത്തിമൂന്നാമദ്ധ്യായം.

— ൨൭൩ —

* ഒരു യുഗം കഴിഞ്ഞു മറെറാരു യുഗം തുടങ്ങുമ്പോൾ മനുഷ്യരുടെ ഉൽപ്പത്തി എങ്ങിനെ എന്നുള്ളതാണു്, ഇവിടെ വിട്ട ഏഴു ശ്ലോകങ്ങളിലെ വിഷയം; ഇതു് ഗ്രന്ഥ...ത്തിലുണ്ടു്. ഇവിടെ ഗ്രന്ഥകാരനെ പ്രതിപാദിച്ചിരിക്കുന്നു എന്നേ ഉള്ളൂ.

# ഇരുനൂറ്റെഴുപത്തിനാലാമദ്ധ്യായം

ഋഷിമാർ:—"ധനം ന്യായമായി സമ്പാദിക്കുക, വർദ്ധിപ്പിക്കുക, രക്ഷിയ്ക്കുക, സൽപാത്രങ്ങളിൽ അർപ്പിക്കുക എന്നിവ എല്ലാ ശാസ്ത്രങ്ങളിലും പറയപ്പെട്ടിട്ടുണ്ട്; എന്നാൽ, ഒരു മനസ്വിയും ബുദ്ധിമാനുമായ ധനികൻ എന്തൊരു മഹാദാനം ചെയ്യുകയാണ് കൃതാർത്ഥനാവുക? ഇതു വിസ്തരിച്ചു പറഞ്ഞാലും."

സൂതൻ:—"ദാനധർമ്മപ്രകരണത്തിൽ ശ്രീനാരായണൻ യാതൊന്നുകളിലുച്ചയ്ക്കിട്ടില്ലയോ, ആ മികച്ച മഹാദാനം ഞാൻ പറയാം. അത് മനുഷ്യരുടെ സർവ്വ പാപങ്ങളേയും നീക്കും; ദുസ്സ്വപ്നങ്ങളെല്ലാം പോക്കും. പുണ്യവും പവിത്രവും ആയുഷ്കരവും ബ്രഹ്മവിഷ്ണുമഹേശ്വരാദി ദേവകൾ കൂടി പൂജിച്ചിട്ടുള്ളതുമായ ആ ദാനം വാസുദേവനാൽ പതിനാറു തരത്തിൽ കഥിക്കപ്പെട്ടിട്ടുണ്ട്: തുലാപുരുഷദാനം, ഹിരണ്യഗർഭദാനം, ബ്രഹ്മാണ്ഡദാനം, കല്പവൃക്ഷദാനം, ഗോസഹസ്രദാനം, ഹിരണ്യകാമധേനുദാനം, ഹിരണ്യാശ്വദാനം, ഹിരണ്യാശ്വരഥദാനം, ഹിരണ്യഗജരഥദാനം, പഞ്ചലാംഗലദാനം, ധരാദാനം, വിശ്വചക്രദാനം, കല്പലതാദാനം, സപ്തസമുദ്രദാനം, രത്നധേനുദാനം, മഹാഭൂതഘടദാനം; ഇവയെല്ലാം തന്നെ, പണ്ടു പുണ്യനായ ഭഗവാൻ വാസുദേവനും അംബരീഷനും ഭാർഗ്ഗവനും കാർത്തവീര്യാർജ്ജുനനും പ്രഹ്ലാദനും പൃഥുവും ചെയ്കയുണ്ടായിട്ടുണ്ട്; മററു ഭരതാദികളായ ചില രാജാക്കന്മാരും ഒപ്പിക്കുമായിരിയ്ക്കും. മഹാദാനങ്ങൾക്കു വളരെ വിഘ്നങ്ങൾ നേരിട്ടുകാണുമിരിയ്ക്കും; ദാതാവിനെയും രക്ഷിപ്പാൻ ദേവകളെല്ലാവരും ഒരുങ്ങിയിരിയ്ക്കണം. അതിനാൽ ഏതെങ്കിലുമൊന്ന്, വിഷ്ണുപ്രസാദത്താൽ സാധിയ്ക്കുക; അല്ലാതെ, ഭൂമിയിൽ ഇന്ദ്രനുപോലും സുകരമാകയില്ല. വിഷ്ണുശിവന്മാരെയും വിനായകനേയും പൂജിച്ച്, ബ്രാഹ്മണരാൽ അനുമോദിതനായിട്ടു വേണം മഹാദാനമാകുന്ന യജ്ഞം ആരംഭിപ്പാൻ. ഋഷിശ്രേഷ്ഠന്മാരെ, ഇതുതന്നെ മനു ആവശ്യപ്പെട്ടതിനാൽ മധുസൂദനൻ അരുളിച്ചെയ്കയുണ്ടായി; അതു ഞാൻ പറയാം. കേട്ടുകൊൾവിൻ:

മനു:—'അച്യുത, പവിത്രങ്ങളും ശുഭങ്ങളും രഹസ്യങ്ങളുമായ മഹാദാനങ്ങൾ മുറയ്ക്കു ഇന്നവയാണെന്ന് എനിക്കു പറഞ്ഞുതരുമാറാകണം!'

മത്സ്യം:—'രഹസ്യങ്ങളാകയാൽ പറയാതിരുന്ന പതിനാറു മഹാദാനങ്ങൾ മുറയ്ക്കു ഞാൻ പറയാം.

ഒന്നാമത്തെ തുലാപുരുഷദാനം: ഇത് അയനപുണ്യകാലത്തിലോ വിഷുവത്തിലോ വ്യതീപാതത്തിലോ ദിനക്ഷയത്തിലോ യുഗ-മന്വന്തരാരംഭങ്ങളിലോ ഗ്രഹണത്തിലോ സംക്രാന്തിയിലോ വൈധൃതിയിലോ അഷ്ടമീ-ചതുർദ്ദശീ-പൌർണ്ണമാസീ-ദ്വാദശികളിലോ അഷ്ടകകളിലോ അനുഷ്ഠിക്കുക; യജ്ഞോത്സവവിവാഹങ്ങൾ, ദുസ്സ്വപ്നദർശനം, ഉല്പാതസംഭവം എ

ന്നീ ഘട്ടങ്ങളിലുമാകാം; അല്ലെങ്കിൽ ദ്രവ്യവും ബ്രാഹ്മണരേയും കിട്ടുമ്പോഴോ, വേണമെന്നു തോന്നുമ്പോഴോ. തീർത്ഥം, ക്ഷേത്രം, ഗോശാല, കുളം, കിണർ, തോട്ടം, നദി എന്നിവിടങ്ങളിൽ വെച്ചോ ഗൃഹത്തിൽത്തന്നെ വെച്ചോ ആവാം മഹാദാനം. ജീവിതം അസ്ഥിരമാണ്; ധനം അതിലേറെ നശ്വരവുമാണ്. അതിനാൽ സംസാരത്തെ പേടിക്കുന്നവൻ, മൃത്യുവിനാൽ തലമുടിമേൽ പിടിക്കപ്പെട്ടവനെന്നപോലെ ധർമ്മം ചെയ്തുകൊള്ളണം!

പുണ്യദിവസത്തിൽ ബ്രാഹ്മണനെക്കൊണ്ടു സ്വസ്തി ചൊല്ലിച്ച്, പത്തോ പന്തിരണ്ടോ കോൽ നീളവും പതിനാറു ചാൺ വീതിയുമുള്ള ഒരു മണ്ഡപമുണ്ടാക്കുക. അതിന്റെ നടുവിൽ ഏഴോ അഞ്ചോ കോൽ വലുപ്പത്തിലുള്ള ഒരു വേദിയും അതിന്നു കാതൽമരങ്ങൾകൊണ്ടുള്ള കമാനവും വേണം. നാലുദിക്കിലായി ഒരു കോൽ വലുപ്പത്തിൽ നാലു കുണ്ഡങ്ങളും യോനി-മേഖലകളോടുകൂടി ഉണ്ടാക്കണം. പിന്നെ, ഇരിപ്പോടുകൂടിയ നിറകുടങ്ങളും, രണ്ടു ചെമ്പുപാത്രങ്ങളിലായി പൂജാപാത്രങ്ങളും നാലു ഇരിപ്പുസനങ്ങളും തില-ഘൃത-ധൂപ-പുഷ്പോപഹാരങ്ങളും ഒരുക്കി വെയ്ക്കുക. ഗ്രഹങ്ങളേയും ദേവകളേയും പൂജിപ്പാൻ, ഈശാനകോണിലായി ഒരുകോൽ വലുപ്പത്തിൽ ഒരു വേദി വേണം; അവിടെത്തന്നെ ത്രിമൂർത്തികളെ ഫലമാല്യവസ്ത്രങ്ങൾകൊണ്ടു പൂജിക്കുക. നടുവിൽ കിങ്ങിണിയണിഞ്ഞ ഒരു കൊടിമരം നാട്ടണം; ചുറ്റും ദിക്പാലന്മാരുടെ നിറത്തിലുള്ള കൊടിക്കൂറകൾ തൂക്കണം. നാലു വാതിലുകളിലും നാൽപ്പാമരങ്ങൾകൊണ്ടു കമാനമുണ്ടാക്കണം. സുഗന്ധധൂപവസ്ത്രരത്നഭൂഷിതങ്ങളായ ഈ രണ്ടു കലശങ്ങളും വെയ്ക്കണം. പയൻ, മാടൽ, ചന്ദനം, ദേവതാരം, കുമിഴ്, കൂവളം, എരിക്ക് കടമ്പ് എന്നിവയിലൊന്നുകൊണ്ട് അഞ്ചുകോലുയരത്തിലുണ്ടാക്കിയ രണ്ടു തൂണുകൾ രണ്ടുകോൽ ആഴത്തിൽ നാലുകോലിടവിട്ടു നാട്ടുക; അവയിന്മേൽ അതേ മരംകൊണ്ടു നാലുകോൽ നീളത്തിലും പത്തുവിരൽ വണ്ണത്തിലുമുണ്ടാക്കി പൊൻതകിടു പതിച്ചുള്ളതും നടുക്കു പൊന്നിൻപുരുഷപ്രതിമയോടുകൂടിയതുമായ ഒരു തുലാസ്സ് ഇരിമ്പിൻചങ്ങലകൊണ്ടു തൂക്കുക; തുലാസ്സിനെ സ്വർണ്ണംകൊണ്ടും രത്നമാലകൊണ്ടും പൂമാലകൊണ്ടും കറിക്കൂട്ടുകൊണ്ടും അലങ്കരിക്കുകയും വേണം.

വേദിമേൽ താമരപ്പൂവുകൾചേർന്ന ഒരു ചക്രം പലതരം പൊടികൾകൊണ്ടു വരച്ചു പൂക്കൾ വിതറണം. മുകളിൽ പഞ്ചവർണ്ണമായ മേലാപ്പു കെട്ടി പൂക്കുലകൾകൊണ്ടു മോടി പിടിപ്പിക്കണം. പിന്നെ ഋത്വിക്കുകളെ ഏല്പിക്കുക: ആ ബ്രാഹ്മണോത്തമർ സുരൂപരും സുവേഷരും കുലീനരും സുശീലരും ചടങ്ങറിയുന്നവരും കർമ്മകുശലരും സ്നേഹമുള്ളവരും ആര്യദേശത്തു ജനിച്ചവരുമായിരിക്കണം; പുരോഹിതനും, വേദാന്തപണ്ഡിതനായി ആര്യവംശജാതനായി കുലശീലയുക്തനായി സുരൂപനായി പുരാണശാസ്ത്രനിരതനായി അതികുശലനായി പ്രസന്നവും ഗംഭീരവുമാംവണ്ണം സംസാരിക്കുന്നവനായിരിക്കണം. അദ്ദേഹം വെള്ളവസ്ത്രം ധരിച്ച് കനകകുണ്ഡലകടിസൂത്രകേയൂരകങ്കണാഭരണങ്ങളണിയണം. കിഴക്കു രണ്ടു ഋഗ്വേദികളേയും, കിഴക്കു

രണ്ടു യജുർവേദികളേയും, പടിഞ്ഞാറു രണ്ടു സാമവേദികളേയും, വടക്കു രണ്ടു അഥർവ്വവേദികളേയും ഇരുത്തുക. നാലു കുണ്ഡങ്ങളിൽ, വിനായകൻ, ഗ്രഹങ്ങൾ, ദിക്പാലന്മാർ, അഷ്ടവസുക്കൾ, ദേവന്മാർ, മരുത്തുക്കൾ, ബ്രഹ്മ-വിഷ്ണു-മഹേശ്വരന്മാർ, സൂര്യൻ, വനസ്പതി എന്നിവർക്കായി, അവരവരുടെ മന്ത്രത്താൽ ഹോമം നടത്തണം; മുറയ്ക്ക് അവരുടെ സൂക്തങ്ങളും ജപിക്കണം.

ഹോമം കഴിഞ്ഞാൽ, പെരുമ്പറകൾ മുഴങ്ങിക്കൊണ്ടിരിക്കെ, യജമാനനോടുകൂടിയ പുരോഹിതൻ ബലിയും പുഷ്പവും ധൂപവും കൈക്കൊണ്ടു ദിക്പാലന്മാരെ മുറയ്ക്കു മന്ത്രങ്ങളാൽ ആവാഹിക്കണം:

'ഏഹ്യേഹി സർവ്വാമരസിദ്ധസാദ്ധ്യൈ-
രഭിഷ്ടുതോ വജ്രധരോമരേശഃ
സംവീജ്യമാനോപ്സരസാം ഗണേന;
രക്ഷാധ്വരം നോ ഭഗവൻ, നമസ്തേ!
ഓം ഇന്ദ്രായ നമഃ' എന്നിന്ദ്രനെ;
'ഏഹ്യേഹി സർവ്വാമരഹവ്യവാഹ,
മുനിപ്രവീരൈരഭിതോഭിജുഷ്ടഃ
തേജസ്വിനാ ലോകഗണേന സാർദ്ധം;
മമാധ്വരം രക്ഷ കവേ, നമസ്തേ!
ഓം അഗ്നയേ നമഃ' എന്നഗ്നിയെ;
'ഏഹ്യേഹി വൈവസ്വത, ധർമ്മരാജ,
സർവ്വാമരൈരർച്ചിത, ദിവ്യമൂർത്തേ,
ശുഭാശുഭാനന്ദശുചാമധീശ;
ശിവായ നഃ പാഹി മഖം നമസ്തേ!
ഓം യമായ നമഃ' എന്നു യമനെ;
'ഏഹ്യേഹി രക്ഷോഗണനായകസ്ത്വം
സമൈവസ്തു വേതാളപിശാചസംഘൈഃ;
മമാധ്വരം പാഹി ശുഭാദിനാഥ,
ലോകേശ്വരസ്ത്വം ഭഗവൻ, നമസ്തേ!
ഓം നിരൃതയേ നമഃ' എന്നു നിരൃതിയെ;
'ഏഹ്യേഹി യാദോഗണവാരിധീനാം
ഗണേന പർജ്ജന്യമഹാപ്സരോഭിഃ
വിദ്യാധരേന്ദ്രാമരഗീയമാന;
പാഹി ത്വമസ്മാൻ ഭഗവൻ, നമസ്തേ!
ഓം വരുണായ നമഃ' എന്നു വരുണനെ;
'ഏഹ്യേഹി യജ്ഞേ മമ രക്ഷണായ
മൃഗാധിരൂഢസ്സഹ സിദ്ധസംഘൈഃ
പ്രാണാധിപഃ കാലകവേസ്സഹായോ;
ഗൃഹാണ പൂജാം ഭഗവൻ, നമസ്തേ!
ഓം വായവേ നമഃ' എന്നു വായുവിനെ;

'ഏഹ്യേഹി യജ്ഞേശ്വര, യജ്ഞരക്ഷാം
വിധത്സ്വ നക്ഷത്രഗണേന സാർദ്ധം
സർവ്വൗഷധീഭിഃ പിതൃഭിസ്സഹൈവ;
ഗൃഹാണ പൂജാം ഭഗവൻ, നമസ്തേ!

ഓം സോമായ നമഃ' എന്നു സോമനെ;
'ഏഹ്യേഹി വിശ്വേശ്വര, നസ്ത്രിശൂല-
കപാലഖട്വാംഗധരേണ സാർദ്ധം
ലോകേശ, യജ്ഞേശ്വര, യജ്ഞസിദ്ധ്യൈ;
ഗൃഹാണ പൂജാം ഭഗവൻ, നമസ്തേ!

ഓം ഈശാനായ നമഃ' എന്ന് ഈശാനനെ;
'ഏഹ്യേഹി പാതാളധരാധരേന്ദ്ര,
നാഗാംഗനാകിന്നരഗീയമാന,
യക്ഷോരഗേന്ദ്രാമരസിദ്ധസാർദ്ധം;
അനന്ത, രക്ഷാധ്വരമസ്മദീയം!

ഓം അനന്തായ നമഃ' എന്നനന്തനെ;
'ഏഹ്യേഹി വിശ്വാധിപതേ, മുനീന്ദ്ര-
ലോകേന സാർദ്ധം പിതൃദേവതാഭിഃ;
സർവ്വസ്യ ധാതാസ്യമിതപ്രഭാവ,
വിശാധ്വരം നോ ഭഗവൻ, നമസ്തേ!

ഓം ബ്രഹ്മണേ നമഃ' എന്നു ബ്രഹ്മാവിനെ;
'ത്രൈലോക്യേ യാനി ഭൂതാനി സ്ഥാവരാണി ചരാണി ച
ബ്രഹ്മവിഷ്ണ്വീശദേവൈസ്സാർദ്ധം രക്ഷാം കുർവ്വന്തു താനി മേ!
ദേവദാനവഗന്ധർവ്വാ യക്ഷരാക്ഷസപന്നഗാഃ
ഋഷയോ മനവോ ഗാവോ ദേവമാതര ഏവ ച
സർവ്വേ മമാധ്വരേ രക്ഷാം പ്രകുർവ്വന്തു മുദാന്വിതാഃ!'

എന്നു മററു ദേവകളേയും ആവാഹിക്കുക. അനന്തരം ഋത്വിക്കുകൾക്കു സ്വർണ്ണംകൊണ്ടുള്ള കടകകടിസൂത്രകണ്ഠമാംഗുലീയപവിത്രങ്ങളും വസ്ത്രങ്ങളും കിടക്കകളും നൽകണം; ഗുരുവിന്നാകട്ടെ, എല്ലാം ഇരട്ടി കൊടുക്കണം. ഋത്വിക്കുകൾ നാലുവശത്തുമിരുന്നു ശാന്തികാദ്ധ്യായം ജപിക്കണം. ഇങ്ങനെ അധിവാസനം കഴിക്കുക. ആദിമദ്ധ്യാവസാനങ്ങളിൽ സ്വസ്തി ചൊല്ലിക്കണം.

പിന്നീട്ടു മംഗളനിർഘോഷത്തോടെ വേദജ്ഞന്മാരാൽ കലശമാടിക്കപ്പെട്ട യജ്വാവു വെള്ളവസ്ത്രം ധരിച്ചു്, പുഷ്പാഞ്ജലിപാണിയായി, മൂന്നുരു വലത്തുവെച്ചു ഇലാസ്സിന്റെ മന്ത്രമുച്ചരിക്കുക:

'നമസ്തേ സർവ്വദേവാനാം ശക്തിസ്ത്വം സത്യമാസ്ഥിതാ
സാക്ഷിഭൂതാ ജഗദ്ധാത്രീ നിർമ്മിതാ വിശ്വയോനിനാ!

ഏകതസ്സർവ്വസത്വാനി തഥാന്യതശ്ശതാനി ച
ധർമ്മാധർമ്മകൃതാം മദ്ധ്യേ സ്ഥാപിതാസി ജഗദ്ധിതേ.
ത്വം തുലേ, സർവ്വഭൂതാനാം പ്രമാണമിഹ കീർത്തിതാ
മാം തോലയന്തീ സംസാരാദുദ്ധരസ്വ നമോസ്തുതേ!
യോസൗ തത്വാധിപോ ദേവഃ പുരുഷഃ പഞ്ചവിംശകഃ
സ ഏകോധിഷ്ഠിതോ ദേവി ത്വയി; തസ്മാന്നമോ നമഃ!
നമോ നമസ്തേ ഗോവിന്ദ, തുലാപുരുഷസംജ്ഞക!
ത്വം ഹരേ, താരയസ്വാസ്മാനസ്മാൽ സംസാരകർദ്ദമാൽ!'

വീണ്ടും വലത്തുവെച്ച്, തുലാസിന്റെ ഒരു തട്ടിൽ കയറുക; എല്ലാം ആഭരണങ്ങളുമണിഞ്ഞു്, ചട്ടയിട്ട്, വാൾ പരിചകൾ ധരിച്ച്, സ്വർണ്ണം കൊണ്ടുള്ള ബ്രഹ്മ-സൂര്യപ്രതിമകളെടുത്തു കൈകൾ മടക്കിപ്പിടിച്ച്, വിഷ്ണുവിന്റെ മുഖത്തു നോക്കിക്കൊണ്ടു വേണം തുലാസ്സിൽ കേറിയിരിക്കുക. ഉടനെ ബ്രാഹ്മണർ മറേറത്തട്ടിൽ, ഒപ്പത്തിലധികം കനം തൂങ്ങുന്നതുവരെ മാററു കൂടിയ സ്വർണ്ണം എടുത്തു വെയ്ക്കണം; പുഷ്ടിതേടുന്ന രാജാവ് ആ തട്ടു നിലത്തു മുട്ടിക്കത്തന്നെ ചെയ്യണം. അങ്ങിനെ ക്ഷണനേരം അതിലിരുന്നിട്ടു വീണ്ടും,

'നമസ്തേ സർവ്വഭൂതാനാം സാക്ഷിഭൂതേ, സനാതനി!
പിതാമഹേന ദേവി, ത്വം നിർമ്മിതാ പരമേഷ്ഠിനാ.
ത്വയാ ധൃതം ജഗൽ സർവ്വം സഹസ്ഥാവരജംഗമം;
സർവ്വഭൂതാത്മഭൂതസ്ഥേ, നമസ്തേ വിശ്വധാരിണി!'

എന്നുച്ചരിച്ച്, ഇറങ്ങി സ്വർണ്ണത്തിൽ പകുതി ഗുരുവിന്നും പകുതി ഋത്വിക്കുകൾക്കും ഉദകത്തോടെ ദാനംചെയ്യുക; ഗുരുവിന്നും ഋത്വിക്കുകൾക്കും ഗ്രാമരത്നങ്ങളും നൽകണം. അവരുടെ അനുമതി വാങ്ങി മററുള്ളവർക്കും കൊടുക്കണം. ദീനന്മാർ, അനാഥന്മാർ, സജ്ജനങ്ങൾ മുതലായവരെയും ബ്രാഹ്മണരോടൊന്നിച്ചു പൂജിക്കണം. *പ്രോക്ഷിതമായ സ്വർണ്ണം ഏറെനാൾ ഗൃഹത്തിൽ വെച്ചേയ്ക്കരുത്; വെച്ചാൽ ആപത്തും ദുഃഖവും രോഗവും വന്നുകൂടും. വേഗത്തിൽ ദാനംചെയ്താലോ, ശ്രേയസ്സു സിദ്ധിക്കും.

ഇതിൻവണ്ണം തുലാപുരുഷദാനം അനുഷ്ഠിക്കുമോ, അവൻ മന്വന്തരംതോറും ലോകപാലസ്ഥാനങ്ങളിൽ നിവസിക്കും; പിന്നെ, കിങ്ങിണിത്തൊങ്ങലണിഞ്ഞ സൂര്യവർണ്ണമായ വിമാനത്തിലൂടെ, അപ്സരസ്സുകളാൽ പുകഴ്ത്തപ്പെട്ടുകൊണ്ടു വിഷ്ണുപുരമടഞ്ഞു്, നൂറുകോടി കല്പം മുഴുവൻ അവിടെ സുഖിക്കും; കർമ്മാവസാനത്തിൽ വീണ്ടും ഭൂമിയിൽ ജനിച്ചാൽ, ഉജ്ജ്വലമായ പ്രതാപംകൊണ്ടു സർവ്വരാജാക്കന്മാരെയും കീഴടക്കി, അവരുടെ കിരീടരത്നങ്ങളാൽ രഞ്ജിതപാദപീഠനായി, ശ്രദ്ധാപൂർവ്വം വളരെ യാഗങ്ങൾ കഴിക്കുന്ന ചക്രവർത്തിയായും ഭവിക്കും. ഈ ദാനം കാണുക,

* തുലാമേൽ തിരുവെച്ച എന്നർത്ഥം.

പിന്നീടു ഭക്തിപൂർവ്വം സ്മരിക്കുക, ആളുകളുടെ ഇടയിൽവെച്ചു പറയുക, കേൾക്കുക, വായിക്കുക എന്നിവ ചെയ്യുവർ തന്നെയും ഇന്ദ്രന്റെ സാരൂപ്യം നേടി, പുരന്ദരനും ദേവന്മാരും വസിക്കുന്ന രാജധാനിയിൽ ചെന്നു ചേരും!

ശ്രീമന്മത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം,
തുലാപുരുഷദാനവിധി ഇരുനൂററെഴുപത്തിനാലാമദ്ധ്യായം

—(൦)—

# ഇരുനൂററെഴുപത്തഞ്ചാമദ്ധ്യായം

മത്സ്യം:—ഇനി, മഹാപാപനാശനമായ ഹിരണ്യഗർഭദാനത്തിന്റെ വിധി പറയാം: നല്ല ദിവസവും ഋത്വിക്കുകളും മണ്ഡപങ്ങളും സംഭാരങ്ങളും ആഭരണവസ്ത്രാദികളുമൊക്കെ, തുലാപുരുഷദാനത്തിനു പറഞ്ഞതുപോലെതന്നെ; അങ്ങിനെതന്നെയാണു്, ഉപവസിച്ചു ലോകപാലന്മാരെ ആവാഹിക്കൽ, സ്വസ്തിവാചനം, അധിവാസനം എന്നിവയും.

എഴുപത്തിരണ്ടുവിരൽ പൊക്കവും അതിന്റെ മൂന്നിലൊന്നു ഭാഗം വിസ്താരവുമുള്ളതും ഉള്ളിൽ പൊൻതാമരപ്പൂവു വെച്ചതുമായ ഒരു നല്ല പൊൻകുടം പാലും നെയ്യും പകർന്നു്, വേദിയുടെ നടുവിൽ, പതിനാറിടങ്ങഴി എള്ളുകൂട്ടിയതിനു മീതെ വെയ്ക്കുക; മുത്തുകൾകൊണ്ടും പത്മരാഗങ്ങൾകൊണ്ടും അലംകൃതമായ ആ കുടത്തിനു താമരപ്പൂവിൻവടിവിൽ മൂടപ്പും വേണം; അതു ചുററും ഒരു വിരൽ കവിഞ്ഞുനിൽക്കണം. വേദിയ്ക്കു പുറത്തു് ഒരു വശത്തു്, പത്തു സ്വർണ്ണായുധങ്ങൾ, തോമരങ്ങൾ, സ്വർണ്ണമയങ്ങളായ അരിവാൾ, സൂചി, താമരത്തണ്ടു്, പൂക്കുട്ട, നാഭിവസ്ത്രം, പൂണുനൂൽ, ദണ്ഡു്, കമണ്ഡലു, നൃഷ്ഠുപ്രതിമ എന്നിവയും വെയ്ക്കണം.

മംഗളശബ്ദങ്ങളും വേദഘോഷവും മുഴങ്ങിക്കൊണ്ടിരിക്കെ, വേദജ്ഞന്മാരാൽ സർവ്വൌഷധീജലംകൊണ്ടു സ്നാനംചെയ്യിക്കപ്പെട്ട യജമാനൻ വെളുത്ത വസ്ത്രവും പൂമാലയും ധരിച്ചു സർവ്വാഭരണങ്ങളുമണിഞ്ഞു്, കുസുമാഞ്ജലിയേന്തിനിന്നു്,

'നമോ ഹിരണ്യഗർഭായ ഹിരണ്യകവചായ ച!
സപ്തലോകസുരാദ്ധ്യക്ഷ, ജഗദ്ധാത്രേ നമോ നമഃ!
ഭൂർല്ലോകപ്രമുഖാ ലോകാസ്തവ ഗർഭേ വ്യവസ്ഥിതാഃ
ബ്രഹ്മാദയസ്തഥാ ദേവാ; നമസ്തേ വിശ്വധാരിണേ!
നമസ്തേ ഭുവനാധാര! നമസ്തേ ഭുവനാശ്രയ!
നമോ ഹിരണ്യഗർഭായ ഗർഭേ യസ്യ പിതാമഹഃ!
യതസ്ത്വമേവ ഭൂതാത്മാ ഭൂതേ ഭൂതേ വ്യവസ്ഥിതഃ
തസ്മാന്മാമുദ്ധരാശേഷ ദുഃഖസംസാരസാഗരാത്!'

എന്ന മന്ത്രമുച്ചരിക്കുക; എന്നിട്ടു് യമ-ബ്രഹ്മപ്രതിമകളെടുത്തു കൈകൾ മടക്കിപ്പിടിച്ചു്, ആ കുടത്തിന്റെ ഉള്ളിൽക്കടന്നു്, വടക്കോട്ടു

# ഇരുനൂറെറഴുപത്താറാമദ്ധ്യായം

മത്സ്യം:—മഹാപാപനാശനവും മംഗളങ്ങളിലെല്ലാം വെച്ചുൽകൃഷ്ടവുമായ ബ്രഹ്മാണ്ഡദാനത്തിനും പുണ്യദിവസത്തിൽ മണ്ഡപാദികളൊക്കെ തുലാപുരുഷത്തിന്റേതുപോലെ തന്നെ.

കഴിവുപോലെ ഇരുപതു പലത്തിന്നു മീതെ ആയിരം പലംവരെ സ്വർണ്ണംകൊണ്ട് ഇരുപതു വിരൽ മുതൽ നൂറു വിരൽ വരെ വലുപ്പത്തിൽ, രണ്ടു ചെപ്പുകളോടു കൂടി ബ്രഹ്മാണ്ഡമുണ്ടാക്കുക; അതിന്റെ അകത്ത് വസുക്കളും, ആദിത്യർ, അഷ്ടദിഗ്ഗജങ്ങളും, അഷ്ടദിക്പാലന്മാർ, നാലു വേദങ്ങളും, ആറു വേദാംഗങ്ങളും എന്നിവരെയും നടുക്ക നാന്മുഖന്റെയും മുകളിൽ സൂര്യന്റെയും ശിവകേശവന്മാരെയും ഉമാലക്ഷ്മിമാരെയും പൊൻ പ്രതിമകൾ വെയ്ക്കണം; മഹാരത്നങ്ങളുമിടണം. ആ ബ്രഹ്മാണ്ഡം പുഴുത്തൽപ്പട്ടുകൊണ്ടു ചുററി, പതിനാറിടങ്ങഴിയെള്ളിന്നു മീതെ വെയ്ക്കുക; ചുററും പതിനെട്ടു ധാന്യങ്ങളും വെയ്ക്കണം. കിഴക്ക സ്വർണ്ണംകൊണ്ടുള്ള അനന്തശയനനെയും, അഗ്നികോണിൽ പ്രദ്യുമ്നനെയും, തെക്ക പ്രകൃതിയെയും, നിര്യതികോണിൽ സങ്കർഷണനെയും, പടിഞ്ഞാറു നാലു വേദങ്ങളെയും, വായുകോണിൽ അനിരുദ്ധനെയും, വടക്ക് അഗ്നിയെയും, ഈശാനകോണിൽ വാസുദേവനെയും വെള്ളത്തിന്റെ മീതേവെച്ചു പൂജിയ്ക്കണം. വസ്ത്രം ചുററിയ പത്തു നിറകുടങ്ങളും ചുററുമായി വെയ്ക്കണം. പൊന്നും വസ്ത്രവുമണിയിച്ച പത്തു പൈക്കളെ കറവുപാത്രങ്ങളോടു കൂടി ദാനംചെയ്യണം; മെതിയടി, ചെരിപ്പ്, കുട, വെൺചാമരം, ആസനം, കണ്ണാടി, ഭക്ഷ്യഭോജ്യങ്ങളും, അന്നം, വിളക്ക്, കരിമ്പ്, പഴങ്ങളും, പൂമാലകളും, കറിക്കൂട്ട് എന്നിവയും ബ്രാഹ്മണർക്ക നൽകണം.

ഹോമാധിവാസനങ്ങൾക്കു ശേഷം വേദജ്ഞരാൽ സ്നാനം ചെയ്യിയ്ക്കപ്പെട്ട യജമാനൻ ബ്രഹ്മാണ്ഡത്തെ മൂന്നു വലംവെച്ച് ഈ മന്ത്രം ഉച്ചരിക്കണം:

'നമോസ്തു വിശ്വേശ്വര, വിശ്വധാമ!
ജഗത്സവിത്രേ, ഭഗവൻ, നമസ്തേ!
സപ്തർഷിലോകാമരഭൂതലേശ,
ഗർഭേണ സാർദ്ധം വിതരാഭിരക്ഷാം.
യേ ദുഃഖിതാസ്തേ സുഖിനോ ഭവന്തു;
പ്രയാന്തു പാപാനി ചരാചരാണാം;
ത്വദ്ദാനശസ്ത്രാഹതപാതകാനാം;
ബ്രഹ്മാണ്ഡദോഷാഃ പ്രളയം പ്രയാന്തു!'

ഇങ്ങനെ നമസ്കരിച്ചു ബ്രഹ്മാണ്ഡം പത്തായിപ്പകുത്ത് രണ്ടംശം ഗുരുവിന്നും, ബാക്കി യഥാക്രമം ഋത്വിക്കുകൾക്കും നൽകുക. പുത്ര

കത്തിലാണെങ്കിൽ, ഗുരു ഒരാൾതന്നെ *ഏകാഗ്നി വിധികൊണ്ടു് ഹോമം കഴിക്കുക; മുതൽ കുറഞ്ഞവർ, മുൻപറഞ്ഞ വസ്ത്രാഭരണാദികളാൽ ഗുരുവിനെ മാത്രം പൂജിക്കുക.

ഇങ്ങനെ ഈ ബ്രഹ്മാണ്ഡദാനം ആർ അനുഷ്ഠിക്കുമോ, ആ മനുഷ്യൻ പാപമെല്ലാം നീങ്ങി പരിശുദ്ധാത്മാവായിച്ചമഞ്ഞു്, വമ്പിച്ച വിമാനമേറി അപ്സരസ്സുകളോടുകൂടി, ആനന്ദകരമായ ഗോവിന്ദലോകത്തു ചെന്നുചേരും; നൂറ്റെട്ടു പിതൃപിതാമഹപുത്രപൌത്രകളത്രങ്ങളേയും ബന്ധുമിത്രാതിഥികളേയും കരകയറ്റും; അവന്റെ മാതൃകുലവും ബ്രഹ്മാണ്ഡദാനത്താൽ പാപം നീങ്ങി പരമാനന്ദമടയും. ഇതു് ദേവാലയങ്ങളിൽവെച്ചോ ധർമ്മിഷ്ഠന്മാരുടെ ഭവനങ്ങളിൽവെച്ചോ, ചൊല്ലുകയോ കേൾക്കുകയോ അല്ലെങ്കിൽ ആളുകളെ ബോധിപ്പിക്കുകയോ ചെയ്യുന്നവൻ തന്നെയും ഇന്ദ്രമന്ദിരത്തിൽ അപ്സരസ്സുകളോടൊന്നിച്ചാഹ്ലാദിക്കും!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം,
ബ്രഹ്മാണ്ഡദാനവിധി ഇരുനൂറ്റെഴുപത്താറാമധ്യായം.

——(o)——

## ഇരുനൂറ്റെഴുപത്തേഴാമധ്യായം

മത്സ്യം:—ഇനി, സർവ്വപാപങ്ങളേയും പോക്കുന്ന മഹാദാനമായ കല്പവൃക്ഷദാനം പറയാം; പുണ്യദിവസാദികളൊക്കെ തുലാപുരുഷത്തിന്റെ വതന്നെ.

യഥാശക്തി, മൂന്നിനു മീതെ ആയിരംവരെ പലം സ്വർണ്ണംകൊണ്ടു പലതരം കായ്കളോടും പക്ഷികളോടും വസ്ത്രാഭരണങ്ങളോടും അഞ്ചു കൊമ്പുകളോടുംകൂടിയ വൃക്ഷങ്ങളുണ്ടാക്കുക: നിശ്ചയിക്കപ്പെട്ട സ്വർണ്ണത്തിന്റെ പകുതികൊണ്ടു് ത്രിമൂർത്തികളുടെയും സൂര്യന്റെയും പ്രതിമകളോടുകൂടിയ കല്പവൃക്ഷമുണ്ടാക്കി, രണ്ടു വസ്ത്രങ്ങൾകൊണ്ടു ചുററി, മുപ്പത്തിരണ്ടു പലം ശർക്കരയ്ക്കു മീതെ വെയ്ക്കുക; ചുവട്ടിൽ സമാശ്ലിഷ്ടനായ കാമദേവനെ പ്രതിഷ്ഠിക്കുക. പകുതി സ്വർണ്ണത്തിന്റെ കാൽക്കാലംശംകൊണ്ടു് സന്താനാദികളെ നിർമ്മിക്കുക: ത്രിമൂർത്ത്യാദ്യുപചിതമായ സന്താനത്തെ കിഴക്കു ശർക്കരയ്ക്കു മീതെയും, മന്ദാരത്തെ ശ്രീയോടുകൂടി തെക്ക് നെയ്യിന്റെ മുകളിലും, പാരിജാതത്തെ സാവിത്രിയോടുകൂടി പടിഞ്ഞാറു ജീരകത്തിൻ മുകളിലും, ഹരിചന്ദനത്തെ കാമധേനുവിനോടുകൂടി വടക്ക് എള്ളിൻമുകളിലും വെയ്ക്കുക; പുഴുക്കുപട്ടുകൊണ്ടു ചുററിയ എട്ടു നിറകുടങ്ങൾ, കറിവു്, പൂമാല, ഫലങ്ങൾ, വിളക്ക്, ചെരിപ്പ്, കുട, വെൺചാമരം, ആസനം എന്നിവയും വേണം. മുകളിൽ ഫലമാല്യാലംകൃതമായ മേലാപ്പു കെട്ടണം. ചുറ്റും പതിനെട്ടു ധാന്യങ്ങൾ വെയ്ക്കണം.

* ഒരു കുണ്ഡത്തിൽ മാത്രം ഹോമിക്കുക.

ഹോമാധിവാസനങ്ങൾക്കു ശേഷം വേദകോവിദന്മാർ സ്നാനംചെയ്യിക്കപ്പെട്ട യജമാനൻ മൂന്നു വലംവെച്ച് ഈ മന്ത്രം ചൊല്ലുക:

'നമസ്തേ കല്പവൃക്ഷായ ചിന്തിതാർത്ഥപ്രദായിനേ!
വിശ്വംഭരായ ദേവായ നമസ്തേ വിശ്വമൂർത്തയേ!
യസ്മാത്ത്വമേവ വിശ്വാത്മാ ബ്രഹ്മാ സ്ഥാണുർദ്ദിവാകരഃ
മൂർത്താമൂർത്തപരം ബീജം; അതഃ പാഹി സനാതന!
ത്വമേവാമൃതസർവ്വസ്വമനന്തഃ പുരുഷോഽവ്യയഃ
സന്താനാദ്യൈരുപേതോഽസ്മാൻ പാഹി സംസാരസാഗരാൽ!'

എന്നിട്ട് കല്പവൃക്ഷത്തെ ഗുരുവിനും സന്താനാദികളെ നാലു ഋത്വിക്കുകൾക്കും നൽകുക. ചുരുക്കത്തിലാണെങ്കിൽ, ഏകാഗ്നിവിധിയനുഷ്ഠിച്ചു ഗുരുവിനെ മാത്രം പൂജിച്ചാൽ മതി. പിശുക്കു പിടിക്കരുത്; ഗർവ്വുംകൊള്ളരുത്.

ഇങ്ങനെ കല്പവൃക്ഷദാനം കഴിച്ചവൻ പാപമെല്ലാം വേർപെട്ട് അശ്വമേധഫലം നേടും; അപ്സരസ്സിദ്ധചാരണകിന്നരന്മാരാൽ സ്തുതിക്കപ്പെട്ടുകൊണ്ടു സ്വർഗ്ഗത്തിൽ വസിക്കും; മരിച്ചുപോയവരും മേലിൽ ജനിക്കുന്നവരുമായ സ്വവംശ്യരേയും പുത്രപൌത്രപ്രപൌത്രരേയും കരകയറ്റും; സൂര്യനൊപ്പം വിളങ്ങുന്ന വിമാനത്തിലൂടെ വിഷ്ണുലോകമണഞ്ഞു നൂറുകല്പം വാഴും; പിന്നെ ചക്രവർത്തിയായി ജനിച്ചു വിഷ്ണുബലാന്വിതനായി വിഷ്ണുഭക്തനായി വിഷ്ണുകഥാസക്തനായിച്ചമഞ്ഞ്, വിഷ്ണുസായൂജ്യവും പ്രാപിക്കും. മുതൽ കുറഞ്ഞവൻ ഈ കല്പവൃക്ഷദാനം മുഴുവൻ ചൊല്ലുകയോ കേൾക്കുകയോ സ്മരിക്കുകയോ ചെയ്താൽ മതി; എന്നാൽ, അവനും പാപനിർമ്മുക്തനായി ഇന്ദ്രലോകമണഞ്ഞ്, അപ്സരസ്സുകളോടുകൂടി ഒരു മന്വന്തരം വിഹരിക്കും!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം,
കല്പവൃക്ഷദാനവിധി ഇരുനൂറെറഴുപത്തേഴാമദ്ധ്യായം.

:O:

## ഇരുനൂറെറഴുപത്തെട്ടാമദ്ധ്യായം

മത്സ്യം:—സർവ്വപാപഘ്നമായ ഗോസഹസ്രദാനത്തിന്, മുമ്പ് മൂന്നോ ഒന്നോ നാളും പയോവ്രതമനുഷ്ഠിക്കണം; പുണ്യദിവസം മുതലായതൊക്കെ തുലാപുരുഷത്തിലേതുതന്നെ.

ഒരു ലക്ഷണമൊത്ത കാളയെ വേദിമദ്ധ്യത്തിൽ നിർത്തുക; പുറത്ത്, കൊമ്പുകളും സ്വർണ്ണംകൊണ്ടും കുളമ്പുകളും വെള്ളികൊണ്ടും കെട്ടിച്ചു വസ്ത്രമാല്യങ്ങളണിയിച്ച ആയിരം പൈക്കളെ നിർത്തണം. അവയിൽനിന്നു പത്തു പൈക്കളെ അകത്തേയ്ക്കു കടത്തി, കൌശേയവസ്ത്രങ്ങളും *പൊന്നിൻ

* പതിനാലുമണിത്തൂക്കം സ്വർണ്ണംകൊണ്ടുള്ള

കുമണികളും പൊന്നിൻപൊട്ടുകളും പൊന്നിൻതകിടുകളും വെൺചാമരങ്ങളും ഗന്ധമാല്യങ്ങളും കൊമ്പുകളിൽ സ്വർണ്ണത്തറങ്ങളുമണിയിക്കണം; അടുക്കൽ ഓട്ടുകൊണ്ടുള്ള (ചെമ്പോ പക്ഷാന്തരം) കറവുപാത്രങ്ങളും വെയ്ക്കണം. ആ പത്തു പൈക്കളുടെ നടുവിൽ സ്വർണ്ണംകൊണ്ടുള്ള വിവിധാഭരണഭൂഷിതനായ നന്ദികേശ്വരനെ കൗശേയവസ്ത്രങ്ങൾ ധരിപ്പിച്ചു പതിനാറിടങ്ങഴി ഉപ്പിനു മീതെ പ്രതിഷ്ഠിക്കണം; യഥാശക്തി, നൂറിനു മീതെ മൂവ്വായിരംവരെ പലം സ്വർണ്ണംകൊണ്ടു ഇതൊക്കെ (നന്ദികേശ്വരപ്രതിമയും ആഭരണങ്ങളും) ഉണ്ടാക്കുക; പൈക്കൾ നൂറാണെങ്കിൽ, പത്തിലൊരംശംകൊണ്ടുണ്ടാക്കുക. മെതിയടി, ചെരിപ്പ്, കുട, പാത്രം, ആസനം, കരിമ്പ്, പൂമാല, ഫലങ്ങൾ എന്നിവയും ഒരുക്കിവെയ്ക്കണം.

സുമുഹൂർത്തത്തിൽ ശംഖമംഗളഘോഷങ്ങളോടെ വേദകോവിദരാൽ സർവ്വൌഷധീജലംകൊണ്ടു സ്നാനം ചെയ്യിക്കപ്പെട്ട യജമാനു പുഷ്പാഞ്ജലി കൈക്കൊണ്ട് ഈ മന്ത്രമുച്ചരിക്കണം:

'നമസ്തേ വിശ്വമൂർത്തിഭ്യോ വിശ്വമാതൃഭ്യ ഏവ ച!
ലോകാധിവാസിനീഭ്യശ്ച രോഹിണീഭ്യോ നമോ നമഃ!
ഗവാമംഗേഷു തിഷ്ഠന്തി ഭുവനാന്യേകവിംശതിഃ
ബ്രഹ്മാദയസ്തഥാ ദേവാ രോഹിണ്യഃ പാന്തു മാതരഃ!
ഗാവോ മേ അഗ്രതസ്സന്തു ഗാവഃ പൃഷ്ഠത ഏവ ച
ഗാവശ്ശിരസി മേ നിത്യം ഗവാം മദ്ധ്യേ വസാമ്യഹം!
യസ്മാത്ത്വം വൃഷരൂപേണ ധർമ്മ ഏവ സനാതനഃ
അഷ്ടമൂർത്തേരധിഷ്ഠാനമതഃ പാഹി സനാതന!'

പിന്നീട് ആ സർവ്വോപകരണങ്ങളോടുംകൂടി നന്ദികേശ്വരനെയും പത്തിൽനിന്നു രണ്ടു പൈക്കളെയും ഗുരുവിനു കൊടുക്കുക; ഓരോ പശുവിനെ ഋത്വിക്കുകൾക്കും. ബാക്കിയുള്ളവയിൽ നിന്നാകട്ടെ, നൂറോ അമ്പതോ ഇരുപതോ പത്തോ അഞ്ചോ വീതം അവർക്കു കൊടുക്കുക; അവരുടെ അനുമതി വാങ്ങി മറവുള്ളവർക്കും. ബുദ്ധിമാൻ ഒന്നിനെ വളരെപ്പേർക്കായി നൽകരുത്; അതു ദോഷകരമത്രെ. ഓരോരുത്തർക്ക് വളരെയെണ്ണത്തെ നൽകുന്നതാണ് ആരോഗ്യകരം. ഗോസഹസ്രദാനം കഴിച്ചവൻ പിന്നെയും ഒരു നാൾ പയോവ്രതത്തിലിരിക്കണം. ഈ മഹാദാനം വായിക്കുകയോ കേൾക്കുകയോ ചെയ്യുവൻ അന്നു ബ്രഹ്മചര്യം കൊള്ളണം; എന്നാൽ ശ്രീ വർധിക്കും.

ഇതിൻപ്രകാരം ഗോസഹസ്രദാനം കഴിച്ചവൻ സർവ്വപാപവിമുക്തനായിച്ചമഞ്ഞു് കിങ്ങിണിമാലകളാൽ തോന്ന സൂര്യവർണ്ണവിമാനത്തിലൂടെ ലോകപാലന്മാരുടെയെല്ലാം ലോകങ്ങളെത്തു ദേവസിദ്ധചാരണന്മാരാൽ പൂജിക്കപ്പെട്ടുകൊണ്ട് ഒരു മന്വന്തരം വാഴും; പിന്നെ പുത്രപൗത്രരോടൊന്നിച്ച് ഏഴ് ലോകങ്ങളെ കടന്നു ശിവലോകം പൂക്ക് ഒരു കല്പം നി

വസിക്കും; നൂറോളം പിതൃക്കൾക്കും മാതാമഹന്മാർക്കും ഉൽഗതിയും വരുന്നും. അവൻ വീണ്ടും ജനിച്ചാൽ ചക്രവർത്തിയായി വാണു്, ശിവധ്യാനനിരതനായി ഒരു ന്യാസപൂർവ്വമായി കഴിക്കും; വൈഷ്ണവയോഗം സിദ്ധിച്ചു ബന്ധമുക്തിയുമടയും. 'ഗോസഹസ്രദാനം കഴിച്ചു നമ്മെ നരകത്തിൽനിന്നു ഉദ്ധരിപ്പാൻ, അല്ലെങ്കിൽ അതിന്നു വേലക്കാരനായി നിന്നിട്ടോ അതു കഴിച്ചിട്ടോ നമ്മെ സംസാരസമുദ്രത്തിൽനിന്നു കരയേററാൻ, ഒരു പുത്രനോ ദൌഹിത്രനോ നമ്മുടെ വംശത്തിൽ ഉണ്ടായിവരുമോ ആവോ!' എന്നിങ്ങനെ കൊതിച്ചുകൊണ്ടാണു പിതൃക്കളുടെ ഇരിപ്പു്!

ഈ ഗോസഹസ്രദാനം ചൊല്ലുകയോ കേൾക്കുകയോ സ്മരിക്കുകയോ ചെയ്യുവൻ തന്നെയും പാപമെല്ലാം നീങ്ങി പുരന്ദരലോകം പൂക്കു വേണ്ടുവോളം ആനന്ദമനുഭവിക്കും!

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, മഹാദാനപ്രകരണം,
ഗോസഹസ്രദാനവിധി ഇരുനൂററെഴുപത്തെട്ടാമദ്ധ്യായം.

—:o:—

## ഇരുനൂററെഴുപത്തൊമ്പതാമദ്ധ്യായം

മത്സ്യം:—മഹാപാപങ്ങളെപ്പോലും നീക്കി സർവ്വകാമങ്ങളേയും നൽകുന്ന കാമധേനുദാനം കേട്ടുകൊൾക: പുണ്യദിവസ-കുണ്ഡ-മണ്ഡപാദികളൊക്കെ തുലാപുരുഷത്തിന്റേതുതന്നെ. ചുരുക്കത്തിലാണെങ്കിൽ, ഗുരുവൊരാൾ തന്നെ ഏകാഗ്നിവിധിക്കൊത്തു ഹോമം കഴിക്കുക.

നന്നായിക്കാച്ചിയ സ്വർണ്ണംകൊണ്ടു് ഒരു പശുവിനെയും * കുട്ടിയെയും ഉണ്ടാക്കുക; ആയിരം പലംകൊണ്ടുത്തമം; അതിൽപ്പകുതികൊണ്ടു മദ്ധ്യമം; അതിലും പകുതികൊണ്ടധമം. കഴിവില്ലാത്തവനും മൂന്നിലേറെപ്പലംകൊണ്ടു നിർമ്മിക്കണം. ആ പശുവിനെ മഹാരത്നങ്ങളണിയിച്ചു്, വേദിമേൽ കൃഷ്ണമൃഗചർമ്മത്താൽ വിരിച്ചതിൽ മുപ്പത്തിരണ്ടു പലം ശർക്കരയുടെ മീതെ വെയ്ക്കുക; ചുററും പതിനെട്ടു ധാന്യങ്ങളും, എട്ടു കലശങ്ങളും, എട്ടു കരിമ്പിൻതണ്ടുകളും, പലതരം ഫലങ്ങളും, പാത്രം, ആസനം, ചെമ്പുകൊണ്ടുള്ള കറവുപാത്രം, വിളക്കു്, കുട, വെൺചാമരം, രസങ്ങളും, പലതരം പുഷ്പങ്ങളും, പഴങ്ങളും, മഞ്ഞൾ, ജീരകം, കൊത്തമ്പാലു, ശർക്കര മുതലായവയും വെയ്ക്കണം. പശുവിനെ രണ്ടു പുഴുക്കുപട്ടും കണ്ഠാലങ്കാരങ്ങളും കുടമണിമാലയും അണിയിക്കണം; കുളമ്പുകൾക്കു വെള്ളിപാദങ്ങളും വേണം. മുകളിൽ പഞ്ചവർണ്ണമേലാപ്പു കെട്ടണം.

പിന്നെ മംഗളവാദ്യഘോഷങ്ങളോടുകൂടി കലശമാടിയ യജമാനൻ പൂക്കളും കൈകളിലെടുത്തു പ്രദക്ഷിണംവെച്ചു § ഗുളധേനുമന്ത്രത്താൽ ആവാഹിക്കുക. എന്നിട്ടു്,

---

* പശുവിന്റേതിൽ നാലിലൊന്നു സ്വർണ്ണംകൊണ്ടു്.

§ ഗുളധേനുദാനവിധിയിൽ പറഞ്ഞിട്ടുള്ള മന്ത്രം.

'ത്വം സർവ്വദേവഗണമന്ദിരമംഗളഭൂതാ
വിശ്വേശ്വരി ത്രിപഥഗോദധിപർവ്വതാനാം
ത്വദ്ദാനശസ്ത്രശകലീകൃതപാതകൌഘഃ
പ്രാപ്തോസ്മി നിർവൃതിമതീവ പരാം നമാമി!
ലോകേ യഥേപ്സിതഫലാർത്ഥവിധായിനീം ത്വാ-
മാസാദ്യ കോ ഹി ഭുവി ദുഃഖമുപൈതി മർത്ത്യഃ?
സംസാരദുഃഖശമനായ യതസ്വ കാമം
ത്വാം കാമധേനുരിതി വേദവിദോ വദന്തി.'

എന്ന മന്ത്രമുച്ചരിച്ച്, ദർഭപാണിയായി ആ പശുവിനെ ബ്രാഹ്മണന്നു കൊടുക്കുക.

ഈ പ്രകാരം കനകധേനുവിനെ കലശീലശ്രുപണ്ണങ്ങളിയന്ന ബ്രാഹ്മണന്നു ദാനം ചെയ്യുവൻ വാസവന്നും വാനവരും വാഴുന്ന കന്യകാഗണപരിവൃതമായ ലോകം പ്രാപിക്കും; പിന്നെ ശിവലോകവും പൂകും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം,
കാമധേനുദാനവിധി ഇരുനൂററെഴുപത്തൊമ്പതാമദ്ധ്യായം.

.0:

## ഇരുനൂററെൺപതാമദ്ധ്യായം

മത്സ്യം:—ഇനി, ലോകത്തിന് അനന്തഫലത്തെ നൽകുന്ന ഹിരണ്യാശ്വദാനവിധി പറയാം. കാലദേശസംഭാരാദികളൊക്കെ തുലാപുരുഷത്തിന്നു പറഞ്ഞവതന്നെ; വക കഴിഞ്ഞവൻ ഏകാഗ്നിവിധിയെപ്പോലെ കഴിക്കുക.

കഴിവുപോലെ, മൂന്നിൽപ്പരം ആയിരംവരെ പലം സ്വർണ്ണംകൊണ്ട് ഒരു കുതിരയെ ഉണ്ടാക്കി, പുഴുന്തൽപ്പട്ടു ധരിപ്പിച്ച്, വേദിമദ്ധ്യത്തിൽ * കൃഷ്ണമൃഗത്തോലിൽ വെയ്ക്കുക. എട്ടു നിറകുടങ്ങളും, മെതിയടി, കരിന്നു മുതലായവയും പുറമെ, എല്ലാം ഉപകരണങ്ങളോടുംകൂടിയ ഒരു കിടക്കയും വേണം. അശ്വത്തിന്റെ പുറത്ത് ഒരു സൂര്യകനകപ്രതിമയും വെയ്ക്കണം.

വേദകോവിദരാൽ സർവ്വൌഷധീജലംകൊണ്ടു സ്നാനം ചെയ്യിക്കപ്പെട്ട യജമാനൻ പൂക്കൾ കയ്യിലെടുത്ത്,

'നമസ്തേ സർവ്വദേവേശ, വേദാഹരണലമ്പട!
വാജിരൂപേണ മാമസ്മാൽ പാഹി സംസാരസാഗരാൽ!
ത്വമേവ സപ്തധാ ഭൂത്വാ ഛന്ദോരൂപേണ ഭാസ്കര,
യസ്മാൽ ഭാസയസേ ലോകാനതഃ പാഹി സനാതന!'

എന്ന മന്ത്രമുച്ചരിച്ച് അശ്വത്തെ ഗുരുവിന്നു കൊടുക്കുക; എന്നാൽ പാപം നീങ്ങി സൂര്യലോകം പൂകാം; [illegible] മററും യഥാ

* കൃഷ്ണാജിനം.

ശക്തി ഗോക്കളെ നൽകണം. ധാന്യങ്ങൾ, കിടക്ക മുതലായവയുമെല്ലാം ഗുരുവിന്നു കൊടുക്കണം. പിന്നീട് ബ്രാഹ്മണരുമൊത്ത് ഊൺ കഴിച്ചിട്ട് പുരാണം ശ്രവിക്കുക.

ഇങ്ങനെ പുണ്യദിനത്തിൽ ഹിരണ്യാശ്വദാനം കഴിച്ചവൻ പാപമെല്ലാമൊഴിഞ്ഞ്, സിദ്ധന്മാരാൽ പരിപൂജിതനായി, വിഷ്ണുലോകം പ്രാപിക്കും. ഇതു ചൊല്ലുന്നവൻ സർവ്വദോഷനിർമ്മുക്തനായി അശ്വമേധഫലം നേടും; ദർശിക്കുന്നവൻ പുരന്ദരാദികളാൽ പൂജിക്കപ്പെട്ടുകൊണ്ടു പൊന്നിൻവിമാനത്തിലൂടെ സൂര്യലോകത്തേയും; കേൾക്കുകയോ സ്മരിക്കുകയോ കൊണ്ടാടുകയോ ചെയ്യു നിർദ്ധനൻതന്നെയും കല്മഷം നീങ്ങി പരിശുദ്ധനായി ശക്രന്റെയും ശർവ്വന്റെയും വാസസ്ഥാനത്തു ചെന്നുചേരും.

ശ്രീമൽസ്യമഹാപുരാണേ, മനുമത്സ്യസംവാദേ, മഹാദാനപ്രകരണേ,
ഹിരണ്യാശ്വദാനവിധി, ഇരുനൂററമ്പതാമദ്ധ്യായം.

## ഇരുനൂററമ്പത്തൊന്നാമദ്ധ്യായം

മത്സ്യം:— ഹിരണ്യാശ്വരഥദാനത്തിന്നും എല്ലാം മുൻപറഞ്ഞ പോലെതന്നെ.

കഴിവുപോലെ, മൂന്നിൽപ്പുറം രണ്ടായിരംവരെ പലം സ്വർണ്ണംകൊണ്ട്, എട്ടോ നാലോ രണ്ടോ കുതിരകളും രഥത്തിന്നു നാലു ചക്രവും മുകളിൽ ഇന്ദ്രനീലകലശംവെച്ചു സിംഹാസനവും അഷ്ടദിക്പാലപ്രതിമകളും ചേർന്നതായുണ്ടാക്കി, പത്മരാഗക്കല്ലുകൾ പതിച്ച്, കൃഷ്ണമൃഗത്തോലിൽ എള്ളിന്മീതെ വെയ്ക്കുക; മുകളിൽ പുഴനൂൽപ്പട്ടിൽ മേലാപ്പു കെട്ടണം. നിറകുടം നാലു മതി; ധാന്യങ്ങൾ പതിനെട്ടുതന്നെ. ഏതു ദേവതയ്ക്കായി ചെയ്യുന്നുവോ ആ ദേവതയുടെ പ്രതിമ തേരിൽ പ്രതിഷ്ഠിക്കുക. പുഴനൂൽപ്പട്ട്, ചെരിപ്പ്, മെതിയടി, കുട, വെൺചാമരം, പൂമാല, കരിമ്പ്, ഫലങ്ങൾ എന്നിവയും വേണം. രണ്ടു ചക്രരക്ഷികൾ, രണ്ടശ്വാരൂഢർ എന്നിവരെയും തേരോടുകൂടി ഉണ്ടാക്കണം.

മുൻപറഞ്ഞവണ്ണം സുമുഹൂർത്തത്തിൽ ബ്രാഹ്മണരാൽ കലശമാടിക്കപ്പെട്ട യജ്വാവ് വെള്ളവസ്ത്രം ധരിച്ച് പുഷ്പാഞ്ജലിയോടുകൂടി,

> 'നമോ നമഃ പാപവിനാശനായ
> വിശ്വാത്മനേ വേദതുരംഗമായ
> ധാമ്നാമധീശായ ദിവാകരായ;
> പാപാപഹാരീ ഭവ, ദേഹി ശാന്തിം!
> വസ്വഷ്ടകാദിത്യ മരുദ്ഗണാനാം
> ത്വമേവ ധാതാ പരമം നിധാനം
> യതസ്തതോ മേ ഹൃദയം പ്രയാതു
> ധർമ്മൈകതാനത്വമഘൗഘനാശാത്!'

എന്ന മന്ത്രമുച്ചരിച്ച്, യഥോക്തം ഗോക്കളോടും സംഭാരങ്ങളോടും ശയ്യാദികളോടുംകൂടി ദാനംചെയ്യുക.

ഇങ്ങനെ, സംസാരവിമോചനമായ ഹിരണ്യാശ്വരഥദാനം അനുഷ്ഠിക്കുന്നവൻ, അവൻ കല്മഷവിമുക്തനായി ശിവന്റെ പരമപദം പ്രാപിക്കും; മിന്നിത്തിളങ്ങുന്ന ശരീരവുമായി സൂര്യമണ്ഡലം കടന്നുപോയി, സിദ്ധാംഗനമാരുടെ നയനഭൃംഗങ്ങളാൽ ആസ്വദിക്കപ്പെടുന്ന മുഖപത്മത്തോടുകൂടി വളരെക്കാലം ബ്രഹ്മാവോടൊന്നിച്ചു വാഴും. ഇത് ചൊല്ലുകയോ കേൾക്കുകയോ ചെയ്യുന്നവൻതന്നെയും ഒരിക്കലും നരകമണയാതെ നരകവൈരിയുടെ നികേതനത്തിൽ ചെന്നുചേരും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം,
ഹിരണ്യാശ്വരഥദാനവിധി ഇരുനൂറെറൺപത്തൊന്നാമദ്ധ്യായം.

——(०)——

# ഇരുനൂറെറൺപത്തിരണ്ടാമദ്ധ്യായം

മത്സ്യ:—ഹിരണ്യഗജരഥദാനം കഴിച്ചാൽ മനുഷ്യന് വിഷ്ണുലോകം കിട്ടും; ചടങ്ങു ശേഷം മുൻപറഞ്ഞതുതന്നെ.

കഴിവുപോലെ, അഞ്ചിൽപ്പുറം ആയിരമെങ്കിലും പലം സ്വർണ്ണംകൊണ്ട്, വിചിത്രവളികളോടും നാലു ചക്രങ്ങളോടുംകൂടി പുഷ്പകംപോലുള്ള ഒരു രഥമുണ്ടാക്കി, രത്നങ്ങൾ പതിച്ച്, മുത്തുമാലയണിയിച്ചു നാലു പൊന്നാനകളെയും ഒരു സാക്ഷാൽ ഗജങ്ങളെയും പൂട്ടി, കൃഷ്ണമൃഗത്തോലിൽ പതിനാറിടങ്ങഴി എള്ളിൻമീതെ നിറുത്തുക; അതിന്റെ നടുവിൽ ബ്രഹ്മശിവസൂര്യന്മാരെയും ലക്ഷ്മിയോടും പുഷ്ടിയോടും കൂടിയ നാരായണനേയും അഷ്ടദിക്പാലന്മാരെയും ധ്വജത്തിന്മേൽ ഗരുഡനെയും രഥത്തിന്റെ തലയ്ക്കൽ ഗണപതിയേയും പ്രതിഷ്ഠിക്കുക. ചുറ്റും പതിനെട്ടു ധാന്യങ്ങളും ചന്ദനപ്പെട്ടികളും വിളക്ക് മുതലായതും ഛത്രചാമരാദികളും പലതരം ഫലങ്ങളും വെയ്ക്കുക; മുകളിൽ വാഴപ്പൂവണിഞ്ഞ പഞ്ചവർണ്ണമായ പുത്തൻപട്ടുവിതാനവും കെട്ടണം. കലശം നാല്; ദീപകം എട്ട്.

മംഗളഘോഷത്തോടെ, മറയോരാൽ കലശമാടിക്കപ്പെട്ട യജമാന് പൂക്കൾ കൈയ്യിലെടുത്തു മൂന്നുവലംവെച്ച് ഈ മന്ത്രം ചൊല്ലണം:

'നമോ നമഃ ശങ്കരപത്മജാർക്ക-
ലോകേശ വിദ്യാധരവാസുദേവൈഃ
ത്വം സേവ്യസേ ദേവ, പുരാണ, യജ്ഞ-
തേജോമയസ്യന്ദന, പാഹി തസ്മാൽ।

* ശുദ്ധതിലങ്ങൾ എന്ന്.

യത്തൽ പദം പരമമുത്തമം മുരാരേ—
രാനന്ദഹേതു ഗുണരൂപവിമുക്തമന്തഃ
യോഗൈകമാനസദൃശോ മുനയസ്സമാധൗ
പശ്യന്തി തത്ത്വമസി നാഥ, ഹിരണ്യഗർഭ!
യസ്മാത്ത്വമേവ ഭവസാഗരസംപ്ലുതാനാ-
മാനന്ദഭാണ്ഡഭൃതമധ്യഗപാരപാത്രം;
തസ്മാദശേഷദുരിതക്ഷയകൃൽ പ്രസാദം
ചാമീകരേഭരഥസാധനസംപ്രദാനേൽ!'

എന്നിട്ട് നമസ്കരിച്ച് അതു ബ്രാഹ്മണർക്ക് കൊടുക്കുക.

ഇങ്ങനെ ഹിരണ്യഗർഭദാനം കഴിച്ചവൻ സർവ്വപാപങ്ങളിൽനിന്നും വേർപെട്ട്, ദേവവിദ്യാധരമഹർഷിഗണനിഷേവിതവും ഇന്ദ്രിയാതീതവുമായ ചന്ദ്രചൂഡപദത്തിൽ ചെന്നുചേരും; നരകച്ചെന്തീയിൽ വെന്തുരുകുന്ന പിതൃ-പുത്ര-ബന്ധുക്കളെക്കൂടി സനാതനമായ വിഷ്ണുസദനം പ്രാപിപ്പിക്കുകയും ചെയ്യും!

ശ്രീമൽസ്യമഹാപുരാണേ, മത്സ്യമനുസംവാദേ, മഹാദാനാനുകീർത്തനേ,
ഹിരണ്യഗർഭദാനവിധി ഇരുനൂറെറൺപത്തിരണ്ടാമദ്ധ്യായം.

—(൦)—

# ഇരുനൂറെറൺപത്തിമൂന്നാമദ്ധ്യായം

മത്സ്യം:—ഇനി, മഹാപാപങ്ങളെപ്പോലും പോക്കുന്ന പഞ്ചലാംഗലദാനം കേട്ടുകൊൾക; യുഗാദികൾ, ഗ്രഹണം മുതലായ പുണ്യകാലങ്ങളിൽ മനുഷ്യൻ കഴിവുപോലെ ഒരു * ഖർവ്വടമോ ¶ ഖേടകമോ സസ്യങ്ങൾ നിറഞ്ഞ ഗ്രാമമോ നൂറു നിവർത്തനമോ അതിൽപ്പകുതിയെങ്കിലുമോ പഞ്ചലാംഗലങ്ങളോടുകൂടി ദാനംചെയ്യണം:

അതിനവൻ കാതൽമരങ്ങൾകൊണ്ടെങ്കിലും സ്വർണ്ണംകൊണ്ടെങ്കിലും ലാംഗലങ്ങൾ (കലപ്പകൾ) എല്ലാ ഉപകരണങ്ങളോടുംകൂടി ഉണ്ടാക്കിക്കുക; സ്വർണ്ണം അഞ്ചു പലത്തിൽപ്പുറം ആയിരം പലംവരെയാവാം. പിന്നെ ലക്ഷണമൊത്ത പത്തു കാളകളെ കൊമ്പുകൾ സ്വർണ്ണംകൊണ്ടും കുളമ്പുകൾ വെള്ളികൊണ്ടും കെട്ടിച്ച്, വാലിന്മേൽ മുത്തണിയിച്ച്, വെള്ളിപ്പൊട്ടു പതിച്ച്, പുതന്ന പുഴുക്കൽപ്പട്ടും പൂമാലയും ധരിപ്പിച്ച്, ചന്ദനവും പൂശിച്ചു ശാലയിൽ പൂട്ടിനിർത്തുക. പുരോഹിതൻ ഭൂമിയ്ക്കും സൂര്യനും ശിവനും ഒരേ കുണ്ഡത്തിൽ പായസം ഹോമിക്കണം; പിലാശിൻചമത, കാരെള്ള് എന്നിവയും നെയ്യിൽ നനച്ചു ഹോമിക്കണം. ദിക്പാലാവാഹനവും മററും തുലാപുരുഷദാനത്തിലെപ്പോലെ തന്നെ.

---

* ഒരു വശത്തു നഗരവും മറുവശത്തു ഗ്രാമവും ചേർന്ന് പുഴയും കുന്നുമുള്ള സ്ഥലം.
¶ കർഷകഗ്രാമം.

മംഗളനിർഘോഷത്തോടെ കലശമാടി വെളുത്ത വസ്ത്രമാല്യങ്ങൾ ധരിച്ച യജമാനൻ ഒരു സപത്നീകനായ ബ്രാഹ്മണനെ ക്ഷണിച്ചു വരുത്തി, കനകംകൊണ്ടുള്ള കടകകടിസൂത്രാംഗുലീയങ്ങളും രത്നങ്ങളും പുഴനൂൽപ്പട്ടുകളുമണിയിച്ച് ഒരു ഉപകരണോപേതമായ കിടക്കയും ഒരു കറവുപശുവിനെയും ദാനംചെയ്യണം; പിന്നെ പുഷ്പാഞ്ജലിപാണിയായി പ്രദക്ഷിണംവെച്ച് ഈ മന്ത്രം ചൊല്ലി, എല്ലാററിനെയും ബ്രാഹ്മണർക്ക് കൊടുക്കുക:

'യസ്മാദ്ദേവഗണാസ്സർവ്വേ സ്ഥാവരാണി ചരാണി ച
ധുരന്ധരാംഗേ തിഷ്ഠന്തി തസ്മാൽ ഭക്തിസ്ഥിരാസ്തു മേ!
യസ്മാച്ച ഭൂമിദാനസ്യ കലാം നാർഹന്തി ഷോഡശീം
ദാനാന്യന്യാനി; മേ ഭക്തിർധർമ്മ ഏവ ദൃഢാ ഭവേത്!'

ഏഴുകോൽ ദണ്ഡിനു മുപ്പതു ദണ്ഡത്രേ നിവർത്തനം; അതിൽ മൂന്നിലൊന്നു കുറഞ്ഞതു ഗോചർമ്മം. ഇങ്ങനെക്കിലുള്ള ഒരു നിവർത്തനം ഭൂമിയോ അതിൽ പകുതിയോ ഗോചർമ്മമോ ഒരു ഭവനത്തിനുള്ള സ്ഥലമാത്രമെങ്കിലുമോ ഇതിൻവണ്ണം ആർ ദാനം ചെയ്യുമോ, അവൻ പാപങ്ങളിൽനിന്നു നിർമ്മുക്തനാകും; ആ കലപ്പകൾ കൊണ്ടു നിലം ഉഴുത ചാലെത്രയോ, ആ പശുവിന് എത്ര രോമമുണ്ടോ, അത്രയും സംവത്സരങ്ങൾ ശിവലോകത്തു വസിക്കും; ഗന്ധർവരും കിന്നരരും ദേവകളും അസുരരും സിദ്ധരും വെൺചാമരങ്ങൾ വീശുന്ന മഹാവിമാനത്തിൽ പിതൃപിതാമഹബന്ധുക്കളോടൊന്നിച്ചാരോഹണംചെയ്ത്, ഒരു നിലിമ്പതുല്യനായിട്ടാണ്, അവൻ ശിവലോകം പ്രാപിക്കുക.

പശു, നിലം, കരികളോടു ചേർത്ത കാളകൾ എന്നിവയെ ദാനം ചെയ്യുകയാൽ ഇന്ദ്രപദം കിട്ടിയാലും, അതിന്നവധിയുണ്ട്; അതിനാൽ, അഖിലപാപങ്ങളെയും അകററുന്ന ഭൂമിദാനംതന്നെ വേണം, അക്ഷയമായ ഐശ്വര്യം ലഭിപ്പാൻ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം,
പഞ്ചലാംഗലദാനവിധി ഇരുനൂറെറൺപത്തിമൂന്നാമദ്ധ്യായം

——(०)——

# ഇരുനൂറെറൺപത്തിനാലാമദ്ധ്യായം

മത്സ്യം:—മനുഷ്യർക്ക് പാപങ്ങളെയും അമംഗളങ്ങളെയും നീക്കുന്ന ഭൂമിദാനവിധി കേട്ടുകൊള്ളുക; ദേശ-കാല-മണ്ഡപ-സംഭാര-വാഹനാദികളെല്ലാം തുലാപുരുഷത്തിന്റേവ തന്നെ.

ഭൂമിയെ സ്വർണ്ണംകൊണ്ടു ജംബൂദ്വീപിന്റെ ആകൃതിയിൽ, അതിരുപ്പർവ്വതങ്ങളോടും നടുവിൽ മഹാമേരുവോടും ഒമ്പതു വർഷങ്ങളോടും നദീ-നദങ്ങളോടും പുണ്യസ്ഥലങ്ങളോടും അഷ്ടദിക്പാല-വസു-രുദ്ര-സൂര്യ

രോട്ടം കൂടി നിർമ്മിച്ച്, മഹാരത്നങ്ങൾ പതിച്ച്, വേദിമേൽ കൃഷ്ണമൃഗത്തോലിൽ എള്ളിന്മീതേ വെയ്ക്കുക; സ്വർണ്ണം ആയിരമോ അഞ്ഞൂറോ മുന്നൂറോ ഇരുന്നൂറോ നൂറോ പലമാവാം; കഴിവില്ലാത്തവനും അഞ്ചിൽപ്പുറം പലംകൊണ്ടുണ്ടാക്കണം. ചുറ്റും പതിനെട്ടു ധാന്യങ്ങൾ, ലവണാദിരസങ്ങൾ, എട്ടു നിറകുടങ്ങൾ, പലതരം ഫലങ്ങൾ, ദിവ്യങ്ങളായ വസ്ത്രങ്ങൾ, ചന്ദനമുട്ടികൾ എന്നിവ ഒരുക്കിവെയ്ക്കണം; മുകളിൽ പുഴുനൂൽപ്പട്ടിന്മേലാപ്പും കെട്ടണം.

അധിവാസനത്തിന്റെ പിറേറന്നാൾ യജമാനൻ കുളിച്ചിട്ട് ശുഭ്രവസ്ത്രമാല്യാഭരണങ്ങൾ ധരിച്ച്, പൂക്കൾ കൈയിലെടുത്തു മൂന്നു വലംവെച്ച് ഈ മന്ത്രമുച്ചരിക്കണം:

'നമസ്തേ, സർവ്വദേവാനാം ത്വമേവ ഭവനം യതഃ
ധാത്രീ ച സർവ്വഭൂതാനാമതഃ പാഹി വസുന്ധരേ!
വസു ധാരയസേ യസ്മാദ്വസു ചാതീവ നിർമ്മലം
വസുന്ധരാ തതോ ജാതാ തസ്മാൽ പാഹി ഭയാദലം!
ചതുർമ്മുഖോപി നോ ഗച്ഛത്യസ്മാദന്തം തവാചലേ,
അനന്തായൈ നമസ്തസ്മാൽ പാഹി സംസാരകർദ്ദമാത്!
ത്വമേവ ലക്ഷ്മീർഗ്ഗോവിന്ദേ ശിവേ ഗൌരീതി സംസ്ഥിതാ
ഗായത്രീ ബ്രഹ്മണഃ പാർശ്വേ ജ്യോത്സ്നാ ചന്ദ്രേ രവൌ പ്രഭാ
ബുദ്ധിർബൃഹസ്പതൌ ഖ്യാതാ മേധാ മുനിഷു സംസ്ഥിതാ
വിശ്വം വ്യാപ്യ സ്ഥിതാ യസ്മാൽ തതോ വിശ്വംഭരാ സ്മൃതാ.
ധൃതിഃ സ്ഥിതിഃ ക്ഷമാ ക്ഷോണീ പൃഥ്വീ വസുമതീ രസാ
ഏതാഭിർമ്മൂർത്തിഭിഃ പാഹി ദേവി, സംസാരസാഗരാൽ!'

എന്നിട്ട് ആ ഭൂമിയെ ബ്രാഹ്മണർക്ക് കൊടുക്കുക; പകുതിയോ നാലിലൊന്നോ ഗുരുവിന്, ബാക്കി ഋത്വിക്കുകൾക്കും.

ഇതിന്വണ്ണം സ്വർണ്ണഭൂമിയെ പുണ്യകാലത്തു ദാനംചെയ്യുവൻ കിങ്ങിണിമാലകളൊത്ത സൂര്യവർണ്ണവിമാനത്തിലൂടെ വിഷ്ണുലോകമണഞ്ഞു മൂന്നു കല്പം വാഴും; അവന്റെ ഇരുപത്തൊന്നു പിതൃ-പുത്ര-പൌത്രർക്കും ഉൽഗതി വരും.

ഇതു ചൊല്ലുകയോ സംഗതിവശാൽ കേൾക്കുകയെങ്കിലുമോ ചെയ്യുന്നവനും കല്മഷനിർമ്മുക്തനായിട്ടുമണഞ്ഞു ദേവസ്ത്രീകളാൽ ചുറ്റും പരിചരിക്കപ്പെട്ടുകൊണ്ടു ദേവസഹസ്രസേവിതമായ ശിവലോകം പ്രാപിക്കും.

ശ്രീമത്സ്യമഹാപുരാണം. മനുമത്സ്യസംവാദം, മഹാദാനപ്രകരണം,
സ്വർണ്ണഭൂദാനവിധി, ഇരുനൂറെറണ്പത്തിനാലാമദ്ധ്യായം.

—(o)—

# ഇരുനൂറ്റെൺപത്തഞ്ചാമദ്ധ്യായം

മത്സ്യം:—വിശ്വചക്രം ആയിരമോ അതിൽപ്പകുതിയോ അതിലും പകുതിയോ പലം സ്വർണ്ണംകൊണ്ടു—കഴിവില്ലാത്തവൻ ഇരുപതിലധികം പലംകൊണ്ടു—പതിനാറാരകാലോടും എട്ടുതരംചുറ്റോടുംകൂടി ഉണ്ടാക്കുക: ചക്രത്തിന്റെ നടുവിൽ എട്ടു ദേവിമാരാൽ പരിവൃതനും ഇരുവശങ്ങളിൽ ശംഖചക്രാന്വിതനും യോഗാരൂഢനും ചതുർഭുജനുമായ വിഷ്ണുവിനെ വെയ്ക്കണം; രണ്ടാംവളയത്തിൽ കിഴക്കോട്ടു ജലശായിയെയും, അത്രി-ഭൃഗു-വസിഷ്ഠ-ബ്രഹ്മ-കശ്യപരെയും, മുറയ്ക്കു ദശാവതാര രൂപങ്ങളെയും വെയ്ക്കണം; മൂന്നാം വളയത്തിൽ വെളുത്ത മാതൃക്കളോടുകൂടിയ ഗൌരിയെയും, നാലാംവളയത്തിൽ ദ്വാദശാദിത്യ-ചതുർവ്വേദങ്ങളെയും, അഞ്ചാംവളയത്തിൽ പഞ്ചഭൂതങ്ങളെയും പതിനൊന്നു രുദ്രരെയും, ആറാംവളയത്തിൽ അഷ്ടദിക്പാല-ദിഗ്ഗജങ്ങളെയും, ഏഴാം വളയത്തിൽ എല്ലാ മംഗളായുധങ്ങളെയും വെയ്ക്കണം; എട്ടാംവളയത്തിൽ ഇടവിട്ടിടവിട്ടു ദേവന്മാരെയും. ചക്രം കൃഷ്ണമൃഗത്തോലിൽ എള്ളിന്റെ മീതെ വെയ്ക്കുക. നിറകുടം എട്ടെണ്ണം. വിധിയും സംഭാരങ്ങളുമെല്ലാം മുൻപറഞ്ഞതുതന്നെ.

മംഗളനിർഘോഷങ്ങളോടെ കുലശമാടിയ ഗൃഹസ്ഥൻ വെള്ളവസ്ത്രം ധരിച്ചു്, പുഷ്പാദം കൈയിലെടുത്തു് ഈ മന്ത്രമുച്ചരിക്കുക:

'നമോ വിശ്വമയായേതി വിശ്വചക്രാത്മനേ നമഃ।
പരമാനന്ദരൂപീ ത്വം പാഹി നഃ പാപകർദ്ദമാത്।
തേജോമയമിദം യസ്മാൽ സദാ പശ്യന്തി യോഗിനഃ
ഹൃദി തത്ത്വം ഗുണാതീതം വിശ്വചക്രം നമാമ്യഹം।
വാസുദേവസ്ഥിതം ചക്രം ചക്രമധ്യേ തു മാധവഃ
അന്യോന്യാധാരരൂപേണ പ്രണമാമി സ്ഥിതാവിഹ।
വിശ്വചക്രമിദം യസ്മാൽ സർവ്വപാപഹരം പരം
ആയുധം ചാപി വാസശ്ച ഭവോദ്ധര മാമതഃ।'

എന്നിട്ടതു ബ്രാഹ്മണന്നു ഭക്തിയോടെ കൊടുക്കുക. എന്നാൽ പാപമെല്ലാമൊഴിഞ്ഞു്, വൈകുണ്ഠത്തെ ചതുർബാഹുവായി സനാതനനായി മുന്നൂറു കല്പം അപ്സരസ്സുകളോടൊന്നിച്ചു വസിക്കാം. വിശ്വചക്രത്തെ വിരചിച്ചു നാൾതോറും വണങ്ങുന്നവനാരോ, അവന്നു് ആയുസ്സും ലക്ഷ്മിയും സദാ വർദ്ധിക്കും.

ഇങ്ങനെ, സർവ്വലോക-ദേവവാസസ്ഥാനമായ സ്വർണ്ണചക്രം ദാനംചെയ്യുവൻ വിഷ്ണുമന്ദിരത്തിൽ ചെന്നെത്തി, വളരെക്കാലം സിദ്ധരാൽ തല കുനിച്ചു വന്ദിക്കപ്പെടും. സ്വർണ്ണസുദർശനദാനത്താൽ പാപമററവൻ ശത്രുക്കൾക്കു പ്രിയദർശനനാകും; കാമിനിമാർക്കു കാമദർശനനാകും.

സുദർശനവിഷ്ണുരൂപനാമകം! ചക്രദാനം കഴിച്ചവൻ മുമ്പു ചെയ്തിട്ടുള്ള ദുരിതങ്ങളേയും സംസാരഭയങ്ങളേയും പിന്നിട്ട് വിഷ്ണുസാരൂപ്യം നേടി ദിവ്യൈശ്വര്യമനുഭവിക്കും.

ശ്രീമത്സ്യമഹാപുരാണം, മത്സ്യമനുസംവാദം, മഹാദാനാനുകീർത്തനം,
വിശ്വചക്രദാനവിധി ഇരുനൂററമ്പത്തഞ്ചാമദ്ധ്യായം.

—(0)—

# ഇരുനൂററൻപത്താറാമദ്ധ്യായം

മത്സ്യം:—കല്പലതാദാനത്തിനും പുണ്യകാല-മണ്ഡപ-സംഭാര-വാഹനാദികൾ തുലാപുരുഷത്തിന്റേവ തന്നെ.

പലതരം പുഷ്പ-ഫല-വസ്ത്രങ്ങളാലും, വിദ്യാധര-വിഹംഗമമിഥുനങ്ങളാലും, പൂ പറിക്കുന്ന സിദ്ധന്മാരാലും കായ് കൊത്തുന്ന പക്ഷികളാലും അലംകൃതങ്ങളായ പത്തു കല്പലതകളെ അഞ്ചിൽപ്പുറം ആയിരംവരെ പലം സ്വർണ്ണംകൊണ്ടുണ്ടാക്കി, രണ്ടു ലതകളെ വേദിമദ്ധ്യത്തിൽ നാട്ടി, അവയുടെ താഴെ പത്മഹസ്തയായ ബ്രാഹ്മിയേയും ശംഖധാരിണിയായ വൈഷ്ണവിയേയും ഉപ്പിനുമീതേ പ്രതിഷ്ഠിക്കുക; ബാക്കി ലതകളെ എട്ടു ദിക്കുകളിൽ നാട്ടി, താഴെ മുറയ്ക്കു ദിക്പാലശക്തികളെ പ്രതിഷ്ഠിക്കുക: കിഴക്ക്, ഗജാരൂഢയായ വജ്രായുധയെ (ഐന്ദ്രിയെ) ശർക്കരയ്ക്കു മീതേ; അഗ്നികോണിൽ, സ്രുവം കൈക്കൊണ്ടു ആട്ടിൻപുറത്തിരിക്കുന്ന ആഗ്നേയിയെ മഞ്ഞളിനു മീതേ; തെക്ക്, ഗദാധാരിണിയായ മഹിഷവാഹനയെ അരിക്കുമീതേ; നിരൃതികോണിൽ, വാൾ കൈക്കൊണ്ട നൈരൃതിയെ നെയ്യിനുമീതേ; പടിഞ്ഞാറ്, നാഗപാശം കൈക്കൊണ്ടു മത്സ്യത്തിന്മേലിരിക്കുന്ന വാരുണിയെ പാലിനു മീതേ; വായുകോണിൽ, കൊടിക്കൂറയേന്തിയ മൃഗവാഹനയെ പഞ്ചസാരയ്ക്കു മീതേ; വടക്ക്, നിധിസംസ്ഥയായ ശംഖിനിയെ (കൌബേരിയെ) എള്ളിനു മീതേ; കിഴക്കേ വടക്ക്, കാളപ്പുറത്തിരിക്കുന്ന ത്രിശൂലിനിയെ വെണ്ണയ്ക്കു മീതേയും. എല്ലാവർക്കും മടിയിൽ കുട്ടിയും തലയിൽ കിരീടവും ഒരു കൈയിൽ വരമുദ്രയും വേണം; മുകളിൽ പഞ്ചവർണ്ണമേലാപ്പും കെട്ടണം. ചെപ്പുകളും നിറകുടങ്ങളും പതിപ്പത്ത്.

മംഗളനിർഘോഷങ്ങളോടെ കലശജലമാടിയ യജമാനൻ വെള്ളവസ്ത്രം ധരിച്ച്, മൂന്നു വലത്തുവെച്ച് ഈ മന്ത്രം ഉച്ചരിക്കണം:

നമോ നമഃ പാപവിനാശിനീഭ്യോ
ബ്രഹ്മാണ്ഡലോകേശ്വരപാലിനീഭ്യഃ
ആശംസിതാധിക്യഫലപ്രദാഭ്യോ
ദിഗ്ഭ്യസ്തഥാ കല്പലതാവധൂഭ്യഃ!'

എന്നിട്ട് നടുവിലെ രണ്ടു ലതകൾ ഗുരുവിനും, ശേഷമുള്ളവ ഋത്വിക്കുകൾക്കും നല്കുക.

* നൈരൃതിയുടെ വാഹനം പ്രേതം.

ഇതിൻവണ്ണം സംസാരഭയനാശനമായ സകല ദിഗംഗനാദാനം അനുഷ്ഠിക്കുന്നവൻ, അവൻ അഭീഷ്ടഫലപ്രദമായ സ്വർഗ്ഗലോകത്ത് ഒപ്പുള്ള ബ്രഹ്മാവാസരം വാഴും; അവന്റെ നൂറു പിതൃക്കൾക്ക് ഉൽബോധ ഗതി കിട്ടും. അവൻ ദേവരഥങ്ങളിലേറീട്ട് പരിശുദ്ധനായി വളരെ വളരെ ദേവസുന്ദരിമാരാൽ ചുററപ്പെട്ടും; ദിവ്യപരിഷത്തിനാൽ പൂജിക്കപ്പെട്ടും.

ഈ ദിഗംഗനാമരോടുകൂടിയ കനകകല്പലതകളെ ദാനംചെയ്യുന്നതു കാണുകയോ കേൾക്കുകയോ ചൊല്ലുകയോ ചെയ്യുന്നവനും പുരന്ദരപുരത്തിൽ ചെന്നുചേരും.

ശ്രീമൽസ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം,
കല്പലതാദാനവിധി ഇരുനൂറെറൺപത്താറാമദ്ധ്യായം.

——(൦)——

# ഇരുനൂറെറൺപത്തേഴാമദ്ധ്യായം

മത്സ്യം:—ഇനി, സർവ്വപാപപ്രണാശനമായ സപ്തസാഗരമഹാദാനം പറയാം. ..........

കഴിവുപോലെ ഏഴിൽപ്പരം ആയിരംവരെ പലം സ്വർണ്ണംകൊണ്ട് ഒരുചാണോ മുക്കാൽമുഴമോ വലുപ്പത്തിൽ ഉണ്ടാക്കിയ ഏഴു കുടങ്ങൾ കൃഷ്ണമൃഗത്തോലിൽ എള്ളിന്മീതെ വെയ്ക്കുക; ഒന്നാമത്തെ കുടത്തിൽ ഉപ്പുനിറച്ച് സ്വർണ്ണനിർമ്മിതനായ ബ്രഹ്മാവിനെയും, രണ്ടാമത്തതിൽ പാൽനിറച്ച് വിഷ്ണുവിനെയും, മൂന്നാമത്തതിൽ നെയ്യുനിറച്ചു മഹേശ്വരനെയും, നാലാമത്തതിൽ വെല്ലം നിറച്ചു സൂര്യനെയും, അഞ്ചാമത്തതിൽ തയിർനിറച്ചു ചന്ദ്രനെയും, ആറാമത്തതിൽ പഞ്ചസാര നിറച്ച് ലക്ഷ്മിയെയും, ഏഴാമത്തതിൽ തീർത്ഥജലംനിറച്ചു പാർവ്വതിയെയും പ്രതിഷ്ഠിക്കണം. എല്ലാററിന്റെയും അടുക്കൽ രത്ന-ധാന്യാദികളും വെയ്ക്കണം.

വാരുണഹോമം കഴിഞ്ഞ് കലശജലമാടിയ യജമാനൻ മൂന്നു വലംവെച്ച് ഈ മന്ത്രം ഉച്ചരിക്കുക:

'നമോ വസ്സർവ്വഭൂതാനാമാധാരേഭ്യഃ സനാതനാഃ
ജന്തൂനാം പ്രാണദേഭ്യശ്ച സമുദ്രേഭ്യോ നമോ നമഃ!
ക്ഷീരോദകാജ്യദധിമാധുരലാവണേക്ഷു-
സാരാമൃതേന ഭുവനത്രയജീവസംഘാൻ
ആനന്ദയന്തി വസുഭിശ്ച യതോ ഭവന്ത-
സ്തസ്മാന്മമാപ്യഘവിഘാതമലം ദിശന്തു!
യസ്മാൽ സമസ്തഭുവനേഷു ഭവന്ത ഏവ
തീർത്ഥാമരാസുരസുധാമണിപ്രദാനാം
പാപക്ഷയാമൃതവിലേപനഭൂഷണായ
ലോകസ്യ ബിഭ്രതി; തദസ്തു മമാപി ലക്ഷ്മീഃ!'

എന്നിട്ട് അവയെല്ലാം ബ്രാഹ്മണന്നു കൊടുക്കുക.

ഇതിൻവണ്ണം രത്നങ്ങളോടു കൂടിയ നിർമ്മലകനകസമുദ്രങ്ങളെ ശുചിയായി ഗർവരഹിതനായി ദാനംചെയ്യുന്നവൻ സകല പാപങ്ങളും നീങ്ങി തേജസ്വിയായിത്തീർന്ന്, ദേവകളാൽ പൂജിക്കപ്പെട്ടുകൊണ്ടു ശിവലോകത്തു ചെന്നുചേരും; അവന്റെ പിതൃ-പിതാമഹ-പുത്ര-കളത്രങ്ങളും, നരകങ്ങളിൽകിടക്കുകയാണെങ്കിൽ കൂടി, ചിരകാലം ശിവമന്ദിരത്തിലേയ്ക്കു ഗമിക്കും!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം,
സപ്തസമുദ്രദാനവിധിയിരുനൂററെൺപത്തേഴാമദ്ധ്യായം.

——[o]——

# ഇരുനൂററെൺപത്തെട്ടാമദ്ധ്യായം

മത്സ്യം:—രത്നധേനുദാനത്തിന്, യഥാശക്തി രത്നങ്ങൾകൊണ്ട് ഒരു പശുവിനെ ഉണ്ടാക്കുക; എൺപത്തൊന്നു പത്മരാഗംകൊണ്ടു മുഖം; നൂറു പുഷ്യരാഗംകൊണ്ടു മൂക്ക്; നൂറുനൂറു മുത്തുമണികൊണ്ടു കണ്ണുകളും വാലും; സ്വർണ്ണംകൊണ്ടു കൊമ്പു-കുളമ്പുകളും നെററിയും; നൂറു പവിഴംകൊണ്ടു പുരികങ്ങൾ; മുത്തുച്ചിപ്പികൊണ്ടു ചെവികൾ; നൂറു വജ്രക്കല്ലുകൊണ്ടു ശിരസ്സ്; നൂറു ഗോമേദകംകൊണ്ടും നേർപ്പട്ടുകൊണ്ടും കൂടി കഴുത്ത്; നൂറിന്ദ്രനീലംകൊണ്ടു പുറം; നൂറു വൈഡൂര്യംകൊണ്ടു വാരിഭാഗങ്ങൾ; നൂറു പളുങ്കുകൊണ്ടു വയർ; നൂറു *സൌഗന്ധികംകൊണ്ടരക്കെട്ട്; സൂര്യകാന്തചന്ദ്രകാന്തങ്ങൾകൊണ്ടും കർപ്പൂരചന്ദനങ്ങൾകൊണ്ടും നാസാപുടങ്ങൾ; കുങ്കുമംകൊണ്ടു രോമങ്ങൾ; വെള്ളികൊണ്ടു പൊക്കിൾ; നൂറു മരകതംകൊണ്ടു മലദ്വാരം; മററു രത്നങ്ങൾകൊണ്ട് അംഗസന്ധികളും. നാവു പഞ്ചസാരകൊണ്ടും, ചാണകം ശർക്കരകൊണ്ടും, മൂത്രം നെയ്യകൊണ്ടും, പാൽ-തയിരുകൾ അവ കൊണ്ടുതന്നെയും. വാലിന്റെ തലയ്ക്കൽ വെൺചാമരം തൂക്കണം; അടുക്കൽ കറവുപാത്രവും വെയ്ക്കണം. സ്വർണ്ണംകൊണ്ടുള്ള കണ്ഠാഭരണങ്ങളും മററുമണിയിക്കണം. കാലുകൾ കരിമ്പുകൊണ്ട്. എല്ലാററിന്റെയും നാലിലൊന്നുകൊണ്ടു കുട്ടിയേയും ഉണ്ടാക്കുക.

ഇഷ്ടധേനുമന്ത്രത്താൽ ആവാഹനം കഴിച്ച്, ഭക്തിപൂർവം വലത്തു വെച്ച്,

'ത്വാം സർവ്വദേവഗണധാമ യതഃ പഠന്തി
രുദ്രേന്ദ്രസൂര്യകമലാസന വാസുദേവാഃ;
തസ്മാൽ സമസ്തഭുവനത്രയദേഹയുക്താ
മാം പാഹി ദേവി, ഭവസാഗരപീഡ്യമാനം!'

എന്ന മന്ത്രമുച്ചരിച്ച് അതിനെ ഗുരുവിന് ഉദകത്തോടുകൂടി ദാനംചെയ്യുക. ഋത്വിക്കുകൾക്ക ദക്ഷിണയും നൽകണം; എന്നാൽ പാപം നീങ്ങി പരമേശ്വരപദം പ്രാപിക്കാം.

* രക്തരത്നം.

ഇതിൻവണ്ണം രത്നധേനുവിനെ യഥാവിധി ദാനംചെയ്യുവൻ സർവ്വകല്മഷനിർമ്മുക്തനായി കാമസുന്ദരനായിച്ചമഞ്ഞു്, മിന്നിത്തിളങ്ങുന്ന വിമാനത്തിലേറി പുത്രപൌത്രബാന്ധവന്മാരോടൊന്നിച്ചു ശിവലോകത്തു ചെന്നു ചേരും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം, രത്നധേനുദാനവിധി ഇരുനൂറെറൺപത്തെട്ടാമദ്ധ്യായം.

—— :o: ——

# ഇരുനൂറെറൺപത്തൊമ്പതാമദ്ധ്യായം

മത്സ്യം:—ഇനി, മഹാപാപനാശനമായ മഹാഭൂതഘടദാനം പറയാം,......................

ഒരു ചാൺ മുതൽ നൂറുവിരൽവരെ വലുപ്പത്തിൽ സ്വർണ്ണംകൊണ്ടു് ഒരു കുടമുണ്ടാക്കി മഹാരത്നങ്ങൾ പതിപ്പിച്ചുവെയ്ക്കുക: പാലും നെയ്യും നിറച്ചു അതിന്മേൽ സ്വർണ്ണംകൊണ്ടുള്ള കല്പവൃക്ഷങ്ങളും, പത്മാസനസ്ഥരായ ബ്രഹ്മവിഷ്ണുമഹേശ്വരന്മാരെയും, സ്വസ്വവാഹനസ്ഥിതരായ ദിക്പാലരെയും, എലിയുടെ പുറത്തിരിക്കുന്ന ഗണപതിയെയും, വരാഹത്താൽ ഉദ്ധരിക്കപ്പെട്ട പത്മഹസ്തയായ പൃഥിവിയെയും, ജപമാല കൈക്കൊണ്ട ഋഗ്വേദം-താമരപ്പൂവു കൈക്കൊണ്ട യജുർവ്വേദം-വീണാവേണുധാരിയായ സാമവേദം- സ്രുക്കും സ്രുവവും താമരപ്പൂവുമേന്തിയ അഥർവ്വവേദം-വരമുദ്രയും ജപമാലയും കമണ്ഡലുവും കൈക്കൊണ്ട പുരാണം എന്നിവയാകുന്ന അഞ്ചു വേദങ്ങളേയും പ്രതിഷ്ഠിക്കണം. പുറമേ ധാന്യങ്ങൾ, കിടക്ക, നിറകുടങ്ങൾ മുതലായതും മുറ്റത്തിൽ ഒരുക്കിവെയ്ക്കണം.

കലശജലമാടിയതിന്നുശേഷം,

'നമോ വഃ സർവ്വദേവാനാമാധാരേഭ്യശ്ചരാചരേ
മഹാഭൂതാധിദേവേഭ്യഃ ശാന്തിരസ്തു ശിവം മമ!
യസ്മാന്നകിഞ്ചിദപ്യസ്തി മഹാഭൂതൈർവ്വിനാ കൃതം
ബ്രഹ്മാണ്ഡേ സർവ്വഭൂതേഷു തസ്മാൽ ശ്രീരക്ഷയാസ്തു മേ!'

എന്നീ മന്ത്രമുച്ചരിച്ചു് ആ കുടം ഗുരുവിന്നു കൊടുക്കുക. ഇതനുഷ്ഠിച്ചുവൻ സർവ്വപാപനിർമ്മുക്തനായി പിതൃ-ബന്ധുക്കളോടുകൂടി സുവർണ്ണമായ വിമാനത്തിലൂടെ സുരസ്ത്രീകളാൽ സ്തുതിക്കപ്പെട്ടുകൊണ്ടു വിഷ്ണുലോകത്തു ചെന്നണയും. ഈ മഹാദാനങ്ങൾ പതിനാറും കഴിച്ചു മനുഷ്യന്നു, പുനരാവൃത്തിയില്ലതന്നെ!

ഇതു വിഷ്ണുസന്നിധിയിൽചെന്നു്, പിതൃ-പുത്ര-കളത്രാന്വിതനായി കേൾക്കുകയോ വായിക്കുകയോ പഠിക്കുകയോ ചെയ്യുവനും സൂര്യനെപ്പോലെ ശ്രീമാനായിച്ചമഞ്ഞു്, മുകുന്ദമന്ദിരത്തിൽ സ്വർഗ്ഗസുന്ദരിമാരോടൊന്നിച്ചു് ഒരു കല്പം വിളയാടും!'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം, മഹാഭൂതഘടദാനവിധി ഇരുനൂറെറൺപത്തൊൻപതാമദ്ധ്യായം.

—— :o: ——

# ഇരുനൂററിതൊണ്ണൂറാമദ്ധ്യായം

---

മനു:—'കല്പം, യുഗം, മന്വന്തരം ഇവയുടെ കണക്ക് ഇവിടുന്നരുളിച്ചെയ്തുവല്ലോ; ഭഗവൻ, കല്പങ്ങളുടെ പേർകൂടി ചുരുക്കത്തിൽ പറയുക.'

മത്സ്യം:—'കല്പങ്ങളുടെ പേർ ചൊല്ലിയാൽ മഹാപാപങ്ങൾകൂടി നശിച്ചുകൊള്ളും; വേദം ചൊല്ലിയാലത്തെ പുണ്യമുണ്ടതിന്ന്.

ശ്വേതം, നീലലോഹിതം, വാമദേവം, രഥന്തരം, രൗരവം, ദേവം, ബൃഹത്ത്, കന്ദർപ്പം, സദ്യം, ഈശാനം, തമസ്സ്, സാരസ്വതം, ഉദാനം, ഗാരുഡം, ബ്രഹ്മാവിന്റെ പൌർണ്ണമാസിയായ കൌർമ്മം, നാരസിംഹം, സമാനം, ആഗ്നേയം, സോമം, മാനവം, തൽപുമാൻ, വൈകുണ്ഠം, ലക്ഷ്മീകല്പം, സാവിത്രീകല്പം, അഘോരം, വാരാഹം, വൈരാജം, ഗൗരീകല്പം, ത്രിപുരദഹനംനടന്ന മാഹേശ്വരം, ബ്രഹ്മാവിന്റെ അമാവാസിയായ പിതൃകല്പം എന്നിവയത്രേ കല്പങ്ങൾ; ഈ മുപ്പതു കല്പങ്ങൾ കൊണ്ടാണ്, ബ്രഹ്മാവിന്റെ ഒരു മാസം. ഏതിൽ ആരുടെ മാഹാത്മ്യമോ, അതിന്ന് അവന്റെ പേർ ബ്രഹ്മാവു നൽകിയിരിക്കുന്നു.

സങ്കീർണ്ണങ്ങളായും താമസങ്ങളായും രാജസങ്ങളായും സാത്വികങ്ങളായും നാലുതരത്തിലാകുന്നു കല്പങ്ങൾ: സങ്കീർണ്ണങ്ങളിൽ സരസ്വതിയുടേയും പിതൃക്കളുടേയും മാഹാത്മ്യത്തിന്നാണാധിക്യം; താമസങ്ങളിൽ അഗ്നി-ശിവ- സൂര്യന്മാർക്കും രാജസങ്ങളിൽ ബ്രഹ്മാവിന്നും മഹിമ കൂടും. യാതൊരു പുരാണം യാതൊരു കല്പത്തിൽ ബ്രഹ്മാവിനാൽ കഥിക്കപ്പെട്ടുവോ, ആ പുരാണത്തിൽ ആ കല്പത്തിന്റെ സ്വരൂപം കാണാം. സാത്വികങ്ങളിൽ വിഷ്ണുമാഹാത്മ്യവും യോഗസിദ്ധന്മാരുടെ പരമഗതിപ്രാപ്തിയും ഏറിയിരിക്കും.

ഈ ബ്രാഹ്മമാസത്തെ (മുപ്പതു കല്പങ്ങളെ) ആർ പുണ്യകാലങ്ങളിലെല്ലാം ചൊല്ലുമോ, അവന്നു ധർമ്മത്തോടും മികച്ച ശ്രീയും ബ്രഹ്മാവു നൽകും. കല്പങ്ങളുടെ സ്വർണ്ണപ്രതിമകൾ പുണ്യകാലങ്ങളിൽ ദാനംചെയ്യുന്നവനാകട്ടെ, ബ്രഹ്മ-വിഷ്ണുപുരങ്ങളിൽ മുനിപൂജിതനായി വാഴും; മുനിമാരുടെ ആകൃതിയിലാണ് കല്പപ്രതിമകൾ ഉണ്ടാക്കേണ്ടതു്. സകലപാപങ്ങളേയും സംഹരിക്കുന്നതാകുന്നു കല്പദാനം.

രാജാവേ, സർവ്വപാപങ്ങളേയും നീക്കി സദാ ആരോഗ്യത്തേയും ശ്രീയേയും നൽകുന്ന ഈ പുരാണസംഹിത ഭവാനു ഞാൻ പറഞ്ഞുതന്നു. ബ്രഹ്മാവിന്റെ ഒരു നൂറാണ്ടു ശിവന്ന് ഒരു ദിവസമാകുന്നു; ശിവന്റെ ഒരു നൂറാണ്ടോ, വിഷ്ണുവിന്ന് ഒരു നിമിഷമത്രേ! ആ വിഷ്ണു ഉണർന്നിരിക്കുന്നതെപ്പോഴോ, അപ്പോൾ ഈ ജഗത്തു ചേഷ്ടിക്കുന്നു; തന്തിരുവടി ശാന്തനായി പള്ളിയുറങ്ങുന്നതെപ്പോഴോ, അപ്പോൾ സകലവും കണ്ണടയ്ക്കുന്നു!'

ഈ വിധം അരുളിച്ചെയ്തിട്ട്, മൽസ്യസ്വരൂപനായ ദേവദേവൻ, സർവഭൂതങ്ങളും നോക്കി നില്ക്കെ, അവിടെത്തന്നെ മറഞ്ഞു.

സൂര്യവംശം വർദ്ധിപ്പിച്ച ഭഗവാൻ വൈവസ്വതൻ പലതരം പ്രജകളെ സൃഷ്ടിച്ച്, തന്റെ മന്വന്തരത്തെ സംരക്ഷിച്ചരുളി. ഇപ്പോഴം നടക്കുന്നത് അദ്ദേഹത്തിന്റെ മന്വന്തരമാകുന്നു.

എല്ലാശാസ്ത്രങ്ങളിലും മീതെയാണ്, ഈ മൽസ്യപ്രോക്തമായ പുരാണം; പുണ്യവും പവിത്രവുമായ ഇതു ഞാൻ നിങ്ങളോടു പറഞ്ഞു.

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, കല്പനാമകഥനം
ഇരുനൂററിത്തൊണ്ണൂറാമദ്ധ്യായം.

——(o)——

## ഇരുനൂററിത്തൊണ്ണൂറെറാന്നാമദ്ധ്യായം

സൂതൻ:—മൽസ്യസ്വരൂപനാൽ അരുളിച്ചെയ്യപ്പെട്ട ഈ ധർമ്മാർത്ഥകാമസാധകമായ മാത്സ്യപുരാണം മുഴുവനും ഞാൻ നിങ്ങളോടു പറഞ്ഞു. ഇതിൽ മനുസംവാദംമുതൽ *.........കല്പനാമകീർത്തനംവരെയുള്ള വിഷയങ്ങൾ അടങ്ങിയിരിക്കുന്നു.

(വൃത്തം കേക)

പവിത്രമായുമായുരാമിതു,ള്ള കീർത്തിവിവർദ്ധനം;
പവിത്രമിതു കല്യാണം മഹാപാപഹരം ശുഭം.
ഒരുത്താം പുരാണമിതിൽ നിന്നു പാദമൊ-
ന്നൊരുവൻ പഠിച്ചീടുകിലവനും വിപാപനായ്,
പുത്രസൈശ്വര്യനായ്,—മനവിഷ്ണുസ്വരൂപനായ്—
പ്പുരുഷോത്തമന്റെ പുരി പൂകിടും ദൃഢം!

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, വിഷയാനുക്രമണിക
ഇരുനൂററിത്തൊണ്ണൂറെറാന്നാമദ്ധ്യായം.

——:o:——

മത്സ്യപുരാണം സമാപ്തം.

* ഈ പുരാണത്തിലെ വിഷയങ്ങൾ ഇന്നിന്നവയാണെന്നു പറയുന്ന ഇരുപത്തൊന്നു ശ്ലോകം വിട്ടു.